

"ശരീരം യദവാപ്നോതി യച്ചാപ്യുൽക്രാമതീശ്വരഃ
ഗൃഹീത്വൈതാനി സംയാതി വായുർഗ്ഗന്ധാനിവാശയാൽ."

ഭഗവദ്ഗീത 15–8

(ഇന്ദ്രിയങ്ങൾക്കു സ്വാമിയായിരിക്കുന്ന ജീവൻ കർമവശാൽ മറ്റൊരു ശരീരത്തെ എപ്പോൾ പ്രാപിക്കുന്നുവോ, യാതൊരു ശരീരത്തിൽനിന്നു എപ്പോൾ വേർപെട്ടുപോകുന്നുവോ, അപ്പോൾ, വാസനകൾക്കിരിപ്പിടമായ പുഷ്പങ്ങളിൽനിന്നു കാറ്റ് ഗന്ധങ്ങളെയെന്നപോലെ, ആ ശരീരത്തിൽനിന്നു ജീവൻ മനസ്സിനേയും പ്രാണങ്ങളേയും രണ്ടുജാതി ഇന്ദ്രിയങ്ങളേയും ഗ്രഹിച്ചുകൊണ്ടുപോകുന്നു).

## പ്രസാധകക്കുറിപ്പ്

ഭാരതീയർക്ക് ഹിമാലയം ഒരു ചിന്തയും ധ്യാനവും വികാരവുമാണ്. ലോകത്തിന്, കയറുംതോറും ഉയരം വെക്കുന്ന ഒരദ്ഭുതവും. ഭാരതത്തിന്റെ ഇതിഹാസപുരാണങ്ങളും ഐതിഹ്യങ്ങളും കഥകളും കാവ്യഭാവനയുമെല്ലാം ഈ കൊടുമുടിയെ പലനിലകളിൽ വിവരിച്ചിട്ടുണ്ട്.

എം.കെ.രാമചന്ദ്രന്റെ ഹിമാലയയാത്രാവിവരണങ്ങൾ, ഒരു ജ്ഞാനിയുടെയും സഞ്ചാരിയുടെയും, ഭാരതീയപാരമ്പര്യത്തിൽ അഭിമാനിക്കുന്ന വിനീതനായ ഒരു ഭക്തന്റെയും അനുഭൂതിയുടെ അനന്തരഫലമാണ്. രാമചന്ദ്രൻ ഹിമാലയത്തെ കാൽക്കീഴിലൊതുക്കുകയല്ല, ആത്മാവിലേക്കാവാഹിക്കുകയാണ് ചെയ്യുന്നത്. അതുകൊണ്ടുതന്നെയാണ് യാത്രാവിവരണഗ്രന്ഥങ്ങൾ എന്നതിലുപരിയായി ഈ ഗ്രന്ഥകാരന്റെ പുസ്തകങ്ങൾ വായനക്കാർ ഹർഷാതിരേകത്തോടെ സ്വീകരിക്കുന്നത്.

രാമചന്ദ്രന്റെ 'ഉത്തരഖണ്ഡിലൂടെ-കൈലാസ് മാനസസരസ്സ് യാത്ര' എന്ന ആദ്യപുസ്തകത്തിന്റെ വരവോടെയാണ് കേരളത്തിൽ ഹിമാലയയാത്രയുടെ ഒരു പുതുയുഗം പിറക്കുന്നത് എന്നു പറഞ്ഞാൽ അതിശയോക്തിയാവില്ല. ഹിമാലയയാത്രാവിവരണങ്ങളിൽ അതുവരെ കാണാത്ത ഒരു രചനാശൈലിയും അനുഭവവിവരണവും ആത്മീയതയുമാണ് രാമചന്ദ്രൻ കൊണ്ടുവന്നത്. അദ്ഭുതകരമായ ആവേശത്തോടെ വായനക്കാർ ആ പുസ്തകം സ്വീകരിച്ചു. തുടർന്നുവന്ന 'തപോഭൂമി ഉത്തരഖണ്ഡ്', 'ആദികൈലാസയാത്ര' എന്നീ ഗ്രന്ഥങ്ങളും വായനക്കാർ സഹർഷം സ്വീകരിച്ചു. ഇന്ന് കേരളത്തിൽ ഏറ്റവും അധികം വില്പനയുള്ള യാത്രാവിവരണഗ്രന്ഥങ്ങൾ എം.കെ.രാമചന്ദ്രന്റെ ഹിമാലയ യാത്രാവിവരണ ഗ്രന്ഥങ്ങളാണ്. ഈ പുസ്തകങ്ങൾ പ്രസിദ്ധീകരിക്കാൻ കഴിഞ്ഞത് ഞങ്ങളുടെ സ്വകാര്യമായ ഒരഭിമാനവും ആഹ്ലാദവുമാണ്. ഇപ്പോൾ വായനക്കാരുടെ കൈകളിലെത്തിയിരിക്കുന്ന ഈ പുസ്തകം ഹിമാലയയാത്രയുടെ മറ്റൊരു അനുഭവതലം വെളിപ്പെടുത്തുന്നു. ആത്മീയവും ഭൗതികവുമായ ഒരു സാഹസിക യാത്രയുടെ വിവരണമാണ് ഈ പുസ്തകം. ഭാരതീയതയെ നിർവ്വചിക്കുകയെന്ന ഒരു ദാർശനിക ദൗത്യവും ഈ പുസ്തകം ഏറ്റെടുക്കുന്നുണ്ട്.

കറന്റ് ബുക്സ് തൃശൂർ

## ആമുഖം

2008– നവംബറിലാണ് എന്റെ മൂന്നാമത്തെ രചനയായ 'ആദികൈലാസയാത്ര' പ്രസിദ്ധീകരിച്ചത്. ദീർഘമേറിയ യാത്രാവിവരണഗ്രന്ഥരചനയിൽനിന്ന് പിൻവാങ്ങുകയാണെന്ന് പ്രസ്തുത ഗ്രന്ഥത്തിന്റെ ആമുഖത്തിൽ ഞാൻ പ്രസ്താവിച്ചിരുന്നു. കുറെയധികം ഹിമാലയയാത്രാനുഭവങ്ങൾ കുറിപ്പുകളായി ക്രോഡീകരിച്ചുവച്ചിരുന്നുവെങ്കിലും, അതെല്ലാം തരംതിരിച്ചുവയ്ക്കുകപോലും ചെയ്യാതെ ഒന്നടങ്കം കെട്ടിപ്പൂട്ടിവച്ചു. വീണ്ടുമൊരു രചനയിലേയ്ക്കില്ല എന്നുറപ്പിച്ചതുകൊണ്ടാണ് ഇത്തരത്തിലൊരു ഉറച്ച തീരുമാനമെടുത്തത്.

ഇതിനിടയ്ക്കും ഹിമാലയയാത്രകൾ ഞാൻ തുടർന്നുകൊണ്ടിരുന്നു. ഗ്രന്ഥരചനയിലേക്ക് മടങ്ങിവരണമെന്നപേക്ഷിച്ച് വായനക്കാരുടെ കത്തുകളും ഇ-മെയിൽ സന്ദേശങ്ങളും ഫോൺവിളികളും നിരന്തരം പ്രവഹിച്ചുകൊണ്ടിരുന്നുവെങ്കിലും എന്റെ മനസ്സ് എഴുത്തിൽനിന്ന് അകന്നുനിന്നു. പ്രിയ വായനക്കാർക്കുവേണ്ടിയെങ്കിലും, എഴുതണമെന്നുണ്ടായിരുന്നുവെങ്കിലും എനിയ്ക്കെന്തോ അതിലേയ്ക്ക് വരാൻ സാധിച്ചില്ലയെന്നതാണ് വാസ്തവം. യാത്രകളുടെ ബാഹുല്യവും അതിനൊരു കാരണമാണെന്നു തോന്നുന്നു.

ആയിടയ്ക്കൊരു ദിവസം തൃശൂർ സാഹിത്യഅക്കാദമിയിൽവച്ച് മലയാളസാഹിത്യത്തിലെ ഭീഷ്മാചാര്യർ എന്നു വിശേഷിപ്പിക്കുന്ന സുകുമാർ അഴീക്കോട് മാഷിനെ കാണുകയുണ്ടായി. ഏതോ ഒരു സാമൂഹ്യപ്രശ്നത്തിൽ, ശക്തമായി പ്രതികരിച്ചതുകൊണ്ട് പത്ര-ദൃശ്യ മാധ്യമങ്ങളിൽ അഴീക്കോട് മാഷ് അന്ന് നിറഞ്ഞുനിൽക്കുകയായിരുന്നു. അക്കാദമിയിൽവച്ച് നടക്കുന്ന ഒരു യോഗത്തിൽ പങ്കെടുക്കാനെത്തിയ മാഷിനെ പത്ര-മീഡിയക്കാർ വളഞ്ഞു. അവരോട് സംവദിച്ചുകൊണ്ടിരിയ്ക്കെയാണ്, വരാന്തയുടെ ഒരു മൂലയിൽ ആരോടോ സംസാരിച്ചുകൊണ്ട് നിന്നിരുന്ന എന്നെ അഴീക്കോട്മാഷ് ശ്രദ്ധിച്ചത്. തിരക്കിൽനിന്ന് ഒഴിഞ്ഞുമാറി ആ ബഹുമുഖ പ്രതിഭ എന്റെ അടുത്തുവന്ന് കരംഗ്രഹിച്ചപ്പോൾ ഞാൻ ഒരു നിമിഷം തരിച്ചുനിന്നുപോയി! ആ മഹാമനുഷ്യന്റെ വാക്കുകൾ ഇന്നും എന്റെ കാതുകളിൽ മുഴങ്ങുന്നു- "രാമചന്ദ്രൻ എഴുത്തിൽനിന്ന് പിന്മാറരുത്. ഒരെഴുത്തുകാരന് സമൂഹത്തോട് ചില കടപ്പാടുകളൊക്കെയുണ്ട്. വർഷംതോറും മൂന്നും നാലും പതിപ്പുകൾ വീതം വിറ്റഴിയുന്ന ഗ്രന്ഥങ്ങളാണ് താങ്കളുടേത്. മലയാളസാഹിത്യത്തിന് ഇത് കണ്ടില്ലെന്നു നടിയ്ക്കാൻ കഴിയുകയില്ല. പലവിധ പ്രശ്നങ്ങളിലും പ്രതികരിക്കുന്നതുകൊണ്ട് ഈയിടെയായി മാനസികപിരിമുറുക്കം കൂടുതലാണ് എനിയ്ക്ക്. രാപ്പകൽ ഭേദമില്ലാതെ ഫോണിൽക്കൂടി തെറിവിളിയാണ് ലഭിച്ചുകൊ

ണ്ടിരിക്കുന്നത്. അപ്പോഴൊക്കെ ഞാൻ രാമചന്ദ്രന്റെ "ആദികൈലാസയാത്ര" വായിയ്ക്കും. അതെനിക്ക് ആത്മനിർവൃതി നൽകുന്നു. പല വേദികളിലും ഞാൻ താങ്കളുടെ പുസ്തകങ്ങളെക്കുറിച്ച് പറയാറുണ്ട്. ഈ രംഗത്തുനിന്ന് പിൻമാറരുത്." 'തത്ത്വമസി' എന്ന മഹദ്ഗ്രന്ഥമെഴുതിയ ഒരു പ്രതിഭയുടെ വാക്കുകളാണ് ഇതെന്ന് ഓർക്കുക.

അഴീക്കോട്മാഷുമായി എനിയ്ക്കുള്ള സ്നേഹബന്ധത്തിന്റെ ചരിത്രംകൂടി പറഞ്ഞാൽ മാത്രമെ മേലുദ്ധരിച്ച വാക്കുകളുടെ പ്രസക്തി ബോധ്യമാവുകയുള്ളൂ. 2001-ൽ കൈലാസ്-മാനസസരോവർ യാത്ര കഴിഞ്ഞ് തിരിച്ചെത്തിയ എനിക്ക് തൃശൂർപൗരാവലിയുടെവക ഒരു സ്വീകരണം നൽകുകയുണ്ടായി. എന്റെ ഗുരുനാഥനായ പണ്ഡിതരത്നം ഡോക്ടർ കെ.പി. നാരായണപ്പിഷാരോടിയുടെ അധ്യക്ഷതയിൽ ചേർന്ന ആ യോഗം ഉൽഘാടനം നിർവഹിച്ചത് സുകുമാർ അഴീക്കോടായിരുന്നു. കൈലാസവും മാനസസരസ്സും വെറും കവിഭാവനകളാണെന്ന് വിശ്വസിച്ചിരുന്ന ഒരു സമൂഹമാണ് അന്ന് കേരളത്തിൽ ഉണ്ടായിരുന്നത്. അഴീക്കോട് മാഷിന്റെ 'സാഗരഗർജ്ജനം' അന്ന് സാഹിത്യ അക്കാദമി ഓഡിറ്റോറിയത്തിൽ തിങ്ങിക്കൂടിയവരെ പ്രകമ്പനം കൊള്ളിച്ചു. തുടർന്ന്, 2003 മാർച്ച് ഒന്നാം തിയ്യതി ശിവരാത്രിദിവസം എന്റെ ആദ്യ രചനയായ 'ഉത്തർഖണ്ഡിലൂടെ- കൈലാസ് മാനസസരസ്സ് യാത്ര' പ്രകാശനം ചെയ്തു. അന്ന് കേന്ദ്രമന്ത്രിയായിരുന്ന ശ്രീ. ഒ.രാജഗോപാൽ അവർകളാണ് പ്രകാശനകർമ്മം നിർവഹിച്ചത്. യോഗം ഉൽഘാടനം ചെയ്തത് സുകുമാർ അഴീക്കോടും. 2005-ൽ 'തപോഭൂമി ഉത്തർഖണ്ഡ്' പ്രകാശനം ചെയ്തപ്പോഴും തുടർന്ന് 2008-ൽ 'ആദികൈലാസയാത്ര' പുറത്തിറക്കിയപ്പോഴും ഉൽഘാടകൻ അഴീക്കോട് മാഷ് തന്നെയായിരുന്നു. 'തത്ത്വമസി'യിലൂടെ ഹിമാലയത്തിന്റെ ഔന്നിത്യം മലയാളിക്ക് പകർന്നുതന്ന അഴീക്കോട്മാഷ്, താൻ ഒരിക്കലും ഹിമാലയം ദർശിച്ചിട്ടില്ലെന്ന് പറഞ്ഞ് വിനീതനാകാറുണ്ട്. പക്ഷെ, മാഷിന്റെ ഉള്ളിൽ അലിഞ്ഞുചേർന്നുപോയ ഒരു വികാരമായിരുന്നു ഹിമാലയം. 2012 ജനുവരി 24-ാം തിയതി ആ മഹാമനുഷ്യൻ നമ്മെ വിട്ടുപോയി. എന്റെ ഈ രചന 'ദേവഭൂമിയിലൂടെ' അദ്ദേഹം പ്രതീക്ഷിച്ചിരുന്നു. ദേവലോകത്ത് വച്ച് സുകുമാർ അഴീക്കോട്മാഷ് ഇത് വായിയ്ക്കട്ടെ...

തൃശ്ശൂർ ശ്രീ കേരളവർമ്മകോളേജിൽ എന്നെ മലയാളം പഠിപ്പിച്ച പ്രൊഫസർ കെ.പി.ശങ്കരൻ സർ തൃശ്ശൂരിൽ സ്ഥിരതാമസക്കാരനായതിനാൽ ഇടയ്ക്കെല്ലാം കാണാറുണ്ട്. കണ്ടുമുട്ടുമ്പോഴെല്ലാം അദ്ദേഹം സൗമ്യഭാഷയിൽ പറയും- 'ഒരെഴുത്തുകാരന് എഴുതാതിരിയ്ക്കാൻ കഴിയില്ല. എഴുത്ത്, അതൊരു വികാരമാണ്.'

യാത്രകളും അതിനെത്തുടർന്നു സംഭവിക്കുന്ന പരിക്കുകളുമൊക്കെയായി സമയം കടന്നുപോയി. പക്ഷെ, ഞാൻ എഴുത്തിലേക്ക് തിരിച്ചെത്തിയില്ല. എല്ലാത്തിനും ഒരു മുഹൂർത്തമുണ്ടല്ലോ. ഒരു വിത്ത് അലമാരയിൽവച്ചു പൂട്ടിയാൽ അതൊരിക്കലും മുളയ്ക്കില്ല. പഞ്ചഭൂതങ്ങളുടെ തലോടൽ ഏറ്റാൽ മാത്രമെ അതിന് മുള വരൂ. അത്തരത്തിലൊരു അഗ്നിയുടെ തലോടൽ ഏറ്റത് ഞാൻ

ഇന്നും ഓർക്കുന്നു... 29-5-2009 രാത്രി 8.45-ന്! തരംഗങ്ങളായി അത് എത്തിയപ്പോൾ ജീവൻ ഒന്നു ചാഞ്ചാടി.

ഭാസ്ക്കരാചാര്യരുടെ കൃതികളിലൂടെയായിരുന്നു ആയിടയ്ക്ക് ആത്മനിർവൃതി നേടിയിരുന്നത്. ആ രാത്രിതന്നെ ആദ്യത്തെ അധ്യായത്തിന് തുടക്കം കുറിച്ചു. അതാണ് ഈ രചനയിലെ അനുബന്ധം ഒന്ന്- 'ആർഷജ്ഞാനത്തിലേക്ക് ഒരു ചുവട്.' പിന്നെ ഞാൻ തിരിഞ്ഞുനോക്കിയില്ല. ഈ രചന പൂർത്തിയാക്കുവാൻ മൂന്നു വർഷത്തോളം വേണ്ടിവന്നുവെങ്കിലും നിരന്തരം യാത്രകൾ ചെയ്യേണ്ടിവന്നതിനാലാണ് കാലതാമസം വന്നത്. എഴുത്തിൽനിന്ന് പിൻതിരിഞ്ഞുനിന്നുവെങ്കിലും യാത്രാവേളകളിൽ കുറിപ്പുകൾ തയ്യാറാക്കുന്നതിൽ ഒട്ടും വീഴ്ച വരുത്തിയിരുന്നില്ല. 2007 മുതൽ 2012 വരെ ദേവഭൂമിയുടെ ഓരോ മുക്കും മൂലയും അരിച്ചുപെറുക്കുന്നതുപോലെ യാത്രചെയ്തു. നവംബർ, ഡിസംബർ, ഫെബ്രുവരി മാസങ്ങളിലെ അതികഠിനമായ കാലാവസ്ഥയിലും യാത്രചെയ്യാൻ സാധിച്ചുവെന്നത് ഒട്ടൊരു ചാരിതാർഥ്യത്തിന് ഹേതുവാകുകയും ചെയ്തു.

ഓരോ മാസവും രണ്ടും മൂന്നും ഹിമാലയയാത്രാവിവരണ ഗ്രന്ഥങ്ങൾ പുറത്തിറങ്ങിക്കൊണ്ടിരിക്കുന്ന ഒരു കാലഘട്ടമാണ് ഇത്. കേരളീയരും ഹിമാലയമെന്ന വികാരത്തെ ഉൾക്കൊള്ളുന്നുണ്ടെന്ന് വ്യക്തം. ഹിമാലയത്തിലേക്കുള്ള ഭക്തജനങ്ങളുടെ പ്രവാഹവും അമ്പരപ്പിയ്ക്കുംവിധം വർധിച്ചുകൊണ്ടിരിയ്ക്കയാണ്. ദൃശ്യമാധ്യമങ്ങളിലും ഹിമാലയയാത്രാനുഭവങ്ങൾ ചൂടുള്ള ഒരു വിഷയമാണിപ്പോൾ. ഹിമാലയ മലമടക്കുകളിലെ ഗ്രാമീണരുടെ അടുക്കളകൾവരെ മലയാളികൾക്കിപ്പോൾ ഹൃദിസ്ഥമാണ്. മലയാളികളുടെ ഈ ആധ്യാത്മിക ഉണർവിൽ, ഒരുപക്ഷെ, ഏറ്റവും അധികം ആനന്ദം കൊള്ളുന്നത് ഞാൻ ആയിരിയ്ക്കും. 2003 ജനുവരിയിൽ പുറത്തിറങ്ങിയ എന്റെ ആദ്യ രചനയായ 'ഉത്തർഖണ്ഡിലൂടെ- കൈലാസ മാനസസരസ്സ് യാത്ര'യുടെ ആമുഖത്തിൽ ഞാൻ എഴുതിയ ചില വരികൾ ഉദ്ധരിക്കുന്നു.

'കേരളത്തിൽനിന്ന് ഈ യാത്രക്ക് അധികമാരും ശ്രമിക്കുന്നില്ല എന്നാണല്ലോ ഇതിന്റെ അർഥം. ഈ സ്ഥിതിക്ക് ഒരു മാറ്റം ഉണ്ടാകേണ്ടിയിരിക്കുന്നു. കൈലാസം കേവലം ഒരു ഹൈന്ദവപ്രതിഭാസം മാത്രമല്ല പ്രത്യുത ആർഷഭാരതസംസ്കാരത്തിന്റെ വൈഭവവൈജയന്തിയാണ്. ഈ പുണ്യഭൂമിയിൽനിന്നാണ് ലോകോത്തരമായ ഇന്നത്തെ നവീന സംസ്കാരം ഉടലെടുത്തത്. വേദങ്ങളുടേയും പുരാണേതിഹാസങ്ങളുടേയും ആവിർഭാവം ഈ യജ്ഞഭൂമിയിൽനിന്നായിരുന്നു. ഇവിടെ സന്ദർശനം നടത്തുകയെന്നത് ഓരോ ഭാരതീയന്റേയും ചിരകാലസ്വപ്നസാക്ഷാൽക്കാരമാണ്. കേരളീയരെ ഇതേക്കുറിച്ച് ബോധവാന്മാരാക്കുക എന്ന ഉദ്ദേശ്യത്തോടെയാണ് ഞാൻ ഈ യാത്രാവിവരണം എഴുതിത്തീർത്തത്.'

'ദേവഭൂമിയിലൂടെ' എന്ന ഈ ഗ്രന്ഥത്തിൽ രചനാപരമായ പാളിച്ചകൾ കണ്ടേക്കാം. രണ്ടാമത്തേയും മൂന്നാമത്തേയും ഗ്രന്ഥരചനകളുടെ കാലത്ത് അനുഭവിച്ചിരുന്ന മാനസികോല്ലാസം ഈ രചനയുടെ ദീർഘവേളയിൽ എന്നെ

വിട്ടൊഴിഞ്ഞുനിന്നു എന്നത് ഒരു യാഥാർഥ്യമാണ്. ദീർഘകാലംകൊണ്ട് ശിക്ഷണം ചെയ്തെടുത്ത ഏകാഗ്രതപോലും പലപ്പോഴും പതറിപ്പോയി. എന്റെ പുസ്തകങ്ങളെ അതിരറ്റ് ഇഷ്ടപ്പെട്ടിരുന്ന ചില പ്രമുഖ വ്യക്തിത്വങ്ങൾ ഈ കാലയളവിൽ ഇഹലോകവാസം വെടിഞ്ഞിട്ടുണ്ട്. കോവിലൻ, ഗിരീഷ് പുത്തഞ്ചേരി എന്നിവർ അവരിൽ പ്രമുഖരായിരുന്നു. ഈ പ്രതിഭകളെ ഞാൻ ഈ അവസരത്തിൽ ഓർക്കുന്നു...

ഈ ഗ്രന്ഥരചനയ്ക്കുവേണ്ടി പല കോണിൽനിന്നും സഹായസഹകരണങ്ങൾ ലഭിച്ചിട്ടുണ്ട്. നാഗ്പൂരിലെ വ്യവസായപ്രമുഖനായ ശ്രീ. സുരേഷ്നായർ, അദ്ദേഹത്തിന്റെ ദെൽഹി ഓഫീസിലെ ലെയ്സൺ ഓഫീസർ ശ്രീ. സദാനന്ദൻ നായർ, വിശാഖപട്ടണം ഓഫീസിലെ തുളസീറാം എന്നിവരുടെ സേവനങ്ങൾ ഞാൻ പ്രത്യേകം സ്മരിക്കുന്നു. കഴിഞ്ഞ നാലു വർഷത്തെ ഹിമാലയയാത്രകളിൽ, ദെൽഹിയിലെ എന്റെ ഇടത്താവളം ഇവരുടെ 'നായർ കോൾ സർവീസസ് ലിമിറ്റഡി'ന്റെ ഗസ്റ്റ്ഹൗസ് ആയിരുന്നു. ഇവിടത്തെ താമസവും ഭക്ഷണവും വിശ്രമവും കഠിനമായ യാത്രാക്ഷീണം ദൂരീകരിയ്ക്കാൻ എനിയ്ക്ക് സഹായമായിട്ടുണ്ട്.

മലയാള സാഹിത്യരംഗത്ത് ഏറെ ശ്രദ്ധേയനായ ശ്രീ. ആഷാമേനോൻ ഹിമാലയത്തെ തൊട്ടറിഞ്ഞ ഒരു സഞ്ചാരികൂടിയാണ്. അദ്ദേഹത്തിന്റെ ഹിമാലയയാത്രാവിവരണ ഗ്രന്ഥങ്ങൾ മലയാളികൾക്ക് സുപരിചിതവുമാണ്. ശ്രീ മേനോനെ കാണുമ്പോഴൊക്കെ "വൃത്തം യത്നേന സംരക്ഷേത്" - എന്നെനിയ്ക്ക് തോന്നാറുമുണ്ട്. ഹിമാലയത്തെ അടുത്തറിഞ്ഞ ആഷാമേനോൻ ഈ ഗ്രന്ഥത്തിനുവേണ്ടി അവതാരിക എഴുതിത്തന്നതിൽ എനിയ്ക്ക് അതിരറ്റ സന്തോഷമുണ്ട്. എന്റെ രണ്ടാമത്തെ ഗ്രന്ഥമായ 'തപോഭൂമി ഉത്തർഖണ്ഡി'നുവേണ്ടി ഇദ്ദേഹം എഴുതിയ 'നീലനളിനദളങ്ങൾ' ഇന്നും വായനക്കാർക്കിടയിൽ ചർച്ചാവിഷയമാണ്. ആഷാമേനോനോട് എനിയ്ക്കുള്ള നന്ദിയും കടപ്പാടും ഞാൻ ഇവിടെ കുറിയ്ക്കട്ടെ.

ഈ ഗ്രന്ഥത്തിലെ 'കിന്നർകൈലാസം' എന്ന അധ്യായം മലയാളമനോരമയുടെ ഭാഷാപോഷിണി മാസികയിൽ ഒമ്പത് ലക്കങ്ങളിൽ പ്രസിദ്ധീകരിച്ചതാണ് (2011 ഡിസംബർ മുതൽ 2012 സെപ്തംബർ വരെ). ഒറ്റപ്പെട്ട വിമർശനങ്ങളും ബഹിഷ്കരണങ്ങളും പല കോണുകളിൽനിന്നുമുണ്ടായപ്പോഴും മലയാള മനോരമ എന്നോടു കാണിച്ച സ്നേഹത്തിന് അതിരറ്റ നന്ദിയും കടപ്പാടും ഉണ്ട്. ഭാഷാപോഷിണിയിലെ എഡിറ്റർ-ഇൻ-ചാർജ് ശ്രീ. കെ.സി. നാരായണൻ, ഡോ. കെ.എം.വേണുഗോപാൽ, ശ്രീ രാമാനുജൻ എന്നിവർക്കും ഞാൻ പ്രത്യേകം നന്ദി പറയുന്നു.

വിമർശനാത്മകമായ ചില പരാമർശങ്ങൾ ഈ രചനയിലുണ്ടെന്ന് ഞാൻ സമ്മതിക്കുന്നു. അതീന്ദ്രിയസിദ്ധികളുള്ള യോഗികളേയും സംന്യാസിമാരേയും നേരിൽക്കണ്ട് ബോധ്യപ്പെടുമ്പോൾ, കാവിവേഷം ധരിച്ച് ജാട കാണിച്ചുനടക്കുന്നവരോട് പുച്ഛവും ബഹുമാനക്കുറവും തോന്നുന്നത് സ്വാഭാവികമാണല്ലോ. അല്ലാതെ, എനിയ്ക്കവരോട് സ്ഥായിയായ ഒരു ശത്രുതയും

ഇല്ലെന്ന് ഇവിടെ വ്യക്തമാക്കുന്നു.

വായനക്കാരുടെ കത്തുകൾ, ഇ-മെയിൽ സന്ദേശങ്ങൾ, ഫോൺവിളികൾ എന്നിവയോടെല്ലാം നീതിപുലർത്തുവാൻ എനിയ്ക്കു സാധിക്കുന്നില്ല എന്നൊരു കുറ്റബോധം എന്നിലുണ്ട്. നിരന്തരം യാത്രയിലാകുമ്പോഴും രചനയിലാകുമ്പോഴുമാണ് മൊബൈൽ ഫോണിൽ കിട്ടാതെ വരുന്നത്. കത്തുകൾ, ഇ-മെയിൽ സന്ദേശങ്ങൾ, വെബ്സൈറ്റിലേക്കുള്ള പ്രതികരണങ്ങൾ എന്നിവയുടെ ബാഹുല്യമാണ് ഇതിനൊക്കെ മറുപടി അയക്കാൻ തടസ്സമാകുന്നത്. ഇതൊന്നും എന്നെക്കൊണ്ട് ഒറ്റയ്ക്കുചെയ്യാൻ സാധിക്കുന്നതല്ലയെന്നുകൂടി ഇവിടെ വ്യക്തമാക്കട്ടെ. പ്രിയവായനക്കാരോട് ഞാൻ ആത്മാർത്ഥമായി ക്ഷമചോദിയ്ക്കുന്നു. പക്ഷെ, 'ദേവഭൂമിയിലൂടെ' വായിച്ച് അഭിപ്രായം അറിയിക്കണമെന്ന് ഞാൻ വിനയത്തോടെ, പ്രിയപ്പെട്ട വായനക്കാരോട് അഭ്യർത്ഥിക്കുന്നു. കാരണം, നിങ്ങൾ മാത്രമാണല്ലോ എന്നെ 'വളർത്തിവലുതാക്കി'യത്.

തൃശൂർ കറന്റ് ബുക്സ് പ്രസിദ്ധീകരിക്കുന്ന എന്റെ നാലാമത്തെ പുസ്തകമാണ് ഇത്. എന്നെ സംബന്ധിച്ചിടത്തോളം രചനാസംബന്ധമായ 'സർവസ്വാതന്ത്ര്യം' തികച്ചും അനിവാര്യമാണ്. കറന്റ് ബുക്സ് മാനേജിങ്ങ് പാർട്ട്ണർ ശ്രീ. പെപ്പിൻ തോമസ്, പബ്ലിക്കേഷൻ മാനേജർ ശ്രീ. കെ. ജെ.ജോണി എന്നിവർ അതെനിയ്ക്ക് ആവോളം അനുവദിച്ചുതന്നിട്ടുമുണ്ട്. ഇവരോടും കറന്റ് ബുക്സ് സ്റ്റാഫ് അംഗങ്ങൾക്കും ഞാൻ നന്ദി അറിയിക്കട്ടെ.

www.mkramachadran.org എന്ന ബൃഹത്തായ വെബ്സൈറ്റ് ഡിസൈൻ ചെയ്ത് സമർപ്പിച്ച ശ്രീ. അനിൽ എസ്. ചെങ്ങന്നൂരിനോടും ഞാൻ നന്ദി പറയുന്നു.

ദേവഭൂമിയിലൂടെ ഇനിയും ധാരാളം സഞ്ചാരങ്ങളുണ്ട്. ഞാൻ വീണ്ടും വരാം. എല്ലാവരേയും സർവേശ്വരൻ അനുഗ്രഹിക്കട്ടെ...

നന്ദിപൂർവം,

എം.കെ.രാമചന്ദ്രൻ

തൃശൂർ
12-10-2012

# പഞ്ചകൈലാസങ്ങളുടെ തഥ്യയിലേയ്ക്ക്

ആഷാമേനോൻ

പഞ്ചകൈലാസങ്ങളുമായി സാത്മ്യംതേടുന്ന സാത്വികനായൊരു പ്രയാണിയുടെ സ്വപ്നാഖ്യാനമാണിത്. ഒന്നു ഞെട്ടിയുണർന്നാൽ മാഞ്ഞുപോവുന്നതെന്നർത്ഥത്തിലല്ല, സ്വപ്നാഖ്യാനമെന്നു പറഞ്ഞത്. ഈ വിചിത്രാനുഭൂതികളുടെ യഥാർത്ഥതയെ തെല്ലും സംശയിക്കേണ്ടതില്ല, അവ ചിലപ്പോഴൊക്കെ, ലോകസ്വഭാവിയല്ലാതാവുമ്പോഴും. പഞ്ചകൈലാസങ്ങളെ കണ്ടെത്തുമ്പോൾ എം.കെ. രാമചന്ദ്രൻ ഒരു സംസ്കൃതിയുടെ ധ്വജചിഹ്നങ്ങളെത്തന്നെയാണ് അടയാളപ്പെടുത്തുക. ആദികൈലാസയാത്രയ്ക്കുശേഷം അഞ്ചുവർഷങ്ങൾ കഴിഞ്ഞാണ്, കിന്നർ കൈലാസത്തെക്കുറിച്ചും മണിമഹേഷ് കൈലാസത്തെക്കുറിച്ചും ശ്രീകണ്ഠ് മഹാദേവ് കൈലാസത്തെക്കുറിച്ചുമുള്ള ഈ ആഖ്യാനം ആവിഷ്കരിക്കപ്പെടുന്നത്. നിശ്ചയമായും ആ മഹാപഥങ്ങളുടെ ഗാഥയിൽ അസംഭവ്യതകളുടെ അംശം പ്രബലമാണ്. അത് സംഭവ്യമായിത്തീർന്നത്, എന്നേയും നിങ്ങളേയും സംബന്ധിച്ച് വലിയൊരു ഉപലബ്ധിയാണ്. സാത്വികതയുടെ ഒരു വിതാനത്തിലേയ്ക്കാണ് നാം ഉയർത്തപ്പെടുന്നത്. ലൗകികമായ ജീവിതത്തിനും സഞ്ചാരത്തിനുമൊക്കെ ജ്യോതിർമയമായ ഒരു മറുവശം ഉണ്ടെന്ന് നാം മനസ്സിലാക്കുന്നു. ഒരു വ്യാഴവട്ടംകൊണ്ടാണ് ഈ യാത്രികൻ ഇവയത്രയും നിറവേറ്റിയതെന്ന്, നമുക്ക് ഓർക്കാവതല്ല. അത്രയും യാദൃച്ഛികമായാണ് ഈ സഞ്ചാരി, ഓരോ യാത്രാസ്ഥാനത്തെക്കുറിച്ചും ബോധവാനാവുന്നത്, അതിലേക്ക് ഉന്മുഖനാവുന്നത്; ഈ അനുഭവം സാക്ഷാൽക്കരിക്കുന്നത്. കേദാരങ്ങൾ അഞ്ചുണ്ടെന്ന് ധരിക്കുന്നത്, ഉദ്ദേശം ഇരുപതുവർഷങ്ങൾക്കു മുൻപാണ്. എന്നിട്ടും അവയിൽ നാലെണ്ണമേ ഇതുവരെയും എനിക്ക് ദർശിക്കാനായുള്ളു. അങ്ങനെയിരിക്കെയാണ്, ഈ എഴുത്തുകാരൻ കൈലാസത്തിന്റെ സാകല്യം (Totality of Kailas) പ്രസാദാർദ്രമായ രീതിയിൽ നമുക്ക് അനുഭവപ്പെടുത്തിത്തരുന്നത്. ഓരോ പ്രയാണത്തെയും ധ്യാനാത്മകമായി ചിത്രീകരിക്കുവാനേ എന്നെപ്പോലുള്ളവർക്ക് വശമുള്ളൂ. പക്ഷേ, പ്രയാണംതന്നെ ധ്യാനാത്മകമായിത്തീരുന്ന വിസ്മയം, ഞാൻ, ഈ ഗാഥകളിൽ തിരിച്ചറിയുന്നു. എന്നിട്ടും, ഈ യാത്രികൻ അതേക്കുറിച്ച് എത്രയോ വിനമ്രനാണ്. സത്വഗുണവും പ്രധാനമായ ഈ ആഖ്യാനങ്ങളിൽ, നാം ശമം പൂകുന്നത്, അതിനാലാണ്. പർവതാരോഹകർക്കുവരെ ദുഃസാധ്യമായ ഇടങ്ങളിലൂടെ ഈ യാത്രികൻ കടന്നുപോവുന്നത്, അതേക്കുറിച്ച് നമ്മോട് പറയുന്നത്, സാഹസികതയുടെ നേർത്തൊരു ഭാവംപോലും

കലർത്താതെയാണ്. താൻ തേടുന്ന ശൃംഗങ്ങളുടെ മഹസ്സ് പൂർണ്ണമായും ധരിക്കാൻ കഴിഞ്ഞ ഒരു പ്രയാണിയുടെ ആത്മോൽകർഷമാണത്. പർവതാരോഹകർ കാണുന്ന കാഴ്ചയല്ല, രാമചന്ദ്രൻ കാണുന്നതും നമുക്ക് പകർന്നുതരുന്നതും. അവരുടെ പ്രജ്ഞയല്ല, രാമചന്ദ്രന്റേത്. ഭ്രൂമധ്യത്തിൽ മധുവൂറുന്ന പ്രജ്ഞയുമായി അപ്രാപ്യതകളിലേക്ക് പുറപ്പെടുന്ന ഏതൊരു സഞ്ചാരിയേയുംപോലെ, അവ സാധാരണമനുഷ്യന് അപരിചിതമായ ആവൃത്തികളിൽ തുടരുകയാണ്. പക്ഷേ, അപ്പോഴും സാധാരണ ഗ്രാമീണരുടെ ജീവസ്പന്ദവുമായി, ഈ എഴുത്തുകാരൻ ഹൃദ്യമായൊരു ചാർച്ച സ്ഥാപിക്കുന്നുണ്ട്. ഭൂപിന്ദറായാലും വിജയകുമാറായാലും അജ്ഞാതരായ പർവതാരോഹികളായാലും തഹസിൽദാരെപ്പോലെ കൃപാലുക്കളായ ഉദ്യോഗസ്ഥരായാലും- വ്യത്യസ്ത ഗണത്തിലും വടിവിലുമുള്ള സംന്യാസിമാരായാലും എഴുത്തുകാരൻ പുലർത്തുന്ന മൈത്രി ഏറെ ഹൃൽസ്പർശിയാണ്. അല്ലെങ്കിലും, ലൗകിക വ്യവഹാരങ്ങളെ നിരസിക്കുന്നതല്ല, ആധ്യാത്മികത; ഇതിൽ ശമാത്മകമായി ഇടപെടാൻ നിങ്ങളെ സജ്ജമാക്കുന്നതാണ്. നിയതമോ അനിയതമോ ആയി ഭവിച്ച ഈ സഞ്ചാരങ്ങളുടെ ഓരോ ഘട്ടത്തിലും അത് സ്പഷ്ടമായിത്തീരുന്നുണ്ട്. ആദരവ്, ധനം പോലെ തന്നെ കൊടുക്കുന്തോറും വിശുദ്ധിയാർന്ന് വരികയാണ്.

പർവതാരോഹകരുടെ കാഴ്ചയെപ്പറ്റിയാണ് പരാമർശിച്ചുവന്നത്. മണിമഹേഷ് കൈലാസത്തിലേയ്ക്ക് പുറപ്പെടാൻ ഇടയായത്, രാമചന്ദ്രനെ സംബന്ധിച്ച്, ഒരു വൈദേശികസംഘത്തിന്റെ കനിവ് കൊണ്ടാണ്. ഡെനോവിനെ, ഇത്തരം യാത്രകളിൽ ഒരു സന്ദേഹിത്വവും അലട്ടാറില്ല. പർവതാരോഹകരിൽ കാണുന്ന അപൂർവ്വമായ സ്ഥൈര്യമാണത്. സഹജാവബോധത്തിന്, അല്ലെങ്കിൽ നിമിത്തജ്ഞാനത്തിന് കാത് കൂർപ്പിക്കുന്ന പർവതാരോഹകർ ഇല്ലെന്നല്ല. അവരുടെ വീണ്ടുവിചാരങ്ങൾ പലപ്പോഴും ഫലവത്താകാറുമുണ്ട്. Into Thin Air എന്ന ഗ്രന്ഥവും ജോൺ ക്രോക്കർ എന്ന ഗ്രന്ഥകാരനും പെട്ടെന്ന് ഓർമയിലെത്തുന്നു. എവറസ്റ്റ് ആരോഹണത്തിന്റെ, അല്ല, എവറസ്റ്റ് ദുരന്തത്തിന്റെ എന്നാണ് വിശേഷിപ്പിക്കേണ്ടത്, (Everest Disaster) സ്തംഭിപ്പിക്കുന്ന കഥയാണത്. തന്റെ അടുത്ത സഹയാത്രികൻ അതിസാഹസികമായ കയറ്റത്തിനിടയിൽ അഗാധമായ ഹിമശയ്യയിൽ ആണ്ടുപോകയാണ്, അവരുടെ കൺമുന്നിൽ- എന്നാലോ, അത്തരമൊരു ദുരന്തത്തെക്കുറിച്ച് അവജ്ഞാനംപോലെന്തോ ഒന്ന് ജോൺ ക്രോക്കറിൽ മിന്നിമറഞ്ഞതായി അദ്ദേഹം രേഖപ്പെടുത്തുന്നു. പ്രകൃതി, ശ്രദ്ധാലുവായ മനുഷ്യനിൽ കാട്ടുന്ന മുന്നറിയിപ്പുകളായിത്തന്നെ, ഈ പര്യവേഷകൻ, അതിനെ വിലയിരുത്തുന്നു. ഡാനോ, അലക്സാൻഡർ ചക്രവർത്തിയെ അനുഗമിച്ച്- താൻ ശരിയായ തീരുമാനങ്ങളെടുക്കുകയല്ല; തീരുമാനങ്ങളെടുക്കുകയും അവയെ 'ശരി'യാക്കി തീർക്കുകയുമാണ്- മണിമഹേഷ് യാത്രയ്ക്ക്, എല്ലാ വിലക്കുകളേയും വീണ്ടുവിചാരങ്ങളേയും

തിരസ്കരിച്ച് പുറപ്പെടുകയാണ്. സാന്ദർഭികമായി പറയട്ടെ, അലക്സാൻഡറുടെ ആ ശരിയാക്കലുകൾ, മുപ്പത്തിമൂന്നാം വയസ്സിൽ ഭഗ്നമായിത്തീരുയായിരുന്നു! അവയൊന്നും രണോത്സുകനല്ലാത്ത ആർഷഭാരതത്തിലെ ചക്രവർത്തിയോട് അടിയറവ് പറയേണ്ടിവന്നല്ലോ. അത്തരം ഭവിഷത്തുകളെക്കുറിച്ച് തർക്കത്തിൽ ഏർപ്പെടുന്നില്ല. വ്രതശുദ്ധിയാർന്ന തീരുമാനങ്ങളെടുക്കുക, അവയെ ശരിയാക്കിത്തീർക്കുക എന്നതിൽ നിസ്സംശയം, ഒരു ഇച്ഛാദാർഢ്യം സ്ഫുരിക്കുന്നുണ്ട്. അത് അനുശീലിച്ചതിനാലാണ് രാമചന്ദ്രന്റെ മണിമഹേഷ് യാത്ര അദ്ഭുതകരമായ സാഫല്യം പൂണ്ടത്. ഒരുപക്ഷേ, ഇതര പ്രയാണങ്ങളെന്നതുപോലെ. ആ സാഫല്യവും പൂർവനിശ്ചിതമെന്ന നിലയ്ക്കേ, ഇദ്ദേഹം വരവുവെയ്ക്കൂ എങ്കിലും! ഓരോ മുഹൂർത്തത്തിലും സഹജാഭിജ്ഞാനം ഈ എഴുത്തുകാരനെ, പ്രയാണി എന്നാണ് പറയേണ്ടത്, പിന്തുണയ്ക്കുന്നുണ്ട് താനും. മണിമഹേഷ് ശൃംഗത്തിൽനിന്ന് തിരികെ വരുമ്പോൾ ഉളവായ ഭീതിദമായ ശിലാക്ഷതിയും അതിൽനിന്ന് ഒരു തുള്ളി രക്തംപോലും പൊടിയാതെ രക്ഷപ്പെട്ടതുമായ ദൃഷ്ടാന്തം ഓർമിക്കാവുന്നതാണ്. ഡെനോയും സംഘവും തങ്ങളുടെ സാഹസികയത്നം മതിയാക്കി തിരികെ പോരുമ്പോൾ, ഈ യാത്രികൻ, മണിമഹേഷിനെ കൂടുതൽ സാത്മീകരിക്കാൻ മുതിരുകയാണ്. കൈലാസശൃംഗം സ്വപ്നത്മകമായി പ്രതിഫലിക്കുന്ന പാർവതീനദി (മണിമഹേഷ് നാള എന്നു കൃത്യമായ പേര്) ലക്ഷ്യമാക്കി പുറപ്പെടുകയാണ്. ആർക്കൊക്കെയോ വേണ്ടി തർപ്പണം നേരാൻ. വിദേശികൾക്ക് അത്തരം ശ്രാദ്ധകർമ്മങ്ങൾ പ്രസക്തമല്ല. ജന്മാന്തരങ്ങളുടെ തുടർച്ചകളോ നീക്കിയിരിപ്പുകളോ അവരെ കൗതുകം കൊള്ളിക്കുന്നില്ല. പക്ഷേ, അവ്വിധം അനുഷ്ഠാനങ്ങളെ അവർ നിരസിക്കാറില്ലെന്നതും വസ്തുതയാണ്. പഞ്ചകൈലാസങ്ങളിൽ, ഒന്നുപോലും, നാളിതുവരെ ഒരു ആരോഹകനും കീഴ്പ്പെടുത്താൻ മുതിർന്നിട്ടില്ല. അതിലും ഉയരത്തിൽ മരുവുന്ന ഹിമാലയശൃംഗങ്ങൾ അവർ അതിലംഘിച്ചിട്ടുണ്ടെങ്കിലും! കൈലാസം ഒരു ഭാരതീയനോട് സംവദിക്കുന്നതു സമം ഒരു വിദേശിയോട് സംവദിച്ചെന്നുവരില്ല. മനുഷ്യന്റെ അബോധമനസ്സ്, ഒരു സഞ്ചാരിയുടേതായാലും, ഇവിടെയൊക്കെ നിർണ്ണായകമാണ്. ആദിരൂപാത്മകമായ ചില ചിന്തുകൾ ഈ അബോധമനസ്സിലുണ്ട്. ദൈവികത, ദൂരത്തെവിടെയോ അല്ല, അവനവന്റെ അന്തഃകരണത്തിലാണ് സൂക്ഷ്മമായി കുടികൊള്ളുന്നത് എന്ന വെളിവ്, ഒരു മിന്നൽപോലെ സഞ്ചാരിയിൽ സ്ഫുരിക്കുന്നുണ്ടാവണം. തന്റെ എളിയ തർപ്പണങ്ങൾക്കുശേഷം, കൃതാർത്ഥനായി ഈ പ്രയാണി, പിൻവാങ്ങുമ്പോൾ, മണിമഹേഷ് കൈലാസത്തിലേയ്ക്ക് വൃഥാവിൽ പുറപ്പെട്ടുപോയ എനിക്ക് അപരിമേയമായ ഒരു അനുഭൂതിയാണുളവായത്. ഒരു നിയാമകത്വത്തിന്റെ ചാപം അതിൽ ഊൾച്ചേർന്നിരിക്കുന്നു. കൈലാസം ഒരു സ്വപ്നശിഖരമായി മനസ്സിൽ പോറ്റുന്ന

ഓരോ യാത്രികനും വേണ്ടിയാവണം, രാമചന്ദ്രൻ ഇത് നിർവഹിച്ചത്, പിണ്ഡസമർപ്പണം പോലെതന്നെ.

* *

ഈ മൂന്നു കൈലാസങ്ങളിലേയ്ക്കുമുള്ള, ഹിമാചലിലെ മഹാപഥത്തെക്കുറിച്ച് ഇത്രയും വ്യക്തമാക്കേണ്ടതുണ്ട്. കൈലാസ് - മാനസരോവർ പോലെ, ആദി കൈലാസം പോലെ വിശ്രുതമല്ല ഈ ശിഖരങ്ങൾ. പ്രധാനമായും അവയിലേയ്ക്കുള്ള അപ്രവേശ്യതതന്നെകാരണം. യാത്ര, സ്വയം ധ്യാനാത്മകമാവുന്നതിനെക്കുറിച്ച് സൂചിപ്പിച്ചല്ലോ. അത് അങ്ങനെ സംഭവിച്ചുപോവുന്നതായാണ്, നമുക്ക്, ഈ കഠിനപഥം പങ്കുപറ്റുന്നവർക്ക്, ബോധ്യപ്പെടുക. ഇച്ഛാപൂർവമാണ് അവ ഓരോന്നും നിറവേറ്റപ്പെട്ടതെന്നിരിക്കിലും, അവയ്ക്ക് പിറകിൽ അനൈച്ഛികമായി എന്തോ ഒന്ന് പ്രവർത്തിക്കുന്നുണ്ട്. ഇത്തരം സഞ്ചാരങ്ങൾ ആവശ്യപ്പെടുന്ന കായികശക്തിയെക്കുറിച്ച്, ഈ എഴുത്തുകാരൻ പലപ്പോഴും മൗനിയാണെന്നത് പ്രത്യേകം ശ്രദ്ധിക്കുക. അതിനപ്പുറം, പൂർവനിർണ്ണീതം എന്ന ഒരു ബലരേഖയുമായാണ്, ഈ നിർവഹണങ്ങളെ അദ്ദേഹം ബന്ധിപ്പിക്കുക. ഒരുപാട് നമ്രതയോടെ. ഹിമാചലിലെ ഏതൊക്കെയോ അപ്രശസ്തമായ മൂലകളിൽനിന്ന്, അപരിചിതരായ പഹാഡികളിൽനിന്ന്, എന്തിന്, ആരും ശ്രദ്ധിക്കാനിടയില്ലാത്ത ചില പോസ്റ്ററുകളിൽനിന്ന് (ശ്രീകണ്ഠ് മഹാദേവ്, ഓർമിക്കുക) ശേഖരിച്ച ചെറിയ ചെറിയ സൂചനകളിൽ ആബദ്ധനായാണ്, ഈ യാത്രികൻ കൈലാസത്തിന്റെ സാകല്യത്തിലേക്ക് ഉന്മുഖനാവുക. പൂർവമാതൃകകൾ ഏതുമില്ലാത്ത യാത്രകൾ ഒരിക്കലും ഇച്ഛാധീനമാവുകയില്ല. ഭൂപിന്ദറിനെയും വിജയകുമാറിനെയും ബുധിസിങ്ങിനേയും പോലെ മനസ്സ് നിറയെ ആശീർവാദങ്ങളുള്ള പഹാഡികൾ ഈ യാത്രികന്റെ രക്ഷയ്ക്കെത്തുന്നത്, ഈ ഊർജ്ജസമിത്തുകളുടെ പ്രഭാവം കൊണ്ടുകൂടിയാവാം. അവർ രാമചന്ദ്രനിലേക്ക് വന്നെത്തുകയായിരുന്നല്ലോ. ആ മനുഷ്യരുമായുള്ള പാശബദ്ധത ഈ ആഖ്യാനത്തിൽ ഒട്ടാകെ ഒരു പട്ടുനൂലിഴയായി വർത്തിക്കുന്നുണ്ട്. അളവ് തെറ്റിയ പാൻപരാഗ് ചവച്ചതിനാൽ ബോധം മറിഞ്ഞ ഭൂപിന്ദറിൽനിന്ന് ഒരു നിമിഷത്തിന്റെ റിഫ്ളക്സിൽ, സ്റ്റിയറിങ്ങ് തിരിച്ച്, ജീപ്പ് ബ്രേക്ക് ചവുട്ടി നിർത്താനിടയായ സന്ദർഭം എന്തോ പെട്ടെന്നോർത്തുപോവുന്നു. സത്‌ലജ് നദിയുടെ മരവിപ്പിലേയ്ക്ക്, തീക്ഷ്ണവേഗത്തിലേയ്ക്ക് കൈവരി തകർത്ത് മറിഞ്ഞുപോവുമായിരുന്ന വണ്ടിയെ നിയന്ത്രണാധീനമാക്കിയ ഈ യാത്രികൻ (സ്വയം ദക്ഷതയോടെ ഡ്രൈവ് ചെയ്യുന്ന ഒരാളാവണമല്ലോ) എത്ര ശാന്തതയോടെയാണ് ഭൂപിന്ദറിനെ ശാസിക്കുക? അതിന് ബദലായാവണം, മണിമഹേഷിൽനിന്നുള്ള യാത്രയ്ക്കിടെ കൂറ്റൻ പാറകളിൽനിന്ന് തലനാരിഴയ്ക്ക് രക്ഷപ്പെട്ടത് എന്ന് ചിന്തിക്കുക രസകരമാണ്. സംരക്ഷ

ണാത്മകമായൊരു പ്രഭാപടലം ഈ യാത്രികനെ സദാ ചൂഴ്ന്നു നിൽപ്പുണ്ടാവണം- പന്ത്രണ്ടുവർഷങ്ങൾക്കുമുൻപ്, ബദരീനാഥിൽ കണ്ടെത്തിയ സംസാരമുക്തനായ വൃദ്ധസംന്യാസിയുടെ അന്തർനയനദീപ്തിയാവാം, അതൊരുപക്ഷേ. അദ്ദേഹമാണല്ലോ, ആദ്യമായി, ഈ പഥികനെ കൈലാസത്തിലേയ്ക്ക് ചരിപ്പിക്കുന്നത്. തുടർന്നുള്ള കൈലാസശൃംഗങ്ങളിലേയ്ക്കും ഒരു അഭിയാനം സാധ്യമാണെന്ന ആശിസ്സ് അതിൽ അന്തർലീനമായിരുന്നു. കാലാകാലങ്ങളിൽ, വിചിത്ര കാഷായധാരികൾ രാമചന്ദ്രനെ അനുഗ്രഹിക്കാൻ എത്തിയിരുന്നല്ലോ. ഏറ്റവും അവസാനം, ശ്രീകണ്ഠ് മഹാദേവ് കൈലാസ് യാത്രയ്ക്കുമുൻപ്, സന്ദർശിക്കാനിടയായ ബാബയും. ഭ്രൂമധ്യത്തിൽ മധുവൂറുന്ന ആ യോഗീശ്രേഷ്ഠൻ, ഇതുപോലെ അർഹനായ ഒരു പഥികനെ കാത്തിരിക്കയായിരുന്നല്ലോ. ഭ്രൂമധ്യമെന്നത്, യോഗാത്മകതയുടെ പ്രകാശബിന്ദുവായി മനസ്സിലാക്കുക. അതിൽ മധുകണമൂറുക, അന്തർമിഴി തുറക്കുമ്പോഴാണ്, അതിൽ കഴിഞ്ഞതും വരാനിരിക്കുന്നതുമായ കാലം തെളിയുന്നു.

* *

മണിമഹേഷ് കൈലാസയാത്രയ്ക്ക് പ്രാരംഭമായി, ഈ സഞ്ചാരി പരിചയപ്പെടുന്ന ബ്രാഹ്മോറിലെ സംന്യാസിയുടെ മുഖത്തിൽനിന്ന് നാം ശ്രവിക്കുന്ന ഒരു സംജ്ഞയുണ്ട്. Spiritual code. അധ്യാത്മനാളി എന്ന് ഞാനതിനെ ഭാഷാന്തരം ചെയ്യട്ടെ. നമ്മുടെ അയാഥാസ്ഥിതികമായ നിനവുകൾക്കും നിവൃത്തികൾക്കും പ്രവൃത്തികൾക്കും അനുസാരിയായി, ഇത് ഉയർന്നുപോയെന്നിരിക്കും. യോഗാത്മകമായ സാധനകൾകൊണ്ടു മാത്രമല്ല, നിഷ്കന്മഷമായ ഒരു മനസ്സുകൊണ്ടും നേടാവുന്നതേയുള്ളൂ, ഈ രസനാളിയുടെ നിരപ്പ്. സ്വാഭാവികമായി, ഈ നിരപ്പിൽനിന്നുള്ള കാഴ്ചകൾ ഇന്ദ്രിയാതീതമായൊരു വിതാനത്തിലേക്ക് ചെന്നെന്നിരിക്കും. ഇവിടെ നിന്നാവണം,രാമചന്ദ്രന്, വരിക, സധൈര്യം, ഈ ഗിരിസീമകളിലേക്ക് എന്ന ക്ഷണം ഉളവാകുന്നത്. മുൻപൊരിക്കൽ, ലോകസംഗ്രഹത്തിനായി, ചൗകംബ ഗിരിനിരകളിലെ ഗുപ്തചക്ഷുസ്സുകളിൽ യജ്ഞത്തിലേർപ്പെട്ടിരുന്ന സംന്യാസിമാരിൽനിന്ന് ലഭിച്ച ക്ഷണം പോലെ. ഈ ഭൂമിയുടെ ജൈവതാളം, അനന്തം അജ്ഞാതമായ സപര്യകളിൽ പോറ്റപ്പെടുന്നു എന്നു വിശ്വസിക്കാനാണ് എനിക്കിഷ്ടം. ഉറവിടമറിയിക്കാത്ത മഹദ്ഭാവങ്ങളായി അവയെ പരിഗണിക്കാനും. അറിയപ്പെടാതെ പോവുക എന്ന ഈ അവസ്ഥയിൽ, മന്ദമായ ഒരു ശ്രുതിയുണ്ട്. സംഘർഷഭരിതമായ നമ്മുടെ വ്യാവഹാരികതലത്തിലേയ്ക്ക് എളുപ്പം അപേക്ഷിക്കാവുന്ന (Apply) ഒരു ശ്രുതിയുമാണത്. അറിയപ്പെടേണ്ടതില്ല എന്നു നിർണ്ണയം. നമ്മുടെ ജീവിതസമീപനങ്ങളിൽ ചൊരിയുന്ന എളുതല്ലാത്ത ഒരു വിവേകമാണത്. നാം അനുവർത്തിക്കുന്ന ചര്യകളിൽ കുറേയൊക്കെ അനാവിഷ്ടമായി മുഴുകാൻ അത്തരമൊരു സമീപനം, നമ്മെ സഹായിക്കുന്നു.

ബാബയുടെ ആശീർവാദത്തിൽ മുഗ്ധനായി, ഇനിയുള്ള ദുഷ്കരമായ കയറ്റത്തിന് ഒരുങ്ങുമ്പോഴാണ്, ഹൃദയഭേദകമായ ഒരു ദൃശ്യം, ഈ യാത്രികനെ ഉലയ്ക്കുന്നത്. ഹിമത്തിന്റെയും നിശ്ശബ്ദതയുടെയും കാതരമായ അനുഭവങ്ങൾക്കിടക്ക് വാചാലമായൊരു നിലവിളി, അടക്കിപിടിച്ചതിനാൽ അത് കൂടുതൽ മൂർച്ചയാകുന്നു. നാലുപേർ, എതിരെ നിന്ന് ഒരു ജഡമേറ്റിക്കൊണ്ടുവരുന്നു. ഇന്ദർ എന്ന, ആ യാത്രികൻ, ശ്രീകണ്ഠ് മഹാദേവ് കൈലാസത്തിലേക്ക് തലേന്ന് തന്റെ സഹചാരികൾക്കൊപ്പം ഇറങ്ങിത്തിരിച്ചതാണ്. അവശത, ഇത്തരം അയനങ്ങളിൽ എല്ലായ്പ്പോഴും എതിർപാർക്കുന്ന ഒരു അവസ്ഥയാണ്. ഇന്ദർ, ഏറെ അവശനായിരുന്നു, അയാളുടെ ചെറുപ്പത്തിന്റെ സഹനശേഷിയെ പാടെ വെല്ലുന്ന വിധം. പതിനാറായിരം അടി ഉയരത്തിനുമേൽ, നമ്മുടെ ശരീരങ്ങൾക്ക് വന്നുചേരാവുന്ന ഗത്യന്തരങ്ങൾ ചിലപ്പോൾ പര്യഹാരമാവുകയില്ല. ഗിരിനിരകളിൽ സംഭൃതമായ ഊർജ്ജതരംഗങ്ങൾ, മരണാഭിമുഖമായ ഗാത്രത്തെ തിരികെ കൊണ്ടുവരുമെന്ന് വൃഥാവിൽ ആശിക്കമാത്രമേ, സഹയാത്രികർക്ക് ചെയ്യാനുള്ളൂ. വിജനമായ ഗിരിശൃംഗങ്ങളിൽ, ഏത് അടിയന്തര ശുശ്രൂഷയാണ് അവലംബിക്കുക? ഇങ്ങനെ നിരാലംബമായ അവസ്ഥയിൽ, അവർ, ജഡവുമായി വിങ്ങുന്ന നിലവിളിയോടെ, താഴേക്ക് ചെല്ലാൻ നിശ്ചയിച്ചെന്നു മാത്രം. ഒരു അനുഷ്ഠാനപൂർണ്ണമായ ശവസംസ്കാരമെങ്കിലും, ഗ്രാമത്തിൽവെച്ച്, ആ മനുഷ്യന് നൽകാനൊത്തെങ്കിൽ, എന്ന പ്രതീക്ഷയുമായി. തനിക്ക് കരഗതമായ ആശീർവാദങ്ങൾക്കിടയ്ക്കും രാമചന്ദ്രൻ വ്യാകുലനായിപോവുന്ന ഒരു നിമിഷമാണത്. ഒപ്പം, ആ, വ്യാകുലത, ഭീതി പങ്കിട്ട നമ്മളും. ഒരുപാടു വർഷങ്ങൾക്കുമുമ്പ്, ഗംഗോത്രിയിലേക്കുള്ള ഒരു യാത്രയിൽ, ക്ഷേത്ര പാർശ്വങ്ങളിൽവെച്ച് കാണാനിടയായ ബംഗാളിയുവാവിന്റെ ചെമന്ന പ്ലാസ്റ്റിക്ക് ഷീറ്റിൽ മൂടിക്കെട്ടിയ ശവശരീരത്തിന്റെ ദൃശ്യം ഇപ്പോഴും മനസ്സിൽ എവിടെയോ ഒരു കിടിലമായി ബാക്കിയാണ്. തപോവനിലേക്ക്, ബ്രഹ്മകമൽ ഇറുത്തെടുക്കാൻ കയറിയതായിരുന്നുവത്രെ, ആ യുവാവ്. ഏതൊക്കെ സഹയാത്രികരുണ്ടെങ്കിലും, മരണം തനതായൊരു വിധിക്രമമാണ്; ഒരു അനിവാര്യതയും. അതിജീവിക്കുന്നവരിൽ അത് പടർത്തുക, വിഹ്വലത മാത്രമാണ്. ജീവന്മുക്തി എന്ന അവസ്ഥയിലേക്ക് പരിപാകപ്പെട്ടവരല്ലല്ലോ, ഈ പ്രയാണികളേവരും. ഒരർത്ഥത്തിൽ, തിരിച്ചുവരാൻ വേണ്ടിയുള്ളവയാണ്, ഈ അയനങ്ങളോരോന്നും. പഞ്ചകേദാരങ്ങളായാലും, പഞ്ചകൈലാസങ്ങളായാലും– യാത്ര എത്രത്തോളം ധ്യാനാത്മകമായാലും അതിലും ഒരു തിരിച്ചുവരവ് നിഹിതമാണ്, നിശ്ചിതമാണ്. പതിനാറായിരം അടി ഉയരത്തിൽ, കുറിപ്പുകളോ ഫോട്ടോഗ്രാഫുകളോ തയ്യാറാക്കുന്ന പഥികർ, മരണമല്ല മുൻപിൽ കാണുക, ജീവിതംതന്നെയാണ്. ജീവൻ വെടിയാനല്ലല്ലോ, നാം, ഈ ഹിമശൃംഗങ്ങൾ തേടുന്നത്; പുനരുജ്ജീവനത്തിനുതന്നെയാണ്, യോഗാത്മകമായ

പുനരുജ്ജീവനത്തിന്, ഒരുപക്ഷേ ജന്മാന്തരങ്ങളുടെ പിന്തുടർച്ചയാണ് ഇവയെല്ലാം എന്ന ബോധം നേരിയ തോതിൽ മിടിക്കുമ്പോഴും. 'ജാതസ്യ ഹി ധ്രുവോ മൃത്യുർധ്രുവം ജന്മ മൃതസ്യ ച' എന്ന ഗീതാശ്ലോകത്തിന്റെ അഭയം ഇത്തരം സന്ദർഭങ്ങളിൽ നിശിതമായാണ് തെര്യപ്പെടുക.

**

ശ്രീകണ്ഠേശ്വർ മഹാദേവ് എന്ന നാമം അന്വർത്ഥമാക്കുംവിധം അവിടത്തെ ശിവലിംഗസദൃശമായ ഒറ്റക്കല്ലിൽ പ്രകാശപൂർണ്ണമായ നയനങ്ങളും കണ്ഠസ്ഥലവും വക്ഷസ്സുമൊക്കെ തെളിയുമെന്ന് ബാബ പറഞ്ഞിരുന്നു. അത്, ഈ യാത്രികന് ദൃഷ്ടീഭവിക്കാൻ ഇടയാവുമെന്നും. കിന്നർ കൈലാസത്തിൽ കാഴ്ചയിൽവന്ന ശിവാകാരത്തെക്കാൾ സ്പഷ്ടമായി തെളിയുന്ന ഒന്ന്. ഇതിന്റെ സൗന്ദര്യാത്മകത വരവ്വെയ്ക്കുമ്പോൾ തന്നെ, സഗുണാരാധന ഇത്രകണ്ട് വളരണോ എന്ന സന്ദേഹമാണ് മനസ്സിൽ. ശിവാകാരം ഒരു നിസ്സീമതയാണെന്ന് ഞാൻ ധരിക്കുന്നു. ദൈവകണമെന്നത് എന്നെ തെല്ലും ഉത്തേജിപ്പിക്കുകയില്ല, കാരണം കണങ്ങൾക്കപ്പുറമുള്ള എന്തോ ഒന്നാണ് ദൈവികത. ശിലയിൽ മനുഷ്യരൂപം അധ്യാരോപിക്കയെന്നത് Anthropomorphic, ദൈവത്തെ നരരൂപസാദൃശ്യത്തിൽ ആരാധിക്കയാണ്. അസംഖ്യം ക്ഷേത്രങ്ങളിൽ മന്ത്രവിധിപ്രകാരം പ്രതിഷ്ഠകൾ സ്ഥാപിക്കുന്നത് എത്രയോ മനുഷ്യർക്ക് സാന്ത്വനമേകാനാണ്. അവയെ മനസാ സ്മരിച്ചുകൊണ്ടുതന്നെ, പ്രകൃതിയിലെ ഈ വാസ്തുശില്പങ്ങളിൽ, നാം ഇടയ്ക്ക് നയനവും വക്ഷസ്സും നാസികയും തിരയേണ്ടതുണ്ടോ? ഗുണാതീതമാവുകയെന്നതാണ് ഭക്തിയുടെ അഭിലഷണീയമായ അവസ്ഥയെന്ന് നമ്മുടെ ഉപനിഷത്തുകളിൽതന്നെ പറയുന്നുണ്ട്. ഊർജ്ജസംഭരണികൾക്ക് നിയതമായ ആകാരം (മനുഷ്യാകാരം) നൽകുമ്പോൾ, നാമവയെ പരിമിതപ്പെടുത്തുകയല്ലേ യഥാർത്ഥത്തിൽ? കൈലാസങ്ങൾ ഹൈന്ദവർക്കുമാത്രമുള്ളവയല്ലെന്ന് നിരൂപിക്കാനാണ് ഞാൻ താല്പര്യപ്പെടുക, ഇവ ഹൈന്ദവനോട് കൂടുതൽ സംവദിക്കുമെന്നത് വാസ്തവമെങ്കിലും. ഈ കൈലാസാനുഭവങ്ങളിൽ എനിക്കേറ്റം സാത്മ്യം തോന്നായത് മണിമഹേഷിലെ മായാദർപ്പണത്തിൽ, അത് നദീജലവുമാണ്, പ്രതിഫലിച്ചുകാണുന്ന കൈലാസശൃംഗമാണ്. അതിനെ, അതിന്റേതായ വിദൂരസാന്നിധ്യത്തിൽ ശിലാവടിവിൽ എനിക്ക് വന്ദിക്കാൻ കഴിയുന്നു; മാനുഷാകാരമൊന്നും തന്നെ പ്രത്യക്ഷമല്ലെങ്കിലും. മഹാഭാരതത്തിലെ മിത്തുകളുമായി അന്വയിച്ചുകൊണ്ട് ഈ സ്ഥാവരസത്വങ്ങളെ ഒരു ഹൈന്ദവന് സ്വീകരിക്കാൻ അവകാശമുണ്ട്. പക്ഷേ, അതിനപ്പുറത്ത്, അവയ്ക്ക് ശിലാമയമായ, ഹിമാങ്കിതമായ ഒരു സത്വം ഉണ്ടെന്ന് സമ്മതിക്കുകൂടിവേണം. പ്രകൃതിയുടെ അഭംഗുരതയാണതിൽ പ്രസരണം കൊള്ളുന്നത്. വിശേഷിച്ചും, സ്വയംഭൂവായ ഉരുവങ്ങളിൽ. നമ്മുടെ ചേതനയിൽ ഒതുങ്ങുന്നതല്ല, അവയുടെ ആവിർഭാവങ്ങൾ, രൂപാന്തരങ്ങൾ.

കൈലാസ് - മാനസരോവറിനെ സംബന്ധിച്ചും ഇത് പരമാർത്ഥമാണ്. ഈശ്വരത്വം, ഉത്തരദക്ഷിണമുഖങ്ങൾക്കപ്പുറമാണ്; പൂർവപശ്ചിമമുഖങ്ങൾക്കപ്പുറമാണ്. മിഴിതെളിയാത്ത ഒരു ശിലാസ്വരൂപത്തിന് മുന്നിൽ നമസ്കരിക്കുമ്പോഴും നമ്മുടെ നമസ്കാരങ്ങൾ നിർല്ലക്ഷ്യമാവുന്നില്ല.

യാത്രയുടെ പരിക്ഷീണമായ ഉദ്വിഗ്നതകളിൽനിന്ന് മാറി വർത്തിക്കുമ്പോൾ രൂപംകൊള്ളുന്ന ആലോചനകളാണിവ. ആർക്കറിയാം, ഇതുപോലൊരു യാത്രയ്ക്കുശേഷം, കായ:ക്ലേശ പരിഹാരമെന്ന നിലയിൽ യാത്രികൻ പ്രസ്തുതശിലകളിൽ നയനമോ നാസികയോ ജടാമകുടമോ ഒക്കെ ദർശിക്കാൻ തിടുങ്ങുകയില്ലെന്ന്? അതുകൊണ്ട് ഈ അഭിപ്രായഭേദങ്ങളുണ്ടെങ്കിലും ഇത്തരം യാത്രകളുടെ ഊർജ്ജഭരത അശേഷം കുറയുകയില്ല. അവ, സാധാരണ താരതമ്യങ്ങൾക്കപ്പുറത്തു തന്നെയാണ്. സാത്വികശോഭയാർന്ന ഈ നികേതങ്ങളോരോന്നും കണ്ടെത്തപ്പെടുകയാണ്, പുതിയൊരു അവ്യഭിചാരിയായ ഭാവുകത്വത്തിന്.

**

ഇതെല്ലാം നമ്മുടെ പ്രാണമയകോശത്തെയോ മനോമയകോശത്തെയോ ഊട്ടുന്ന വസ്തുതകളായിരുന്നു. അന്നമയകോശത്തെ തൃപ്തിപ്പെടുത്തുന്ന ചില ചേരുവകൾ കൂടി വ്യഞ്ജിപ്പിക്കേണ്ടതുണ്ട്. പലവ്യഞ്ജനങ്ങൾ ഒഴിച്ചുനിർത്തിയ ഒരു വ്യവഹാരമല്ലല്ലോ, ഇത്; ഏത് സാത്വികാവൃത്തിയ്ക്കിടയാണെങ്കിലും. ഈ യാത്രകളിൽ, രാമചന്ദ്രൻ ഏറ്റവും സ്വാദിഷ്ഠമായ ഭോജ്യം അനുഭവിക്കുക താച്ച്ടുവിൽ വെച്ചാണ്, ശ്രീകണ്ഠദേവ് കൈലാസത്തിലേക്കുള്ള പുറപ്പെടലിൽ. കൂൺകറി, തനിക്കേറ്റം പ്രിയകരമായ ആഹാരം, അങ്ങുദൂരെ, ഹിമാചലിന്റെ ഏതോ കോണിൽവെച്ച് കഴിക്കാനിടയായപ്പോൾ ഉളവായ സംതൃപ്തി, വർണ്ണനാതീതമെന്ന് യാത്രികൻ പറയുന്നു. പൊരിച്ചെടുത്ത റോട്ടിക്കൊപ്പം കിഴങ്ങും പയറും കൂണും ചേർത്ത കൂട്ട് ഏറ്റവും വിഭവസമൃദ്ധമായ ഒരു പദാർത്ഥമായി ബോധ്യപ്പെട്ടെന്ന് ഈ കൈലാസയാത്രികൻ സമ്മതിക്കുമ്പോൾ, നാം കാതോർക്കുക. ജീവിതം, ആരോഹണങ്ങളാവുമ്പോഴും അല്ലെങ്കിലും, അവ്യവഹാരങ്ങളിലൂടെ മാത്രം സ്പന്ദിച്ചുപോവുന്ന ഒന്നല്ല; അതിന് തികച്ചും ശാരീരികമായ, അന്നമയമായ ഒരു യാഥാർത്ഥ്യത്തെ അഭിമുഖീകരിക്കേണ്ടതുണ്ട്. അരോഗത, ജീവിതത്തിന്റെ ഏതു സന്ദിഗ്ധാവസ്ഥയിലും പുലർത്തുന്ന ഒന്നാണ്. ഈ ആഖ്യാനങ്ങൾ ശ്രദ്ധയോടെ പിന്തുടരുമ്പോൾ നാം ഗ്രഹിക്കുന്ന ഒരു പരമാർത്ഥം, ഈ അരോഗത അടിവരയിടുന്ന ഒന്നാണ്. ശാരീരികമെന്നതിലേറെ ആധ്യാത്മികമെന്ന് ഈ അയനങ്ങളെ വിശേഷിപ്പിക്കുമ്പോഴും, മഞ്ഞിലാഴുന്ന ഓരോ ചുവടും, നമ്മുടെ പാദങ്ങൾ കൊണ്ടാണ് സാധ്യമാവുകയെന്ന് മറക്കരുത്. അതിനെ പ്രവർത്തനക്ഷമമാക്കുന്ന മസ്തിഷ്കത്തിലെ കോശവ്യൂഹങ്ങളും. ആന്തരികമായ സന്തുലനം,

ആഹാരം കൊണ്ടും ഉറക്കംകൊണ്ടും നിവൃത്തിക്കപ്പെടേണ്ടതുണ്ട്. വിശപ്പ് ആളിയ മനസ്സിന് ധ്യാനനിരതനാവുക വയ്യ. ധാതുസമ്പന്നമായ ജലമെങ്കിലും ഉള്ളിൽ ചെല്ലേണ്ടതുണ്ട്. കൂൺകറിക്കു പുറമെ എന്റെ മനസ്സിൽ പതിഞ്ഞ ഒന്ന്, ഗോതമ്പ് നുറുങ്ങുകൾ പാലിൽചേർത്ത് തയ്യാറാക്കിയ പാനീയമാണ്. ശീതം ഏറ്റം അസഹനീയമാകുമ്പോൾ, ഗോതമ്പും പാലും നമ്മുടെ പചനവ്യവസ്ഥയെ സമീകരിക്കാനുതകും; അന്നജമല്ല, നമ്മെ പോഷിപ്പിക്കുക അത്തരം വേളകളിൽ. ഭട്സേരി ആപ്പിൾ മാത്രമല്ല, ഉണങ്ങിയ പഴങ്ങളും നമുക്ക് ഉണർവേകിയെന്ന് വരും. ഹിമാചലിലെ ഗ്രാമീണരുടെ ആഹാരരീതികൾ ഏറെക്കുറെ പൂർണ്ണമായും ഈ പ്രയാണി സ്വാംശീകരിച്ചിരിക്കുന്നു, ഒരു ദേശികന് യോജിച്ചപോലെ.

❖

കൈലാസശൃംഗങ്ങളുമായി ഇവിടുത്തെ ലിംഗസദൃശമായ ശിലകളുമായി സാമ്യം തേടുന്ന കഥനങ്ങളാണ്, നാം പിന്തുടർന്നത്. ദുസ്തരമായ മഹാപഥങ്ങളുടെ സാഫല്യം തിരിച്ചറിഞ്ഞ ജീവിതത്തിലെ യാത്രകൾ. എന്നാൽ, ഇത് വിഫലമായി കലാശിച്ച ഒരു പ്രതിസന്ധിയും, ഇതിന്റെ എല്ലാ ഭീതിദമായ അവസ്ഥാന്തരങ്ങളിൽ, രാമചന്ദ്രൻ നമ്മളുമായി പങ്കുവെക്കുന്നുണ്ട്. തന്റെ അനുഗൃഹീതജീവിതത്തിൽ, ഒരുപക്ഷേ, ആദ്യമായി, നേരിടുന്ന വൈഫല്യം. അതും നമുക്ക്, ഈ കൈലാസശിഖരങ്ങളിൽ ഒന്നുപോലും ക്ലേശമുക്തമായി അണയാൻ പറ്റാത്തവർക്ക്, അക്ഷീണമായൊരു സഹനത്തിന്റെ പാഠമാണ്. കിന്നർകൈലാസത്തിലെ മഹാപ്രദക്ഷിണമാർഗ്ഗമാണ്, രാമചന്ദ്രന് ദുഷ്പ്രാപ്യമായി ഭവിച്ചത്. പാതിപോലും മുഴുവനാക്കാൻ പറ്റാതെ പിന്തിരിയേണ്ടിവന്ന ആഖ്യാനം, ദേവഭൂമിയിലെ ഈ തേടലുകൾക്ക്, തടയലുകൾക്ക് ഒരു പരഭാഗശോഭയേകുന്നു. ഇനിയും അപ്രാപ്യമായ സ്ഥലപംക്തികൾ ബാക്കിനിൽപ്പുണ്ടെന്ന ഓർമ്മിപ്പിക്കലാണത്. കൈലാസത്തിന്റെ Inner Core ൽ എത്തിച്ചേർന്ന ജോൺ റസ്സൽ പറഞ്ഞത് വെറുമൊരു ആരാധകന്റെ വിറയാർന്ന സ്വരമല്ല. അറിയുക എന്നാൽ വിറച്ചുപോവുക- തനിക്കു മുൻപിൽ വിടരുന്ന സീമാതീതത്തിന് വിധേയനായി- എന്നു കൂടി ഉൾക്കൊള്ളുന്ന ഒരാൾക്ക്, ആ സ്വരം ഒരു ജ്ഞാനചിന്ത് തന്നെയാണ്. 'ഞാൻ ഒരു മഹത്തായ സന്നിധിയിലാണ്, സ്പർശിക്കാവുന്നതിനും സമീപം. എങ്കിലും ഞാനതിന് മുതിരുകയില്ല. അതിന്റെ പ്രകമ്പനങ്ങൾ മൂർദ്ധാവിൽ ഏറ്റുവാങ്ങുകമാത്രം.' മഹാപ്രദക്ഷിണപഥത്തിൽനിന്ന് പിന്തിരിയുമ്പോൾ, രാമചന്ദ്രൻ ഈ വരികൾ ഓർത്തിരിക്കാനിടയില്ല.

പക്ഷേ, അദ്ദേഹത്തിന്റെ ഭഗ്നതയും ഒരു ശിക്ഷണമാണ്, എന്നെയും നിങ്ങളേയും പോലുള്ളവർക്ക്. അങ്ങനെ പിന്തിരിയുന്നതിന് രണ്ടുദിവസം മുൻപ്, പാടെ നിരാലംബരായി, പ്രളയകാലത്ത് മൃഗങ്ങളെന്നോണം ഏതൊക്കെയോ ഗുഹകളിൽ താവളം തേടിച്ചെന്ന അവസ്ഥ

കളാവട്ടെ, സ്ഥൈര്യമാർന്നൊരു സഹനത്തിന്റെ പ്രതിഫലനങ്ങളാണ്. ഭാരതത്തിന്റെ, ഹിമാലയത്തിന്റെ ഭൂപടത്തിൽ പരതിയാൽ കാണ്മാൻ കഴിയാത്ത ഗുഹകളിലൊന്നിൽ, പുറമെ, ഘോരമായി വർഷിക്കുന്ന ഹിമ പാതത്തിൽ പതറിക്കൊണ്ട് വർത്തിച്ച മാത്രകൾ- അവ നമ്മുടെ ജീവ കോശങ്ങളെ എത്ര ദ്ധടുതിയിലാണ് പുനർനവം ചെയ്യുക? ഇപ്പോൾ അതിലൂടെ ഇടതടവില്ലാതെ കടന്നുപോന്ന യാത്രികരുടെ ഇന്ദ്രിയങ്ങൾ എത്രമേൽ Fine Tune ചെയ്യപ്പെട്ടിരിക്കില്ല! എത്രമേൽ കണിശമായി ഭവി ച്ചിരിക്കില്ല, അവ! ഒരുപക്ഷേ, ഈ ആഖ്യാനത്തിലെ ഏറ്റവും ചടുലമായ ഗതിവേഗം പൂണ്ട ഒന്നാണ്, ആ നിശ്ചലവേളകൾ-നിശ്ചലതയിൽ ഊറി ക്കിടപ്പുള്ള ചലനപ്രതീതി. മഞ്ഞുവീഴ്ച രണ്ടുനാളുകൾക്കുശേഷം നില യ്ക്കുമ്പോൾ, ഗുഹാമുഖത്ത്നിന്നും കല്ലുകൾ നീക്കി പുറത്തുവരാൻ യത്നിക്കുന്ന ഈ പ്രയാണികൾ-ഒരു പുതിയ വിസ്മയം ആ അ യാർത്ഥികളെ ഉത്സുകരാക്കിയിട്ടുണ്ടാവും. അത് പകുത്ത എന്നെ സംബ ന്ധിച്ചും. ചുഡേശ്വർ മഹാദേവ് ശൃംഗത്തിലെവിടെയോ വെച്ച് വെളുത്ത കുതിരമേൽ ഏറിവന്ന് അവശരായി ഭവിച്ച യാത്രികരെ തൊടിമേര ലക്ഷ്യസ്ഥാനത്ത് എത്തിച്ചെന്ന ആഖ്യാനം പോലെതന്നെ ഈ അഭ മില്ലായ്മയുടെ വൈപരീത്യവും എന്നെ സ്പർശിക്കുന്നു. ദേവശൃംഗ ങ്ങളിലെ സംഭാവ്യതകളെക്കുറിച്ച് നമുക്ക് ഒന്നുമറിയാൻ വയ്യ.നമ്മുടെ ഇന്ദ്രിയഗ്രാഹ്യത്തിനപ്പുറം സ്പന്ദിക്കുന്ന ചില പ്രതിഭാസങ്ങളുണ്ടാവാം സ്ഥലകാലങ്ങളുടെ ഒരു സമ്മോഹനബിന്ദുവിൽ ചില അതീതങ്ങൾ ഉളവായെന്നിരിക്കും. നമ്മുടെ അറിയായ്മകൾ ഏറെയാണെന്ന് മാത്ര സമാധാനിക്കുക.

ഇവിടംകൊണ്ട് രാമചന്ദ്രന്റെ യാത്രകൾ അവസാനിക്കുമെന്ന് കര താൻ ഞാനാളല്ല. എന്റെ കരുതലുകളെ അദ്ദേഹം എപ്പോഴും അര വർത്തിച്ചിട്ടേയുള്ളൂ. യാത്രികന്റെ തൃഷ്ണ എന്നതിലേറെ, സാത്വിക പൂർവവാസനയാണ് അദ്ദേഹത്തെ നയിക്കുക. ഇനിയും ശൃംഗങ്ങളു നയൻസരോവറുകളും അദ്ദേഹം കണ്ടെത്തിയെന്നിരിക്കും. ആ ചല ങ്ങളെ, നിശ്ചലനങ്ങളേയും, കൈലാസത്തിന്റെ തഥ്യകളായി നാം പ ഗ്രഹിക്കുക, മറ്റൊരു പ്രയാണിയിൽനിന്ന് നമുക്ക് ഈ സാകല്യം ലബ് മാവാനിടയില്ല.

# സിക്കിം

## I

"യജ്ഞാംഗയോനിത്വമവേക്ഷ്യ യസ്യ
സാരം ധരിത്രീധരണക്ഷമം ച
പ്രജാപതിഃ കല്പിതയജ്ഞഭാഗം
ശൈലാധിപത്യം സ്വയമന്വതിഷ്ഠൽ."[1]

ആത്മീയാന്വേഷണ ത്വര മനുഷ്യരാശിയുടെ പരമോന്നതപ്രയത്നമായി എന്നെന്നും നിലനിൽക്കുന്നു. നിത്യജീവിതത്തിന്റെ ശൂന്യതയ്ക്കപ്പുറത്തേയ്ക്കുള്ള, എന്തിനോവേണ്ടി, ജന്മനായുള്ള ഒരഭിനിവേശമാണ്, അന്വേഷണമാണ് അത്. ഇനിയും കീഴടക്കപ്പെടാത്ത ഹിമഗിരിശൃംഗങ്ങളുടെ വെല്ലുവിളിയും, അത്യുന്നതങ്ങളെക്കുറിച്ചുള്ള ആത്മീയസങ്കല്പങ്ങളും, രേഖാചിത്രങ്ങളിൽ ഉൾപ്പെടുത്താത്ത ഹിമാനികളും, ചെങ്കുത്തായ താഴ്വരകളും, സസ്യമൃഗാദികളുടെ (Flora & Fauna) അവിശ്വസനീയ സമ്പന്നതയും ഇവിടെ, ഹിമാലയത്തിൽ, സമന്വയിക്കുന്നു. സഹസ്രാബ്ദങ്ങളായി ഭാരതീയമനസ്സുകളിൽ പൂത്തുലഞ്ഞുനില്ക്കുന്ന ഒരു മൃദുലവികാരമാണ് ഹിമാലയം എന്ന ദേവഭൂമി. ലോകത്തെവിടേയുമുള്ള മറ്റു പർവതനിരകൾക്കെല്ലാം ഉത്തമ മാതൃകയായി, ഒരത്ഭുത ഭൂപ്രദേശത്തെ വലയംവച്ചുകൊണ്ട്, അപരാജിതമായി നിലകൊള്ളുന്ന അപൂർവസുന്ദരവും ഉജ്ജ്വലപ്രൗഢിയുമുള്ള സിക്കിം ഹിമാലയനിരകൾ മറ്റൊരിടത്തും കാണാത്ത കാഴ്ചയാണ്. ബ്രഹ്മാവിനോട് ഹിമവാൻ തികച്ചും നീതിപുലർത്തിയിരിക്കുന്നു എന്നു നിസ്സംശയം പറയാവുന്നതാണ്.

രാജകീയപ്രൗഢിയുള്ള മോഹിപ്പിക്കുന്ന മലനിരകൾ അവിസ്മരണീയമാം വിധം സുന്ദരങ്ങളാണ്. വൈവിധ്യങ്ങളുടെ സമന്വയമായ നിറരൂപഭേദങ്ങൾ അവയ്ക്കുമാത്രം സ്വന്തം! ആയിരമായിരം മഴവില്ലുകൾ വിരിയിക്കുന്ന ജലപാതങ്ങൾ, ഇരുണ്ട, കിഴുക്കാംതൂക്കായി തിരിഞ്ഞിറങ്ങിവരുന്ന കഠോരമായ ഹിമാനികൾ, ഈ ഇടുങ്ങിയ ഗിരികന്ദരങ്ങൾക്കിടയിൽക്കൂടി ശക്തിപ്രാപിച്ച് നദിയായി മാറി വിദൂരസമതലങ്ങളിൽ അവയുടെ സന്ദേശമെത്തിക്കുന്നു. കിഴക്കൻ ഹിമാലയത്തിലെ സിക്കിം എന്ന കൊച്ചു സംസ്ഥാനം 'പർവതനിരക

---

1. യാഗോപകരണങ്ങളുടെ വിളഭൂമിയാണെന്ന നിലയെയും ഭൂമിയെ വഹിക്കത്തക്ക ശക്തിയേയും മനസ്സിലാക്കി ഹിമവാന് (ഹിമാലയത്തിന്) ബ്രഹ്മാവുതന്നെ യജ്ഞഭാഗം നിശ്ചയിച്ചിട്ട് പർവതങ്ങളുടെ ആധിപത്യം കല്പിച്ചുകൊടുത്തു.

*(കാളിദാസൻ/കുമാരസംഭവം 1-17)*

ളുടെ നാട്' എന്നാണ് അറിയപ്പെടുന്നത്.

പാർവതിവർഗത്തിൽപ്പെട്ട ഗൂർഖകൾ സിക്കിമിലേക്ക് ആക്രമിച്ചുകടന്നപ്പോൾ വിളിച്ചപേരാണ് സിക്കിം. സംസ്കൃതപദമായ ഷിക്കിം (SHIKHIM) -ൽ നിന്നാണ് 'നിറയെ പർവതങ്ങളുള്ളത്' എന്നർഥംവരുന്ന ഈ പേര് ഉദ്ഭവിച്ചത്. സിക്കിം ഒട്ടാകെ നോക്കിയാൽപ്പോലും ഒരു കിലോമീറ്റർ ചുറ്റളവിൽ നിരപ്പുള്ള ഭൂമി കണ്ടെത്തുവാൻ നമുക്ക് സാധിക്കുകയില്ല. തിബത്തൻ ഭാഷയിൽ സിക്കിമിന്റെ പേര് 'ഡെൻസോങ്' (Denzong) എന്നാണ്. 'നെല്ലിന്റെ താഴ്‌വര' എന്നാണ് ഇതിന്റെ അർഥം. 1894-ലെ സിക്കിം ഗസറ്റിൽ പറയുന്നത് നേപ്പാളി ഭാഷയിൽനിന്നാണ് ഈ പേരിന്റെ ഉദ്ഭവമെന്നാണ്. 'സു' എന്നാൽ പുതിയത്. 'ക്കിം' എന്നാൽ സംസ്ഥാനഭവനം അല്ലെങ്കിൽ കൊട്ടാരം. ഐതിഹ്യപ്രകാരം 'ലാപ്ച' രാജാവിന്റെ കൊട്ടാരത്തിലേക്ക് ഒരു നവവധുവായി നേപ്പാൾ രാജകുമാരി പ്രവേശിച്ചപ്പോൾ അവർ 'സുഹിം' എന്ന് മതിമറന്ന് ഉച്ചരിച്ചുവത്രെ. 'ഉദാത്തമായ തുഷാരം' അഥവാ 'മഹത്തായ പശ്ചാത്തലം' എന്നാണത്രെ ഇതിന്നർഥം. രാജകുമാരി പറഞ്ഞത് എത്ര അർഥവത്താണെന്നു നൂറ്റാണ്ടുകൾക്കുശേഷം ഇന്നും സിക്കിമിലേയ്ക്കു പ്രവേശിക്കുന്നവർക്കു ബോധ്യമാകും.

കിഴക്കൻ ഹിമാലയത്തിന്റെ മടിത്തട്ടിലായി, കാഞ്ചൻജംഘയ്ക്ക് താഴെ, സിക്കിം എന്ന സ്വപ്നഭൂമി സ്ഥിതിചെയ്യുന്നു. സിക്കിമിന്റെ ഉത്തരഭാഗം വിശാലമായ തിബത്തൻ പീഠഭൂമിയാണ്. പടിഞ്ഞാറ് നേപ്പാൾ സാമ്രാജ്യം. കിഴക്ക് ഭൂട്ടാനും തിബത്തിന്റെ ചുംബി താഴ്‌വരയും. അയൽ സംസ്ഥാനമായ പശ്ചിമബംഗാൾ സിക്കിമിന്റെ ദക്ഷിണ അതിർത്തിയായി സ്ഥിതിചെയ്യുന്നു. പഞ്ചനിധികളുടെ സംരക്ഷകനായ കാഞ്ചൻജംഘകൊടുമുടി ഡാർജിലിങ്ങ്, സിക്കിം എന്നിവയ്ക്കിടയിൽ പ്രൗഢഗാംഭീര്യത്തോടെ തല ഉയർത്തിനില്ക്കുന്നു. ഇളംചുവപ്പുനിറത്തിലുള്ള മുത്തുകൾകോർത്ത അമൂല്യമായ ഒരു കണ്ഠാഭരണം പോലെ, കുന്നുകൾക്കും താഴ്‌വരകൾക്കും മുകളിൽ മുങ്ങിപ്പൊങ്ങിക്കിടക്കുന്ന കാഞ്ചൻജംഘ കൊടുമുടി സ്വർഗവും ഭൂമിയും തമ്മിലുള്ള നിഗൂഢമായ വിശുദ്ധസംഗമത്തിനു കാവൽനിൽക്കുകയാണോ എന്നു തോന്നിപ്പോകും.

ഉത്തര സിക്കിമിലുള്ള ഹിമാനികളിൽനിന്നുദ്ഭവിക്കുന്ന ടീസ്റ്റ (TEESTA) എന്ന വിസ്മയ നദീതടത്തിലാണ് സിക്കിം സ്ഥിതിചെയ്യുന്നത്. ഈ ഭാഗത്തുള്ള 'ദോങ്കിയാ ചുരം' (Donkia-La Pass) ലാച്ചിങ്ങ് താഴ്‌വരയേയും ലൂച്ചിങ്ങ് താഴ്‌വരയേയും ബന്ധിപ്പിക്കുന്നു. 12,000 അടി ഉയരമുള്ള ഈ ചുരത്തിന്റെ അടുത്താണ് ചൊലാമ തടാകം. ആറര കിലോമീറ്റർ നീളവും രണ്ടര കിലോമീറ്റർ വീതിയുമുണ്ട് തടാകത്തിന്. 24000-ൽപ്പരം അടി ഉയരമുള്ള പർവതങ്ങളുടെ നിഴൽ, തടാകത്തിന്റെ ജലോപരിതലത്തിൽ പ്രതിഫലിച്ചുകിടക്കുന്ന കാഴ്ച തീർച്ചയായും നിർവൃതിദായകമായിരിക്കും. ഈ തടാകത്തിൽ നിന്നാണ് ടീസ്റ്റ നദിയുടെ ഉദ്ഭവം. ഈ നദി സിക്കിം ഭൂപ്രദേശത്തിലൂടെ വളഞ്ഞുചുറ്റി ഒഴുകുന്നു. സിലിഗുരിയിൽനിന്ന് ഗ്യാങ്ടോക്ക്‌വരെയുള്ള വഴി ടീസ്റ്റ നദിയുടെ തീരത്തുകൂടി സിക്കിമിനെ പ്രദക്ഷിണംവച്ച് തിരിഞ്ഞുകയറുന്നു.



SIKKIM
CHINA
Lungma
Chhoilung
Kerang
Nakpolatok
Leten
Olo
Nachungthangkha
Gogong
Goma
Khora Phu
Pukchang
Goma Sechen
Shawaphu
Phuring
Yathang
Chhubakha
Theulacha
Burumkhangcha
Yumthang
N O R T H
KANCHANJUNGA
Phyaktok
Lachung
Kishong
Passamphyaku
NEPAL
Ford
Chungthang
Jemathang
Shabrung
Onglathang
CHINA
S I K K I M
Sangchyophu
TIBET
Tikipehhu
Lambi
Myang
Kodyong
Khungma
Lingdong
MANGAN
Solkborongcho
Pertam
Kibek Cave
KHECHEOPALRI LAKE
Bakhim Cave
Yaksam
Maidong
Kongri
W E S T
Thingling
SOUTH
Tadong
Gangtok
Phengtang
Tashiding
Ramayangtse
E A S T
GEZING
Sosing (Keozing)
Martam
Lungthung
Sopakha
(GYALSHING)
Saramsa
Uttare
Lingtam
Singtam
Rangit
Temi
Bhareng
Rangpo
Bhasma
Rangli
Rhenok
Naya Bazar
NAMCHI
BHUTAN
I N D I A
Manjhitar
Sombare
Melli Bazar
Tista
WEST BENGAL

പക്ഷെ, ഏറെ അനായാസവും ദൃശ്യഭംഗിയുള്ളതുമായ റോഡ് ഡാർജിലിംങ്ങിൽനിന്നും കാലിപോങ്ങിൽനിന്നും ആരംഭിക്കുന്ന വഴികളാണ്. ലാപ്ച്ച, പെഷോക്ക് എന്നീ പ്രദേശങ്ങളിലുള്ള നിത്യഹരിത തേയിലത്തോട്ടങ്ങളും കിന്നരിവച്ച വനഭംഗികൾക്കിടയിലൂടെ ആർത്തലച്ച് താഴോട്ടു പതിക്കുന്ന ടീസ്റ്റ–രംഗീത് നദികളുടെ രണ്ടായിരം അടി താഴെയുള്ള സംഗമസ്ഥാനവും ശ്വാസം അടക്കിപ്പിടിച്ചുകൊണ്ട് കാണാവുന്ന അവിസ്മരണീയ ദൃശ്യമാണ്. സാങ്കേതികവിദ്യയുടെ അപൂർവനേട്ടമായ, ഏഴായിരം അടി ഉയരത്തിൽനിന്നുള്ള, റോഡ് ടീസ്റ്റ നദീതടത്തിലേക്ക് തിമിഞ്ഞിറങ്ങിവന്ന്, നദീതീരത്തിലൂടെ സഞ്ചരിച്ച് 5800 അടി ഉയരമുള്ള ഗ്യാങ്ങ്ടോക്കിലേയ്ക്ക് ചുറ്റിവളഞ്ഞു കയറിപ്പോകുന്നു. അതിർത്തി റോഡുകളുടെ നിർമാണവും സംരക്ഷണവും നടത്തുന്ന ബോർഡർ റോഡ്സ് ഓർഗനൈസേഷനാണ് ഈ റോഡ് ഡിസൈൻ ചെയ്ത് നിർമിച്ചത്.

മലമുകളിലെ പറുദീസയായ സിക്കിമിന്റെ മനോഹാരിത അതിന് അവസാനത്തെ 'ഷാൻഗ്രില' (Shangri-La) എന്ന അപരനാമം നേടിക്കൊടുത്തിരിക്കുന്നു. മുമ്പ്, വിലക്കപ്പെട്ട സാമ്രാജ്യമായിരുന്നു ഇത്. ക്രമേണ അതിന്റെ വാതായനങ്ങൾ തിരഞ്ഞെടുക്കപ്പെട്ട സന്ദർശകർക്കായി തുറന്നുകൊടുത്തുതുടങ്ങി. കെട്ടുകഥകളെ വെല്ലുന്ന അസാധാരണ കാഴ്ചകൾ അവരെ കാത്തിരിക്കുന്നു. മഞ്ഞുമൂടപ്പെട്ട കൊടുമുടികളാൽ അലംകൃതമായ ആൽപ്പൈൻ താഴ്വരകളും മധ്യയുഗങ്ങളിലെ ഗോഥിക് കൊട്ടാരങ്ങളെ അനുസ്മരിപ്പിക്കും വിധം വിശിഷ്ടവും സചിത്രവുമായ കൊത്തുപണികളാൽ നിർമിക്കപ്പെട്ട ബറോണിയൽ കൊട്ടാരങ്ങളും സഞ്ചാരികളെ അദ്ഭുതസ്തബ്ധരാക്കും. വനപർണശാലകളും അങ്ങിങ്ങായിക്കാണുന്ന സംന്യാസിമഠങ്ങളും ഇവിടത്തെ സവിശേഷകാഴ്ചകളാണ്.

7096 ച.കി.മീറ്റർ വിസ്തീർണമുള്ള സിക്കിമിലെ ജനസംഖ്യ $5^1/_2$ ലക്ഷത്തോളമാണ്. ലാറ്റിറ്റ്യൂഡ് 27–28$^0$ നോർത്തും, ലോങ്ങ്റ്റിറ്റ്യൂഡ് 88–89$^0$ ഈസ്റ്റും ആണ്; ഉയരം 5500 അടിയും. ഇവിടെ ശരാശരി 3894 മില്ലിമീറ്റർ മഴ ലഭിക്കുന്നു. ചുരങ്ങളിലും മലമുകളിലും കാറ്റ് ആഞ്ഞുവീശുന്നത് സാധാരണമാണെങ്കിലും സമതലപ്രദേശം താരതമ്യേന ശാന്തമാണ്. സിക്കിമീസ്, നേപ്പാളിസ്, ലെവ്ച്ച, ലിംബു, ഭൂട്ടിയ, ഇംഗ്ലീഷ്, ഹിന്ദി എന്നീ ഭാഷകൾ സിക്കിമിൽ പ്രചാരത്തിലുണ്ടെങ്കിലും ഇംഗ്ലീഷും, രണ്ടാം ഭാഷ നേപ്പാളിയും ഹിന്ദിയും ആണ്. തലസ്ഥാനമായ ഗാങ്ടോക്ക് നഗരത്തിന്റെ ഉയരം 5800 അടിയാണ്. സിക്കിമിൽ സ്ഥിതിചെയ്യുന്ന ഏറ്റവും ഉയരംകൂടിയ കൊടുമുടിയായ കാഞ്ചൻജംഘയുടെ ഉയരം 28,169 അടിയാണ്. കൃഷിയാണ് പ്രധാന തൊഴിൽ. മുഖ്യകൃഷി ഏലവും. കൂടാതെ, സർക്കാർ ജോലിയും കരാർ പണികളും ഇവിടത്തുകാർക്കുതന്നെയാണ് ലഭിക്കുന്നത്. ജനസംഖ്യയിൽ ഹിന്ദുമതവിശ്വാസികളായ നേപ്പാളികൾക്കാണ് മുൻതൂക്കം. ജനസംഖ്യയുടെ മൊത്തം ഇരുപതു ശതമാനത്തോളം ബുദ്ധമതക്കാരാണ്. ഭോട്ടിയകളും ഏതാണ്ട് അത്രതന്നെ വരും. മഹായാനബുദ്ധമതം ഇവിടെ സംസ്ഥാനമതമായി അംഗീകരി

ച്ചിട്ടുണ്ട്. ക്രിസ്തുമതത്തിനും സിക്കിമിൽ പ്രചാരമുണ്ട്.

സിക്കിമിലേയ്ക്ക് പ്രവേശിക്കാൻ ഇന്ത്യക്കാർക്ക് പ്രത്യേക അനുമതി ആവശ്യമില്ല. പക്ഷെ, നിയന്ത്രിതമേഖലകളിലേയ്ക്ക് പോകാൻ അനുമതി വേണം. വിദേശികൾക്ക് ഇന്ത്യൻ നയതന്ത്രകാര്യാലയത്തിൽനിന്ന് 'അന്തർരേഖാ അനുമതി' (Inner Line Permit) എടുക്കണം. 15 ദിവസത്തെ അനുമതിപത്രം ലഭിക്കും. അതല്ലെങ്കിൽ അതിർത്തിപട്ടണമായ റാങ്പോയിലെ വിനോദസഞ്ചാര ആഫീസറിൽനിന്നും രണ്ടു ദിവസത്തേക്കു മാത്രമായ അനുമതിപത്രം ലഭിക്കുന്നതാണ്. ചരംകുതടാകം, നാഥുലാചുരം എന്നിവ സന്ദർശിക്കാൻ വിദേശികൾ ഗ്യാംങ്ടോക്കിലെ വിനോദസഞ്ചാരവകുപ്പിൽനിന്ന് അനുമതി എടുക്കേണ്ടതുണ്ട്. ഭാരതീയർക്ക് ഗ്യാങ്ടോക്കിലെ പോലീസ് സുപ്രണ്ടിന്റെ പെർമിറ്റ് അംഗീകൃത ട്രാവൽ ഏജൻസികൾവഴി ലഭിക്കും.

സിക്കിമിലെ പ്രധാന നാണ്യവിളകൾ ഏലം, തേയില, ഇഞ്ചി എന്നിവയാണ്. നെല്ല്, ചോളം, ധാന്യങ്ങൾ എന്നിവയാണ് സാധാരണ കൃഷി ചെയ്യുന്ന ധാന്യവിളകൾ. ഓറഞ്ച്, ആപ്പിൾ എന്നീ പഴവർഗങ്ങളും ധാരാളം ലഭ്യമാണ്. പയറ്, ഉരുളക്കിഴങ്ങ്, കോളിഫ്ളവർ, കാബേജ്, മുള്ളങ്കി, ഷെൽഗം, കാരറ്റ് എന്നീ പച്ചക്കറികളും ഇവിടെ ധാരാളം കൃഷി ചെയ്തുണ്ടാക്കുന്നുണ്ട്. വമ്പൻ വ്യവസായശാലകൾ ഇവിടെ ഇല്ലെന്നുതന്നെ പറയാം. മദ്യനിർമാണവ്യവസായശാലകളായ സിക്കിം ഡിസ്റ്റില്ലറീസ്, യോക്ക്സും ബ്രുവറീസ്, സിക്കിം ജൽസ്, സിക്കിം ടൈം കോർപറേഷൻ, പഴം സംസ്കരണകേന്ദ്രമായ ഫ്രൂട്ട് പ്രിസർവേഷൻ ഫാക്ടറി എന്നിവയാണ് പ്രധാനപ്പെട്ട വ്യവസായ സ്ഥാപനങ്ങൾ. ചെമ്പ്, ഈയം, ഡോളമൈറ്റ്, ഗ്രാഫൈറ്റ് എന്നീ ധാന്യലോഹങ്ങളും പ്രകൃതിയിൽനിന്നു ലഭിക്കുന്നു.

## സിക്കിമിന്റെ ചരിത്രം

സിക്കിമിലെ യഥാർഥ നിവാസികൾ സമാധാനപ്രിയരായിരുന്ന 'ലെപ്ച്ച'കൾ (Lepchas) ആയിരുന്നു. തികച്ചും സ്വതന്ത്രരായ ജനവിഭാഗമായിരുന്നു ഇവർ. സൗന്ദര്യത്തിനു കീർത്തി കേട്ടവരായിരുന്നു അവരുടെ സ്ത്രീകൾ. പതിമൂന്നാംനൂറ്റാണ്ടിൽ തിബത്തിൽനിന്ന് ഭോട്ടിയകൾ (Bhotias) ഇവിടേക്ക് കുടിയേറ്റംനടത്തി. തിബത്തിലെ ഭോട്ട് പ്രദേശത്തു താമസിക്കുന്നവരെയാണ് ഭോട്ടിയകൾ എന്നു വിളിക്കുന്നത്. സിക്കിം ജനത അന്നും ഇന്നും ഉറച്ച ബുദ്ധമതവിശ്വാസികളാണ്; ബുദ്ധസംന്യാസിമാരുടെ ശക്തമായ സ്വാധീനത്തിലുമാണ്. ബ്രിട്ടീഷ് സർക്കാരിന്റെ പ്രോത്സാഹനത്താൽ നേപ്പാളിൽനിന്ന് വൻതോതിൽ നേപ്പാളികൾ സിക്കിമിലേക്കു കുടിയേറിയപ്പോൾ ബുദ്ധമതവിശ്വാസികളായ ലെപ്ച്ചകളും, ഭോട്ടിയകളും ഇവിടെ ന്യൂനപക്ഷമായി മാറി. വിശുദ്ധഹിന്ദുക്കളായ നേപ്പാളികളുടെ അമിതസ്വാധീനത്തിൽ ഇവർക്ക് ഒതുങ്ങിക്കൂടേണ്ടിവന്നു.

തിബത്തൻ താന്ത്രികബുദ്ധമതം ഈ ഹിമാലയൻ സാമ്രാജ്യത്തിനു പരിചയപ്പെടുത്തിയത് പദ്മസാംബവൻ (താമരയിൽ ജനിച്ചവൻ) അഥവാ ഗുരു

റിംപോച്ചേ ആയിരുന്നു. ഇദ്ദേഹത്തെ സിക്കിമിന്റെ സംരക്ഷകനായി ആരാധിക്കപ്പെടുന്നു. സിക്കിമിലുള്ള ഏതാണ്ട് 194 സംന്യാസിമഠങ്ങൾ ബുദ്ധമതത്തിന് ജനങ്ങളുടെ ഇടയിലുള്ള അഗാധസ്വാധീനശക്തിക്ക് തെളിവാണ്. 1780-ൽ നേപ്പാളിലെ ഗൂർഖകൾ സിക്കിമിലേയ്ക്ക് അതിക്രമിച്ചുകയറി ടെറായ് സമതലം കീഴടക്കിയതുമുതൽ ഇവിടെ ഇന്ത്യൻ സ്വാധീനത്തിന്റെ അടിത്തറയ്ക്ക് തുടക്കം കുറിച്ചു. ഈ നേപ്പാളീസ് ആക്രമണം, ഈസ്റ്റ്ഇന്ത്യാ കമ്പനിയും നേപ്പാളുമായുള്ള കലഹത്തിനു ഹേതുവായി. ഇതൊരു യുദ്ധത്തിൽ ചെന്നെത്തുകയും 1814-1816 വരെ അത് നീണ്ടുപോകുകയും ചെയ്തു. നേപ്പാളിന്റെ പരാജയത്തിൽ കലാശിച്ച ഈ യുദ്ധത്തിനു ശേഷമുണ്ടാക്കിയ യുദ്ധവിരാമക്കരാർ (ceasefire Treaty) പ്രകാരം സിക്കിമിന് അതിന്റെ ഭൂപ്രദേശങ്ങൾ തിരിച്ചുകിട്ടി. പത്തുവർഷത്തിനുശേഷം നേപ്പാളും ഭൂട്ടാനും ചേർന്ന് സിക്കിമിനെ വീണ്ടും ആക്രമിച്ചു. സിക്കിമിന്റെ രക്ഷക്കായി ഈസ്റ്റ് ഇന്ത്യാ കമ്പനി, ജനറൽ ലോയ്ഡിനെ നിയോഗിച്ചു. സിക്കിമിനെ വീണ്ടും രക്ഷിച്ചെടുത്തെങ്കിലും ലോയ്ഡ് പ്രഭു ഡാർജിലിങ്ങ് എന്ന മനോഹര ഭൂപ്രദേശത്തെ നോട്ടമിട്ടു. ബ്രിട്ടീഷുകാരുടെ കടുത്ത സമ്മർദ്ദതന്ത്രങ്ങൾക്കൊടുവിൽ, ഡാർജിലിങ്ങിനെ ഈസ്റ്റ് ഇന്ത്യാകമ്പനിക്കു സമ്മാനമായി കൊടുക്കാൻ സിക്കിം രാജാവായ ചോഗ്യാൽ സ്ട്ഫഡ് നാംഗ്യാൽ (Chogyal Tsudphud Namgyal) നിർബന്ധിതനായി. 1835 ഫെബ്രുവരി 1 ന് എഴുതപ്പെട്ട കരാർ ഇപ്രകാരമാണ് – "ഡാർജിലിങ്ങ് കുന്നുകളുടെ കുളിരേകുന്ന കാലാവസ്ഥയിൽ ആകൃഷ്ടനായ ഗവർണർ ജനറൽ പ്രസ്തുത സ്ഥലം സ്വന്തമാക്കാനുള്ള തന്റെ ഉൽക്കടമായ ആഗ്രഹം പ്രകടിപ്പിക്കയാൽ സിക്കിംപതി രാജാവായ ഞാൻ, അദ്ദേഹത്തോടുള്ള എന്റെ സുഹൃദ്ബന്ധത്തിന്റെ പേരിൽ ഡാർജിലിങ്ങിനെ ഇതിനാൽ ഈസ്റ്റ് ഇന്ത്യാകമ്പനിക്ക് സമ്മാനിക്കുന്നു. അതായത്, രംഗീത് നദിക്കു തെക്കുള്ള ഭൂപ്രദേശവും ബാൾസം, കാഹെയ്ൽ, രംഗീത് നദിയുടെ കൈവഴികൾക്കു കിഴക്കുള്ള ഭൂപ്രദേശവും രങ്നോ, മഹാനദി എന്നീ നദികൾക്കു പടിഞ്ഞാറ് ഭാഗവും ഇതിനാൽ കമ്പനിയ്ക്ക് കൈവശംവച്ച് അനുഭവിക്കാം എന്ന് ഇതിനാൽ രേഖാമൂലം തരുന്നു" (Dated the 9th Maugh, Sambat 1891, A.D-1835)

ഈ ഉടമ്പടിപ്രകാരം വർഷംതോറും 3000 രൂപ ചോഗ്യാലിന് കമ്പനി നൽകിവന്നു. 1845-ൽ ഗവർണർ ജനറൽ വില്യം ബെന്റിങ്ങിന്റെ കാലത്ത് ഈ സംഖ്യ 6000- മായി ഉയർത്തപ്പെട്ടു.

ഡാർജലിങ്ങ് 'സമ്മാനമായി' വിട്ടുകൊടുക്കേണ്ടിവന്നതിനുശേഷവും ബ്രിട്ടനും സിക്കിമും തമ്മിലുള്ള ബന്ധം ക്രമേണ വഷളായിത്തീർന്നു. ഡാർജിലിങ്ങ് സൂപ്രണ്ടായ ഡോ.കാംവെൽനേയും, അദ്ദേഹത്തിന്റെ സുഹൃത്തും സസ്യശാസ്ത്രഗവേഷകനുമായ ഡോ.ഹൂക്കറേയും 1849-ൽ സിക്കിം ബന്ദികളാക്കിയപ്പോൾ ഈ കലഹം അതിന്റെ മൂർധന്യത്തിലെത്തുകയും ചെയ്തു. ബ്രിട്ടീഷ് സർക്കാരിന്റെ അന്ത്യശാസനത്തെത്തുടർന്ന് ബ്രിട്ടീഷുകാർ സിക്കിമിനെ ആക്രമിച്ച് വലിയൊരു ഭൂവിഭാഗം ബ്രിട്ടീഷ് കോളനി

യോട് കൂട്ടിച്ചേർക്കുകയും ഡാർജിലിങ്ങിനു നൽകിയിരുന്ന വാർഷിക വേതനം നിർത്തലാക്കുകയും ചെയ്തു. അങ്ങനെ സിക്കിം ബ്രിട്ടീഷ് ഇന്ത്യയുടെ ഭാഗമായിത്തീർന്നു.

സിക്കിമിന്റെ ഭരണം ചോഗ്യാൽ രാജവംശത്തിന്റെ അധീനത്തിലായിരുന്നു. 1642-ൽ ചോഗ്യാൽ ഫൺസ്റ്റോക് നാംഗ്യാൽ പ്രഥമ സിക്കിം ചോഗ്യാൽ ആയി സ്ഥാനാരോഹണം ചെയ്തു. യോക്സും ആയിരുന്നു തലസ്ഥാനം. 1670-ൽ ടെൻസിങ്ങ് നാംഗ്യാൽ തലസ്ഥാനം റാബ്ഡെന്റ്സ് സേയിലേയ്ക്കു മാറ്റി. 1700-ൽ ചക്ഡൊർ നാംഗ്യാൽ തന്റെ സഹോദരിയായ പെൻഡിയോൺഗ്മുവിനാൽ സ്ഥാനഭ്രഷ്ടനാക്കപ്പെട്ടു. അദ്ദേഹം തിബത്തിലെ ലാസയിലേയ്ക്ക് പാലായനം ചെയ്യുകയും പിന്നീട് തിബത്തിന്റെ സഹായത്തോടെ വീണ്ടും രാജാവായി അവരോധിക്കപ്പെടുകയും ചെയ്തു. 1717- 1733 വർഷങ്ങളിൽ നേപ്പാൾ സിക്കിമിനെ ആക്രമിച്ചു. പിന്നീടുള്ള ഒരു നൂറ്റാണ്ടോളം കാലം സിക്കിമിന് ഇത്തരം ആക്രമണങ്ങളെ നിരന്തരം അതിജീവിക്കേണ്ടിവന്നു. 1889 ൽ തുടോബ് നാംഗ്യാലിന്റെ ഭരണകാലത്ത് ക്ളോഡ് വൈറ്റ്പ്രഭുവിനെ സിക്കിമിന്റെ പ്രഥമ രാഷ്ട്രീയകാര്യവാഹകനായി ബിട്ടൻ നിയമിച്ചു. രാജാവിന്റെ അധികാരം ഇതോടെ വളരെ പരിമിതമായിത്തീരുകയും ചെയ്തു. 1894-ൽ ക്ലോഡ്പ്രഭു തലസ്ഥാനം ഗ്യാങ്ടോക്കിലേയ്ക്ക് മാറ്റി സ്ഥാപിച്ചു. 1914-ൽ താഷി നാംഗ്യാൽ രാജാവിൽ അധികാരം നിക്ഷിപ്തമായപ്പോൾ സിക്കിമിന് പുരോഗതിയുടെ ചരിത്രം മാത്രമേ അവകാശപ്പെടാൻ ഉണ്ടായിരുന്നുള്ളൂ. 1963-ൽ പാൽഡെൻ തോൺഡുപ്പ് നാംഗ്യാൽ സിക്കിമിന്റെ രാജാവായി. ബ്രിട്ടീഷുകാർ ഇന്ത്യ വിട്ടതോടെ സിക്കിമിന് പ്രത്യേകപദവി നൽകിയെങ്കിലും രാഷ്ട്രീയ അസ്ഥിരതകൾ തുടർന്നുകൊണ്ടേയിരുന്നു. അവസാനം 1975-മെയ് 16-ന് സിക്കിം ഭാരതത്തിന്റെ 22-ാമത് സംസ്ഥാനമായി മാറി. അതോടെ ചോഗ്യാൽ ഭരണം അവസാനിക്കുകയും ചെയ്തു.

## II

സിക്കിമിലൂടെ ഒരു യാത്ര ആസൂത്രണം ചെയ്ത് സിലിഗുരിയിലെ എൻ.ജെ.പി റെയിൽവെ സ്റ്റേഷനിൽ രാത്രി 2 മണിയോടെ എത്തിച്ചേർന്ന് യാത്രക്കാരുടെ വിശ്രമമുറിയിൽ ഇരിക്കുമ്പോഴാണ് ഞാൻ ശ്രീ.രവിവർമയെ പരിചയപ്പെട്ടത്. നേരം പുലർന്നശേഷം മാത്രമേ സിക്കിമിന്റെ തലസ്ഥാനമായ ഗ്യാങ്ടോക്കിലേക്ക് വാഹനസൗകര്യം ലഭ്യമാവുകയുള്ളൂ എന്ന് എന്റെ തൊട്ടടുത്ത സീറ്റിൽ ഇരുന്ന് അദ്ദേഹം പറഞ്ഞപ്പോഴാണ് ഞങ്ങൾ പരിചയപ്പെട്ടത്. ജന്മംകൊണ്ട് സിക്കിം പൗരനായ രവിമോഹൻ, പാലക്കാട് രാജാവിന്റെ മകളായ ശ്രീമതി. ജയലക്ഷ്മിയുടേയും (വലിയകോണിക്കൽ ഇടം, അകത്തേത്തറ) മേലാർക്കോട് കല്ലംമ്പാട് വീട്ടിൽ ശ്രീ.എം.കെ. ഗോപിനാഥമേനോന്റെയും മകനാണ് എന്നറിഞ്ഞപ്പോൾ എനിയ്ക്കു കൗതുകം തോന്നി. ദീർഘകാലം സിക്കിം സർക്കാരുദ്യോഗസ്ഥനായിരുന്ന ഗോപിനാഥമേനോൻ സകുടുംബം ഇവിടെ താമസിച്ചിരുന്നു. ജനിച്ചതും വളർന്ന് പഠിച്ചതുമെല്ലാം

സിക്കിമിൽ ആയതിനാൽ രവിവർമ്മയ്ക്ക് മലയാളം ഒട്ടും വശമില്ല. ഒരു ബംഗാളി വനിതയെ വിവാഹം ചെയ്ത്, സ്വന്തം വ്യാപാരങ്ങളുമായി ഇവിടെ നല്ല നിലയിൽ കഴിഞ്ഞുകൂടുന്നു. ഈ ദമ്പതികളുടെ ഏക മകളാണ് പാർവതി.

സഞ്ചാരപ്രിയനും സഞ്ചാരസാഹിത്യരചനകൾ വായിക്കുന്നതിൽ തത്പരനുമായ രവിവർമ, സിക്കിമിലെ പ്രധാനസഞ്ചാരകേന്ദ്രങ്ങളെപ്പറ്റി വിശദീകരിച്ചുതന്നു. മുമ്പ് ഡാർജിലിങ്ങിൽനിന്ന് കാഞ്ചൻജംഘയിലേയ്ക്കുള്ള ട്രെക്കിങ്ങ് റൂട്ടിൽക്കൂടി സഞ്ചരിച്ചപ്പോൾ സിക്കിമിന്റെ പടിഞ്ഞാറൻ ഭാഗത്തുകൂടി കടന്നുപോയിട്ടുണ്ടെങ്കിലും തലസ്ഥാനനഗരിയിലേക്ക് അന്നു യാത്ര ചെയ്തില്ല. ഈ യാത്രയിൽ ബാബമന്ദിറും നാഥുലചുരവും സന്ദർശിക്കുക എന്നതായിരുന്നു എന്റെ പ്രധാന ലക്ഷ്യമെങ്കിലും പടിഞ്ഞാറൻ സിക്കിമിലെ 'കെച്യ്യോപാൽറി' തടാകവും, വടക്കൻ സിക്കിമിലെ യുംതാങ് താഴ്‌വരയും, തലസ്ഥാന നഗരിയായ ഗ്യാങ്ടോക്കിലെ പ്രധാന സംന്യാസിമഠങ്ങളും പ്രത്യേകമായി ദർശിക്കേണ്ടതാണെന്ന് അദ്ദേഹം ഊന്നിപ്പറഞ്ഞു. 'മഹാഭാരത'ത്തിലെ യക്ഷ-യുധിഷ്ഠിര സംവാദത്തിന് സാക്ഷ്യം വഹിച്ച സ്ഥലമാണ് 'കെച്ച്യോപാൽറി' തടാകമെന്ന് രവിവർമ്മ എടുത്തുപറഞ്ഞപ്പോൾ എനിക്ക് അദ്ഭുതം അടക്കാനായില്ല. വനവാസകാലത്ത് പാണ്ഡവന്മാർ കിഴക്കൻ ഹിമാലയത്തിലൂടെ യാത്ര ചെയ്തതായ നിരവധി സൂചനകൾ മഹാഭാരതത്തിൽ കാണാം. ആസ്സാം-അരുണാചൽപ്രദേശത്തിന്റെ അതിർത്തിപ്രദേശമായ ലക്കാമ്പാലി എന്ന സ്ഥലത്ത്, ശ്രീകൃഷ്ണൻ രുഗ്മിണിയെ തേരിൽക്കയറ്റിക്കൊണ്ടുപോയ കാലഘട്ടത്തിലെ രഥചക്രം ഭൂമിക്കടിയിൽനിന്നു കണ്ടെടുത്തതായി പറയുന്നു. ഇവിടെത്തന്നെ, റോയിങ് എന്ന സ്ഥലത്തെ ഭീഷ്മക്നഗറിൽ രുഗ്മിണിയുടെ കൊട്ടാരത്തിന്റെ അവശിഷ്ടങ്ങൾ കാണാനുണ്ടത്രേ!

സിക്കിമിലെ നാലു ജില്ലകളെ 'നാലു മുത്തുകൾ' എന്നാണ് അറിയപ്പെടുന്നത്. തലസ്ഥാന നഗരിയായ ഗ്യാങ്ടോക് ഉൾപ്പെടുന്ന കിഴക്കൻ ജില്ല പ്രധാനഭരണകേന്ദ്രം എന്നതിനുപുറമെ ഏറ്റവും വലിയ വ്യാപാരകേന്ദ്രംകൂടിയാണ്. ലോകപ്രസിദ്ധമായ റുംടെക് മൊണാസ്റ്ററിയും ഗ്യാൽവ കർമപയുടെ വിശുദ്ധ ആസ്ഥാനമായ ധർമചക്രകേന്ദ്രവും ഇവിടെയാണ്. ഛംങ്കു തടാകവും, ബാബമന്ദിറും, നാഥുല ചുരവും ഈ കിഴക്കൻ ജില്ലയിൽത്തന്നെയാണ്. സിക്കിമിലെ ഏറ്റവും മനോഹരമായ സ്ഥലം വടക്കൻ ജില്ലയാണ്. പ്രകൃതിരമണീയമായ ആൽപൈൻ ദൃശ്യങ്ങൾ, യുംതാങിലെ 'പൂക്കളുടെ താഴ്‌വര', കണ്ണിനു വിരുന്നേകുന്ന മനോഹരമായ പച്ചപ്പുൽമൈതാനങ്ങൾ എന്നിവകൊണ്ട് അനുഗ്രഹീതമാണ് ഈ പ്രദേശം. ജില്ലയുടെ ഉത്തരഭാഗത്തുള്ള മുനമ്പുദേശങ്ങൾ തിബത്തൻ പീഠഭൂമിയിൽ ലയിക്കുന്നു. പടിഞ്ഞാറൻ ജില്ല സാഹസികതയുടെ വിളനിലമാണ്. പ്രധാനനദികളായ ടീസ്റ്റയും രംഗീതയും ഒഴുകുന്നത് ഈ പ്രദേശത്തുകൂടിയാണ്. 12,800 അടി ഉയരത്തിൽ സ്ഥിതിചെയ്യുന്ന ഇവിടെ ഇടതിങ്ങിയ റോഡോഡെൻഡ്രോൺ വനങ്ങൾ കാണാം. ഏറ്റവും പുരാതനങ്ങളായ അനേകം സംന്യാസിമഠങ്ങൾ തെക്കൻ ജില്ലയിലാണ്. സിക്കിമിന്റെ

'പാലകമുനി'യായ പദ്മസാംബവ ഗുരുവിന്റെ ഇവിടെയുള്ള പ്രതിമയ്ക്ക് 108 അടിയോളം ഉയരമുണ്ട്.

സിലിഗുരിയിൽനിന്ന് ഗ്യാങ്ടോക്കിലേക്ക് 125 കി.മീറ്റർ ദൂരമുണ്ട്. ടാക്സിപേട്ടയിലെ പെട്ടിക്കടയിൽനിന്ന് ഓരോ ചായ കുടിച്ചശേഷം ഞങ്ങൾ ഒരു വാടകജീപ്പിൽ സ്ഥലംപിടിച്ചു. 'മെല്ലി' എന്ന സ്ഥലത്തുവച്ച് താൻ ഇറങ്ങുമെന്നും അവിടെനിന്ന് ജ്യോർതെങ് ലക്ഷ്യമാക്കി മറ്റൊരു വാഹനത്തിൽ തനിയ്ക്ക് പോകണമെന്നും രവിവർമ പറഞ്ഞു. രണ്ടാഴ്ചകഴിഞ്ഞ് ഗ്യാങ്ടോക്കിൽനിന്നുള്ള മടക്കയാത്രയിൽ ഞാൻ ജ്യോർതെങ്ങിൽ എത്തിക്കൊള്ളാമെന്ന് അദ്ദേഹത്തിന് വാക്കുകൊടുത്തു. ടീസ്റ്റ നദീതീരത്തുകൂടിയുള്ള യാത്രയിൽ മനോഹരമായ പ്രകൃതിഭംഗി ആസ്വദിച്ച് വാഹനത്തിൽ ഇരിയ്ക്കുമ്പോൾ ഞാൻ ചിന്തിച്ചത് സ്നേഹബന്ധങ്ങൾ എത്രപെട്ടെന്നാണ് ഉടലെടുക്കുന്നത് എന്നതായിരുന്നു. ബോർഡർ റോഡ്സ് ഓർഗനൈസേഷൻ നിർമിച്ച വിസ്താരമായ, ഭംഗിയുള്ള റോഡിന്റെ അരഭിത്തികളിലിരുന്ന് കുരങ്ങന്മാർ ചാഞ്ചാടിക്കളിക്കുന്നതും യാത്രക്കാരെ നോക്കി പല്ലിളിച്ചു കാണിക്കുന്നതും രസമുള്ള കാഴ്ചകളാണ്. ശാന്തമായി ഒഴുകുന്ന ടീസ്റ്റ നദിയും എതിർവശത്തുള്ള കനത്തവനാന്തരങ്ങളും തിരിഞ്ഞുകയറിപ്പോകുന്ന റോഡും മനസ്സിനെ ഹരംപിടിപ്പിച്ചു. 'മെല്ലി'യിൽ രവിവർമ ഇറങ്ങിയതിനുശേഷം ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ റങ്പോ എന്ന സ്ഥലത്ത് ലഘുഭക്ഷണത്തിനായി വാഹനം നിർത്തി. സിങ്തം, റാണിപൂൾ എന്നീ തിരക്കേറിയ അങ്ങാടികൾ പിന്നിട്ട് ഉച്ചയ്ക്കു മുമ്പായി ഗ്യാങ്ടോക്കിൽ എത്തിച്ചേരുകയും ചെയ്തു.

ഹോട്ടൽ 'ഹങ്റിജാക്കി'ൽ താമസം മുൻകൂട്ടി ബുക്കു ചെയ്തിരുന്നതിനാൽ താമസസ്ഥലത്തിനു ബുദ്ധിമുട്ടൊന്നും അനുഭവപ്പെട്ടില്ല. വൃത്തിയും നല്ല വെടിപ്പുമുള്ള ഹോട്ടലാണ് ഇത്. മുറിയുടെ ബാൽക്കണിയുടെ വാതിൽ തുറന്ന് പരിചാരകൻ ചൂണ്ടിക്കാണിച്ചുതന്നത് മനസ്സിനെ കോൾമയിർക്കൊള്ളിക്കുന്ന കാഞ്ചൻജംഘകൊടുമുടിയാണ്. നല്ല തണുപ്പുള്ള കാലാവസ്ഥയായിരുന്നുവെങ്കിലും നട്ടുച്ചയ്ക്ക് തെളിഞ്ഞ സൂര്യകിരണങ്ങൾ ഹിമശൃംഗങ്ങളിൽ പതിയ്ക്കുമ്പോൾ 'സിൻഗാലില' (Singalila) ഹിമപർവതനിരകളും അതിലെ ഏറ്റവും ഉയരംകൂടിയ കാഞ്ചൻജംഘയും വജ്രശോഭപോലെ വെട്ടിത്തിളങ്ങുന്ന ദൃശ്യം അവിസ്മരണീയമായ ഒരനുഭവമാണ്. കാഞ്ചൻജംഘയെ വളരെ അടുത്തുനിന്ന്, ഒരു തവണ കണ്ടിട്ടുണ്ടെങ്കിലും ഇത്തരത്തിൽ ഒരു ദൂരക്കാഴ്ച ആദ്യാനുഭവമായിരുന്നു. ഉച്ചഭക്ഷണത്തിനു ശേഷം ഒന്നു വിശ്രമിച്ച് വീണ്ടും ബാൽക്കണിയെ അഭയം പ്രാപിച്ചു. കസേരയിൽ ചാരിക്കിടന്ന്, കാല് അരഭിത്തിയിലേക്ക് പൊക്കിവച്ച്, കാഞ്ചൻജംഘയുടെ ഓരോ ഭാവങ്ങളും ആസ്വദിച്ചപ്പോൾ മനസ്സ് തരളമായി. സൂര്യൻ പശ്ചിമാകാശത്തേയ്ക്കു ചാഞ്ഞപ്പോൾ, പോക്കുവെയിലിന്റെ വിവിധ നിറക്കൂട്ടുകൾ ഹിമശൃംഗങ്ങളിൽ ചാർത്തിയ വർണപ്പകിട്ട് ചേതോഹരമായിരുന്നു. ചേക്കേറാൻ പോകുന്ന പക്ഷികളുടെ ക്രമംതെറ്റാതെയുള്ള അർധവൃത്താകൃതി, കാഞ്ചൻജംഘ ദേവതയ്ക്ക് വിശുദ്ധമായ ഒരു രുദ്രാക്ഷമാല കണ്ഠത്തിൽ അണിയിച്ചുകൊടു

ത്തപോലെ തോന്നി.

സിക്കിം സന്ദർശനപരിപാടി ആസൂത്രണം ചെയ്തുതന്നത് ഹോട്ടലിന്റെ ഉടമസ്ഥൻതന്നെയായിരുന്നു. ഞാനൊരു എഴുത്തുകാരനാണ് എന്നറിഞ്ഞപ്പോൾ മി. ദീപക്റായ് ചെയ്തുതന്ന ക്രമീകരണങ്ങൾ വിലമതിയ്ക്കാനാവാത്തതായിരുന്നു. 'ഉത്തർഖണ്ഡിലൂടെ' എന്ന എന്റെ ആദ്യരചന വളരെ കൗതുകപൂർവം അദ്ദേഹം മറിച്ചുനോക്കി. തിബത്തിനെക്കുറിച്ചും കൈലാസത്തെക്കുറിച്ചും അദ്ദേഹം വിശദമായി ചോദിച്ചപ്പോൾ, തിബത്തൻ അഭയാർഥികളിൽപ്പെട്ട ഹോട്ടൽ ജീവനക്കാരും ചുറ്റുംകൂടി. ജന്മനാടിനെക്കുറിച്ച് കേട്ടറിവ് മാത്രമുള്ള ഇവർക്ക് പുസ്തകത്തിലെ ചിത്രങ്ങൾ കണ്ടപ്പോൾ കണ്ണിൽ വെള്ളം നിറഞ്ഞു. പിന്നെ, ശിരസ്സുനമിച്ച് അത് തൊട്ടുവണങ്ങി. ജന്മഭൂമി വീണ്ടുകിട്ടാൻ ഈശ്വരൻ സഹായിക്കട്ടെ എന്നുപറഞ്ഞ് ഞാൻ അവരെ ആശ്വസിപ്പിച്ചു. സഞ്ചാരത്തിനിടയിൽ തിബത്തൻ അഭയാർത്ഥിക്യാമ്പുകൾ എവിടെയെങ്കിലുമുണ്ടെന്നറിഞ്ഞാൽ, ആ സ്ഥലം സന്ദർശിക്കുക എന്നത് ഞാൻ പതിവാക്കിയിരുന്നു. ഹിമാചലിലെ ധർമശാലയിലും ഡൽഹൗസിയിലും കർണാടകത്തിലെ കുടകിലും ഇവരുടെ കോളനികൾ സന്ദർശിച്ച് സഹായങ്ങൾ ചെയ്തിട്ടുണ്ട്. ഇവരിൽപ്പെട്ട ഹോട്ടൽ ജീവനക്കാർക്കും ചെറിയ തൊഴിലുകൾ ചെയ്തു ജീവിക്കുന്നവർക്കും സഹായങ്ങൾ ചെയ്യാറുണ്ട്. മാതൃരാജ്യത്തുനിന്ന് പാലായനം ചെയ്യേണ്ടിവന്ന ഇവരും നമ്മുടെ സഹോദരങ്ങളാണ് എന്ന വികാരമാണ് ഇതിന് എന്നെ പ്രേരിപ്പിയ്ക്കുന്നത്.

ആറുമണിയായപ്പോൾ പട്ടണത്തിലൂടെ ഒന്നു ചുറ്റിക്കറങ്ങാം എന്നു കരുതി പുറത്തേയ്ക്ക് ഇറങ്ങി. സഞ്ചാരത്തിനിടയിൽ പട്ടണങ്ങളിൽ തങ്ങേണ്ടിവരുമ്പോൾ, സാധാരണയായി, ഞാൻ ഹോട്ടൽ മുറി വിട്ട് പുറത്തിറങ്ങാറില്ല. ആഡംബരവസ്തുക്കൾ കാണാനോ, വാങ്ങിക്കാനോ, ചുറ്റിക്കറങ്ങി നടക്കാനോ സിനിമ കാണാനോ എനിക്കൊട്ടും താൽപ്പര്യമില്ലാത്തതിനാൽ ഇതെല്ലാം ബോധപൂർവം ഒഴിവാക്കുകയാണ് പതിവ്. ഗ്യാങ്ടോക്കിലെ ടൂറിസം ഓഫീസുമായി ബന്ധപ്പെട്ടപ്പോൾ 7 മണിക്ക് സന്ദർശനം അനുവദിച്ചതിനാലും, കുറച്ച് അലോപ്പതി മരുന്നുകൾ വാങ്ങേണ്ടിയിരുന്നതിനാലുമാണ് പ്രധാനമായും പുറത്തേക്ക് ഇറങ്ങിയത്. ഏതൊരു യാത്രയിലും അവിടത്തെ ടൂറിസം ആപ്പീസുമായി ബന്ധപ്പെടുകയെന്നത് സഞ്ചാരസാഹിത്യരചന നടത്തുന്നവർ നിർബന്ധമായും അനുഷ്ഠിക്കേണ്ട ഒരു കാര്യമാണ്. ആധികാരികമായ വിവരങ്ങൾ ശേഖരിക്കാനും തദ്ദേശത്തെ സ്ഥലങ്ങളെക്കുറിച്ച് സമഗ്രമായ അറിവ് സമ്പാദിക്കാനും ഇത് അത്യാവശ്യമാണ്. ഗൈഡ്, പോർട്ടർ, കുതിരക്കാർ എന്നിവർ തരുന്ന വിവരങ്ങൾ വസ്തുനിഷ്ഠമായിക്കൊള്ളണമെന്നില്ല.

സന്ധ്യാസമയത്ത് പട്ടണത്തിന്റെ തെരുവുകളിൽ നല്ല തിരക്ക് അനുഭവപ്പെട്ടു. വഴിയോരക്കച്ചവടങ്ങൾ ധാരാളമായി കണ്ടു. നല്ല വൃത്തിയുണ്ടെന്നു തോന്നിയ ഒരു പെട്ടിക്കടയിൽനിന്ന് ചൂടുള്ള ഒരു ചായ വാങ്ങിക്കുടിച്ചുകൊണ്ട് കുറച്ചുനേരം പരിസരങ്ങൾ വീക്ഷിച്ചുനിന്നു. ചെറുതാണെങ്കിലും നല്ല ഭംഗിയുള്ള പട്ടണമാണ് ഗ്യാങ്ടോക്ക്. ദീപങ്ങളുടെ വർണപ്പൊലിമയിൽ, അടു

ക്കോടേയും ചിട്ടയോടേയും നിലകൊള്ളുന്ന വസ്ത്രക്കടകളും സ്റ്റേഷനറിക്കടകളും ഗൃഹോപകരണ വില്പനശാലകളും കര-കൗശല-ഫാൻസി വില്പന കേന്ദ്രങ്ങളും റോഡിന്റെ ഇരുവശത്തും വേണ്ടത്രയുണ്ട്. കാസറ്റ് കടകളിൽ നിന്നുയരുന്ന ശബ്ദമാലിന്യം അരോചകമായിത്തോന്നിയില്ലെങ്കിലും, മദ്യവില്പനശാലകളുടെ ബാഹുല്യം കണ്ടപ്പോൾ വിഷമം തോന്നി. പുതുമ മാറാത്ത പഴം-പച്ചക്കറികളുടെ കുമ്പാരങ്ങൾ മനസ്സിനു കുളിരേകുന്ന ഒരു കാഴ്ചതന്നെയാണ്. ടൂറിസം ആപ്പീസിൽ ഒരു മണിക്കൂറിലധികം ചെലവഴിച്ചശേഷം മടങ്ങിപ്പോരുമ്പോൾ മഞ്ഞുവീഴ്ച ആരംഭിച്ചിരുന്നു.

## III

കാലത്ത് ആറുമണിയ്ക്ക് നാഥുല ചുരം- ബാബമന്ദിർ ലക്ഷ്യമാക്കി ജീപ്പ് മുന്നോട്ടു കുതിച്ചു. ഡ്രൈവറായ പസ്സാങ് ഷെർപ്പ തന്നെയാണ് ഗൈഡും. മറ്റു യാത്രക്കാരെ കയറ്റാതെ ഒറ്റയ്ക്ക് പോകാൻ തീരുമാനിച്ചത് വിശദാംശങ്ങൾ തേടിയുള്ള യാത്രയായതിനാലാണ്. ഇവിടേയ്ക്കുള്ള യാത്ര ഒരു ദിവസംകൊണ്ട് പോയിവരാവുന്നതുപോലെയാണ് ടാക്സിക്കാർ സംഘടിപ്പിയ്ക്കുന്നത്. പോലീസ് സൂപ്രണ്ടിന്റെ പെർമിറ്റും അവർതന്നെ എടുക്കും. ഗ്യാങ്ടോക്കിൽനിന്ന്, ഛരംങ്കുതടാകം (Tsombo Lake)- ബാബമന്ദിർ വഴി നാഥുല ചുരത്തിലേക്ക് 56 കി.മീറ്റർ ദൂരമുണ്ട്. ഗ്യാങ്ടോക്കിന്റെ 5800 അടി ഉയരത്തിൽനിന്ന് നാഥുല ചുരത്തിലെത്തുമ്പോൾ ഉയരം 14,200 അടിയായിത്തീരുന്നു. മഞ്ഞുകാലത്തിന്റെ ആരംഭമായതിനാൽ കമ്പിളിവസ്ത്രങ്ങൾ കരുതിയിരുന്നു.

നഗരാതിർത്തി വിട്ടതോടെ വാഹനം ഉയർന്ന മലമടക്കുകളിലേക്ക് പ്രവേശിച്ചു. പാസ്സാങ്ങിന്റെ ഡ്രൈവിങ്ങ് രീതി ഇതിനിടയിൽ ഞാൻ സൂക്ഷ്മമായി നിരീക്ഷിച്ചിരുന്നു. ഷെർപ്പ ഡ്രൈവർമാരുടെ കീഴിൽ യാത്ര സുരക്ഷിതമാണെന്നാണ് എന്റെ അനുഭവം. അപകടം പതിയിരിക്കുന്ന ഉയർന്ന മലമടക്കുകളിൽ വാഹനം ഓടിക്കുന്നവർക്ക് ഏകാഗ്രതയും പരിസരബോധവും വളരെ നിർബന്ധമാണ്. ഷെർപ്പകൾ അവരുടെ ജന്മസിദ്ധമായ കഴിവുകൾ കൊണ്ടാകാം, ഇക്കാര്യത്തിൽ മുൻപന്തിയിൽ നിൽക്കുന്നത്. അമിതമായ സംസാരരീതി ഉപേക്ഷിയ്ക്കാനും വാഹനത്തിലെ കാസറ്റ് സംഗീതം നിർത്താനും നിർദ്ദേശിച്ചുകൊണ്ട് ഞാൻ പ്രകൃതിഭംഗിയിൽ ലയിച്ചു.

താഴെയുള്ള അഗാധമായ കൊക്കകളുടെ ഓരത്തുകൂടി വാഹനം അരിച്ചരിച്ച് കയറുമ്പോൾ, മറുഭാഗത്തെ മലഞ്ചെരുവുകളിൽ തണൽ വിരിച്ചു നില്ക്കുന്ന വൃക്ഷങ്ങളും വർണശോഭ വാരിവിതറുന്ന പുഷ്പക്കലവറയും മനസ്സിനു സന്തോഷം പകർന്നു. മുന്നോട്ടുപോകുംതോറും വൻഗിരിശൃംഗങ്ങളുടെ നീണ്ടനിര കാണാം. സിക്കിമിനേയും തിബത്തിനേയും വേർതിരിക്കുന്ന ഈ പർവതനിരകളുടെ അപ്പുറം തിബത്തിലെ ചുംബി സമതലമാണ്. അപാരമായ കയറ്റത്തിന്റെ ഒരു ഘട്ടം കഴിഞ്ഞപ്പോൾ ചെറിയൊരു നിരപ്പിൽ വാഹനം നിർത്തി. നുക്തൻയി (Nuk Tanyi) എന്ന ഈ സ്ഥലത്ത് ശാന്ത

മായ ചെറിയൊരു തടാകമുണ്ട്. ഇവിടെ പ്രാതൽ ലഭിക്കുമെന്ന് പസ്സാങ് പറഞ്ഞപ്പോൾ അതു കഴിക്കാനായി ഞങ്ങൾ അവിടെ കയറി. പൂരിയുടെ കൂടെ കഴിയ്ക്കാൻ കിട്ടിയത് സബോളയും പച്ചമുളകും ചേർത്തുവഴറ്റിയെടുത്ത ക്വാളിഫ്‌ളവറാണ്. ഛംങ്കു തടാകത്തിലേക്ക് മടക്കയാത്രയിൽ പോകാം എന്നു തീരുമാനിച്ച് ഞങ്ങൾ ബാബമന്ദിർ ലക്ഷ്യമാക്കി മുന്നോട്ടുപോയി. വളഞ്ഞു പുളഞ്ഞുപോകുന്ന ഈ വഴിയിൽ അപാരമായ കയറ്റങ്ങൾ ഇല്ല. എട്ടര മണി കഴിഞ്ഞപ്പോൾ ബാബമന്ദിറിന്റെ പാർക്കിങ്ങ് ഭാഗത്ത് വാഹനം നിർത്തി. 14,000 അടിയാണ് ഇവിടത്തെ ഉയരം.[1]

ചുറ്റും വൃക്ഷ-സസ്യ-ലതാദികളൊന്നും ഇല്ലാത്ത തരിശായ ഒരു നിരപ്പിലാണ് ബാബമന്ദിർ സ്ഥിതിചെയ്യുന്നത്. പാറക്കൂട്ടങ്ങളും പച്ചപ്പുല്ലും ചുറ്റിനുമുണ്ട്. വിദൂരപശ്ചാത്തലത്തിൽ പർവതനിരകൾ കാണാം. നിരപ്പുകഴിഞ്ഞാൽ അഗാധമല്ലാത്ത താഴ്‌വരകളാണ് ഇരുവശത്തും. പ്രകൃതിരമണീയം എന്നു പറയാവുന്ന ദൃശ്യങ്ങൾ എങ്ങും ഇല്ല. ചെറിയ ചുറ്റുമതിൽ കടന്ന് ഉള്ളിലോട്ടു പ്രവേശിച്ചാൽ പോളീഷ്ചെയ്ത കരിങ്കല്ലിൽതീർത്ത ബാബമന്ദിർ കാണാം. ഇരുവശത്തും ചെറിയ ഓരോ ഒറ്റനില എടുപ്പുകൾ ഉണ്ട്. മന്ദിരത്തിന്റെ പ്രധാനമുറി പൂജാമുറിപോലെ ഭംഗിയായി അലങ്കരിച്ചിട്ടുണ്ട്. നാലു ഭാഗത്തും നിലവിളക്കുകളും അതിന്റെ നടുവിൽ ബാബയുടെ വെങ്കലപ്രതിമയും സ്ഥാപിച്ചിരിക്കുന്നു. നേരെ പിൻവശത്ത് പൂമാലയിട്ട വലിയൊരു ഛായാചിത്രവും. കമനീയമായ രീതിയിൽ അണിയിച്ചൊരുക്കിയ ഈ ശ്രീകോവിൽ മനംകവരുന്ന ഒരു ദൃശ്യംതന്നെയാണ്. ബാബയുടെ ഓഫീസ് മുറിയും കിടപ്പുമുറിയും വൃത്തിയായി സൂക്ഷിച്ചിട്ടുണ്ട്. ചെറിയ ഒരു സ്റ്റോർറൂമിൽ ഭക്തജനങ്ങൾ രോഗശാന്തിയ്ക്കായി അർപ്പിച്ച വസ്തുക്കൾ ഭദ്രമായി സൂക്ഷിച്ചിട്ടുണ്ട്. കുപ്പിവെള്ളം, ലഡ്ഡു, കേടുവരാത്ത മറ്റു ഭക്ഷ്യവസ്തുക്കൾ തുടങ്ങിയവയെല്ലാം പേരും അഡ്രസ്സും എഴുതി ഒട്ടിച്ച് നിരനിരയായി വച്ചിരിക്കുന്നു. മാറാരോഗങ്ങൾ സുഖമാകാനും, സംസാരശേഷിക്കുറവ്, ബുദ്ധിമാന്ദ്യം തുടങ്ങിയവ പരിഹരിച്ചുകിട്ടാനും ബന്ധുക്കൾ ഇവിടെയെത്തി പ്രാർഥിച്ച്, കാണിയ്ക്ക ഭണ്ഡാരത്തിൽ നിക്ഷേപിച്ച്, വഴിപാടു സാധനങ്ങൾ ക്ഷേത്ര പരിചാരകന്മാരെ ഏല്പിക്കുന്നു. രോഗശമനം ഉണ്ടായാൽ രോഗിയേയും കൂട്ടി ഇവിടെവന്ന് വഴിപാടുസാധനങ്ങൾ തിരികെ എടുത്തുകൊണ്ടുപോകണം എന്നാണ് ചട്ടം. എത്ര കാലതാമസം വന്നാലും ഈ വസ്തുക്കൾക്ക് കേടൊന്നും സംഭവിക്കില്ലെന്ന് അനുഭവസ്ഥർ സാക്ഷ്യപ്പെടുത്തുന്നു. ചിലർക്ക് എളുപ്പത്തിൽ രോഗശമനം ലഭിക്കുമ്പോൾ മറ്റുചിലർക്ക് കാലതാമസം വരാറുണ്ട്.

ഹർബജൻസിങ്ങ് ബാബ മന്ദിർ ഇന്നൊരു ദേശീയതീർഥാടന(National Pilgrimage) കേന്ദ്രമാണ്. ഹിമാലയത്തിന്റെ അതിർത്തിപ്രദേശങ്ങളിൽ പല

1. എന്റെ രണ്ടാമത്തെ പുസ്തകമായ 'തപോഭൂമി ഉത്തർഖണ്ഡ്, പേജ് നമ്പർ 223 നോക്കുക. നാഥൂല ചുരത്തിന്റെ ഉയരം 7000 അടിയാണ് എന്നു തെറ്റായിട്ടാണ് അതിൽ കൊടുത്തത്.

സ്ഥലത്തും ആത്മീയശക്തികളുടെ അനുഗ്രഹം ഭാരതസൈന്യത്തിനു ലഭി ക്കുന്നുണ്ടെന്ന യാഥാർഥ്യം പരസ്യമായ ഒരു രഹസ്യമാണ്. 1962-ലെ ചൈനീസ് ആക്രമണകാലത്താണ് ഈ രഹസ്യം പുറത്തുവന്നത്. ഗഢ്വാൾ ഹിമാലയത്തിലെ ദിവ്യഋഷീശ്വരന്മാരാണ് ചൈനക്കാരെ ഭാരതമണ്ണിൽ നിന്നും തുരത്തി ഓടിച്ചതെന്ന് ഇന്ന് ഏതാണ്ടെല്ലാവർക്കും അറിയാം.[1] ഇതെക്കുറിച്ച് ഗ്രന്ഥങ്ങളും പുറത്തിറങ്ങിക്കഴിഞ്ഞു. ഇതെങ്ങനെ സാധ്യമാകുന്നു എന്നു പലർക്കും തോന്നിയേക്കാം. ഇതിനുള്ള ഉത്തരം എന്റെ 'ആദികൈലാസ യാത്ര' എന്ന ഗ്രന്ഥത്തിൽ വിശദീകരിച്ചിട്ടുണ്ട്.[2] മനുഷ്യന്റെ സൂക്ഷ്മശരീരം (Astral Body) അഥവാ ന്യൂക്ളിയർ ശരീരം ഇത്തരം സിദ്ധികൾ നേടുന്ന തിൽ ഒരു പ്രധാനപ്പെട്ട ഘടകമാണ്. ഈ സൂക്ഷ്മശരീരമാണ് നമ്മുടെ സ്ഥൂല ശരീരത്തെ (Physical Body) നിയന്ത്രിച്ച്, നിലനിർത്തുന്നത്. മനുഷ്യൻ ഈശ്വ രാംശമാണെന്നും അവസാനം അതിലേയ്ക്കുതന്നെ ലയിക്കുമെന്നുമുള്ള ഭാര തീയവേദാന്തദർശനം ഇന്നു ലോകം മുഴുവൻ അംഗീകരിക്കാൻ തുടങ്ങിയി ട്ടുണ്ട്. ആറ്റം (Atom) വിഭജിക്കാനുള്ള തന്റെ ദുഷ്കരമായ ശ്രമങ്ങൾക്കൊടു വിൽ വിഖ്യാതശാസ്ത്രജ്ഞനായ ആൽബർട്ട് ഐൻസ്റ്റൈന് ഒരു കാര്യം ബോധ്യമായി. അതായത്, നമുക്കൊന്നും നിർവചിക്കാൻ കഴിയാത്ത ഒരു സൂപ്പർ നാചറൽ ശക്തിയുടെ തേജസ്സ് ഈ ഭൂമിയിലേക്ക് പ്രവഹിക്കുന്നുണ്ട്. ഇവിടെയുള്ളതെല്ലാം ആ 'ശക്തി'യുടെ അധീനത്തിലാണ്. പാശ്ചാത്യശാ സ്ത്രജ്ഞന്മാർ ഈ പ്രസ്താവനയെ, അന്ന്, പുച്ഛിച്ചുതള്ളി. പക്ഷേ, പിന്നീട് നോബൽ സമ്മാനജേതാക്കളടക്കം നിരവധി ശാസ്ത്രജ്ഞന്മാർ ആൽബർട്ട് ഐൻസ്റ്റൈന് പിന്തുണയുമായി രംഗത്തെത്തി. 'ദൈവകണം' (God's Particles) എന്നാണ് ഈ ശക്തിയെ അവർ വിശേഷിപ്പിച്ചത്.[3] ഈ ദൈവകണി കകളുടെ ഒരു കുമ്പാരമാണ് നമ്മുടെ ന്യൂക്ലിയർ ശരീരം.

ബഹുഭൂരിപക്ഷം ജനങ്ങളിലും ഈ അണുശരീരം മങ്ങിക്കിടക്കുകയാണ്. ദൈവകണങ്ങളായതിനാൽ ആധ്യാത്മികവൃത്തികൊണ്ടു മാത്രമേ ഇതിനെ പോളീഷ് ചെയ്തെടുക്കാൻ സാധിക്കുകയുള്ളൂ. രത്നക്കല്ലുകളെ ഉരച്ചുമിനു ക്കിയാൽ മാത്രമേ അതു ശോഭയോടെ തിളങ്ങൂ. അജ്ഞാനംകൊണ്ടു മൂട പ്പെട്ടുകിടക്കുന്ന മനസ്സാണ് നമ്മുടെയൊക്കെ. ആ മറ നീക്കി ജ്ഞാനത്തി ലേയ്ക്കു വന്നാൽ മാത്രമേ സാക്ഷാൽക്കാരത്തിലേയ്ക്കുള്ള മാർഗം തുറ ന്നുകിട്ടൂ.[4]

ഹർബജൻസിങ് ബാബയെക്കുറിച്ചുള്ള ഒരു ലഘുലേഖ ഇവിടെ വരുന്ന തീർഥാടകർക്ക് സൈനികർ വിതരണം ചെയ്യുന്നുണ്ട്. അതിന്റെ ഒരു തർജമ

1. ഗ്രന്ഥകാരന്റെ 'തപോഭൂമി ഉത്തരഖണ്ഡ്'- പേജ് 220 മുതൽ 224 വരെ നോക്കുക. 'ആദികൈലാസയാത്ര' - പേജ് 175, 176 നോക്കുക.
2. 'ആദികൈലാസയാത്ര' അധ്യായം 11, പേജ് 136 മുതൽ 247 വരെ വായിക്കുക.
3. 'ആദികൈലാസയാത്ര' പേജ് 219, 220 അടിക്കുറിപ്പ് നോക്കുക.
4. ഈ പുസ്തകത്തിലെ അനുബന്ധം-1 ഈ ഉദ്ദേശ്യം വച്ചുകൊണ്ടാണ് എഴുതിയിട്ടു ള്ളത്.

ഇപ്രകാരമാണ്.

"ലോകം 21-ാം നൂറ്റാണ്ടിലേയ്ക്ക് പ്രവേശിക്കുന്ന തയ്യാറെടുപ്പിലാണ്. ഭാരതീയ സേനയുടെ എല്ലാവിധ ആധുനിക ആയുധോപകരണങ്ങളും ശാസ്ത്രീയമായി അംഗീകരിച്ചിട്ടുള്ളതാണ്. എന്നാൽ വീരമൃത്യുവരിച്ച ഒരു ഭടന്റെ ആത്മാവിന് മരണമില്ലെന്ന് ഇന്നും വിശ്വസിക്കുന്നു. ഇന്ത്യ-ചൈന അതിർത്തിയിൽവച്ച് 35 വർഷംമുമ്പ് വീരചരമമടഞ്ഞ പഞ്ചാബ് റജിമെന്റിലെ 23-B ബറ്റാലിയനിൽ ഉണ്ടായിരുന്ന നമ്പർ: 2456687 സിപ്പായി ഹർബജൻസിങ്ങ് മരിച്ചുവെന്ന് സൈന്യം വിശ്വസിക്കുന്നില്ല. ഇന്നും അദ്ദേഹത്തിന്റെ ആത്മാവിനെ അംഗീകരിക്കുന്നു. അദ്ദേഹത്തിന്റെ ഗ്രാമത്തിലും ആരുംതന്നെ അദ്ദേഹം മരിച്ചുവെന്ന് വിശ്വസിക്കുന്നില്ല. നമ്മുടെ സർക്കാരും അദ്ദേഹത്തെ അമരനായിത്തന്നെ കണക്കാക്കുന്നു. ഹർഭജൻസിങ്ങിന് ഓരോ വർഷവും സെപ്റ്റംബർ 15 മുതൽ നവംബർ 15 വരെ രണ്ടുമാസത്തെ അവധി അനുവദിക്കുന്നുണ്ട്. ഈ അവസരത്തിൽ സിക്കിമിന്റെ ഈ പർവതപ്രദേശത്ത് നിരവധി സൈനികർ പാറാവ് ജോലിയിൽ ഏർപ്പെടുന്നു. ബാബയുടെ അഭാവത്തിൽ കാവൽജോലിയ്ക്ക് കുറവുണ്ടാകാതിരിക്കാനാണ് ഈ മുൻകരുതൽ നടപടി. വർഷത്തിലെ ബാക്കി മാസങ്ങൾ മുഴുവനും ഹർബജൻസിങ്ങ് ബാബ ഇവിടെ പാറാവു ചെയ്യുന്നു. അദ്ദേഹത്തെ ആദരിക്കുന്നതിനായി സൈന്യം ചില നിയമങ്ങൾ നടപ്പിലാക്കിയിട്ടുണ്ട്. പ്രവൃത്തിപരിചയത്തിനുശേഷം സൈന്യത്തിലെ സിപ്പായിക്ക് ഉദ്യോഗക്കയറ്റം ലഭിക്കാറുണ്ട്. എന്നാൽ ഹർബജൻസിങ്ങ് ബാബയ്ക്ക് മരണത്തിനുശേഷവും ഉയർന്നപദവി നല്കിയിട്ടുണ്ട്. ഇന്ന് അദ്ദേഹം ഓണററി ക്യാപ്റ്റനാണ്. ക്യാപ്റ്റൻ ഹർബജൻസിങ്ങിന്റെ ഒരു ആപ്പീസും ഇവിടെ പ്രവർത്തിക്കുന്നുണ്ട്. അനൗദ്യോഗികമായി വരുന്ന നിരവധി കത്തുകളിൽ അദ്ദേഹം നിർദ്ദേശങ്ങളും കുറിപ്പുകളും എഴുതിവയ്ക്കുന്നു."

"ക്യാപ്ടൻ ഹർബജൻസിങ്ങ് അവധിയിൽ പോകുന്നതിനുമുമ്പായി അദ്ദേഹത്തിനുവേണ്ടി ഇതേപേരിൽ എൻ.ജെ.പി. റെയിൽവേ സ്റ്റേഷനിൽ ടിക്കറ്റ് റിസർവേഷൻ ചെയ്യാറുണ്ട്. പോകുന്നതിന്റെ തലേ ദിവസം, മുഴുവൻ സൈനികരും അദ്ദേഹത്തിന് അഭിവാദ്യങ്ങൾ അർപ്പിക്കുന്നു. യാത്രയ്ക്ക് ഉപയോഗിക്കുന്ന ജീപ്പിൽ ഹർബജൻസിങ്ങിന്റെ ഒരു വലിയ ചിത്രം അലങ്കരിച്ചുവയ്ക്കും. യൂണിഫോറം ജീപ്പിന്റെ ഹാങ്ങറിൽ തൂക്കിയിടും. മറ്റു വസ്ത്രങ്ങളും സാമാനങ്ങളും ഒരു പെട്ടിയിൽ വച്ച്, രണ്ടു സൈനികർ റെയിൽവേ സ്റ്റേഷൻവരെ അകമ്പടി പോകുന്നു. തീവണ്ടിയിൽ അദ്ദേഹത്തിന്റെ സീറ്റിൽ യൂണിഫോറം വച്ച്, താഴെ സീറ്റിനടിയിൽ ബൂട്ട്സും വയ്ക്കുന്നു. ഹർബജൻസിങ്ങിന്റെ യാത്രാസന്നാഹങ്ങൾ എല്ലാം വീഡിയോ കാസറ്റിൽ ചിത്രീകരിച്ച് അദ്ദേഹത്തിന്റെ വീട്ടുകാർക്ക് അയച്ചുകൊടുക്കുന്നു. രണ്ടുദിവസത്തെ യാത്രയ്ക്കുശേഷം ജലന്തറിൽ ട്രെയിൻ എത്തുന്ന സമയത്ത് അവിടത്തെ സൈനികോദ്യോഗസ്ഥൻ ഹർബജൻസിങ്ങിനെ സ്വീകരിക്കുന്നതിനായി കാത്തുനില്ക്കുന്നു. അദ്ദേഹത്തിന്റെ യൂണിഫോറവും പെട്ടിയും സൈനികരെ

ഡ്ക്വാർട്ടേഴ്സിൽ ഒരു ദിവസം സൂക്ഷിച്ചശേഷം കപൂർത്തലയ്ക്കടുത്തുള്ള കുകാനഡാല ഗ്രാമത്തിലേയ്ക്ക് സൈന്യം എത്തിച്ചുകൊടുക്കുന്നു."

"ക്യാപ്റ്റൻ ഹർബജൻസിങ്ങിന്റെ വീട് ഒരു ശരാശരി ഗ്രാമീണന്റെ വീടു പോലെയാണ്. അദ്ദേഹത്തിന്റെ അമ്മ ശ്രീമതി അമർകൗർ, സഹോദരൻ ബഖൻസിങ്ങ്, ചേട്ടത്തിയമ്മ ശ്രീമതി രത്തൻകൗർ എന്നിവരാണ് ഇപ്പോൾ ഈ വീട്ടിൽ താമസിക്കുന്നത്. ഹർബജൻസിങ്ങ്ബാബയുടെ പേരിൽ പിരി ഞ്ഞുകിട്ടുന്ന വലിയൊരു സംഖ്യ അദ്ദേഹത്തിന്റെ വീട്ടുകാർ സ്വീകരിക്കാൻ വിമുഖത കാട്ടുന്നു. തന്റെ മകന്റെ മരണശേഷം അദ്ദേഹത്തിന്റെ ആത്മാ വിന്റെ അമരത്വത്തിന്റെ പേരിൽ പിരിഞ്ഞുകിട്ടുന്ന സംഖ്യ തങ്ങൾക്ക് ആവ ശ്യമില്ല എന്നാണ് ഇവരുടെ നിലപാട്. സൈന്യവും സർക്കാരും ചേർന്ന് എന്തൊക്കെയോ പ്രവർത്തിക്കുന്നുണ്ടെങ്കിലും പ്രതിഫലം ഒന്നും വേണ്ടന്ന് അമ്മ പറയുന്നു. മാസംതോറും ശമ്പളം മുടങ്ങാതെ കിട്ടുന്നതുതന്നെ സൗഭാ ഗ്യമായി ഇവർ കരുതുന്നു."

"23 B പഞ്ചാബ് റജിമെന്റ് ബറ്റാലിയനിൽ ഹർബജൻസിങ്ങ് ചേർന്നത് 1966 ഫെബ്രുവരി 9 ന് ആണ്. 1968 ഒക്ടോബർ 4 നാണ് മരണം സംഭവി ച്ചത്. സൈനികക്യാമ്പിലേക്കുള്ള സാധനസാമഗ്രികളുമായി വന്നിരുന്ന കോവർക്കഴുതകളുടെ കൂട്ടത്തെ നിയന്ത്രിക്കുകയായിരുന്നു അന്നത്തെ ഡ്യൂട്ടി. അപാരമായ ഉയരത്തിൽനിന്ന് കാലുതെറ്റി അഗാധമായ മഞ്ഞുഗർത്തത്തി ലേക്കു വീണുപോയ അദ്ദേഹത്തിന്റെ ശവശരീരം നാലു ദിവസത്തിനുശേ ഷവും കണ്ടുകിട്ടിയില്ല. താൻ മരിച്ചുകിടക്കുന്ന സ്ഥലത്തിന്റെ കൃത്യമായ സ്ഥാനം ഹർബജൻസിങ്ങ് തന്റെ സഹപ്രവർത്തകരോട് സ്വപ്നത്തിൽ വന്ന് അറിയിക്കുകയാണുണ്ടായത്. പിറ്റേദിവസം നാഥുലചുരത്തിൽ ഹർബ ജൻസിങ്ങ് പാറാവു നടത്തുന്നതാണ് സഹപ്രവർത്തകർ കണ്ടത്! അദ്ദേഹ ത്തിന്റെ ഓർമ നിലനിർത്താനായിട്ടാണ് സൈന്യം ഇവിടെ ചോക്ക്യാചൊ (Chhokiya Chho) എന്ന സ്ഥലത്ത് ബാബമന്ദിർ നിർമിച്ചത്. ഹർബജൻസിങ്ങ് ബാബ ഇവിടെ അതിർത്തി കാവൽനടത്തുന്നതുകൊണ്ട് എല്ലാം ഭദ്രമാണ്. ചിലപ്പോൾ അദ്ദേഹം ഒരു വെള്ളക്കുതിരയുടെ പുറത്തു കയറി റോന്തുചുറ്റു ന്നതും കാണാം. ചൈനീസ് പട്ടാളക്കാരും ഈ കാഴ്ച കണ്ടിട്ടുണ്ട്. ഇന്ത്യൻ ആർമി ഓഫീസർമാർക്ക് ബാബ സ്വപ്നത്തിൽക്കൂടി നിർദ്ദേശങ്ങൾ നൽകാ റുണ്ട്" (നവമ്പർ 10, 2002).

ബാബമന്ദിറിലെ പരിചാരകന്മാരെല്ലാം പട്ടാളക്കാർതന്നെയാണ്. സീസൺ സമയത്ത് വമ്പിച്ച ജനത്തിരക്കാണ് ഇവിടെ അനുഭവപ്പെടുക. തീർഥാ ടകർക്കെല്ലാം സൗജന്യമായി പട്ടാളക്കാർ ഭക്ഷണം നൽകുന്നുണ്ട്. ഇന്ത്യൻ ആർമിയുടെ വിവിധ റജിമെന്റുകളുടെ വകയായി, ഗ്രാനൈറ്റിലും പോളീഷ് ചെയ്ത ചെമ്പുതകിടിലും ആദരാഞ്ജലികൾ അർപ്പിക്കുന്ന ഫലകങ്ങൾ ഇവിടെ പല സ്ഥലത്തുമായി സ്ഥാപിച്ചിട്ടുണ്ട്. എല്ലാ വർഷവും ഒക്ടോബർ മാസത്തിൽ ആചരിക്കുന്ന ഐ.എൻ.എഫ് ദിനത്തിൽ വീരചരമമടഞ്ഞ സൈനികർക്കുള്ള റീത്ത് സമർപ്പണത്തിൽ ബാബയ്ക്ക് പ്രത്യേകം ആദരാ

ഞ്ജലികൾ നടത്തുന്നു.

ഗുജറാത്ത്, രാജസ്ഥാൻ തുടങ്ങിയ ദൂരസ്ഥലങ്ങളിൽനിന്നുപോലും തീർഥാടകർ ഇവിടേയ്ക്ക് വന്നെത്തുന്നുണ്ട്. മാരകമായ രോഗങ്ങൾ പിടിപെട്ട് മരണത്തോടു മല്ലടിച്ചുകൊണ്ടിരുന്ന രോഗികൾക്കുവേണ്ടി, ബന്ധുക്കൾ ഇവിടെവന്നു പ്രാർത്ഥിച്ചശേഷം പരിപൂർണരോഗവിമുക്തി നേടിയ നിരവധി സംഭവങ്ങൾ ഇവിടെ പറഞ്ഞുകേൾക്കാനുണ്ട്. അത്തരത്തിലുള്ള ഏഴുപേരെ ഞാൻ ഇവിടെ കാണുകയുണ്ടായി. വിശദമായി വിവരങ്ങൾ ചോദിച്ചറിഞ്ഞ് ബോധ്യപ്പെടുകയും ചെയ്തു. ബാബയുടെ ഹിതത്തിന് എതിരാകുമോ എന്നു ഭയന്ന് ആരും പേരുവിവരങ്ങൾ വെളിപ്പെടുത്തരുതെന്ന് അഭ്യർത്ഥിച്ചു.

പട്ടാളക്കാർ സൽക്കരിച്ച ചൂടുള്ള ചായയും ബോണ്ടയും മൈതാനത്തിലെ ഒരു പാറക്കൂട്ടത്തിൽ ഇരുന്ന് ആസ്വദിച്ചു കഴിക്കുമ്പോൾ, ഹിമാലയമെന്ന നിഗൂഢ പ്രപഞ്ചത്തെക്കുറിച്ചാണ് ഞാൻ ചിന്തിച്ചത്. ഹർബജൻ സിങ്ങ് എന്ന പട്ടാളക്കാരന്റെ മൃതശരീരത്തിൽ ക്രിയായോഗസിദ്ധാന്തത്തിൽ പ്രാവീണ്യം നേടിയ ഒരു ദിവ്യാത്മാവ് പ്രവേശിച്ചിരിക്കാനാണ് സാധ്യത. ഹിമാലയത്തിലെ അത്ഭുതങ്ങൾക്കു മുമ്പിൽ മനുഷ്യൻ എത്ര നിസ്സാരനാണ്![1]

ബാബയുടെ വിഗ്രഹത്തിനു മുമ്പിലായി ഒരൊഴിഞ്ഞ കോണിൽ ഒരു മണിക്കൂറോളം മെഡിറ്റേഷനിൽ ലയിച്ചിരുന്നശേഷം പുറത്തുവന്ന് പച്ചപ്പുല്ലിൽ കുറേനേരം മലർന്നു കിടന്നു. ആ കിടപ്പിൽ ചെറുതായൊന്നു മയങ്ങുകയും ചെയ്തു. ഒരു ചായകൂടി കുടിച്ച് ഉണർവ് വരുത്തിയശേഷം ബാബമന്ദിറിനോട് വിടപറഞ്ഞു.

ജീപ്പിന്റെ ഉള്ളിൽ സുഖനിദ്രയിലാണ്ടുകിടന്നിരുന്ന പസ്സാങ്ങിനെ ഞാൻ തട്ടിയുണർത്തി. ഒരു ചായകുടിച്ച് ഉന്മേഷം വീണ്ടെടുത്ത് യാത്രയ്ക്ക് തയ്യാ

---

1. നാഥുല ചുരത്തിൽ കമാന്റിങ്ങ് ഓഫീസറായി 1998 മുതൽ 2000 വരെ സേവനമനുഷ്ഠിച്ച കേണൽ ഉണ്ണിക്കൃഷ്ണൻ ചെമ്പത്ത് തൃശ്ശൂർ ജില്ലയിലെ വടക്കാഞ്ചേരി സ്വദേശിയാണ്. നാഗ്പൂർ മലയാളി അസോസ്സിയേഷന്റെ ഒരു സ്വീകരണയോഗത്തിൽവച്ചാണ് ഞാൻ ഇദ്ദേഹത്തെ പരിചയപ്പെട്ടത്. ഹർബജൻ ബാബയെക്കുറിച്ച് ഇവിടെ ക്രോഡീകരിച്ച സംഭവങ്ങളിൽ രണ്ടെണ്ണം കേണൽ ഉണ്ണിക്കൃഷ്ണൻ നിഷേധിക്കുന്നു. 1) ഹർബജൻ സിങ്ങിന് ആർമി നേരിട്ട് ശമ്പളം നൽകുന്നില്ല. ബാബ മന്ദിറിന്റെ ഫണ്ടിൽനിന്നാണ് ശമ്പളവും മറ്റ് ആനുകൂല്യങ്ങളും കൊടുക്കുന്നത്. 2) ആർമി അദ്ദേഹത്തിന് ഔദ്യോഗികമായ സ്ഥാനക്കയറ്റം ഒന്നും നൽകിയിട്ടില്ല. പക്ഷെ, ആർമിക്കാരുടെ മനസ്സിൽ ബാബ ഓണററി ക്യാപ്റ്റനാണ് എന്നുമാത്രം. ബാബയെ സംബന്ധിച്ച മറ്റു കാര്യങ്ങൾ ഒന്നും തന്നെ കേണൽ നിഷേധിക്കുന്നില്ല. ഇദ്ദേഹത്തിന്റെ മുൻഗാമി കേണൽ ഭാട്ടിയ, ഹർബജൻസിങ്ങിനെ കണ്ടിട്ടുണ്ടെന്ന് അവകാശപ്പെടുന്നുണ്ടെങ്കിലും ശ്രീ. ഉണ്ണിക്കൃഷ്ണന് അത്തരത്തിലുള്ള അനുഭവം ഉണ്ടായിട്ടില്ല. ബാബയെ അനുസ്മരിച്ചതുകൊണ്ടുമാത്രം ഒരു ഹെലിക്കോപ്റ്റർ അപകടത്തിൽനിന്ന് രക്ഷപ്പെട്ട ഒരോഫീസറുടെ അനുഭവവും ഇദ്ദേഹം പറയുകയുണ്ടായി. 21 പഞ്ചാബ് റെജിമെന്റിലാണ് കേണൽ ഉണ്ണിക്കൃഷ്ണൻ സേവനമനുഷ്ടിച്ചിരുന്നത്. രാത്രിയിൽ കാവൽഡ്യൂട്ടി ചെയ്യുന്ന ഒരു സംഘം പട്ടാളക്കാരോട് സംസാരിച്ചപ്പോൾ അവരിൽ പലരും വികാരഭരിതരായിപ്പോയി. നിഴൽ പോലെയുള്ള ബാബയുടെ രൂപം പലപ്പോഴും കണ്ടതായി ഇവരിൽ പലരും ഉറപ്പിച്ചു പറയുന്നു.

റാകാൻ നിർദ്ദേശിച്ചു. സമയം രണ്ടുമണി കഴിഞ്ഞിരുന്നു. നാഥുലചുരം സന്ദർശിച്ചശേഷം, ഛരംങ്കു തടാകവും കണ്ട് അന്നുതന്നെ തിരിച്ചുപോകാൻ സാധിക്കുമെന്ന് തോന്നുന്നില്ലെന്ന് അദ്ദേഹം പറഞ്ഞപ്പോൾ അതത്ര സാര മാക്കേണ്ടായെന്ന് ഞാൻ പറഞ്ഞു. മഞ്ഞുവീഴ്ച ആരംഭിച്ചാൽ യാത്ര ബുദ്ധി മുട്ടാകുമെന്ന് എനിക്കറിയാമായിരുന്നു. തടാകക്കരയിൽ ഒരു ദിവസം താമ സിക്കാൻ സൗകര്യമുണ്ടെന്ന്, പുറപ്പെടുന്നതിനു മുമ്പുതന്നെ ഹോട്ടലിലെ ജീവനക്കാർ പറഞ്ഞിരുന്നു. വാഹനം ഏർപ്പാടാക്കിയപ്പോൾത്തന്നെ ഇങ്ങ നെയൊരു നിബന്ധന ഞാൻ മുന്നോട്ടുവച്ചിരുന്നു.

ബാബമന്ദിറിൽനിന്ന് 5 കി.മീറ്റർ ദൂരം മാത്രമേ നാഥുലചുരത്തിലേ യ്ക്കുള്ളൂ. 14,200 അടി ഉയരമുള്ള ഈ ചുരം ഏറ്റവും ഉയരം കൂടിയ വാഹന ഗതാഗതമാർഗങ്ങളിൽ ഒന്നാണ്. സിക്കിമിന്റേയും തിബത്തിന്റേയും അതിർത്തിയിലാണ് ഈ സ്ഥലം. തിബത്തൻ ഭാഷയിൽ 'ലാ' എന്നാൽ ചുരം എന്നാണർഥം. നാഥുലചുരത്തിൽനിന്നും ജെലപ്പ് (Jelep-La) ചുര ത്തിൽനിന്നും പുറപ്പെടുന്ന രണ്ടു റോഡുകൾ ഇതിന്റെ ഉച്ചിയിൽ സന്ധിച്ച് തിബത്തിലേക്കുള്ള ചുംബി താഴ്‌വരയിലേക്ക് എത്തി നില്ക്കുന്നു. ഈ രണ്ടു മാർഗങ്ങൾ ഒന്നായിച്ചേർന്നുരൂപംകൊണ്ട വഴിയെ 'സിൽക്ക് റൂട്ട്' എന്ന പേരിൽ അറിയപ്പെടുന്നു. 1962-വരെ ഇന്ത്യാ-തിബത്ത് വാണിജ്യബന്ധം നില നിന്നിരുന്നത് ഈ ചുരത്തിലൂടെയുള്ള വഴിയിൽക്കൂടിയായിരുന്നു. തിബ ത്തിൽനിന്ന് ചൈനീസ് പട്ട്, കമ്പിളി, കസ്തൂരി, സ്വർണം, ബോറക്സ് എന്നീ വസ്തുക്കൾ ഇന്ത്യയിലേക്കും ചായ, കാപ്പി, ശർക്കര, പഞ്ഞി, ധാന്യങ്ങൾ, വാള്, പരിച എന്നീ വസ്തുക്കൾ ഇവിടെനിന്ന് തിബത്തിലേക്കും സിൽക്ക് റൂട്ടിൽക്കൂടി വ്യാപാരം നടത്തിയിരുന്നു. ജെലപ്പ്-ലാ വിജനമായൊരു കവാ ടച്ചുരമാണ്. ഡാർജിലിങ്ങിൽനിന്നും പുറപ്പെട്ട് പെഡോങ് വഴി ആരി, സെൻടോ ച്ചൻ, ഗ്നാടോങ് എന്നീ മാർഗത്തിൽ കൂടി ജെലപ്പ്-ലായിൽ എത്താം. 14,300 അടി ഉയരമുണ്ട് ഈ ചുരത്തിന്. ഈ ചുരത്തിൽക്കൂടിയാണ് 1903- ൽ ബ്രിട്ടീഷ് കരസേനാമേധാവിയായ യങ് ഹസ്ബൻഡ് തിബത്തിനെ ആക്രമിച്ചത്. 1962 -ലെ ഇന്ത്യാ-ചൈന യുദ്ധത്തിനുശേഷം, കഴിഞ്ഞ 44 വർഷമായി, ഈ ചുര ത്തിലൂടെയുള്ള ഗതാഗതം അടഞ്ഞുകിടക്കുകയായിരുന്നു. 2006 ജൂലൈ 6-നാണ് നാഥുലചുരത്തിൽക്കൂടിയുള്ള ഈ മാർഗം വീണ്ടും ഗതാഗതത്തി നായി തുറന്നത്.

ഏകാന്തമായ ഒരു വരണ്ട പ്രദേശംപോലെയാണ് നാഥുലചുരം. എത്രയോ നൂറ്റാണ്ടുകൾ സജീവമായി നിലനിന്നതാണ് ഈ വഴി. ഇവിടെ പതിഞ്ഞുകി ടക്കുന്ന, സഞ്ചാരികളുടെയും വ്യാപാരികളുടെയും യാക്കുമൃഗങ്ങളുടെയും കോവർക്കഴുതകളുടേയും ചെമ്മരിയാടിൻ പറ്റങ്ങളുടേയും കാല്പാടുകൾക്ക് വല്ല കണക്കുമുണ്ടോ? കുളമ്പടികളുടേയും കണ്ഠമണികളുടേയും നില യ്ക്കാത്ത ശബ്ദങ്ങൾ അന്നൊക്കെ ഈ ഉയർന്ന മലമടക്കുകളിൽ നിരന്തരം പ്രതിധ്വനിച്ചിട്ടുണ്ടാകും. നൂറുകണക്കിന് വിവാഹഘോഷയാത്രകളും ഈ ചുര ത്തിൽക്കൂടി കടന്നുപോയിട്ടുണ്ട്. നിയന്ത്രണങ്ങളും വിലക്കുകളും ഒന്നും നി

ലവിലില്ലാതിരുന്ന ആ സുവർണകാലഘട്ടങ്ങളിൽ മനുഷ്യർ എത്ര സ്വതന്ത്ര രായിരുന്നു. തിബത്തിന്റെ ഇന്നത്തെ അവസ്ഥയെക്കുറിച്ച് ചിന്തിച്ചപ്പോൾ സങ്കടം തോന്നി.

നാഥുലചുരത്തിന്റെ നടുവിലൂടെ കെട്ടിയിട്ടുള്ള മുള്ളുകമ്പിവേലിയ്ക്കപ്പു റവും ഇപ്പുറവും ചൈന-ഇന്ത്യാ പട്ടാളക്കാർ ആയുധധാരികളായി കാവൽ നില്ക്കുന്നു. അതിർത്തിയിലുള്ള മണ്ഡപത്തിൽ ചൈനയുടെ ചെങ്കൊടി ആലേഖനം ചെയ്തിട്ടുള്ളത് ദൂരെ നിന്നുതന്നെ കാണാം. കോൺക്രീറ്റിൽ നിർമിച്ച ഒരു ഔട്ട് പോസ്റ്റും ഇടതുഭാഗത്തുണ്ട്. ഇത്തരം സന്നാഹങ്ങൾ നമ്മുടെ ഭാഗത്ത് വളരെ ലളിതമായ രീതിയിലാണ്. ചൈനയുടെ ഭാഗത്ത് ധാരാളം സന്ദർശകരെ കണ്ടു. ഇന്ത്യൻ ഭാഗത്ത് വളരെ കുറച്ചുപേരെ മാത്രമേ കണ്ടുള്ളൂ. ബുധൻ, വ്യാഴം, ശനി, ഞായർ ദിവസങ്ങളിൽ മാത്രമേ സഞ്ചാരി കൾക്ക് ഇവിടേയ്ക്ക് പ്രവേശനാനുമതി ലഭിയ്ക്കുകയുള്ളൂ.

ഇന്ത്യൻ പട്ടാളക്കാരുടെ അനുവാദത്തോടെ ഞാൻ ചൈനീസ് പട്ടാള ത്തിലെ രണ്ടുപേരോട് സംസാരിക്കാൻ ശ്രമിച്ചെങ്കിലും ഭാഷ തടസ്സമായി. വളരെ ചുരുക്കം ഇംഗ്ലീഷ് പദങ്ങൾ മാത്രമേ, ചതഞ്ഞരഞ്ഞ രീതിയിൽ, ഉച്ച രിക്കാൻ അവർക്കറിയൂ. പക്ഷെ, പെരുമാറ്റരീതി വളരെ സൗഹൃദം നിറഞ്ഞ തായിരുന്നു. ഞാൻ കൈ കൊടുത്ത്, ആശംസകൾ പറഞ്ഞപ്പോൾ തലകു നിച്ച് അതേറ്റു വാങ്ങുവാനും കരം ഗ്രഹിയ്ക്കാനും അവർ വലിയ ഉത്സാഹം കാണിച്ചു. ഹർബജൻസിങ്ങ് ബാബയുടെ നാമം ഞാൻ ഉച്ചരിച്ചപ്പോൾ തല കുനിച്ചുവണങ്ങി അവർ പ്രണാമങ്ങൾ അർപ്പിച്ചു. നാഥുലചുരത്തിൽ മറ്റു താൽപ്പര്യങ്ങളൊന്നും ഇല്ലാത്തതിനാൽ, എല്ലാവർക്കും അഭിവാദ്യങ്ങൾ ആശം സിച്ച് ഞങ്ങൾ മടങ്ങിപ്പോന്നു.

നേരിയ തോതിൽ മഞ്ഞുവീഴ്ച ആരംഭിച്ചിരുന്നു. മടക്കയാത്രയിൽ അധി കവും ഇറക്കങ്ങൾ ആയതിനാൽ നാലുമണി കഴിഞ്ഞപ്പോൾ ഛംങ്കു തടാക പരിസരത്ത് എത്തിച്ചേർന്നു. ഒറ്റനോട്ടത്തിൽത്തന്നെ മനംകവരുന്ന ദൃശ്യമാണ് തടാകത്തിന്. പാറക്കെട്ടുകളും കുറ്റിച്ചെടികളുംനിറഞ്ഞ പർവതഭാഗങ്ങളാണ് ഒരു ഭാഗത്ത്. അണ്ഡാകൃതിയിലുള്ള തടാകത്തിന്റെ മറുഭാഗം മഞ്ഞണിഞ്ഞ പർവതശൃംഗങ്ങളാണ്. ഇവിടെനിന്നുള്ള നീരൊഴുക്ക് തടാകത്തിനെ ജലസ മ്പുഷ്ടമാക്കുന്നു. ഒരു കി.മീറ്ററിലധികം നീളമുള്ള ഈ തടാകത്തിലെ ജലം ഇളംകാറ്റിൽ കൊച്ചോളങ്ങൾ ഉയർത്തുന്ന ദൃശ്യം ഹൃദ്യമായ കാഴ്ചയാണ്. ഭോട്ടിയ ഭാഷയിൽ 'ഛംങ്കു' (Tsomgo) എന്നാൽ 'തടാകത്തിന്റെ ഉറവിടം' എന്നാണർഥം. 12,400 അടി ഉയരത്തിൽ സ്ഥിതിചെയ്യുന്ന ഈ തടാകം ശിശി രകാലത്ത് മഞ്ഞുറഞ്ഞ് മൂടപ്പെട്ടുകിടക്കുന്നു. മെയ് മാസം അവസാനംവരെ ഇതാണ് സ്ഥിതി. നവംബറിനുശേഷം സഞ്ചാരികളൊന്നും ഇങ്ങോട്ടുവരാ റില്ല. അത്ര കടുത്ത കാലാവസ്ഥയാണത്രെ അക്കാലത്ത്. 55 അടിയോളം താഴ്ചയുള്ള ഈ തടാകത്തെ വളരെ പവിത്രമായ ഒന്നായിട്ടാണ് സിക്കിം ജനത കണക്കാക്കുന്നത്. തടാകക്കരയിലുള്ള പാറക്കെട്ടിനടുത്തായി ഒരു കൊച്ചുശിവക്ഷേത്രവുമുണ്ട്. ഇവിടെനിന്നുള്ള കൊടിതോരണങ്ങൾ തടാക

ത്തിന്റെ ഇരുഭാഗത്തേക്കും വലിച്ചുകെട്ടിയിട്ടുണ്ട്.

തടാകത്തോടുചേർന്നുള്ള പ്രധാന റോഡിന്റെ മറുഭാഗം നിറയെ കച്ചവട സ്ഥാപനങ്ങളാണ്. ഹോട്ടലുകളും കരകൗശല വില്പനശാലകളുമാണ് അധികവും. ഢാബ പോലെയാണ് ഇതിന്റെ നിർമാണം. മഞ്ഞുവീഴ്ച ഒരുവിധം ശക്തമായിക്കഴിഞ്ഞിരുന്നതിനാൽ ഏതെങ്കിലും ഒരു ഢാബയിൽ കയറിക്കൂടാമെന്ന് ഞങ്ങൾ തീരുമാനിച്ചു. പരിമിതമായ സൗകര്യങ്ങൾ മാത്രമുള്ള ഒരെണ്ണത്തിൽ പസ്സാങ്ങ് അത് ഉറപ്പിച്ചെടുക്കുകയും ചെയ്തു.

6 മണി കഴിഞ്ഞപ്പോൾ ശക്തമായ മഞ്ഞുവീഴ്ച ആരംഭിച്ചു. മൂടൽ മഞ്ഞ് തടാകത്തിനു പുകമറ കെട്ടിയപ്പോൾ തടാകദൃശ്യം പൂർണ്ണമായും മറഞ്ഞുപോയി. ഢാബകളിൽനിന്നു പുറത്തേയ്ക്കുവരുന്ന മങ്ങിയ വെളിച്ചംനോക്കി ഞാൻ കുറച്ചുദൂരം റോഡിൽക്കൂടി നടന്നു. ശിവക്ഷേത്രത്തിൽക്കയറി പ്രാർഥിച്ചശേഷം, തെരുവിലെ വിശേഷങ്ങൾ കുറച്ചുനേരം നോക്കിനിന്നു. ഢാബക്കാരുടെ കുട്ടികൾ ആർത്തുവിളിച്ചുല്ലസിച്ച് തെരുവിനെ ശബ്ദമുഖരിതമാക്കുന്നു. യാക്കുമൃഗങ്ങളെ തുടച്ചുമിനുക്കി തീറ്റ കൊടുക്കുന്നവരും, ചെമ്മരിയാടുകളെ ഒതുക്കി നിർത്തുന്നവരും, മങ്ങിയ വെളിച്ചത്തിൽ ചീട്ടുകളിക്കുന്നവരും, ബലൂൺ തട്ടിക്കളിക്കുന്നവരും അക്കൂട്ടത്തിൽ ഉണ്ട്. കൂട്ടംകൂടിയിരുന്ന് പുകവലിച്ച് സൊറ പറയുന്ന യുവാക്കളും, വിശേഷങ്ങൾ പറഞ്ഞ് ചിരിച്ചുല്ലസിക്കുന്ന യുവതികളും തെരുവിനെ സജീവമാക്കുന്നു. യാക്കിന്റെ പുറത്ത് ഇരുന്ന് തടാകക്കരയിലൂടെ സഞ്ചരിക്കുന്നത് ടൂറിസ്റ്റുകളുടെ ഒരു ഇഷ്ടവിനോദമാണ് ഇവിടെ. മൃഗങ്ങളുടെ മുതുകിൽ സൗകര്യപ്രദമായ ഇരിപ്പിടവും കെട്ടി ഉറപ്പിച്ചുവയ്ക്കും. നല്ലൊരു വരുമാനമാർഗമാണ് ഗ്രാമീണർക്ക് ഇതുമൂലം ലഭിക്കുന്നത്. യാക്കുകളുടെ തടിച്ചുകൊഴുത്ത ദേഹപ്രകൃതിയിൽനിന്നും ഇവയെ നല്ല രീതിയിൽ സംരക്ഷിക്കുന്നുണ്ടെന്ന് മനസ്സിലാക്കാം. ചോളത്തവിടും ധാന്യങ്ങളുമാണ് ഇവയുടെ തീറ്റ; പിന്നെ പച്ചപ്പുല്ലും.

കനലിൽ ചുട്ടെടുത്ത കട്ടിയേറിയ നാൻറൊട്ടിയും, കിഴങ്ങുകറിയും വെണ്ണയ്ക്കാത്തോരനും ചേർന്ന അത്താഴം വളരെ രുചിയുള്ളതായി തോന്നി. ഢാബയുടെ നിലത്തുവിരിച്ച കമ്പിളിക്കിടക്കയിൽ മൂടിപ്പുതച്ചുകിടന്നപ്പോൾ, യാക്കുകളുടെ കണ്ഠമണികളിൽനിന്നുള്ള സംഗീതാർദ്രമായ കിലുക്കം നിദ്രയുടെ ആഴമേറിയ കയത്തിലേയ്ക്ക് എന്നെ താഴ്ത്തിക്കൊണ്ടുപോയി.

## IV

5 മണിക്ക് ഉണർന്നുവെങ്കിലും മൂടൽമഞ്ഞിന്റെ തീവ്രത മാറാത്തതിനാൽ വെറുതെ കിടന്നു. 7 മണി കഴിഞ്ഞപ്പോൾ ഒരു ചായകുടിച്ചശേഷം തടാകത്തിനു ചുറ്റും നടക്കാനായി പുറത്തേക്കിറങ്ങി. ഗാഢനിദ്രയിലാണ്ടു കിടക്കുന്ന പസ്സാങ്ങിനെ ശല്യപ്പെടുത്തേണ്ട എന്നു കരുതി തെരുവിൽ നിന്നിരുന്ന ഒരു ചെറുക്കനെ തുണയ്ക്കായി കൂട്ടി. മലമടക്കുകളിലൊഴികെ മറ്റെല്ലായിടത്തും മഞ്ഞ് മാറിക്കഴിഞ്ഞിരുന്നതിനാൽ, തടാകത്തിന്റെ ഓരോ സ്പന്ദനവും ശ്രദ്ധിച്ച്, ആസ്വദിച്ച്, പതിയെ നടന്നു. തടാകത്തെ തഴുകിയെത്തുന്ന മന്ദമാ

രുതന്റെ തലോടലിൽ നിർവൃതിപൂണ്ട് രണ്ടു മണിക്കൂറോളം നടന്നപ്പോൾ ഇന്ദ്രിയങ്ങൾക്കെല്ലാം ഒരു പുത്തൻഉണർവ് അനുഭവവേദ്യമായി. തടാകത്തോടു തൊട്ടുകിടക്കുന്ന വിസ്താരമേറിയ പാറപ്പുറത്ത് ഇരുന്നു വിശ്രമിക്കുമ്പോൾ തദ്ദേശിയനായ ഒരു മധ്യവയസ്കനുമായി പരിചയപ്പെട്ടു. ഏറെക്കാലം ഒരു ഗൈഡായി ജോലി നോക്കിയിരുന്ന ശ്രീ. ദേവ്കുമാർ ഛത്രി അസുഖം മൂലം ഇപ്പോൾ വിശ്രമത്തിലാണ്. അദ്ദേഹത്തിൽനിന്ന് വിജ്ഞാനപ്രദമായ പലതും ഗ്രഹിക്കുവാനും സാധിച്ചു.

മെയ് മാസം അവസാനത്തോടെ, മാസങ്ങളിൽവച്ച് ഏറ്റവും ശ്രേഷ്ഠമായ, മാഘമാസത്തിന്റെ ആരംഭത്തോടെ മഞ്ഞ് മാറിക്കഴിയുമ്പോൾ തടാകത്തിന്റെ ചുറ്റുമുള്ള മലനിരകളിൽ പ്രകൃതി അതിമനോഹരമായ ഒരു പുഷ്പപ്രപഞ്ചം ഒരുക്കുന്നു. ആഗസ്റ്റ് അവസാനംവരെ ഈ പുഷ്പോത്സവം നീണ്ടുനില്ക്കും. വർണഭേദങ്ങളുടെ സമസ്തസമന്വയം അക്കാലത്ത് ഇവിടെയെത്തുന്ന സഞ്ചാരികളെ പുളകം കൊള്ളിയ്ക്കും. റോഡോഡെൻഡ്രോൺസ്, മറ്റു വിവിധയിനം ചെടികൾ തുടങ്ങി നീല-മഞ്ഞ കഞ്ചാവുചെടികൾവരെ ഈ വസന്തപുഷ്പോത്സവത്തിൽ പങ്കുചേരുന്നു. തടാകത്തിലെ തണുത്ത, പ്രശാന്തമായ, നീലച്ഛവി കലർന്ന ജലം ഈ വർണരാജികൾ ഏറ്റുവാങ്ങുമ്പോൾ അതൊരു അസുലഭദൃശ്യവിരുന്നായി മാറുന്നു. തടാകത്തിലേക്കുള്ള വഴിയുടെ പശ്ചാത്തലത്തിൽ കാണപ്പെടുന്ന അത്യുന്നതശൃംഗങ്ങളിലെ 'ആൽപ്പൈൻ വൃക്ഷസങ്കേതം' (Alpine Sanctuary) മറ്റൊരു സുന്ദരദൃശ്യമാണ്. 400 ഹെക്ടർ വിസ്തീർണമുള്ള, ക്യോങ്നോസ്ല (Kyongnosla) എന്ന പേരിൽ അറിയപ്പെടുന്ന, ഈ സ്ഥലം ചുമന്ന ഹിമക്കരടികളുടേയും (Red Panda- Ailurus Fulgens) ചെമ്പോത്ത് (Blood Pheasant- Ithaginis Cruentus) പക്ഷികളുടെയും സങ്കേതമാണ്. ചുമന്ന ഹിമക്കരടി സിക്കിമിന്റെ സംസ്ഥാന മൃഗവും ചെമ്പോത്ത് സംസ്ഥാനപക്ഷിയുമാണ്. സംസ്ഥാനപുഷ്പം നോബിൾ ഓർക്കിഡ് (Noble Orchid - Dendrobium nobile) ആണെങ്കിൽ, സംസ്ഥാന വൃക്ഷം റോഡോഡെൻഡ്രോൺ (Rhododendron neveum) ആണ്.

കിഴക്കൻ മലനിരകളുടെ പിന്നിൽനിന്ന് സൂര്യൻ ഉദിച്ചുയർന്നുവെങ്കിലും, അതൊട്ടും ആകർഷകമായി തോന്നിയില്ല. ഇത്രയും ഉയർന്ന പ്രതലത്തിലായിട്ടും എന്തുകൊണ്ടാണ് ഇങ്ങനെ സംഭവിക്കുന്നതെന്ന് പലപ്പോഴും ചിന്തിച്ചുനോക്കാറുണ്ട്. ഉത്തരാഖണ്ഡ് സംസ്ഥാനത്തിന്റെ കുമയൂൺ ഹിമാലയത്തിലെ സൂര്യോദയംപോലെ വർണശബളിമയാർന്ന സൂര്യോദയദൃശ്യങ്ങൾ മറ്റു സ്ഥലങ്ങളിൽ വിരളമായിട്ടേ കാണാൻ കഴിഞ്ഞിട്ടുള്ളൂ. ഭൂമിയുടെ കിടപ്പിന്റെ വൈവിധ്യങ്ങളാകാം ഇതിന്റെ ഹേതു എന്നു തോന്നുന്നു.

തടാകത്തിൽനിന്നും ഏതാനും കി.മീറ്റർ മാത്രം ദൂരത്തിൽ പ്രകൃതിദത്തമായ ഒരു ഗുഹയുണ്ടെന്നും മൂന്നു നിലകളിലായി വ്യാപിച്ചുകിടക്കുന്ന ഈ സുന്ദരദൃശ്യം കണ്ടാസ്വദിക്കേണ്ടതാണെന്നും ദേവ്കുമാർ പറഞ്ഞു. സെറ്റൻ താഷി (Tseten Tashi) ഗുഹ എന്ന പേരിൽ അറിയപ്പെടുന്ന ഇതിന് പുരാണേതിഹാസസംബന്ധമായ ചരിത്രങ്ങളൊന്നും അവകാശപ്പെടാനില്ലെന്ന്

അദ്ദേഹം വ്യക്തമാക്കിയപ്പോൾ എനിക്കൊട്ടും താത്പര്യം തോന്നിയില്ല. അദ്ദേഹത്തിനും ചെറുക്കനും 'ടിപ്പ്' കൊടുത്ത് സന്തോഷിപ്പിച്ചശേഷം ഞങ്ങൾ മടക്കയാത്രയ്ക്ക് തയ്യാറായി.

മഞ്ഞുകാലത്തിന്റെ ആരംഭം അടുത്തതിനാൽ അന്തരീക്ഷം തണുത്തുറഞ്ഞുനിന്നു. ഇടയ്ക്കിടയ്ക്ക് പെയ്ത ചാറ്റൽമഴയും മൂടൽ മഞ്ഞും യാത്രയ്ക്ക് തടസ്സം ഉണ്ടാക്കിയപ്പോൾ പലസ്ഥലത്തും വാഹനം ദീർഘസമയം നിറുത്തിയിടേണ്ടതായി വന്നു. സന്ധ്യകഴിഞ്ഞ് ഗ്യാങ്ടോക്കിൽ തിരിച്ചെത്തിയപ്പോൾ മഴ കനത്തിരുന്നു. രാത്രി ഭക്ഷണം നേരത്തെ കഴിച്ച് ഉറങ്ങാൻ കിടന്നപ്പോൾ സുഖകരമായ ഒരു യാത്രയുടെ ഓർമകൾ മനസ്സിൽ തളം കെട്ടിനിന്നു

## V

കാഞ്ചൻജംഘയിലെ സൂര്യോദയം ആസ്വദിക്കുന്നതിനുവേണ്ടി 'ടാഷി വ്യൂ പോയന്റി'ൽ (Tashi View Point) പോകാനുള്ള ക്രമീകരണങ്ങൾ തലേദിവസംതന്നെ ചെയ്തിരുന്നു. ഗ്യാങ്ടോക്കിൽനിന്ന് എട്ടു കിമീറ്ററിനുള്ളിൽ കിടക്കുന്ന ഈ സ്ഥലവും ഇതിന്നടുത്തായി സ്ഥിതിചെയ്യുന്ന 'ഗണേഷ് ടോക്ക്' (Ganesh Tok) , ഹനുമാൻ ടോക്ക് എന്നീ സ്ഥലങ്ങൾക്കുപുറമെ പ്രധാനപ്പെട്ട ബുദ്ധമതമൊണാസ്ട്രികളും അന്നു സന്ദർശിക്കാൻ ഉദ്ദേശ്യമുണ്ടായിരുന്നു. അഞ്ചുമണിക്കു മുമ്പായിത്തന്നെ ഞങ്ങൾ ടാഷി വ്യൂ പോയന്റിൽ എത്തി.

കാഞ്ചൻജംഘ (Khang-chen-Dzonga) എന്ന പർവതരാജനെ വളരെയടുത്തുനിന്ന് മുമ്പൊരിക്കൽ വീക്ഷിച്ചിട്ടുണ്ട്. 18,000 അടിക്കു മേൽ ഉയരമുള്ള ഗൊയ്ച ചുരത്തിൽ കയറിയാണ് ഈ അദ്ഭുതദൃശ്യം വീക്ഷിച്ചത്.

ടാഷി വ്യൂ പോയന്റിലെ ഉയർന്ന മണ്ഡപത്തിലേയ്ക്കു കയറി നിന്ന് കാഞ്ചൻജംഘയിലെ സൂര്യോദയം വീക്ഷിച്ചപ്പോൾ അതൊരു കോൾമയിർ കൊള്ളിക്കുന്ന അസുലഭദൃശ്യമായി അനുഭവപ്പെട്ടു. സിൻഗാലില ഹിമപർവതനിരകൾ ആകാശത്തെ ചുംബിയ്ക്കുന്ന ഒരു കോട്ടപോലെ നിലകൊണ്ട് ഉദയബിംബത്തിന്റെ ചെങ്കതിർ രശ്മികൾ ഏറ്റുവാങ്ങുന്നത് മനസ്സിനെ പുളകംകൊള്ളിയ്ക്കും. മുത്തുക്കുടകൾ അണിഞ്ഞ് നിരന്നുനിൽക്കുന്ന ഗജവീരന്മാരെപ്പോലെ, കാഞ്ചനശോഭ ഏറ്റുവാങ്ങുന്ന, ഉന്നതശൃംഗങ്ങളുടെ ഇത്രയും നീണ്ടൊരു നിര മറ്റൊരു ഹിമാലയ സാമ്രാജ്യത്തിലും ഇല്ലെന്നു പറയാം. ഉദയത്തിനു കൂടുതൽ മിഴിവേകുന്നതോടെ തങ്കവർണത്തിലുള്ള പുതപ്പുകൊണ്ട് മൂടിപ്പുതച്ച രൂപമാണ് ശൃംഗങ്ങൾക്ക്. കാഞ്ചൻജംഘയിലെ സൂര്യോദയം അസുലഭമായ ഒരു ദൃശ്യവിരുന്നാണെങ്കിലും കുമയൂൺ ഹിമാലയത്തിലേതുപോലെ വ്യത്യസ്ത വർണങ്ങളുടെ അപാരമായ ഒരു സമന്വയം ഇവിടെ ദൃഷ്ടിഗോചരമാകുന്നില്ല.

ഗണേഷ് ടോക്കിലെ ഗണപതി അമ്പലം ചെറുതാണെങ്കിലും പ്രശാന്തസുന്ദരമായ സ്ഥലത്താണ് സ്ഥിതിചെയ്യുന്നത്. ഇവിടെ നിന്നു വീക്ഷിച്ചാൽ ഗ്യാങ്ങ്ടോക്ക് പട്ടണത്തിന്റെ സുന്ദരമായ, ഒരേകദേശ രൂപം കാണാം. കിഴ

ക്കൻ സിക്കിമിലെ ഹനുമാൻ ടോക്കിലേക്ക് ഗ്യാങ്ടോക്കിൽനിന്ന് 7 കി.മീറ്റർ മാത്രമേ ദൂരമുള്ളൂ. മനസ്സിനെ നിർവൃതി കൊള്ളിക്കുന്ന, ശാന്തത അലയടിക്കുന്ന ഒരു ചുറ്റുപാടിലാണ് ഇവിടത്തെ ഹനുമാൻ ക്ഷേത്രം നിലകൊള്ളുന്നത്. സമുദ്രനിരപ്പിൽനിന്ന് 6500 അടി ഉയരമുള്ള ഇതിന്റെ ഉച്ചിയിൽ നിന്നാൽ ഹൃദയഹാരിയായ പ്രകൃതിദൃശ്യങ്ങൾ വീക്ഷിക്കാം. മെഡിറ്റേഷൻ ചെയ്യാൻ ഏറ്റവും അനുകൂലമായ ഒരു സ്ഥലമാണിത്. രാമ-രാവണ യുദ്ധത്തിൽ മരുന്നുതേടി ഹിമാലയത്തിൽ വന്ന ഹനുമാൻ മടക്കയാത്രയിൽ ഇവിടെ ഇരുന്ന് വിശ്രമിച്ചു എന്നാണ് വിശ്വാസം. ഇന്ത്യൻ ആർമിയുടെ നിയന്ത്രണത്തിലാണ് ഈ ക്ഷേത്രം.

സിക്കിമിലെ ബുദ്ധസംന്യാസി മഠങ്ങൾ ഏറെ പ്രശസ്തമാണ്. മൊത്തം 194 മഠങ്ങൾ ഉണ്ടെന്നാണ് ഔദ്യോഗികമായ കണക്ക്. അതിപുരാതനമായ പല മഠങ്ങളും ഇക്കൂട്ടത്തിലുണ്ട്. Enchey Monastery, Do-Drul Chorten or Stupa, Rumtek Dharma Chakra Centres, Pal Zurmang Kagyud Monastery, Gontang Monastery, Pemayangtse Monastery, Sanga-Choling Monastery, Tashiding Monastery, Phodong Monastery, Sinson Monastery തുടങ്ങിയവ വളരെ പ്രധാനപ്പെട്ട ബുദ്ധമതസംന്യാസിമഠങ്ങളാണ്. രണ്ടുദിവസംകൊണ്ട് കഴിയാവുന്നത്ര സംന്യാസിമഠങ്ങളിൽ കയറിയിറങ്ങി പലതും കാണുവാനും പഠിക്കാനും കഴിഞ്ഞുവെങ്കിലും അത് നാമമാത്രമായിരുന്നു എന്നു സമ്മതിക്കുന്നു. വളരെ ഗഹനമായ പഠനവിഷയമാണ് ബുദ്ധമതമഠങ്ങൾ. ഇവിടത്തെ ബുദ്ധസംന്യാസിമാരുടെ പെരുമാറ്റം പല വിധത്തിലാണ്. പലരും ഉള്ളു തുറന്ന് സംസാരിക്കില്ല. തികഞ്ഞ ഗൗരവക്കാരാണ് മറ്റു ചിലർ. ഇവിടെയാണെങ്കിൽ ഭാഷ ഒരുപ്രശ്നമേയല്ല. എന്നിട്ടും ഇത്തരത്തിലുള്ള പെരുമാറ്റ രീതി കാണുമ്പോൾ വിഷമംതോന്നും. തിബത്തിലെ ബുദ്ധസംന്യാസി മഠങ്ങളിൽനിന്നു ലഭിക്കുന്ന ഉള്ളുതുറന്ന സഹകരണങ്ങൾ നമ്മളെ ആവേശഭരിതരാക്കും. ഇംഗ്ലീഷും ഹിന്ദിയും വളരെ പരിമിതമായ തോതിൽ മാത്രമേ ഇവർക്ക് അറിയുകയുള്ളൂ എന്നു മനസ്സിലാക്കുമ്പോഴാണ് ഈ സഹകരണത്തിന്റെ മഹത്വം ബോധ്യപ്പെടുക.

സിക്കിമിനെ നാലു ജില്ലകളാക്കി വിഭജിച്ച് ഭരണം തുടങ്ങുന്നതിനു വളരെമുമ്പ് കൊച്ചുകൊച്ചു ഗ്രാമങ്ങളെ കൂട്ടിച്ചേർത്തുകൊണ്ടാണ് ഭരണം നടത്തിയിരുന്നത്. കടുത്ത ബുദ്ധമതവിശ്വാസികളായ ഇവരെ സംഘടിപ്പിക്കുന്നതിൽ ബുദ്ധമഠങ്ങൾ സുപ്രധാനമായ പങ്കു വഹിച്ചു. പല ലാമമാരുടേയും അമാനുഷികമായ കഴിവുകൾ നേരിട്ടുകണ്ട് ബോധ്യപ്പെട്ട ഗ്രാമീണർ ഭയഭക്തിബഹുമാനങ്ങളോടെയാണ് ഇവരുടെ കീഴിൽ അണിനിരന്നത്. മഠങ്ങൾ ഇവർക്ക് താങ്ങും തണലുമായി. ഗ്രാമീണരുടെ സാമ്പത്തികസഹായങ്ങളും കായികസഹകരണങ്ങളും കൊണ്ട് ബുദ്ധസംന്യാസിമാർ മഠങ്ങൾ കെട്ടിപ്പൊക്കി. ഭരണാധികാരികളും സാമ്പത്തികസഹായം നിർലോഭം അനുവദിച്ചുകൊടുത്തു. രണ്ടും മൂന്നും ഗ്രാമങ്ങളെ ഒരു മഠത്തിന്റെ കീഴിലാക്കി നിയന്ത്രിച്ചതുകൊണ്ടാണ് ഇത്രയധികം സംന്യാസിമഠങ്ങൾ ഉണ്ടായത്. ശ്രീബു

ദ്ധന്റെ സാരോപദേശങ്ങൾ അനുയായികളെ പഠിപ്പിക്കുകയും അവരുടെ വളർന്നു വരുന്ന തലമുറയെ സംരക്ഷിക്കാനുള്ള ചുമതല ഏറ്റെടുക്കുകയും ചെയ്തതോടെ ജനങ്ങൾക്ക് മഠങ്ങളോട് ഒരുതരത്തിലുള്ള അടിമത്വംതന്നെ ഉടലെടുത്തു. പ്രധാനകുടുംബങ്ങളിൽനിന്നെല്ലാം ഓരോ ആൺകുട്ടികളെ വീതം നിർബന്ധമായും മഠത്തിലേക്ക് അയക്കുന്ന സമ്പ്രദായം നിലവിൽവന്നതോടെ മഠങ്ങളും ജനങ്ങളുമായുള്ള ബന്ധം മുറുകി. ഈ സ്ഥിതി ഇന്നും തുടരുന്നു.

നന്നെ ഇളംപ്രായത്തിൽ മഠത്തിൽ എത്തിച്ചേരുന്ന കുട്ടികളെ, പരിശീലനം സിദ്ധിച്ച ലാമമാർ സൂക്ഷ്മമായി നിരീക്ഷിക്കും. മതഗ്രന്ഥങ്ങൾ പഠിപ്പിയ്ക്കുന്നതിനോടൊപ്പം സ്ക്കൂൾ വിദ്യാഭ്യാസവും മുറപോലെത്തന്നെ നടക്കും. വയസ്സിന്റെ അടിസ്ഥാനത്തിൽ കുട്ടികളെ ഗ്രൂപ്പുകളായിത്തിരിച്ച് മേസൻ പണി, മരപ്പണി തുടങ്ങി നിത്യജീവിതത്തിൽ ആവശ്യമായിട്ടുള്ള എല്ലാതരം വേലകളും ഓരോ കുട്ടിയേയും അഭ്യസിപ്പിക്കുന്നു. വളരെ പുരാതനമായ 'എൻചെ' മൊണാസ്ട്രിയിൽ ഞാൻ ചെന്നപ്പോൾ പത്തു വയസ്സുകാരുടെ ഒരു ബാച്ച് മതിൽ നിർമാണത്തിൽ ഏർപ്പെട്ടിരിക്കുന്നതായി കണ്ടു. സിമന്റ് തേച്ചുപിടിപ്പിക്കുന്നതും ചുടുകട്ട നിരത്തിവച്ച് സിമന്റ് കുത്തിയിറക്കുന്നതും, തൂക്കു കട്ടകൊണ്ട് മട്ടം നോക്കുന്നതുമെല്ലാം തികഞ്ഞ വൈദഗ്ധ്യത്തോടെയാണ് അവർ ചെയ്യുന്നത്. പഠിപ്പിൽ സമർഥരായ കുട്ടികളെ പരമാവധി പഠിപ്പിക്കുന്നു. ഓരോ കുട്ടിയുടേയും അഭിരുചി എപ്രകാരമാണോ, അതുപ്രകാരംതന്നെ അവനെ വളർത്തിവലുതാക്കുന്നു. ലാമമാരും ഗേഷിമാരും എല്ലാം ആയിത്തീരുന്നത് ഇവരുടെ കൂട്ടത്തിൽ നിന്നുള്ളവർതന്നെയാണ്. മഠത്തിനുള്ളിൽ അവർ പെരുമാറുന്നതും, അവരുടെ അച്ചടക്കവും, ആത്മനിയന്ത്രണവും സമൂഹത്തിലെ മറ്റു കുട്ടികൾ ഒരു പാഠമാക്കേണ്ടതാണ് എന്നെനിക്കു തോന്നി.

മഠങ്ങളുടെ നിർമാണത്തിൽ പ്രകടിപ്പിച്ചിരിക്കുന്ന നിഷ്കർഷ തികച്ചും പ്രശംസനീയമാണ്. ആ ശില്പചാരുത തികച്ചും ആകർഷണീയമാണ്. വ്യാളി മുഖത്തോടുകൂടിയ ഗോപുരങ്ങളും കമാനാകൃതിയിലുള്ള മറ്റലങ്കാരങ്ങളും സന്ദർശകരെ നിർവൃതിയിലെത്തിക്കും. ഒരു മഠത്തിന്റെ നിർമാണംപോലെയല്ല മറ്റൊന്നിന്റേത്. ഓരോന്നും വ്യത്യസ്ത സ്വതന്ത്രനിർമാണ മാതൃകയിലാണ്. ശ്രീ.ബുദ്ധന്റെ സുവർണ നിറത്തിലുള്ള പടുകൂറ്റൻ പ്രതിമകൾ പല മഠങ്ങളിലും ഉണ്ട്. ഇവിടെ പൂജാദ്രവ്യങ്ങൾകൊണ്ട് ആരാധന നടത്താം. പ്രൗഢഗംഭീരമായ, പ്രശാന്തത അലയടിക്കുന്ന, രാജകീയമായി അലങ്കരിച്ച ഇവിടത്തെ പ്രധാന ഹാളിൽ ഇരുന്ന് ധ്യാനത്തിൽ മുഴുകാം. എങ്ങും സർവത്ര നിശ്ശബ്ദത.

വൃക്ഷങ്ങൾ നട്ടുവളർത്തുന്നതിലും പൂന്തോട്ടങ്ങൾ വച്ചുപിടിപ്പിക്കുന്നതിലും ഇവർ കാണിക്കുന്ന ശുഷ്ക്കാന്തി പ്രശംസനീയമാണ്. പച്ചക്കാർപ്പറ്റുപോലെയുള്ള പുൽത്തകിടികൾ വെട്ടിയൊതുക്കി അതിന്റെ ഭംഗി നിലനിർത്താനും പൂച്ചെടികളെ ശുശ്രൂഷിക്കാനും ലാമമാർ സമയം കണ്ടെത്തുന്നു. നടവഴികളിലെ മാലിന്യങ്ങളും സന്ദർശകർ അലക്ഷ്യമായി വലിച്ചെറിയുന്ന

വസ്തുക്കളും മാലിന്യനിക്ഷേപത്തിനുള്ള വലിയ ബക്കറ്റുകളിൽ ഇവർതന്നെ കൊണ്ടുചെന്നിടുന്നു. ഹിന്ദുക്കളുടെ ആരാധനാവൃക്ഷമായ ദേവദാരുവിനെപ്പോലെ ലാമമാർ ആരാധിക്കുന്ന വൃക്ഷമാണ് ഡുപി. മിക്ക മഠങ്ങളിലും ഈ വൻവൃക്ഷത്തെ കാണാം.

ദേഷ്യം, അസൂയ, ദുഷ്ടത, ഉൽക്കണ്ഠ, വിചാരം എന്നിവ മൂലം അനുഭവിക്കുന്ന ക്ലേശങ്ങൾ മനുഷ്യജീവിതത്തെ നരകതുല്യമാക്കുന്നു. രാഗവിദ്വേഷങ്ങളാണ് മനുഷ്യന്റെ ഏറ്റവും വലിയ ശത്രു. ഇതെല്ലാംകൂടി മനുഷ്യരെ നിരാശയുടെ അഗാധഗർത്തത്തിലേക്കു നയിക്കുന്നു. മനസ്സിനെ നിയന്ത്രിച്ച്, ശാശ്വത സമാധാനത്തിനുള്ള ഉപാസന അനുഷ്ഠിച്ചാൽ ആഗ്രഹമെന്ന വികാരത്തിൽനിന്നു മോചനം ലഭിയ്ക്കും. അതാണ് നിർവാണപ്രാപ്തിക്കുള്ള പരമമായ മാർഗം. അഹിംസയിൽ ഊന്നിക്കൊണ്ടുള്ള ബുദ്ധമതത്തിന്റെ കാതലായ ഈ തത്വോപദേശങ്ങൾ മാനവരാശിയുടെ മോക്ഷപ്രാപ്തിയെ ഉദ്ദേശിച്ചുകൊണ്ടാണ് ശ്രീബുദ്ധൻ ആവിഷ്കരിച്ചത്. ശ്രീബുദ്ധന്റെ ജീവിതവും സാരോപദേശങ്ങളുമായി ബന്ധപ്പെട്ട എട്ട് ഭാഗ്യചിഹ്നങ്ങളും അവയുടെ പ്രസക്തിയും ഈ തത്വോപദേശങ്ങളുടെ സത്തയായി കണക്കാക്കുന്നു. തിബത്തൻ ഭാഷയിൽ ഈ അഷ്ടമുദ്രകളെ TASHI TAGYE എന്നു വിളിക്കുന്നു.

1. The Dug (Parasoh): – ഈ കൈക്കുട (small umbrella) ബുദ്ധന്റെ അധീനതയുടെ പ്രതീകമായി കണക്കാക്കപ്പെടുന്നു. സൂര്യന്റെ ചുട്ടുപൊള്ളുന്ന ചൂടിൽനിന്ന് ശിരസ്സിനെ എപ്രകാരം ഒരു കുട സംരക്ഷിക്കുന്നുവോ, അതുപോലെ ബുദ്ധന്റെ നിയമോപദേശങ്ങൾ (സാരോപദേശങ്ങൾ) മനുഷ്യമനസ്സിനെ തീവ്രവികാരാഭിലാഷങ്ങളിൽനിന്നും (കാമം, ക്രോധം, മോഹം) സംരക്ഷിക്കുന്നു.

2. The Sernya (സുവർണ മത്സ്യമിഥുനങ്ങൾ):– ഇത് ഉയർത്തെഴുന്നേൽപ്പിനെ തുടർന്നുള്ള അനശ്വരജീവിതത്തിന്റേയും, പുനർജന്മസങ്കൽപ്പത്തിന്റേയും പ്രതീകമായി വാഴ്ത്തപ്പെടുന്നു. ദാമ്പത്യജീവിതത്തിലെ ഉത്തരവാദിത്വങ്ങളുടേയും പരസ്പരധാരണയുടേയും പ്രതീകമായി മത്സ്യജോടികളെ കണക്കാക്കുന്നു.

3. Bhumpa (Vase):- പുഷ്പകലശം. ഈ പുഷ്പകലശം അളവറ്റ ഭൗതിക സമ്പന്നതയേയും ദീർഘായുരാരോഗ്യസൗഖ്യങ്ങളേയും പ്രതിനിധീകരിക്കുന്നു.

4. Perna (താമരപ്പൂവ്):– ഇത് ആത്യന്തിക ലക്ഷ്യമായ ശ്രീബുദ്ധന്റെ 'ബോധോദയ'ത്തെ പ്രതീകവൽക്കരിക്കുന്നു.

5. Dhungkar (വെൺശംഖ് – White Conch Shell): ധർമധ്വനിയുടെ പ്രതീകമാണ് ഈ ശങ്ക്. ഇത് നിരന്തരമായി പ്രതിധ്വനിക്കുന്നു. സുഖസുഷുപ്തിയിലാണ്ടിരിക്കുന്ന, മൃദുലവികാരതരളിതരായ മനുഷ്യരെ അജ്ഞതയിൽനിന്നും ഉയർത്തെഴുന്നേൽപ്പിച്ച് മറ്റുള്ളവർക്ക് ഉപകാരപ്രദമായ കർമങ്ങളിലേർപ്പെടുവാൻ ഉൽബുദ്ധരാക്കുകയും ധർമപാതയിലേക്കും സത്കർമങ്ങളി

ലേക്കും നയിക്കുകയും ചെയ്യുന്നു.

6. Gyaltsen (വെന്നിക്കൊടി – The Banner of Victory) : ഭാഗ്യമുദ്രയുടെ പ്രതിരൂപമായ ഇത് ദുഷ്ടശക്തികൾക്കു മേലുള്ള നൻമയുടെ വിജയത്തെ സൂചിപ്പിക്കുന്നു.

7. Palbheu (knot of Eternity):- സനാതന ബന്ധനം അല്ലെങ്കിൽ നിത്യതയുടെ കുരുക്ക്. അനന്തതയുടെ പ്രതീകമായ ഇത് ആദിയും അന്തവുമില്ലാത്ത നിയമസംഹിതയെ കുറിക്കുന്നു.

8. Choekyi Khorlo (ധർമചക്രം):- ശ്രീബുദ്ധന്റെ സാരോപദേശങ്ങളുടെ പ്രചാരണപ്രതീകമാണ് ഈ ധർമചക്രം. 'Manay' എന്നാണ് ഇതിനെ വിളിക്കുക. മന്ത്രങ്ങൾ എഴുതിയ ഒരു ചക്രമാണിത്. ഇത് തിരിച്ചുകൊണ്ട് നിരവധി തവണ പ്രദക്ഷിണം വച്ചാൽ എല്ലാ പാപകർമങ്ങളിൽനിന്നും മുക്തിലഭിക്കുമെന്നാണ് വിശ്വാസം.

കിഴക്കൻ ഗ്യാങ്ടോക്കിലെ 'ചോർട്ടൻ ഗംബ' എന്ന ബുദ്ധമൊണാസ്ട്രിയിൽ 108 ധർമചക്രങ്ങൾ ഘടിപ്പിച്ച ഒരു പ്രാർത്ഥനാലയമുണ്ട്. 'ഓം മണി പത്മേ ഹും' എന്ന മന്ത്രം മനസ്സിൽ ഉരുവിട്ടുകൊണ്ട് മണിചക്രം തിരിച്ച് ഏകാഗ്രമായ മനസ്സോടെ പ്രദക്ഷിണംവച്ചപ്പോൾ, മനസ്സിന്റെ ഉന്നതതലങ്ങളിൽ ആത്മനിർവൃതി അലയടിച്ചുതുടങ്ങിയതായി അനുഭവപ്പെട്ടു. 'Hail to the Jewel in the Lotus' എന്നാൽ, അവനവന്റെ ഉള്ളിലുള്ള ബോധേശ്വരനെ (ബോധിസത്ത്വ- Boddhisattava) ഉണർത്തുക എന്നാണ്. 'എൻചെ' മൊണാസ്ട്രിയിലെ ശ്രീ ബുദ്ധന്റെ പടുകൂറ്റൻ പ്രതിമയ്ക്കു മുന്നിലും ഞാൻ ദീർഘനേരം ധ്യാനത്തിൽ ലയിച്ചിരുന്നു.

## VI

സിക്കിമിന്റെ വടക്കൻ ജില്ലയിൽപ്പെട്ട 'യുംതാങ്' (Yumthang) താഴ്വര രണ്ടു ദിവസംകൊണ്ട് സന്ദർശിച്ച് തിരിച്ചുവരാനുള്ള ഒരു ഹ്രസ്വപദ്ധതി ഞങ്ങൾ ആവിഷ്കരിച്ചു. അതനുസരിച്ച് കാലത്ത് 6 മണിയ്ക്കുതന്നെ യാത്ര തിരിച്ചു.

11,800 അടി ഉയരത്തിൽ സ്ഥിതിചെയ്യുന്ന യുംതാങ്ങിലേക്ക് ഗ്യാങ്ടോക്കിൽനിന്ന് 150 കി.മീറ്റർ ദൂരമുണ്ട്. പട്ടണാതിർത്തി കഴിഞ്ഞതോടെ വഴി ഗ്രാമീണമേഖലകളിലൂടെയായി. നല്ല രീതിയിൽ പണികഴിപ്പിച്ചിട്ടുള്ള റോഡിന്റെ ഒരു ഭാഗം അഗാധമായ താഴ്വരകളിലേയ്ക്ക് ചാഞ്ഞിറങ്ങിക്കിടക്കുന്നു. കൃഷിഭൂമികളും പച്ചത്തുരുത്തുകളും ഇടകലർന്നുകിടക്കുന്ന ഇത്തരം ദൃശ്യങ്ങൾ മനസ്സിനു സന്തോഷം പകർന്നുതന്നു. ചക്രവാളത്തെ തൊട്ടുരുമ്മി നിലകൊള്ളുന്ന വൻപർവതനിരകൾക്കു താഴെ മൂടൽമഞ്ഞ് ഉരുണ്ടുകൂടി തളം കെട്ടിനില്ക്കുന്നത് ഹൃദ്യമാർന്ന കാഴ്ചയാണ്. മലമടക്കുകളെ പ്രദക്ഷിണം വച്ച്, ഉയരങ്ങളിൽനിന്ന് ഉയരങ്ങളിലേയ്ക്ക് റോഡ് വളഞ്ഞു പുളഞ്ഞു കിടക്കുന്നത് കാണുമ്പോൾ ഒരു കൂറ്റൻ പെരുമ്പാമ്പ് മയങ്ങിക്കിടക്കുന്നതുപോലെ

തോന്നിപ്പോകും.

പ്രാതലിന്റെ സമയമായപ്പോൾ ചെറിയൊരു കവലയിൽ വാഹനം നിർത്തി. ഏലയ്ക്കാപ്പൊടി ചേർത്ത ചൂടുള്ള ചായ വളരെ നല്ലതായി തോന്നി. നമ്മുടെ നാടൻപലഹാരമായ കൊഴുക്കട്ടപോലെ തോന്നിക്കുന്ന ഒരു വിഭവം ചൂടോടെ നാലെണ്ണം കഴിച്ചപ്പോൾ അത് വളരെ രുചിയുള്ളതായി അനുഭവപ്പെട്ടു. ഉരുളക്കിഴങ്ങും മറ്റു പച്ചക്കറികളും നന്നുക്കനെ അരിഞ്ഞുചേർത്ത്, മൈദകൊണ്ടുള്ള ഒരാവരണത്തിനുള്ളിൽ പൊതിഞ്ഞ് ആവിയിൽ വേവിച്ചെടുക്കുന്ന 'മൊമൊ' എന്ന ഈ വിഭവം കിഴക്കൻ ഹിമാലയപ്രദേശങ്ങളിൽ സാധാരണമാണ്. എണ്ണയോ മസാലപ്പൊടികളോ ചേർക്കാത്ത ഈ ഭക്ഷണം വയറിന് തീർത്തും അനുയോജ്യവുമാണ്. ഉത്തരജില്ലയുടെ ആസ്ഥാനമായ 'മൻഗാ'നിൽ (Mangan) എത്തിച്ചേർന്നപ്പോൾ സമയം 11 മണി കഴിഞ്ഞു. ചെറിയൊരു അങ്ങാടിപോലെതോന്നിക്കുന്ന ഈ സ്ഥലത്ത് കടകമ്പോളങ്ങൾ ധാരാളമുണ്ട്. പിഞ്ചുവെള്ളരിയും മുസാംബി ജ്യൂസും മാത്രം ഉച്ചഭക്ഷണമായി കഴിച്ച് യാത്ര തുടർന്നു. ഗ്യാങ്ടോക്കിൽനിന്ന് 80 കി. മീറ്ററോളം ദൂരം ഇതിനകം ഞങ്ങൾ യാത്ര ചെയ്തുകഴിഞ്ഞിരുന്നു.

മൻഗാനിൽനിന്നുള്ള യാത്ര 5 കിമീറ്റർ പിന്നിട്ടപ്പോൾ 'ഷിൻജിക്' (Shingik) താഴ്വരയുടെ തുടക്കമായി. പ്രകൃതിസൗന്ദര്യം തുളുമ്പിനിൽക്കുന്ന ഇതുപോലൊരു ഭൂപ്രദേശം എതൊരു സഞ്ചാരിയുടേയും മനസ്സിൽ ദീർഘകാലം തങ്ങിനിൽക്കുമെന്നുള്ള കാര്യം ഉറപ്പാണ്. വിവിധ നിറങ്ങളിൽ പുഷ്പപ്രപഞ്ചം വിരിയിച്ചുനിൽക്കുന്ന റോഡൊഡെൻഡ്രോൺ ചെടികളാണ് താഴ്വരയുടെ ഒരു ഭാഗത്ത്. ഈ ഇനത്തിൽപ്പെട്ട വലിയ വൃക്ഷങ്ങൾ താഴ്വരയ്ക്കു കുട ചൂടിക്കൊടുത്തുകൊണ്ട് മുകൾഭാഗത്ത് തിങ്ങിവളർന്നുനിൽക്കുന്നു. താഴോട്ടുപോരുംതോറും വ്യത്യസ്തനിറങ്ങളോടെ വിരിഞ്ഞുനിൽക്കുന്ന പൂക്കളുടെ വർണ്ണസമന്വയം കൺകുളിർക്കെ കാണാം. താഴ്വരയുടെ കാവൽക്കാരെന്നപോലെ നിലകൊള്ളുന്ന പർവതശൃംഗങ്ങൾ അന്തരീക്ഷത്തിലെ നീലച്ഛവി ഏറ്റുവാങ്ങി, അതവിടെയാകെ പ്രസരിപ്പിച്ചുകൊണ്ട് അനുയോജ്യമായ ഒരു പശ്ചാത്തലം ഒരുക്കിക്കൊടുക്കുന്നു. വയലുകളുടെ പച്ചപ്പും മേടുകളിലെ പച്ചപ്പുല്ലും ഇതിന്റെയിടയിൽ ഒന്നിക്കുമ്പോൾ ഈ ദൃശ്യം ഒരവിസ്മരണീയമായ അനുഭൂതിയായി മാറുന്നു.

4 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ അന്നത്തെ ലക്ഷ്യസ്ഥാനമായ ലാചുങ്ങിൽ എത്തിച്ചേർന്നു. ഭൂട്ടിയ ജാതിക്കാർ തിങ്ങിപ്പാർക്കുന്ന വലിയൊരു ഗ്രാമമാണ് ലാചുങ്ങ്. അങ്ങാടിയും അതിലെ കടകമ്പോളങ്ങളും സജീവമാണ്. 'യുംതാങ്ങി'ലേയ്ക്കുള്ള യാത്രയിൽ ലാചുങ്ങ് ഒരു പ്രധാനതാവളമാണ്. 1880-ൽ പണികഴിപ്പിച്ച ലാചുങ്ങ് മൊണാസ്ട്രി പ്രധാനവഴിയുടെ അപ്പുറത്തായി കാണാം. ഓരോ ചായ കുടിച്ചശേഷം ഞങ്ങൾ അങ്ങാടിയിൽ ഒന്നു ചുറ്റിക്കറങ്ങി. ഗ്യാങ്ടോക്കിലെ ടൂറിസം ഓഫീസിൽനിന്ന്, ഇവിടെയുള്ള അവരുടെ 'ട്രെക്കേഴ്സ് ഹട്ടി'ൽ താമസം ഉറപ്പാക്കിയിരുന്നതിനാൽ താമസസ്ഥലത്തെക്കുറിച്ച് ഒട്ടും വേവലാതി ഉണ്ടായിരുന്നില്ല. ബുദ്ധമതം പുറമേനിന്നു വീക്ഷി

ച്ചതല്ലാതെ, അതിനകത്തു കയറണമെന്നു തോന്നിയില്ല. ഒന്നേകാൽ നൂറ്റാണ്ടുമുമ്പ് നിർമ്മിച്ച ഈ ബുദ്ധമഠം ചായം തേച്ച്, അലങ്കാരപ്പണികൾ നടത്തി നവീകരിച്ചിട്ടുണ്ടെങ്കിലും കെട്ടിടത്തിന്റെ പഴക്കം പല ഭാഗത്തും ദൃശ്യമാണ്. മതപരമായ നിരവധി ചടങ്ങുകൾക്ക് നേതൃത്വം നൽകിക്കൊണ്ട്, ലാചുങ് മൊണാസ്ട്രി ഈ ഗ്രാമത്തിന്റെ സ്നേഹാദരങ്ങൾ ഏറ്റുവാങ്ങി തലയെടുപ്പോടെ നിലകൊള്ളുന്നു. മൊണാസ്ട്രിയുടെ പിൻഭാഗത്ത് വിജനമായ കുന്നുകളാണ്. ലാമമാർ അവിടെ കൂട്ടംകൂടിയിരുന്ന് പ്രാർത്ഥനയിൽ മുഴുകിയതായി കണ്ടു. 6 മണി കഴിഞ്ഞപ്പോൾ തണുപ്പ് വല്ലാതെ വർധിച്ചു.

ട്രെക്കേഴ്സ് ഹട്ടിലെ താമസം ഹൃദ്യമായി അനുഭവപ്പെട്ടു. അതിരാവിലെ എഴുന്നേറ്റ്, ലാചുങ്ങിന്റെ ചുറ്റുവട്ടത്തായി കിടക്കുന്ന ചൂടുവെള്ള ഉറവകളിൽ കുളിയ്ക്കാൻ ഞങ്ങൾ തീരുമാനിച്ചിരുന്നു. ഹിമാലയത്തിൽ പ്രകൃതിദത്തമായ ചൂടുവെള്ള ഉറവകൾ (Hot Springs) സർവസാധാരണമാണ്. പല സ്ഥലത്തും ഇതൊരു വിസ്മയമായി അനുഭവപ്പെട്ടിട്ടുമുണ്ട്. നമ്മുടെ പുരാണേതിഹാസങ്ങളുമായി ബന്ധപ്പെട്ട നിരവധി കുണ്ഡുകൾ ഇന്നും അതേ രീതിയിൽ ഹിമാലയത്തിൽ നിലനില്ക്കുന്നുണ്ട്. എത്രയോ നൂറ്റാണ്ടുകളായി ഈ സ്ഥിതിവിശേഷം തുടങ്ങിയിട്ട് എന്നു ചിന്തിക്കുമ്പോഴാണ് വിസ്മയം തോന്നുന്നത്. യാത്രക്കാർക്ക് മാത്രമായുള്ള ഒരു ഇടുങ്ങിയ പാലത്തിന്മേൽക്കൂടി ലാചുങ് നദിയുടെ അക്കരെയെത്തിയശേഷം, ലാചുങ് ചു നദിയുടെ ഇടത്തെ തീരത്തുകൂടി കുറച്ചുദൂരം നടന്നാൽ 'യുംതാങ് സ-ചു' (Yumthang Tsa-Chu) എന്ന ചൂടുവെള്ളപ്രവാഹം കാണാം. രണ്ടു ചെറിയ കുളങ്ങൾപോലെ വേർതിരിച്ചിട്ടുള്ള ഈ പ്രവാഹത്തിന് സഹിക്കാവുന്ന ചൂടേയുള്ളൂ. ഇതിലെ വെള്ളത്തിന് ഏതു തരത്തിലുള്ള ത്വക്‌രോഗങ്ങളേയും സുഖപ്പെടുത്താനുള്ള കഴിവുണ്ടെന്നാണ് വിശ്വാസം. നീരുറവകളുടെ അടുത്തായി ചെറിയൊരു കുടിലും ഉണ്ട്. സന്ദർശകർക്ക് ഇത് ഉപയോഗപ്പെടുത്താം. രണ്ടു കുളങ്ങളിലും മാറിമാറി കുളിച്ച് ഞാൻ നിർവൃതിപൂകി.

7 മണി കഴിഞ്ഞപ്പോൾ യുംതാങ് ലക്ഷ്യംവച്ച് ഞങ്ങൾ യാത്ര തുടങ്ങി. ലാചുങ്ങിലെ സൂര്യോദയം അത്ര ആകർഷകമായി തോന്നിയില്ല. ചുറ്റതനെ നിരന്നുനിൽക്കുന്ന പർവതശൃംഗങ്ങളും മൂടിക്കെട്ടിയ അന്തരീക്ഷവും ഉദയബിംബത്തെ ഭാഗികമായി മറച്ചതുകൊണ്ടാണിതു സംഭവിച്ചതെന്നു തോന്നി. ലാചുങ്ങിൽനിന്ന് യുംതാങ് താഴ്‌വരയിലേയ്ക്ക് 25 കി.മീറ്റർ ദൂരമേയുള്ളൂ. ലക്ഷ്യത്തിലേക്കടുക്കുംതോറും ഭൂപ്രകൃതിയിൽ സംഭവിച്ചുകൊണ്ടിരുന്ന അത്യാകർഷകമായ മാറ്റങ്ങൾ ഞാൻ ആകാംക്ഷാപൂർവ്വം ശ്രദ്ധിച്ചുകൊണ്ടിരുന്നു. ലാച്ചൻ– ലാചുങ് ചു നദികളുടെ സംഗമസ്ഥാനമായ ചുംതാങ്ങിൽ (Chumthang) എത്തിയപ്പോൾ അല്പസമയം വാഹനം നിർത്തി. ഞങ്ങൾ പുറത്തിറങ്ങി. ചുംതാങ് ചെറിയ ഒരു ഗ്രാമമാണ്. ലാച്ചൻ-ലാചുങ് ചു നദികളുടെ സംഗമസ്ഥാനത്തുനിന്നാണ് സിക്കിമിന്റെ പ്രധാന നദികളിലൊന്നായ ടീസ്റ്റ നദിയുടെ ഉത്ഭവം. സിക്കിമിന്റെ പൂർവകാലചരിത്രം പരിശോധിച്ചാൽ ലാച്ചൻ, ചുംതാങ് എന്നീ സ്ഥലങ്ങളുടെ പ്രസക്തി ബോധ്യമാകും. സിക്കി

മിലെ യഥാർഥ നിവാസികളായ 'ലെപ്ച്ച'കൾ ഈ ഭാഗത്തുനിന്നുള്ളവരായിരുന്നു. സിക്കിമിന്റെ ആത്മീയഗുരുവായ ഗുരു റിംപോച്ചയുടെ അനുഗ്രഹം ഇവിടത്തുകാർക്കാണ് ആദ്യമായി ലഭിച്ചത്. സിക്കിമിന്റെ സർവവിധ പുരോഗതിക്കും കാരണമായി വാഴ്ത്തപ്പെടുന്നത് ഈ ആത്മീയഗുരുവിന്റെ അനുഗ്രഹാശിസ്സുകളാണ്. ഇവിടെയുള്ള 'ഹോളി ഗുരു' മഠത്തിൽ (Holy Guru Lhedo) ഗുരു റിംപോച്ചയുടെ കാലിന്റേയും കൈയുടേയും അടയാളങ്ങൾ കല്ലിൽ പതിഞ്ഞുകിടക്കുന്നത് അമൂല്യമായ ഒരു കാഴ്ചയാണ്. വൈവിധ്യമാർന്ന നിരവധി തരം ഓർക്കിഡ് ചെടികളും മറ്റു പുഷ്പങ്ങളും സസ്യങ്ങളും ഇടകലർന്നു നിൽക്കുന്ന ചുംതാങ്ങിന്റെ മനോഹരദൃശ്യം പരിപൂർണതയിൽ എത്തിക്കുന്നത് താഴ്ന്നിറങ്ങിക്കിടക്കുന്ന പർവതനിരകളും അതിന്റെ താഴ്വരയിൽ തണൽ വിരിച്ചുനിൽക്കുന്ന വൃക്ഷക്കൂട്ടങ്ങളുമാണ്. വന്യമൃഗങ്ങളുടെ വിഹാരഭൂമിയാണ് ഈ താഴ്വരയെന്ന് തദ്ദേശിയനായ ഒരു വൃദ്ധൻ പറഞ്ഞുതന്നു.

യുംതാങ്ങിന്റെ പ്രഥമദർശനം തന്നെ മനസ്സിനെ കോരിത്തരിപ്പിക്കും. 'ഷിങ്ബ ഫോറസ്റ്റ് റിസർവി'ന്റെ (Shingba Forest Reserve) ഒരു ഭാഗമാണ് സ്വപ്നഭൂമിപോലെ തോന്നിയ്ക്കുന്ന ഈ താഴ്വര. ചക്രവാളത്തെ തൊട്ടുരുമ്മി ചുറ്റും നിലകൊള്ളുന്ന ചെങ്കുത്തായ പർവതങ്ങളും നീലച്ഛവി പ്രസരിപ്പിക്കുന്ന അന്തരീക്ഷവും മരതകപ്പട്ടുപുതച്ചപോലെ തോന്നിക്കുന്ന വൃക്ഷത്തലപ്പുകളും കണ്ടാൽ വിശാലമായ ഒരു കാൻവാസ്സിൽ വരച്ച വശ്യതയാർന്ന ഒരു ചിത്രംപോലെ മാത്രമേ തോന്നുകയുള്ളൂ. മലഞ്ചെരുവുകളിലും അതിനോടുചേർന്ന സമതലങ്ങളിലും വിരിഞ്ഞുനിൽക്കുന്ന പുഷ്പപ്രദർശനം ദർശിക്കുമ്പോൾ ഈ പ്രദേശത്തിനു 'പൂക്കളുടെ താഴ്വര' (Valley of Flowers)[1] എന്നു പേരിട്ടതിന്റെ ഔചിത്യം ആർക്കും ബോധ്യപ്പെടും. ഓരോ ചെരിവിലും ഓരോ നിറം മാത്രമായതിനാൽ, ഒറ്റനോട്ടത്തിൽ ആ വർണസമന്വയം മനസ്സിൽ ഒരു വിസ്മയക്കാഴ്ചതന്നെ ഉതിർക്കുന്നു. പൂത്തുലഞ്ഞുനിൽക്കുന്ന വള്ളിപ്പടർപ്പുകളും അതിന്റെ ഓരത്തുകൂടി ഒഴുകുന്ന നീർച്ചാലുകളും, ഇതിന്റെയൊക്കെ ഇടയിൽക്കൂടി പറന്നുല്ലസിക്കുന്ന പക്ഷികളും ആഹ്ളാദത്തിന്റെ നിമിഷങ്ങൾ മാത്രമേ സമ്മാനിക്കുകയുള്ളൂ. ഷിങ്ബ ഫോറസ്റ്റ് റിസർവിന്റെ ഒരു ഭാഗം മുഴുവനും പച്ചത്തുമൂത്തുപോലെ നിബിഡമായ റോഡോഡെൻഡ്രോൺ വനമാണ്. 'ഷിങ്ബ റോഡൊഡെൻഡ്രോൺ സാങ്ച്വറി' എന്ന പേരിൽ അറിയപ്പെടുന്ന ഈ വനമേഖലയിൽ 24 തരത്തിലുള്ള (Species) ഇത്തരം വൃക്ഷങ്ങൾ ഉണ്ടെന്നു പറയുന്നു. യുംതാങ്ങിന്റെ മനംകവരുന്ന

1. 'Valley of Flowers' ഹിമാലയത്തിന്റെ പല ഭാഗങ്ങളിലും ഉണ്ട്. ബദരീനാഥ് യാത്രയിലും കുമയൂൺ ഹിമാലയപ്രദേശങ്ങളിലും ഇതേ പേരിലുള്ള സ്ഥലങ്ങളുണ്ട്. ഗൗരീകുണ്ഡും ഇതേ പോലെയാണ്. ഇതേ പേരിൽ 8 സ്ഥലങ്ങൾ ഞാൻ സന്ദർശിച്ചിട്ടുണ്ട്. ഇതെല്ലാം പാർവതിദേവിയുടെ ചരിത്രവുമായി ബന്ധപ്പെട്ടതുമാണ്. രാംപൂർ, ഹനുമാൻചാട്ടി തുടങ്ങിയ സ്ഥലങ്ങളും ഇതേപോലെ ഹിമാലയത്തിന്റെ പല ഭാഗങ്ങളിലും ഉണ്ട്.

മനോഹാരിതയ്ക്ക് മാറ്റുകൂട്ടുന്നത് പച്ചപ്പിൽ പുതഞ്ഞുകിടക്കുന്ന കൃഷിഭൂമികളാണ്. കുളിരാർന്ന അന്തരീക്ഷവും സമാധാനത്തോടെ മേഞ്ഞുനിൽക്കുന്ന നാല്ക്കാലികളും ചാരുതയാർന്ന പ്രകൃതിദൃശ്യങ്ങൾക്ക് മിഴിവേകുന്നു. താഴ്വരയിലേക്കിറങ്ങിച്ചെന്ന് ഇളംതെന്നലിൽ ചാഞ്ചാടുന്ന പുഷ്പങ്ങളോട് സല്ലപിക്കുമ്പോൾ നമ്മൾ അനുഭവിച്ചറിയുന്ന ആത്മനിർവൃതി അപാരമാണ്. പ്രശസ്ത ആംഗലേയസാഹിത്യകാരനായ സർ.ആർതർ കോനൻ ഡോയലിന്റെ[1] വാക്കുകൾ കടമെടുത്താൽ, അത് ഇപ്രകാരം വായിക്കാം–

"ഈശ്വരന്റെ നന്മ മുഴുവൻ കേന്ദ്രീകരിച്ചിരിയ്ക്കുന്നത് പൂക്കളിൽ ആണ്. മറ്റെല്ലാം – നമ്മുടെ ശക്തി, നമ്മുടെ ആഗ്രഹം, നമ്മുടെ ഭക്ഷണം, എല്ലാം തന്നെ– പ്രാഥമികാവശ്യങ്ങൾ നിറവേറ്റാനുള്ളതാണ്. പൂവിന്റെ കാര്യം അങ്ങനെയല്ല. അതിന്റെ ഗന്ധവും നിറവും ജീവിതത്തിനു ശോഭയേറ്റുന്നു. കൂടിയേ തീരൂ എന്നില്ലെങ്കിലും അധികമായി കിട്ടുന്നത് നന്മ മാത്രം. പൂക്കളിൽനിന്ന് നമുക്ക് വളരെയേറെ പ്രതീക്ഷിക്കാനുണ്ട്."

മനുഷ്യരാശിയുടെ ആരംഭകാലംമുതൽക്കുതന്നെ അവർ പ്രകൃതിയെ ആരാധിച്ചിരുന്നു. മനുഷ്യനും ഈശ്വരനും തമ്മിലുള്ള ബന്ധവും പ്രകൃതിയും മനുഷ്യനും തമ്മിലുള്ള ബന്ധവും ഉരുത്തിരിഞ്ഞുവന്ന് ദൃഢമായത് പ്രധാനമായും പ്രകൃതിയുടെ സ്വാധീനംകൊണ്ടാണ്. പ്രകൃതിയുടെ വിവിധഭാവങ്ങൾ പ്രത്യക്ഷത്തിൽ കണ്ടനുഭവിച്ച് അവർ പ്രകൃതിയുടെ ആരാധകരായിത്തീർന്നു. മനുഷ്യന്റെ ജീവിതലക്ഷ്യവും അതിനുള്ള മാർഗവും നമുക്ക് ഉപദേശിക്കുന്ന ആദിവാണിയായ, ഈശ്വരവചനമായ, വേദശാസ്ത്രം പ്രധാനമായും ഊന്നിനില്ക്കുന്നത് ഈശ്വരനും, പ്രകൃതിയും, മനുഷ്യനും തമ്മിലുള്ള ബന്ധത്തിലാണ്. എല്ലാറ്റിന്റേയും ആവിർഭാവം പ്രകൃതിയിൽ വിലയിച്ചുനിൽക്കുന്ന പഞ്ചഭൂതങ്ങളിൽനിന്നാണ്. അതൊക്കെ അവസാനം അതിൽത്തന്നെ ലയിക്കുകയും ചെയ്യുന്നു. പഞ്ചമഹാഭൂതങ്ങളുടെ അതിസൂക്ഷ്മമായ പ്രവർത്തനങ്ങളും പ്രകൃതിയുമായി അഭേദ്യമായി ബന്ധപ്പെട്ടുകിടക്കുന്നു.

[2]"പ്രകൃത്യൈവ ച കർമാണി ക്രിയമാണാനി സർവശഃ"– എന്ന ഭഗവദ്ഗീതാവചനവും ഈ വിഷയത്തിന്റെ പ്രസക്തിയെ ഉദ്ബോധിപ്പിക്കുന്നു. പ്രകൃതി എന്നത് ഈശ്വരന്റെ ത്രിഗുണാത്മികമായ മായയാണ്. "മായാം തു പ്രകൃതിം വിദ്യാൽ"– മായ പ്രകൃതിയാണെന്നറിയണം. ദേഹേന്ദ്രിയാദിരൂപമായി പരിണമിക്കുന്ന ആ പ്രകൃതിയിലാണ് വാക്കുകൊണ്ടും മനസ്സുകൊണ്ടും

1. സർ ആർതർ കോനൻ ഡോയൽ (1859–1930) ആദ്യകാലത്ത് ചരിത്രനോവലുകളും ശാസ്ത്രനോവലുകളും രചിച്ചു. ഒന്നാം ലോകമഹായുദ്ധത്തിന്റെ ചരിത്രം (6 വാല്യം) അദ്ദേഹത്തിന്റെ പരിശ്രമശീലത്തിന് ഉത്തമോദാഹരണമാണ്. പക്ഷെ, കോനൻ ഡോയലിനെ വിശ്വവിഖ്യാതനാക്കിയത് 1887 തൊട്ട് രചിച്ച ഷെർലക് ഹോംസ് അപസർപ്പകഥകളാണ്. അപസർപ്പകസാഹിത്യത്തിന്റെ നിത്യാത്ഭുതമായ നായകൻ ഷെർലക് ഹോംസ് രംഗത്തെത്തിയതോടെ അതിന്റെ സ്രഷ്ടാവായ ഗ്രന്ഥകാരനെ ലോകം മറന്നു പോയി എന്നതാണ് വാസ്തവം.

2. ദേഹേന്ദ്രിയാദിരൂപമായി പരിണമിക്കുന്ന പ്രകൃതിയാൽ തന്നെയാണ് സർവപ്രകാരത്തിലുമുള്ള കർമങ്ങൾ ചെയ്യപ്പെടുന്നത്.

ദേഹംകൊണ്ടുമുള്ള പല പ്രകാരത്തിലുമുള്ള കർമങ്ങൾ ചെയ്യപ്പെടുന്നത്. പ്രകൃതിയെ കണ്ടാസ്വദിക്കുകയെന്നാൽ, ഈശ്വരന്റെ മായാവിലാസത്തെ നേരിൽകണ്ട് ആത്മനിർവൃതി പൂകുക എന്നുതന്നെയാണ് അർഥം.

മടക്കയാത്രയിൽ ഒരു ദിവസംകൂടി ലാചുങ്ങിൽ തങ്ങി തങ്ഗു ഗ്രാമത്തിലേക്കും അവിടെനിന്ന് 'ഗുരു–ഡോങ്മാർ' (Guru-Dongmar) തടാകത്തിലേക്കും യാത്ര ചെയ്യാമെന്ന് പസ്സാങ്ങ് അഭിപ്രായപ്പെട്ടുവെങ്കിലും ഞാനത് വേണ്ടെന്നുവച്ചു. യുംതാങ്ങിന്റെ മാസ്മരസൗന്ദര്യം ഒരു ലഹരിപോലെ മനസ്സിൽ തളംകെട്ടിനിന്നതിനാൽ, അതിനു ഭംഗംവരുത്തുന്ന മറ്റൊരു സന്ദർശനത്തിനും മനസ്സുവന്നില്ല എന്നതാണ് യാഥാർഥ്യം. ഗുരു–ഡോങ്മാർ തടാകം ഹിന്ദുക്കളുടേയും ബുദ്ധമതക്കാരുടേയും വിശുദ്ധതടാകമായാണ് കണക്കാക്കുന്നത്. ഗുരുപദ്മസാംബവൻ തിബത്തിൽനിന്ന് ആദ്യമായി ഇവിടെ വന്നപ്പോൾ ഈ തടാകത്തെ തൊട്ടുവന്ദിച്ചുവെന്നും അതിനുശേഷമാണ് തടാകത്തിലെ ജലത്തിന് പാലിന്റെ നിറം വന്നതെന്നും വിശ്വസിക്കുന്നു.

ലാച്ചെൻ, ലാച്ചുങ്ങ് എന്നീ പ്രദേശങ്ങൾ തമ്മിൽ അധികം ദൂരമില്ല. തങ്ഗു ഗ്രാമത്തിന്റെ വനാന്തരങ്ങളിൽ 14,000 അടിയ്ക്കു മുകളിൽ സ്ഥിതിചെയ്യുന്ന ലാച്ചുങ്ങ് പ്രവിശ്യയുടെ ഒരു ഭാഗത്തെക്കുറിച്ചുള്ള വിശേഷങ്ങൾ പസ്സാങ്ങ് വിസ്തരിച്ചപ്പോൾ അവിടെപ്പോകണമെന്ന് ആഗ്രഹം തോന്നിയെങ്കിലും പെർമിറ്റ് കിട്ടാൻ താമസം നേരിടുമെന്നു പറഞ്ഞപ്പോൾ ആ പദ്ധതി ഉപേക്ഷിക്കുകയാണുണ്ടായത്. ദിവസം മുഴുവനും മഞ്ഞുവീഴ്ചയുള്ള ഈ പ്രദേശത്ത് കാലത്ത് 11 മുതൽ ഉച്ചയ്ക്ക് 2 മണി വരെ മാത്രമാണ് പ്രവൃത്തിസമയം. ആഴ്ചയിൽ രണ്ടോ മൂന്നോ ദിവസം മാത്രമേ ഇതും സാധ്യമാകുകയുള്ളൂ. ഇന്ത്യൻ ഭരണഘടനയും സിക്കിം സർക്കാരിന്റെ നിയമങ്ങളും ഇവർക്കു ബാധകമല്ല എന്നു കേട്ടപ്പോൾ എനിയ്ക്ക് അദ്ഭുതം തോന്നി. പോലീസ് സംവിധാനം ചെറിയതോതിൽ ഉണ്ടെങ്കിലും ജനങ്ങളെ ശിക്ഷിക്കാൻ അവർക്ക് അധികാരമില്ല. ക്രമസമാധാനം ഒരിക്കൽപ്പോലും ലംഘിയ്ക്കപ്പെടുന്നില്ല എന്നതുകൊണ്ട് പോലീസിനേയും പട്ടാളത്തേയും പേരിനുവേണ്ടി മാത്രം നിലനിർത്തുന്നു. ഗ്രാമപഞ്ചായത്ത് ഭരണം ഇവിടെ നിലവിലില്ല. 'Zumsa' എന്ന പേരിൽ അറിയപ്പെടുന്ന വില്ലേജ് കോടതിയ്ക്കാണ് പരമാധികാരം. ഇതിന്റെ പ്രസിഡണ്ടാണ് ശിക്ഷ വിധിക്കുന്നതും നടപ്പിലാക്കുന്നതും. ഒരു വീട്ടിലേക്ക് ഒരു വധു മാത്രമേ കടന്നുവരാൻ പാടുള്ളൂ എന്നത് അലംഘനീയമായ ഒരു നിയമമാണ്. രണ്ടോ അതിൽ കൂടുതലോ സഹോദരന്മാർ ഉണ്ടെങ്കിലും ഒരു ഭാര്യ മാത്രം! ഊഴമനുസരിച്ച് 'പാഞ്ചാലീ സമ്പ്രദായം' പോലെ ഈ വധു ജീവിക്കുന്നു. വിശിഷ്ടാതിഥികൾക്ക് സ്ത്രീകളെ, ഒരു രാത്രിയ്ക്കുവേണ്ടി 'സമ്മാനിയ്ക്കുന്ന' സമ്പ്രദായവും ഇവരുടെയിടയിൽ ഉണ്ട്. ഒരിക്കൽപ്പോലും നിയമം ലംഘിക്കപ്പെടാതെ, കളവോ പിടിച്ചുപറിയോ ബലാൽസംഗമോ ഇല്ലാതെ, സമാധാനപ്രിയരായി ഒരു ഗ്രാമത്തിലെ ജനത അച്ചടക്കത്തോടെ ജീവിക്കുമ്പോൾ സർക്കാരിന് അതിൽ ഇടപെടേണ്ട കാര്യമില്ല എന്നതല്ലേ ശരി?

രാത്രി 12 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ ഗ്യാംങ്ടോക്കിൽ തിരിച്ചെത്തി. യുംതാങ്ങ് താഴ്‌വരയും അതിന്റെ പരിസരപ്രദേശങ്ങളും ഒരു മനോജ്ഞമായ ഛായാചിത്രംപോലെ മനസ്സിൽ തങ്ങിനിന്നിരുന്നതിനാൽ ഉറക്കത്തിലേയ്ക്ക് വഴുതിവീണത് അറിഞ്ഞതേയില്ല.

## VII

ഹോട്ടൽ ജീവനക്കാരോട് ഹൃദയംഗമമായ നന്ദി പ്രകടിപ്പിച്ച്, തിബത്തൻ പ്രവാസികളുടെ ഫണ്ടിലേ'ക്ക് ഒരു തുക സംഭാവനയായി നൽകി ഞാൻ ഗ്യാങ്ടോക്കിനോട് വിടപറഞ്ഞു. പസ്സാങ്ങ്, ടാക്സിപേട്ടവരെ എന്നെ അനുഗമിക്കുകയും ജ്യോർതെങ്ങിലേയ്ക്ക് പോകുന്ന ഒരു വാഹനത്തിൽ കയറിപ്പറ്റാൻ സഹായിക്കുകയും ചെയ്തു. അദ്ദേഹത്തിനും തൃപ്തികരമായ ഒരു സംഖ്യ ഉപഹാരമായി കൊടുക്കാൻ ഞാൻ ഒട്ടും അമാന്തം കാണിച്ചില്ല.

മെല്ലിയിൽ ഇറങ്ങി, ഞാൻ ഉച്ചഭക്ഷണം കഴിച്ചു. അതിനുശേഷം, അരമണിക്കൂർ വിശ്രമിച്ച്, വാഹനം ജ്യോർതെങ്ങ് ലക്ഷ്യമാക്കി യാത്ര തുടർന്നു. രൻഗീത് നദിയുടെ ഓരത്തുകൂടിയുള്ള ഈ യാത്ര മൂന്നുമണിയോടെ ലക്ഷ്യത്തിൽ എത്തിച്ചേർന്നു. ഫോൺചെയ്ത് വിവരം അറിയിച്ചിരുന്നതിനാൽ രവിവർമ്മ സ്റ്റാന്റിൽ കാത്തുനിന്നിരുന്നു. അദ്ദേഹത്തിന്റെകൂടെ താമസിയ്ക്കാൻ വളരെ നിർബന്ധിച്ചുവെങ്കിലും ഞാൻ സ്നേഹപൂർവ്വം ഒഴിഞ്ഞുമാറി. രണ്ടു നേരവും ഭക്ഷണം അദ്ദേഹത്തിന്റെ കൂടെ കഴിക്കാൻ എത്തിച്ചേർന്നുകൊള്ളാം എന്ന വ്യവസ്ഥയിൽ, തൊട്ടടുത്തുള്ള നല്ലൊരു ഹോട്ടലിൽ ഞാൻ ചെക്ക്-ഇൻ ചെയ്തു. ജ്യോർതെങ്ങിൽനിന്നുള്ള യാത്രകളെക്കുറിച്ച് പ്രാരംഭമായ ചില ചർച്ചകൾ രവിവർമയുടെ ഫ്ളാറ്റിൽവച്ച് നടത്തി, രാത്രി ഭക്ഷണത്തിനു ശേഷം മുറിയിലേക്ക് മടങ്ങി.

രവിവർമയുടെ വാഹനത്തിൽ, ഡ്രൈവർ അവധേഷ് പ്രസാദിനോടൊപ്പം, പെല്ലിങ്ങ് ലക്ഷ്യമാക്കി രാവിലെത്തന്നെ പുറപ്പെട്ടു. കാഞ്ചൻജംഘയിലേയ്ക്കുള്ള ട്രെക്കിങ്ങിനിടയിൽ ഈ വഴിയിൽക്കൂടി ഞാൻ മുമ്പ് സഞ്ചരിച്ചിട്ടുണ്ടെങ്കിലും അന്നത്തെ താമസം യുക്സം എന്ന സ്ഥലത്തായിരുന്നതിനാൽ അതിനിടയിലുള്ള പെല്ലിങ്ങ് വിസ്തരിച്ചു കാണാൻ സാധിച്ചിരുന്നില്ല. ജോർതെങ്ങിൽനിന്ന് മലമടക്കുകളിലൂടെ യാത്രചെയ്ത് റെഷി, ഗേസിങ്ങ് വഴി രണ്ടു മണിക്കൂറിനുള്ളിൽ ഞങ്ങൾ പെല്ലിങ്ങിൽ എത്തിച്ചേർന്നു.

സാഹസികത ഇഷ്ടപ്പെടുന്ന മലകയറ്റക്കാർക്ക് സിക്കിമിന്റെ പടിഞ്ഞാറൻ ജില്ല ആവേശംപകരുന്ന ഒരു സ്ഥലമാണ്. സിക്കിമിന്റെ സംരക്ഷക ദേവതയായ കാഞ്ചൻജംഘയുടെ മുകളിലേക്കായാലും, വൃക്ഷ-സസ്യ-ലതാദികൾ തിങ്ങിനിൽക്കുന്ന കൊടുംവനാന്തരങ്ങളിലേക്കായാലും, ടീസ്റ്റ- രംഗീത് നദികളുടെ കുത്തൊഴുക്കിലൂടെ ചങ്ങാടത്തിൽ സാഹസികമായി തുഴയാനാണെങ്കിലും, സഞ്ചാരികൾ ഈ പടിഞ്ഞാറൻ ജില്ലയിലേക്ക് എത്തിച്ചേരുന്നു. മനംമയക്കുന്ന പ്രകൃതിഭംഗിയും തിങ്ങിവളരുന്ന റോഡൊഡെൻഡ്രോൺ വനങ്ങളും മലമടക്കുകളിലെ സുഖപ്രദമായ താമസസൗകര്യങ്ങളും മനസ്സിന്

ഉന്മേഷം പകരുന്ന ഗ്രാമീണ വസതികളും സാധാരണക്കാരായ സഞ്ചാരികളേയും ഇവിടേക്കാകർഷിക്കുന്നു.

സമുദ്രനിരപ്പിൽനിന്ന് 7000 അടി ഉയരത്തിൽ സ്ഥിതിചെയ്യുന്ന പെല്ലിങ് എല്ലാവിധ സൗകര്യങ്ങളുമുള്ള ഒരു സുഖവാസകേന്ദ്രമാണ്. ഗ്യാങ്ടോക്കിൽനിന്ന് 115 കി.മീറ്ററും സിലിഗുരിയിൽനിന്ന് 135 കി.മീറ്ററും ദൂരമേ ഇവിടേക്കുള്ളൂ. ഹോട്ടലുകളും റിസോർട്ടുകളും വേണ്ടത്രയുണ്ട്. മലമടക്കുകളുടെ താഴ്‌വരകളിലും, അനുയോജ്യമായ മറ്റു സ്ഥലങ്ങളിലും മനസ്സിന് ഇമ്പം പകരുന്ന വിധത്തിൽ സംവിധാനംചെയ്തതാണ് മിക്ക റിസോർട്ടുകളും. പൂക്കളുടെ പറുദീസയാണ് പടിഞ്ഞാറൻ സിക്കിം എന്ന് ആർക്കും തോന്നിപ്പോകും. ആകർഷകമായ കൊച്ചുതടാകങ്ങളും നീരൊഴുക്കുകളും കുളിരാർന്ന കാലാവസ്ഥയും കൃഷിയിടങ്ങളും പെല്ലിങ്ങിനെ മനോഹരിയാക്കുന്നു. പച്ചപ്പിൽ പുതഞ്ഞുകിടക്കുന്ന പർവതനിരകളും കാഞ്ചൻജംഘയുടെ ഹിമാഭിഷേകരൂപവും ഈ പ്രദേശത്തെ ഒരു സ്വർഗഭൂമിയാക്കി മാറ്റുന്നു.

ടൂറിസം വകുപ്പിന്റെ 'സിക്കിം ടൂറിസ്റ്റ് സെന്ററി'ൽ താമസം ലഭിക്കാൻ ഒട്ടും ബുദ്ധിമുട്ടുണ്ടായില്ല. ഒരു മുറിയ്ക്ക് ദിവസം 750 രൂപ കൂടുതലാണെന്നു തോന്നിയെങ്കിലും മറ്റു സൗകര്യങ്ങളെക്കുറിച്ചോർത്തപ്പോൾ വിഷമം തോന്നിയില്ല. വൃത്തിയും വെടിപ്പുമുള്ള മുറികളും സംശുദ്ധമായ ഭക്ഷണവും സർവോപരി ചിട്ടയോടുകൂടിയ സെക്യൂരിറ്റി സംവിധാനങ്ങളും ടൂറിസം വകുപ്പിന്റെ ഹോട്ടലുകളുടെ പ്രത്യേകതകളാണ്. പെല്ലിങ്ങിൽ ചെറുതും വലുതുമായ നാല്പതോളം ഹോട്ടലുകൾ ഉണ്ടെന്നാണ് അറിഞ്ഞത്. പലതിലും വളരെ മിതമായ നിരക്കുകളേയുള്ളൂതാനും.

അങ്ങാടിയും പരിസരങ്ങളും കാണാൻവേണ്ടി ഞാൻ പുറത്തേക്കിറങ്ങി നടന്നു. ചെറുതാണെങ്കിലും തിരക്കേറിയതാണ് അങ്ങാടി. കടകമ്പോളങ്ങൾ ധാരാളമുണ്ട്. പുതുമ മാറാത്ത പച്ചക്കറികളും പഴവർഗ്ഗങ്ങളും വഴിയോരക്കച്ചവടങ്ങളിൽ പ്രഥമസ്ഥാനം വഹിക്കുന്നു. ഏതാണ്ടെല്ലായിനം പച്ചക്കറികളും കിഴങ്ങുവർഗങ്ങളും ഇവിടെ ലഭ്യമാണ്. ഇതൊക്കെ ഈ പരിസരപ്രദേശങ്ങളിൽ കൃഷി ചെയ്തുണ്ടാക്കുന്നതാണെന്നാണ് ഒരു കച്ചവടക്കാരൻ പറഞ്ഞത്. റോബസ്റ്റോ-നാടൻ ഇനം വാഴപ്പഴങ്ങളും ധാരാളമുണ്ട്. ചോളമാണ് മറ്റൊരു പ്രധാന വില്പനച്ചരക്ക്. കനലിൽ ചുട്ട ചോളത്തിന് ആവശ്യക്കാർ ധാരാളമുള്ളതായി കണ്ടു. അങ്ങാടിയുടെ തിരക്കിൽ നിന്നൊഴിഞ്ഞുമാറി, വിജനമായ മലഞ്ചെരുവുകളുടെ ഓരത്തുകൂടി ഞാൻ കുറേ ദൂരം നടന്നു. പച്ചപ്പിൽ കുളിച്ചുനിൽക്കുന്ന പർവതനിരകളിൽനിന്നു മന്ദമാരുതൻ ഒഴുക്കിക്കൊണ്ടുവരുന്ന സംശുദ്ധവായു ശ്വസിക്കുമ്പോൾ വല്ലാത്തൊരു നിർവൃതി. നേർത്ത, സുഗന്ധവാഹിയായ ആ കാറ്റിന് എല്ലാ ഇന്ദ്രിയങ്ങളേയും ഉത്തേജിപ്പിക്കാൻ സാധിക്കുന്നുണ്ട്. അന്തരീക്ഷമലീനീകരണങ്ങളും പരിസ്ഥിതി നശീകരണങ്ങളും സംഭവിക്കാത്ത ഇതേപോലുള്ള ഉൾനാടൻ ഗ്രാമപ്രദേശങ്ങൾ ബൃഹത്തായ ഈ ഭാരതഭൂമിയിൽ ഇന്നും വേണ്ടത്രയുണ്ട്. മറ്റെന്തു കുറവുകൾ ഉണ്ടായാലും ഇത്തരത്തിൽ ഈശ്വരചൈതന്യം തുടിച്ചുനില്ക്കുന്ന ദിവ്യഭൂ

മികളിൽ താമസിക്കുന്നവർ എത്രയോ ഭാഗ്യവാന്മാരാണ്.

പച്ചപ്പുൽക്കെട്ടുകൾ പുറത്ത് അട്ടിവച്ച്, വളർത്തുമൃഗങ്ങളെ തെളിച്ചു കൊണ്ട്, ഉല്ലാസത്തോടെ തങ്ങളുടെ കുടിലുകളിലേക്ക് മടങ്ങുന്ന ഗ്രാമീണരെ കണ്ടപ്പോഴാണ് നേരം വളരെ വൈകിപ്പോയെന്ന് അറിഞ്ഞത്. മലമടക്കുകളിൽ ഘനീഭവിച്ച്നിൽക്കുന്ന മൂടൽമഞ്ഞും, പടിഞ്ഞാറൻ ചക്രവാളത്തിൽ ഉരുണ്ടുകൂടിനീങ്ങുന്ന മഴമേഘങ്ങളും അസ്തമയസൂര്യന്റെ ദിശ നിർണയിക്കാൻ ബുദ്ധിമുട്ടുണ്ടാക്കി. തിടുക്കത്തിൽ നടന്ന് ഹോട്ടലിൽ തിരിച്ചെത്തിയപ്പോഴേക്കും മഴ കനത്തിൽ ചാറിത്തുടങ്ങി. മുറിയുടെ വടക്കോട്ടുള്ള ജാലകം തുറന്നാൽ കാഞ്ചൻജംഘ ഹിമപർവതനിരയുടെ പ്രൗഢഗംഭീരമായ ദൃശ്യം കാണാം. ഉരുണ്ടുകൂടിയ അന്തരീക്ഷവും ചെറിയതോതിൽ പെയ്യുന്ന മഴയും ദൃശ്യവിരുന്നിന് ഭംഗം ഉണ്ടാക്കിയപ്പോൾ കുറച്ചുനേരം കിടന്ന്, വിശ്രമിച്ചു.

സന്ധ്യാവന്ദനത്തിനുശേഷം അത്താഴം കഴിക്കാനായി ഭോജനശാലയിലേക്കു ചെന്നു. ഇരിപ്പിടങ്ങൾ ഒന്നും ഒഴിവില്ലെന്നു മനസ്സിലായപ്പോൾ കുറച്ചുനേരം കാത്തുനിന്നു. മദ്യത്തിന്റെ രൂക്ഷഗന്ധമാണ് അവിടെങ്ങും തങ്ങിനില്ക്കുന്നത്. ഏതാണ്ടെല്ലാ മേശപ്പുറത്തും മദ്യക്കുപ്പികളും, നിറഞ്ഞു നുരപൊന്തുന്ന ഗ്ലാസ്സുകളുമാണ്. ഇത്തരം ഒരു അന്തരീക്ഷത്തിൽ ഭക്ഷണം ആസ്വദിച്ചുകഴിയ്ക്കുവാൻ ബുദ്ധിമുട്ടാണെന്നു തോന്നിയതിനാൽ ഞാൻ തിരിച്ചുനടന്നു. അവിടത്തെ താമസക്കാരനാണെന്നു മനസ്സിലാക്കിയ റസ്റ്റോറണ്ട് മാനേജർ, ഭക്ഷണം എന്താണു വേണ്ടതെങ്കിൽ അത് മുറിയിൽ എത്തിച്ചുതരാമെന്ന് ഭവ്യതയോടെ എന്നോട് പറഞ്ഞു. പകുതി പ്ലേറ്റ് ഫ്രൈഡ് റൈസും വെജിറ്റബിൾ സലാഡും ഓർഡർ ചെയ്ത് ഞാൻ മുറിയിലേയ്ക്ക് മടങ്ങി.

അരമണിക്കൂറിന്നുള്ളിൽ ഭക്ഷണം മുറിയിലെത്തി. ഭക്ഷണത്തോടൊപ്പം ഒരു കുപ്പി മദ്യവും ഗ്ലാസ്സും ഐസ് കഷണങ്ങളും മറ്റൊരു ട്രേയിൽ മേശപ്പുറത്തുവച്ചപ്പോൾ, ഞാൻ മദ്യം ഓർഡർ ചെയ്തിട്ടില്ലല്ലോ എന്ന് പരിചാരകനോടു പറഞ്ഞു. ഞാൻ ക്ഷുഭിതനായിപ്പോയെങ്കിലും അത് പുറത്തു പ്രകടിപ്പിച്ചില്ല. സിക്കിമിൽ വാറ്റിയെടുക്കുന്ന 'ചാങ്ങ്' മദ്യം വളരെ പ്രശസ്തമാണെന്നും അതിന്റെ മോഹിപ്പിക്കുന്ന ചെറുലഹരി പരക്കെ അംഗീകരിക്കപ്പെട്ടിട്ടുള്ളതാണെന്നും അതിഥികൾക്ക് 'വെൽക്കം ഡ്രിങ്ക്' എന്ന നിലയിൽ ഇതു കൊടുക്കാറുണ്ടെന്നും പരിചാരകൻ ഒട്ടൊരു വാചാലതയോടെ വിസ്തരിച്ചു. മദ്യം തിരികെ കൊണ്ടുപോകാൻ നിർദ്ദേശിച്ചശേഷം ഞാൻ ഭക്ഷണം കഴിക്കാൻ ഇരുന്നു. ഭക്ഷണം കഴിച്ചുകൊണ്ടിരുന്നപ്പോൾ പ്രധാനമായും ചിന്തിച്ചത് ഈ പാനീയം സമൂഹത്തിന് വരുത്തിവയ്ക്കുന്ന ദൂഷ്യഫലങ്ങളെക്കുറിച്ചാണ്. പുരാണേതിഹാസങ്ങളുടെ കാലഘട്ടങ്ങളിലും മദ്യം വ്യാപകമായി ഉപയോഗിച്ചിരുന്നു. പക്ഷെ, ഇന്നു ലഭിക്കുന്നതുപോലുള്ള മദ്യമായിരുന്നില്ല അത്. പ്രകൃതിയിൽനിന്നു നേരിട്ടു ലഭിക്കുന്ന തേൻ, ഫലവൃക്ഷങ്ങളുടെ തളിരിലകളും പൂമ്പൊടിയും, ഔഷധസസ്യങ്ങളുടെ സമസ്തഭാഗങ്ങളും, വിവിധയിനം പഴവർഗങ്ങളും തുടങ്ങി ശരീരത്തിനു ഹാനികരമല്ലാത്ത വസ്തുക്കളുടെ മിശ്രിതമായിരുന്നു അവർ ഉപയോഗിച്ചിരുന്നത്. ശുദ്ധമായ തേൻ ആണ്

ഇതിലെ പ്രധാനപ്പെട്ട ചേരുവ. മധുവിന് മദ്യം എന്നും അർഥമുണ്ട്. കൂടുതൽ അളവിൽ തേൻ കഴിച്ചാൽ തലയ്ക്ക് മത്തുപിടിയ്ക്കും. മദ്യപാനത്തിനു, മധുപാനം എന്ന വാക്ക് പ്രയോഗത്തിൽ വന്നത് ഇങ്ങനെയാകാം. ആയുർവേദ വിധിപ്രകാരമുള്ള വിവിധയിനം ആസവങ്ങളും തേൻ ധാരാളം ചേർത്ത് മദ്യമായി അന്ന് ഉപയോഗിച്ചിരുന്നു.[1] 'തേൻമാവിന്റെ പൂന്തേനാകുന്ന മദ്യം കുടിച്ചുമദിച്ച ആൺകുയിൽ', [2]'മാവിൻ തളിരുകൾ ഭക്ഷിച്ച് കണ്ഠം ലോലമാക്കിയ ആൺകുയിലുകൾ', [3]'മധുപാനത്താൽ ചുവന്ന കണ്ണുകൾകൊണ്ടു ശോഭിക്കുന്നതുമായ പ്രിയതമയുടെ മുഖം', [4].'യവനസ്ത്രീകളുടെ മുഖകമലങ്ങളിലെ മദ്യലഹരിയെ', [5]'അല്ലയോ മദിരാക്ഷി! ഞാൻ കവിൾകൊണ്ടതിനു ശേഷം നൽകുന്ന രുചിയേറിയ മധുവിനെ പാനം ചെയ്തിട്ടു', [6]'പുഷ്പമദ്യത്തിന്റെ സുഗന്ധമുള്ള മുഖവും നിശ്വാസവായുവേറ്റു സൗരഭ്യംപൂണ്ട ശരീരവും' തുടങ്ങിയ മഹാകവി കാളിദാസന്റെ പ്രയോഗങ്ങളും മഹാഭാരതത്തിലെ നിരവധി മദ്യപാനമുഹൂർത്തങ്ങളും സൂചിപ്പിക്കുന്നതും മദ്യം ഒരു ഉത്തമപാനീയമായി അക്കാലത്ത് ഉപയോഗിച്ചിരുന്നു എന്നാണ്. ശരീരത്തിലെ ആന്തരികാവയവങ്ങളേയും, സൂക്ഷ്മശരീരത്തിലെ വിജ്ഞാനമയകോശം, ആനന്ദമയകോശം എന്നിവയേയും പ്രകൃതിയിൽനിന്നു നേരിട്ടുലഭിക്കുന്ന മദ്യം ഉത്തേജിപ്പിക്കുന്നു. അവയവങ്ങളുടെ പുഷ്ടിക്കും ദേഹകാന്തി വർധിപ്പിക്കുന്നതിനും ഇതു സഹായിക്കുന്നു. ഈ മദ്യത്തിൽ വളരെ കുറച്ച് ആൽക്കഹോൾ മാത്രമെ ഉണ്ടാകുകയുള്ളു. മാത്രവുമല്ല, അതിൽ ധാതുക്കളും വൈറ്റമിനുകളും സമൃദ്ധമാണ്. രക്തത്തിൽ പ്രവേശിക്കുന്ന ആൽക്കഹോളിനെ കാർബൺഡയോക്സൈഡും വെള്ളവുമാക്കി മാറ്റാൻ കരളിലെ ചില കോശങ്ങൾക്ക് കഴിയുമെന്നതുകൊണ്ട് അധികനേരം ഈ വിഷം ശരീരത്തിൽ തങ്ങിനിൽക്കുകയില്ല. ഈ പ്രക്രിയ നടക്കുമ്പോൾ അൽപം ഊർജം പുറത്തുവരുമെന്നതും ഗുണമാണ്. പക്ഷെ, ഇന്നത്തെ അവസ്ഥ തികച്ചും വ്യത്യസ്തമാണ്. പ്രകൃതിയിൽനിന്നു ലഭിക്കുന്ന വസ്തുക്കളെ ഉപോൽപ്പന്നങ്ങളാക്കി മാറ്റി അതിൽ വിഷമയമായ രാസവസ്തുക്കൾ ചേർത്ത് വാറ്റിയെടുക്കുന്നതാണ് ഇന്നത്തെ മദ്യം. പുരാതനകാലത്തെ ഊറ്റിയെടുക്കലിലും ഇന്നത്തെ വാറ്റിയെടുക്കലിലും തമ്മിൽ വളരെ വലിയ വ്യത്യാസമുണ്ട്. ആൽക്കഹോളിക് (Alchaholic)[7] അംശം നിറഞ്ഞു നില്ക്കുന്ന ഇന്നത്തെ മദ്യം കൊടുംവി

1. "പുംസ്കോകിലശ്ചൂതരസാസവേന, മത്തഃ....."- ഋതുസംഹാരം
2. "ചൂതാങ്കുരാസ്വാദകഷായകണ്ഠഃ- കുമാരസംഭവം
3. "പുഷ്പാസവാഘൂർണിതനേത്രശോഭി"- കുമാരസംഭവം
4. "യവനീമുഖപത്മനാം സേഹേ മധുമദം..."- രഘുവംശം
5. "മദിരാക്ഷി! മദാനനാർപിതം/ മധുപീത്വാ രസവൽ കഥം നു മേ"- രഘുവംശം
6. "പുഷ്പാസവാമോദസുഗന്ധി വക്ത്രോ നിഃശ്വാസവാതൈഃ സുരഭീകൃതാംഗ" - ഋതുസംഹാരം.
7. പഞ്ചസാര കലർന്ന ദ്രാവകത്തിൽ 'യീസ്റ്റ്' എന്നു പറയുന്ന ഒരുതരം സൂക്ഷ്മസസ്യങ്ങൾ വളരുമ്പോഴാണ് അത് ആൽക്കഹോൾ ആയി മാറുന്നത്.

ഷമാണ്. ആന്തരീകാവയവങ്ങളേയും നാഡീവ്യൂഹങ്ങളേയും തലച്ചോറിനേയും ഇത് പ്രതികൂലമായി ബാധിക്കുന്നു. ആനന്ദമയകോശവും വിജ്ഞാനമയകോശവും സൂക്ഷ്മശരീരവും മങ്ങി, മങ്ങി ക്രമേണ പ്രവർത്തനരഹിതമാകുന്നു. സ്വന്തം ആത്മാവിനെവരെ ഇതു ബാധിക്കുന്നു; തുടർന്ന് തലമുറകളേയും. വിദേശമദ്യം എന്ന രാക്ഷസനാണ് മനുഷ്യവർഗത്തെ മുടിപ്പിച്ചുകളയുന്ന വില്ലൻ. മൂക്കാത്ത ഇളംകള്ള് (Tender Toddy) ചെറിയ അളവിൽ മാത്രം കഴിക്കുന്നത്, ആയുർവേദവിധിപ്രകാരം, ദോഷം ചെയ്യുകയില്ല. അല്ലെങ്കിൽ, പഴച്ചാറുകളിൽനിന്ന് ഊറ്റിയെടുക്കുന്ന രാസവസ്തുക്കൾ ചേർക്കാത്ത സംശുദ്ധമായ വീഞ്ഞ്, തേൻ ചേർത്ത്, കഴിയ്ക്കാം. മദ്യപന്മാർ ഇത്തരത്തിലുള്ള ഒരു അവസ്ഥയിലേയ്ക്ക് മാറിയാൽ തലമുറകളെവരെ ബാധിക്കുന്ന വലിയൊരു ദുരന്തത്തിൽനിന്നു രക്ഷനേടാം.

തണുത്ത അന്തരീക്ഷവും ചാറിച്ചാറിപ്പെയ്യുന്ന മഴയും രാത്രിയെ സുഖമുള്ള ഒരനുഭവമാക്കിമാറ്റി. നേരം പുലർന്നിട്ടും കാലാവസ്ഥയിൽ വലിയ മാറ്റമൊന്നും കണ്ടില്ല. പ്രാതലിനുശേഷം പെല്ലിങ്ങിൽ ചുറ്റിക്കറങ്ങാനായി ഞങ്ങൾ പുറപ്പെട്ടു. മഴപെയ്തു നനഞ്ഞു കുതിർന്നുകിടക്കുന്ന ടാർറോഡും, വെള്ളത്തുള്ളികൾ ഏറ്റുവാങ്ങി ചാഞ്ഞുനിൽക്കുന്ന വൃക്ഷത്തലപ്പുകളും, സൂര്യകിരണങ്ങൾ ലഭിക്കാതെ കൂമ്പിനിൽക്കുന്ന പുഷ്പങ്ങളും, മൂടിപ്പുതച്ച് നാൽക്കാലികളുടെ പിന്നാലെ നിരുത്സാഹരായി നീങ്ങുന്ന ഗ്രാമീണരും സുഖകരമായ ഒരു പ്രഭാതക്കാഴ്ചയല്ല സമ്മാനിച്ചത്. ഒരു മണിക്കൂറോളം യാത്ര ചെയ്തശേഷം കാഞ്ചൻജംഘ വെള്ളച്ചാട്ടത്തിന്റെ അടുത്ത് വാഹനം നിർത്തി. ദൂരം ഏറെയുണ്ടെങ്കിലും വെള്ളച്ചാട്ടത്തിന്റെ ദൃശ്യം അതീവഹൃദ്യമായ ഒരു കാഴ്ചയാണ്. മൂടിക്കെട്ടിയ അന്തരീക്ഷമായിരുന്നിട്ടും ജലപാതത്തിന്റെ ചുറ്റും പ്രസരിക്കുന്ന വെൺമ കോരിത്തരിപ്പിക്കുന്ന ഒരനുഭവമാണ്. ചുറ്റുംകിടക്കുന്ന ഹിമാനികളിൽനിന്ന് അനേകം ചെറുപ്രവാഹങ്ങൾ ഒന്നിച്ചുചേർന്നാണ് ഇത്രയും വലിയ ഒരു ജലപാതമായി മാറിയത്. കാഞ്ചൻജംഘയ്ക്കും അത് ഉൾക്കൊള്ളുന്ന 'സിൻഗാലി-ല' ഹിമപർവതനിരയ്ക്കും പിന്നിൽ ഹിമാനികളുടെ (Glaciers) ഒരു സാമ്രാജ്യംതന്നെ സ്ഥിതിചെയ്യുന്നുണ്ട്. റാത്തോങ്ങ് (Rathong), യാലുങ്ങ് (Yalung), താലുങ്ങ് (Talung) എന്നീ ഹിമാനികൾ വളരെ വിസ്താരമുള്ളതാണ്. ഇതിന്റെ മറുഭാഗത്തുള്ള സെമു (Zemu) , ലോനാക് (Lonak) എന്നിവയും വമ്പൻ ഹിമാനികളാണ്. അനേകായിരം വർഷങ്ങൾക്കു മുമ്പ് വടക്കു-പടിഞ്ഞാറൻ സിക്കിം ഒന്നാകെ ഹിമാനികളാൽ മൂടപ്പെട്ടിരുന്നു. ഹിമാനികളിൽ പലതിനും ചലനശേഷിയുണ്ട്. ഇവയുടെ ചലന മാർഗത്തിൽ വരുന്ന വലിയ പാറക്കെട്ടുകളും വനങ്ങളും ഇതിന്റെ അടിയിൽപ്പെട്ട് ഞെരിഞ്ഞമർന്ന് ഛിന്നഭിന്നമായിപ്പോകുന്നു. ക്രമേണ, ഈ അവശിഷ്ടങ്ങൾ ചെറിയ മലകളായി രൂപാന്തരപ്പെടുന്നു. ഇത്തരം മലകളെയാണ് മൊറെയ്നുകൾ (Moraines) എന്നു വിളിക്കുന്നത്. നോക്കെത്താത്ത ദൂരത്തോളം നീണ്ടുകിടക്കുന്ന ഹിമാനികളിൽ പലതിനും ഇന്നും നിഗൂഢത ഒളിഞ്ഞുകിടപ്പുണ്ട്.

സിക്കിമിലെ സെമുഗ്ളേഷിയറിൽ യതി' എന്ന 'അബോമിനബിൾ മഞ്ഞുമനുഷ്യ'നെ (Abominable Snow-man) കണ്ടെത്തിയതായി പല സഞ്ചാരികളും സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്.

പെല്ലിങ്ങിന്റെ ചുറ്റുവട്ടത്ത് പ്രധാനപ്പെട്ട, പുരാതനമായ, പല ബുദ്ധമൊണാസ്ട്രികളും സ്ഥിതി ചെയ്യുന്നുണ്ട്. പതിനേഴാം നൂറ്റാണ്ടിന്റെ അവസാനത്തിൽ പരിശുദ്ധനായ ലാമ ലട്സൻ ചെമ്പോ ഒരു ചെറിയ ക്ഷേത്രരൂപത്തിൽ നിർമിച്ച Pemayangtse മൊണാസ്ട്രി പിന്നീട് അതിവിശാലമായ ഒന്നായി മാറിയത് സിക്കിമിന്റെ മൂന്നാമത്തെ ചോഗ്യാൽ ഭരണകാലത്താണ്. 'പരിശുദ്ധ ബുദ്ധഭിക്ഷു' (Ta-Sang) ക്കളുടേതായ Nyingma Buddhism സമ്പ്രദായത്തിൽ വിശ്വസിക്കുന്നവർക്കുവേണ്ടിയാണ് ഈ മൊണാസ്ട്രി നിർമിച്ചത്. മൂന്നാമത്തെ ചോഗ്യാൽ (Religious Monarch) ആയ Jigme Pawa യാണ് ഇതിന്റെ പുനർനിർമാണത്തിനു നേതൃത്വം നൽകിയത്. ഇതിന്റെ പ്രധാന പ്രാർഥനാ മുറിയ്ക്ക് 1500 ചതുരശ്ര അടി വിസ്തീർണമുണ്ട്. അതിമനോഹരമായ 'Thanka' പെയിന്റിങ്ങ് വിസ്മയങ്ങളും, മുകളിലത്തെ നിലയിലെ മരം കൊണ്ടുള്ള ചാരുതയാർന്ന കൊത്തുപണികളും ആരേയും ഹഠാദാകർഷിക്കും. 6850 അടിയോളം ഉയരത്തിൽ, അതിമനോഹരമായി ഒരു കുന്നിന്റെ മുകളിൽ, സ്ഥിതചെയ്യുന്ന ഈ മൊണാസ്ട്രിയിൽനിന്നു നോക്കുമ്പോൾ പ്രകൃതിയുടെ വിസ്മയക്കാഴ്ചകൾ ആവോളം ആസ്വദിയ്ക്കാം. മൊണാസ്ട്രിക്കുള്ളിലായാലും കുന്നിൻചെരുവിലായാലും മെഡിറ്റേഷന് പരിപൂർണമായ ഏകാഗ്രത ലഭിക്കുന്നുവെന്നതാണ് ഇവിടെ എനിക്കനുഭവപ്പെട്ട പ്രത്യേകത. മൊണാസ്ട്രിയുടെ തൊട്ടടുത്തുള്ള കുന്നിൻ മുകളിൽ 'ഹോട്ടൽ മൗണ്ട് പൻഡിം' ആധുനിക സൗകര്യങ്ങളോടെ നിലകൊള്ളുന്നത് സന്ദർശകർക്ക് വലിയൊരു അനുഗ്രഹമാണ്. മൊണാസ്ട്രിയുടേയും ഹോട്ടലിന്റേയും ചുറ്റുവട്ടത്തുതന്നെയാണ് 1814 വരെ സിക്കിമിന്റെ രണ്ടാമത്തെ തലസ്ഥാനമായിരുന്ന Rabdentse -ന്റെ തകർന്നടിഞ്ഞ അവശിഷ്ടങ്ങൾ ചിതറിക്കിടക്കുന്നത്. കാഞ്ചൻജംഘയുടെ അഗാധമായ അടിവാരപ്രദേശങ്ങളിലേക്കുവരെ ഈ സംസ്കാരാവശിഷ്ടങ്ങൾ ചിതറിക്കിടക്കുന്നുണ്ട്. പതിനെട്ടാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ നേപ്പാളിലെ ഷെർപകൾ ഈ സിക്കിം തലസ്ഥാനത്തെ ആക്രമിച്ചപ്പോഴാണ്, ഗത്യന്തരമില്ലാതെ, ലാമമാർ ഇവിടം ഉപേക്ഷിച്ചു രക്ഷപ്പെട്ടത്. തുംലോങ്ങ് തലസ്ഥാനമാക്കി അവർ ഭരണം തുടരുകയും ചെയ്തു. 'ആർക്കിയോളജിക്കൽ സർവെ ഓഫ് ഇന്ത്യ'യുടെ കീഴിലാണ് ഈ സാമ്രാജ്യാവശിഷ്ടങ്ങൾ ഇപ്പോൾ. അവർ ഇതിനെ ഒരു ദേശീയസ്മാരകമായി പ്രഖ്യാപിച്ചിട്ടുണ്ട്.

കാഞ്ചൻജംഘയെ പശ്ചാത്തലമാക്കിക്കൊണ്ട് ഒരു ചെറിയ കുന്നിന്റെ മുകളിൽ പ്രശാന്തമായി നിലകൊള്ളുന്ന Tashiding മൊണാസ്ട്രി സിക്കിം ജനതയ്ക്ക് ഏറ്റവും പരിപാവനമായ ആത്മീയകേന്ദ്രമാണ്. എട്ടാം നൂറ്റാണ്ടിൽ ഗുരു പദ്മസാംബവ (ഗുരു റിംപോച്ചെ) സിക്കിമിനെ പരിശുദ്ധ ഭൂമിയായി

1. ഗ്രന്ഥകാരന്റെ 'ആദികൈലാസയാത്ര' എന്ന ഗ്രന്ഥത്തിലെ പേജ് 230–233 നോക്കുക.

അനുഗ്രഹിച്ചത് ഇവിടെവച്ചാണെന്ന് ഇവർ വിശ്വസിക്കുന്നു. പക്ഷേ, ഇന്നു കാണുന്ന വിധത്തിൽ ഈ മൊണാസ്ട്രി നിർമിച്ചത് 18-ാം നൂറ്റാണ്ടിൽ മാത്രമാണ്. സിക്കിമിന്റെ മറ്റൊരു ആത്മീയനേതാവായ Lhatsun Chenpo യാണ് ഈ മൊണാസ്ട്രിയിലെ പരിപാവനമായ ചോർട്ടൺ (Chorten- സ്തൂപം) നിർമിച്ചത്. പ്രഥമ ദർശനംകൊണ്ടുതന്നെ ഒരു മനുഷ്യജന്മത്തിലെ സകല പാപങ്ങളും കഴുകിക്കളയാൻ ഈ സ്തൂപത്തിനു ശക്തിയുണ്ടെന്നാണ് വിശ്വാസം. ബുദ്ധമതത്തിൽ വിശ്വാസമില്ലാത്തവർക്ക് ഈ പരിശുദ്ധ സ്തൂപത്തെ ഒരു നോക്കു കണ്ടാൽ മനസ്സ് ആടിയുലയും. മെഡിറ്റേഷന്റെ ബാലപാഠങ്ങൾ മാത്രം അറിയുന്നവർക്കാണെങ്കിൽപോലും സ്തൂപത്തിന്റെ ചുറ്റും പ്രശോഭിച്ചുനിൽക്കുന്ന പ്രഭാപൂരം (Aura) നേരിട്ടു കാണാവുന്നതാണ്. ഗുരു റിംപോച്ചെ ധ്യാനത്തിൽ മുഴുകിയിരിക്കുമ്പോൾ സമീപത്തുള്ള വനത്തിലെ സകല മൃഗങ്ങളും ഗുരുവിന്റെ ചുറ്റും ഒത്തുകൂടി ധ്യാനത്തിൽ സഹകരിച്ചുവെന്നും പ്രാർഥനാ മണ്ഡപത്തിന്റെയടുത്തുള്ള പാറയിൽ പതിഞ്ഞുകിടക്കുന്ന വിവിധ കുളമ്പടിപ്പാടുകൾ ഈ വന്യമൃഗങ്ങളുടേതാണെന്നും വിശ്വസിക്കുന്നു.

സിൻസൻ, സൻഗ, ഡുബ്ഡി എന്നിങ്ങനെ മറ്റു പല മൊണാസ്ട്രികളും പെല്ലിങ്ങിന്റെ അടുത്ത പ്രദേശങ്ങളിൽ ഉണ്ടെങ്കിലും ആവർത്തനവിരസത തോന്നിയതിനാൽ ദൂരെനിന്നു കണ്ടുവണങ്ങി പിൻവാങ്ങുകയാണുണ്ടായത്. ഡെൻടാമിലെ ഇന്തോ-സ്വിസ്സ് പ്രോജക്റ്റിന്റെ ഉല്പന്നമായ ആൽപെയ്ൻ ചീസിന്റെ (Alpine Cheese) ഗുണനിലവാരത്തെപ്പറ്റിയും ഹീ ബർമിയോക്കിലെ (Hee Burmiok) ഉയർന്ന മലമടക്കുകളിൽക്കൂടിയുള്ള സാഹസിക മോട്ടോർ സൈക്കിൾ സവാരിയെക്കുറിച്ചും ഡ്രൈവർ വാചാലതയോടെ പ്രസംഗിച്ചുവെങ്കിലും, താല്പര്യമില്ലെന്നു പറഞ്ഞ് ഞാൻ ഒഴിഞ്ഞുമാറി. പക്ഷേ, ഹീബർമിയോക്കിലെ താഴ്വരപ്രദേശങ്ങളിൽക്കൂടി നടത്തിയ പദയാത്ര മനസ്സിനെ കുളിരണിയിച്ചു എന്നുപറയാതെ വയ്യ. ലെപ്ച്ചകളുടേയും ബോട്ടിയകളുടേയും ഗോത്രവർഗക്കാരുടേയും ഗ്രാമീണഭവനങ്ങളും കൃഷിയിടങ്ങളുമാണ് ഈ താഴ്വരയിൽ വ്യാപിച്ചുകിടക്കുന്നത്. ഹരിതഭംഗി നിറഞ്ഞുനിൽക്കുന്ന കൃഷിയിടങ്ങളും അവിടെ ഓരോ പണിയിൽ വ്യാപൃതരായിക്കഴിയുന്ന സ്ത്രീപുരുഷന്മാരും ദർശനസംതൃപ്തിനൽകുന്ന കാഴ്ചകളാണ്. പട്ടം പറത്തിയും വളർത്തുമൃഗങ്ങളുടെ പിന്നാലെ തുള്ളിച്ചാടി നടന്നും ചെറിയ കുണ്ടുകളിലെ മഴവെള്ളം തട്ടിത്തെറിപ്പിച്ചും ചോളമണികൾ കൊറിച്ചും കുട്ടികൾ ആഹ്ളാദചിത്തരായി ഗ്രാമവീഥികളിൽ ഉല്ലസിച്ചുനടക്കുന്നത് ഞാൻ കൗതുകത്തോടെ കുറച്ചുനേരം നോക്കിനിന്നു. കുടിലുകളുടെ വരാന്തയിൽ ഉറക്കംതൂങ്ങി കുത്തിയിരിക്കുന്ന വൃദ്ധജനങ്ങളും വീട്ടുപണികളിൽ വ്യാപൃതരായിക്കഴിയുന്ന സ്ത്രീകളും വേറിട്ട കാഴ്ചകളാണ്. നാടൻ കോഴികളും താറാവുകളും ഇരതേടി പുരയിടങ്ങളിൽ ചിക്കിമാന്തുന്നതും, നിശ്ചലരായി നിന്നു മേയുന്ന നാൽക്കാലികളും ഈ ഗ്രാമീണാന്തരീക്ഷത്തിന്റെ ഭംഗി വർധിപ്പിക്കുന്നു. നീർച്ചോലകളിൽനിന്നുള്ള ചെറിയ വെള്ള

ച്ചാട്ടങ്ങളും ചുറ്റുപാടുമുള്ള പർവതങ്ങളിലെ കാനനചാരായയും അവിടെ തളം കെട്ടിനിൽക്കുന്ന നീലച്ഛവിയും വിവിധയിനം പക്ഷികളുടെ ഹൃദയഹാരിയായ കളകൂജനങ്ങളും വിവിധ വർണപുഷ്പങ്ങൾ വാരിവിതറിയപോലെ പറന്നു ല്ലസിക്കുന്ന ചിത്രശലഭങ്ങളും ഈ മലയോരഗ്രാമത്തെ വശ്യസുന്ദരമായ ഒരു വിരുന്നാക്കി മാറ്റുന്നു.

അഞ്ചു മണി കഴിഞ്ഞപ്പോൾ ഹോട്ടലിൽ തിരിച്ചെത്തി. ഉച്ചയ്ക്കുശേഷം അന്തരീക്ഷം കൂടുതൽ മിഴിവോടെ തെളിഞ്ഞുകൊണ്ടിരുന്നു. മൂടൽമഞ്ഞും ചാറ്റൽ മഴയും തീരെ ഒഴിഞ്ഞുനിന്നപ്പോൾ പടിഞ്ഞാറൻ അന്തരീക്ഷം പോക്കു വെയിലിന്റെ പ്രഭയിൽ വെട്ടിത്തിളങ്ങി. വെള്ളി ഉരുക്കിയൊഴിച്ചതുപോലെ 'സിൻഗാലി-ല' പർവതനിരയും അതിന്റെ നടുവിലെ കാഞ്ചൻജംഘയും ജ്വലി ച്ചുനിന്നു. വടക്കോട്ടുള്ള ജനൽ തുറന്നിട്ട് കസേരയിൽ ചാരിക്കിടന്ന് കാഞ്ചൻജംഘയുടെ വശ്യരൂപത്തിൽ ലയിച്ചങ്ങനെ സമയം നീക്കിയപ്പോൾ രണ്ടുവർഷം മുമ്പ് ആ തിരുസന്നിധിയിലേയ്ക്കു നടത്തിയ ട്രെക്കിങ്ങിനെ ക്കുറിച്ച് ഓർത്തുപോയി. കൈവശമുള്ള ഡയറിക്കുറിപ്പുകൾ ഒരാവർത്തി വായിച്ചപ്പോൾ ഒരു ചലച്ചിത്രത്തിൽ എന്നപോലെ ആ ദൃശ്യങ്ങൾ കൺമു മ്പിൽ തെളിഞ്ഞു....

## VIII

ടൂറിസംവകുപ്പ് സംഘടിപ്പിക്കുന്ന 'കാഞ്ചൻജംഘ ട്രെക് പദ്ധതി'യിൽ അംഗമായിട്ടാണ് അന്നു ഞാൻ യാത്രചെയ്തത്. ഡാർജിലിങ്ങിൽനിന്ന് ജ്യോർതെങ്- നയാബസാർ- സോറെങ്-ടെൻഡാം വഴി പെമയാങ്സെയിൽ എത്തി ഒരു ദിവസം അവിടെ തങ്ങി. ഇവിടെനിന്ന് യുക്സം-ബക്കിം- സോൻഗ്രിതങ്സിങ്- സെമാതാങ്-ഗോയ്ചല-റത്തോങ് ഗ്ലേഷിയർ വഴി യാണ് ഈ ട്രെക്കിങ് റൂട്ട് കിടക്കുന്നത്. കാഞ്ചൻജംഘയെ തൊട്ടടുത്തു നിന്ന് വീക്ഷിക്കാനുള്ള അസുലഭാവസരം ഈ യാത്രാപഥത്തിൽക്കൂടിയാണ്.

ഏഴുപേരടങ്ങുന്ന ചെറിയ സംഘമായതിനാൽ ഒരു ജീപ്പിലാണ് ഞങ്ങൾ യാത്രചെയ്തത്. ടൂറിസംവകുപ്പിന്റെ ഉദ്യോഗസ്ഥന്മാരും ഗൈഡുകളും സഞ്ചാരികളും അടങ്ങുന്ന രണ്ടു വലിയ സംഘം ഒരാഴ്ചമുമ്പ് ഈ യാത്രാ പഥത്തിൽക്കൂടി യാത്ര തിരിച്ചിരുന്നതിനാൽ ഞങ്ങൾക്കുവേണ്ടി ഏർപ്പാടാക്കി തന്നത് നോർബു ഷേർപ എന്നൊരു സ്വകാര്യ ഗൈഡിനെയാണ്. ഈ വഴി യിൽക്കൂടി നിരവധി തവണ യാത്രചെയ്തിട്ടുള്ളതിനാൽ യാത്രാമാർഗം അദ്ദേ ഹത്തിനു മനഃപാഠമാണ്. 7 മണിക്ക് പ്രാതൽ കഴിച്ചശേഷം ഞങ്ങൾ യാത്ര തുടങ്ങി. പെമയാങ്സെയിൽനിന്ന് ജീപ്പിൽ 35 കി.മീറ്റർ യാത്രചെയ്തപ്പോൾ ഗൈഡിന്റെ നിർദ്ദേശാനുസരണം വാഹനം നിർത്തി. ഞങ്ങളുടെ അന്നത്തെ ലക്ഷ്യമായ യുക്സം വരെ ഏറെക്കുറെ ഗതാഗതയോഗ്യമായ പരുക്കൻ റോഡുണ്ടെങ്കിലും റിംബി കഴിഞ്ഞപ്പോൾ പദയാത്ര ആരംഭിക്കുകയാണു ണ്ടായത്. നോർബുഷെർപയുടെ വിശദീകരണം ശ്രവിച്ചപ്പോൾ അതു വളരെ യുക്തമായ ഒരു തീരുമാനമാണെന്ന് എനിയ്ക്കു തോന്നി. യുക്സംവരെ 16

കി.മീറ്റർ കാൽനടയായി യാത്ര ചെയ്യാൻ 8 മണിക്കൂറെങ്കിലും വേണം. വരും ദിവസങ്ങളിലെ കഠിനമായ മലകയറ്റത്തിനു മുന്നോടിയായുള്ള ഈ പരിശീലനയാത്ര ശരീരത്തെ ദേശാന്തരീശീതോഷ്ണങ്ങൾക്ക് (Acclamatization) പാകപ്പെടുത്താൻ സഹായിക്കും.

നടന്നു സഞ്ചരിക്കാൻ അനുയോജ്യമായ ഇളംകുളിരുള്ള കാലാവസ്ഥയായതിനാൽ ഒട്ടും വിഷമം തോന്നിയില്ല. ഗ്രാമീണരുടെ കുടിലുകളാണ് മലഞ്ചെരുവുകളിൽ സർവത്ര. ലെപ്ച്ചകളും, നേപ്പാളികളും, ഷെർപകളും ഇവിടെ ഒത്തൊരുമയോടെ ജീവിക്കുന്നു. കൃഷിയും വീട്ടുമൃഗങ്ങളെ വളർത്തലുമാണ് മുഖ്യതൊഴിൽ. ചെങ്കുത്തായ മലമടക്കുകളിൽപ്പോലും തട്ടുകൃഷി (Terrace Farming) സമ്പ്രദായത്തിൽ കൃഷിയിറക്കിയിരിക്കുന്നതു കണ്ടാൽ അദ്ഭുതം തോന്നും. നെല്ല്, ബാർലി, ചോളം എന്നിവയാണ് പ്രധാനകൃഷികൾ. തട്ടുകൃഷിക്കുശേഷം വരുന്ന നിരപ്പായ സ്ഥലങ്ങളിൽ പച്ചക്കറികൾ കൃഷിചെയ്തിട്ടുണ്ട്. തികച്ചും അനുകൂലമായ കാലാവസ്ഥയായതിനാൽ മുന്തിയ ഉല്പാദനമാണ് ലഭിക്കുന്നതെന്ന് ഒരു കൃഷിക്കാരൻ പറഞ്ഞു. രാസവളങ്ങളും കീടനാശിനികളും തങ്ങൾ ഉപയോഗിക്കാറില്ലെന്നാണ് അദ്ദേഹം അറിയിച്ചത്. പുകയിലക്കഷായവും സോപ്പുലായനിയും ആവശ്യം വന്നാൽ തെളിക്കാറുണ്ട്. ശർക്കരലായനിയിൽ ഒരുതരം നാടൻ വിഷം കലർത്തി പ്ലാസ്റ്റിക് കപ്പുകളിൽ തൂക്കിയിടും. കീടങ്ങൾ അതിൽ വീണ് ചത്തടിയും. ചെറിയതരം പക്ഷികളും, പൂമ്പാറ്റകളും, വയലിലെ ജലജീവികളും കൃഷിയിടങ്ങൾ സംരക്ഷിക്കുന്നു എന്നാണ് അദ്ദേഹം സന്തോഷത്തോടെ പറഞ്ഞത്. പച്ചക്കറിവിത്തുകൾ കൊടുംവിഷത്തിൽ മുക്കിയെടുത്താണ് കേരളത്തിലും തമിഴ്നാട്ടിലും കൃഷിക്കുപയോഗിക്കുന്നത്. മുളച്ചുകഴിഞ്ഞാൽ തുടങ്ങുകയായി വിഷപ്രയോഗങ്ങൾ! ചെടികളുടെ ഉല്പാദനക്ഷമത നിലനിൽക്കുന്നതുവരെ ഈ മാരകവിഷപ്രയോഗം തുടരുന്നു. രാസവളപ്രയോഗങ്ങളും മരുന്നടിയും ഇല്ലാതെ വളരുന്ന അപൂർവം ഉൽപന്നങ്ങൾ മാത്രമേ നമുക്ക് ഇന്നുള്ളൂ; ചക്ക, കടച്ചക്ക, നാടൻ മാങ്ങ, പപ്പായ, നെല്ലിക്ക. പക്ഷേ, ഇതൊന്നും ആർക്കും വേണ്ടതാനും.

ഗ്രാമീണരുടെ കൃഷിയിടങ്ങളിൽക്കൂടി കയറ്റം കയറിയും ഇറങ്ങിയും ഞങ്ങൾ ബഹുദൂരം സഞ്ചരിച്ചു. പർവതങ്ങളിൽനിന്നുള്ള ചെറിയ നീരൊഴുക്കുകളും വെള്ളച്ചാട്ടങ്ങളും കൺകുളിർക്കെ കണ്ട്, ആസ്വദിച്ച്, തെളിനീർ മതിവരുവോളം കുടിച്ച് ദാഹമടക്കി ഞങ്ങൾ യുക്സം താഴ്വരയിൽ പ്രവേശിച്ചപ്പോൾ സമയം 4 മണി കഴിഞ്ഞിരുന്നു. മനം മയക്കുന്ന ഒരു ദൃശ്യമാണ് യുക്സമിന്റേത്. ബാർളി കൃഷിചെയ്ത വയലുകളും തണൽ വിരിച്ചു നിൽക്കുന്ന ആപ്പിൾ മരങ്ങളുമാണ് സർവത്ര. പുഷ്പിച്ചുനിൽക്കുന്ന ജലസസ്യങ്ങൾ നിറഞ്ഞ തടാകങ്ങളും ചെറിയ നീർച്ചാലുകളും മഞ്ഞണിഞ്ഞ ഹിമാലയൻ പശ്ചാത്തലവും യുക്സമിനെ ഒരു കൊച്ചുസുന്ദരിയാക്കി മാറ്റുന്നു. യുക്സം മൊണാസ്ട്രിയുടെ അടുത്തെത്തിയപ്പോൾ ആ അന്തരീക്ഷത്തിൽ തങ്ങിനിൽക്കുന്ന പരിപൂർണ നിശ്ശബ്ദത പ്രത്യേകം ശ്രദ്ധേയമായിത്തോന്നി. സിക്കിമിന്റെ ആദ്യത്തെ രാജാവായ ഫുൺസ്റ്റോക് നംഗ്യാൽ കിരീടധാരണം

നടത്തിയത് ഈ മൊണാസ്ട്രിയിൽ വച്ചായിരുന്നു. പരമപരിശുദ്ധനായ ഗ്യാൽവ ലാച്ചൻ തെംബോ ലാമയാണ് ഈ ചടങ്ങ് നടത്തിക്കൊടുത്തത്. 1614-ൽ സിക്കിമിലേയ്ക്ക് ബുദ്ധമതത്തെ ആനയിച്ചതും ഇദ്ദേഹം തന്നെയായിരുന്നു.

മൊണാസ്ട്രിയെ പുറമെ നിന്നു വണങ്ങിയശേഷം ഞങ്ങൾക്കായി കരുതിയിട്ടുള്ള 'ടൂറിസ്റ്റ് ഹട്ടി'ൽ പ്രവേശിച്ചു. പർവതങ്ങളുടെ ഇടയിലുള്ള ഒരൊഴിഞ്ഞ സമതലത്തിലാണ് ഈ ടൂറിസ്റ്റ് ബംഗ്ലാവ്. ഒറ്റ നിലയിലുള്ള, ടിൻഷീറ്റ് മേച്ചിലുള്ള ഈ രാത്രിത്താവളം സൗകര്യപ്രദമായ ഒന്നാണ്. ചൂടുള്ള ചായയും, ബിസ്കറ്റും കഴിച്ച്, ഉന്മേഷം വരുത്തി, ആ ചുറ്റുവട്ടത്ത് കുറച്ചുസമയം ചെലവഴിച്ചപ്പോൾ വല്ലാത്ത നിർവൃതി അനുഭവപ്പെട്ടു.

കനലിൽ ചുട്ട റോട്ടിയും സബ്ജിയും അത്താഴമായി കഴിച്ച് എല്ലാവരും നേരത്തെ ഉറങ്ങാൻ കിടന്നു. ആരുടേയോ ട്രാൻസിസ്റ്ററിൽനിന്ന് ഒഴുകിയെത്തിയ രബീന്ദ്രസംഗീതത്തിന്റെ നേരിയ ഒലികൾ ശ്രവിച്ചുകിടന്നപ്പോൾ നിദ്ര വന്നെത്തിയത് അറിഞ്ഞതേയില്ല.

*

എട്ടുമണിക്ക് പ്രാതൽ കഴിച്ചശേഷം ഞങ്ങൾ യാത്രക്കൊരുങ്ങി. യുക്സം താഴ്വരയുടെ 7000 അടി ഉയരത്തിൽനിന്ന് അന്നത്തെ ലക്ഷ്യമായ ബക്കിം എത്തുമ്പോൾ 9000 അടി ഉയരത്തിൽ എത്തിയിരിക്കും. 8 മണിക്കൂറെങ്കിലും വേണ്ടിവരും ഈ യാത്രക്കെന്ന് ഗൈഡ് പറഞ്ഞുതന്നു. ഉച്ചഭക്ഷണം പൊതിഞ്ഞുകിട്ടിയത് തോൾബാഗിൽ വച്ചശേഷം ഉത്സാഹത്തോടെ നടത്തം തുടങ്ങി.

താഴ്വരയിൽനിന്ന് മുകളിലേക്കു കയറി വനത്തിൽ പ്രവേശിച്ചതോടെ ഭൂപ്രകൃതിയിൽ വലിയ വ്യതിയാനം വന്നു. തണുപ്പ് വല്ലാതെ വർധിച്ചു. വൃക്ഷത്തലപ്പുകൾ മറപിടിച്ചതിനാൽ വനാന്തർഭാഗത്ത് അന്ധകാരം തളംകെട്ടിനിന്നു. വിവിധയിനം വൃക്ഷങ്ങളുടെയും സസ്യങ്ങളുടെയും ഒരു കലവറതന്നെയാണ് ഈ പ്രദേശം. സസ്യശാസ്ത്രജ്ഞന്മാരുടെ (Botanists) ഒരു സ്വർഗമെന്ന് ഈ വനാന്തരത്തെ വിശേഷിപ്പിക്കാം എന്നു തോന്നുന്നു. ഓക്ക്, സ്പ്രൂസ്, ചെസ്റ്റ്നട്ട്, ഫിർ, പൈൻ, റോഡെൻഡ്രോൺ എന്നീ വൻവൃക്ഷങ്ങൾക്കൊപ്പം വലിയ പുഷ്പങ്ങൾ ഉണ്ടാകുന്ന ഭീമാകാരംപൂണ്ട കാട്ടുചമ്പകവും (Giant Magnolias) ഇവിടെ തഴച്ചുവളർന്നുനിൽക്കുന്നു. വനത്തിന്റെ താഴ്ന്നപ്രദേശങ്ങളിൽ, വനത്തിനു കരവച്ചപോലെ, വിവിധവർണ പുഷ്പങ്ങൾ ഇളംതെന്നലേറ്റ് ചാഞ്ചാടുന്ന ദൃശ്യം ഏതൊരു സഞ്ചാരിയുടേയും മനം മയക്കും. ഒരു പർവതത്തിൽനിന്ന് മറ്റൊന്നിലേക്ക് എന്നപോലെ വനം വ്യാപിച്ചുകിടക്കുകയാണ്. അടിക്കാടുകളും മറ്റു ചെറുതരം വൃക്ഷങ്ങളും ഇടതിങ്ങിയ പ്രദേശത്തെത്തിയതോടെ വനം കൂടുതൽ നിബിഡമായി. വിവിധയിനം പക്ഷികളുടെ ഹൃദയഹാരിയായ വിളികളും കുറുങ്ങലുകളും, കാട്ടുമൃഗങ്ങൾ പരക്കംപാഞ്ഞ് ഓടിമറയുന്ന ശബ്ദങ്ങളും വനാന്തർഭാഗത്തെ സജീവമാക്കി. ഭംഗിയേറിയ ചിറകുകൾ ആസ്പാദനം ചെയ്തുകൊണ്ട് പുഷ്പങ്ങളിൽനിന്ന് മധു നുകരുന്ന ചിത്രശലഭങ്ങളും, കൊച്ചുപുഷ്പങ്ങളിൽനിന്ന്

തേൻ ശേഖരിക്കുന്ന തേനീച്ചകളും ഹൃദ്യമാർന്ന കാഴ്ചകളാണ്. തേൻകുടിച്ച് മതിവന്ന പൂമ്പാറ്റകൾ വനത്തിനുള്ളിൽ കൂട്ടത്തോടെ പറന്നുല്ലസിക്കുമ്പോൾ അവയുടെ സന്തോഷത്തിൽ പങ്കുചേർന്ന് ഞാനും സാവകാശത്തോടെ നടന്നുനീങ്ങി. സിക്കിമിൽ 600 തരം പൂമ്പാറ്റകളെ കണ്ടെത്തിയതായി ടൂറിസം വകുപ്പ് അവകാശപ്പെടുന്നുണ്ട്.

ചെറിയ പാറക്കെട്ടുകളെ വലംവച്ചൊഴുകുന്ന ഒരു നീർച്ചോലയുടെ ഓരത്ത് ഞങ്ങൾ ഉച്ചഭക്ഷണം കഴിക്കാനായി താവളമടിച്ചു. സ്ഫടികസമാനമായ തണുത്ത ജലം മതിവരുവോളം കുടിച്ച്, മുഖം കഴുകി നിർവൃതിപൂണ്ട് കുറച്ചുസമയം മലർന്നുകിടന്നപ്പോൾ പദയാത്രയുടെ ക്ഷീണം എങ്ങോ പോയ്മറഞ്ഞു. ജീരകമണിയോളം മാത്രം വലുപ്പത്തിലുള്ള പച്ചരിച്ചോറും സ്വാദിഷ്ഠമായ കട്ടത്തൈരും പച്ചമുളക് വഴറ്റിയതുംചേർന്ന ഉച്ചഭക്ഷണം രുചിയോടെ കഴിക്കുമ്പോൾ നോർബുഷേർപയുടെ വനവിജ്ഞാനം ഞാൻ ശ്രദ്ധിച്ചു.

വൃക്ഷസസ്യലതാദികളെപ്പോലെത്തന്നെ സമൃദ്ധമാണ് ഇവിടത്തെ പക്ഷി-മൃഗ സമ്പത്തും. സിക്കിമിൽ ഒട്ടാകെ 550–600 ഇനം പക്ഷിവർഗങ്ങൾ ഉണ്ടെന്നാണ് കണക്ക്. ഇവയിൽ ഭൂരിഭാഗവും ഈ വനാന്തരങ്ങളിൽ കണ്ടുവരുന്നു. ഹിമാലയൻ കരടി (കറുത്തതും തവിട്ടുനിറമുള്ളതും), സാമ്പാർമാൻ, കുരയ്ക്കുന്ന മാൻ (Barking Deer) , മാർബിൾ ക്യാറ്റ്, ബ്ലൂ സ്നിപ് (Blue Snip), തിബത്തൻ ആന്റിലോപ് (Tibetan Antelope), കാട്ടുകഴുത, യാക്ക് എന്നീ മൃഗങ്ങൾ ഈ വനത്തിന്റെ പല മേഖലകളിലായി വിഹരിക്കുന്നു. കടുവകളേയും അപൂർവമായി കാണാറുണ്ടെന്നു പറയുന്നു. ലോകത്തൊട്ടാകെയുള്ള 5000 ഇനം ഓർക്കിഡുകളിൽ (Orchids) 660 ഇനം (Species) ഇവിടത്തെ നിബിഢവനങ്ങളിൽ കണ്ടെത്തിയിട്ടുണ്ട്.

5 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ ബക്കിം ഫോറസ്റ്റ് ബംഗ്ലാവിൽ എത്തിച്ചേർന്നു. ഇവിടത്തെ രാത്രി താമസം ഹൃദ്യമായൊരു അനുഭവമായിരുന്നു. രാത്രി ഭക്ഷണംകഴിഞ്ഞ് ഉറങ്ങാൻകിടക്കുമ്പോൾ വനാന്തർഭാഗത്തുനിന്നുള്ള വിളികളും കോലാഹലങ്ങളും ലൈവ് ആയി ശ്രവിക്കാൻ സാധിച്ചത് അത്യപൂർവ്വമായൊരു അനുഭവമായി ഇന്നും മനസ്സിൽ തങ്ങിനില്ക്കുന്നു.

*

മൂന്നാം ദിവസത്തെ യാത്ര ദുർഘടമാണെന്നറിയാമായിരുന്നതിനാലാകണം ആറര മണിയ്ക്ക് യാത്ര തുടങ്ങണമെന്ന് നോർബു നിർദ്ദേശിച്ചു. ബക്കിമിൽനിന്ന് 13,225 അടി ഉയരത്തിൽക്കിടക്കുന്ന സോങ്ഗ്രി (Dzongri) യിൽ എത്താൻ 8 കി.മീറ്റർ ദൂരമേയുള്ളുവെങ്കിലും യാത്രാപഥം കഠിനമായതിനാൽ 9 മണിക്കൂറെങ്കിലും വേണ്ടിവരും. ഉച്ചകഴിഞ്ഞാൽ കാലാവസ്ഥ പെട്ടെന്ന് മാറിയേക്കാം. അങ്ങനെ സംഭവിച്ചാൽ ഇടത്താവളമൊരുക്കാൻ കൂടാരമോ മറ്റു സംവിധാനങ്ങളോ ഇല്ല. പ്രാതലും ഉച്ചഭക്ഷണവും ബാഗിൽ വച്ചശേഷം

ഞങ്ങൾ യാത്ര ആരംഭിച്ചു.

പ്രഭാതം പൊട്ടിവിടർന്നുകഴിഞ്ഞുവെങ്കിലും മൂടൽ മഞ്ഞ് മറകെട്ടി നിന്നു. തണുപ്പ് അസഹനീയമായിത്തുടങ്ങി. ഒറ്റയടിപ്പാതയിലൂടെ സൂക്ഷ്മതയോടെ വയ്ക്കുന്ന ഓരോ കാലടിയും കാഞ്ചൻജംഘയുടെ വിസ്തൃതമായ സാമ്രാജ്യത്തിലേക്ക് ഞങ്ങളെ ആനയിക്കുകയാണെന്ന ബോധം മനസ്സിൽ ആഹ്ളാദംവിടർത്തി. മഴ നനഞ്ഞു കുതിർന്നുകിടക്കുന്ന കുത്തനെയുള്ള പാതയിൽ ദുർഘടങ്ങൾ ഒന്നിനു പിറകെ മറ്റൊന്നായി ഞങ്ങൾക്ക് അഭിമുഖീകരിക്കേണ്ടിവന്നുവെങ്കിലും നിശ്ചയദാർഢ്യത്തോടെ നടന്നുകയറി. കുത്തനെയുള്ള മലഞ്ചെരുവുകളാണെങ്കിലും യാക്കുമൃഗങ്ങളും ചെമ്മരിയാടുകളും ഉത്സാഹത്തോടെ മേയുന്ന ദൃശ്യം പലപ്പോഴും നോക്കിനിന്നു. പച്ചപ്പുല്ലുകൊണ്ട് സമൃദ്ധമാണ് ഇവിടത്തെ മലഞ്ചെരുവുകൾ. കാഞ്ചൻജംഘ യാത്രാപഥത്തിലെ അവസാനത്തെ ഗ്രാമമായ സോക്ക (Tsoka) അടുത്തുകൊണ്ടിരിക്കയാണെന്നും പ്രാതൽ അവിടെവച്ചു കഴിക്കാമെന്നും നോർബു അറിയിച്ചു. തിബത്തൻ അഭയാർഥികളുടേതാണ് ഈ ഗ്രാമം. ഇടുങ്ങിയ ഗല്ലികളും വൃത്തിഹീനമായ ചുറ്റുപാടുകളുമാണ് ഇവിടെ കണ്ടത്. പുരുഷന്മാർ കൃഷിയും മൃഗപരിപാലനവും ചെയ്യുമ്പോൾ സ്ത്രീകൾ കമ്പിളിഉല്പന്നങ്ങൾ നെയ്തുണ്ടാക്കുന്നു. വിവിധ ഉപയോഗങ്ങൾക്കുള്ള കമ്പിളിവസ്ത്രങ്ങൾ നെയ്തുണ്ടാക്കുന്നതിൽ ഇവിടത്തെ സ്ത്രീകൾ മുൻപന്തിയിലാണെന്നും ഉല്പന്നങ്ങൾ പട്ടണങ്ങളിൽ വിറ്റഴിച്ചാണ് ഇവർ ജീവിക്കുന്നതെന്നും നോർബു വിസ്തരിച്ചു. തിബത്തിൽ ധാരാളം സഞ്ചരിച്ച ഒരു വ്യക്തി എന്ന നിലയ്ക്ക് തിബത്തൻ അഭയാർഥികളെ കാണുമ്പോൾ എനിക്കു വിഷമം തോന്നാറുണ്ട്. ജന്മഭൂമി കാണാൻപോലും ഭാഗ്യമില്ലാതെ പ്രവാസി ജീവിതംകൊണ്ട് ഇവർ ദിനങ്ങൾ തള്ളിനീക്കുന്നു. എന്നെങ്കിലും ഇവർക്കു ശാപമോക്ഷം ലഭിക്കുമോ?

നോർബുവിന് പരിചയമുള്ള ഒരു തിബത്തൻ കുടുംബത്തിന്റെ കൊച്ചുവരാന്തയിൽ വട്ടംകൂടിയിരുന്ന് ഞങ്ങൾ പ്രാതൽ കഴിച്ചു. പച്ചക്കറികൾ ധാരാളം കൂട്ടിക്കലർത്തിയ സേമിയ ഉപ്പുമാവായിരുന്നു പ്രാതൽപ്പൊതിയിൽ. ചായ ആവശ്യാനുസരണം വീട്ടുകാർ തയ്യാറാക്കിത്തന്നു. ചായയുടെ ഹൃദ്യമായ മണവും മുന്തിയ രുചിയും എന്നെ ഹഠാദാകർഷിച്ചു. ആതിഥ്യമര്യാദയോടെ, ഭംഗിയായി ചായ പകർന്നുതന്ന ചൊറുചൊറുക്കുള്ള പെൺകുട്ടിയോട് തേയില ഏതിനത്തിൽപ്പെട്ടതാണെന്നു ഞാൻ ചോദിച്ചു. ഒരു സഞ്ചാരിയും അത്തരത്തിലൊരു ചോദ്യം ഉന്നയിച്ചിട്ടില്ലാത്തതുകൊണ്ടാകാം അവൾ എന്നെ കൗതുകത്തോടെ ശ്രദ്ധിച്ചുനിന്നു. ഒന്നാന്തരത്തിൽപ്പെട്ട ഡാർജിലിങ് തേയിലയാണ് തങ്ങൾ ഉപയോഗിക്കുന്നതെന്നും കൊഴുപ്പ് നീക്കിയ യാക്കിൻ പാലാണ് ചായയിൽ ചേർക്കുന്നതെന്നും പെൺകുട്ടി ഉത്തരം പറഞ്ഞു. ഞാൻ കേരളത്തിൽ നിന്നാണെന്നു പറഞ്ഞപ്പോൾ, 'കെരാല' എന്ന രാജ്യത്തെക്കുറിച്ച് അറിയാമെന്നും തങ്ങളുടെ ഉല്പന്നങ്ങളായ ഷൂസ്, കമ്പിളിവസ്ത്രങ്ങൾ, കാർപറ്റ് എന്നിവ അവിടെ വിറ്റഴിക്കുന്ന ബന്ധുക്കൾ നിരവധിയുണ്ടെന്നും അവൾ ആവേശത്തോടെ പറഞ്ഞു. ചായയുടെ വിലയായി 100 രൂപ കൊടുത്ത്, ബാക്കി

വാങ്ങിക്കാൻ നിൽക്കാതെ ഞങ്ങൾ ആ കുടുംബത്തോട് നന്ദി പറഞ്ഞ് യാത്ര തുടർന്നു.

സോക്ക ഗ്രാമം പിന്നിട്ടതോടെ മഞ്ഞിൽ മൂടിക്കിടക്കുന്ന പർവതശൃംഗങ്ങളുടെ നീണ്ട നിര ദൃശ്യമായിത്തുടങ്ങി. തണുപ്പ് അടിക്കടി വർധിച്ചുവന്നു. മഞ്ഞുധൂളികൾ ഉയർത്തിക്കൊണ്ട് ചീറിയടിക്കുന്ന കാറ്റിന്റെ ആരവം ദൂരെ നിന്നും കേൾക്കാം. ഉയരങ്ങളിലേക്കു കൂടുതൽ എത്തുംതോറും തണുപ്പ് വല്ലാതെ വർധിച്ചു. മൂടിക്കെട്ടിയ അന്തരീക്ഷമായതിനാൽ സൂര്യകിരണങ്ങൾ ദുർബലമായിരുന്നു. ബിസ്കറ്റും ഗ്ലൂക്കോസുകലക്കിയ വെള്ളവും കുടിച്ച് ക്ഷീണമകറ്റാൻ ശ്രമിച്ചുവെങ്കിലും വിശപ്പ് രൂക്ഷമായപ്പോൾ ഞങ്ങൾ ഉച്ചഭക്ഷണം കഴിക്കാനായി ഒരു ഓക്ക് മരത്തിന്റെ തണലിൽ ഇരുന്നു. ഭക്ഷണത്തിനുശേഷം വിശ്രമിച്ച് ക്ഷീണമകറ്റിയശേഷം യാത്രതുടർന്നാൽ മതിയെന്ന് നോർബു നിർദ്ദേശിച്ചു. ഇവിടന്നങ്ങോട്ടുകിടക്കുന്ന വനമേഖല കഴിഞ്ഞാൽ യാത്ര നിർണായകമായൊരു ഘട്ടത്തിൽ എത്തുമെന്നും, അതു സൂക്ഷ്മതയോടെ തരണംചെയ്യേണ്ടതുകൊണ്ടാണ് നല്ലപോലെ വിശ്രമിച്ച് ക്ഷീണമകറ്റാൻ നിർദ്ദേശിച്ചതെന്നും അദ്ദേഹം വ്യക്തമാക്കി. മോട്ടിയും സബ്ജിയും സാവകാശത്തോടെ കഴിച്ചശേഷം ശുദ്ധജലം ധാരാളം കുടിച്ച് വൃക്ഷത്തിന്റെ ശീതളച്ഛായയിൽ മലർന്നുകിടന്ന് അരമണിക്കൂറോളം സമയം വിശ്രമിച്ചു.

വിശ്രമിച്ചശേഷം എഴുന്നേറ്റപ്പോൾ എല്ലാവരും ഉന്മേഷവാന്മാരായിക്കഴിഞ്ഞിരുന്നു. ഭൂപ്രകൃതി കണ്ടാൽ ഇതൊരു ഇന്ദ്രജാലമാണോ എന്നു സംശയിച്ചുപോകുന്ന ഫിത്താങ്ങിൽ (Phittang) എത്തിയപ്പോൾ എല്ലാ പാദങ്ങളും നിശ്ചലമായി. ഹിമാഭിഷിക്തമായ ഉന്നതശൃംഗങ്ങൾ നിരനിരയായി ഒരു ഭാഗത്ത് നിലകൊള്ളുന്നു; താഴ്ന്നിറങ്ങിക്കിടക്കുന്ന സമതലപ്രദേശംവരെ കനത്ത റോഡൈൻഡെൻഡ്രോൺ കാടും. പച്ചക്കാർപറ്റ് വിരിച്ചപോലെ തോന്നിക്കുന്ന മേടുകളും കൂട്ടംകൂട്ടമായി പൂക്കൾ വിരിയിച്ചുനിൽക്കുന്ന കാട്ടുസസ്യങ്ങളും ഹിമശൃംഗങ്ങളിൽനിന്നുദ്ഭവിച്ച് താഴോട്ടു പരന്നു പതിക്കുന്ന പ്രവാഹങ്ങളും പ്രകൃതിസമന്വയത്തിന്റെ സുന്ദരദൃശ്യങ്ങളാണ്. ചക്രവാളത്തെ ചുംബിച്ചപോലെ നില്ക്കുന്ന ഹിമശൃംഗങ്ങൾക്കു താഴെ നീലച്ഛവി തളംകെട്ടിനിൽക്കുന്നു. മധ്യാഹ്ന സൂര്യന്റെ രശ്മികൾ ദുർബലമാണെങ്കിലും വെള്ളി ഉരുക്കിയൊഴിച്ചതുപോലെ ഹിമശൃംഗങ്ങൾ വെട്ടിത്തിളങ്ങിക്കിടക്കുന്നു. പൂർണചന്ദ്രൻ ഉദിച്ചുനിൽക്കുമ്പോൾ ഈ ദൃശ്യം എങ്ങിനെയായിരിക്കുമെന്ന് ഞാൻ ഭാവനയിൽ കാണുവാൻ ശ്രമിച്ചു.

ഫിത്താങ്ങിൽ നിന്നുള്ള യാത്ര ഇടതിങ്ങിവളരുന്ന റോഡെൻഡെൻഡ്രോൺ വനത്തിൽക്കൂടിയാണ്. സിക്കിമിനെ സംബന്ധിച്ചിടത്തോളം ഇതൊരു അദ്ഭുതവൃക്ഷമാണ്. ഈ സംസ്ഥാനത്ത് ഏകദേശം 10,000 അടി മുകളിലായി ഏതാണ്ട് 36 വിവിധ ഇനങ്ങളിലുള്ള റോഡോഡെൻഡ്രോൺ സസ്യങ്ങൾ കാണപ്പെടുന്നു. നിറത്തിന്റേയും വലുപ്പത്തിന്റേയും വൈവിധ്യങ്ങളുടെ അടിസ്ഥാനത്തിൽ അവയെ പലതായി തരംതിരിച്ചിരിക്കുന്നു. ഇതിൽ 40 അടിയെക്കാളേറെ ഉയരമുള്ള ഭീമാകാരമായ റോഡോഡെൻഡ്രോൺ ക്രാൻഡി

(Crunde) മുതൽ നിലത്തുനിന്ന് ഏതാനും ഇഞ്ചുമാത്രം ഉയരമുള്ള റോഡോഡെൻഡ്രോൺ നിവെയിൽ (Nivale) വരെ കാണപ്പെടുന്നു. വിവിധ നിറത്തിലുള്ള റോഡോഡെൻഡ്രോണുകളുടെ കൂട്ടത്തിൽ രക്തവർണത്തിലുള്ളവയും വിളറിയ ശ്വേതനിറത്തിലുള്ളവയും ഇവിടെ കാണാം. കനം കുറഞ്ഞതും എന്നാൽ ബലമുള്ളതുമായ പ്രിമുളെ (Primulae) ഇനം വളരുന്നത് 12000 അടി മുകളിലാണ്. എന്നാൽ റോഡോഡെൻഡ്രോണുകളുടെ അത്യുൽകൃഷ്ടമായ കാഴ്ചവിരുന്നൊരുക്കുന്നത് ഈ ഊഷരഭൂമിയിൽ മെഴുകുതിരികൾ കുത്തി നിർത്തിയപോലെ കാണുന്ന അതിവിശാലമായ ഹിമാലയൻ റുബാർബ് (Rubarb- റോഡോഡെൻഡ്രോൺ സ്പീഷിസ്) തന്നെയാണ്.

വനമേഖലയിൽനിന്ന് ഞങ്ങൾ കുത്തനെ മുകളിലേക്ക് കയറി. ഗോപുരം പോലെ ഉയർന്നുനില്ക്കുന്ന ഹിമശൃംഗങ്ങളാണ് ഒരു വശത്ത്. താഴെ നിബിഡമായ വനവും. വൃക്ഷത്തലപ്പുകൾ ഒറ്റയടിപ്പാതയിലേക്ക് മുട്ടിനിൽക്കുന്നു. ഞങ്ങളുടെ ലക്ഷ്യം 'ദിയൊറാലിദാറ' എന്ന ദിവ്യസ്ഥലത്തേക്കാണ്. മുകൾ ഭാഗത്തെത്തിയപ്പോൾ വിസ്മയിച്ചുപോയി! ഇവിടെയാണ് മനുഷ്യരും പർവതങ്ങളും മുഖത്തോടുമുഖം നോക്കുന്ന വിശുദ്ധഭൂമി. പ്രകൃതിയും ഈശ്വരനും മനുഷ്യനും ഇവിടെ ഒന്നിക്കുന്നു. ഈ ഒന്നിക്കലാണ് ആദിവാണിയായ വേദശാസ്ത്രത്തിന്റെ പൊരുളും. മനുഷ്യനും ഈശ്വരനും തമ്മിലുള്ള ബന്ധം- പ്രകൃതിയും മനുഷ്യനും തമ്മിലുള്ള ബന്ധം- പ്രകൃതിയും ഈശ്വരനും ഒന്നാണെന്ന ബോധം- ഇതുതന്നെയാണ് വേദശാസ്ത്രം. മനുഷ്യന്റെ ജീവിതലക്ഷ്യവും അതിനുള്ള മാർഗവും നമുക്ക് ഉപദേശിക്കുന്ന പ്രധാനപ്രമാണ ശാസ്ത്രമാണല്ലോ വേദങ്ങൾ.

മഹത്തായ ഈ സംഗമത്തിനു സാക്ഷ്യം വഹിച്ചുകൊണ്ട്, അങ്ങുദൂരെ, കാഞ്ചൻജംഘ ദേവത സുവർണനിറത്തിൽ ആറാടിനില്ക്കുന്നു... പെട്ടെന്ന് ബോധം മറഞ്ഞതുപോലെ... ഞാൻ മറ്റൊരു തലത്തിൽ എത്തിയപോലെ.. അതെ, ആരാലും ജയിക്കപ്പെടാത്ത, ആർക്കും ജയിക്കാൻ സാധ്യമല്ലാത്ത ദേവത! ഒരേ ഒരു ശക്തിക്കുമുമ്പിൽ മാത്രമേ ഈ ദേവത തലകുനിക്കുകയുള്ളൂ... ഞാൻ ആ രൂപം കാണുന്നു.

സംഗമഭൂമിയിൽനിന്ന് താഴോട്ടിറങ്ങുമ്പോൾ ചിന്തിച്ചുനോക്കി... ഇതുപോലെ ഒരു ആത്മനിർവൃതി ജീവിതത്തിൽ ഉണ്ടായിട്ടുണ്ടോ... ഈ ചിന്തയാണ് ഒരു ദിവ്യജ്യോതിസ്സുപോലെ എന്നെ നയിക്കുന്നത്. ചെറുപ്പം മുതൽക്കു തന്നെ ഈ അദൃശ്യരൂപത്തെ ഞാൻ കാണുന്നു.... അതെന്നെ നയിക്കുന്നു... കൈലാസത്തെ തൊട്ടടുത്തുനിന്ന് വന്ദിയ്ക്കാൻ ജാംബിയാങ്ങ് പർവതത്തിന്റെ മുകളിലേക്കു കയറുമ്പോഴും, കൈലാസപ്രദക്ഷിണ മധ്യേ ഘോര മഴയത്ത് ഒറ്റപ്പെട്ടപ്പോഴും ഈ രൂപം എന്റെ തുണയ്ക്കെത്തി. ഹിമാലയയാത്രകളിലെ എത്രയെത്ര പ്രതിസന്ധികളിൽനിന്ന് എന്നെ കരയകറ്റി....

വന്ദിയ്ക്കുന്നു ദേവീ.. നമിയ്ക്കുന്നു ദേവീ... ആ തിരുമുമ്പിൽ... എന്നെന്നും കാത്തുരക്ഷിച്ചാലും...

സോൺഗ്രിയിലെ കൂടാരത്തിൽ വിശ്രമിക്കുമ്പോൾ മനസ്സ് ശാന്തമായിരുന്നു. ടൂറിസം വകുപ്പിന്റേതാണ് ഈ താത്കാലിക കൂടാരങ്ങൾ. കെയർടേക്കർമാരായ രണ്ടുപേർതന്നെയാണ് ഭക്ഷണം പാചകം ചെയ്തുതരുന്നതും. സന്ധ്യമയങ്ങിയപ്പോൾ കാഞ്ചൻജംഘയ്ക്ക് അഭിമുഖമായി ഇരുന്ന് ഒരു മണിക്കൂറിലേറെ മെഡിറ്റേഷനിൽ മുഴുകി. ആ ആത്മനിർവൃതി അവാച്യമായിരുന്നു.

ഇരുട്ട് പരന്നതോടെ കാറ്റ് വീശിയടിക്കാൻ തുടങ്ങി. നല്ല തണുപ്പും അനുഭവപ്പെട്ടു. രോട്ടി കനലിൽ ചുട്ടെടുക്കുന്നതിനും പച്ചക്കറി നുറുക്കുന്നതിനും നോർബു പാചകക്കാരനെ സഹായിച്ചു. ബംഗാളിൽനിന്നുള്ള സുദീപ് ചാറ്റർജിക്ക് തലകറക്കവും ഓക്കാനവും ഉണ്ടായതിനാൽ മരുന്നുകഴിച്ച് നേരത്തെ ഉറങ്ങാൻ കിടന്നു. ഉയർന്ന പ്രതലങ്ങളിലേക്കു യാത്ര തീരെ നടത്തിയിട്ടില്ലാത്തതിനാൽ മലച്ചൊരുക്ക് (Mountain Sickness) പിടിപെട്ടതായിരുന്നു രോഗം.

എണ്ണവിളക്കിന്റെ മങ്ങിയ പ്രകാശത്തിൽ ഭക്ഷണം കഴിച്ചശേഷം കനത്ത കമ്പിളികൊണ്ട് ആസകലം മൂടിപ്പുതച്ചുകിടന്നപ്പോൾ കണ്ണുകൾ തനിയെ അടഞ്ഞുതുടങ്ങിയിരുന്നു.

*

സോൺഗ്രിയിൽനിന്ന് അടുത്ത ലക്ഷ്യസ്ഥാനമായ താങ്സിങ്ങിലേക്ക് 7 കി.മീറ്റർ ദൂരമുണ്ട്. ഹിമാലയത്തിലെ ഇത്തരം ദുർഘടമായ ട്രക്കിങ് റൂട്ടുകളിൽ, ബന്ധപ്പെട്ട അധികാരികൾ രേഖപ്പെടുത്തുന്ന ദൂരം മിക്കവാറും തെറ്റാണ്. എന്നോ സർവെചെയ്ത ഒരു പഴയകണക്കാണ് ഇത്. പല കാരണങ്ങൾകൊണ്ടും നിശ്ചിതയാത്രാപഥത്തിൽനിന്നും വഴിമാറി വളഞ്ഞ വഴിയിൽക്കൂടി സഞ്ചരിക്കേണ്ടിവരും. മലയിടിച്ചിൽ, അമിതമായ കുത്തൊഴുക്കുമൂലം നദീതീരത്തുകൂടിയുള്ള വഴി അടഞ്ഞുപോകൽ, മരങ്ങൾ വീണ് വഴി മുടക്കൽ, മഴമൂലം വഴിയിൽ ചെളി കെട്ടിക്കിടക്കൽ തുടങ്ങിയ കാരണങ്ങൾ ഇതിൽ ചിലതാണ്. അതിർത്തി സംരക്ഷണം നടത്തുന്ന പട്ടാളക്കാർ, പല തടസ്സങ്ങൾകൊണ്ടും, വഴിമാറി യാത്ര ചെയ്യാൻ നിർദ്ദേശിക്കാറുണ്ട്.

താങ്സിങ്ങിലെ ഉയരം (12,475) കഴിഞ്ഞദിവസത്തേക്കാൾ കുറവായതിനാൽ ബുദ്ധിമുട്ട് ഒട്ടും അനുഭവപ്പെടില്ലെന്ന് ഗൈഡ് ആശ്വസിപ്പിച്ചു. അതുകൊണ്ടുതന്നെ പ്രാതൽ കഴിച്ച് 9 മണി കഴിഞ്ഞപ്പോഴെ ഞങ്ങൾ യാത്ര തുടങ്ങിയുള്ളൂ. രണ്ടു കി.മീറ്റർ പിന്നിട്ടപ്പോഴേക്കും ഭൂപ്രകൃതിയിൽ കാതലായ മാറ്റങ്ങൾ കണ്ടുതുടങ്ങി. പച്ചപ്പിൽ മൂടിക്കിടക്കുന്ന കുന്നുകളും അതിനു താഴെ നിരപ്പായ പ്രദേശങ്ങളും മാറിമാറി വന്നു. ജൊംപുനൊ പർവതത്തിന്റെ വിശാലമായ അടിവാരത്തിലേക്കു പ്രവേശിച്ചതോടെ മനോജ്ഞമായ ഒരു സമതലത്തിലേക്ക് എത്തിച്ചേർന്നു. ചുറ്റും അംബരചുംബികളായ പർവതനിരകൾ. തെളിഞ്ഞ കാലാവസ്ഥയിൽ, ദേവതാത്മാക്കളുടെ മഞ്ഞുതലപ്പാവ് വജ്രശോഭ വാരിവിതറുന്ന കാഴ്ച അനിർവചനീയമാണ്. ആയിരക്കണക്കിന് പൂത്തിരി കത്തിച്ചിതറുന്നതുപോലെ ചക്രവാളം പ്രഭാപൂരത്തിൽ തിളങ്ങിനിന്നു.

വൃത്താകാരത്തിൽ നിലകൊള്ളുന്ന ഹിമശൈലങ്ങളിൽനിന്ന് അഗാധമായ താഴ്‌വരയിലേക്കു പതിക്കുന്ന നീരൊഴുക്ക്, പ്രകൃതി ഒരുക്കിയ വലിയൊരു ജലധാരായന്ത്രത്തിൽനിന്നാണെന്നാണ് തോന്നുക. തികച്ചും അനുപമമായ ഒരു ശില്പഭംഗി. ഒരു ഫൗണ്ടന്റെ നടുവിൽ കുളിരണിഞ്ഞു നിൽക്കുന്ന പ്രതീതി.

താഴ്ന്നിറങ്ങിക്കിടക്കുന്ന ചക്രവാളം, ചക്രവാളത്തെ ചുംബിച്ചുനിൽക്കുന്ന ഹിമശൈലങ്ങൾ, അഗാധമായതാഴ്‌വരയിലെ വിശാലമായ സമതലപ്രദേശം, പച്ചപ്പുതപ്പ് പുതച്ചപോലെകിടക്കുന്ന മേടുകൾ, ജലധാരയിൽനിന്ന് ഉദ്ഭവിക്കുന്ന നീർച്ചോലകൾ, നീർച്ചോലകൾ ഒന്നിച്ചുചേരുന്ന കൊച്ചുതടാകങ്ങൾ, മേടുകളുടെ ഓരം ചേർന്നുനില്ക്കുന്ന പച്ചിലക്കാട്, ഇതിന്റെയൊക്കെ ഇടയിലായി വർണകാന്തി ചൊരിയുന്ന പുഷ്പങ്ങൾ, നിലാവെളിച്ചംപോലെ തോന്നിക്കുന്ന മങ്ങിയ വെയിൽ, ഇതെല്ലാം ഒരു കുടക്കീഴിൽ ഒതുക്കിയപോലെ തോന്നിക്കുന്ന നീലാകാശം- അതെ, പ്രപഞ്ചശിൽപ്പിയുടെ ചാരുതയാർന്ന കരവിരുത് ഇവിടെ പരിപൂർണതയോടെ സമന്വയിക്കുന്നു. മഹാകവി കാളിദാസന്റെ ഋതുസംഹാരത്തിലെ വരികൾ ഓർത്തുനോക്കി-

"പ്രവാസിനാമംബുദചുംബിതോപലാഃ
സമാചിതാഃ പ്രസ്രവണൈഃ സമന്തതഃ"-[1]

സൗന്ദര്യലഹരിയിൽ ആറാടിക്കളിക്കുന്ന മനസ്സുമായി മന്ദം മന്ദം മുന്നോട്ട് നടന്നു. പർവതങ്ങളുടെ അടിവാരത്തുകൂടി കയറിയിറങ്ങി നടന്ന് ഞങ്ങൾ വിശാലമായ മറ്റൊരു താഴ്‌വരയിൽ എത്തി. ഇതാണ് താങ്സിങ്. പൻഡിം എന്ന പർവതരാജന്റെ അടിഭാഗത്താണ് ഈ സമതലപ്രദേശം. ശക്തമായ ഒഴുക്കുള്ള നീർച്ചോല കടക്കാൻ ഇവിടെ ഒരു മരപ്പാലമുണ്ട്. പൻഡിം പർവതത്തെ വണങ്ങിയശേഷം ഞങ്ങൾ കൂടാരത്തിലേക്ക് പ്രവേശിച്ചു.

കൂടാരത്തിൽ കുറച്ചുനേരം വിശ്രമിച്ചു. ആവി പറക്കുന്ന കട്ടൻചായ കിട്ടിയപ്പോൾ അതുംകൊണ്ട് ഞാൻ പുറത്തേയ്ക്ക് ഇറങ്ങി. ചായ മൊത്തിക്കുടിച്ചുകൊണ്ട് കാഞ്ചൻജംഘയുടെ പ്രൗഢഗംഭീരമായ രൂപത്തിലേക്ക് നിർന്നിമേഷനായി നോക്കി നിന്നു. പോക്കുവെയിലിന്റെ പൊൻപ്രഭയിൽ ആറാടി, ഒരു സ്വർണ്ണപ്പുതപ്പുകൊണ്ടു പുതച്ചപോലെ, കാഞ്ചൻജംഘാദേവി എഴുന്നേറ്റുനിൽക്കുന്നു! ദേവിയുടെ ശിരസ്സുപോലെ തോന്നിക്കുന്ന ഉന്നതശൃംഗം വജ്രശോഭപോലെ വെട്ടിത്തിളങ്ങുന്നു. ദീപ്തമായ ഒരു പ്രകാശവലയം ചുറ്റും പ്രസരിക്കുന്നുണ്ട്. അഭൗമമായ തേജസ്സുതന്നെ!

സമയം അഞ്ചര കഴിഞ്ഞതേയുള്ളു. പകൽവെളിച്ചം ഇനിയും ഏറെനേരം ഉണ്ടാകും. തണുപ്പുകൊണ്ട് വിറക്കുന്നുണ്ടെങ്കിലും ദീർഘം സമയം മെഡിറ്റേഷനിൽ ഇരിയ്ക്കാൻ അനുയോജ്യമായ സ്ഥലമാണ് ഇത്. ധ്യാനത്തിൽ മുഴുകിയാൽ പിന്നെ എത്ര കഠിനമായ തണുപ്പായാലും അതനുഭവപ്പെടുക

1. മേഘങ്ങൾ ചെന്നു കരിംപാറകളെ ചുംബിക്കുന്നു. എല്ലാ ഭാഗങ്ങളിലും അരുവികൾ ഒഴുകുന്നു.

യുമില്ല. ഉന്നതമായപ്രതലങ്ങളിൽ ധ്യാനത്തിന് ഇരിക്കുമ്പോൾ തലങ്ങളിൽനിന്ന് തലങ്ങളിലേക്ക് പെട്ടെന്ന് ഉയർന്നുപോകാൻ കഴിയും.

ഏഴരമണി കഴിഞ്ഞപ്പോഴാണ് കൂടാരത്തിലേക്കു മടങ്ങിയത്. കൂട്ടുകാരൊക്കെ മൂടിപ്പുതച്ചു കിടപ്പാണ്. പരിചാരകന്മാർ രാത്രി ഭക്ഷണം തയ്യാറാക്കുന്ന തിരക്കിലാണ്. നോർബു, പതിവുപോലെ, അവരെ സഹായിക്കുന്നു. പച്ചക്കറിസൂപ്പ് തയ്യാറായപ്പോൾ രാംസിങ്ങ് എന്ന പരിചാരകൻ ഒരു കപ്പ് സൂപ്പ്, ഭവ്യതയോടെ, എന്റെ മുന്നിൽ വച്ചുതന്നു. ചൂടുള്ള സൂപ്പ് മൊത്തിക്കുടിച്ചുകൊണ്ട്, അദ്ദേഹത്തോട് പലതും ചോദിച്ചറിഞ്ഞു.

താങ്ങ്സിങ്ങിൽ ശക്തമായ മഞ്ഞുവീഴ്ചയാണ് അനുഭവപ്പെടുക. 10 മണി കഴിഞ്ഞാൽ കാലാവസ്ഥ അപ്പാടെ മാറും. നിലാവുള്ള സമയമാണെങ്കിലും മഞ്ഞിന്റെ പതനശക്തി കാരണം ചന്ദ്രബിംബത്തെ കാണാൻ സാധിക്കില്ല. രാത്രിയിൽ, മിക്കവാറും, മഴ പെയ്യാറുണ്ട്. മഴയ്ക്ക് പ്രത്യേക സമയക്രമമൊന്നും ഇല്ല. മഴയും മഞ്ഞുവീഴ്ചയും സമന്വയിക്കുമ്പോൾ ആലിപ്പഴവർഷം (Hailstorm) ഉണ്ടാകാറുണ്ട്. പച്ചക്കറിസൂപ്പിൽ യാക്കുമൃഗത്തിന്റെ നെയ്യ് ചേർത്തു കഴിച്ചാൽ തണുപ്പിനെ ഒരു പരിധിവരെ അകറ്റിനിർത്താം. തിബത്തൻകാരും, ലെപ്ചകളും ഹിമാനികളുടെ അടുത്തു ജീവിക്കുന്ന ഗോത്രവർഗക്കാരും തണുപ്പുകാലത്ത് യാക്കിന്റെ നെയ്യ് ദേഹമാസകലം പുരട്ടിയ ശേഷമാണ് അതിനു മീതെ വസ്ത്രങ്ങൾ ധരിക്കുക. വസ്ത്രങ്ങൾ അലക്കുന്ന സമ്പ്രദായം തീരെ ഇല്ലാത്തതിനാൽ അസഹ്യമായ ഒരു വാടയാണ് ഇവർ അടുത്തുവരുമ്പോൾ അനുഭവപ്പെടുക. കൈലാസ്- മാനസസരസ്സ് യാത്രയിൽ തിബത്തൻ കൂലിക്കാർ അടുത്തുവരുമ്പോൾ മനംമടുപ്പിക്കുന്ന ദുർഗന്ധം അനുഭവപ്പെട്ടതും, തേച്ചുകുളിയുടെ അഭാവമാകാം ഇതിന്റെ ഹേതുവെന്ന് ഞാൻ കാരണം കണ്ടെത്തിയതും, തദ്വാരാ അവരോട് വെറുപ്പുതോന്നിയതും ഓർത്തുപോയി. കടുത്ത തണുപ്പിനെ ചെറുക്കാൻകഴിവുള്ള വിലകൂടിയ കമ്പിളിവസ്ത്രങ്ങൾ വാങ്ങാനൊന്നും ഈ സാധുക്കൾക്ക് സാധ്യമല്ലെന്നിരിക്കെ, പ്രകൃതിദത്തമായ വസ്തുക്കളെക്കൊണ്ട് അവരത് സാധിക്കുന്നതിനെ കുറ്റപ്പെടുത്താൻ പാടില്ലാത്തതാണ്. എനിക്ക് വല്ലാത്ത കുറ്റബോധം തോന്നി.

കാഞ്ചൻജംഘയിലേക്കുള്ള ട്രക്കിങ്ങിന് ഇന്ത്യക്കാർ വളരെ കുറവായി മാത്രമേ വരുന്നുള്ളൂ. വിദേശികളാണ് ഇവിടേക്കെത്തുന്നതിൽ ഭൂരിഭാഗവും. എല്ലാവിധ സന്നാഹങ്ങളോടുംകൂടി വന്ന്, ഓരോ ക്യാമ്പിലും ദിവസങ്ങളോളം താമസിച്ച്, ഈശ്വരചൈതന്യം ഓരോ അണുവിലും തുടിച്ചുനിൽക്കുന്ന ഇവിടത്തെ പർവതസാനുക്കളിലെ ഊർജം മെഡിറ്റേഷൻ മുഖേന ആവോളം ആവാഹിച്ചെടുത്ത്, പ്രകൃതിയോട് ഇണങ്ങി ജീവിച്ച് ഇവരൊക്കെ സംതൃപ്തിയോടെ മടങ്ങിപ്പോകുന്നു. എല്ലാവർഷവും മുടങ്ങാതെ ഇവിടെ വന്ന് ഒരു മാസമോ അതിലധികമോ താമസിക്കുന്ന ഒരു വിദേശവനിതയെ രാംസിങ്ങ് നന്നായി ഓർമിക്കുന്നു. കോടികൾ ആസ്തിയുള്ള ഒരുഅമേരിക്കൻ കമ്പനിയുടെ ഉടമകളിൽ ഒരാളായിരുന്ന, മധ്യവയസ്സുകഴിഞ്ഞ, ഈ സ്ത്രീ എല്ലാം ഉപേക്ഷിച്ച് ഹിമാലയത്തിൽ അഭയം പ്രാപിച്ച് സംതൃപ്തിയോടെ ജീവിക്കു

ന്നുവെന്നും രാംസിങ്ങ് വിസ്തരിച്ചു.

ഭക്ഷണം കഴിക്കാനിരുന്നപ്പോൾ മഴ തുടങ്ങി. അതോടെ തണുപ്പും വല്ലാതെ വർധിച്ചു. ആഞ്ഞടിക്കുന്ന കാറ്റിന്റെ ആരവത്തോടൊപ്പം ഇടിമിന്നലും തുടങ്ങിയപ്പോൾ കവാടം തുണികൊണ്ടു മൂടിയിട്ടു. റൊട്ടിയോടൊപ്പം കഴിക്കാനായി സോൺഗ്രി ഗ്രാമത്തിൽനിന്ന് ഞങ്ങൾ വാങ്ങിച്ച ഇളം വെണ്ടയ്ക്ക ഉപയോഗിച്ചു.സബോളയും ഏതോ ഒരിനം പച്ചിലയും കൂട്ടി വഴറ്റിയെടുത്ത സബ്ജിക്ക് മുന്തിയ രുചിയാണ് അനുഭവപ്പെട്ടത്. ആ രാത്രി ഭക്ഷണത്തിന്റെ രുചി ഇന്നും നാവിൽ തങ്ങിനിൽക്കുന്നു.

നല്ലപോലെ പ്രാർഥിച്ചശേഷം, മഴയുടെ താളം ശ്രവിച്ച്, മൂടിപ്പുതച്ചുകിടന്നപ്പോൾ നിദ്രാദേവി ക്ഷണത്തിൽ അനുഗ്രഹിച്ചു.

*

മഞ്ഞുവീഴ്ച പൂർണമായി ശമിച്ചിരുന്നില്ലെങ്കിലും 7 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ തയ്യാറായി. താങ്സിങ്ങിൽനിന്ന് ചെമാതാങ്ങിലേയ്ക്ക് 8 കിലോമീറ്റർ ദൂരമുണ്ട്. 8 മണിക്കൂറെങ്കിലും വേണ്ടിവരും ഈ യാത്രയ്ക്ക്. ഹിമാനികളും ഹിമസരിത്തുകളുംതാണ്ടിയുള്ള ഈ യാത്രയുടെ പകുതിയിലധികം ഭാഗങ്ങളും ഹിമഭൂമിയാണ്. 4 മണി കഴിഞ്ഞാൽ ഹിമാനികളിൽക്കൂടിയുള്ള യാത്ര അപകടം വരുത്തിയേക്കാം. 15,750 അടി ഉയരത്തിലേക്കുള്ള ഈ ട്രക്കിങ്ങ് വളരെ സൂക്ഷ്മതയോടെ കൈകാര്യം ചെയ്യേണ്ടതാണ്. പതിവുപോലെ, നോർബു വിസ്തരിച്ചുപറഞ്ഞു. പ്രാതലും ഉച്ചഭക്ഷണവും തോൾബാഗിൽ തിരുകിയശേഷം ഞങ്ങൾ യാത്ര തുടങ്ങി.

പൻഡിം പർവതത്തിന്റെ മറുഭാഗത്തുള്ള വിശാലമായ താഴ്വരയിൽ എത്തുകയെന്നതാണ് ഞങ്ങളുടെ അന്നത്തെ ദൗത്യം. അതിനിടയിൽ 3200-ൽ അധികം അടി ഉയരത്തിലേക്ക് എത്തിച്ചേരണം. ഞങ്ങൾ കാഞ്ചൻജംഘയോട് കൂടുതൽക്കൂടുതൽ അടുത്തുകൊണ്ടിരിക്കയാണ് എന്ന ചിന്ത മനസ്സിൽ ആഹ്ലാദം പരത്തി. ആദ്യത്തെ രണ്ടു മണിക്കൂർയാത്ര നയനാഭിരാമമായ ഓൺഗ്ലതാങ്ങ് താഴ്വരയിലൂടെ ആയിരുന്നു. ചക്രവാളത്തെ തൊട്ടപോലെ നിൽക്കുന്ന പർവതങ്ങളാണ് ചുറ്റും. പർവതങ്ങളുടെ പള്ളയിൽകൂടിയുള്ള കയറ്റം ആരംഭിക്കുന്നതിനുമുമ്പായി ഒരു കൊച്ചു തടാകക്കരയിൽ ഇരുന്ന് പ്രാതൽ കഴിച്ചു.

വിശ്രമിച്ച് ക്ഷീണമകറ്റിയശേഷം യാത്ര തുടർന്നു. പതിവിനു വിപരീതമായി, അന്തരീക്ഷം തെളിഞ്ഞുനിന്നു. ചുറ്റും നിരന്നുനിൽക്കുന്ന പർവതങ്ങളുടെ മുകൾഭാഗത്ത് മാത്രമേ കനത്ത മഞ്ഞ് വീണുകിടക്കുന്നുള്ളൂ. കുത്തനെ താഴോട്ടുകിടക്കുന്ന ഓരങ്ങളിൽ അവിടവിടെയായി മഞ്ഞ് പറ്റിപ്പിടിച്ച് കിടപ്പുണ്ട്. പലഭാഗങ്ങളിലും മഞ്ഞ് ഒലിച്ചിറങ്ങിയപ്പോലെ നീണ്ടുവരുന്നതായും കാണാം. തെളിഞ്ഞ സൂര്യകിരണങ്ങൾ കൂടുതൽ വെൺമയോടെ പുറത്ത് വന്നപ്പോൾ പർവതശിഖരങ്ങൾ ജ്വലിച്ചു തിളങ്ങി. പർവതങ്ങളുടെ ഓരത്തുകൂടിയുള്ള വീതികുറഞ്ഞ വഴിയിൽക്കൂടി ഞങ്ങൾ സാവധാനം നടന്നു. പല

ഘട്ടങ്ങളിലും ചെങ്കുത്തായ കയറ്റങ്ങളും കുത്തനെയുള്ള ഇറക്കങ്ങളും അഭിമുഖീകരിക്കേണ്ടിവന്നു. സഹയാത്രികരിൽ ചിലർക്ക് കടുത്ത വിഷമങ്ങൾ ഉണ്ടായപ്പോൾ ഗ്ലൂക്കോസുവെള്ളം കൊടുത്ത് വിശ്രമിപ്പിക്കേണ്ടിവന്നു. പലപ്പോഴും ഇതാവർത്തിക്കേണ്ടിവന്നപ്പോൾ എനിക്ക് ആശങ്ക തോന്നി. കൂടാരമില്ലാതെ, രാത്രി, വഴിയിൽ തങ്ങേണ്ടിവന്നാൽ പ്രശ്നം ഗുരുതരമായിത്തീരും. സ്ഫടികസമാനമായ തെളിനീർ ഒലിച്ചിറങ്ങിവരുന്ന ഒരു മലയിടുക്കിന്റെ ഉച്ചിയിൽ വിശ്രമിച്ചശേഷം ഞങ്ങൾ ഉച്ചഭക്ഷണം കഴിച്ചു. അരമണിക്കൂറോളം കിടന്നു ക്ഷീണമകറ്റിയശേഷം മാത്രമേ യാത്ര തുടർന്നുള്ളൂ.

രണ്ടുമണി കഴിഞ്ഞപ്പോൾ മുകൾഭാഗത്തെ നിരപ്പിൽ എത്തി. ഒട്ടാകെ മാറിയ ഒരു ഭൂപ്രകൃതിയിലേക്കാണ് ഞങ്ങൾ ചെന്നുചേർന്നത്. പർവതമുകളിൽനിന്ന് ഹിമാനികളുടെ ഭാഗങ്ങൾ താഴേയ്ക്ക് ചെരിഞ്ഞിറങ്ങിക്കിടക്കുകയാണ്. ഇരുമ്പുപോലെ ഉറച്ച പ്രതലമാണ് ഹിമാനികൾക്ക്. രാത്രിയിൽ ഉതിർന്നുവീണ പുതുമഞ്ഞ്, സൂര്യകിരണങ്ങളേറ്റ് ഉരുകിത്തീർന്ന് സമീപത്തുള്ള തടാകങ്ങളിൽ ലയിച്ചുകഴിഞ്ഞിരുന്നു. ചെറുതും വലുതുമായ നിരവധി തടാകങ്ങൾ ഇവിടെയുണ്ട്. തടാകങ്ങളുടെ അടിത്തട്ടും ഹിമാനികൾതന്നെയാണ്. കൈ തൊട്ടാൽ ഉടനെ മരവിച്ചുപോകുന്ന ഇതിലെ തെളിഞ്ഞ ജലത്തിൽ ഹിമക്കട്ടകൾ, പൊന്തിയും താഴ്ന്നും, ഒഴുകിനടക്കുന്നു. ഇതാണ് ഹിമാനിത്തടാകങ്ങൾ (Glacial Lakes). അമ്പരപ്പും ആഹ്ലാദവും ഒരേസമയം മനസ്സിൽ ഉളവാക്കുന്ന ഒരു ദൃശ്യം.

ഹിമാനികളുടെ ഇടയിൽ, പല സ്ഥലത്തും, ഇടത്തരം പാറക്കൂട്ടങ്ങൾ ഉണ്ട്. ആറടിയിലധികം ഉയരമുണ്ട് പാറക്കൂട്ടങ്ങൾക്ക്. ഇതെല്ലാം ക്രമേണ ഹിമാനികൾക്ക് ഇരയായിത്തീരും. വളരെ പതുക്കെയാണ് ഹിമാനികളുടെ ചലനം. ഇവയുടെ നീരാളിപ്പിടുത്തത്തിൽ അമർന്നുപോയാൽ പാറ പൊട്ടിത്തകർന്ന് ഛിന്നഭിന്നമായിപ്പോകും. ഈ പൊട്ടിത്തെറിയിൽനിന്ന് തെറിച്ചുപോകുന്ന കല്ലുകൾ (Boulders) താഴ്ന്ന ഭാഗങ്ങളിൽ എത്തിച്ചേർന്ന് വലിയ ഒറ്റക്കല്ലുകളായി ചിതറിക്കിടക്കും. ഇത്തരം കല്ലുകളുടെ പലഭാഗത്തും ബ്ലേഡുപോലെ മൂർച്ചയുള്ളതായികാണാം. നൂറ്റാണ്ടുകൾക്കു മുമ്പ് ഈ പ്രദേശമാകെ പാറക്കെട്ടുകൾ നിറഞ്ഞ സ്ഥലമായിരുന്നിരിയ്ക്കാം. അവയിൽ ഭൂരിഭാഗവും ഹിമാനികൾക്കിരയായിത്തീർന്നതാകാം. ഇവയുടെ ചലനമാർഗത്തിൽ നിൽക്കുന്ന പടുകൂറ്റൻ വൃക്ഷങ്ങളെപ്പോലും കടപുഴക്കിമറിച്ചിട്ട് തുണ്ടംതുണ്ടമാക്കിക്കളയുന്നു. ഹിമാനികളുടെ ആഴം ഭൂമിക്കടിയിലേക്ക് എത്രത്തോളമുണ്ടെന്നു കണ്ടെത്താൻ ശാസ്ത്രജ്ഞന്മാർക്ക് കഴിഞ്ഞിട്ടില്ല. ചില സ്ഥലങ്ങളിൽ ഹിമാനികൾ അപ്രത്യക്ഷമായി അവിടെ പുല്ലും സസ്യങ്ങളും വളരുന്നതായി കണ്ടിട്ടുണ്ട്. പക്ഷേ, അവിടെ പത്തടിയോളം താഴ്ചയിൽ 'അവൻ' സുഖനിദ്രയിലാണ്ടു കിടക്കുന്നുണ്ടാകും!

ഹിമാലയത്തിലെ ഹിമാനികളെ(ഗ്ലേഷിയർ)ക്കുറിച്ച് കാര്യമായ പഠനങ്ങളൊന്നുംതന്നെ ഇതുവരെ നടന്നിട്ടില്ല. ഭാരതീയ ശാസ്ത്രജ്ഞന്മാരേക്കാൾ വിദേശശാസ്ത്രജ്ഞന്മാരാണ് ഇക്കാര്യത്തിൽ കുറച്ചെങ്കിലും പുരോഗതി

കൈവരിച്ചത്. പക്ഷെ, അവരുടെ ഗവേഷണഫലങ്ങളിൽ കാതലായ പലതും നമുക്ക് ലഭ്യമായിട്ടുമില്ല. ഗവൺമെന്റ് സ്പോൺസർ ചെയ്യുന്ന 'വാഡിയ ഇൻസ്റ്റിറ്റ്യൂട്ട് ഫോർ ഹിമാലയൻ ജിയോളജി' എന്ന സ്ഥാപനമാണ് ഇക്കാര്യത്തിൽ പഠനം നടത്തിയത്. ഇതിലെ ഹിമാനിശാസ്ത്രജ്ഞനായ (ഗ്ലേഷ്യോളജിസ്റ്റ്) ഡോ.ഡി.പി.ഡോപാൽ ആണ് ഗവേഷണത്തിനു നേതൃത്വം നൽകിയത്. ശീതകാലത്ത് ഹിമാനികളുടെ മുകളിൽ മഞ്ഞ് ഉറയ്ക്കുന്നു. വേനൽക്കാലത്ത് കീഴ്ഭാഗത്തുനിന്ന് മഞ്ഞ് ഉരുകുന്നു. കഴിഞ്ഞ 25 വർഷങ്ങൾക്കുള്ളിൽ ഹിമാലയത്തിൽ 2.2 ഡിഗ്രി സെൽഷ്യസ് അന്തരീക്ഷതാപം ഉയർന്നതായും പഠനത്തിൽ പറയുന്നു. കാര്യമാത്രപ്രസക്തമായ മറ്റ് യാതൊരു വിവരങ്ങളും ശേഖരിക്കാൻ ഇവർക്ക് കഴിഞ്ഞതുമില്ല. 12,950 അടി ഉയരത്തിൽ മാത്രമാണ് ഈ സംഘം ഗവേഷണം നടത്തിയത്!

ഹിമാനികളുടെ നിഗൂഢത അനാവരണം ചെയ്യാൻ ഇത്തരം പ്രഹസന ഗവേഷണങ്ങൾകൊണ്ട് ആവില്ല. ഹിമാനികളുടെ വ്യാപ്തി, ആഴം, ഘടനയിലെ വ്യത്യാസം, താപനില, മർദ്ദവ്യത്യാസം, ഉപരിതലത്തിൽ പുതുമഞ്ഞ് കുമിഞ്ഞുകൂടുന്നതിന്റെ അളവ്, ഉഷ്ണകാലത്ത് കിനിഞ്ഞിറങ്ങുന്ന ജലത്തിന്റെ അളവ്, കാലാവസ്ഥയിലെ വ്യതിയാനം വരുത്തുന്ന മാറ്റങ്ങൾ തുടങ്ങിയ നിരവധിവിഷയങ്ങൾ പഠനവിധേയമാക്കേണ്ടതാണ്. ചലിക്കുന്ന ഹിമാനികൾ, അതിന്റെ വേഗത, അതിനുള്ള കാരണം, ചലനമധ്യെ കാണിക്കുന്ന സംഹാരരുദ്രതയുടെ ഹേതു തുടങ്ങിയ നിഗൂഢപ്രശ്നങ്ങൾക്കും ഉത്തരം കണ്ടെത്തേണ്ടതുണ്ട്. ഹിമാനികളുടെ അഗാധമായ അടിത്തട്ടിൽ ഹിമപാളികൾക്കിടയിലുണ്ടാകുന്ന മർദ്ദവ്യത്യാസങ്ങളാണ് ചലനത്തിന്റെ ഹേതു എന്ന പ്രാഥമികനിഗമനം വളരെ ശാസ്ത്രീയമായ ഗവേഷണത്തിനു വിധേയമാക്കേണ്ടതാണ്. 13,000 അടിയ്ക്കു താഴെ നടത്തുന്ന ഗവേഷണങ്ങൾകൊണ്ടൊന്നും ഒരു ഫലവും സിദ്ധിക്കാൻ പോകുന്നില്ല. അടുത്ത ഏതാനും വർഷങ്ങൾക്കുള്ളിൽ ഗംഗാനദി വറ്റിവരണ്ടുണങ്ങാൻ പോകുകയാണെന്നും മറ്റും ലേഖനങ്ങൾ എഴുതിവിടുന്നവർക്ക് ഈ ഹിമസാമ്രാജ്യത്തെക്കുറിച്ച് എന്തറിയാം? $5^1/_2$ ലക്ഷം ചതുരശ്ര കി.മീറ്റർ വിസ്തീർണം വരുന്ന ഈ ഹിമപ്രപഞ്ചവും അതിലെ എണ്ണമറ്റ ഹിമാനികളെക്കുറിച്ചും ആരറിയുന്നു?[1]

ഹിമാനിയും ഹിമാനിത്തടാകങ്ങളും പിന്നിട്ട് ഞങ്ങൾ മുന്നോട്ട് നടന്നു. പർവതങ്ങളുടെ ഇടയിൽക്കൂടിയുള്ള നിരപ്പുഭൂമിയിൽക്കൂടി സാവധാനം നട

1. ലോകത്തിൽ മൊത്തം 1434 മില്ല്യൺ ക്യൂബിക് കിലോമീറ്റർ വെള്ളം ഉണ്ടെന്നാണ് കണക്കാക്കുന്നത്. ഇതിൽ 1313 മില്ല്യൺ ക്യൂബിക് കിലോമീറ്റർ (93%) സമുദ്രജലമാണ്. 38 മില്ല്യൺ ക്യൂബിക് കിലോമീറ്റർ (2.5%) ഭൂമിയുടെ ഉപരിതലത്തിന്റെ അഗാധമായ ആഴങ്ങളിൽ ജലസംഭരണികളായി സ്ഥിതിചെയ്യുന്നു. ധ്രുവപ്രദേശങ്ങളിൽ 29 മില്ല്യൺ ക്യൂബിക് കിലോമീറ്റർ (2%) ഘനീഭവിച്ച മഞ്ഞുകട്ടകളായും, 221000 ക്യൂബിക് കിലോമീറ്റർ നദികളിലും തടാകങ്ങളിലുമായി കാണുന്നു. 16700 ക്യൂബിക് കിലോമീറ്റർ അന്തരീക്ഷത്തിൽ ബാഷ്പകണങ്ങളുമായിട്ടും ജലത്തിന്റെ സ്രോതസ്സുകൾ നിലകൊള്ളുന്നു. 14000 ക്യൂബിക് കിലോമീറ്റർ അളവിൽ ലോകത്തിലെ ജീവജാലങ്ങളിലും ജലം ഉൾക്കൊള്ളുന്നു.

ക്കുമ്പോൾ ശുദ്ധജലവും ഉണക്കപ്പഴങ്ങളും കഴിച്ച് ക്ഷീണമകറ്റി. സമാറ്റി തടാകം വരെയുള്ള ഈ യാത്രയിൽ കണ്ണിനു കുളിരേകുന്ന പ്രകൃതിദൃശ്യങ്ങളാണ് എവിടേയും കാണാൻ കഴിഞ്ഞത്. പർവതങ്ങളുടെ ഒഴിഞ്ഞ ചെരുവിൽക്കൂടി സമതലത്തിലേക്കു വീശുന്ന മന്ദമാരുതന് സുഗന്ധമുള്ളതുപോലെ തോന്നി. ഉയരക്കൂടുതലുള്ള സ്ഥലത്താണെങ്കിലും ഈ തെന്നൽ ഏൽക്കുമ്പോൾ ഇന്ദ്രിയങ്ങൾക്കൊട്ടാകെ പ്രത്യേകമായ ഒരു ഉണർവ്. ചുറ്റും ഉയർന്നു നിൽക്കുന്ന ഹിമക്കൊടുമുടികൾ അസ്തമയസൂര്യന്റെ സുവർണപ്രഭയിൽ ആറാടിനിന്നപ്പോൾ, അതേറ്റുവാങ്ങിക്കൊണ്ട് വിശാലമായ ചെമാതാങ്ങ് താഴ്‌വര അഗ്നിപ്രഭപോലെ തിളങ്ങി. ചെറിയപാറക്കെട്ടുകളും ഒറ്റക്കല്ലുകളും കുറ്റിച്ചെടികളും ധാരാളമുള്ള ഈ പ്രദേശത്തെത്തിയതോടെ അന്നത്തെ യാത്രക്ക് സമാപനമായി.

ചൂടുള്ള ചായ കുടിച്ചശേഷം ഞാൻ കൂടാരത്തിൽനിന്നു പുറത്തേക്കിറങ്ങി. മൂന്നടുക്ക് കമ്പിളിവസ്ത്രങ്ങൾ ധരിച്ചിട്ടും തണുപ്പിനു ശമനം കിട്ടിയില്ല. അസ്തമയസൂര്യന്റെ പ്രഭ മങ്ങുന്നതിനുമുമ്പ് ആ ചുറ്റുവട്ടത്തൊന്നു കറങ്ങാനായി മന്ദംമന്ദം നടന്നു. വലുതും ചെറുതുമായ നിരവധി ഒറ്റക്കല്ലുകൾ ആ പ്രദേശമാകെ ചിതറിക്കിടക്കുന്നുണ്ട്. ഹിമാനികളുടെ പിടിയിൽനിന്ന് കുതറി പുറത്തുചാടിയതാണ് ഈ കല്ലുകൾ. കത്തിയുടെ വായ്ത്തലപ്പോലെ മൂർച്ചയേറിയ ഭാഗങ്ങളും കുന്തത്തിന്റെ അറ്റംപോലെ കൂർത്ത മുനകളും മിക്ക കല്ലുകളിലും കാണാം. ഉയരം കുറഞ്ഞ ഒരുതരം കുറ്റിച്ചെടികൾ പാറക്കെട്ടുകൾക്കു താഴെയും നിരപ്പിലെ ചതുപ്പിലും തഴച്ചു വളർന്നുനിൽക്കുന്നത് ഞാൻ ശ്രദ്ധിച്ചു നോക്കി. ചെടികളുടെ അടുത്തുനിൽക്കുമ്പോൾ അനുഭവപ്പെട്ട ഹൃദ്യമായ സുഗന്ധം എന്നിൽ ജിജ്ഞാസ ഉളവാക്കി. ഹിമാലയത്തിലെ പല ചെടികളും അപകടകാരികളാണെന്ന് അറിയാമായിരുന്നതിനാൽ ഞാൻ അതിൽ സ്പർശിച്ചില്ല. കൂടാരത്തിലെ ജീവനക്കാരോട് ചോദിച്ചറിയണമെന്ന് തീരുമാനിക്കുകയും ചെയ്തു.[1] ചെമാതാങ്ങ് താഴ്‌വര നിശ്ശബ്ദമാണ്. പതിയെ വീശുന്ന തെന്നൽ തികച്ചും നിർവൃതിദായകവുമാണ്. കണ്ണടച്ച് പച്ചപ്പുൽത്തകിടിയിൽ മലർന്നുകിടന്നപ്പോൾ വല്ലാത്തൊരു ആനന്ദനിർവൃതി. ഏറെനേരം ആ കിടപ്പ് കിടന്നു.

രാത്രി ഭക്ഷണത്തിനായി നോർബു വിളിച്ചപ്പോഴാണ് ഉണർന്നത് മഞ്ഞുവീഴ്ച ആരംഭിച്ചുകഴിഞ്ഞിരുന്നു. തണുപ്പുംവല്ലാതെ വർധിച്ചു. പച്ചക്കറി കൂട്ടിക്കലർത്തിയ നൂഡിൽസും കട്ടൻചായയും കഴിച്ചശേഷം ഉറങ്ങാൻ കിടക്കുമ്പോൾ സിക്കിം ഹിമാലയത്തിലെ വിസ്മയദൃശ്യങ്ങളായിരുന്നു മനസ്സുനിറയെ.

*

1. ജീവനക്കാർ പറഞ്ഞുതന്ന നാടൻ പേരുകൾ വായനക്കാർക്ക് ഉപകാരപ്രദമാകുമെന്ന് തോന്നിയില്ല. അവർ പറിച്ചുകൊണ്ടുവന്ന ഈ ചെടിയുടെ ഉണങ്ങിയ ഇലകൾക്ക് മാസ്മരഗന്ധമുണ്ട്. സിക്കിം-തിബത്ത് നിവാസികൾ ഈ ഇലകൾ തങ്ങളുടെ ഇഷ്ട ദൈവങ്ങൾക്ക് ഭക്തിപൂർവം സമർപ്പിക്കുന്നു. ടൂറിസം വകുപ്പിൽനിന്നാണ് ഈ ചെടിയുടെ ശാസ്ത്രീയനാമം പിന്നീട് അറിഞ്ഞത്- Cryptomaria Japonica.

ചെമാതാങ്ങിൽനിന്ന് അന്നത്തെ ലക്ഷ്യത്തിലേക്ക് 6 കി.മീറ്റർ ദൂരമുണ്ട്. ഗ്വോയ്ച ചുരത്തിന്റെ അടിവാരത്തെത്തുമ്പോൾ ഉയരം 16,800 അടി ആയിരിക്കും. അവിടെനിന്ന് ചുരത്തിന്റെ മുകളിൽ എത്തുമ്പോൾ ഉയരം 18,260 അടിയാണ്. അനുകൂലസാഹചര്യമാണെങ്കിൽ വീണ്ടും ഉയരത്തിലേക്ക് കയറാം. ഇവിടെ നിന്നാൽ കാഞ്ചൻജംഘയെ തൊട്ടടുത്ത് കാണാം. ഇവിടെ രാത്രി താമസത്തിനു സൗകര്യം ഇല്ലാത്തതിനാൽ, തിരിച്ച്, സന്ധ്യക്കു മുമ്പായി ചെമാതാങ്ങിൽ എത്തുകയും വേണം. ശ്വാസോച്ഛ്വാസം തടസ്സപ്പെടുന്ന കുത്തനെയുള്ള കയറ്റങ്ങളും, ഗ്ലേഷിയറുകൾക്കിടയിൽക്കൂടിയുള്ള യാത്രയും, മൈനസ് ഡിഗ്രിക്കു വളരെ താഴെയുള്ള താപനിലയും ഗൗരവപൂർവം കാണേണ്ടതായ ഘടകങ്ങളാണെന്ന് നോർബു മുന്നറിയിപ്പുതന്നു. കഴിഞ്ഞ രണ്ടു ദിവസത്തെ യാത്രയിലുടനീളം അവശത പ്രകടിപ്പിച്ചിരുന്ന രണ്ടുപേർ ഈ സമാപനയാത്രയിൽനിന്ന് സ്വയം പിൻവാങ്ങിയതിനാൽ അവരെകൂടാതെ ഞങ്ങൾ യാത്രക്കൊരുങ്ങി. പാചകക്കാർ പ്രാതലും ഉച്ചഭക്ഷണവും ക്ഷണത്തിൽ തയ്യാറാക്കിത്തന്നപ്പോൾ അതുംകൊണ്ട് കൃത്യം 6 മണിക്ക് ഞങ്ങൾ പുറപ്പെട്ടു.

മൂടൽമഞ്ഞ് മറപോലെ നിന്നിരുന്നുവെങ്കിലും പുലർകാലത്തെ കുളിർക്കാറ്റ് ആവോളം ശ്വസിച്ച് ഉന്മേഷത്തോടെ നടന്നു. ഞങ്ങളുടെ ലക്ഷ്യം വടക്കോട്ടാണ്. കിഴക്കുഭാഗം മുഴുവനും ഉദയബിംബത്തിന്റെ പ്രകാശധാരയാൽ ശോഭിച്ചിരുന്നുവെങ്കിലും തളംകെട്ടിനിൽക്കുന്ന മഞ്ഞ് ആ വിസ്മയകാഴ്ചക്ക് തടസ്സം നിന്നു. വളരെ ഉയരത്തിൽക്കൂടിയാണ് ഞങ്ങൾ സാവകാശം നടന്നിരുന്നതെങ്കിലും അതിനേക്കാൾ എത്രയോ ഉയരത്തിലാണ് ഹിമഗോപുരങ്ങൾ ചുറ്റും നിലകൊള്ളുന്നത്. കൂടുതൽ ഉയരത്തിലേക്ക് എത്തുംതോറും കാറ്റിന്റെ ശക്തി വർധിച്ചു. എട്ടുമണിയായപ്പോൾ പ്രാതൽ കഴിയ്ക്കാനായി യാത്ര നിർത്തി. എല്ലാവരും വല്ലാതെ ക്ഷീണിച്ചുപോയി.

കണ്ണീരുപോലെ തെളിഞ്ഞ, തണുത്ത, ശുദ്ധജലം ലഭ്യമായിരുന്നതിനാൽ ക്ഷീണമകറ്റാൻ അത് സഹായകമായി. റോട്ടിയും കിഴങ്ങുകറിയും കഴിയ്ക്കുന്നതിനിടയിൽ, തുടർന്നുള്ള യാത്ര ഭീതിജനകമാണെന്നും ആത്മധൈര്യമില്ലാത്തവർ താഴെ വിശ്രമിച്ചാൽമതിയെന്നും നോർബു മുന്നറിയിപ്പുതന്നു. ചെറുതായൊന്നു വിശ്രമിച്ച് യാത്ര തുടർന്നപ്പോൾ വരാനിരിക്കുന്ന ദുർഘടങ്ങളുടെ ലക്ഷണങ്ങൾ കണ്ടുതുടങ്ങി. മൊറൈനുകളുടെ ഒരു നിരയായിരുന്നു ആദ്യത്തെ പ്രതിസന്ധി. കുത്തനെ കിടക്കുന്ന ഇതിന്റെ എല്ലാ ഭാഗത്തും കൽപ്പായൽ (Rock Moss- ശിലാശൈവലം) പറ്റിപ്പിടിച്ചു കിടക്കുകയാണ്. സദാസമയത്തും നനഞ്ഞു, സ്പോഞ്ചുപോലെ കുതിർന്നുകിടക്കുന്നതിനാൽ ചവിട്ടുമ്പോൾ തെന്നിമാറാൻ സാധ്യതയുണ്ട്. കൽപ്പായൽ അഥവാ കരിമ്പായൽ ഒരുതരം സസ്യവർഗമാണ്. നിരവധി ഇനത്തിലുള്ള കരിമ്പായലുകളെക്കുറിച്ച് ശാസ്ത്രജ്ഞന്മാർ മനസ്സിലാക്കിയിട്ടുണ്ട്. കരിങ്കൽ ശൈലങ്ങളെ കടുത്ത കാലാവസ്ഥാവ്യതിയാനങ്ങളിൽനിന്ന് ഒരു പുതപ്പുപോലെ സംരക്ഷിച്ചുനില

നിർത്തുന്നതിൽ ഇവ വഹിക്കുന്ന പങ്ക് നിസ്സാരമല്ല. അപൂർവത്തിൽപ്പെട്ട ചില ഇനങ്ങൾ, പാറകളുടെ നശീകരണത്തിനും ഹേതുവാകാറുണ്ട്.[1] ഇതെക്കുറിച്ചുള്ള പഠനശാസ്ത്രത്തിന് 'ശിലാവല്ക്കല സസ്യശാസ്ത്രം' (Lichenology) എന്നാണ് പേര്.

മൊറൈനുകളുടെ അടിഭാഗം അഗാധമായ ഗർത്തങ്ങളിലേക്ക് കുത്തനെ ഇറങ്ങിക്കിടക്കുകയാണ്. ഒന്നു വഴുക്കിയാൽ, ഒരു ചുവടു പിഴച്ചാൽ, അതോടെ എല്ലാം അവസാനിക്കും. ആധ്യാത്മികമായി തികച്ചും പാകപ്പെടുത്തിയെടുത്ത മനസ്സുള്ളവർക്കു മാത്രമേ ഇത്തരം അപകടകരമായ പ്രതിസന്ധികളിൽനിന്ന് രക്ഷനേടാൻ കഴിയൂ. ഒന്നും നമ്മുടെ കഴിവല്ല. 'അഹം' എന്ന ഭാവം മനസ്സിൽനിന്നു തൂത്തുകളഞ്ഞ്, എല്ലാം 'അവിടുത്തേയ്ക്ക്' സമർപ്പിച്ച് ചെയ്യുന്ന ഉത്തമകൃത്യങ്ങൾ ഫലപ്രാപ്തിയിൽ എത്തുമെന്നുതന്നെയാണ് അനുഭവം.

മൊറൈനുകൾ അവസാനിക്കുന്നിടത്തുനിന്ന് അംബരചുംബികളായ കരിങ്കൽ ശൈലങ്ങളുടെ നിര തുടങ്ങുകയായി. കിഴുക്കാംതൂക്കായ ഈ ശൈലങ്ങളുടെ പള്ളയിൽകൂടി ഞങ്ങൾ അരിച്ചരിച്ചെന്നപോലെ നടന്നു. അപാരമായ ഉയരത്തിലേക്കാണ് സാവധാനത്തിൽ കയറിക്കൊണ്ടിരുന്നത്. പരുപരുത്ത പ്രതലവും ഇടയ്ക്കെല്ലാം പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്ന വലിയ വിള്ളലുകളും യാത്ര ദുരിതപൂർണമാക്കി. അനേകായിരം അടി താഴെ കാണുന്ന ഗർത്തങ്ങൾ മനസ്സിൽ വിഭ്രാന്തി ഉളവാക്കി. പക്ഷേ, കാഞ്ചൻജംഘയിലേക്ക് അടുത്തുകൊണ്ടിരിക്കുന്നു എന്ന ഊഷ്മളചിന്തയും ചുറ്റും കാണുന്ന പ്രകൃതിയുടെ വശ്യസുന്ദരദൃശ്യങ്ങളും മനസ്സിനു പ്രചോദനമായി.

ഭീതിപ്പെടുത്തുന്ന, മനസ്സിനെ കിടിലംകൊള്ളിക്കുന്ന, കരിങ്കൽ ശൈലത്തിന്റെ ഉച്ചിയിൽക്കൂടി ഞങ്ങൾ സൂക്ഷ്മതയോടെ മുന്നോട്ടുനീങ്ങി. ചക്രവാളത്തെ തൊട്ടുരുമ്മിനിൽക്കുന്ന ഹിമപർവതങ്ങളാണ് ചുറ്റും. ലോകത്തിന്റെ മേൽക്കൂരയിൽക്കൂടിയാണ് ഞങ്ങളുടെ യാത്രയെന്നു തോന്നി. താഴെയുള്ള അത്യഗാധമായ ഗർത്തങ്ങളിലേക്കു ശ്രദ്ധകൊടുക്കാതെ മുന്നോട്ടുമാത്രം ശ്രദ്ധിച്ച് ഞങ്ങൾ ലക്ഷ്യത്തിലേക്ക് അടുത്തുകൊണ്ടിരുന്നു. ഹിമപ്രപഞ്ചമാണ് നേരെ മുന്നിൽ. വിശാലമായൊരു ഹിമസാമ്രാജ്യം. ഒരു വമ്പൻ ഹിമക്കോട്ട പോലെ തോന്നിക്കുന്ന, ആകാശത്തെ സ്പർശിച്ചപോലെ നിലകൊള്ളുന്ന ആ സാമ്രാജ്യത്തിന്റെ നടുവിലായി കാഞ്ചൻജംഘാ ദേവി ധ്യാനനിമഗ്നയായി

1. ചില പ്രത്യേകതരം പായൽ സസ്യങ്ങളുടെ നീര് പിഴിഞ്ഞെടുത്ത് കൊത്തുപണികൾക്കുദ്ദേശിക്കുന്ന ലക്ഷണമൊത്ത പാറകളിന്മേൽ പല ആവർത്തി തേച്ചുപിടിപ്പിച്ചാൽ ആ പാറകൾ മൃദുലമായിത്തീരുമത്രെ. മരം ചീവിയെടുക്കുന്നപോലെ പാറയിലും കരവിരുത് പ്രകടിപ്പിക്കാൻ തന്മൂലം ശില്പികൾക്കു സാധിക്കുന്നു. ഇത്തരം പാറകൾ ശ്രേഷ്ഠമായ നാദങ്ങൾ ഉദ്ഭവിപ്പിക്കുന്നു. പത്തനംതിട്ട ജില്ലയിലെ ഓമല്ലൂർ രക്തകണ്ഠസ്വാമി ക്ഷേത്രത്തിൽ കരിങ്കല്ലുകൊണ്ട് നിർമിച്ച നാഗസ്വരം ഉണ്ട്. ഉത്സവകാലത്ത് ഇത് വായിക്കാറുണ്ട്. ശ്രീ പത്മനാഭസ്വാമിക്ഷേത്രത്തിലും തമിഴ്നാട്ടിലെ പല ക്ഷേത്രങ്ങളിലും ഇത്തരം അത്ഭുതങ്ങൾ കാണാം.

വാണരുളുന്നു. ദേവിയെ വണങ്ങിയശേഷം ഞാനും നോർബുവും വീണ്ടും മുന്നോട്ടു നടന്നു. തുടർന്നുള്ള യാത്രയിൽനിന്ന് മറ്റുള്ളവർ പിൻമാറി. അവർ ഉച്ചഭക്ഷണം കഴിച്ച് വിശ്രമിക്കാൻ തീരുമാനിച്ചു.

ഹിമാനികളാണ് സർവത്ര. ഇതിന്റെയിടയിൽ ഹിമാനിത്തടാകങ്ങളും ഉണ്ട്. ഹിമശൃംഗങ്ങളിൽനിന്ന് ഒലിച്ചിറങ്ങിവരുന്ന ചെറുതും വലുതുമായ പ്രവാഹങ്ങൾ തടാകങ്ങളിൽ ലയിക്കുന്നു. ഇവിടെനിന്ന് അധിക ജലം ഹിമാനികളുടെ ചെരിഞ്ഞ പ്രതലങ്ങളിലേക്ക് ഒഴുകുന്നു. ഹിമാനിത്തടാകങ്ങളിൽ വലിയ മഞ്ഞുകട്ടകൾ പൊന്തിയും താഴ്ന്നും ഉരുണ്ടും ഒഴുകിനടക്കുന്നുണ്ട്. അന്തരീക്ഷം തെളിഞ്ഞുനിന്നതിനാൽ സൂര്യകിരണങ്ങളേറ്റ് ഹിമപ്രപഞ്ചം വെട്ടിത്തിളങ്ങി. കാഞ്ചൻജംഘയുടെ തിരുസന്നിധിയിലേക്ക് കഴിയാവുന്നത്ര മുന്നേറാൻ ഞാനും നോർബുവും തീരുമാനിച്ചു. ഉച്ചഭക്ഷണം ഒരു ഹിമാനിത്തടാകത്തിന്റെ കരയിൽ നിന്നുകൊണ്ട് കഴിച്ചശേഷം, ഗ്ലൂക്കോസ് വെള്ളം ധാരാളം കുടിച്ച് ക്ഷീണമകറ്റി, ഞങ്ങൾ അതീവശ്രദ്ധയോടെ മുന്നോട്ടു നടന്നു. കമ്പിളിക്കോട്ടിന്റെ മീതെ വിന്റ് പ്രൂഫ് ജാക്കറ്റ് ധരിക്കാനും, തുകൽകൈയുറയുടെ മീതെ കനത്ത കമ്പിളിക്കൈയുറ കയറ്റിയിടാനും, കറുത്ത കണ്ണട ധരിക്കാനും ഇതിനിടയിൽ ഞാൻ മറന്നില്ല. ഹിമഭൂമിയിൽക്കൂടി, പ്രത്യേകിച്ച് ഗ്ലേഷിയർ ഭാഗങ്ങളിൽ, നടക്കുമ്പോൾ ഇടയ്ക്കെല്ലാം ട്രക്കിങ്ങ് ഷൂ അഴിച്ചു മുറുക്കിക്കെട്ടണം എന്ന പ്രാഥമികപാഠം ഞാൻ ഒരിക്കലും തെറ്റിക്കാറുമില്ല.

നിശ്ചിത യാത്രാപഥമൊന്നുമില്ലാത്തതിനാൽ ഹിമാനികളെ കുറുകെ കടന്നും ചുറ്റിവളഞ്ഞ് നടന്നും അതീവസൂക്ഷ്മതയോടെ ഞങ്ങൾ മുന്നേറി. ഹിമാനികൾക്കിടയിൽ നൂറുകണക്കിന് അടി താഴ്ചയുള്ള ചതിക്കുഴികൾ ഉണ്ടാകുമെന്നറിയാമായിരുന്നതിനാൽ ഓരോ അടി സ്ഥലവും വടികൊണ്ട് കുത്തി പരിശോധിച്ചശേഷമേ ഞങ്ങൾ മുന്നേറിയുള്ളൂ. രണ്ടോ മൂന്നോ അടി വ്യാസമുള്ള ഇത്തരം ചതിക്കുഴികളുടെ മുകൾഭാഗത്ത് ഒരിഞ്ചോളംമാത്രം കനത്തിൽ മഞ്ഞ് മൂടിക്കിടക്കുന്നുണ്ടാകും. സാധാരണ മഞ്ഞുപ്രതലംപോലെ മാത്രം തോന്നിക്കുന്ന ഇതിന്റെ മുകളിൽ ചവുട്ടിയാൽ മഞ്ഞുപാളികൾ തകർന്ന്, ക്ഷണത്തിൽ, ആയിരക്കണക്കിന് അടി താഴേയ്ക്ക് താഴ്ന്നുപോകുന്നു. തണുത്തുമരവിച്ച ഇതിലെ ജലത്തിൽ വീണയുടനെ, ഏതാനും സെക്കന്റുകൾക്കിടയിൽ, മരണം സംഭവിക്കും. ഹിമാലയത്തിലെ എണ്ണമറ്റ ഗ്ലേഷിയറുകളിൽ, യാതൊരു കേടുപാടുകളും സംഭവിക്കാതെ, അന്ത്യവിശ്രമം കൊള്ളുന്നവർ നിരവധിയുണ്ട്. വിദേശ മലകയറ്റക്കാരാണ് ഇതിൽ ഭൂരിഭാഗവും. അവരുടെ വഴികാട്ടികളായ തദ്ദേശീയരും ചിലപ്പോൾ ഇതിൽപ്പെട്ടുപോകുന്നു. ഹിമാനികളിലും മറ്റു ദുർഘടംനിറഞ്ഞ മഞ്ഞുഭൂമികളിലും സഞ്ചരിക്കുമ്പോൾ കോവർക്കഴുത(Mules)കളാണ് സഞ്ചാരികൾക്ക് ഏറ്റവും പ്രയോജനപ്പെടുന്ന മൃഗം. മഞ്ഞുപാളികൾക്കിടയിലെ മർദ്ദ (Pressure) വ്യത്യാസം മുൻകൂട്ടി ഗ്രഹിക്കാൻ ഈ മൃഗങ്ങൾക്ക് കഴിവുണ്ട്. ഇതേക്കുറിച്ച് പല പഠന

ങ്ങളും വിദേശത്ത് നടന്നിട്ടുണ്ട്.[1]

കാഞ്ചൻജംഘയെ വളരെ തൊട്ടടുത്തു നിന്ന് കാണാവുന്ന സ്ഥലത്ത് ഞങ്ങൾ എത്തിക്കഴിഞ്ഞു. 20,000-ൽപ്പരം അടിയ്ക്കു മുകളിലാണ് അന്നേരം ഞങ്ങൾ നിൽക്കുന്നത്. ചക്രവാളത്തിൽതൊട്ടുനോക്കാം എന്ന അവസ്ഥ. എങ്ങോട്ടുനോക്കിയാലും ഉദാത്തമായ തുഷാരം മാത്രം. അതിന്റെ നടുവിൽ, സ്വർഗവും ഭൂമിയും തമ്മിലുള്ള വിശുദ്ധസംഗമത്തിനു കാവൽ നിൽക്കുന്ന കാഞ്ചൻജംഘ കൊടുമുടി ശിരസ്സുയർത്തി നിലകൊള്ളുന്നു! മനുഷ്യമനസ്സുകളിലെ ആഹ്ലാദത്തിമർപ്പിന്റേതായ എല്ലാ സീമകളേയും ഈ അസുലഭദൃശ്യം കടത്തിവെട്ടുന്നു. ഇതിനു പകരം വയ്ക്കാൻ മറ്റൊന്നുണ്ടോ? കാഞ്ചൻജംഘയെ മതിവരുവോളം ദർശിച്ചാസ്വദിച്ച്, മഞ്ഞുഭൂമിയിൽ കിടന്ന് ദേവിയെ സാഷ്ടാംഗം നമസ്കരിച്ചശേഷം ഞാൻ ചുറ്റുപാടുകൾ വീക്ഷിച്ചുകൊണ്ട് കുറച്ചുസമയം ചെലവഴിച്ചു.

കാലാവസ്ഥ പ്രസന്നമായതിനാൽ അപകടസാധ്യത തത്ക്കാലം തോന്നിയില്ല. പക്ഷെ, അതൊരിക്കലും ശാശ്വതമല്ല. ഇത്രയും ഉയരത്തിൽ, ഇതുപോലൊരു ഹിമപ്രപഞ്ചത്തിന്റെ നടുവിൽ അധികസമയം തങ്ങുന്നത് ബുദ്ധിയല്ല. പ്രാണവായുവിന്റെ കുറവും, ക്ഷണനേരംകൊണ്ടു പ്രത്യക്ഷപ്പെട്ടേക്കാവുന്ന പ്രക്ഷുബ്ധമായ കാലാവസ്ഥയും ദുരന്തങ്ങളാവും വരുത്തിവയ്ക്കുക. നോർബുവിന്റെ മൗനസമ്മതത്തിൽ ആശ്വാസം തോന്നിയതിനാൽ പലതും ചിന്തിച്ചുകൊണ്ടും വീക്ഷിച്ചുകൊണ്ടും ആ മഞ്ഞുഭൂമിയിൽ നിന്നു.

ഏകാന്തമായ താഴ്വരകളും, വാ പിളർന്നുനില്ക്കുന്ന അഗാധഗർത്തങ്ങളും, ഭയാനകമായ ഗിരികന്ദരങ്ങളും, വൈഡൂര്യപ്രഭയോടെ സ്ഫടികസമാനമായ അടിത്തട്ടു കാണാവുന്ന, മനസ്സിനെ ത്രസിപ്പിച്ചുല്ലസിപ്പിക്കുന്ന നീലത്തടാകങ്ങളും, ഇതിനു മുകളിൽ ഹിമക്കിരീടമണിഞ്ഞ് തപസ്സനുഷ്ഠിക്കുന്ന പർവതരാജനും ഏതൊരു സഞ്ചാരിയുടേയും മനസ്സിനെ ഹർഷോന്മീലിതമാക്കും. 'സിൻഗാലി ല' ഹിമപർവതനിരയിലെ ഏറ്റവും ഉയരംകൂടിയ പർവതമാണ് 28,169 അടി ഉയരമുള്ള കാഞ്ചൻജംഘ. കുംഭകർണ (Janoo-25,674), കോക്ടാങ്ങ് (20,470), റത്ബോങ് (22242), ഫ്രെഫീക്ക് (19,415), കബ്റു-സൗത്ത് (24,365), കബ്റു-നോർത്ത് (24,435), ഗോയ്ച (18,000), കബ്റു

1. Why mules are more intelligent than horses and donkeys?

When it comes to being smart, mules are far ahead of their parent species in the 'intelligent' race, says a new research by University of sussex scientists. Leanne Proops at the University of Sussex in Brighton, UK tested their learning skills. Although mules are physically robust and smart, they got the hybrid vigour with the best genes of each parent, notes Ben Fitzpatrik of the University of Tennesse at Knoxville. (The Hindu 4/8/2008)

കുറിപ്പ്- ഗ്രന്ഥകാരന്റെ 2005-ൽ പ്രസിദ്ധീകരിച്ച 'തപോഭൂമി ഉത്തരഖണ്ഡ്' എന്ന ഗ്രന്ഥത്തിലെ ഗംഗോത്രി- ഗോമുഖ്- തപോവൻ അധ്യായം, പേജ് 122, രണ്ടാം ഖണ്ഡിക നോക്കുക. കോവർക്കഴുതകളുടെ ഈ സിദ്ധിയെക്കുറിച്ച് ഇതിൽ വിസ്തരിച്ചിട്ടുണ്ട്.

ഫോർക്ട് (20,340), സിംവൊ (22,680), പൻഡിം (22,282) എന്നിവയാണ് ഈ നിരയിലെ മറ്റു പരവതങ്ങൾ. കൊടും മഞ്ഞാൽ മൂടിക്കിടക്കുന്ന ഈ ഉത്തുംഗശൃംഗങ്ങളാണ് ചൈനീസ് ആക്രമണത്തിൽനിന്നും, ഒരു പരിധിവരെ, ഭാരതത്തെ സംരക്ഷിക്കുന്നത്. നാഥുല ചുരത്തിൽക്കൂടിയും, ഡാർജിലിംങ്ങിലെ കലിംങ്പോങ്ങിൽക്കൂടിയും കുപുപിൽക്കൂടിയും മാത്രമേ ചൈനക്ക് ഇന്ത്യയിൽ പ്രവേശിക്കാൻ സാധിക്കുകയുള്ളൂ. നേപ്പാളിനും ഇത്തരത്തിൽ പ്രകൃത്യാലുള്ള സംരക്ഷണമുണ്ട്. ചൈനക്ക് നേപ്പാളിൽ കടക്കാൻ ഒരു മാർഗം മാത്രമേയുള്ളൂ. ഭാരതത്തിൽനിന്നാണെങ്കിൽ 8 വ്യത്യസ്ത മാർഗങ്ങളിൽകൂടി നേപ്പാളിൽ പ്രവേശിക്കാം.

സിക്കിം ജനതയ്ക്ക് കാഞ്ചൻജംഘ നിഗൂഢവും ഭയാനകവുമായ ഒരു 'മിത്താ'ണ്. ഈ പവിത്രമായ പർവ്വതം സിക്കിമിന്റെ 'സംരക്ഷകദേവത'യുടെ ആസ്ഥാനമാണെന്ന് ഇവർ വിശ്വസിക്കുന്നു. ഇവരുടെ വിശ്വാസപ്രകാരം കാഞ്ചൻജംഘയിലെ അഞ്ചു കൊടുമുടികൾ അഞ്ചു വിശുദ്ധനിധികളെ പ്രതിനിധീകരിക്കുന്നു. ഉപ്പ്, അമൂല്യമായ കല്ലുകൾ- ധാതുക്കൾ, മതഗ്രന്ഥങ്ങൾ, ഔഷധങ്ങൾ- ധാന്യങ്ങൾ, അദൃശ്യകവചം എന്നിവയാണ് ഈ നിധികൾ. കാഞ്ചൻജംഘയെ ചവുട്ടി അശുദ്ധമാക്കുന്നത് കൊടുംപാപമാണെന്നാണ് സിക്കിം ജനത വിശ്വസിക്കുന്നത്. മനുഷ്യന്റെ അത്യാധുനിക ഉപകരണങ്ങളുമായുള്ള നിരവധി ശ്രമങ്ങൾക്കുശേഷവും കാഞ്ചൻജംഘ, നിത്യകന്യകയെപ്പോലെ, കീഴടക്കപ്പെടാതെ നിലനിന്നു. സിക്കിം ജനതയുടെ മതവികാരങ്ങളെ വ്രണപ്പെടുത്തുമെന്ന കാരണത്താൽ മാത്രമാണ് വിജയത്തോടടുത്ത പല ശ്രമത്തിൽനിന്നും പർവതാരോഹകർ പിൻവാങ്ങിയതെന്നു പറയുന്നു. 1955-ൽ ബ്രിട്ടീഷ് പർവതാരോഹകനായ ചാൾസ് ഇവാൻസും സംഘവുമാണ് ഇങ്ങനെചെയ്ത് പർവ്വതത്തെ വണങ്ങിയത്. പക്ഷെ, എവറസ്റ്റ് കൊടുമുടി ആരോഹണസംഘത്തിലെ സർ ജോൺഹണ്ടിന്റെ അഭിപ്രായത്തിൽ, കാഞ്ചൻജംഘയെ കീഴടക്കുകയെന്നത് അത്യധികം അപകടകരവും ദുഷ്കരവുമാണെന്നാണ്. 7000 ചതുരശ്ര കി.മീറ്റർ വിസ്തീർണമുള്ള ഈ പർവ്വതനിര റാത്തോങ്ങ് (Rathong) ഹിമാനിയുടെ ഒരു ഭാഗമാണ്.

കാഞ്ചൻജംഘ നാഷണൽ പാർക്ക് 850 ചതുരശ്ര കി.മീറ്റർ വിസ്തീർണമുള്ള ഒരു സംരക്ഷിതമേഖലയാണ്. വടക്ക് ടെന്റ് കൊടുമുടിയുടെ അടിവാരംവരേയും കിഴക്ക് സെമുഗ്ലേഷിയറിന്റെ മുനമ്പുവരെയും, തെക്ക് നർസിങ്ങ്, പാൻഡിം പർവതനിരവരേയും പടിഞ്ഞാറ് കാഞ്ചൻജംഘയും നേപ്പാൾ ഭാഗത്തെ ചില പർവ്വതനിരവരേയും ഈ പാർക്ക് വ്യാപിച്ചുകിടക്കുന്നു. നിരവധി ഇനത്തിൽപ്പെട്ട സസ്യ-വൃക്ഷ-ലതാദികളും, മഞ്ഞുപുലി, കറുത്ത കരടി, ബാർക്കിങ്ങ് ഡീർ, റെഡ് പാൻഡ, സിവെറ്റ് ക്യാറ്റ് (Civet Cat) തുടങ്ങിയ വന്യമൃഗങ്ങളും അനേകതരം പക്ഷിവർഗങ്ങളും പൂമ്പാറ്റകളും ഇവിടെ സസുഖം വാണരുന്നു.

കാഞ്ചൻജംഘയിലെ രാക്ഷസൻ രാത്രിയുടെ ഏകാന്തയാമങ്ങളിൽ അലറിവിളിച്ച് സിക്കിം നിവാസികളെ കിടുകിടെ വിറപ്പിക്കാറുണ്ടെന്നുള്ളത് ഒരു

യാഥാർഥ്യമാണ്. ആഞ്ഞടിച്ചു വീശുന്ന ഹിമക്കാറ്റ്, അവലാൻഷ് (Avalanche) ആയി ഉഗ്രരൂപം കൈക്കൊള്ളുമ്പോൾ പറത്തിക്കൊണ്ടുവരുന്ന പടുകൂറ്റൻ ഹിമക്കട്ടകൾ, വായുമർദ്ദം കുറഞ്ഞ ഹിമഗർത്തങ്ങളിലേക്ക് ആർത്തലച്ച് വീഴുമ്പോഴാണ് അട്ടഹാസംപോലെയുള്ള ഭയാനകശബ്ദങ്ങൾ രൂപംകൊള്ളുന്നത്. കാഞ്ചൻജംഘയിൽ ഇങ്ങനെയൊരു പ്രതിഭാസം പലപ്പോഴും അനുഭവപ്പെടാറുണ്ട്. വനാന്തരങ്ങളിലും പർവ്വതപ്രദേശങ്ങളിലും പ്രകൃതിദത്തമായ, മാനുഷികവും അമാനുഷികവുമായ, പലതരം ശബ്ദങ്ങളും ആവിർഭവിക്കാറുണ്ട്. 'മേഘദൂതം' പൂർവഭാഗത്തിൽ ഇത്തരം അനുഭവങ്ങളെ കാളിദാസ മഹാകവി ആവിഷ്കരിക്കുന്നുണ്ട്–

[1] " ശബ്ദായന്തേ മധുരമനിലൈഃ കീചകാഃ പൂര്യമാണാഃ
സംസക്താഭിസ്ത്രിപുരവിജയോ ഗീയതേ കിന്നരീഭിഃ
നിഹ്രാർദസ്തേ മുരജ ഇവ ചേൽ കന്ദരേഷു ധ്വനിഃ സ്യാൽ
സംഗീതാർത്ഥോ നനു പശുപതേസ്തത്ര ഭാവീ സമഗ്രഃ"

ജ്വലിച്ചുനിന്നിരുന്ന സൂര്യൻ പെട്ടെന്ന് മേഘക്കൂട്ടങ്ങൾക്കിടയിൽ മറഞ്ഞുപോയി. ഒരു വലിയ കർട്ടൻ ഞൊറിഞ്ഞുകയറുന്നതുപോലെ, ഹിമസമതലത്തിൽനിന്നു പർവതനിരകളിലേക്കു മങ്ങിയ പ്രകാശം ഓടിക്കയറി. ഞാൻ കണ്ണട മാറ്റി ആ രംഗം വീക്ഷിച്ചു. കൂളിങ്ങ്ഗ്ലാസ്സിന്നുള്ളിൽക്കൂടി നോക്കുന്നതുപോലെ 'സിൻഗാലി ല' പർവതനിര ഒട്ടാകെ മങ്ങിനിന്നു. കൂട്ടത്തിൽ കാഞ്ചൻജംഘകൊടുമുടി കൂടുതൽ ഇരുണ്ടപോലെ തോന്നി. മേഘക്കൂട്ടങ്ങളുടെ ചലനം വളരെ സാവധാനത്തിലായതിനാൽ അതൊട്ടും ശുഭമല്ലെന്ന് എനിക്കുതോന്നി. മഴത്തുള്ളികളായി പരിണമിച്ചേക്കാവുന്ന മേഘങ്ങൾക്കാണ്, സാധാരണമായി, വേഗത കുറയുക. ഞാൻ നോർബുവിനെ നോക്കി. ഉടനെ മടങ്ങണമെന്നും അപകടം പതിയിരിക്കുന്ന കുത്തനെയുള്ള ശൈലനിരകളിൽനിന്ന് ഭദ്രമായ ഒരകലത്തിൽ എത്തണമെന്നും അദ്ദേഹം തിടുക്കത്തിൽ പറഞ്ഞപ്പോൾ ഞങ്ങൾ മടക്കയാത്രയ്ക്കൊരുങ്ങി. കാഞ്ചൻജംഘയെ വീണ്ടും വീണ്ടും നമിച്ച്, സിൻഗാലി ല പർവതനിരയെ വണങ്ങി ഞാൻ നോർബുവിന്റെ ഒപ്പമെത്തി.

മടക്കയാത്രയും ഒട്ടും എളുപ്പമല്ല. കരിങ്കൽ ശൈലങ്ങളുടെ ഉച്ചിയിൽക്കൂടിയുള്ള ഒറ്റയടിപ്പാതകളും, കുത്തനെയുള്ള ഇറക്കങ്ങളും തികച്ചും അപകടരമാണ്. ഒരു ചുവടു പിഴച്ചാൽ പിന്നത്തെ കാര്യം ചിന്തനീയമല്ല. പിന്നിൽനിന്ന് വീശിയടിക്കുന്ന കാറ്റിന്റെ തള്ളലും കഠിനമായ തണുപ്പും യാത്ര ദുരിതപൂർണമാക്കി. അന്തരീക്ഷം കൂടുതൽ ഇരുണ്ടു. ഘനീഭവിച്ച മഴമേഘങ്ങളും ഉരുണ്ടുകൂടിനിന്നു. പിൻതിരിഞ്ഞു നോക്കിയപ്പോൾ കാഞ്ചൻജംഘയും ചുറ്റുപാ

1. സുഷിരങ്ങളിൽ കാറ്റു പ്രവേശിക്കുമ്പോൾ മുളകൾ മധുരമായി ശബ്ദിക്കുന്നു. കിന്നരസ്ത്രീകൾ ഒത്തുചേർന്നു (നൃത്തംചെയ്തുകൊണ്ടു) ത്രിപുരവിജയം പാടുന്നു. ഗുഹകളിൽ മാറ്റൊലിക്കൊള്ളുന്ന ഇടിമുഴക്കം മൃദംഗധ്വനിപോലെയായാൽ അവിടെ ഭഗവാൻ ശങ്കരന്നു സംഗീതം നൃത്തഗീതവാദ്യങ്ങൾ–പൂർണമാകും.

ടുകളും പുകമറയ്ക്കുള്ളിലായതുപോലെയായി. പശ്ചിമാകാശത്തേക്കു ഗമിക്കുന്ന സൂര്യനെപ്പോലും കാണാത്ത അവസ്ഥ. പക്ഷിക്കൂട്ടങ്ങൾ ധൃതിയിൽ വനാന്തർഭാഗം ലക്ഷ്യംവച്ച് പറന്നുപോയി.

മഴപെയ്യരുതേ എന്ന പ്രാർത്ഥനയോടെ കഴിയാവുന്നത്ര വേഗത്തിൽ നടന്നു. മനസ്സിനെ കിടിലംകൊള്ളിക്കുന്ന അപകടമേഖലകൾ പിന്നിട്ട് മൊറൈനുകളുടെ ഭാഗത്തെത്തിയപ്പോൾ തൽക്കാലം ആശ്വാസം തോന്നി. മഴ അടുത്തെത്തിക്കഴിഞ്ഞു എന്നു ബോധ്യമായപ്പോൾ ഞങ്ങൾ മഴക്കോട്ടു ധരിച്ച് തയ്യാറായി. നനഞ്ഞുകുതിർന്നു കിടക്കുന്ന കൽപ്പായലിനു മുകളിൽക്കൂടി സൂക്ഷ്മതയോടെ നടന്നു മുന്നേറാൻ പിന്നേയും സമയമെടുത്തു. ചാറിച്ചാറിപെയ്ത മഴ കനത്തപ്പോഴേക്കും ഞങ്ങൾ ചെമാതാങ്ങിലെ കൂടാരത്തിൽ തിരിച്ചെത്തിക്കഴിഞ്ഞിരുന്നു.

ഏലക്കായും ചുക്കുംചേർത്ത ചൂടുള്ള കട്ടൻചായ ഒരു ഗ്ലാസ്സ് മൊത്തിക്കുടിച്ചപ്പോൾ വലിയ ആശ്വാസംതോന്നി. കാലുകളിലെ സന്ധികളിലും പേശികളിലും ലേപനം പുരട്ടി നന്നായി ഉഴിഞ്ഞപ്പോൾ രക്തചംക്രമണം വർധിച്ചതിനാൽ വേദനയ്ക്കും കടച്ചിലിനും കുറവുണ്ടായി. അരമണിക്കൂറോളം കനത്തതോതിൽ പെയ്തശേഷം മഴ മാറി. ഞങ്ങളുടെ കൂടാരത്തിൽനിന്നു കുറച്ചുദൂരെ മാറി പുതിയ രണ്ടു കൂടാരങ്ങൾ ഉയർത്തിയിരുന്നത് വന്നപ്പോഴേ ഞാൻ ശ്രദ്ധിച്ചിരുന്നു. വിദേശികളും അവരുടെ സഹായികളായ ഷെർപകളുമാണ് അവിടെ തമ്പടിച്ചിരിക്കുന്നതെന്ന് പരിചാരകരിൽനിന്നും മനസ്സിലാക്കി. ബക്കിം-സെൺഗ്രി യാത്രക്കിടയിലെ ചൗറിതാങ്ങ് എന്ന സ്ഥലം കൂടി സന്ദർശിച്ചശേഷമാണ് ആ സംഘം വരുന്നതെന്നും കാഞ്ചൻജംഘയാണ് ലക്ഷ്യമെന്നും അവർ വിശദീകരിച്ചു. ചൗറിതാങ്ങിലേക്കുള്ള യാത്ര ഞങ്ങളുടെ യാത്രഷെഡ്യൂളിൽ ഉൾപ്പെടുത്തിയിട്ടില്ലാത്തതിനാൽ അതേക്കുറിച്ച് കൂടുതൽ അറിയാനായി ഞാൻ വിദേശസംഘത്തെ കാണാൻ പോയി.

ജോൺകാർട്ടർ എന്ന ഇംഗ്ലീഷുകാരന്റെ നേതൃത്വത്തിലുള്ള സംഘത്തിൽ രണ്ടു സ്ത്രീകളടക്കം അഞ്ചുപേരുണ്ട്. സഹായത്തിനായി അഞ്ച് ഷേർപകളുമുണ്ട്. ഞാൻ സ്വയം പരിചയപ്പെടുത്തിയശേഷം അവരുമായി സംഭാഷണത്തിൽ മുഴുകി. എന്റെ യാത്രാനുഭവങ്ങൾ വളരെ ഹ്രസ്വമായി പറഞ്ഞുകൊടുത്തപ്പോൾ കാർട്ടറും സംഘവും വളരെ മതിപ്പ് പ്രകടിപ്പിച്ചു. ഗഢ്വാൾഹിമാലയത്തിലെ ഒട്ടുമിക്ക സ്ഥലങ്ങളും സന്ദർശിച്ചിട്ടുള്ള ഇവർ അവിടത്തെ പല ഹിമാനികളിലും നടന്നുകൊണ്ട് യാത്രചെയ്തിട്ടുണ്ട്. കിഴക്കൻ ഹിമാലയവും ജമ്മു-കാശ്മീർ-ലഡാക്ക് ഭാഗങ്ങളും സന്ദർശിച്ചുകഴിഞ്ഞിട്ടുള്ള ഈ സംഘത്തിനു കുമയൂൺഹിമാലയം സന്ദർശിക്കാൻ സാധിച്ചിട്ടില്ല. കുമയൂണിന്റെ മനംമയക്കുന്ന മനോഹാരിതയും അവിടത്തെ പിൻഡാരി ഗ്ലേഷിയറിലേക്കുള്ള സാഹസിക യാത്രയും ഇവരെ അങ്ങോട്ടാകർഷിക്കുന്ന ഘടകങ്ങളാണ്. ഹിമാലയത്തിലേക്കാകർഷിക്കുന്നത് മഞ്ഞുഭൂമിയും അതിന്റെ മാസ്മരസൗന്ദര്യവുമാണോ എന്ന എന്റെ ചോദ്യത്തിനു ജോൺ കാർട്ടർ നിഷേധഭാവത്തിൽ തലയാട്ടി. മഞ്ഞുമൂടിക്കിടക്കുന്ന പ്രദേ

ശങ്ങളും അതിന്റെ വശ്യസൗന്ദര്യവും കണ്ട് ആസ്വദിക്കണമെങ്കിൽ യൂറോപ്പിൽ ആൽപ്സ് പർവതനിരകളുണ്ട്. അമേരിക്കൻ വൻകരയിലും മഞ്ഞുഭൂമികൾ വേണ്ടത്രയുണ്ട്. പണക്കൊഴുപ്പിന്റെ ധാരാളിത്തങ്ങളാണ് ഇവിടെയെല്ലാം മുറ്റിനിൽക്കുന്നത്. ഒരിക്കൽ ഇവിടേക്ക് സഞ്ചരിച്ചാൽ അതോടെ ആ ഭ്രമം തീരുന്നു. ഹിമാലയം അങ്ങനെയല്ല. ഇതൊരു ആത്മീയഭൂമിതന്നെയാണ്. മനുഷ്യനും പ്രകൃതിയും ഒന്നിക്കുന്ന ഒരു സംഗമഭൂമിയാണ് ഇത്. ഇവിടെ നമുക്ക് ഈശ്വരസാന്നിധ്യം അനുഭവപ്പെടും. പ്രകൃതിയോട് ഇണങ്ങി ജീവിക്കുമ്പോഴാണ് യഥാർഥത്തിൽ നാം ഈശ്വരനോട് അടുക്കുന്നത്. ഹിമാലയ പർവതനിരകളിലെ ഊർജം അനുഭൂതിദായകമാണ്. നമ്മൾ അതിനെ അടുത്തറിയണമെന്നു മാത്രം. ഈ മഞ്ഞു മലകളിൽനിന്ന് ഒഴുകിവരുന്ന 'ക്രിസ്റ്റൽ ക്ലിയർ' പോലെയുള്ള ശുദ്ധജലവും, നിർവൃതിദായകമായ പരിശുദ്ധവായുവും, സർവോപരി, മലിനീകരണമേൽക്കാത്ത അന്തരീക്ഷവും ഇതിനെ ഒരു സ്വർഗഭൂമിയാക്കി മാറ്റുന്നു. ഇവിടത്തെ മഞ്ഞും, മഴയും, കാറ്റും എല്ലാം എല്ലാം പ്രകൃതിയുടെ വരദാനമാണ്. ഇതൊക്കെ മതിവരുവോളം അനുഭവിയ്ക്കൂ, ആസ്വദിയ്ക്കൂ; എന്നിട്ട് മനുഷ്യജന്മം സഫലമായി എന്നു വിശ്വസിയ്ക്കൂ.

ഒരു ഇംഗ്ലീഷുകാരനിൽനിന്ന്, ഹിമാലയത്തെക്കുറിച്ച് ഇത്തരത്തിലുള്ള ഒരനർഗളപ്രഭാഷണം ശ്രവിച്ചപ്പോൾ എല്ലാം മറന്ന് അതിൽ ലയിച്ചിരുന്നുപോയി. ഞാൻ യാത്രക്കിടയിൽ പരിചയപ്പെട്ടിട്ടുള്ള എല്ലാ വിദേശികളുടേയും മനോഭാവം ഇങ്ങനെത്തന്നെയാണ്. എല്ലാ വർഷവും മുടങ്ങാതെ ഹിമാലയത്തിൽ വന്ന് രണ്ടുമാസം ഇവിടെ തങ്ങി, സഞ്ചരിച്ച്, യോഗ-ധ്യാന പരിശീലനവും, ആയുർവേദവിധിപ്രകാരമുള്ള സുഖചികിത്സയും നടത്തി, മനഃസമാധാനത്തോടെ സ്വദേശത്തേക്കു തിരിച്ചുപോകുന്ന വിദേശികളുടെ എണ്ണം അമ്പരപ്പിക്കുംവിധം വലുതാണ്. കാർട്ടറുടെ അഭിപ്രായത്തിൽ, സസ്യാഹാരം ശീലിക്കാൻ സാധിച്ചതും, മദ്യം-മയക്കുമരുന്ന്- പുകവലി എന്നീ ദുശ്ശീലങ്ങളിൽനിന്നുള്ള മോചനവും, പ്രകൃതിയോട് ഇണങ്ങി ജീവിക്കാനും സാധിച്ചത് ഹിമാലയം എന്ന ദേവസന്നിധിയിലേക്കുള്ള യാത്രകൊണ്ടാണ്. 'അഹം' തീരുന്നതോടെ ഈശ്വരസാന്നിധ്യം ഓരോ മനസ്സിലും തെളിഞ്ഞുവരുന്നു.

ജോൺ കാർട്ടറുടേയും സംഘത്തിന്റേയും വിദേശനിർമിതമായ യാത്രോപകരണങ്ങൾ ഞാൻ കൊതിയോടെ നോക്കി ആസ്വദിച്ചു. തണുപ്പേൽക്കാത്ത, ഭാരം വളരെ കുറഞ്ഞ പോർട്ടബ്ൾ കൂടാരവും, മഴ-കാറ്റ്-തണുപ്പ്- മഞ്ഞ് എന്നിവയിൽനിന്നു പരിപൂർണസംരക്ഷണം ലഭിക്കുന്നതരം വസ്ത്രങ്ങളും, മഞ്ഞിലും പാറയിലും കുത്തി ഉറപ്പിക്കാവുന്ന ചെറിയ മഴു- ചെറിയ ഓക്സിജൻ കിറ്റ്- പ്ലാസ്റ്റിക് വടങ്ങൾ തുടങ്ങി ധരിക്കുന്ന ട്രെക്കിങ് ഷൂ വരെ ഒരു മലകയറ്റക്കാരനെ പരമാവധി സഹായിക്കുന്ന മുന്തിയ നിർമാണവൈദഗ്ധ്യം പ്രകടിപ്പിക്കുന്ന വസ്തുക്കളാണ്. ചൗറിതാങ്ങിലേക്കുള്ള തങ്ങളുടെ യാത്ര മനസ്സിനെ കോരിത്തരിപ്പിച്ചുവെന്നും ആ യാത്ര ചെയ്യാൻ ഞങ്ങളുടെ സംഘത്തിനു ശുഭാശംസകൾ നേരുന്നുവെന്നും കാർട്ടർ അറിയിച്ചു. കാഞ്ചൻജംഘ യാത്രക്ക് അദ്ദേഹത്തിനും സംഘത്തിനും ആശംസകൾ നേർന്നുകൊണ്ട്,

അവരുടെ ഹൃദ്യമായ കട്ടൻകാപ്പി സൽക്കാരത്തിനു നന്ദി പ്രകടിപ്പിച്ചശേഷം ഞാൻ കൂടാരത്തിലേക്ക് മടങ്ങി.

സന്ധ്യക്കു മുമ്പുതന്നെ മഞ്ഞുവീഴ്ച ആരംഭിച്ചു. മൂടിക്കെട്ടിയ അന്തരീക്ഷവും, മഴ പെയ്തൊഴിയാത്ത കാർമേഘങ്ങളും ഒന്നിച്ചപ്പോൾ മരവിയ്ക്കുന്ന തണുപ്പാണ് തോന്നിയത്. പാചകക്കാരെ സഹായിച്ചുകൊണ്ടിരുന്ന നോർബുവിനോട് ചൗറിതാങ്ങിലേക്കുള്ള യാത്രയെക്കുറിച്ച് ഞാൻ വിശദാംശങ്ങൾ ആരാഞ്ഞു. നിരവധിതവണ ഈ യാത്ര നടത്തിയിട്ടുള്ളതിനാൽ അദ്ദേഹം അതെക്കുറിച്ച് വിസ്തരിച്ചുപറഞ്ഞുതന്നു. ചൂടുള്ള പച്ചക്കറി സൂപ്പ് നുണഞ്ഞുകൊണ്ട് എല്ലാവരും അതു ശ്രദ്ധിച്ചുകേട്ടു.

സോങ്ഗ്രിയിൽ നിന്നോ ബക്കിമിൽനിന്നോ ചൗറിതാങ്ങിലേക്കു പോകാം. 14,500 അടിയോളം ഉയരത്തിൽകിടക്കുന്ന അവിടേയ്ക്കെത്താൻ 9-10 മണിക്കൂർ യാത്ര വേണ്ടിവരും. 'ഹിമാലയൻ മൗണ്ടനീറിങ്ങ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഡാർജലിങ്ങ്' എന്ന പ്രശസ്തമായ മലകയറ്റ പരിശീലനസ്ഥാപനത്തിന്റെ അടിസ്ഥാന ക്യാമ്പ് ചൗറിതാങ്ങിലാണ്. ഇവിടത്തെ ഹൃദയഹാരിയായ വെള്ളച്ചാട്ടം സഞ്ചാരികളുടെ മനംകവരുന്ന ദൃശ്യമാണ്. അപാരമായ ഉയരത്തിൽനിന്ന് അഗാധമായ താഴ്ചയിലേക്കു പതിക്കുന്ന ഈ ജലപാതം ഒരു വിസ്മയക്കാഴ്ചയാണ്. ഫ്രെ, കോക്ക്ടാങ്ങ്, കബ്റു, റാത്തോങ്ങ്, ചന്ദ്ര തുടങ്ങിയ ഹിമക്കൊടുമുടികൾ ചുറ്റും നിലകൊള്ളുന്നു. ചൗറിതാങ്ങിൽനിന്ന് റാത്തോങ്ങ് ഗ്ലേഷിയർ ഭാഗത്തേക്ക് കടന്ന്, രണ്ടോ മൂന്നോ മണിക്കൂർ കനത്ത ഗ്ലേഷിയറിൽക്കൂടി യാത്ര ചെയ്താൽ Houe-Chu തടാകത്തിൽ എത്തിച്ചേരാം. സ്വപ്നതുല്യമായ ഒരു കാഴ്ചയാണത്രേ ഈ തടാകം. ഇതിലെ വെള്ളത്തിനു പാലിന്റെ നിറമാണ് തോന്നുക. ചുറ്റുപാടുമുള്ള ഗ്ലേഷിയറിന്റേയും ഹിമശൃംഗങ്ങളുടേയും പ്രതിഫലനമാകാം ഇതെന്ന് എനിക്കു തോന്നി.

തെളിഞ്ഞുതുടങ്ങിയ ആകാശത്തേയും അതിലെ നക്ഷത്രങ്ങളേയും വീക്ഷിച്ചുകൊണ്ട് ദീർഘസമയം കൂടാരത്തിനുവെളിയിൽ നിൽക്കുമ്പോഴും ഭക്ഷണത്തിനുശേഷം ഉറങ്ങാൻ കിടക്കുമ്പോഴും എന്റെ മനസ്സിൽ നിറഞ്ഞുനിന്നത് ചൗറിതാങ്ങും അവിടത്തെ ഗ്ലേഷിയറും പാൽത്തടാകവും ആയിരുന്നു. പക്ഷെ, ആ യാത്രക്ക് ഭാഗ്യമുണ്ടായില്ല. സംഘാംഗങ്ങളിൽ മിക്കവർക്കും അവശത തോന്നിയതിനാലും, തിരിച്ച് നിശ്ചിതദിവസംതന്നെ ഡാർജിലിങ്ങിൽ എത്തിച്ചേരണ്ടതിനാലും അവരൊക്കെ പിൻവാങ്ങി. ഒഴിവും, സമയവും, സന്നദ്ധതയും, പരിചയവുമുള്ള ഒരു സംഘത്തോടൊപ്പംമാത്രമേ ദുർഘടമായ ഹിമാലയയാത്രക്ക് ഒരുങ്ങാവൂ എന്ന അടിസ്ഥാനപാഠം ഞാൻ ആദ്യമായി ഉൾക്കൊണ്ടത് ഈ യാത്രയിലാണ്. ഒറ്റയ്ക്കു യാത്രചെയ്യാൻ എന്നെ പ്രേരിപ്പിച്ചതും ഇതുതന്നെയാണ്.

## IX

പ്രാതൽ കഴിച്ചശേഷം ഞങ്ങൾ പെല്ലിങ്ങിൽനിന്ന് മടക്കയാത്ര ആരംഭിച്ചു. ലെഗ്ഷിപ്പ് എത്തിയപ്പോൾ ഡ്രൈവർ വാഹനം നിർത്തി. പ്രധാന

റോഡിൽനിന്ന് ഉള്ളിലോട്ടുമാറി ഇവിടെ ചെറിയൊരു ശിവക്ഷേത്രമുണ്ട്. പെല്ലി ങ്ങിലേക്കു പുറപ്പെടുന്നതിനുമുമ്പ് രവിവർമ ഇതേക്കുറിച്ച് എന്നോടു സൂചി പ്പിച്ചശേഷം, അവധേഷ് പ്രസാദിന് ആവശ്യമായ നിർദ്ദേശങ്ങൾ കൊടുക്കു കയുംചെയ്തിരുന്നു.

ക്ഷേത്രം ചെറുതാണെങ്കിലും ക്ഷേത്രാന്തരീക്ഷം തികച്ചും ഊർജദായ കമാണ്. ഇവിടത്തെ നിശ്ശബ്ദത പ്രത്യേകം ശ്രദ്ധാർഹമാണുതാനും. സാധാ രണ വലുപ്പം മാത്രമേ ശിവലിംഗത്തിനുള്ളുവെങ്കിലും അഭൗമമായ ഒരു തേജ സ്സാണ് ഇതിനുചുറ്റും പ്രസരിക്കുന്നത്. ഏകാഗ്രത കൈവരിച്ചശേഷം ശിവ ലിംഗത്തിനു മുന്നിൽ നിന്നപ്പോൾ അപാരമായ ഒരു ഊർജപ്രവാഹം അനുഭ വപ്പെട്ടു. ഒരു മണിക്കൂറോളം മെഡിറ്റേഷനിൽ ഇരുന്നപ്പോഴാകട്ടെ ആ നിർവൃതി അവാച്യവുമായിരുന്നു.

ഇവിടത്തെ ശിവലിംഗത്തെക്കുറിച്ച് ആധികാരികമായ നിരവധി പഠനങ്ങൾ നടന്നിട്ടുണ്ടെന്നു പറയുന്നു. ഇതിൽനിന്നും പ്രത്യേകമായി പുറപ്പെടുന്ന ഊർജത്തിന്റെ ശക്തി, യന്ത്രസഹായത്താൽ അളന്നു തിട്ടപ്പെടുത്താൻ നട ത്തിയ ശ്രമങ്ങൾ പരാജയപ്പെടുകയാണുണ്ടായത്. അഭൗമമായ ഊർജപ്ര വാഹം തന്നെയാണ് ഈ സ്വയംഭൂവായ ശിവലിംഗം പ്രസരിപ്പിച്ചുകൊണ്ടിരി ക്കുന്നത്. അഷ്ടമൂർത്തിയാണല്ലോ പരമശിവൻ. എട്ട് അടിസ്ഥാനവസ്തുക്ക ളായ ഭൂമി, ജലം, വായു, അഗ്നി, ആകാശം, സൂര്യൻ, ചന്ദ്രൻ, ജീവൻ എന്നിവ ചേർന്നതാണ് ശ്രീപരമേശ്വരൻ. ശിവലിംഗത്തിലെ 'ലിംഗ' പദത്തിനു തെറ്റി ദ്ധാരണ ഉളവാക്കുന്ന അർഥമാണ് പലരും ചിന്തിക്കുന്നത്. ഇതു ശരിയല്ല. യാതൊന്നിലാണ് സകലഭൂതങ്ങളും വിലയിക്കുന്നത്, യാതൊന്നിൽനി ന്നാണോ വീണ്ടും ഉദ്ഭവിക്കുന്നത് അതിനെ ലിംഗമായി സങ്കൽപിക്കുന്നു. ശരീരനിർമാണത്തിന്നുതകുന്നവയായി ഭൂലോകത്തിലുള്ള ശുക്ലരജസ്സു കൾപോലെ, ഉപരിലോകത്തിൽ അണ്ഡാകൃതിയായ ബിന്ദുവും സർപ്പാകൃ തിയായ നാദവും കൂടിചേർന്ന് സൂക്ഷ്മശരീരമുണ്ടാകുന്നു. ലിംഗം കാരണ ശരീരത്തെ സൂചിപ്പിക്കുന്നു. കാരണ ശരീരത്തിൽനിന്നാണ് മാനസശരീരവും സ്ഥൂലശരീരവും ഉദ്ഭവിക്കുന്നത്. കൈകാലുകളോടുകൂടിയ സ്ഥൂലശരീ രത്തിന്റെ ആദിമരൂപം അണ്ഡസദൃശ്യമാണ്. പരമശിവന് രണ്ട് ശരീരമുണ്ട്. കാരണശരീരവും മാനസികശരീരവും. കാരണശരീരത്തെ ലിംഗവും മാന സശരീരത്തെ മാനുഷരൂപത്തിലുള്ള ബിംബവും സൂചിപ്പിക്കുന്നു. പരമശി വന്റെ ലിംഗപൂജയുടെ അടിസ്ഥാനം ഇതാണ്. ലിംഗിക്കപ്പെടുക, ചിന്തിക്ക പ്പെടുക– അതാണ് ലിംഗം.

ലെഗ്ഷിപ്പിൽനിന്ന് റാബംഗ്ല– ധംതാങ്– നാംച വഴിയാണ് ഞങ്ങൾ ജ്യോർതെങ്ങിലേക്കു മടങ്ങിയത്. നാംചയിൽനിന്ന് കാനനഭാഗത്തേക്കുള്ള വഴിയിൽക്കൂടി സഞ്ചരിച്ചാൽ ശിവഭഗവാന്റെ വലിയൊരു വിഗ്രഹനിർമാണം നടക്കുന്നതു കാണാമെന്ന് ഡ്രൈവർ പറഞ്ഞതുകൊണ്ടാണ് മടക്കയാത്ര ഇതുവഴിയാക്കിയത്. പക്ഷെ, മരംവീണ് ഗതാഗതം തടസ്സപ്പെട്ടതുകൊണ്ട് ഇവി ടേക്കുള്ള യാത്ര ഉപേക്ഷിക്കേണ്ടിവന്നു. കാനനച്ഛായയിൽനിന്നുള്ള ഇളം

തെന്നലും നിശ്ശബ്ദമായ ഗ്രാമീണാന്തരീക്ഷവും യാത്ര സുഖകരമാക്കി. നാലു മണി കഴിഞ്ഞപ്പോൾ ഞങ്ങൾ ജ്യോർതെങ്ങിൽ തിരിച്ചെത്തി.

തന്റെ ബിസിനസ്സ് സംബന്ധമായ ആവശ്യങ്ങൾക്കായി രവിവർമ കുടുംബസമേതം കൽക്കട്ടയ്ക്ക് പോയിക്കഴിഞ്ഞിരുന്നതിനാൽ ഞാൻ രണ്ടുദിവസം ഹോട്ടലിൽ വിശ്രമിച്ചു. 'കേച്ചീയോപാൽറി' തടാകത്തിലേക്കുള്ള യാത്രക്ക് തന്റെ ജീവനക്കാർ എല്ലാവിധ സഹായങ്ങളും ചെയ്തുതരുമെന്നും പത്തുദിവസം കഴിഞ്ഞേ തിരിച്ചെത്താൻ സാധിക്കുകയുള്ളൂ എന്നും രവിവർമ ക്ഷമാപണത്തോടെ ടെലിഫോൺവഴി അറിയിച്ചു. യാത്ര ആസൂത്രണം ചെയ്യുന്നതിൽ ഒട്ടും വിഷമമില്ലെന്നും, ബിസിനസ്സ് ആവശ്യങ്ങൾക്ക് എപ്പോഴും മുൻഗണന കൊടുക്കണമെന്നും ഇതിൽ ക്ഷമാപണത്തിന്റെ ആവശ്യം ഒട്ടുമില്ലെന്നും ഞാൻ മറുപടിയും പറഞ്ഞു.

ചെറിയൊരു പട്ടണമാണ് ജ്യോർതെങ്. പ്രധാനവീഥിയെ കേന്ദ്രീകരിച്ചാണ് കടകമ്പോളങ്ങളും മറ്റും. ഏതാണ്ടെല്ലാതരം കച്ചവടസ്ഥാപനങ്ങളും ഇവിടെയുണ്ട്. ദേശസാൽകൃത ബാങ്കുകളുടെ ശാഖകളും, ബോംബെ-ദൽഹി-കൽക്കട്ട തുടങ്ങിയ വൻനഗരങ്ങളിലെ പ്രശസ്ത കമ്പനികളുടെ ഓഫീസുകളും ഇവിടെ പ്രവർത്തിക്കുന്നുണ്ട്. പക്ഷെ, മുന്തിയ ഇനത്തിൽപ്പെട്ട ഹോട്ടലുകൾ കാണുകയുണ്ടായില്ല. ഞായറാഴ്ചയും ബുധനാഴ്ചയും പ്രധാനവീഥിയിൽ തുറന്ന ചന്ത പ്രവർത്തിക്കും. പഴം - പച്ചക്കറികൾ, ധാന്യങ്ങൾ, ബേക്കറി സാധനങ്ങൾ, ആട്-കോഴി-താറാവ്, ഗൃഹോപകരണങ്ങൾ, വസ്ത്രങ്ങൾ തുടങ്ങി നിത്യോപയോഗത്തിനുള്ള എല്ലാ വസ്തുക്കളും ഇവിടെ ലഭ്യമാണ്. വിലക്കുറവാണ് മുഖ്യആകർഷക ഘടകം. പച്ചക്കറികളും അരി-ഗോതമ്പ് മുതലായ ധാന്യങ്ങളും ഓർഗാനിക് വളങ്ങൾ മാത്രം ചേർത്താണ് കൃഷി ചെയ്യുന്നത്. രാസവളങ്ങൾക്ക് ഇവിടെ സമ്പൂർണ നിരോധനം ഏർപ്പെടുത്തിയിട്ടുണ്ടെന്ന് അറിഞ്ഞപ്പോൾ ഞാൻ വിസ്മയിച്ചുപോയി. എത്ര ഭാഗ്യം ചെയ്ത ഒരു ജനതയാണ് ഇവർ!

പ്ലാസ്റ്റിക് ക്യാരിബാഗുകൾക്കും ഇവിടെ കർശനമായ നിരോധനം ഉണ്ട്. ജ്യോർതെങ്ങിന്റെ ചുറ്റുവട്ടത്ത് മലമടക്കുകളിൽ സ്ഥിതിചെയ്യുന്ന പെല്ലിങ്ങ്, ഗേയ്സിങ്ങ് തുടങ്ങിയ സ്ഥലങ്ങളിലും പ്ലാസ്റ്റിക് നിരോധനം വളരെ ഫലപ്രദമായ രീതിയിൽ നടപ്പിലാക്കിയിട്ടുണ്ട്. പെല്ലിങ്ങിനെ പരിപൂർണമായ 'പാരിസ്ഥിതിക സൂക്ഷ്മമേഖല' (Eco-Sensitive Zone) യായി പ്രഖ്യാപിച്ചിട്ടുമുണ്ട്. പൂക്കൾ പറിക്കുന്നതും, തടാകങ്ങളിലേക്കും അരുവികളിലേക്കും മാലിന്യങ്ങൾ വലിച്ചെറിയുന്നതും ശിക്ഷാർഹമാണ്. വാഹനങ്ങൾ അമിതശബ്ദത്തിൽ ഹോൺ മുഴക്കുന്നതും കുറ്റകരമായ നടപടിയാണ്.

ജ്യോർതെങ്ങിലെ ഞായറാഴ്ച ചന്ത ഞാൻ ചുറ്റിനടന്ന് കണ്ടു. സാമ്പത്തികശേഷിയുള്ള കുടുംബങ്ങളിലെ അംഗങ്ങളും ഇടത്തരക്കാരും സാധാരണക്കാരും ഇവിടെനിന്ന് സാധനങ്ങൾ വാങ്ങുന്നുണ്ട്. ഒരാഴ്ചത്തേക്ക് ആവശ്യമുള്ള സാധനങ്ങളാണ് മിക്കവരും വാങ്ങുന്നത്. ബുധനാഴ്ചയിലെ ചന്ത, ഞായറാഴ്ചയിലെ തുടർച്ച മാത്രമായതിനാൽ തിരക്കു കുറവാകും. മിക്ക

വാറും പഴയ ചരക്കുകളാണ് അന്ന് മാർക്കറ്റിൽ എത്തുക. അതുകൊണ്ടു തന്നെ ബുധനാഴ്ചച്ചന്ത വെറും സാധാരണക്കാരുടേതു മാത്രമായി മാറുന്നു. ഞായറാഴ്ചച്ചന്തയിലെ തിരക്ക് നിയന്ത്രണാതീതംതന്നെയാണ്. സ്വന്തം കാറിലാണ് മിക്കവരും വരുന്നത്. മിക്ക ആഹാരപദാർഥങ്ങളും ചൂടോടെ ലഭിക്കുന്നതിനാൽ അവിടേയും തിക്കും തിരക്കുമാണ്. തെരുവുനായ്ക്കളുടെ ക്രമാതീതമായ അംഗസംഖ്യയാണ് ഇവിടെക്കണ്ട ഏറ്റവും വലിയ അപാകത. റോബസ്റ്റാ പഴവും ആപ്പിളും മുന്തിരിയും വാങ്ങിച്ചശേഷം, സന്ധ്യയോടെ, ഞാൻ ഹോട്ടലിലേക്കു തിരിച്ചുപോയി.

## X

മഹാഭാരതത്തിലെ യക്ഷ-യുധിഷ്ഠിര സംവാദം നടന്നതെന്നു കരുതപ്പെടുന്ന കെച്ചിയൊപാൽറി തടാകത്തിലേക്കുള്ള യാത്രയുടെ ഒരുക്കങ്ങൾ തലേദിവസംതന്നെ പൂർത്തിയാക്കിയിരുന്നു. പുതുമ മാറാത്ത ഒരു ഫോർ-വീൽ-ഡ്രൈവ് ജീപ്പായിരുന്നു വാഹനം. ഷിറിങ്ങ് ഷെർപ (Tshiring Sherpa) എന്ന ഊർജസ്വലനായ ഡ്രൈവർക്ക് സഹായിയായി പ്രദീപ്ഛത്രി എന്ന ചെറുപ്പക്കാരനേയും നിശ്ചയിച്ചു. 10,000-ത്തോളം അടി ഉയരത്തിൽ തണുപ്പ് അസഹ്യമാകുമെന്നതിനാൽ കമ്പിളിപ്പുതപ്പുകൾ അങ്ങാടിയിൽനിന്ന് വാടകക്കെടുത്തു. അത്യാവശ്യമായ ഭക്ഷണസാമഗ്രികളും വാഹനത്തിൽ കരുതി. ജ്യോർതെങ്ങിൽനിന്ന് റെഷി-ലെഗ്ഷിപ്-ഗെയ്സിങ്-റിംബി വഴി 75 കി.മീറ്റർ ദൂരമുണ്ട് തടാകത്തിലേക്ക്. പക്ഷെ, പരുക്കൻ റോഡായതിനാൽ പലപ്പോഴും ഗതാഗതസ്തംഭനമുണ്ടാകുമ്പോൾ വളഞ്ഞ മറ്റുവഴികൾ തേടേണ്ടിവരും. അങ്ങനെ വന്നാൽ ദൂരത്തിൽ വൻവർധന വരും.

ചൂടുള്ള ഓരോ കപ്പ് ചായ കുടിച്ചശേഷം കൃത്യം 6 മണിക്ക് ഞങ്ങൾ യാത്ര തുടങ്ങി. നഗരാതിർത്തിയിലുള്ള തൂക്കുപാല (Suspension Bridge) ത്തിന്മേൽക്കൂടി രൻഗീത് നദിയുടെ അക്കരെ കടന്നശേഷം വാഹനം മലമടക്കുകളിലേക്ക് പ്രവേശിച്ചു. പെല്ലിങ്ങിലേക്കുള്ള യാത്ര ഇതേ വഴിയിൽക്കൂടി ആയിരുന്നതിനാൽ ചുറ്റുപാടുകൾ ചിരപരിചിതമായിത്തോന്നി. മലമടക്കുകളിലെ ആൾത്താമസമുള്ള കവലകളിൽക്കൂടി വാഹനം സാവധാനത്തിൽ മുന്നോട്ടുപോയി. കൃഷിപ്പണിക്കുപോകുന്ന സ്ത്രീപുരുഷന്മാരും നാൽക്കാലികളെ തെളിച്ചുകൊണ്ടുപോകുന്ന ഇടയന്മാരും വഴിനീളെ ഞങ്ങൾക്ക് സ്വാഗതമരുളി. ഉയരങ്ങളിൽനിന്ന് ഉയരങ്ങളിലേക്കു കുതിച്ച് പതിനൊന്നു മണികഴിഞ്ഞപ്പോൾ ഞങ്ങൾ ഗെയ്സിങ്ങിൽ എത്തി. ഇതിനിടയിൽ വളരെ ചെറിയൊരു കവലയിൽ ചായ കുടിക്കാനായി കുറച്ചു സമയം തങ്ങിയിരുന്നു.

ഗെയ്സിങ് തിരക്കുള്ള ഒരു അങ്ങാടിയാണ്. വളരെ ഇടുങ്ങിയ റോഡുകളും അതിന്റെ ഓരത്തുള്ള വഴിവാണിഭക്കാരുടെ കച്ചവടങ്ങളും ഇവിടെ ഗതാഗതക്കുരുക്ക് ഉണ്ടാക്കുന്നു. അങ്ങാടിയോടു തൊട്ടുള്ള നിരപ്പുകളിലും ചുറ്റുവട്ടത്തുള്ള മലഞ്ചെരുവുകളിലും ആൾത്താമസമുണ്ട്. കൃഷിയിടങ്ങളും

ചെറിയ തോട്ടങ്ങളും ഇതിനു താഴേക്ക് വ്യാപിച്ചുകിടക്കുന്നു. പ്രകൃതി സൗന്ദര്യം നിറഞ്ഞുനിൽക്കുന്ന ദൃശ്യങ്ങളാണ് ഗെയ്സിങ്ങിനു ചുറ്റും. ഒരു റൊട്ടിക്കടയിൽനിന്നു കിട്ടിയ ചൂടോടെ ചുട്ടെടുത്ത ബ്രഡ്ഡും പെട്ടിക്കടയിലെ ചായയും പ്രാതലായി കഴിച്ച് ഞങ്ങൾ യാത്ര തുടർന്നു.

ഗെയ്സിങ്ങിൽനിന്ന് പെമയാങ്സെ കഴിഞ്ഞ് റിംബിവരെയുള്ള യാത്ര ദുരിതപൂർണമായിരുന്നു. വളരെ വീതി കുറഞ്ഞ റോഡായതിനാൽ മറുവാഹനങ്ങൾക്ക് സൈഡ് കൊടുക്കുവാൻ ബുദ്ധിമുട്ടനുഭവപ്പെട്ടു. റോഡിന്റെ കുണ്ടും കുഴിയുംനിറഞ്ഞ അവസ്ഥ തികച്ചും ശോചനീയവുമായിരുന്നു. വാഹനഗതാഗതം വളരെ കുറവായതുമാത്രമാണ് ആശ്വാസംതോന്നിയത്. മലമടക്കുകളിലെ കൊച്ചുഗ്രാമങ്ങളും ഗ്രാമത്തോടുചേർന്നുള്ള തട്ടുകൃഷി ഭൂമികളും ഇടയ്ക്കെല്ലാം കണ്ടു. റോഡിന്റെ താഴെ കുത്തനെയുള്ള താഴ്വരകളിൽ വനങ്ങളാണ് ഭൂരിഭാഗവും. അതിന്റെയിടയിലും കൃഷിസ്ഥലങ്ങൾ ഉണ്ട്.

പന്ത്രണ്ടര മണി കഴിഞ്ഞപ്പോൾ റിംബിയിൽ എത്തി. തിരക്കു കുറഞ്ഞ ചെറിയൊരു അങ്ങാടിയാണ് ഇത്. ചെറിയ തോതിലുള്ള കച്ചവടങ്ങൾ മാത്രമേ ഇവിടെ കണ്ടുള്ളൂ. മനസ്സിനിണങ്ങിയ ഉച്ചഭക്ഷണം ലഭിക്കാൻ സാധ്യതയില്ലെന്നു കണ്ടപ്പോൾ പഴങ്ങൾ കഴിച്ച് ഞങ്ങൾ തൃപ്തരായി. റിംബിയിൽനിന്നുള്ള യാത്ര അതീവ ദുർഘടമാണെന്ന് ഡ്രൈവർ പറഞ്ഞിരുന്നതിനാൽ ഒട്ടും സമയം പാഴാക്കാതെ യാത്ര തുടർന്നു.

അഗാധമായ താഴ്വരയുടെ ഓരത്തുകൂടിയായിരുന്നു തുടർന്നുള്ള യാത്ര. മുന്നോട്ടു പോകുന്തോറും റോഡിന്റെ വീതി കുറഞ്ഞുവന്നു. എതിർദിശയിൽനിന്നു വാഹനങ്ങൾ വരില്ല എന്നതു മാത്രമാണ് ആശ്വാസം. തടാകത്തിൽനിന്നുള്ള മടക്കയാത്ര യുക്സം-താഷിഡിങ്ങ് വഴിവന്ന് ലെഗ്ഷിപ്പിൽ എത്തണം. തുടർച്ചയായി മലയിടിച്ചിൽ നടക്കുന്ന സ്ഥലത്തെത്തിയപ്പോൾ അരമണിക്കൂറോളം വാഹനം നിർത്തേണ്ടിവന്നു. നനഞ്ഞുകുഴഞ്ഞ മണ്ണിന്റെ മുകളിൽക്കൂടി വാഹനം ഓടിപ്പിക്കുമ്പോൾ തെന്നിമാറാൻ സാധ്യതയുള്ളതിനാൽ മണ്ണു നീക്കാതെ മുന്നോട്ടു പോകാൻവയ്യ എന്നതായിരുന്നു അവസ്ഥ. ആ പ്രദേശത്തൊന്നും ഒരു മനുഷ്യജീവിയെയും കാണാനും കഴിഞ്ഞില്ല. ഉയർന്ന മലമടക്കുകളിൽക്കൂടി വാഹനം ഓടിപ്പിക്കുന്ന ഡ്രൈവർമാർ ഇത്തരം പ്രതിസന്ധികളെ നേരിടുന്നതിനുള്ള ഉപകരണങ്ങൾ സ്വന്തം വാഹനത്തിൽ കരുതാറുണ്ട്. ഷവൽ, കമ്പിപ്പാര എന്നീ ആയുധങ്ങൾ എടുത്ത് ഡ്രൈവറും സഹായിയും മണ്ണ് മാറ്റുന്ന പണി ആരംഭിച്ചു. ഉണ്ടക്കല്ലുകളും മണ്ണും കുത്തനെകിടക്കുന്ന അഗാധമായ താഴ്വരയിലേക്ക് ഇവർ തൂത്തെറിയുമ്പോൾ, മുകളിൽനിന്ന് കല്ലുകൾ ഉരുണ്ടുവരുന്നുണ്ടോ എന്നു ശ്രദ്ധിച്ച് ഞാനും ജാഗരൂകനായി നിലകൊണ്ടു. മുപ്പതടിയോളം നീളത്തിലും ഒരടിയോളം കനത്തിലും കിടന്നിരുന്ന ചെളിമണ്ണ്, വാഹനത്തിന്റെ ചക്രങ്ങൾക്ക് പോകാൻ പറ്റുന്നവിധം മാത്രം മാറ്റിയപ്പോഴാണ് റോഡിന്റെ ഭയാനകമായ ശോച്യാവസ്ഥ ബോധ്യപ്പെട്ടത്. കല്ലുവീഴ്ചയുടെ ആഘാതംമൂലം റോഡിന്റെ വലതുഭാഗത്തെ വക്ക് പല ഭാഗത്തും, ഇടിഞ്ഞു താഴോട്ടുപതിച്ചതിനാൽ വാഹനത്തിനു

പോകാൻ വേണ്ടത്ര വീതി ഉണ്ടാകുമോ എന്നു ഞങ്ങൾ ഭയപ്പെട്ടു. ഒരു വടി കൊണ്ട് റോഡിന്റെ വീതി കൃത്യമായി അളന്നശേഷം, വാഹനത്തിന്റെ ടയർ അകലവുമായി ഒത്തുനോക്കിയപ്പോൾ പലഭാഗത്തും ടയറിന്റെ വീതി രണ്ടിഞ്ചോളം കുറവായിക്കണ്ടു. വാഹനം ഒന്നു തെന്നിയാൽ, അതോടെ എല്ലാം തീരും. വല്ലാത്തൊരു പ്രതിസന്ധിയിലായിപ്പോയി ഞങ്ങൾ. രണ്ടും കല്പിച്ച് മുന്നോട്ടു പോകണോ അതോ തിരിച്ചുപോകണമോ?

പണിയായുധങ്ങൾ വാഹനത്തിൽവച്ചശേഷം ഡ്രൈവറും സഹായിയും തങ്ങളുടെ വസ്ത്രത്തിലും ഷൂസിലും പറ്റിപ്പിടിച്ചിരുന്ന ചെളിമണ്ണ് തുടച്ചു മാറ്റി. റോഡിൽ അവിടവിടെയായി ചിതറിക്കിടന്നിരുന്ന ഉണ്ടക്കല്ലുകൾ താങ്ങിപ്പിടിച്ച് വാഹനത്തിൽ കയറ്റിയിടുന്ന ഡ്രൈവറുടെ പ്രവൃത്തി ഞാനും ഛത്രിയും ഒട്ടൊരു കൗതുകത്തോടെ നോക്കിനിന്നു. ഛത്രി അതെക്കുറിച്ച് ഷെർപയോട് ചോദിച്ചെങ്കിലും അദ്ദേഹം മറുപടി പറയാതെ തന്റെ ജോലിയിൽ വ്യാപൃതനായി. ടവ്വൽകൊണ്ട് മുഖം വൃത്തിയായി തുടച്ചശേഷം എന്റെയടുത്ത് വന്നുനിന്ന ഷിറിങ്ങ് ഷെർപയുടെ മുഖത്തേക്കും കണ്ണുകളിലേക്കും ഇമവെട്ടാതെ ഏതാനും സമയം ഞാൻ നോക്കി നിന്നു....

"മനുഷ്യന്റെ കണ്ണുകൾക്കു നാക്കിനെപ്പോലെ സംവദിക്കാൻ കഴിയും. ഒരു നിഘണ്ടുവിന്റെ ആവശ്യമില്ലാതെത്തന്നെ അതിന്റെ ഗൂഢഭാഷ ലോകർക്കെല്ലാം മനസ്സിലാകും."[1]

ദൃഢനിശ്ചയം സ്ഫുരിപ്പിക്കുന്ന മുഖത്തെ മാംസപേശികൾ ചലിപ്പിച്ചു കൊണ്ട് അദ്ദേഹം പതിയെ മൊഴിഞ്ഞു.

"ഞാൻ വണ്ടി അപ്പുറത്തേക്ക് കടത്താൻ പോകയാണ്. ഇത്തരം സന്ദിഗ്ദ്ധഘട്ടങ്ങളിൽ വണ്ടിയിൽ ഭാരം അത്യാവശ്യമാണ്. അതിനാണ് കല്ലുകൾ കയറ്റിയിട്ടത്. സാർ ഇവിടെ നിന്നാൽ മതി. ഞങ്ങൾ ഭദ്രമായി അപ്പുറം എത്തിയാൽ സാർ അങ്ങോട്ടു നടന്നു വരിക. അല്ലെങ്കിൽ...."

ഒട്ടും സംശയിക്കാതെ ഞാൻ എന്റെ സീറ്റിൽ കയറി ഇരുന്നു. വാഹനം ഭദ്രമായി അപ്പുറത്തെത്തിയശേഷം, പൗരുഷംകെട്ട ഒരു മുഖവുമായി അവരോടൊപ്പം തുടർന്നു യാത്രചെയ്യുന്നതിനേക്കാൾ എത്രയോ അഭികാമ്യമാണ് വാഹനം അപകടത്തിൽപ്പെട്ടാൽ അവരോടൊപ്പം അന്ത്യയാത്രചെയ്യുകയെന്നത്. എന്റെ നേരെ അദ്ഭുതത്തോടെ നോക്കിക്കൊണ്ട് ഷെർപ എൻജിൻ പ്രവൃത്തിപ്പിച്ചു. ഫോർ വീൽ ഡ്രൈവിലേക്ക് ഗിയർ മാറ്റിയിട്ടശേഷം ഏതാനും സെക്കന്റുനേരം പ്രാർഥിച്ച്, അദ്ദേഹം വാഹനം മുന്നോട്ടെടുത്തു. ഇരമ്പിയാർത്തശേഷം അത് മുന്നോട്ടു കുതിച്ചു. ഞാൻ കണ്ണടച്ച് ജപിച്ച് ഇരുന്നു. ഒരിക്കൽ വാഹനം ഒന്നു വല്ലാതെ കുലുങ്ങിയത് ഓർക്കുന്നു. സുഹൃത്തുക്കളുടെ ഉച്ചത്തിലുള്ള ആർപ്പുവിളികേട്ടപ്പോൾ കണ്ണു തുറന്നുനോക്കി. ഞങ്ങൾ

1. The eyes of men converse as much as their tongues, with the advantage that the Ocular dialect needs no dictionary, but is understood the world over."

-Ralph waldo Emerson

ഭദ്രമായി മറുഭാഗത്ത് എത്തിക്കഴിഞ്ഞിരുന്നു!

ജീപ്പിൽനിന്ന് ചാടിയിറങ്ങിയ ശേഷം ഞങ്ങൾ ഫ്രൂട്ടിയും മധുരപലഹാരങ്ങളും കഴിച്ച് സന്തോഷം പങ്കുവച്ചു. സംഭവസ്ഥലം ഒരുനോക്കുകൂടി കാണുന്നതിന് ഞങ്ങൾ തിരിച്ചുനടന്നു. അതൊരു സംഭ്രമിപ്പിക്കുന്ന കാഴ്ചതന്നെയായിരുന്നു. ആയിരക്കണക്കിനു അടി കുത്തനെ താഴോട്ടുകിടക്കുന്ന ഗർത്തവും, വക്കുപൊട്ടിയ ഇടുങ്ങിയറോഡും ഏതൊരു ദൃഢമനസ്സിനേയും തളർത്തുന്ന കാഴ്ചയാണ്. വലിയ കരിങ്കൽപ്പാളികൾകൊണ്ട്, കടിയിട്ടുകെട്ടിപ്പൊക്കി റോഡ് ഗതാഗതയോഗ്യമാക്കാൻ രണ്ടാഴ്ചയെങ്കിലും സമയം വേണ്ടിവരും.

സർവേശ്വരന് സ്തുതിപറഞ്ഞ്, ഉത്സാഹചിത്തരായി ഞങ്ങൾ യാത്ര തുടർന്നു. മൂന്നുമണിക്കു മുമ്പായി ലക്ഷ്യസ്ഥാനത്ത് എത്താം എന്ന ഉദ്ദേശ്യത്തോടെ യാത്രതിരിച്ച ഞങ്ങൾക്ക് വരാനിരിയ്ക്കുന്ന തടസ്സത്തെക്കുറിച്ച് ഒരു സൂചനപോലും ഇല്ലായിരുന്നു. ചെങ്കുത്തായ കയറ്റങ്ങളും ഹെയർപിൻ വളവുകളും പിന്നിട്ട്, 'റ' പോലെ കിടക്കുന്ന ഒരു മലമടക്കിൽ പ്രവേശിച്ചപ്പോൾ അങ്ങുദൂരെ വലിയൊരു വൃക്ഷം റോഡിലേക്കു വീണു കിടക്കുന്ന ദൃശ്യം കണ്ണിൽപ്പെട്ടു. വേഗതകുറച്ച്, വളരെ സാവകാശം ആ സ്ഥലത്തെത്തിയപ്പോഴാണ് അതിന്റെ ഗൗരവത്തെക്കുറിച്ച് ബോധ്യമായത്.

റോഡിന്റെ ഇടതുഭാഗം നിബിഡവനമല്ല. ചെരിഞ്ഞുകിടക്കുന്ന ഈ പ്രദേശത്ത് വ്യാപകമായി ഇഞ്ചി കൃഷിചെയ്തിരിക്കയാണ്. ഇതിന്റെ ഇടയിൽ അങ്ങിങ്ങായി വലിയ വൃക്ഷങ്ങൾ നിൽക്കുന്നുണ്ട്. റോഡിനോടു ചേർന്ന് മുകളിൽനിന്നിരുന്ന ഒരു ഓക്ക് മരമാണ് കടപുഴകി റോഡിനു കുറുകെ വീണത്. മരത്തിന്റെ തലഭാഗം മുഴുവനും വലതുവശത്തുള്ള കൊക്കയിലേക്ക്, വായുവിൽ എന്നപോലെ, തൂങ്ങിനിൽക്കുകയാണ്. 80 ഇഞ്ചോളം വണ്ണമുള്ള തായ്ത്തടിയുടെ ഭാഗം റോഡിൽനിന്ന് 8 അടിയോളം ഉയരത്തിലാണ് വീണുകിടക്കുന്നത്. തായ്ത്തടിയോടുചേർന്നുള്ള വലിയ രണ്ടുകൊമ്പുകൾ തടസ്സംസൃഷ്ടിച്ചുകൊണ്ട് റോഡിൽ കുത്തിനില്ക്കുന്നതിനാൽ വാഹനത്തിനുകടന്നു പോകാൻ പറ്റില്ല. മറുഭാഗത്തേക്കു കടന്ന് ഞങ്ങൾ ഒരു സൂക്ഷ്മപരിശോധന നടത്തി. 40 ഇഞ്ചിലധികം വണ്ണമുള്ള ഒരു കൊമ്പ് മുറിച്ചുമാറ്റിയാൽ ഞങ്ങളുടെ വാഹനത്തിന് അപ്പുറത്തേക്ക് തടസ്സമില്ലാതെ പോകാം. വാഹനത്തിൽ കരുതിയിട്ടുള്ള ഇടത്തരം വെട്ടുകത്തികൊണ്ട് ഇത്രയും വലിയ തടി മുറിച്ചുമാറ്റുക എളുപ്പമല്ല. എന്തുചെയ്യണമെന്നറിയാതെ പരുങ്ങി നിൽക്കുമ്പോൾ മലമുകളിൽനിന്ന് ഗ്രാമീണർ ഇറങ്ങിവരുന്നതു കണ്ടു. ഞങ്ങൾക്ക് ആശ്വാസമായി.

സ്ത്രീകളും പുരുഷന്മാരുമടക്കം എട്ടുപേരുണ്ടായിരുന്നു അവർ. വളരെ സാധുക്കളായ, നിഷ്കളങ്കരായ, ഗ്രാമീണരാണ് ഇവരെന്ന് ഒറ്റനോട്ടത്തിൽ അറിയാം. വനമേഖലയിലെ വിശാലമായ ഇഞ്ചിത്തോട്ടത്തിലെ പണിക്കാരാണ് ഇവർ. ഞങ്ങളുടെ വിഷമസ്ഥിതി മനസ്സിലാക്കിയപ്പോൾ സംഘത്തലവനെന്നു തോന്നിച്ച ചെറുപ്പക്കാരൻ, ഷെർപയുമായി ദീർഘസമയം സംസാരിച്ചു. ആയ

തിന്റെ വിശദാംശങ്ങൾ അദ്ദേഹം ഞങ്ങളെ ധരിപ്പിക്കുകയും ചെയ്തു.

മലകളെ പ്രദക്ഷിണംവച്ച് ചുറ്റിക്കയറി മുകളിലെത്തുവാൻ ഇവിടെനിന്ന് ഒന്നരമണിക്കൂറിലധികം സമയമെടുക്കും. വൃക്ഷക്കമ്പ് മുറിച്ചുമാറ്റുവാൻ, 3 കി.മീറ്ററിലധികം ദൂരമുള്ള തങ്ങളുടെ ഗ്രാമത്തിൽ എത്തി, അതിനു പറ്റിയ ആയുധങ്ങളുമായി മടങ്ങിവരണം. അപ്പോഴേക്കും മഞ്ഞുവീഴ്ച ആരംഭിച്ചിരിക്കും. പിന്നെ യാതൊരു പണിയും നടക്കില്ല. എന്തായാലും തുടർന്നുള്ള യാത്ര ഇന്ന് അസാധ്യംതന്നെയാണ്. വാഹനം പിന്നോട്ട് ഓടിച്ച്, മടങ്ങിപ്പോകുന്ന കാര്യം ചിന്തനീയംപോലുമല്ല. വാഹനത്തിൽ ഒരു രാത്രി കഴിച്ചുകൂട്ടുന്ന കാര്യം ബുദ്ധിമുട്ടാകും. വല്യ ഒരിനം കൊതുകുകൾ അപകടകാരികളാണ്. പുകച്ചാൽ മാത്രമെ ഇവയിൽനിന്ന് രക്ഷനേടാനൊക്കൂ. വന്യമൃഗങ്ങളുടെ ശല്ല്യവും ഉണ്ടായേക്കാം. ദൂരം കുറച്ചധികമുണ്ടെങ്കിലും തങ്ങളുടെ കൂടെ വന്ന് ഒരു കുടിലിൽ അന്തിയുറങ്ങി വിശ്രമിക്കുക. കാലത്ത് ഇവിടെയെത്തി തടസ്സംമാറ്റി യാത്ര തുടരുകയുംചെയ്യാം.

കെച്ചിയൊപാൽറി തടാകത്തെ ബുദ്ധമതക്കാരുടെ നിയന്ത്രണത്തിൽനിന്ന് മോചിപ്പിക്കുന്നതിനുവേണ്ടി നടത്തിയ ജനകീയസമരത്തിന് ഇവിടത്തെ ഗ്രാമീണർ നൽകിയ നിസ്വാർഥമായ പിന്തുണ എന്നെന്നും സ്മരിക്കപ്പെടുന്ന ഒരു സംഭവമാണെന്ന് പ്രദീപ്ചന്ദ്രി എന്നോടുപറഞ്ഞു. കൂടുതലൊന്നും ചിന്തിക്കാതെ ഗ്രാമീണരോടൊപ്പം പോകുവാൻ ഞങ്ങൾ തയ്യാറായി. തോൾബാഗും കമ്പിളിപ്പുതപ്പും കൈവശംവച്ച്, ക്യാമറയടക്കമുള്ള പ്രധാന ലഗ്ഗേജ് വാഹനത്തിൽവച്ച് പൂട്ടിയശേഷം ഞങ്ങൾ യാത്രതുടങ്ങി.

അര കിലോമീറ്ററോളം മുന്നോട്ടുപോയശേഷം റോഡിൽനിന്ന് കുത്തനെ താഴോട്ട് ഇറങ്ങി. കുറ്റിച്ചെടികൾ വളർന്നുനിൽക്കുന്ന ഈ പ്രദേശത്ത് കല്ലും മുള്ളും നിറഞ്ഞുകിടക്കുന്ന ഒറ്റയടിപ്പാതയാണ് സഞ്ചാരമാർഗം. ഒരു ഭാഗം കുത്തനെകിടക്കുന്ന താഴ്വരയാണ്. വലിയ പാറക്കെട്ടുകൾനിറഞ്ഞ താഴ്വരയിൽ അങ്ങിങ്ങായി വലിയ വൃക്ഷങ്ങളുമുണ്ട്. വളഞ്ഞു പുളഞ്ഞു കിടക്കുന്ന ഒറ്റയടിപ്പാതയിൽക്കൂടി ഞങ്ങൾ ബഹുദൂരം സഞ്ചരിച്ചു. പാറക്കൂട്ടങ്ങളും ചെറിയ നീർച്ചോലകളും ഇടകലർന്നുകിടക്കുന്ന സമതലപ്രദേശത്തുകൂടിയായി പിന്നീടുള്ള യാത്ര. കുത്തനെയുള്ള ഒരു കയറ്റംകൂടികയറിയപ്പോൾ കുറച്ചുദൂരത്തായി ഗ്രാമീണരുടെ കുടിലുകൾ ദൃഷ്ടിഗോചരമായി.

സംഘത്തലവൻ ഇടയ്ക്കിടയ്ക്ക് കൂവി എന്തോ സിഗ്നൽ കൊടുക്കുന്നത് യാത്രമധ്യേ ഞാൻ ശ്രദ്ധിച്ചിരുന്നു. ഞങ്ങൾ ആ കൊച്ചുഗ്രാമത്തിൽ എത്തിച്ചേർന്നപ്പോൾ അബാലവൃദ്ധം ഗ്രാമീണരും അവിടെ ഒത്തു ചേർന്നുനിൽക്കുന്നതായി കണ്ടു. മഞ്ഞുവീഴ്ച ആരംഭിച്ചുകഴിഞ്ഞിരുന്നതിനാൽ, ആസകലം മൂടിപ്പുതച്ചുനിന്നിരുന്ന ഗ്രാമീണരെ ആകെക്കൂടി ഒന്നു കാണുവാൻ മാത്രമെ കഴിഞ്ഞുള്ളൂ. ഗ്രാമീണരുടെ കുടിലുകളും പരിസരങ്ങളും വൃത്തിയുള്ളതായിത്തോന്നി. ഗ്രാമത്തിന്റെ ഏതാണ്ട് മധ്യത്തിലുള്ള ഒരു കുടിൽ ഞങ്ങൾക്കായി ഒഴിച്ചുതന്നു. കല്ലും മണ്ണും ചേർത്തു നിർമിച്ച കുടിലിന്റെ ഉൾഭാഗം ഒരുവിധം ഭദ്രമാണ്. ഒരുതരം പുല്ലുകൊണ്ട് നെയ്ത കട്ടിയുള്ള

തടുക്കാണ് നിലത്തു വിരിച്ചിട്ടുള്ളത്. കൊതുകിനെ അകറ്റാൻ വേണ്ടി ഒരു മൺകലത്തിൽ പുകയ്ക്കാൻവച്ചിട്ടുണ്ട്. അതിന്റെ ഹൃദ്യമായ സുഗന്ധം അവിടമാകെ തളംകെട്ടിനിന്നു. വലിയൊരു കമ്പിളി നിലത്തുവിരിച്ചിട്ടശേഷം ഞങ്ങൾ വിശ്രമിക്കാനായി ഇരുന്നു. മധ്യവയസ്കയായ ഒരു സ്ത്രീ ഇഞ്ചി ചേർത്ത കട്ടൻചായയുമായി വന്ന് ഞങ്ങളെ സൽക്കരിച്ചു. സബോളയും പച്ചമുളകും പച്ചിലകളും മൈദമാവിൽകൂട്ടിത്തിരുമ്പി എണ്ണയിൽ പൊരിച്ചെടുത്ത ഒരുതരം പലഹാരവും പ്ലെയ്റ്റിൽവച്ചു. ഈ വിഭവത്തിന് അതീവരുചിയാണ് അനുഭവപ്പെട്ടത്.

സന്ധ്യയ്ക്കുമുമ്പുതന്നെ ആരംഭിച്ചിരുന്ന മഞ്ഞുവീഴ്ച സന്ധ്യമയങ്ങിയതോടെ ശക്തമായി. കമ്പിളിവസ്ത്രങ്ങൾ ധരിച്ച് തലയും കഴുത്തും മഫ്ളർകൊണ്ട് ഭദ്രമായി മൂടിക്കെട്ടി കുടിലിന്റെ കൊച്ചുവരാന്തയിൽ ഞങ്ങൾ ഗ്രാമീണരുമായി സംസാരിച്ച് സമയം നീക്കി. നെല്ല് ഒഴികെയുള്ള മറ്റെല്ലാ കൃഷികളും ഇവർ ചെയ്യുന്നുണ്ട്. ഇഞ്ചിക്കൃഷി നല്ലൊരു വരുമാനമാർഗമാണ്. സ്വന്തമായി കൃഷിഭൂമികളുള്ളവരും, പാട്ടത്തിനു കൃഷിചെയ്യുന്നവരും ഇവരുടെയിടയിൽ ഉണ്ട്. ഉൽപ്പന്നങ്ങൾ ഗെയ്സിങ്ങിൽ എത്തിച്ച് വിൽപ്പനനടത്തുന്നു. ഡിസംബർ, ജനുവരി, ഫെബ്രുവരി എന്നീ മാസങ്ങളിലെ കനത്ത മഞ്ഞുവീഴ്ച ജീവിതം ദുസ്സഹമാക്കുന്നു. കാട്ടുപുല്ലുകൾകൊണ്ട് തടുക്കുകളും മറ്റുപലതരം ഗൃഹോപകരണങ്ങളും നെയ്തുണ്ടാക്കുന്നത് ഇക്കാലത്താണ്. ചാങ്മദ്യം സ്വന്തം ആവശ്യത്തിനായി വാറ്റിയെടുത്ത് ഇവർ ഉപയോഗിക്കുന്നുണ്ട്. കുട്ടികൾവരെ ഈ മദ്യം കുടിക്കുന്നു. വനവിഭവങ്ങൾ ശേഖരിക്കുന്നതും ഒരു വരുമാനമാർഗമാണ്. മാംസത്തിനുവേണ്ടി വനാന്തരങ്ങളിൽക്കടന്ന് ചെറുജീവികളെ കെണിവച്ചുപിടിക്കുന്നു. ഇവിടത്തെ ജലാശയങ്ങളിലെ മത്സ്യസമ്പത്തും ഇവർ പിടിച്ചെടുത്ത് ഉപയോഗിക്കുന്നു. വളർന്നുവരുന്ന തലമുറയ്ക്ക് സ്കൂൾവിദ്യാഭ്യാസത്തിന് ഒരു മാർഗവുമില്ല. അല്ലെങ്കിലും, ഇവർക്കാർക്കും അതിലൊന്നും താത്പര്യവുമില്ല. ഗെയ്സിങ്, ജ്യോർതെങ് തുടങ്ങിയ സ്ഥലങ്ങളിൽപ്പോയി എന്തെങ്കിലും തൊഴിൽകണ്ടെത്തി, അദ്ധ്വാനിച്ച്, പുതിയ തലമുറ ജീവിക്കുന്നു.

ഇതിന്നിടയിൽ പ്രമാണിയെന്നുതോന്നിച്ച ഒരു മധ്യവയസ്കൻ ഞങ്ങൾക്കായി ചാങ്മദ്യം കൊണ്ടുവന്നു. തുകൽകൊണ്ട് വരിഞ്ഞുകെട്ടിയ മുളംകുംഭത്തിലാണ് മദ്യം നിറച്ചിരുന്നത്. ഷെർപയും ചത്രിയും മദ്യം കഴിച്ചു. ഇക്കാര്യത്തിൽ എനിയ്ക്കൊട്ടും താത്പര്യമില്ലെന്നു പറഞ്ഞ് ഞാൻ ഒഴിഞ്ഞുമാറി. ഉച്ചഭക്ഷണത്തിന്റെ അഭാവംമൂലം വിശപ്പ് മൂർധന്യത്തിൽ എത്തിയിരുന്നു. അധികം വൈകാതെ രാത്രിഭക്ഷണം ലഭിച്ചു. വിഭവങ്ങളെല്ലാം വളരെ സ്വാദിഷ്ഠമായിരുന്നു. ചോളം വലിയ തരികളായി പൊടിച്ച്, പച്ചക്കറികൾ ചേർത്ത് പാലിൽ കുറുക്കിയെടുത്ത ഒരു വിഭവം വളരെ രുചിയുള്ളതായി തോന്നി. ഗ്രാമീണരാണെങ്കിലും പാചകകലയിൽ നിപുണന്മാരാണ് ഇവരെന്ന് നിസ്സംശയം പറയാം.

പുകച്ചതു കാരണമാകാം കൊതുകിന്റെ ശല്യം ഒട്ടും ഉണ്ടായില്ല. ഒരു

പരിചയവും ഇല്ലാത്ത ഒരു നാട്ടിൽ, വനാന്തരത്തിന്റെ ഓരം ചേർന്ന്, ചെറിയൊരു കുടിലിൽ അന്തിയുറങ്ങാൻകിടക്കുമ്പോൾ സ്വാഭാവികമായും അനുഭവപ്പെടേണ്ട മനസ്സിന്റെ പിരിമുറുക്കം എനിയ്ക്കൊട്ടും തോന്നിയില്ല എന്നതാണ് വാസ്തവം. നല്ലതുമാത്രം വരുത്തേണമേ എന്നു പ്രാർഥിച്ച് കമ്പിളി കൊണ്ട് മൂടിപ്പുതച്ചുകിടന്നപ്പോൾ നിദ്ര കൺപീലികളിൽ തളംകെട്ടിക്കഴിഞ്ഞിരുന്നു.

## XI

സുഖകരമായ നിദ്രയിൽനിന്ന് ഉണർന്നത് പുറത്തുനിന്ന് കേട്ട ബഹളം മൂലമാണ്. കൂട്ടുകാർ സുഖമായി ഉറങ്ങുകയാണ്. സമയം 6 മണി ആകുന്നതേയുള്ളു. വൈകി എഴുന്നേറ്റാൽമതിയെന്ന് തലേദിവസം തീരുമാനിച്ചിരുന്നു. പുറത്തുകടന്നുനോക്കിയപ്പോൾ ആ പ്രദേശമാകെ മൂടൽമഞ്ഞിൽ അമർന്നു കിടക്കുകയാണ്. തോട്ടങ്ങളിൽ പണിയ്ക്കുപോകുന്നതിനുള്ള തിരക്കിലാണ് ഗ്രാമീണർ. അതിന്റെ തിക്കുംതിരക്കുമാണ് ബഹളമായിത്തോന്നിയത്. റോഡിലെ തടസ്സംനീക്കാൻ ഒരു സംഘം ഉടനെ പുറപ്പെടുമെന്നും, ഞങ്ങൾ ഒമ്പതുമണിയോടുകൂടി അവിടെയെത്തിയാൽമതിയെന്നും തലേന്നു കണ്ട സംഘനേതാവ് എന്നോടുപറഞ്ഞു.

എട്ടുമണി കഴിഞ്ഞപ്പോൾ, പ്രാതൽ കഴിച്ച്, ഞങ്ങൾ തയ്യാറായി. ആവിയിൽ വേവിച്ചെടുത്ത, പച്ചക്കറികൾ കൂട്ടിക്കലർത്തിയ, കൊഴുക്കട്ടപോലെയുള്ള ഒരു വിഭവമാണ് പ്രാതലിനു കഴിക്കാൻകിട്ടിയത്. കൂടെ, ഇഞ്ചിനീര് ചേർത്ത കട്ടൻചായയും. യാത്രതിരിക്കുന്നതിനു മുമ്പ് കുടിലിന്റെ ഉടമസ്ഥയോട് താമസവും ഭക്ഷണവും ഒരുക്കിത്തന്നതിന് എത്ര പണം തരണമെന്ന് ഷെർപ ചോദിച്ചു. അതിനങ്ങനെ പ്രത്യേക നിരക്കൊന്നും ഇല്ലെന്നും ഇഷ്ടമുള്ളത് തന്നാൽമതിയെന്നും അവർ ഭവ്യതയോടെ അറിയിച്ചു. ഞാൻ 500 ന്റെ ഒരു നോട്ട് കൊടുത്തപ്പോൾ അത് വളരെക്കൂടുതലാണെന്നും അവർ തൊഴുകൈയോടെ പറഞ്ഞു. ബാക്കി വാങ്ങിയ്ക്കാൻ നിൽക്കാതെ, അവിടെ കൂടിയ ഗ്രാമീണരോട് നന്ദി പറഞ്ഞ്, വഴികാട്ടികളായി കൂടെവന്ന ചെറുപ്പക്കാരുടെ കൂടെ ഞങ്ങൾ യാത്രതുടങ്ങി. ഇങ്ങോട്ടുവന്ന വഴിയ്ക്ക് കയറ്റം കുത്തനെയായതിനാൽ, വളഞ്ഞ മറ്റൊരു മാർഗത്തിൽക്കൂടിയാണ് ഞങ്ങൾ യാത്രചെയ്തത്. ഉദയസൂര്യന്റെ പ്രകാശം മങ്ങിയതായിരുന്നുവെങ്കിലും ചുറ്റിനുമുള്ള പച്ചിലക്കാടുകളും, നിർവൃതിതരുന്ന പരിശുദ്ധവായുവും യാത്രയ്ക്ക് ഉത്തേജനമേകി.

9½ മണി കഴിഞ്ഞപ്പോൾ ഞങ്ങൾ സംഭവസ്ഥലത്തെത്തി. റോഡിലെ തടസ്സം മാറ്റിക്കഴിഞ്ഞിരുന്നു. ഡ്രൈവർ പെട്ടെന്ന് വാഹനം അപ്പുറത്തേക്ക് കടത്തിയിട്ടു. ജോലിക്കാർക്ക് വേതനം കൊടുക്കുവാൻ ഞാൻ തുനിഞ്ഞെങ്കിലും ആദ്യം അതു സ്വീകരിക്കുവാൻ അവർ തയ്യാറായില്ല. തടാകത്തിന്റെ സംരക്ഷണച്ചുമതലയുള്ള കമ്മിറ്റിയിൽനിന്ന് തങ്ങൾ അതു വാങ്ങിച്ചോളാമെന്നും ഇത്തരത്തിലുണ്ടാകുന്ന ഗതാഗതതടസ്സം മാറ്റിക്കൊടുക്കുവാൻ പി.

ഡബ്ല്യു.ഡി അവരെ ചുമതലപ്പെടുത്തയിട്ടുണ്ടെന്നും ജോലിക്കാർ അറിയിച്ചു. എങ്കിലും ഞങ്ങളുടെ സന്തോഷത്തിനാണെന്നു പറഞ്ഞ് നൂറുരൂപ വീതം മൂന്നുപേർക്കും ഞങ്ങൾ നിർബന്ധപൂർവ്വം സമ്മാനിച്ചു. അവരുടെ സേവനങ്ങൾക്ക് ഹൃദയംഗമമായ നന്ദി പ്രകാശിപ്പിച്ച് ഞങ്ങൾ ലക്ഷ്യത്തിലേക്ക് യാത്ര തുടർന്നു. മലമടക്കുകളെ പ്രദക്ഷിണംവച്ച് ചുറ്റിക്കയറി ഉയരങ്ങളിൽനിന്ന് കൂടുതൽഉയരങ്ങളിലേക്ക് ഞങ്ങൾ ദീർഘസമയം സഞ്ചരിച്ചു. ഫോർ-വീൽ ഡ്രൈവിലായിട്ടുപോലും, അവസാനഘട്ടം അരിച്ചരിച്ചുകയറാൻ വാഹനത്തിനു ബുദ്ധിമുട്ടുണ്ടായി. 11 മണി ആകാറായപ്പോൾ പർവ്വതമുകളിലുള്ള ചെറിയൊരു മൈതാനത്തിൽ വാഹനയാത്ര അവസാനിച്ചു.

ഹൃദയഹാരിയായ ഒരു ഭൂപ്രകൃതിയിലേക്കാണ് ഞങ്ങൾ എത്തിച്ചേർന്നത്. മൂന്നുഭാഗത്തും നിബിഢമായ വനം. പശ്ചാത്തലത്തിൽ അനുയോജ്യമായ ഉയരത്തിൽ പച്ചപ്പട്ടണിഞ്ഞുനിൽക്കുന്ന പർവ്വതനിരകളും. പർവ്വതശൃംഗങ്ങൾ ചക്രവാളത്തെ തൊട്ടുരുമ്മിയപോലെ തോന്നും. നീലച്ഛവി പ്രസരിച്ചുകിടക്കുന്ന ആ ഭാഗങ്ങൾ മനോഹരമായ ഒരു പെയിന്റിങ്ങ്പോലെ നിശ്ചലമാണ്. വനാന്തരങ്ങളിൽനിന്ന് വീശിയടിക്കുന്ന കുളിർതെന്നൽ ശ്വസിയ്ക്കുമ്പോൾ വല്ലാത്തൊരു നിർവൃതി.

മൈതാനത്തിന്റെ ഓരം ചേർന്ന് രണ്ടു കടകൾ ഉണ്ട്. ബീഡി- സിഗരറ്റ്, പാൻമസാല, പഴം, ബിസ്കറ്റ്- മിഠായി, കുപ്പിവെള്ളം തുടങ്ങിയവ ലഭിക്കുന്ന പെട്ടിക്കടയും അതിന്റെ മറുഭാഗത്ത് ഒരു കൊച്ചു ഹോട്ടലും. ഹോട്ടലിന്റെ മുൻവശത്തുനിന്നുകൊണ്ട് ഓരോ ചായ കുടിച്ച് കടക്കാരനോട് ഞങ്ങൾ വിശദാംശങ്ങൾ ആരാഞ്ഞു. കഴിഞ്ഞ ഒരു മാസത്തിനുള്ളിൽ ഇവിടേക്ക് സഞ്ചാരികൾ ആരും വന്നിട്ടില്ല. അല്ലെങ്കിലും, വളരെ ദുർലഭമായി മാത്രമെ സഞ്ചാരികൾ വരാറുള്ളൂ. നാൽക്കാലികളെ മേയ്ക്കുന്ന ഇടയന്മാരും വനത്തിൽ ജോലികൾക്കായി വരുന്ന കൂലിക്കാരും ഈ ഹോട്ടലിനെ ആശ്രയിക്കുന്നു. സന്ധ്യക്കുമുമ്പായി കട അടച്ച് ഇവർ താഴെയുള്ള ഗ്രാമത്തിലേക്കു പോകും. സഞ്ചാരികൾ വന്ന ദിവസമാണെങ്കിൽ രാത്രിയിലും കടതുറക്കും. നാൽക്കാലികളുടെ തീറ്റയും ഇവരുടെ ചെലവും കഴിഞ്ഞുപോകുമെന്നല്ലാതെ വലിയ മെച്ചമൊന്നുമില്ല. ടൂറിസംവകുപ്പ് ഇവിടെ രാത്രിതാമസത്തിനായി കുടിലുകൾ പണിയാൻ പദ്ധതിയിട്ടിട്ടുണ്ട്. പൗർണമി ദിവസം വിദേശികളെ തടാകത്തിലേക്ക് ആകർഷിക്കാനാണ് ഈ പദ്ധതി. വാഹനം പാർക്കുചെയ്യുന്നതിനും തടാകത്തിലേക്കു പ്രവേശിക്കുന്നതിനുമുള്ള ഫീസ് പെട്ടിക്കടയിൽ ഇരിക്കുന്ന സൂക്ഷിപ്പുകാരൻവശം കൊടുത്താൽ മതി.

സൂക്ഷിപ്പുകാരനെക്കണ്ട്, പണമടച്ച് രസീതി വാങ്ങിയശേഷം അദ്ദേഹത്തോട് വിവരങ്ങൾ ആരാഞ്ഞു. തടാകത്തിലേക്ക് 3 കി. മീറ്റർ ദൂരമുണ്ട്. അങ്ങോട്ടുപോകുമ്പോൾ പാദരക്ഷകൾ ഉപയോഗിക്കാൻ പാടില്ല. അത് സൂക്ഷിക്കാൻ പെട്ടിക്കടയിൽ സൗകര്യപ്പെടുത്തിയിട്ടുണ്ട്. ഭക്ഷണസാധനങ്ങളുടെ അവശിഷ്ടങ്ങൾ, പ്ലാസ്റ്റിക് വസ്തുക്കൾ തുടങ്ങിയവ വഴിയിൽ ഒരിടത്തും ഉപേക്ഷിക്കാൻ പാടില്ല. മദ്യം ഉപയോഗിക്കരുത്. തുപ്പുക, മൂത്രമൊഴിയ്ക്കുക

എന്നീ പ്രവൃത്തികൾക്കും പുകവലിക്കുന്നതിനും വിലക്കുണ്ട്. പൂക്കൾ, ചെടികൾ, വൃക്ഷങ്ങൾ എന്നിവയെ നശിപ്പിക്കുന്ന കൃത്യങ്ങൾ ഒന്നും ചെയ്യരുത്. പക്ഷിമൃഗാദികൾക്കും ശല്യം ഉണ്ടാക്കരുത്. തടാകത്തിലെ ജലം കുടിയ്ക്കാം. പക്ഷെ, കൈകാലുകൾ കഴുകരുത്. തടാകത്തിന്റെ പവിത്രത പരമാവധി കാത്തുസൂക്ഷിക്കുക. നിയമലംഘനം നടത്തി പിടിക്കപ്പെട്ടാൽ അതിന്റെ ഭവിഷ്യത്തുകൾ ഒട്ടുംനിസ്സാരമായിരിക്കില്ല.

കമ്പിവേലി കെട്ടി ഭദ്രമാക്കിയ പ്രവേശനകവാടത്തിന്റെ അടുത്തേക്കു നടക്കുമ്പോൾ ഞാൻ അവിടെക്കണ്ട ബോർഡ് സശ്രദ്ധം വായിച്ചു. സൂക്ഷിപ്പുകാരൻ പറഞ്ഞ മുന്നറിയിപ്പുകളൊക്കെ ബോർഡിലും എഴുതിവച്ചിട്ടുണ്ട്.[1] KHECHUPERI LAKE WELFARE COMMITTEE, WEST SIKKIM എന്നാണ് ബോർഡിലെ തലവാചകം. വാഹനങ്ങളുടെ പാർക്കിങ് ഫീസ് വാങ്ങുന്നതിന്റെ രശീതിയിൽ UD&H.D, GOVERNMENT OF SIKKIM, GEYZING, WEST SIKKIM എന്നാണ് കണ്ടത്.

ചെറിയൊരു ഇരുമ്പുപടി തുറന്ന് അകത്തുകടന്നശേഷം, വനത്തിൽനിന്നുള്ള ഒരു നീരൊഴുക്കിൽ കൈകാൽ കഴുകി ശുദ്ധമാക്കി. വഴിയുടെ അപ്പുറത്തുള്ള അതിർത്തിയിൽ കറുത്ത ചായമടിച്ച ഒരു കൂറ്റൻ ഇരുമ്പുപടി എന്റെ ശ്രദ്ധയിൽപ്പെട്ടത് അപ്പോഴാണ്. ഉയരംകൂടിയ കനത്ത മതിൽക്കെട്ടിന്റെ നടുവിലാണ് പടി. മതിൽക്കെട്ടിനു മുകളിൽകൂടി ഉൾഭാഗത്തെ കെട്ടിടത്തിന്റെ ഉയർന്ന ഗോപുരങ്ങൾ കാണാനുണ്ട്. വളരെയധികം പഴക്കം തോന്നിക്കുന്നതാണ് അതിന്റെ നിർമാണം. പഴക്കമേറിയ ഒരു ബുദ്ധമത മൊണാസ്ട്രിയാണ് ഇതെന്ന് ഷെർപ പറഞ്ഞുതന്നു. ഒരു നൂറ്റാണ്ടിലേറെക്കാലം, ഇവിടത്തെ ദിവ്യമായ ഈ തടാകത്തിന്റെ കൈവശാധികാരം ബുദ്ധമതമൊണാസ്ട്രിയ്ക്കായിരുന്നു. ഇവർ തടാകത്തെ ഒരു സ്വകാര്യസ്വത്താക്കി കൈയടക്കി വച്ചതുകൊണ്ടാണ് ജനകീയ പ്രക്ഷോഭണം ആരംഭിച്ചത്. പല കിംവദന്തികളും ഇതേക്കുറിച്ച് അക്കാലത്ത് കേട്ടിരുന്നുവത്രെ. എന്തായാലും സിക്കിം സർക്കാർ ഇടപെട്ട് തടാകത്തെ മോചിപ്പിക്കുകയും ടൂറിസം വകുപ്പിന് കൈമാറുകയും ചെയ്തു. ഇത്രയും ദൂരെ, കൊടും വനത്തിന്റെ മധ്യത്തിൽ, ഒരു മൊണാസ്ട്രി സ്ഥാപിച്ചതിന്റെ ഉദ്ദേശ്യശുദ്ധിയെക്കുറിച്ചൊന്നും അപ്പോൾ ഞാൻ ചുഴിഞ്ഞ് ചിന്തിച്ചില്ല. തടാകത്തിന്റെ പേരുംപറഞ്ഞ് മറ്റെന്തോ നിഗൂഢലക്ഷ്യം മുന്നിൽ കണ്ടുകൊണ്ടായിരുന്നു ഇവരുടെ പ്രവർത്തനമെന്ന് വളരെ കഴിഞ്ഞാണ് ഞാൻ അറിയുന്നത്. ബുദ്ധമതക്കാർക്ക്, അല്ലെങ്കിലും, 'മഹാഭാരത' ത്തിലെ യക്ഷ-യുധിഷ്ഠിരസംവാദത്തെക്കുറിച്ച് എന്തു താൽപ്പര്യമാണുണ്ടാകുക? മൊണാസ്ട്രിയുടെ കാര്യം മറന്നുകളഞ്ഞ്, തടാകത്തിലേക്കുള്ള വഴിയിലൂടെ സാവധാനം നടന്നു. ഇരുവശത്തും കമ്പിവേലി കെട്ടി ഭദ്രമാക്കിയ നടപ്പാതയ്ക്ക് 25 അടിയോളം വീതിയുണ്ട്. പുല്ല് ചെത്തിക്കളഞ്ഞ്, ഉരുളക്കല്ലുകളും മറ്റും ഇരുവശങ്ങളിലേക്കും മാറ്റിയിട്ട് വഴി നല്ലരീതിയിൽ പരിപാലിച്ചിട്ടുണ്ട്.

1. ടൂറിസം വകുപ്പിന്റെ പ്രോഷറുകളിലും മറ്റു ലഘുലേഖകളിലും തടാകത്തിന്റെ പേര് KHECHEOPALRI എന്നാണ് കാണുന്നത്.

ഇരുവശത്തും ഇരുളടഞ്ഞ വനമായതിനാൽ നടപ്പാതയിലും മങ്ങിയ പ്രകാശമെയുള്ളൂ. കുളിരണിഞ്ഞ കാലാവസ്ഥയായതിനാൽ ഒരു വിഷമവും തോന്നിയില്ല. വനത്തിലെ പച്ചത്തഴപ്പുകളെ തഴുകി ഒഴുകിയെത്തുന്ന പരിശുദ്ധമായ വായു ശ്വസിക്കുമ്പോൾ എന്തെന്നില്ലാത്ത നിർവൃതിതോന്നി. മരതകപ്പട്ടു ചേലയുടുത്ത്, പൂക്കളാകുന്ന സിന്ദൂരതിലകം ചാർത്തി, വൃക്ഷത്തലപ്പുകളാകുന്ന വെഞ്ചാമരംകൊണ്ടു വീശി കാനനം സംഘനൃത്തത്തിൽ മുഴുകുമ്പോൾ, നാദത്തിന്റെ ശ്രുതിലയങ്ങൾ മീട്ടി മൈനകളും വാനമ്പാടികളും കുയിലുകളും ഗാനസുധാസാഗരത്താൽ അനുയോജ്യമായ പശ്ചാത്തലസംഗീതമൊരുക്കി ആ അന്തരീക്ഷത്തെ ആഹ്ളാദിപ്പിച്ചു. കാനനത്തിന്റെ വസന്തോത്സവം മനുഷ്യമനസ്സുകളെ ഹരം കൊള്ളിക്കും. ഇന്ദ്രിയാനുഭൂതികൾ ആസ്വദിക്കുവാൻ കഴിവുള്ളവർക്ക് പ്രത്യേകിച്ചും.

വൃക്ഷങ്ങൾക്കും പക്ഷിമൃഗാദികൾക്കും ചീവിടുകൾ തുടങ്ങിയ ചെറുജീവികൾക്കുംവരെ അവരുടേതായ സ്വന്തം ഭാഷയുണ്ട്. ഈശ്വരാംശമാണെങ്കിലും ഇവയ്ക്ക് വിശേഷബുദ്ധിയില്ല. അതുകൊണ്ട്, പ്രകൃതിതന്നെ വേണം ഇവയെ സംരക്ഷിക്കാൻ. പഞ്ചഭൂതങ്ങളിലെ ചില ഘടകങ്ങൾ ഇവയ്ക്ക് പെട്ടെന്ന് വഴങ്ങിക്കൊടുക്കുന്നു. പക്ഷികളുടെ വിളികൾ വനാന്തരങ്ങളിൽ സപ്തസ്വരധ്വനികൾപോലെ അലയടിക്കുമ്പോൾ മൃഗങ്ങളും മറ്റു ചെറുജീവികളും അതേറ്റുവാങ്ങി തങ്ങളുടെ പ്രതികരണം അറിയിച്ച് അതിൽ പങ്കാളികളാകുന്നു. വായു എന്ന പഞ്ചഭൂതഘടകം ക്രമേണ ആ ഭാഗത്തേക്ക് വീശിയെത്തുന്നു. ചില പ്രത്യേകതരം ശബ്ദവീചികൾ അന്തരീക്ഷത്തിലെ തൻമാത്രാ ഘടകങ്ങളുമായി വിലയം പ്രാപിക്കുന്നതുകൊണ്ടാണ് ഇത്തരം പ്രതിഭാസങ്ങൾ ഉടലെടുക്കുന്നത്. വായു പ്രവേശിക്കുന്നതോടെ വൃക്ഷസസ്യലതാദികൾ അതേറ്റുവാങ്ങുന്നു. ചില്ലകൾ ആടിയുലഞ്ഞ് പുതുനാമ്പുകൾ പൊട്ടിവിടരാനും, പൂത്തുലഞ്ഞുനിൽക്കുന്ന വൃക്ഷത്തലപ്പുകൾക്ക് പരാഗണം എളുപ്പത്തിൽ നടക്കാനും ഇതിനാൽ സാധ്യമാകുന്നു. വൃക്ഷസസ്യലതാദികളുടേയും പക്ഷിമൃഗാദികളുടേയും മറ്റനേകം ചെറുജീവികളുടേയും, ജലാശയങ്ങളിലേയും നീരുറവകളിലേയും ചീഞ്ഞളിഞ്ഞ മണ്ണിൽ പറ്റിച്ചേർന്നു കിടക്കുന്ന ഇലകൾ വിസർജ്യങ്ങൾ എന്നിവയിലേയും ആഹുതികൾ വായുവിനോടു ചേരുമ്പോൾ മർദ്ദം അപാരമായി വർധിക്കുന്നു. വനത്തിൽനിന്ന് മേലോട്ട് ഉയർന്നുപൊങ്ങുന്ന ഈ വായു മഴത്തുള്ളികളെ ഗർഭം ധരിച്ചു നിൽക്കുന്ന മേഘങ്ങളിൽ തട്ടുമ്പോൾ മഴപെയ്യുന്നു. അങ്ങനെ ആകാശമെന്ന പഞ്ചഭൂതഘടകവും ഇതിൽ പങ്കുചേരുന്നു. മഴ എന്നാൽ വെള്ളമാണല്ലോ. വെള്ളവും പഞ്ചഭൂതത്തിന്റെ ഒരു ഘടകമാണ്. വനങ്ങളിൽ ഇടയ്ക്കിടയ്ക്ക് മഴ പെയ്യിച്ച് പ്രകൃതി അതിന്റെ ബാലൻസ് നിലനിർത്തുന്നു. വനസംരക്ഷണവും വന്യജീവിസംരക്ഷണവുംവഴി പ്രകൃതിയുടെ ബാലൻസിനു കോട്ടം വരാതിരിക്കുമ്പോൾ പരിസ്ഥിതിസന്തുലനം അതിന്റെ യഥാർഥതനിമയിൽ നിലനിൽക്കുന്നു. 'വനങ്ങളെ സംരക്ഷിക്കൂ, നാടിനെ നിലനിർത്താൻ സഹാ

യിക്കൂ' തുടങ്ങിയ മുറവിളികളുടെ അടിസ്ഥാനം ഇതാണ്.[1]

കാനനത്തിന്റെ ഓരോ തുടിപ്പും ശ്രദ്ധിച്ച്, ഓരോ താളവും ആസ്വദിച്ച് ഞാൻ സാവധാനം മുന്നോട്ടുപോയി. കൂട്ടുകാർ അവരുടെ നാടൻഭാഷയിൽ എന്തൊക്കെയോ പറഞ്ഞ് ചിരിച്ച് എന്റെ തൊട്ടു മുമ്പിൽ നടന്നു. വനത്തിന്റെ

---

1. വനത്തെക്കുറിച്ചുള്ള ചില വസ്തുതകൾ ശ്രദ്ധിക്കുക:-

ഓരോ രാഷ്ട്രത്തിനും അതിന്റെ മൊത്ത വിസ്തീർണത്തിന്റെ 30 ശതമാനമെങ്കിലും വനഭൂമി ഉണ്ടായിരിക്കണമെന്ന് ശാസ്ത്രജ്ഞന്മാർ ചൂണ്ടിക്കാട്ടുന്നു. എങ്കിൽ മാത്രമേ ആ പ്രദേശത്തിന്റെ പാരിസ്ഥിതികസന്തുലനം നിലനിർത്തുവാൻ കഴിയൂ. പ്രാണവായുവിന്റേയും നീരുറവകളുടേയും പ്രഭവകേന്ദ്രം വനങ്ങളാണ്. മനുഷ്യന്റേയും മറ്റു സർവ ജീവജാലങ്ങളുടേയും നിലനില്പിനു വനങ്ങൾ ഒഴിച്ചുകൂടാൻ പറ്റാത്ത ഘടകങ്ങളാണ്. ഉഷ്ണമേഖലാപ്രദേശങ്ങളിലാണ് വിസ്തൃതമായ നിബിഡവനങ്ങൾ ഉള്ളത്. ലോകത്തിലെ വനപ്രദേശത്തിന്റെ മൊത്തം കണക്കുനോക്കിയാൽ അത് 27% മാത്രമേ വരുന്നുള്ളു. ഇന്തോനേഷ്യയിൽ 61% വും, ബ്രസീലിൽ 58% വും വനങ്ങൾ ഉള്ളപ്പോൾ ഭാരതത്തിൽ ഇത് 20% മാത്രമാണ്. ഭാരതത്തിൽ സംസ്ഥാനാടിസ്ഥാനത്തിൽ നോക്കിയാൽ 82½% വനപ്രദേശമുള്ള അരുണാചൽപ്രദേശ് മുൻപന്തിയിൽനില്ക്കുന്നു. 18-ാം നൂറ്റാണ്ടിൽ 50% വനപ്രദേശമുണ്ടായിരുന്ന കേരളത്തിൽ ഇന്ന് 15% മാത്രമേയുള്ളു. സർക്കാരിന്റേതല്ലാത്ത കണക്കുപ്രകാരം വനവിസ്തൃതി 5% മാത്രമാണ്! ലോകത്തിലെ വനവിസ്തൃതിയുടെ 50%-ൽ അധികവും നഷ്ടപ്പെട്ടത് 20-ാം നൂറ്റാണ്ടിലാണ്. ഇതുവരെ പതിനൊന്ന് രാഷ്ട്രങ്ങളിൽനിന്ന് വനങ്ങൾ പൂർണമായും അപ്രത്യക്ഷമായിക്കഴിഞ്ഞിരിക്കുന്നു. 2.75 ലക്ഷത്തിലേറെയുള്ള ജീവിവർഗങ്ങളിൽ 1.50 ലക്ഷവും അധിവസിക്കുന്നത് ഉഷ്ണമേഖലാവനങ്ങളിലാണ്. ലോകവിപണിയിലെ 40% മരുന്നുകളും ലഭിക്കുന്നത് വനങ്ങളിൽനിന്നാണ്. ഒരു സർവെപ്രകാരം, 1000 ഹെക്ടർ വനത്തിൽ 1500-ൽപ്പരം പുഷ്പിക്കുന്ന സസ്യങ്ങളും 750-ഓളം ഇനത്തിൽപ്പെട്ട വൃക്ഷങ്ങളും 450-ൽപ്പരം പക്ഷിവർഗങ്ങളും 150-ൽപ്പരം ശലഭവർഗങ്ങളും 100-ൽ പ്പരം ഉരഗവർഗങ്ങളും ജീവിക്കുന്നു. വന്യമൃഗങ്ങളുടെ കണക്ക് ലഭ്യമല്ല. ഭൂമി എല്ലാ ജീവികൾക്കും അവകാശപ്പെട്ടതാണ്. അത് മനുഷ്യനുമാത്രം ഉള്ളതല്ല. ഭൂമിയിലെ ജൈവസമൂഹത്തിലെ ഭാഗമായി മാത്രമേ മനുഷ്യന് ജീവിക്കാൻ കഴിയൂ; സ്വന്തമായി നിലനിൽപ്പില്ല. ഏറ്റവും ചെറിയ ബാക്ടീരിയ മുതൽ ഏറ്റവും വലിയ നീലത്തിമിംഗലംവരെ എല്ലാം ചേർന്നതാണ് നമ്മുടെ ജൈവസമൂഹം. വ്യത്യസ്തമായ ധർമ്മങ്ങൾ നിർവഹിക്കുന്നതിനായി ഇവയെല്ലാം ഭൂമിക്ക് ആവശ്യമാണ്. ഇവയിൽ ഒരു ജീവി ഇല്ലാതായാൽ അത് ജൈവപ്രപഞ്ചത്തിന്റെ താളം തെറ്റിക്കും. അത് ഒരു 'ചെയിൻ റിയാക്ഷൻ' പോലെ ഒന്നൊന്നായി മറ്റെല്ലാ ജീവികളെയും നാമാവശേഷമാക്കും. ലോകത്ത് ഒരോ ഇരുപത് മിനുട്ടിലും ഓരോ സ്പീഷീസ് വീതം വംശനാശഭീഷണി നേരിടുന്നുണ്ട്. ഇത്തരത്തിൽ വംശനാശഭീഷണി നേരിടുന്ന ആദ്യത്തെ പത്ത് രാജ്യങ്ങളിൽ ഭാരതവും പെടുന്നു. International Union for Conservation of Nature (IUCN) -ന്റെ കണക്കുപ്രകാരം ഭാരതത്തിൽ 887 ജീവികൾ വംശനാശഭീഷണിയിൽ ഉണ്ട്. ഭൂമിയിൽ ഒരളവിൽ മാത്രമേ പദാർത്ഥങ്ങൾ (Matter-വസ്തു) ഉള്ളു. 450 ദശലക്ഷം വർഷം മുമ്പ് ഭൂമി ജനിച്ചപ്പോൾ ഉണ്ടായിരുന്ന പദാർത്ഥങ്ങൾ മാത്രമേ ഇന്നും ഇവിടെയുള്ളു. ഇത് എല്ലാ ജീവികളുംകൂടി എടുത്ത് ഉപയോഗിക്കുകയും തിരിച്ചുകൊടുക്കുകയും ചെയ്യുന്നു. മനുഷ്യന്റെ വികസന തൃഷ്ണ തീർക്കാൻ ഒരു ആറ്റംപോലും പുതിയതായി നിർമ്മിക്കാൻ ഭൂമിക്ക് കഴിയില്ല. വനനശീകരണം തുടർന്നാൽ, സംഭവിക്കാൻ പോകുന്ന ദുരന്തം എത്രമാത്രം ഗുരുതരമായിരിക്കുമെന്ന് ഊഹിക്കാവുന്നതേയുള്ളൂ.

അതിർത്തിയിൽ കമ്പിവേലി കെട്ടിയിട്ടുണ്ടെങ്കിലും അത് പല സ്ഥലത്തും അഴഞ്ഞുകിടക്കുന്നുണ്ടായിരുന്നു. വന്യമൃഗങ്ങളുടെ കടന്നുകയറ്റത്തിന് അത് ഹേതുവായേക്കാമെന്നതുകൊണ്ടാണ്, ഒരു മുൻകരുതൽ എന്ന നിലയ്ക്ക് ഞങ്ങൾ ഒന്നിച്ചു നടന്നത്. വനത്തിലൂടെ നടക്കുമ്പോൾ ഒന്നിച്ചുചേർന്നു നടക്കുന്നതാണ് അഭികാമ്യം.

തടാകത്തിന്റെ വിദൂരദൃശ്യം കണ്ടപ്പോൾത്തന്നെ മനസ്സ് കോരിത്തരിച്ചു പോയി. ഇരുവശത്തും വൻ വൃക്ഷങ്ങൾ വളർന്നുനിൽക്കുന്ന വഴി പെട്ടെന്ന് ഇടത്തോട്ട് തിരിഞ്ഞ് ഒരു ചെറിയ കയറ്റത്തോടെ മുകളിലോട്ട് കിടക്കുകയാണ്. ഈ ഭാഗത്ത് എത്തിയപ്പോൾ തടാകത്തിന്റെ പൂർണരൂപം ദൃശ്യമായി. ഉയരത്തിൽ നിന്ന് താഴോട്ടുനോക്കുമ്പോൾ ഒരു വിസ്മയപ്രപഞ്ചംപോലെയാണ് തോന്നിയത്. ഞങ്ങൾ തടാകക്കരയിലേക്ക് സാവകാശം ഇറങ്ങിച്ചെന്നു. വിസ്താരമേറിയ തടാകത്തിന്, ഒറ്റനോട്ടത്തിൽ, അണ്ഡാകൃതിയാണ്. ചുറ്റിനും ഇടതിങ്ങി വളർന്നു നിൽക്കുന്ന വൃക്ഷത്തലപ്പുകൾ, ഒരു നിശ്ചല ചിത്രംപോലെ തടാകത്തിൽ പ്രതിഫലിച്ചുകിടക്കുന്നു. ജലത്തിൽ ഓളങ്ങളോ മറ്റുചലനങ്ങളോ ഇല്ലാത്തതിനാൽ ഒരു കണ്ണാടിച്ചില്ല് പതിച്ചുവച്ചപോലെയാണ് തോന്നുക. ഇരുളടഞ്ഞ വനത്തിന്റെ പച്ചത്തഴപ്പുകൾ തടാകത്തിന്റെ അടിയിലും കാണുമ്പോൾ വിസ്മയപ്പെട്ടുപോകും. തടാകത്തിനു കുട ചൂടിക്കൊടുക്കുന്നപോലെ നീലാകാശം നിശ്ചലമായി നിൽക്കുന്നു. ഇളംകാറ്റിൽ വൃക്ഷശിഖരങ്ങൾ മന്ദംമന്ദം ചലിക്കുമ്പോൾ ഒരു 'ത്രീ ഡയമെൻഷൻ' ചിത്രത്തിലെന്നപോലെ തടാകത്തിൽ കാണുന്ന ദൃശ്യമാറ്റങ്ങൾ വർണനാതീതമാണ്. അങ്ങിങ്ങായിക്കാണുന്ന ജലസസ്യങ്ങൾ പുഷ്പഭാരംകൊണ്ടു കുനിഞ്ഞ ശിരസ്സ് മെല്ലെ മെല്ലെ ഇളക്കിയാട്ടുന്നത് സന്ദർശകരെ സ്വാഗതം ചെയ്യാനാണോ?

തടാകക്കരയിൽ മരംകൊണ്ടു നിർമിച്ച ഒരു പ്ളാറ്റുഫോം ഉണ്ട്. ഇതിന്മേൽക്കൂടി നടന്ന്, ഏകദേശം 50 അടിദൂരംവരെയുള്ള തടാകത്തിലെ ജലസൗന്ദര്യം കണ്ടാസ്വാദിക്കാം. കരയിൽ ചെളിമണ്ണും, ജലസസ്യങ്ങളും ഉള്ളതിനാൽ തടാകത്തിലേക്ക് ഇറങ്ങിച്ചെല്ലാൻ മറ്റുമാർഗങ്ങൾ ഒന്നുമില്ല. ബുദ്ധമതക്കാരുടെ നിയന്ത്രണത്തിലായിരുന്നകാലത്ത് നിർമിച്ചതാണ് ഈ മരപ്പാലം. ഇതിന്റെ ഇരുവശത്തുമുള്ള അഴികളിൽ 'ഓം മണി പത്മേ ഹും' എന്ന് ആലേഖനംചെയ്ത ധർമചക്രങ്ങൾ ഘടിപ്പിച്ചിട്ടുണ്ട്. സന്ദർശകർക്ക് ഈ മണിച്ചക്രങ്ങൾ കറക്കി ശാന്തമായ മനസ്സോടെ തടാകത്തെ വീക്ഷിക്കാം. ഇത്രയധികം വൃക്ഷത്തഴപ്പുകളുടെ നടുവിലായിട്ടും ഇലകളോ പൂങ്കുലകളുടെ അവശിഷ്ടങ്ങളോ തടാകത്തിൽ ഒരിടത്തും കണ്ടില്ല എന്നത് വലിയൊരു അതിശയമായി തോന്നി. തടാകത്തിന്റെ അങ്ങേക്കരയിൽ വള്ളിപ്പടർപ്പുകളാൽ മൂടിക്കിടക്കുന്ന ഗുഹകൾ ഉണ്ടെന്നും, മനുഷ്യന്റെ സാന്നിദ്ധ്യം ഇല്ലെന്നുറപ്പായാൽ അതിൽനിന്ന് അരയന്നങ്ങൾ ഇറങ്ങിവന്ന് ഇലകളും പൂങ്കുലകളും ഭക്ഷിക്കുന്നുണ്ടെന്നും തടാകത്തിന്റെ സൂക്ഷിപ്പുകാരനായ വൃദ്ധൻ വിശദീകരിച്ചപ്പോൾ എന്റെ അതിശയം ഇരട്ടിച്ചു.

ഹിമാനികളുടെ അടിഭാഗത്തുള്ള വിള്ളലുകൾക്കിടയിൽ തുരങ്കമാർഗങ്ങൾ ഉണ്ടെന്നും, ഹിമാലയത്തിലെ എണ്ണമറ്റ ശുദ്ധജലത്തടാകങ്ങളിലേക്ക് ഇതിൽനിന്ന് നിഗൂഢമാർഗങ്ങൾ ഉണ്ടെന്നും, അരയന്നങ്ങളുടെ സഞ്ചാരപഥം ഇതിൽക്കൂടിയാകാമെന്നും, പല ഹിമാലയൻ സഞ്ചാരികളും ഉറച്ചു വിശ്വസിക്കുന്നുണ്ട്. ശൈത്യകാലത്ത് മാനസസരസ്സിന്റെ പുറം ഭാഗങ്ങളിൽ മഞ്ഞ് കുമിഞ്ഞുകൂടിക്കിടക്കുമ്പോൾ, നടുഭാഗത്തെ തെളിഞ്ഞ ജലത്തിൽ അരയന്നങ്ങൾ വിഹരിക്കുന്നത് കാണാമെന്ന് തിബത്തുകാരും വ്യക്തമാക്കുന്നു. മഞ്ഞുകാലത്ത് രാക്ഷസ്താൾ തടാകത്തിനു മുകളിൽ കനത്തതോതിൽ മഞ്ഞുവന്നു മൂടുമ്പോൾ, നേരെ എതിർദിശയിൽ കിടക്കുന്ന മാനസസരസ്സിന്റെ തീരപ്രദേശങ്ങളിൽ മാത്രമെ ഇതു സംഭവിക്കുന്നുള്ളൂ. മാനസസരസ്സിൽ, അന്തർധാരയായി, ചൂടുവെള്ളപ്രവാഹങ്ങൾ ഒഴുകിയെത്തുന്നതുകൊണ്ടാണ് തടാകത്തിന്റെ മധ്യഭാഗങ്ങൾ ശുദ്ധജലസമൃദ്ധമായി നിലനിൽക്കുന്നതെന്ന് പഠനങ്ങൾ വ്യക്തമാക്കുന്നു. മാനസസരസ്സിന്റെ സമീപത്തുള്ള ചിയ്യു കുന്നിനു (Chiu hill) താഴെയും, താഗ്സാഗ്പൊ (Tag Tsagpo) യുടെ പ്രഭവസ്ഥാനത്തിനു സമീപമുള്ള ചു ഫുക്ക് (Chu Phuk) ഗുഹകളിലും 115ºF, 135ºF, 170ºF വരെ താപനിലയുള്ള ചൂടുവെള്ളപ്രവാഹങ്ങൾ ഉണ്ടെന്ന് ഈ ഗുഹകളിൽ മാറി മാറി വസിച്ചിരുന്ന ഒരു സംന്യാസി രേഖപ്പെടുത്തിയിട്ടുണ്ട്. അതിശൈത്യത്തിൽ, ഈ ചൂടുവെള്ളപ്രവാഹംമൂലം സന്തുലിതമാക്കുന്ന മാനസസരസ്സിലേക്ക് അരയന്നങ്ങൾ എത്തിച്ചേരുന്നതിന്റെ കാരണവും ഇതാകാം.

പ്ളാറ്റ്ഫോമിന്റെ അറ്റംവരെ നടന്ന്, ദൃഷ്ടിക്ക് ഗോചരീഭവിക്കുന്ന പരിധിയിൽപ്പെട്ട, തടാകത്തിന്റെ ഭാഗങ്ങൾ സസൂക്ഷ്മം വീക്ഷിച്ചു. പളുങ്കുപോലെ തെളിഞ്ഞ ഇതിലെ ജലം എത്ര കണ്ടാലും മതിവരില്ല. അടിഭാഗത്തെ പൂഴിമണൽപോലും വ്യക്തമായി കാണാം. കൊച്ചുമീനുകൾ അടിയിൽ വെട്ടിത്തിരിഞ്ഞു ചലിക്കുമ്പോൾ വെള്ളിപ്രഭവീശുന്ന ദൃശ്യം നിർവൃതിദായകമാണ്. നീലാകാശത്തിലെ ഓരോ ചലനവും തടാകത്തിൽ തെളിഞ്ഞുകാണാം. നിശ്ചലമായ ജലത്തിലേക്ക് ഇമവെട്ടാതെ നോക്കി നിന്നപ്പോൾ അത് കോരിക്കുടിക്കുവാനുള്ള അഭിനിവേശം എന്റെ മനസ്സിൽ അലയടിച്ചു. മരപ്പലകയിൽ മുട്ടുകുത്തി നിന്ന്, കൈപ്പത്തികൾ കുമ്പിൾപോലെയാക്കി, തടാകത്തിലേക്കു കുനിയുമ്പോൾ പെട്ടെന്ന് ഞാൻ മേൽപ്പോട്ട് നോക്കി. യുധിഷ്ഠിരന്റെ നിർദ്ദേശപ്രകാരം പാണ്ഡവസഹോദരന്മാർ ഓരോരുത്തരായി ഇവിടെയെത്തി ദാഹജലം കോരിയെടുക്കാൻ തുനിഞ്ഞപ്പോൾ തടാകത്തിന്റെ മുകൾ ഭാഗത്തുള്ള ഇരുണ്ട വനത്തിൽ മറഞ്ഞു നിന്ന് യക്ഷൻ ആജ്ഞാപിച്ചു–

[1]"ജീവനിൽക്കൊതിയുണ്ടെങ്കിൽ കുടിക്കൊല്ലീജ്ജലം നൃപ!
സാഹസം ചെയ്യൊലാ പാർഥ, പൂർവസ്വത്താണിതെന്നുടെ."

വെള്ളം കോരിക്കുടിക്കാൻ തുനിഞ്ഞ എനിക്ക് യക്ഷന്റെ ഭീഷണ സ്വരം

1. "ന പേയമുദകം രാജൻ പ്രാണാനിഹ പരീപ്സത, പാർത്ഥ മാ സാഹസം കാർഷീർമമ പൂർവ്വപരിഗ്രഹഃ."

(മഹാഭാരതം-തർജമ. കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ)

കാതിൽ വന്നലയ്ക്കുന്നതായി തോന്നി. തെളിനീർ കുടിച്ച് ദാഹമകറ്റിയ ശേഷം ധന്യമാർന്ന ആ കാലഘട്ടത്തെക്കുറിച്ച് ചിന്തിച്ചുകൊണ്ട് ഞാൻ കരയിലേക്കു മടങ്ങി. തടാകത്തിന്റെ തൊട്ടരുകിൽ വളരെ ചെറിയ ഒരു ക്ഷേത്രമുണ്ട്. ഒറ്റമുറിയോടുകൂടിയ ഈ പഴഞ്ചൻ കെട്ടിടത്തിന് ചെറിയൊരു വരാന്തയുമുണ്ട്. കൂട്ടുകാർ വരാന്തയിൽ കിടന്ന് സുഖനിദ്രകൊള്ളുകയാണ്. അകത്തുകടന്ന് ദീപം തെളിയിച്ചശേഷം, ചന്ദനത്തിരി കത്തിച്ചുവച്ച്, ഭഗവദ്ഗീതയിലെ ശ്ലോകങ്ങൾ ഉരുവിട്ടുകൊണ്ട് ഏതാനും സമയം ഞാൻ പ്രാർഥനയിൽ മുഴുകി. പ്രാർഥിച്ച് ശാന്തമാക്കിയ മനസ്സുമായി വരാന്തയുടെ ഒരു മൂലയിൽ ഒതുങ്ങി ഇരുന്ന്, തടാകത്തെ വീക്ഷിച്ചുകൊണ്ട്, പാണ്ഡവന്മാരുടെ വനവാസകാലഘട്ടത്തെപ്പറ്റി ഓർത്ത് സമയം തള്ളിനീക്കി...

'മഹാഭാരത' ചരിത്രത്തിലെ ധന്യമായ നിരവധി മുഹൂർത്തങ്ങളിൽ ഒന്ന് സംഭവിച്ചത് ഈ തടാകക്കരയിൽവച്ചാണ്. തപസ്വിയായ ഒരു ബ്രാഹ്മണൻ, അഗ്നിഹോത്രകർമം ചെയ്യുന്നതിനുവേണ്ടി, തീയുണ്ടാക്കാനുപയോഗിക്കുന്ന അരണിക്കോലുകൾ കടഞ്ഞുകൊണ്ടിരിക്കുമ്പോൾ അത് ഒരു മാനിന്റെ കൊമ്പിൽ കുരുങ്ങാനിടയായി. പരിഭ്രമിച്ചുപോയ മൃഗം അരണികടക്കോലുമായി ദ്രുതഗതിയിൽ ഓടിമറഞ്ഞു. അരണിയില്ലാതെ അഗ്നിഹോത്രം സാധ്യമല്ലാത്തതിനാൽ ബ്രാഹ്മണൻ യുധിഷ്ഠിരമഹാരാജാവിന്റെ സന്നിധിയിലെത്തി സങ്കടമുണർത്തിച്ചു. വനവാസത്തിലാണെങ്കിലും, പ്രജാതൽപ്പരനായ യുധിഷ്ഠിരൻ സഹോദരന്മാരോടൊപ്പം മൃഗത്തെ അന്വേഷിച്ച് പുറപ്പെട്ടു. വനത്തിലൂടെ കുറേദൂരം സഞ്ചരിച്ചപ്പോൾ മാൻ അവരുടെ ദൃഷ്ടിയിൽപ്പെട്ടു. അസ്ത്രമെയ്തു വീഴ്ത്താതെ മൃഗത്തെ പിടികൂടാനാണ് പാണ്ഡവന്മാർ ശ്രമിച്ചത്. പക്ഷെ, അവർക്കു പിടികൊടുക്കാതെ മാൻ തെന്നിത്തെന്നി ഓടിയകന്നു. ഏറെനേരം ശ്രമിച്ചിട്ടും മൃഗത്തെ കണ്ടെത്താൻ പാണ്ഡവന്മാർക്കു സാധിച്ചില്ല. ക്ഷീണിച്ച് അവശരായ ആ സഹോദരന്മാർ ഒരു ആൽവൃക്ഷത്തിന്റെ ചുവട്ടിൽ അഭയംതേടി. വിശപ്പും ദാഹവുംകൊണ്ട് ക്ലേശിച്ചപ്പോൾ യുധിഷ്ഠിരൻ, ഏതെങ്കിലും വൃക്ഷത്തിന്റെ മുകളിൽക്കയറി ജലാശയം അടുത്തെങ്ങാനുമുണ്ടോ എന്നു നോക്കാൻ നകുലനോട് ആവശ്യപ്പെട്ടു. ഒരു വൻവൃക്ഷത്തിൽ കയറി നകുലൻ ചുറ്റും വീക്ഷിച്ചപ്പോൾ ദൂരെ ഒരിടത്ത് ജലാശയത്തിന്റെ ലക്ഷണങ്ങൾ കണ്ടു. ഇരുണ്ടു തഴച്ചു നില്ക്കുന്ന വൃക്ഷത്തലപ്പുകളും കുളക്കോഴികളുടെ ശബ്ദവും അതിന്റെ ലക്ഷണങ്ങളായിരുന്നു. ആവനാഴിയിൽ കുടിവെള്ളം കൊണ്ടുവരുവാനായി ധർമപുത്രർ നകുലനെ പറഞ്ഞയച്ചു.

കുറേ ദൂരം സഞ്ചരിച്ചപ്പോൾ സാരസങ്ങൾ വിഹരിക്കുന്ന മനോഹരമായ ഒരു പൊയ്കയുടെ തീരത്ത് നകുലൻ എത്തിച്ചേർന്നു. ദാഹാർത്തനായ അദ്ദേഹം തടാകത്തിലേക്ക് ഇറങ്ങാൻ തുനിയവെ ആകാശത്തിൽനിന്ന് അശരീരി കേട്ടു: 'സാഹസം ചെയ്യരുത്, ശ്രേഷ്ഠ! ഈ പൊയ്ക എന്റെ പൂർവസ്വത്താണ്. ഇതിൽനിന്ന് ജലം എടുക്കണമെങ്കിൽ എന്റെ ചോദ്യങ്ങൾക്ക് ഉത്തരം പറയണം!' ദാഹം കൊണ്ടു വലഞ്ഞ നകുലൻ ആകാശഭാഷിതം ഒട്ടും ഗൗനി

ക്കാതെ പൊയ്കയിലെ ജലം പാനംചെയ്യാനായി ശ്രമിച്ചു. പക്ഷേ, ക്ഷണത്തിൽ അദ്ദേഹം ഹതനായി നിലംപതിക്കുകയാണുണ്ടായത്. ഏറെനേരം കഴിഞ്ഞിട്ടും, ജലം കൊണ്ടുവരാൻപോയ നകുലനെ കാണാതായപ്പോൾ യുധിഷ്ഠിരൻ സഹദേവനെ അന്വേഷണത്തിനായി നിയോഗിച്ചു. സഹദേവനെ കാണാതായപ്പോൾ അർജുനനും, പിന്നീട്, ഭീമനും അന്വേഷിച്ച് പോയെങ്കിലും എല്ലാവരും സരസ്സിന്റെ തീരത്ത് ഹതരായി വീഴുകയാണുണ്ടായത്. അശരീരിയായ യക്ഷനുമായി അർജുനൻ ഏറെ നേരം പൊരുതിയെന്നുമാത്രം.

അനുജന്മാരെ കാണാതായപ്പോൾ ഹൃദയവ്യഥയോടെ യുധിഷ്ഠിരൻ അന്വേഷണത്തിന്നായി ഇറങ്ങി പുറപ്പെട്ടു. തന്റെ സഹോദരന്മാർക്ക് ആപത്തുകൾ വല്ലതും സംഭവിച്ചുവോ എന്നു ചിന്തിച്ചുകൊണ്ട് വിജനവനാന്തരങ്ങളിലൂടെ ചിന്താവിഷ്ടനായി കുറേ സഞ്ചരിച്ചപ്പോൾ ഹൃദയത്തെ മോഹിപ്പിക്കുന്ന വിധത്തിലുള്ള ഒരു പൊയ്ക കണ്ടു. നീലിമയോടെയുള്ള ശ്രേഷ്ഠവൃക്ഷങ്ങളായ അരയാൽ, താന്നി, രൗഹീതകം, വേതസം, കരിങ്ങാലി, ലന്ത, വാക, ഇംഗുദം, ശമി, കരീരം എന്നിവയും പുഷ്പവൃക്ഷങ്ങളായ ചെമ്പകം, അശോകം, പുന്ന, ഏഴിലംപാല, പാരിജാതം, എലിഞ്ഞി എന്നിവയും സരസ്സിനുചുറ്റും നിരന്നു വളർന്നുനിൽക്കുന്നു. കളകളാരവം ഉതിർത്തുകൊണ്ട് ശതപത്രം, രാജഭൃംഗം, തത്ത, കുയിൽ, ഹാരീതം, പ്രിയകം എന്നീ പക്ഷികളും തടാകത്തിനുചുറ്റും പറക്കുന്നു. സാരസപ്പക്ഷികളായ കാദംബരം, കുരരം, അരയന്നം, കൊറ്റി, പൊന്മ, വാത്ത് എന്നിവ സരസ്സിൽ മുങ്ങിനിവർന്ന് വിഹരിക്കുന്നു. ആ രമ്യപ്രദേശത്തിന്റെ മനോഹാരിതയിൽ ആകൃഷ്ടനായി ധർമപുത്രർ അല്പസമയം അവിടെ നിന്നുപോയി.

വിസ്മയനേത്രനായി തടാകത്തിലേക്ക് ഇറങ്ങാൻ ശ്രമിച്ച യുധിഷ്ഠിരന്, അവിടെ തടാകക്കരയിൽ കണ്ട കാഴ്ച അദ്ദേഹത്തിന്റെ ഹൃദയത്തെ പിളർക്കുന്നതരത്തിലുള്ളതായിരുന്നു. ഇന്ദ്രതുല്യരായ തന്റെ അനുജന്മാർ യുഗാന്ത്യകാലസ്ഥാനത്ത് വീണുപോയ യുഗപാലകന്മാരെപ്പോലെ ഹതരായി തടാകക്കരയിൽ വീണുകിടക്കുന്നു! വില്ലും അസ്ത്രങ്ങളും കൈയിൽനിന്നും വേർപ്പെട്ടുപോയ അർജുനൻ വെറും നിലത്ത് ചലനമറ്റു കിടക്കുന്നു; ഭീമസേനനും മാദ്രീപുത്രന്മാരും തൊട്ടടുത്തായി മരിച്ചുകിടക്കുന്നു! നടുങ്ങുന്ന ആ കാഴ്ചയുടെ ഘോരതയിൽ എല്ലാം നഷ്ടപ്പെട്ടപോലെ യുധിഷ്ഠിരൻ കഠിന ശോകത്താൽ തേങ്ങി. അദ്ദേഹത്തിന്റെ വിഷാദം വിലാപമായി പുറത്തേക്കൊഴുകി... യുദ്ധമുണ്ടായാൽ, ദുര്യോധനന്റെ തുടകൾ അടിച്ചുതകർക്കുമെന്നല്ലേ, വൃകോദരാ, നീ ശപഥം ചെയ്തത്? നിന്റെ ദേഹബലവും ശൗര്യവുമല്ലേ കൗരവന്മാരുടെ ഉറക്കം കെടുത്തുന്നത്? സാധാരണക്കാർ പറഞ്ഞതുപോലെ പ്രവർത്തിച്ചില്ലെങ്കിൽ അതാരും ഗൗനിക്കാറില്ല. പക്ഷേ, മഹാന്മാരും അതിശക്തരും കുരുവംശകീർത്തിവർധകരുമായ നിങ്ങൾക്ക് ഈ ഗതിയാണല്ലോ വന്നുചേർന്നത്. എന്റെ പൊന്നനുജാ.... അർജുനാ! നിന്നെ പ്രസവിച്ചപ്പോൾ ദേവകൾ പറഞ്ഞില്ലേ, 'കുന്തീ, ഈ പുത്രൻ ദേവേന്ദ്രന് ഒട്ടും താഴെയല്ല.' ഉത്തരദിക്കിലേക്ക് പോകുമ്പോൾ ഭൂതങ്ങൾ പ്രവചിച്ചില്ലേ, നഷ്ട

മായ സർവശ്രീയും നീ നേടുമെന്ന്. നിന്നെ വെല്ലാൻ ആർക്കാണ് കഴിയുക? നിന്നിലാണ് ഞാൻ എന്റെ എല്ലാ പ്രതീക്ഷയും അർപ്പിച്ചിരുന്നത്. നീ നാഥനായി ഉണ്ടല്ലോ എന്ന ബലത്തിലാണ് എല്ലാ ദുഃഖങ്ങളും ഞങ്ങൾ സഹിച്ചത്. പോരാട്ടത്തിൽ ഉന്നംപിഴക്കാത്ത മഹാബലശാലികളായ ഭീമസേനൻ, ധനഞ്ജയൻ, മാദ്രേയന്മാർ എല്ലാം വെറും തറയിൽ വീണ് മരിച്ചുകിടക്കുന്നതു കണ്ടിട്ടും ദുഷ്ടനായ എന്റെ മനസ്സ് തകരുന്നില്ലല്ലോ....

വിഷാദത്തിൽനിന്ന് വിവേകത്തിലേക്ക് ക്ഷണത്തിൽ തിരിച്ചെത്തിയ ധർമപുത്രർ അനുജന്മാരുടെ നിശ്ശേഷ്ടശരീരങ്ങൾ സൂക്ഷ്മമായി നോക്കി. ശരീരത്തിൽ മുറിവുകൾ ഒന്നും കാണാത്തതിനാൽ മയങ്ങിവീണതാവാനാണ് സാധ്യതയെന്ന് അദ്ദേഹത്തിനു തോന്നി. മനുഷ്യരായിരിക്കില്ല തന്റെ അനുജന്മാരെ വീഴ്ത്തിയത്. മറിച്ച്, ഏതോ ഭൂതമായിരിക്കും. ദുര്യോധനന്റേയും ശകുനിയുടേയും ദുഷിച്ച കരങ്ങൾ ഇതിന്റെ പിന്നിൽ പ്രവർത്തിച്ചിരിക്കാനും സാധ്യതയുണ്ട്. തടാകത്തിൽ വിഷം കലക്കിയിട്ടുണ്ടെങ്കിൽ, അത് പാനം ചെയ്താൽ ശരീരത്തിന് വൈകൃതം സംഭവിക്കും. പക്ഷേ, ശരീരങ്ങൾക്ക് ഒരു കോട്ടവും സംഭവിച്ചിട്ടില്ലാത്തതിനാൽ, വിഷസ്പർശത്തിന്റെ പ്രശ്നവും ഉദിക്കുന്നില്ല. കാലാന്തകനായ യമന് ഒഴികെ മറ്റാർക്കാണ് മഹാരഥികളായ തന്റെ അനുജന്മാരെ നേരിടാൻ കഴിയുക?

നാനാവിധ ചിന്തകളാൽ കുനിഞ്ഞ ശിരസ്സുമായി, ജലപാനത്തിനായി, യുധിഷ്ഠിരൻ തടാകത്തിലേയ്ക്ക് ഇറങ്ങുമ്പോൾ ആകാശഭാഷിതം മുഴങ്ങി-

"ഞാൻ കൊക്കല്ലോ ചണ്ടിമത്സ്യങ്ങൾ തിന്മോൻ
ഞാൻ കൊന്നേൻ നിന്നുടെ തമ്പിമാർകളെ
അഞ്ചാമനാമങ്ങുമേ രാജപുത്ര!
ഞാൻ ചോദിച്ചിട്ടുത്തരം ചൊല്ലിടാഞ്ഞാൽ.
സാഹസം ചെയ്യൊല്ലാ താത, പൂർവസ്ഥത്താണിതെന്നുടെ
ചോദ്യം ചൊല്ലീട്ടു കൗന്തേയ, കുടിക്കാം കൊണ്ടുപോയിടാം."[1]

അശരീരി സശ്രദ്ധം ശ്രവിച്ചശേഷം യുധിഷ്ഠിരൻ ഏതാനും സമയം ചിന്തയിലാണ്ടു. തന്റെ സഹോദരങ്ങളെ നിഷ്പ്രയാസം നിശ്ചേഷ്ടരാക്കിയത് വെറുമൊരു പക്ഷിയായിരിക്കില്ല. ഒരപൂർവ തേജസ്സായിരിക്കണം ഇതിന്റെ പിന്നിൽ പ്രവർത്തിച്ചത്. തടാകത്തിന്റെ അക്കരെയുള്ള ഇരുണ്ട വനത്തിലേക്കു നോക്കി യുധിഷ്ഠിരൻ ഭവ്യതയോടെ ചോദിച്ചു: "ഹെ! അദൃശ്യരൂപമേ, ആരാണ് അങ്ങ്? വസുക്കൾ, രുദ്രന്മാർ, മരുത്തുകൾ എന്നിവരിൽ ആരുടെ നായകനാണ് അങ്ങ്? ഏതു ദേവനാണ് ഭവാൻ? വെറും ഒരു ചണ്ടി കൊക്കല്ല അങ്ങ്. ഒരു കൊക്കിന് ഇങ്ങനെയൊരു മഹാകൃത്യം ചെയ്യുവാൻ കഴിയില്ല. ഹിമാലയം, പാരിയാത്രം, വിന്ധ്യൻ, മലയം എന്നീ നാല് മഹാതേജസ്വികളായ പർവതങ്ങളെയാണ് അങ്ങ് വീഴ്ത്തിക്കളഞ്ഞത്. ദേവ-ദാനവ-ഗാന്ധർവ-യക്ഷന്മാർ എന്നിവർക്കൊന്നും എന്റെ സഹോദരന്മാരോട് പോരാടി ജയിക്കാൻ

1. മഹാഭാരതം-തർജമ. കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ

സാധ്യമല്ല. ഈ മഹാരഥന്മാരെ വീഴ്ത്തിയ അങ്ങ് സാധാരണ ദേവനല്ലെന്നു തീർച്ച. എന്തിനാണ് ഭവാൻ ഇതു ചെയ്തത്? എന്റെ ഹൃദയം തകരുന്നു; തല പുകയുന്നു. അങ്ങ് ആരാണ് എന്നറിയിച്ചാലും!

യക്ഷൻ മറുപടി പറഞ്ഞു: "ഭവാന് മംഗളം ഭവിക്കട്ടെ. ജലചരനായ ഒരു സാധാരണ പക്ഷിയല്ല ഞാൻ എന്നറിഞ്ഞാലും. മഹാശക്തന്മാരായ നിന്റെ സഹോദരന്മാരെ കൊന്നത് ഞാനാണ്. എന്റെ ഹിതത്തിനു വിപരീതമായി ജലപാനത്തിനു തുനിഞ്ഞതുകൊണ്ടാണ് ഞാൻ അവരെ വീഴ്ത്തിയത്. ഈ തടാകം എന്റെ പൂർവസ്വത്താണ്. ജീവനിൽ കൊതിയുണ്ടെങ്കിൽ ഈ ജലം സ്പർശിക്കരുത്. എന്റെ ചോദ്യങ്ങൾക്ക് ശരിയായ ഉത്തരം ലഭിച്ചാൽ നിനക്ക് ജലം ഉപയോഗിക്കാം."

അടുത്ത ക്ഷണത്തിൽത്തന്നെ, ആകാശം മുട്ടുമാറ് ഉയരത്തിൽ വളർന്നു നിന്ന, സൂര്യതേജസ്വിയായ, യക്ഷസ്വരൂപം ദർശിക്കാൻ ഭരതർഷഭനായ ധർമ പുത്രർക്ക് സാധിച്ചു. അദൃശ്യനും മഹാകായനും വിരൂപാക്ഷനും പർവതതുല്യനുമായ യക്ഷരൂപത്തെ തലകുനിച്ചു വണങ്ങിയശേഷം യുധിഷ്ഠിരൻ മൊഴിഞ്ഞു:

"അല്ലയോ, ദേവാ! പൂർവസ്വത്തിൽ എനിക്കൊട്ടും ആഗ്രഹമില്ല. സൽ പുരുഷന്മാർ ഒരിക്കലും ആത്മപ്രശംസ ചെയ്യാറില്ല. ഭവാന്റെ ചോദ്യങ്ങൾക്ക്, എന്റെ ബുദ്ധിശേഷിക്കനുസരിച്ച്, മറുപടി പറയാൻ ഞാൻ ശ്രമിക്കാം."

[1]യക്ഷൻ തന്റെ ചോദ്യങ്ങൾ ചോദിച്ചുതുടങ്ങി:-

യക്ഷൻ ചോദിച്ചു: ഏതാദിത്യനെയേന്തുന്നതാരവന്നനുചാരികൾ?

ആരസ്തമിപ്പിച്ചീടുന്നിതെന്തിന്മേൽ നിലനില്പതാം?

യുധിഷ്ഠിരൻ പറഞ്ഞു: ആദിത്യനെ ഏന്തുന്നത് ബ്രഹ്മമാണ്. അനുചരന്മാർ ദേവന്മാരാണ്. ആദിത്യനെ അസ്തമിപ്പിക്കുന്നത് ധർമമാണ്. സത്യത്തിന്മേലാണ് ആദിത്യന്റെ നിലനിൽപ്പ്.

യക്ഷൻ: ബ്രാഹ്മണനെന്തു ദേവത്വം സത്തിന്മട്ടെന്തു ധർമമാം?

മർത്യഭാവമവർക്കെന്താണെന്തു ദുഷ്ടന്റെ മട്ടുമേ?

യുധിഷ്ഠിരൻ: ബ്രാഹ്മണർക്ക് സ്വാദ്ധ്യായം (വേദപാഠം) ആണ് ദേവത്വം. തപസ്സാണ് സദാചാരം. മാനുഷത്വം ജനനമരണങ്ങളാണ്. അപവാദങ്ങൾ പറഞ്ഞു നടക്കുകയെന്നതാണ് ദുഷ്ടമായ കർമം.

---

1. യക്ഷന്റെ ചോദ്യങ്ങൾ, കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാന്റെ മഹാഭാരതം- തർജ്ജമയിൽ നിന്നാണ്. അവസാനത്തെ ചോദ്യവും ഉത്തരവും വ്യാസന്റെ മഹാഭാരതത്തിൽനിന്നും. യക്ഷ-യുധിഷ്ഠിരസംവാദത്തിന്റെ പൂർണരൂപം ഇവിടെ ഉദ്ധരിച്ചിട്ടില്ല.

* യക്ഷ-യുധിഷ്ഠിര സംവാദത്തിൽനിന്നാണ് ഇന്നത്തെ 'ഐ ക്യൂ' (ഇന്റലിജെന്റ് കോഷ്യന്റ് )വിന്റെ ആരംഭം എന്നു കരുതാം. ശാസ്ത്ര-സാഹിത്യ-സാങ്കേതിക- സാംസ്കാരിക വിഷയങ്ങളെ സംബന്ധിച്ച് യക്ഷൻ ഉന്നയിച്ച ചോദ്യങ്ങൾ ധർമപുത്രരുടെ ബുദ്ധിവൈഭവം അളക്കുന്നതിനുവേണ്ടിയായിരുന്നു. ഫ്രഞ്ച് മനഃശാസ്ത്രജ്ഞനായ ആൽബർട്ട് ബിനെറ്റ് ആണ് ഇന്നത്തെ ഐക്യൂവിന്റെ ഉപജ്ഞാതാവ്.

യക്ഷൻ: ആവപത്തിൽ ശ്രേഷ്ഠമെന്തു നിവപത്തിങ്കലെന്തുവാൻ?

പ്രതിഷ്ഠമാനത്തിലെന്തു പ്രസവത്തിങ്കലെന്തുവാൻ?

യുധിഷ്ഠിരൻ: കൃഷിയിൽ ശ്രേഷ്ഠം വർഷവും വിളവിൽ ശ്രേഷ്ഠം വിത്തും (ബീജം)ആണ്. സുഖജീവിതം കാംക്ഷിക്കുന്നവർക്ക് പശുക്കളാണ് ശ്രേഷ്ഠം. പ്രസവത്തിൽ (പാരമ്പര്യം ഇച്ഛിക്കുന്നവർക്ക്) ശ്രേഷ്ഠൻ പുത്രനാണ്.

യക്ഷൻ: ഇന്ദ്രിയാർത്ഥങ്ങൾ താനേൽപ്പോൻ ബുദ്ധിമാൻ ലോകമാനിതൻ

ഏവർക്കും സമ്മതൻ ജീവിക്കാത്തതാരുച്ഛ്വസിക്കലും?

യുധിഷ്ഠിരൻ: ദേവതകൾ, അതിഥികൾ, ഭൃത്യന്മാർ, പിതൃക്കൾ പിന്നെ തനിയ്ക്കും ബലി നൽകാത്തവൻ, അവൻ, ശ്വസിച്ച് ജീവിക്കുന്നുണ്ടെങ്കിലും ജീവിക്കുന്നവനല്ല.

യക്ഷൻ: ഭൂമിയേക്കാൾഗ്ഗുരുവായതെന്തു വാനിലുമുച്ചമാം?

കാറ്റിനേക്കാൾ വേഗവത്തെന്തെന്തേറിയതു പുല്ലിലും?

യുധിഷ്ഠിരൻ: ഭൂമിയെക്കാൾ മഹത്വമാർന്നത് അമ്മയാണ്. ആകാശത്തെക്കാൾ ഉയർന്നത് അച്ഛനാണ്. കാറ്റിനെക്കാൾ വേഗം കൂടിയത് മനസ്സാണ്. പുല്ലിനെക്കാൾ ബഹുതരമായത് ചിന്തയാണ്.

യക്ഷൻ: സ്വപ്നത്തിൽക്കണ്ണടയ്ക്കാത്തതെന്തെന്തുണ്ടായാൽ വളർന്നിടാ? എന്തിന്നു കരളില്ലെന്തു വേഗംകൊണ്ടു വളർന്നിടും?

യുധിഷ്ഠിരൻ: ഉറക്കത്തിൽ കണ്ണടയ്ക്കാത്തത് മത്സ്യമാണ്. ജാതമായതിൽ ചലിക്കാത്തത് അണ്ഡം (മുട്ട) ആണ്. കല്ലിന് ഹൃദയമില്ല. വേഗത്താൽ വളരുന്നത് നദിയാണ്.

യക്ഷൻ: പ്രവസിപ്പോനെന്തു മിത്രം ഗൃഹസ്ഥന്നെന്തു മിത്രമാം? രോഗാർത്തന്നെന്തുവാൻ മിത്രം മരിപ്പോനെന്തു മിത്രമാം?

യുധിഷ്ഠിരൻ: പ്രവാസിക്കു മിത്രം കൂട്ടുകാരനാണ്. ഗൃഹസ്ഥനു മിത്രം ഭാര്യയാണ്. രോഗിക്കു മിത്രം വൈദ്യനാണ്. മരണം അടുത്തവന് മിത്രം ദാനമാണ്.

യക്ഷൻ: ഏവർക്കുമാരാണതിഥി ശാശ്വതം ധർമമെന്തുവാൻ?

എന്തുവാനമൃതം ഭൂപ, ലോകമൊട്ടുക്കുമെന്തുവാൻ?

യുധിഷ്ഠിരൻ: അഗ്നിയാണ് സർവഭൂതങ്ങൾക്കും അതിഥി. സനാതനമായ ധർമം മോക്ഷഹേതുവാണ്. പശുവിൻപാൽ അമൃതിനു തുല്യമാണ്. ലോകം മുഴുവനും ഉള്ളത് വായുവാണ്.

യക്ഷൻ: തനിച്ചുചുറ്റുവോനാരു ജാതൻ വീണ്ടും ജനിപ്പതാർ?

മഞ്ഞിനെന്തു മരുന്നുള്ളു വലുതാം വിളവെന്തുവാൻ?

യുധിഷ്ഠിരൻ: ഏകനായി തനിച്ചു ചുറ്റുന്നവൻ സൂര്യനാണ്. ചന്ദ്രൻ ജനിച്ചിട്ട് വീണ്ടും ജനിക്കുന്നു. മഞ്ഞിന് തീയാണ് മരുന്ന്. ഭൂമിക്ക് മഹത്വം വർധിക്കുന്നത് വിളവുണ്ടാകുമ്പോഴാണ്.

യക്ഷൻ: എന്തിനാലുലകം മൂടുമെന്തിനാലേ തെളിഞ്ഞിടും?
എന്തിനാലിഷ്ടരെ വിടുമെന്തിനാൽ വാനിലെത്തിടാ?

യുധിഷ്ഠിരൻ: അജ്ഞാനത്താൽ ലോകം മൂടിയതായി തോന്നുന്നു. ബുദ്ധിയുദിച്ചാൽ ലോകം തെളിഞ്ഞതായിത്തീരും. ലോഭത്താൽ ഇഷ്ടരെ വിട്ടുപിരിയുന്നു. ലൗകികസുഖങ്ങളിൽ മുഴുകുന്നവർക്ക് സ്വർഗം പ്രാപിക്കാൻ കഴിയില്ല.

(യക്ഷന്റെ തുടർന്നുള്ള ചോദ്യങ്ങൾക്ക് യുധിഷ്ഠിരന്റെ മറുപടി ഇങ്ങനെ സംഗ്രഹിക്കാം:-)

ദരിദ്രനായ പുരുഷൻ മൃതനാണ്; അരാജകമായ രാഷ്ട്രവും മൃതമാണ്. പുരോഹിതനില്ലാത്ത ശ്രാദ്ധകർമങ്ങളും ദക്ഷിണയില്ലാത്ത യജ്ഞവും മൃതം തന്നെയാണ്. സജ്ജനങ്ങളാണ് യഥാർഥ മാർഗദർശികൾ. സ്വധർമവർത്തിത്വമാണ് തപസ്സിന്റെ ലക്ഷണം. മനസ്സിന്റെ അടക്കമാണ് ദമത്തിന്റെ ലക്ഷണം. സുഖദുഃഖാദിവികാരങ്ങളുടെ സഹിഷ്ണുത്വം ക്ഷമയുടെ ചിഹ്നമാണ്. തത്ത്വാർഥബോധമാണ് വിജ്ഞാനം. ചിത്തത്തിന്റെ പ്രശാന്തിയാണ് ശമം. സർവഭൂതങ്ങളോടുമുള്ള കരുണയാണ് ദയ. സമചിത്തതയാണ് ആർജ്ജവം. ധർമം പിഴയ്ക്കുമ്പോൾ മോഹം ഉദിക്കുന്നു. ആത്മാഭിമാനമാണ് മാനം. ധർമം (കർത്തവ്യം) ചെയ്യാതിരിക്കുന്നതാണ് ആലസ്യം. അജ്ഞാനം ശോകമുണ്ടാക്കുന്നു. സ്വധർമനിഷ്ഠ സ്ഥൈര്യവും ഇന്ദ്രിയനിഗ്രഹം ധൈര്യവുമാണ്. ധർമജ്ഞൻ പണ്ഡിതനും നാസ്തികൻ മൂർഖനുമാണ്. മൂർഖത്വത്തെപ്പറ്റിയുള്ള അജ്ഞാനമാണ് അഹങ്കാരം. ദാനത്തിന്റെ ഫലമാണ് ഈശ്വരസാമീപ്യം. പരദൂഷണം പറയുകയെന്നതാണ് ഏറ്റവും പൈശൂന്യമായ പ്രവൃത്തി. ധർമം, അർഥം, കാമം ഇവ പരസ്പരം വിരോധികളാണെങ്കിലും ധർമവും ഭാര്യയും തമ്മിൽ ചേർന്നുനിന്നാൽ, ധർമവും അർഥവും കാമവും ഒരിടത്തുതന്നെ ചേർന്നുനിന്നുകൊള്ളും. വേദങ്ങളിലും ധർമശാസ്ത്രങ്ങളിലും ബ്രാഹ്മണരിലും ദേവന്മാരിലും പിതൃക്കളിലും ധർമങ്ങളിലും ഒട്ടും വിശ്വാസവുമില്ലാത്തവനും ധനം സമ്പാദിച്ചുകൂട്ടിയിട്ടും ദാനം കൊടുക്കാതെ നിഷേധിക്കുന്നവനും നിത്യമായ നരകത്തിലേയ്ക്കാവും എത്തിച്ചേരുക. ബ്രാഹ്മണ്യത്തിനു കാരണം കുലമല്ല, ശ്രുതമല്ല, സ്വാദ്ധ്യായമല്ല, ആചാരമാണ്. പഠിക്കുന്നവരായാലും പഠിപ്പിക്കുന്നവരായാലും ശാസ്ത്രചിന്തകന്മാരായാലും സ്വഭാവശുദ്ധിയില്ലെങ്കിൽ അവർ ദുഷ്ടന്മാരാണ്. ക്രിയാവാൻ ആരോ അവനാണ് പണ്ഡിതൻ. നാലു വേദം അറിഞ്ഞവനാണെങ്കിലും അവൻ ദുർവൃത്തനാണെങ്കിൽ അധർമനാണ്.

അവസാനം യക്ഷൻ ചോദിച്ചു:
"കോ മോദതേ കിമാശ്ചര്യം കഃ പന്ഥാഃ കാ ച വാർത്തികാ
മാമൈതാംശ്ചതുരഃ പ്രശ്നാൻ കഥയിത്വാ ജലം പിബ?"
യുധിഷ്ഠിരൻ മറുപടി പറഞ്ഞു:

അഞ്ചാറുദിവസം കൂടുമ്പോൾ തന്റെ ഗൃഹത്തിൽ ചീരക്കറി കൂട്ടി ഭക്ഷണം കഴിക്കുന്നവനും, കടം ഇല്ലാത്തവനും, തെണ്ടിനടക്കാത്തവനും, സന്തോഷി

ക്കുന്നവനാണ്. ദിവസവും ജീവജാലങ്ങൾ മരിക്കുന്നു. തങ്ങൾക്കു മരണമി ല്ലെന്ന്, ശേഷിക്കുന്നവർ വിചാരിക്കുന്നു. ഇതിലും വലിയ ആശ്ചര്യമെന്താണ്? (അഹന്യ ഹനി ഭൂതാനി പ്രവിശന്തി യമാലയം, ശേഷാഃസ്ഥാവരമിച്ഛന്തി കിമാ ശ്ചര്യമതഃപരം) ഇതാണ് വാർത്ത. പിന്നെ, മാർഗം ഏതാണെന്ന ചോദ്യത്തിന് യുധിഷ്ഠിരൻ ഇങ്ങനെ പറഞ്ഞവസാനിപ്പിച്ചു-

"തർക്കോഽപ്രതിഷ്ഠഃ ശ്രുതയോ വിഭിന്നാ
നൈകോ മുനിർ യസ്യ മതം പ്രമാണം
ധർമസ്യ തത്വം നിഹിതം ഗുഹായാം
മഹാജനോ യേന ഗതഃ സ പന്ഥാഃ"

-വാദപ്രതിവാദങ്ങൾക്ക് അവസാനമില്ല. തർക്കത്തിൽകൂടി നോക്കുമ്പോൾ അതിന്റെ ഗതി നിർണയിക്കുവാൻ പ്രയാസമാണ്. ശ്രുതികളിൽ (വേദങ്ങൾ) വിരുദ്ധാർഥവാദങ്ങൾ കാണുന്നു. ഋഷീശ്വരന്മാരും വിഭിന്നാഭിപ്രായക്കാരാണ്. ധർമത്തിന്റെ തത്വം ഗുഹകളിൽ ഒളിച്ചുവച്ചിരിക്കുന്നു. (ധർമതത്വം അതീവ സൂക്ഷ്മമാണ്). സജ്ജനങ്ങൾ ഏതു മാർഗത്തിലൂടെ പോകുന്നുവോ ആ മാർഗം പിൻതുടരുകയെന്നതാണ് യുക്തം.

യക്ഷനും പാണ്ഡവന്മാരും വെറും ഓർമകളായി അവശേഷിച്ചപ്പോൾ ഞാൻ എഴുന്നേറ്റു. കൂട്ടുകാരും ഉണർന്നെഴുന്നേറ്റുകഴിഞ്ഞിരുന്നു. സമയം നാലുമണി കഴിഞ്ഞു. തടാകത്തെ സാഷ്ടാംഗനമസ്കാരംചെയ്ത് വന്ദിച്ച് ഞങ്ങൾ മടക്കയാത്ര ആരംഭിച്ചു. കാവൽക്കാരൻ വൃദ്ധനും ഞങ്ങളുടെകൂടെ കൂടി. നിലാവില്ലാത്ത സമയമായതിനാൽ തടാകത്തിലേക്ക് രാത്രിസന്ദർശനം അനുവദിക്കില്ല. നാലുമണിക്കുശേഷം മലമടക്കുകളിലൂടെ വാഹനയാത്രചെയ്യു ന്നത് അപകടകരമാണ്. രാത്രിയിൽ തടാകം കണ്ടാസ്വദിക്കുവാൻ അവസരം ഇല്ലെന്നിരിക്കെ, ഒരു രാത്രി മൈതാനത്തിലെ ഡാബയിൽ കഴിഞ്ഞുകൂടുന്ന തിൽ വലിയ കാര്യമൊന്നും ഇല്ലെന്ന് എനിക്കു തോന്നി. പക്ഷേ, മറ്റൊരു പോംവഴിയും ഇല്ലതാനും. ഒരു മുറിയും ഒരു ചായ്പ്പും മാത്രമുള്ള ഡാബ യിൽ രാത്രി തങ്ങാൻ ബുദ്ധിമുട്ടാകും എന്നു വൃദ്ധൻ സൂചിപ്പിച്ചപ്പോൾ, വാഹ നത്തിൽ അന്തിയുറങ്ങാമെന്ന് ഡ്രൈവർ പറഞ്ഞു.

തണുപ്പും മഞ്ഞുവീഴ്ചയും ആരംഭിച്ചുകഴിഞ്ഞിരുന്നതിനാൽ ഞങ്ങൾ വേഗത്തിൽ നടന്നു. തടാകവും പരിസരങ്ങളും ദൃഷ്ടിയിൽനിന്നു മറഞ്ഞു. ചേക്കേറാൻ ധൃതിയിൽ പറന്നുവരുന്ന പറവകളുടെ സംഭ്രമം കലർന്ന ശബ്ദ ങ്ങൾ കാട്ടിൽ അലയടിച്ചുകൊണ്ടിരുന്നു. മനുഷ്യരായാലും പക്ഷി-മൃഗാദിക ളായാലും രാത്രിയിൽ സ്വന്തം താവളത്തിൽ അണയുക എന്നത് പ്രകൃതിനി യമമാണ്. അതിനുസാധിക്കാതെവരുമ്പോൾ അഥവാ വൈകുമെന്ന് തോന്നു മ്പോൾ മനസ്സിൽ അസ്വസ്ഥത തോന്നുന്നത് പഞ്ചമഹാകോശങ്ങളും പ്രകൃ തിയും തമ്മിലുള്ള സമ്പർക്കം മൂലമാണ്.[1] ധന്യമായ ഒരു യാത്രയുടെ മധുര

1. Seratin എന്ന ഒരുതരം ഹോർമോൺ സൂര്യൻ അസ്തമിച്ചതിനുശേഷം ശരീര ത്തിൽ സ്വയം ഉത്പാദിപ്പിക്കപ്പെടുന്നു. Biological Clock എന്ന അവസ്ഥ- ഉറക്കം- എല്ലാ ജീവജാലങ്ങളിലും ഉണ്ടാവും. ഈ ഹോർമോൺ ആണ് ഉറക്കം വരുത്തുന്നതും ഉണർത്തുന്നതുമെല്ലാം.

സ്മരണകൾ അയവിറക്കിക്കൊണ്ട് നടന്നപ്പോൾ സമയം ഓടിമറഞ്ഞത് അറിഞ്ഞില്ല. മൊണാസ്ട്രിയുടെ മുന്നിൽ എത്തിയപ്പോൾ ഞാൻ പെട്ടെന്ന് നിന്നു. വനത്തിന്റെ ഇരുണ്ടമറവിൽ, ഭീകരതയുടെ പ്രതിരൂപമായി നിലകൊള്ളുന്ന അതിന്റെ ഒന്നു രണ്ടു ചിത്രങ്ങൾ ക്യാമറയിൽ പകർത്തണമെന്ന് അങ്ങോട്ടുള്ള യാത്രയിൽ ഞാൻ മനസ്സിൽ കരുതിയിരുന്നു. തോൾബാഗിൽനിന്ന് ക്യാമറയെടുത്ത് ഫോക്കസ്സ് ചെയ്തുകൊണ്ടിരിക്കുമ്പോൾ, കൂറ്റൻ ഇരുമ്പു പടിയുടെ ഇടയിലുള്ള ചെറിയ 'വിക്കറ്റ് ഗേറ്റ്' തുറന്ന് ഒരു ലാമ പുറത്തു വന്നു. ഉച്ചാരണശുദ്ധി ഒട്ടും ഇല്ലാത്ത ഇംഗ്ലീഷ് ഭാഷയിൽ ഹൃദ്യമായി സ്വാഗതം പറഞ്ഞ് അദ്ദേഹം എന്നെ അകത്തേയ്ക്കു ക്ഷണിച്ചു. ഒരു കപ്പ് ചൂടുചായ കുടിച്ച് ക്ഷീണമകറ്റാം എന്നുകൂടി അദ്ദേഹം പറഞ്ഞപ്പോൾ ഞാൻ തെല്ലൊന്ന് അമ്പരന്നുപോയി. സിക്കിമിലെ നിരവധി ബുദ്ധമൊണാസ്ട്രികളിൽ ഞാൻ സന്ദർശനം നടത്തിയിട്ടുണ്ടെങ്കിലും ലാമമാരുടെ പ്രതികരണം ഒട്ടും ആശാവഹമായിരുന്നില്ല. വിശദാംശങ്ങൾ ആരായുമ്പോൾ മുഖം തിരിയ്ക്കുകയാണ് മിക്കവരും ചെയ്തത്. പക്ഷേ, ഇവിടെയിതാ ഒരു ലാമ നിറഞ്ഞ മനസ്സോടെ സ്വീകരിച്ചാനയിക്കുന്നു. കൂട്ടുകാരോട് ഡാബയിലേക്ക് പൊയ്ക്കൊള്ളാൻ പറഞ്ഞ് ഞാൻ ലാമയുടെകൂടെ അകത്തേക്കുകടന്നു. പരമ്പരാഗതമായ രീതിയിൽ തലകുനിച്ചുവണങ്ങി, കൈതന്ന്, ലാമ എന്നെ അകത്തേക്കാനയിച്ചു.

കല്ലുപാകിയ വിശാലമായ മുറ്റത്തുകൂടി നടക്കുമ്പോൾ മൊണാസ്ട്രിയുടെ രൂപം സൂക്ഷ്മമായി ശ്രദ്ധിച്ചു. വലതുഭാഗത്തുള്ള പ്രധാന കെട്ടിടത്തിന് വളരെയേറെ പഴക്കമുണ്ട്. അതിനോട് യോജിച്ചുനിൽക്കുന്നപോലെയാണ് ഇടതുഭാഗത്തുള്ള എടുപ്പ് നിർമിച്ചിട്ടുള്ളത്. ഇത് താരതമ്യേന പുതിയതാണ്. മൊണാസ്ട്രികളിൽ സാധാരണ കാണാറുള്ളതുപോലെ കെട്ടിടങ്ങൾ ചായംതേച്ച് മോടിപിടിപ്പിക്കുകയോ മറ്റുപലതരത്തിലുള്ള നവീകരണപ്രവർത്തനങ്ങൾ നടത്തുകയോ ഇവിടെ ചെയ്തിട്ടില്ല. ചെളിപിടിച്ചും മുഷിഞ്ഞും നിലകൊള്ളുന്ന പ്രധാനകെട്ടിടം ഡ്രാക്കുള കോട്ടപോലെ ഭീകരമാണ്. ഏതോ ഭാഗത്ത് നിർമാണപ്രവർത്തനങ്ങൾ നടക്കുന്നുണ്ട്. ചുടുകട്ട, കരിങ്കല്ല്, കുമ്മായം, മെറ്റൽ തുടങ്ങിയവ ഒരു ഭാഗത്ത് കൂട്ടിയിട്ടതായി കണ്ടു. ഇതിന്റെ അടുത്തുകൂടി പോകുമ്പോൾ കരിങ്കൽ കൂമ്പാരവും ചുടുകട്ടകളും ഞാൻ പ്രത്യേകം ശ്രദ്ധിച്ചു. വളരെയേറെ പഴക്കം തോന്നിക്കുന്ന ഇതെല്ലാം ഏതോ ഭാഗത്തുനിന്ന് പൊളിച്ചെടുത്തതാണ്. സിമന്റിനുപകരം വെള്ളക്കുമ്മായത്തിന്റെ കൂട്ടാണ് ഉപയോഗിച്ചിട്ടുള്ളത്.

ഇടതുഭാഗത്തുള്ള ഉയരം കുറഞ്ഞ രണ്ടുനിലകെട്ടിടത്തിന്റെ വരാന്തയിലെ ചൂരൽക്കസേരയിൽ ഞങ്ങൾ ഇരുന്നു. തികഞ്ഞ മര്യാദയോടെ, അതിഥിയായ എന്നെ ഇരുത്തിയ ശേഷമേ അദ്ദേഹം ഉപവിഷ്ഠനായുള്ളൂ. ആമുഖമായി, സിക്കിമിനെക്കുറിച്ചും ഈ പ്രദേശത്തെക്കുറിച്ചും അദ്ദേഹം എന്തോ സംസാരിച്ചുകൊണ്ടിരുന്നത് കാര്യമായി ശ്രദ്ധിക്കാതെ ഞാൻ ലാമയെ സൂക്ഷ്മമായി നിരീക്ഷിച്ചു. ആറടിയിലധികം ഉയരമുള്ള അദ്ദേഹത്തിന്റെ ആകാരം ആദ്യമേ ശ്രദ്ധിച്ചിരുന്നുവെങ്കിലും മുഖലക്ഷണങ്ങൾ നോക്കാൻ സാധിച്ചിരുന്നില്ല. കവി

ളിലെ ദൃഢമായ മാംസപേശികൾ ഉറച്ച മനോഭാവത്തെ സൂചിപ്പിച്ചു. തടിച്ച കീഴ്ചുണ്ടും കൂർത്ത കീഴ്ത്താടിയും വക്രബുദ്ധികളുടെ ലക്ഷണമാണ്. പതിഞ്ഞ്, അഗ്രഭാഗം തടിച്ചുരുണ്ട നാസിക ആജ്ഞാശക്തിയുടെ ലക്ഷണമാണ്. കുറിയ കണ്ണുകളാണെങ്കിലും അതിൽനിന്നുള്ള തീക്ഷ്ണമായ തിളക്കം യോഗസിദ്ധിയുടെ ഫലമാണ്. ഭ്രൂമധ്യത്തിലെ തടിപ്പും, കരുവാളിച്ച നിറവും ഇതുതന്നെ സൂചിപ്പിക്കുന്നതാണ്. വട്ടമുഖം നല്ല ലക്ഷണമാണെങ്കിലും ഒട്ടിച്ചുചേർത്തപോലെയിരിക്കുന്ന ചെവികളും രോമസമൃദ്ധമായ തടിച്ച പുരികങ്ങളും ഒരിക്കലും നല്ല ലക്ഷണങ്ങളല്ല. മൊട്ടയടിച്ച തലയുടെ ആകൃതിയും നല്ലതായി തോന്നിയില്ല. ചിരിക്കുമ്പോൾ കണ്ണുകൾ ചുരുങ്ങിച്ചുരുങ്ങി അടഞ്ഞതുപോലെയാകുന്നതും വക്രബുദ്ധികളുടെ ലക്ഷണംതന്നെയാണ്. എന്തൊക്കെയായാലും അപകടകാരിയായ ഒരു വ്യക്തിയായി ഇദ്ദേഹത്തെ കണക്കാക്കാൻ എനിക്കു കഴിഞ്ഞില്ല. ഇത്തരം ചീത്ത ലക്ഷണങ്ങൾ അവനവന്റെ ഉന്നതിക്കുവേണ്ടി മാത്രം ഉപയോഗപ്പെടുത്തുകയാണെങ്കിൽ അതിൽ അപാകത പറയാൻ കഴിയുകയില്ല. ചായ കൊണ്ടുവരുവാനായി ലാമ എഴുന്നേറ്റുപോയപ്പോൾ ആ നടത്തം ശ്രദ്ധിച്ചു. ഒട്ടും ധൃതിയില്ലാതെ, ഉറച്ച കാൽവെപ്പുകളോടെയുള്ള ആ നടത്തവും ആജ്ഞാശക്തിയെ എടുത്തു കാണിക്കുന്നു.

ചായ കുടിച്ചുകൊണ്ടിരിക്കുമ്പോൾ ഞാൻ നടത്തിയ ഹിമാലയ യാത്രകളെക്കുറിച്ച് ലാമയോട് വിശദീകരിച്ചു. ഇത്രയ്ക്കധികം യാത്രകൾ ഞാൻ നടത്തിയിട്ടുണ്ടെന്ന യാഥാർഥ്യം മനസ്സിലാക്കിയപ്പോൾ അദ്ദേഹം അമ്പരന്നുപോയതുപോലെ തോന്നി. ക്രിയായോഗസിദ്ധാന്തത്തെക്കുറിച്ച് പലതും ചോദിച്ചെങ്കിലും അദ്ദേഹം തന്ത്രപൂർവം ഒഴിഞ്ഞുമാറുകയാണുണ്ടായത്. ഭാരതീയ സമ്പ്രദായങ്ങളിൽനിന്ന് വളരെയധികം വ്യതിചലിച്ച ഒരു മാർഗമാണ് ലാമമാർ കൈകാര്യം ചെയ്യുന്നതെന്ന് എനിക്കറിയാമായിരുന്നു. സംഭാഷണം അതിലേക്കു കൊണ്ടുവന്നപ്പോഴെല്ലാം ലാമയുടെ കണ്ണുകളിൽ കണ്ട തിളക്കം ഒട്ടും ശുഭസൂചകമായിരുന്നില്ല. മുറിയിൽ കുറച്ചുനേരം വിശ്രമിച്ചശേഷം ആഹാരം കഴിക്കാമെന്നും അതിനുശേഷം സംഭാഷണം തുടരാമെന്നുംപറഞ്ഞ് ലാമ എഴുന്നേറ്റപ്പോൾ ഞാൻ അമ്പരന്നുപോയി. ചായകുടിച്ച് സൗഹൃദം പങ്കുവെക്കാനാണല്ലോ എന്നെ ക്ഷണിച്ചത്. പക്ഷേ, എനിക്കു മുറിയും ആഹാരവും തരാമെന്നു പറഞ്ഞപ്പോഴാണ് ഞാൻ ആകാംക്ഷാഭരിതനായത്. എന്റെ മുഖഭാവം ശ്രദ്ധിച്ചതുകൊണ്ടാകാം, ഹാർദ്ദമായി ചിരിച്ചുകൊണ്ട്, ഒരു രാത്രിയിലെ താമസത്തിനുതന്നെയാണ് ക്ഷണിക്കുന്നതെന്നും വിജനമായ ഈ സ്ഥലത്ത് ഇതിലും മെച്ചപ്പെട്ട ഒരു സ്ഥലം വേറെയില്ലെന്നും ലാമ അറിയിച്ചത്. മൊണാസ്ട്രികളിൽ രാത്രിതാമസത്തിന് അന്യരെ അനുവദിക്കാറില്ല. അതുകൊണ്ടുതന്നെ ലാമയുടെ ക്ഷണം കേട്ടപ്പോൾ ഞാൻ അത്യധികം സന്തോഷിച്ചുപോയി. വാഹനത്തിൽനിന്ന് എന്റെ ലഗ്ഗേജ് എടുത്ത് ക്ഷണത്തിൽ തിരിച്ചെത്താമെന്നു പറഞ്ഞ് ഞാൻ പുറത്തേക്ക് നടന്നു.

ഡാബയുടെ വരാന്തയിൽ ഇരുന്ന് കട്ടൻചായ കുടിച്ചുകൊണ്ടിരുന്ന കൂട്ടു

കാരോട് ഞാൻ വിവരം പറഞ്ഞു. ഒരു രാത്രി വാഹനത്തിൽ കഴിച്ചുകൂട്ടാനും രാത്രി ഭക്ഷണം ഡാബയിൽനിന്നു കഴിക്കാനും ഞാൻ അവരോട് അപേക്ഷിച്ചു. ഭക്ഷണം കൊടുക്കാമെന്ന് ഡാബക്കാരൻ സമ്മതിച്ചെങ്കിലും അദ്ദേഹത്തിന്റെ ഭാര്യ എന്നെ തുറിച്ചുനോക്കുന്നതു കണ്ടപ്പോൾ അതു ശ്രദ്ധിക്കാതിരിക്കാൻ എനിക്കു സാധിച്ചില്ല. എന്റെ മനസ്സുമുഴുവനും മൊണാസ്ട്രിയിൽ ആയിരുന്നതിനാൽ മറ്റൊന്നും ചിന്തിക്കാതെ, എല്ലാവരോടും യാത്ര പറഞ്ഞ്, ലഗ്ഗേജ് തോളിൽ തൂക്കിയിട്ട് ധൃതിയിൽ നടന്നു. തടാകത്തിലേക്കുള്ള പടി കടക്കുന്നതിനുമുമ്പ് ഡാബയിലേക്ക് തിരിഞ്ഞുനോക്കിയപ്പോൾ, മൂക്കത്തു വിരൽവച്ച് എന്നെത്തന്നെ തുറിച്ചുനോക്കുന്ന ഡാബക്കാരന്റെ ഭാര്യയുടെ മുഖമാണ് കണ്ടത്. എനിക്കെന്തോ, ആ സ്ത്രീയോട് ഭയങ്കര വെറുപ്പാണ് അന്നേരം തോന്നിയത്.

മൊണാസ്ട്രിയുടെ മുറ്റത്തുകൂടി നടക്കുമ്പോൾ ചുറ്റുപാടുകൾ ഒരിക്കൽക്കൂടി ശ്രദ്ധിച്ചു. പ്രധാനകെട്ടിടത്തിന്റെ മുൻഭാഗത്തൊ, ചുറ്റുവട്ടത്തൊ ലാമമാരെയൊന്നും കണ്ടില്ല. എന്തെങ്കിലും ആവശ്യമുണ്ടെങ്കിൽ മാത്രമെ ഇവർ പുറത്തുവരികയുള്ളൂ. പുല്ലുപറിക്കാനും ചെടികളെ ശുശ്രൂഷിക്കാനും ചുറ്റുപാടുകൾ വൃത്തിയാക്കാനും ഇവർ പുറത്തേക്കു വരാറുണ്ട്. മൊണാസ്ട്രിക്കുള്ളിലാണെങ്കിൽ ധ്യാനത്തിൽ ഇരുന്നോ, വായിച്ചോ, മറ്റു പണികൾ ചെയ്തോ ഇവർ സമയം തള്ളിനീക്കുന്നു. ഇവിടെ, ലാമമാരുടെ ശ്രദ്ധ പരിസരശുചീകരണത്തിൽ വേണ്ടവിധം കേന്ദ്രീകരിക്കുന്നില്ലെന്ന് എനിക്കുതോന്നി. പുല്ലുകൾ വളർന്നും, പായൽപിടിച്ചും, കാട്ടുചെടികൾ മുറ്റിവളർന്നും എല്ലായിടവും വൃത്തിഹീനമായിക്കിടക്കുകയാണ്. അതെക്കുറിച്ച് കൂടുതൽ ചിന്തിക്കുന്നതിനുമുമ്പ് ഞാൻ ലാമയുടെ അടുത്തെത്തിക്കഴിഞ്ഞിരുന്നു.

എനിക്കായി അദ്ദേഹം തുറന്നുതന്ന മുറി പ്രധാനകെട്ടിടത്തിനോടുമുട്ടി നില്ക്കുന്ന ഒരു ഉപകെട്ടിടത്തിന്റെ ഒന്നാം നിലയിലായിരുന്നു. പൂട്ടിയിട്ടിരുന്ന ആ മുറി തുറന്ന്, എന്നോട് ഉള്ളിലോട്ട് പ്രവേശിച്ചുകൊള്ളാൻ ലാമ അഭ്യർഥിച്ചു. നല്ലപോലെ വിശ്രമിച്ച് ഉന്മേഷം വീണ്ടെടുക്കണമെന്നും അതിനു മുമ്പായി രാത്രിഭക്ഷണവുമായി താൻ വന്നുകൊള്ളാമെന്നും പറഞ്ഞ് ലാമ താഴേക്കുപോയി. അദ്ദേഹം വാതിൽ കൊട്ടിയടച്ച ശബ്ദം എന്നെ ചെറുതായൊന്നു ഞെട്ടിച്ചു എന്നുപറയാതെ വയ്യ.

മുറിയിൽ കടന്നയുടനെ അനുഭവപ്പെട്ട തീക്ഷ്ണഗന്ധം എന്നെ വല്ലാതെ അലോസരപ്പെടുത്തി. പടിഞ്ഞാട്ട് തുറക്കുന്ന ഒരു ജനാല മാത്രമേ മുറിയ്ക്കുണ്ടായിരുന്നുള്ളൂ; വരാന്തയുടെ ഭാഗത്ത് ഇല്ലായിരുന്നു. ഞാൻ ജനാല തുറന്നിട്ടു. ഇരുണ്ട വനമാണ് കണ്ണിൽപ്പെട്ടത്. സന്ധ്യമയങ്ങിക്കഴിഞ്ഞിരുന്നതിനാൽ കാടിന്റെ ദൃശ്യം ഭീകരമായിത്തോന്നി. വായു ഉള്ളിലേക്ക് ഒഴുകിയെത്തിയെങ്കിലും മടുപ്പിക്കുന്ന ഗന്ധത്തിന് കുറവുണ്ടായില്ല. മുറിയോടു ചേർന്നുള്ള കൊച്ചുകുളിമുറിയിൽക്കയറി ദേഹശുദ്ധി വരുത്തിയശേഷം സന്ധ്യാവന്ദനത്തിന്നായി കുറച്ചുസമയം വിനിയോഗിച്ചു. ഇരുട്ട് പരന്നുകഴിഞ്ഞിരുന്നതിനാൽ വെളിച്ചത്തിന്നായി മെഴുകുതിരി സ്റ്റാൻഡിലെ രണ്ടുവ

ലിയ തിരികൾ കത്തിച്ചുനിർത്തി. തണുപ്പ് ക്രമേണ വർധിച്ചുകൊണ്ടിരുന്നതിനാൽ കമ്പിളിവസ്ത്രങ്ങളെടുത്ത് ധരിച്ചു. അന്നത്തെ യാത്രക്കുറിപ്പുകൾ തയ്യാറാക്കുന്നതിനായി ഡയറി മുമ്പിൽ നിവർത്തിവച്ച് കട്ടിലിൽ ചമ്രംപടിഞ്ഞ് ഇരുന്നു. മുറിയിൽ എഴുത്തുമേശയോ കസേരയോ ഇല്ലാതിരുന്നതുകൊണ്ടാണ് കിടക്കയെ അഭയം പ്രാപിക്കേണ്ടിവന്നത്. ഹിമാലയയാത്രകളിൽ കുറിപ്പുകൾ എഴുതാനുള്ള മെച്ചപ്പെട്ട സൗകര്യങ്ങൾ പലപ്പോഴും ലഭിക്കാറില്ല. മഞ്ഞുഭൂമിയിലാണെങ്കിൽ കൂടാരത്തിന്നുള്ളിൽ ഇരുന്നുകൊണ്ടുവേണം ഇതു നിർവഹിക്കുവാൻ. തണുപ്പുകൊണ്ട് മരവിച്ചുപോകുന്ന ഇത്തരം ചുറ്റുപാടുകളിൽ ഈ കൃത്യം ചെയ്തുതീർക്കുവാൻ വളരെയധികം യാതനകൾ സഹിക്കേണ്ടതായി വന്നിട്ടുണ്ട്. 17,000 അടി മുകളിലാണെങ്കിൽ മെഴുകുതിരി ശരിയായി കത്തുകയില്ല. ഇടതുകൈകൊണ്ട് ടോർച്ച് തെളിയിച്ച്, കനത്ത കൈയുറ ധരിച്ച വലതുകൈകൊണ്ട് കുറിപ്പുകൾ എഴുതിയുണ്ടാക്കാനുള്ള ബുദ്ധിമുട്ട് പരീക്ഷിച്ചറിഞ്ഞ് ബോധ്യപ്പെടേണ്ട ഒരു സംഗതിയാണ്. അനന്തമായ മഞ്ഞുഭൂമികളിൽക്കൂടി ദിവസങ്ങളോളം സഞ്ചരിക്കുമ്പോൾ ഭ്രമത്തിന്നടിമപ്പെട്ടുപോകുക സാധാരണമാണ്. അങ്ങോട്ടുപോകുമ്പോൾ കണ്ട വഴി ഇങ്ങോട്ടു പോരുമ്പോൾ കണ്ടെന്നുവരില്ല. മഞ്ഞുമലകൾ തകർന്നടിഞ്ഞു വീണും അവലാൻഷ് (Avalanche) വീശിയടിച്ചും ഹിമഭൂമിയിൽ ഉണ്ടാകുന്ന മാറ്റങ്ങൾ വർണനാതീതമാണ്. അന്നന്ന് കുറിപ്പുകൾ എഴുതിവച്ചില്ലെങ്കിൽ പിന്നീടത് ഓർമിച്ചെടുക്കാൻ ബുദ്ധിമുട്ടാണ്.

കുറിപ്പുകൾ എഴുതിക്കൊണ്ടിരിക്കുമ്പോഴും മുറിയിൽ തങ്ങിനിന്ന ദുഷിച്ച ഗന്ധം എനിക്കു വിമ്മിഷ്ടമുണ്ടാക്കി. ഒരു അറവുശാലയിൽനിന്നു വമിക്കുന്ന ദുർഗന്ധംപോലെയാണ് അതെനിക്ക് അനുഭവപ്പെട്ടത്. മുൻവശത്തെ വാതിൽ തുറന്നിട്ടാൽ പ്രതിപ്രവാഹം (Cross Ventillation) മൂലം വായുശുദ്ധീകരിക്കപ്പെടുമെന്നു തോന്നിയതിനാൽ അതിനായി ഞാൻ വാതിൽക്കൽ എത്തി. പക്ഷേ, എത്ര ശ്രമിച്ചിട്ടും വാതിൽ തുറക്കാൻ സാധിച്ചില്ല. ലാമ വാതിൽ പുറത്തുനിന്ന് പൂട്ടിയിട്ടുണ്ടെന്ന യാഥാർഥ്യം ഉൾക്കൊള്ളാൻ ഏതാനും സെക്കന്റുകൾ വേണ്ടിവന്നു. അതോടെ, അക്ഷരാർഥത്തിൽ ഞാൻ നടുങ്ങിപ്പോയി!

'ലാമാ, ലാമാാ....' എന്നുറക്കെ വിളിച്ച്, വാതിലിൽ ശക്തമായി തട്ടി, ഞാൻ ബഹളംവച്ചു. പത്തുമിനിട്ടോളം ശ്രമം തുടർന്നെങ്കിലും ഒരു ഫലവും ഉണ്ടായില്ല. വല്ലാത്തൊരു മാനസികാവസ്ഥയിൽ ആയിപ്പോയി ഞാൻ. വികാരത്തിൽനിന്ന് വിവേകത്തിലേക്ക് ക്ഷണത്തിൽ എത്തിച്ചേർന്നപ്പോൾ കട്ടിലിൽ സ്വസ്ഥമായി ഇരുന്ന് ചിന്തിച്ചുനോക്കി.

മുറി പുറത്തുനിന്ന് പൂട്ടിയശേഷമാണ് ലാമ സ്ഥലം വിട്ടതെന്ന് ഉറപ്പാണ്. എങ്കിൽ എന്താണ് ഉദ്ദേശ്യം? ഗോപ്യമായിട്ടല്ല ഞാൻ ഇങ്ങോട്ടുവന്നത്. ഡ്രൈവർ ഷിറിങ്ങ് ഷെർപയ്ക്കും, സഹായിയായ പ്രദീപ്ചത്രിയ്ക്കും, ഡാബയിലെ ദമ്പതികൾക്കും ഞാൻ ഇങ്ങോട്ടു പോന്നതിനെക്കുറിച്ച് അറിയാം. എന്നെ കാണാതാവുകയോ മറ്റെന്തെങ്കിലും ദുരന്തം സംഭവിക്കുകയോ

ചെയ്താൽ ലാമ സമാധാനം പറയേണ്ടിവരും. ഒരിക്കൽ, ഈ മൊണാസ്ട്രിക്കെതിരെ ബഹുജനപ്രക്ഷോഭംവരെ നടന്നതുമാണ്. എന്നെ എന്തിനു പൂട്ടിയിട്ടു എന്ന ചോദ്യത്തിന് ഉത്തരം കിട്ടിയില്ലെങ്കിലും അപകടസൂചനയുള്ളതായി തോന്നിയില്ല. പ്രതികൂലാവസ്ഥയെക്കുറിച്ചും ചിന്തിച്ചുനോക്കി. ഈ ലാമയെയൊഴികെ മൊണാസ്ട്രിയിൽ മറ്റൊരന്തേവാസിയേയും കാണുകയുണ്ടായില്ല. അവരൊക്കെ ഉള്ളിൽ ഉണ്ടാകും എന്നാണ് ധരിച്ചത്. യോഗസമ്പ്രദായത്തെക്കുറിച്ച് ചോദിച്ചപ്പോൾ ലാമയുടെ കണ്ണിൽ ദർശിച്ച തിളക്കം രോഷത്തിന്റേതായിരുന്നു. യോഗ അവരുടെ ആഭ്യന്തരകാര്യമാണല്ലോ എന്നതാവാം ആ ഭാവമാറ്റത്തിന്റെ ഹേതു. തിബത്തിലെ ചില ലാമമാർ പ്രകൃതിവിരുദ്ധമായ ആഭിചാരകർമങ്ങൾ ചെയ്യുന്നതിൽ വിദഗ്ധരാണ്. നരബലിവരെ ഇവർ ചെയ്യുന്നുണ്ടെന്നാണ് അറിവ്. ഇത്തരക്കാർക്കൊക്കെ ബുദ്ധമതം ഒരു മറമാത്രമാണ്. ബുദ്ധമതതത്വങ്ങളിൽ നിന്നും അനുഷ്ഠാനങ്ങളിൽനിന്നും ഇവരൊക്കെ എന്നേ വഴിപിരിഞ്ഞു പോയവരുമാണ്. തെളിവുകൾ മുഴുവനും നശിപ്പിച്ചശേഷം, ഞാൻ മൊണാസ്ട്രിയിൽ ചെന്നിട്ടേയില്ല എന്നു ലാമ വാദിച്ചാൽ പോലീസിന് എന്തുചെയ്യാൻ സാധിക്കും. ചിന്തകൾ വഴിവിട്ട് ആ രീതിയിൽ സഞ്ചരിച്ചപ്പോൾ, മനസ്സിനെ സ്വസ്ഥമാക്കാൻ ഞാൻ ധ്യാനത്തിൽ മുഴുകി.

തികച്ചും ഏകാഗ്രമായ ധ്യാനത്തിൽ എത്തിച്ചേരാൻ കഴിയുന്നില്ല എന്നു ബോധ്യമായപ്പോൾ എഴുന്നേറ്റു. സമയം എട്ടര കഴിഞ്ഞു. ജനലിൽക്കൂടി നോക്കിയപ്പോൾ അന്ധകാരമയമായ ചുറ്റുപാടുകളാണ് കണ്ടത്. പലതും ചിന്തിച്ചുകൊണ്ട് കുറേനേരം മുറിയിൽ ഉലാത്തി. ഒമ്പതേകാൽ മണി കഴിഞ്ഞപ്പോൾ വരാന്തയിൽക്കൂടി ആരോ നടന്നുവരുന്ന ശബ്ദം കേട്ടു. ഉറച്ച ആ കാൽവെപ്പുകൾ ലാമയുടേതുതന്നെയാണെന്ന് ഞാൻ മിക്കവാറും ഉറപ്പാക്കി. വർധിച്ച ആകാംക്ഷയോടെ വാതിലിന്നടുത്തേക്കു നീങ്ങി ശ്രദ്ധിച്ചപ്പോൾ പൂട്ടിൽ താക്കോൽ തിരിയുന്ന ശബ്ദം കേട്ടു. അടുത്ത നിമിഷത്തിൽത്തന്നെ വാതിൽ വരാന്തയിലേക്കു തുറന്നുപിടിച്ചു നിൽക്കുന്ന ലാമയുടെ ഇരുണ്ടരൂപം ഞാൻ കണ്ടു.

പെട്ടെന്നുണ്ടായ വികാരക്ഷോഭത്താൽ, എന്തുകൊണ്ടാണ് എന്നെ മുറിയിൽ പൂട്ടിയിട്ടതെന്ന് ഞാൻ ശബ്ദമുയർത്തിചോദിച്ചു. "നിങ്ങളുടെ രക്ഷയ്ക്കുവേണ്ടിയാണത്" -പെട്ടെന്ന് അദ്ദേഹം ഉത്തരം തന്നു. എന്റെ രക്ഷയ്ക്കുവേണ്ടിയാണെങ്കിൽ, എനിക്ക് ഉള്ളിൽനിന്ന് കതക് കുറ്റിയിട്ടാൽ മതിയല്ലോ എന്നു ഞാൻ വീണ്ടും പറഞ്ഞപ്പോൾ അദ്ദേഹം ശാന്തഭാവത്തോടെ പറഞ്ഞ മറുപടി ശ്രദ്ധേയമായിരുന്നു. "ഇതൊരു വിജനമായ സ്ഥലമാണ്. ഇതിന്റെ ചുറ്റുപാടും അത്രനല്ലതല്ല. ജനാല ഇല്ലാത്തതിനാൽ, ആരെങ്കിലും അപരിചിതർ വാതിലിൽ മുട്ടിയാൽ നീ വാതിൽ തുറക്കും. ഒരുപക്ഷേ അപകടം സംഭവിച്ചേക്കാനും സാധ്യതയുണ്ട്. നീ വല്ലാതെ പരിശ്രമിച്ചതായി കാണുന്നു. ഭക്ഷണം കഴിച്ച് സുഖമായി ഉറങ്ങുക. നാളെ രാവിലെ സംസാരിക്കാം."

ലാമയുടെ ഭാഷ്യം കേട്ടപ്പോൾ എനിക്ക് പരിപൂർണ സംതൃപ്തിതോന്നി. അകാരണമായി അദ്ദേഹത്തെ തെറ്റിദ്ധരിച്ചതിൽ ഖേദവും ഉണ്ടായി. അതിരാ

വിലെ മുതൽ തുടങ്ങിയ യാത്ര സന്ധ്യവരെ നീണ്ടുപോയതിനാൽ ക്ഷീണം അനുഭവപ്പെട്ടുതുടങ്ങിയിരുന്നു. ശരിയായ ഭക്ഷണവും ലഭിക്കയുണ്ടായില്ല. ലാമ കൊണ്ടുവന്നിരുന്ന ഭക്ഷണം കഴിച്ച് എത്രയും വേഗത്തിൽ ഉറങ്ങണമെന്ന ചിന്തയായിരുന്നു അന്നേരം എന്റെ മനസ്സിൽ അലയടിച്ചുകൊണ്ടിരുന്നത്. അതുകൊണ്ടുതന്നെ മുറി അടച്ചുപൂട്ടിയ സംഭവം ഞാൻ അത്ര ഗൗരവമായിട്ടെടുത്തില്ല. പക്ഷേ, മുറിയിലെ അസഹ്യമായ ഗന്ധത്തെക്കുറിച്ച് ഞാൻ ലാമയോട് പറയുകയും ചെയ്തു. മറ്റൊരു മുറി സൗകര്യപ്പെടുത്തിത്തരാം എന്നുപറഞ്ഞ്, ഭക്ഷണം കൊണ്ടുവന്നിരുന്ന ട്രേ വരാന്തയിൽനിന്ന് എടുത്ത് അദ്ദേഹം നടന്നു. ലഗ്ഗേജ് എടുത്ത് ഞാൻ അദ്ദേഹത്തെ പിൻതുടർന്നു.

പ്രധാനകെട്ടിടത്തിനോടുചേർന്ന് ഒരൊഴിഞ്ഞ കോണിലായിരുന്നു ഈ മുറി. ജനാല ഒന്നുമാത്രമേ ഇവിടെയും ഉള്ളൂ. അരമതിൽപോലെ കെട്ടിയ ഒരു തുറന്ന കുളിമുറിയും അതിനോടുചേർന്ന് കക്കൂസിന്റേതാണെന്നു തോന്നിച്ച വാതിലും കണ്ടു. ആദ്യത്തെ മുറിയെ അപേക്ഷിച്ച് ചെറിയൊരു മേശയും കസേരയും അധികമായി ഇവിടെയുള്ളത് സൗകര്യപ്രദമായിത്തോന്നി. മുറിയിൽ ദുഷിച്ചഗന്ധം ഒട്ടും അനുഭവപ്പെട്ടില്ല എന്നുമാത്രമല്ല, തൊട്ടുകിടക്കുന്ന വനത്തിൽനിന്നുള്ള ശീതളവായു മുറിയിലേക്ക് ആവോളം പ്രവഹിച്ചുകൊണ്ടുമിരുന്നു. ഭക്ഷണം മേശപ്പുറത്തുവച്ച ശേഷം, ശുഭരാത്രി നേർന്നുകൊണ്ട് ലാമ പുറത്തേക്കു കടന്നു. താൻ വാതിൽ പൂട്ടുകയാണെന്നും അതിലൊട്ടും ആശങ്ക വേണ്ടെന്നും പറഞ്ഞ് അദ്ദേഹം സ്ഥലംവിട്ടു. വാതിൽ പൂട്ടരുത് എന്നു പറഞ്ഞാലും അദ്ദേഹം അതനുസരിക്കില്ലെന്ന് ഉറപ്പായതിനാൽ ഞാൻ പ്രതികരിച്ചുമില്ല.

വിശപ്പ് അസഹ്യമായിക്കഴിഞ്ഞിരുന്നതിനാൽ ഭക്ഷണം കഴിക്കാനായി ഇരുന്നു. ട്രേയിൽ മൂടിവച്ചിരുന്ന പ്ലേറ്റുകൾ ഓരോന്നായി തുറന്നു നോക്കിയപ്പോൾ വളരെ ലളിതമായ ഭക്ഷണമാണെന്നു മനസ്സിലാക്കി. നാലു ചെറിയ റോട്ടിയും കുറച്ച് ചോറും സോയചങ്കും (Soya Chunk) പരിപ്പും ചേർന്ന കറിയും മാത്രമായിരുന്നു വിഭവങ്ങൾ. കരിഞ്ഞ റോട്ടിയും കട്ടകുത്തിയ പച്ചരിച്ചോറും എനിയ്ക്ക് ഇഷ്ടമായില്ലെങ്കിലും വിശപ്പടക്കാൻ ആവശ്യമായത്ര ഭക്ഷണം മാത്രം കഴിച്ച് ബാക്കി മൂടിവച്ചു.

പ്രധാനവാതിലിന്റെ ടവർബോൾട്ട് ഉള്ളിൽനിന്ന് ഭദ്രമായി കുറ്റിയിട്ടശേഷം ഉറങ്ങാൻ തയ്യാറെടുത്തു. പ്രാർഥനയ്ക്കിടക്ക് മനസ്സിൽ ഒരുതരം അസ്വസ്ഥത രൂപപ്പെട്ടുവരുന്നതായി തോന്നിയപ്പോൾ ഉറങ്ങാൻ കഴിയില്ല എന്നു ബോധ്യമായി. അപകടസൂചനയാണ് മനസ്സ് തന്നുകൊണ്ടിരുന്നത്. കട്ടിലിൽനിന്ന് എഴുന്നേറ്റ്, നിലത്ത് ചമ്രംപടിഞ്ഞിരുന്ന് ദീർഘസമയം മെഡിറ്റേഷൻ ചെയ്യാൻ ഉടനെത്തന്നെ നിശ്ചയിച്ചു. പതിനൊന്നര മണിവരെ ധ്യാനത്തിൽ മുഴുകിയ ശേഷം എഴുന്നേറ്റപ്പോൾ മനസ്സിന്റെ ചാഞ്ചാട്ടം തീർത്തും നിലച്ചിരുന്നു. ദൃഢചിത്തനായി കുറച്ചു സമയം മുറിയിൽ ഉലാത്തി. മൂത്രശങ്ക തീർത്തശേഷം, മുഖം കഴുകി ഉന്മേഷംവീണ്ടെടുത്ത് സുഖനിദ്രയ്ക്കായി കിടക്കാം എന്നുകരുതി കുളിമുറിയുടെ തൊട്ടടുത്തുള്ള വാതിൽ തുറന്നു. ഒരു നിമിഷം ഞാൻ

സ്തംഭിച്ചുനിന്നുപോയി! ടോയ്‌ലറ്റിന്റേതാണെന്നു കരുതിയിരുന്ന ആ വാതിൽ താഴേയ്ക്കിറങ്ങാനുള്ള കോണിപ്പടിയുടേതായിരുന്നു. ടോർച്ച് പ്രകാശിപ്പിച്ച് താഴേക്കു നോക്കിയപ്പോൾ കോണിപ്പടിയുടെ താഴെ മറ്റൊരു വാതിൽ കണ്ടു. ഇരുണ്ട നിറത്തിലുള്ള കോണിപ്പടിയുടെ മരപ്പലകകൾക്ക് വളരെ പഴക്കം തോന്നിച്ചു. എന്നെ അദ്ഭുതപ്പെടുത്തിയ മറ്റൊരു വസ്തുത വാതിലിന് പൂട്ടോ കുറ്റികളോ ഇല്ലെന്നുള്ളതായിരുന്നു. വെറുതെ ചാരിയിടാനുള്ള ഒരു വാതിൽ മാത്രം. ഇരുവശത്തുനിന്നും ആർക്കും തുറക്കാം. എന്റെ മുറിയിലേക്ക് ആർക്കു വേണമെങ്കിലും അതുവഴി കയറിവരാമെന്നു സാരം.

കട്ടിലിൽ ശാന്തനായി ഇരുന്ന് ഞാൻ പലതും ചിന്തിച്ചു. അടച്ചുറപ്പില്ലാത്ത ഒരു മുറിയിൽ, അതും വിജനമായ ഒരു സ്ഥലത്ത്, എങ്ങനെ സ്വസ്ഥമായി കിടന്നുറങ്ങും? ഇങ്ങനെ ഒരു രഹസ്യമാർഗം ഉണ്ടെന്ന് ലാമയ്ക്ക് അറിയാവുന്നതാണ്. അപ്പോൾ പുറത്തുനിന്ന് മുറി പൂട്ടിയിട്ട് എന്തുപ്രയോജനമാണുള്ളത്? ആളെ തിരിച്ചറിയാതെ വാതിൽ തുറന്നാൽ അപകടംവരെ സംഭവിച്ചേക്കാമെന്ന് ലാമ മുന്നറിയിപ്പ് തന്നതുമാണ്. ഈ രഹസ്യമാർഗത്തിലൂടെ ആർക്കും കയറി വരാവുന്നതാണ്. എന്നെ അപകടപ്പെടുത്തിയിട്ട് ഇവർക്കെന്തു കാര്യമാണ് നേടാനുള്ളത്. മോഷണമാണ് ലക്ഷ്യമെങ്കിൽ, എന്റെ കൈവശം 2000 രൂപപോലും ഇല്ല. യാത്രയിൽ എടിഎം സൗകര്യം ഉപയോഗപ്പെടുത്താമെന്നതുകൊണ്ട് വലിയ സംഖ്യ കൈവശം സൂക്ഷിക്കാറില്ല. മോഷണശ്രമത്തിന്റെ കാര്യം തൽക്കാലം വിട്ടുകളയാം. ഒരുപക്ഷേ, രഹസ്യകോവണി വഴി ആരും കയറിവന്നില്ലെന്നിരിക്കാം. സുഖമായി കിടന്നുറങ്ങിയ എനിക്ക്, സുപ്രഭാതം ആശംസിച്ചുകൊണ്ട് ലാമ ചായയുമായി എത്തുമായിരിക്കാം. തിരിച്ചും മറിച്ചും ഏറെനേരം ചിന്തിച്ചപ്പോൾ ഒരു കാര്യം ബോധ്യപ്പെട്ടു. അതായത്, എത്ര ശ്രമിച്ചാലും ഉറങ്ങാൻ കഴിയില്ലെന്നും മാനസികസമ്മർദ്ദം അനുനിമിഷം വർധിക്കുമെന്നും.

താഴേക്കിറങ്ങുകതന്നെ എന്നൊരു ഉറച്ചതീരുമാനത്തിൽ ഞാൻ എത്തി. മഫ്ളർകൊണ്ട് കഴുത്തും തലയും മൂടിക്കെട്ടി, ടോർച്ച് കൈവശംവച്ച് കോണിപ്പടി ഇറങ്ങാൻ ആരംഭിച്ചു. സോക്സ് മാത്രം ധരിച്ചതുകൊണ്ട്, ഒരു പൂച്ചയുടെ പാദവിന്യാസംപോലെ, നിശ്ശബ്ദമായി ഇറങ്ങാൻ സാധിച്ചു. പത്തു പടി ഇറങ്ങിക്കഴിഞ്ഞപ്പോൾ ചെറിയൊരു ഇടനാഴികയിൽ എത്തി. നേരെ മുമ്പിൽ അടഞ്ഞുകിടക്കുന്ന ഒരു വാതിലാണ്. ഇടനാഴികയുടെ വലതുഭാഗത്തുള്ള വെന്റിലേറ്ററിൽക്കൂടി നോക്കിയപ്പോൾ ഇരുളിന്റെ മറവിൽ ഭീകരരൂപംപോലെ നിൽക്കുന്ന മൊണാസ്ട്രിയുടെ ഭാഗങ്ങൾ കണ്ടു. പത്തു മിനിറ്റിലധികം ഞാൻ അവിടെ പതുങ്ങി നിന്നു. ഒച്ചയും അനക്കവും എവിടെനിന്നും കേട്ടില്ല. പരിപൂർണ്ണ നിശ്ശബ്ദത. മൊണാസ്ട്രികളിൽ, സാധാരണയായി, മെഡിറ്റേഷനും, പ്രാർഥനയും, പഠനവും പല സമയങ്ങളിലായി നടക്കുന്നതിനാൽ എപ്പോഴും ആളനക്കമുണ്ടാകും. ഒരു കാര്യം എനിക്കു ബോധ്യപ്പെട്ടു; ഈ മൊണാസ്ട്രിയിൽ ഈ ലാമ മാത്രമേയുള്ളൂ. നടുക്കമുളവാക്കുന്ന ഒരു ചിന്തയാണ് അതെങ്കിലും സമചിത്തത പാലിച്ചു.

പെട്ടെന്നാണ് ശരീരത്തിലാകെ ഒരു തരിപ്പ് അനുഭവപ്പെട്ടത്. അതോടെ രോമകൂപങ്ങൾ ഒന്നാകെ ഉണർന്നു. എന്നെ, ആരോ, എവിടെയോനിന്ന് സൂക്ഷ്മമായി നിരീക്ഷിക്കുന്നുണ്ടെന്ന് ഇന്ദ്രിയങ്ങൾ സംജ്ഞതന്നു. അതോടെ ഞാൻ പരമാവധി ജാഗരൂകനായി നിലകൊണ്ടു. എനിക്കൊട്ടും ഭയം തോന്നിയില്ല എന്നതാണ് സത്യം. ഒരു സംയമിയ്ക്കു മാത്രമെ ഇത്തരം സന്ദർഭങ്ങളിൽ സമചിത്തതയോടെ പെരുമാറാൻ കഴിയൂ. ഇടനാഴിക ഇടത്തോട്ടാണ്, ഒരു വളവോടെ, നീണ്ടുകിടക്കുന്നത്. ഇരുട്ടു കാരണം വ്യക്തമായിട്ടൊന്നും കാണാനും വയ്യ. നേരെ മുമ്പിലുള്ള വാതിലിന്റെ അടുത്തേക്ക് ഞാൻ പതിഞ്ഞ കാൽവെപ്പുകളോടെ നീങ്ങി. തൊട്ടടുത്ത് എത്തിയപ്പോഴാണ്, വാതിലിന്റെ ഒരു പാളി ഒരു ചാൺ അകലത്തിൽ തുറന്നുകിടക്കുകയാണെന്ന് മനസ്സിലായത്. ഇരുട്ട് കട്ടപിടിച്ചുകിടക്കുന്ന ആ മുറിയിൽ എന്താണെന്നറിയാനുള്ള ആകാംക്ഷയോടെ വാതിൽ തുറക്കാനായി കൈ നീട്ടിയ ആ നിമിഷത്തിൽത്തന്നെ ഒരു നിലവിളിയുടെ തേങ്ങൽ എന്റെ കാതിൽ വന്നലച്ചു. അതൊരു സ്ത്രീ ശബ്ദമാണെന്ന് തോന്നി. ഭയപ്പാടുകലർന്ന തേങ്ങിക്കരച്ചിലിന്റെ ഒരു ശകലം. അതോ, എന്റെ മനസ്സിന്റെ വിഭ്രാന്തിമൂലം ഉണ്ടായ തോന്നലായിരുന്നോ അത്?

എത്ര കനത്ത ഇരുട്ടാണെങ്കിലും പ്രതിസന്ധിഘട്ടങ്ങളിൽ ആന്തരീകമായ ഒരു ഉൾപ്രകാശം കണ്ണുകളിൽ സ്വമേധയാ കൈവരിക്കാൻ സാധകന്മാർക്ക് കഴിയാറുണ്ട്. വാതിലിന്റെ ഒരു പാളി തുറന്ന് കുറച്ചധികം നേരം ഉള്ളിലോട്ടു സൂക്ഷിച്ചു നോക്കിയെങ്കിലും വ്യക്തമായി ഒന്നും കാണുവാൻ കഴിഞ്ഞില്ല. വാതിൽ തുറന്ന ആ നിമിഷത്തിൽത്തന്നെ അവ്യക്തമായ ഒരു രൂപം തെന്നിമാറിയതായി തോന്നിയെങ്കിലും, അതൊരു തോന്നൽ മാത്രമായിരുന്നില്ലേ എന്നാണ് സംശയം. വളരെ കരുതലോടെ ടോർച്ച് പ്രകാശിപ്പിച്ച് മുറിയിലാകെ നോക്കിയെങ്കിലും യാതൊന്നും കാണുവാൻ സാധിച്ചില്ല. പൊടിപിടിച്ച് ആകെ വൃത്തികേടായിക്കിടക്കുന്ന ഒരു മുറിയായിരുന്നു അത്. ഫർണീച്ചറുകൾ ഒന്നും ഇല്ല. മുറിയുടെ അറ്റത്ത്, വലതുഭാഗത്ത്, മറ്റൊരു പ്രവേശനമാർഗത്തിന്റെ കട്ടിള കണ്ടു. അത് മൊണാസ്ട്രിയുടെ ഉൾഭാഗത്തേക്കുള്ളതാകാം എന്നു തോന്നി.

കൂടുതൽ പരീക്ഷണം ഇത്തരമൊരു സാഹചര്യത്തിൽ ഒട്ടും അഭിലഷണീയമല്ലെന്നു തോന്നിയതിനാൽ വാതിൽ അടച്ച് ഇടനാഴികയിലൂടെ മുന്നോട്ടുപോയി. ഓരോ അടിയും അതിസൂക്ഷ്മതയോടെവെച്ച്, മുൻ–പിൻഭാഗങ്ങൾ ഒരേസമയം ശ്രദ്ധിച്ച്, ഇടനാഴികയുടെ വളവ് കഴിഞ്ഞപ്പോൾ ഞാൻ നിന്നു. മുറിയെചുറ്റി ഇടനാഴിക മുന്നോട്ട് കിടക്കുന്നുണ്ടെങ്കിലും താഴേയ്ക്ക് ഇറങ്ങാനുള്ള കൽപ്പടവുകൾ ഇടതുഭാഗത്ത് കണ്ടു. മുന്നോട്ടു നീണ്ടുകിടക്കുന്ന ഇടനാഴിക മൊണാസ്ട്രിയുടെ പ്രധാനകെട്ടിടത്തിലേക്കുള്ള ഒരു മാർഗമാണെന്നിരിക്കെ അതിലൂടെയുള്ള നടത്തം വേണ്ടെന്നുവച്ച് ഇടതുഭാഗത്തുള്ള പടവുകൾ വഴി താഴേയ്ക്ക് ഇറങ്ങി. വിസ്താരം കുറഞ്ഞ ഒരു മുറ്റത്താണ് ഞാൻ എത്തിപ്പെട്ടത്.

കെട്ടിടത്തിൽനിന്നു പുറത്തു കടന്നതോടെ വളരെ ആശ്വാസം തോന്നി. അവിടെ നിന്നുകൊണ്ട് ചുറ്റുപാടുകളെക്കുറിച്ച് സമഗ്രമായ ഒരവലോകനം നടത്തി. വടക്കുഭാഗത്താണ് പ്രധാന കെട്ടിടം. പടിഞ്ഞാറ്-തെക്ക് മൂലയിലാണ് ഞാൻ നിൽക്കുന്നത്. മൊണാസ്ട്രിയുടെ പ്രവേശന കവാടം കിഴക്കു ഭാഗത്താണ്. എനിക്കായി ആദ്യം തുറന്നുതന്ന മുറി തെക്കുഭാഗത്താണ്. കമ്പിവേലി കെട്ടി അടയാളപ്പെടുത്തിയ അതിർത്തിക്കപ്പുറം വനമാണ്. വടക്കു-കിഴക്കു ഭാഗത്തായിട്ടാണ് വാഹനം നിറുത്തിയിട്ടിരിക്കുന്ന സ്ഥലവും ഡാബയും. ഏതു വിധത്തിലായാലും മൊണാസ്ട്രിയിൽനിന്നു പുറത്തു കടക്കണമെന്ന് ഞാൻ തീരുമാനിച്ചുകഴിഞ്ഞിരുന്നു. ഗോപ്യമായിട്ട് അത് ചെയ്യുന്നതാണ് നല്ലത്. ലാമയുടെ ക്ഷണം സ്വീകരിച്ച് ഇവിടെ താമസിക്കാൻ തീരുമാനിച്ച ആ അഭിശപ്തമുഹൂർത്തത്തെ ഓർത്ത് ഞാൻ ഏറെ പരിതപിച്ചു. ചിന്തിച്ചും വിശകലനംചെയ്തും ലക്ഷണങ്ങൾ നോക്കിയും മാത്രമേ തീരുമാനങ്ങൾ കൈക്കൊള്ളാറുള്ളൂ. ലാമ ഭക്ഷണം കൊണ്ടുവന്നപ്പോൾ ഉടനെത്തന്നെ കാര്യം തുറന്നുപറഞ്ഞ് സ്ഥലം വിടാമായിരുന്നു. ഈ കടുത്ത പരീക്ഷണം, ഒരുപക്ഷേ, ഒരു നിയോഗമായിരിക്കാം. സ്വയം സമാധാനിച്ചു.

ഓരോ നിമിഷവും വളരെ വിലപ്പെട്ടതാണെന്ന് ഓർത്തു. പ്രധാനകെട്ടിടത്തിന്റെ പിൻഭാഗത്തുകൂടി ചുറ്റിത്തിരിഞ്ഞുപോകുന്നത് അപകടമാണെന്നു തോന്നിയതിനാൽ തെക്കുഭാഗത്തേക്കു നടന്നു. ആദ്യം താമസിച്ച മുറിയുടെ പിൻഭാഗമാണ് ഇത്. പക്ഷേ, ഇവിടെ എത്തിയപ്പോൾ വഴി മുട്ടിപ്പോയി. കല്ലും കട്ടകളും മണ്ണും കുമ്പാരമായി കിടക്കുന്നതിനാൽ അപ്പുറത്തേക്കു കടക്കാൻ യാതൊരു മാർഗവും ഇല്ല. വളരെ നിയന്ത്രിതമായ തോതിൽ മാത്രമെ ടോർച്ച് പ്രകാശിപ്പിച്ചിരുന്നുള്ളൂ. അതുകൊണ്ടുതന്നെ വിശദമായ അന്വേഷണത്തിനു സാധിച്ചില്ല. ഏതാനും സമയം ചിന്തിച്ചപ്പോൾ ഒരു മാർഗം മനസ്സിൽ തെളിഞ്ഞു. മുറ്റത്തുനിന്ന് പത്ത് അടിയോളം ദൂരം കഴിഞ്ഞാൽ വനാതിർത്തിയാണ്. കമ്പിവേലികെട്ടി ഭദ്രമാക്കിയിട്ടുണ്ടെങ്കിലും അത് ചാടിക്കടക്കാൻ വലിയ ബുദ്ധിമുട്ടൊന്നും ഉണ്ടാകാൻ വഴിയില്ല. അധികം ചിന്തിക്കാൻ നിൽക്കാതെ, കോൺക്രീറ്റ് പോസ്റ്റിനോടു ചേർന്നുള്ള കമ്പിയിൽ ചവുട്ടിക്കയറി അപ്പുറത്തേക്ക് ചാടി. ഒരു പൊന്തക്കാട്ടിലാണ് ചെന്നുവീണത്.

കുറച്ചുസമയം അനങ്ങാതെ ഇരുന്നശേഷം സാവകാശത്തിൽ എഴുന്നേറ്റു നിന്നു. ചുറ്റുപാടുകളെക്കുറിച്ച് മനസ്സിൽ ചിന്തിച്ചുറപ്പിച്ചശേഷം അടുത്ത നീക്കത്തെപ്പറ്റി ചിന്തിച്ചു. ഉദ്ദേശം നൂറുമീറ്റർ മുമ്പോട്ടുനടന്നാൽ തടാകത്തിലേക്കു പോകുന്ന വഴിയിൽ എത്താം. അവിടെനിന്ന് ഇടത്തോട്ടു നടന്നാൽ മൊണാസ്ട്രിയുടെ പ്രധാന കവാടത്തിന്റെ മുന്നിൽക്കൂടി വാഹനത്തിന്റെ അടുത്തെത്താം. വനത്തിൽ കനത്ത ഇരുട്ട് തളംകെട്ടി നിൽക്കുന്നതിനാൽ മുന്നോട്ടുള്ള ഗമനം ബുദ്ധിമുട്ടുണ്ടാക്കി. പാദങ്ങളിൽ സോക്സ് മാത്രമെ ധരിച്ചിട്ടുള്ളൂ എന്നതിനാൽ കല്ലും മുള്ളും പൊന്തക്കാടും മാത്രമല്ല ഇഴജന്തുക്കളെയും ഒരേസമയം ശ്രദ്ധിക്കേണ്ടതായിവന്നു. ടോർച്ച് പ്രകാശിപ്പിക്കുന്നത് അപകടമാണെന്നു തോന്നിയതിനാൽ അതൊഴിവാക്കി. സമയം 12 മണി കഴിഞ്ഞിട്ടുണ്ട്. വൻ

മരങ്ങളെ ചുറ്റിവളഞ്ഞും കനത്ത അടിക്കാടുകളെ ഒഴിവാക്കിയും വഴിയെക്കുറിച്ചുള്ള ഒരേകദേശ നിർണയം മനസ്സിൽവച്ച്, വളരെ സാവകാശം മുന്നോട്ടു നീങ്ങി. അപ്പോഴാണ് മറ്റൊരു പ്രതിസന്ധി വന്നുപെട്ടത്. മൊണാസ്ട്രിയുടെ പ്രധാനപടിയുടെ ഭാഗത്തുനിന്നും ശക്തിയേറിയ ഒരു പ്രകാശം വനാന്തർഭാഗത്തേയ്ക്ക് വീശിയടിക്കുന്നു!

## XII

ഒരു മരത്തിന്റെ മറവിൽ പതുങ്ങി നിന്ന് ഞാൻ അത് ശ്രദ്ധിച്ചു. എന്നെ തിരഞ്ഞ് ലാമ വരുന്നതാകാമെന്ന് ആദ്യം തോന്നിപ്പോയി. അതൊരു ടോർച്ചിൽനിന്നുള്ള പ്രകാശമാണെന്നും പടിയ്ക്കൽ ആരോ പാറാവുണ്ടെന്നും ശ്രദ്ധിച്ചുനോക്കിയപ്പോൾ മനസ്സിലായി. തടാകത്തിന്റെ ഭാഗത്തേക്കും, നേരെ എതിർദിശയിലേക്കും ഇടവിട്ടിടവിട്ട് പ്രകാശം പതിക്കുന്നതിനാൽ പടിയ്ക്കൽ ഉലാത്തിക്കൊണ്ട് ആരോ പാറാവിൽ ഏർപ്പെട്ടിരിക്കുകയാണെന്നും ക്രമേണ ബോധ്യപ്പെട്ടു. ഞാൻ വീണ്ടും ചിന്താധീനനായിപ്പോയി. പാറാവുകാരന്റെ കണ്ണുവെട്ടിച്ച് വാഹനത്തിന്റെ അടുത്തെത്താമെന്നുള്ള ചിന്ത ഉപേക്ഷിച്ചേ മതിയാകൂ. കാരണം, പാറാവുകാരൻ ഒരു ഗൂർഖയാണെങ്കിൽ അത് അപകടമാണ്. അസമയത്ത് അപരിചിതരെ കണ്ടാൽ ഇക്കൂട്ടർ ഗൂർഖാകത്തിയെറിഞ്ഞ് അപകടപ്പെടുത്താൻ സാധ്യതയുണ്ട്. പാറാവുകാരൻ ലാമയാണെങ്കിലോ? എന്തു ഭവിഷ്യത്താണ് അപ്പോൾ ഉണ്ടാകുകയെന്ന് പ്രവചിക്കാൻ കഴിയില്ല. ഏറെ സമയം ചിന്തിച്ചശേഷം, തടാകഭാഗത്തേക്കു നടന്ന് അവിടെയുള്ള ക്ഷേത്രവരാന്തയിൽ നേരം പുലരുംവരെ ഇരിക്കാൻ തീരുമാനിച്ചു.

അഴഞ്ഞുകിടക്കുന്ന മുള്ളുകമ്പിയ്ക്കിടയിൽക്കൂടി നൂഴ്ന്നു കടന്ന് അപ്പുറത്തുള്ള വഴിയിൽ എത്തി. ഓരോ ഭാഗത്തേക്കും ടോർച്ചിന്റെ പ്രകാശം എത്ര സമയംവരെ നീണ്ടുനിൽക്കുമെന്ന് മനസ്സിൽ എണ്ണി ആദ്യമേ ഞാൻ തിട്ടപ്പെടുത്തിയിരുന്നു. പ്രകാശം എതിർദിശയിലേക്ക് പ്രവഹിപ്പിക്കുന്ന സമയത്ത് ഞാൻ വഴിയിൽക്കൂടി വേഗത്തിൽ നടന്നു. പ്രകാശം വഴിയുടെ ദിശയിലേക്കു വരുന്നതിനു മുമ്പായി വൃക്ഷങ്ങളുടെ മറവിൽ ഒളിച്ചുനിന്നു. ഇത്തരത്തിൽ ഒളിച്ചുകളിച്ച് ഏകദേശം ഒരു കിലോമീറ്റർ മുന്നേറിയപ്പോൾ ടോർച്ചിന്റെ പ്രകാശധാരയിൽനിന്ന് രക്ഷപ്പെട്ടു. അതോടെ മനസ്സിന്റെ പിരിമുറുക്കം ഒട്ടൊന്നഴഞ്ഞു. കനത്ത ഇരുട്ടായതിനാൽ വഴിത്താര കഴിയുന്നത്ര ശ്രദ്ധിച്ചിരുന്നു. വന്യമൃഗങ്ങളേയും ഇഴജന്തുക്കളേയും ഒരേ സമയം ഭയപ്പെടേണ്ടതുണ്ട്. രണ്ടു കിലോമീറ്ററിലധികം പിന്നിട്ടപ്പോൾ ഇരുട്ടിന്റെ സാന്ദ്രത വല്ലാതെ വർധിച്ചു. ഇവിടെ വൻവൃക്ഷങ്ങൾ കൂട്ടംകൂടി നിൽക്കുന്നതുകൊണ്ടാണ് ഇങ്ങനെ തോന്നുന്നത്. ഇവിടെ എത്തിയപ്പോൾ പെട്ടെന്ന് ഞാൻ നിന്നു. ഇന്ദ്രിയങ്ങൾ എന്തോ മുന്നറിയിപ്പ് നൽകിക്കഴിഞ്ഞിരുന്നു! 'ഡിം സ്വിച്ചി' ലേക്കു മാറ്റി ടോർച്ച് പ്രകാശിപ്പിച്ചു ചുറ്റും നോക്കിയെങ്കിലും യാതൊരു അപകടവും കണ്ടില്ല. പക്ഷേ, ഇന്ദ്രിയങ്ങൾ തുടർച്ചയായി അപകടമുന്നറിയിപ്പ് നൽകിക്കൊണ്ടിരുന്നു. നല്ല തണുപ്പുള്ള അന്തരീക്ഷമായിരുന്നിട്ടും ശരീരത്തിൽ വിയർപ്പ് പൊടിഞ്ഞു

തുടങ്ങി. വെള്ളം കുടിക്കാനുള്ള കടുത്ത ദാഹവും.

പെട്ടെന്നാണ് ഞാൻ വനത്തെ ശ്രദ്ധിച്ചത്. വനം നിശ്ചലമാണ്. ഒരു ഇല പോലും അനങ്ങുന്നില്ല. വന്യമൃഗങ്ങളുടേയോ പക്ഷികളുടേയോ ശബ്ദം എങ്ങും കേൾക്കുന്നില്ല. ചീവിടുകൾ തുടങ്ങിയ ചെറുജീവികൾവരെ നിശ്ശബ്ദരാണ്. മഹാകവി കാളിദാസൻ ഇത്തരമൊരു വനാവസ്ഥയെ, കുമാരസംഭവത്തിൽ, ചിത്രീകരിച്ചത് ഓർത്തുപോയി-

"നിഷ്കമ്പവൃക്ഷം നിഭൃതദ്വിരേഫം
മൂകാണ്ഡജം ശാന്തമൃഗപ്രചാരം
തച്ഛാസനാൽ കാനനമേവ സർവം
ചിത്രാർപിതാരംഭമിവാവതസ്ഥേ." [1]

വഴിയിൽ നിശ്ചലനായി നിന്ന് ഞാൻ പലതും ചിന്തിച്ചു. വനത്തിന്റെ ഈ പരിപൂർണ നിശ്ശബ്ദതയ്ക്ക് തക്കതായ കാരണമുണ്ട്. ജീവജാലങ്ങൾ ഒന്നടങ്കം ഭയപ്പെടുന്ന എന്തോ ഒരു വസ്തു ഈ ചുറ്റുപാടിലുണ്ട്. അതൊരു ക്രൂരമൃഗമല്ലെന്നു തീർച്ച. പിന്നെന്താണ്? അമാനുഷശക്തിയാണൊ? അത്തരം

1. വൃക്ഷങ്ങൾ അനങ്ങിയില്ല, വണ്ടുകൾ മുരണ്ടില്ല, പക്ഷികൾ മിണ്ടിയില്ല. മൃഗങ്ങൾ സഞ്ചരിച്ചില്ല- 'അവന്റെ' ആജ്ഞയാൽ ആ കാടു മുഴുവനും ചിത്രം വരച്ചതു പോലെ, നിശ്ചലമായിനിന്നു.

പലരും കരുതുന്നതുപോലെ രാത്രിയിൽ വനം നിശ്ചലമല്ല. ക്രൂരമൃഗങ്ങൾ വേട്ടയ്ക്കിറങ്ങുന്നത് മിക്കവാറും രാത്രിയിലാണ്. പ്രകൃത്യാ ലഭിച്ചിട്ടുള്ള കാഴ്ചശക്തിമൂലം രാത്രിയിലും ഇരയെപ്പിടിക്കാൻ ഇവയ്ക്കു കഴിയുന്നു. വേട്ടയാടിപ്പിടിച്ച മൃഗത്തെ വളരെ സാവകാശത്തോടെ ആഹരിച്ചശേഷം, മതിവരുവോളം വെള്ളവും കുടിച്ച്, സ്വന്തം താവളങ്ങളിൽ എത്തി വിശ്രമിക്കുന്നു. പകൽ സമയത്ത് വേട്ടയാടാൻ ബുദ്ധിമുട്ടുകൾ ഏറെയാണ്. ഇരമൃഗങ്ങൾക്ക് ശത്രുവിന്റെ സാമീപ്യം പെട്ടെന്നറിയാനും അതുവഴി ശരവേഗത്തിൽ ഓടിമറയാനും എളുപ്പമാണ്. സംരക്ഷിതവന്യമൃഗസങ്കേതങ്ങളിൽ പകൽവേട്ട സാധാരണമാണ്. സിംഹങ്ങൾ രാത്രിവേട്ട കഴിയുന്നത്ര ഒഴിവാക്കാറുണ്ട്. വനരാജാവിന് ചതിപ്രയോഗത്തിൽ താത്പര്യം കുറവായതുകൊണ്ടാകാം ഇത്. പക്ഷേ, രാത്രിവേട്ടയിലും ക്രൂരമൃഗങ്ങൾക്ക് നിരവധി പ്രതിസന്ധികൾ തരണം ചെയ്യേണ്ടതായിട്ടുണ്ട്. ഇരതേടിയിറങ്ങുന്ന ഇവയെ അത്യുയരത്തിലുള്ള വൃക്ഷക്കൊമ്പിലിരുന്ന് നിരീക്ഷിക്കാനും അപകടമുന്നറിയിപ്പ് നൽകാനും കുരങ്ങന്മാർ അതിസമർഥരാണ്. തന്റെ വർഗത്തിന്റെ ആത്മരക്ഷയ്ക്കുവേണ്ടിയാണ് ഈ കാവൽപ്പണി ചെയ്യുന്നതെങ്കിലും അത് മറ്റു ജീവികൾക്കും ഉപകാരപ്രദമാണ്. കുരങ്ങന്മാരുടെ മണിമുത്തുപോലുള്ള കണ്ണുകളുടെ ദൃശ്യപരിധിയിൽനിന്ന് ഒരു നേരിയ വസ്തുവിനുപോലും രക്ഷപ്പെടാൻ ഒക്കില്ല. കാവൽകുരങ്ങന്റെ അപകടസൂചന കിട്ടിയാൽ മറ്റു ജീവികൾ അതേറ്റെടുക്കുന്നു. പക്ഷികൾ, തവളകൾ തുടങ്ങി ചെറുജീവികളായ ചീവിടുകൾവരെ താന്താങ്ങളുടെ ഭാഷയിൽ ഇത് പ്രസരണംചെയ്യുന്നു. ഇരമൃഗങ്ങൾക്ക് ഓടിയൊളിക്കാനൊ, ശത്രുവിന്റെ സഞ്ചാരപഥത്തിൽനിന്നു മാറാനൊ ഇതുമൂലം സാധിക്കുന്നു. പക്ഷേ, ഹിംസ്രമൃഗങ്ങൾ അതിശക്തരും അതീവ കൗശലക്കാരുമായതിനാൽ വിജയം പലപ്പോഴും അവയുടെ പക്ഷത്തു നിൽക്കുന്നു. ഇത്തരത്തിലുള്ള ശബ്ദകോലാഹലങ്ങൾമൂലം രാത്രിയിൽ കാട് പൊതുവെ സജീവമായിരിക്കും.

ശക്തികളുടെ ഊർജപ്രസരണശേഷി അപാരമായിരിക്കും. ചുറ്റുമുള്ള വസ്തുക്കളെ നിശ്ചലമാക്കാൻ ഇത്തരം ശക്തികൾക്കു സാധിക്കും. സമയം ഒരു മണി കഴിഞ്ഞിരിക്കുന്നു. മുന്നോട്ടു പോകണമൊ, അതൊ പിന്തിരിഞ്ഞു നടക്കണമൊ? അമാനുഷശക്തി മുന്നിൽ ഉണ്ടെങ്കിൽ അത് അപകടം ഉണ്ടാക്കിയാലൊ? ശ്രീവിദ്യ മഹാമന്ത്രം[1] 108 തവണ ജപിച്ച് സിദ്ധി കൈവരുത്തുവാൻ ഉടനെ മനസ്സിൽ തോന്നി. മറ്റൊന്നും ചിന്തിക്കാൻ ശ്രമിക്കാതെ വെറും നിലത്ത് ആസനസ്ഥനായശേഷം തികഞ്ഞ ഏകാഗ്രതയോടെ മന്ത്രം ഉരുവിട്ടു. അരമണിക്കൂർ കഴിഞ്ഞ് എഴുന്നേറ്റപ്പോൾ മനസ്സ് അതീന്ദ്രിയാവസ്ഥ (Transcendental Form) യിൽ എത്തിക്കഴിഞ്ഞിരുന്നു. ഒന്നും ഭയപ്പെടാനില്ല. മുന്നോട്ടു പോകുകതന്നെ. അട്ടോക്ക് എന്ന സ്ഥലത്തുവച്ച് മഹാരാജ രഞ്ജിത് സിങ്ങ്, കരകവിഞ്ഞൊഴുകുന്ന സിന്ധു നദിയ്ക്കു കുറുകെ തന്റെ കുതിരയെ ഓടിച്ചു കടന്നപ്പോൾ ഉരുവിട്ട മന്ത്രത്തിന്റെ സാരം ഇതായിരുന്നു:- "ഭൂമി ഈശ്വരന്റെ സ്വത്താണ്. മുന്നോട്ടുപോകാൻ മടിക്കുന്നത് എന്തിന്? അവിശ്വാസികൾ മാത്രമെ മടിച്ചു നിൽക്കൂ."

സമയം ഒന്നേമുക്കാൽ മണി കഴിഞ്ഞു. ശ്മശാന മൂകതയെ വെല്ലുന്ന ചുറ്റുപാടാണെങ്കിലും, ഒട്ടും ഭയമില്ലാതെ, കീഴോട്ടുനോക്കി വഴിത്താരയെ മാത്രം ശ്രദ്ധിച്ച്, അടിവച്ചടിവച്ച് നടന്നു. ഒരു കിലോമീറ്ററെങ്കിലും ദൂരം ബാക്കിയുണ്ട്, തടാകക്കരയിലേക്ക്. പകുതിദൂരം പിന്നിട്ടു കഴിഞ്ഞപ്പോൾ കയറ്റത്തിന്റെ തുടക്കമായി. കയറ്റത്തിന്റെ നെറുകയിൽവച്ച് വഴി കുത്തനെ ഇടത്തോട്ടു തിരിയുകയാണ്. തടാകത്തിലെ ജലത്തിന്റെ വെൺമ കാരണം കൂരിരുട്ടിനു കുറവുള്ളതായി കണ്ടു. ഇവിടെ അഞ്ചുമിനിറ്റോളം കണ്ണടച്ചു നിന്ന് മനസ്സിനെ ഒന്നുകൂടി ഏകാഗ്രമാക്കിയാണ് മുന്നോട്ടു നീങ്ങിയത്. ഇത് വളരെയധികം ഗുണംചെയ്തുവെന്ന് അടുത്ത നിമിഷത്തിൽത്തന്നെ ബോധ്യപ്പെട്ടു. കീഴോട്ടുമാത്രം നോക്കി സാവധാനത്തിൽ മുകളിലെത്തിയപ്പോൾ;

---

1. "ക ഏ ഇ ല ഹ്രീം
ഹ സ ക ഹ ല ഹ്രീം
സ ക ല ഹ്രീം...."

ശ്രീവിദ്യാമഹാമന്ത്രം പൂർണരൂപത്തിൽ ഇവിടെ കൊടുക്കുന്നില്ല. ഗുരുമുഖത്തുനിന്നു വേണം ഈ മന്ത്രം ഉപദേശിച്ചുകിട്ടാൻ. സാധകൻ അതിനു പ്രാപ്തനാണെങ്കിൽ മാത്രമെ അതു സാധ്യമാകൂ. പൂർണരൂപത്തിൽ മാത്രം വേണം മന്ത്രം ജപിക്കാൻ. അല്ലെങ്കിൽ അപകടമാണ്.

"ശുചിർ ഭൂത്വാ മഹാബാഹോ
സംഗ്രാമാഭിമുഖേ സ്ഥിതഃ
പരാജയായ ശത്രൂണാം
ദുർഗാസ്തോത്ര മുദീരയ."- അല്ലയോ മഹാബാഹോ! നീ ശുചിയായി പോരിന് ഇറങ്ങുന്നതിനു മുൻപ് നേർക്കുനിന്ന് ശത്രുക്കളെ ജയിക്കാൻ വേണ്ടി ശക്തി സ്വരൂപിണിയായ ദുർഗ്ഗയെ സ്തുതിക്കുക. (മഹാഭാരതം–ഭീഷ്മപർവം. )

ഞാൻ മേലോട്ടു നോക്കി... എന്റെ മുമ്പിൽ, രണ്ടടിയോളംമാത്രം ദൂരത്തിൽ ദേഹമാസകലം കറുത്ത വസ്ത്രംധരിച്ച ഉയരമുള്ള ഒരു മനുഷ്യൻ നിൽക്കുന്നു! കൈകൾ ഇരുവശത്തേക്കും നീട്ടിപ്പിടിച്ച് വഴി തടസ്സപ്പെടുത്തിക്കൊണ്ടാണ് നിൽപ്പ്. കണ്ണുകൾ കനൽക്കട്ടപോലെ ജ്വലിക്കുന്നുണ്ട്. മങ്ങിയ ആ വെളിച്ചത്തിൽ, മൊട്ടത്തലയും മുഖത്തിന്റെ ആകൃതിയും കണ്ടപ്പോൾ അത് എന്റെ ആതിഥേയനായ ലാമയാണെന്ന് എനിക്കു തോന്നി. ഒട്ടും പരിഭ്രമിക്കാതെ, ഉറച്ച സ്വരത്തിൽ, ഞാൻ പറഞ്ഞു: "I had no other alternative than to come out."

അദ്ദേഹം ഒരു മറുപടിയും പറഞ്ഞില്ല. മുഖത്തോടു മുഖം നോക്കി ഞങ്ങൾ ഒരേ നിൽപ്പുനിന്നു. അദ്ദേഹത്തിന്റെ കണ്ണുകളിലെ ജ്വലിക്കുന്ന തിളക്കം മാത്രം ശ്രദ്ധിച്ചു നിന്ന എനിക്ക്, ആ മുഖത്തിന്റെ ഛായ ഗ്രഹിക്കാൻ കഴിഞ്ഞില്ല. അല്ലെങ്കിൽ ഞാനത് മറന്നുപോയി. നടുക്കമുളവാക്കുന്ന ഒരു വസ്തുത ഇതിനിടയിൽ എന്റെ ദൃഷ്ടിയിൽപ്പെട്ടു... അദ്ദേഹത്തിന്റെ ചിറിയുടെ ഇരുഭാഗത്തുനിന്നും രക്തം ഒലിച്ചിറങ്ങുന്നു! കണ്ണുകളിലെ പ്രകാശം ഒരു നിമിഷം അടഞ്ഞുപോയതും, എന്നെ മറികടന്ന് അദ്ദേഹം മുന്നോട്ടു കുതിച്ചു നീങ്ങിയതും പെട്ടെന്നായിരുന്നു. മിന്നൽവേഗത്തിൽ ഒഴിഞ്ഞുമാറിയ ഞാൻ പിൻതിരിഞ്ഞുനിന്ന് അദ്ദേഹത്തിന്റെ ഗമനം ശ്രദ്ധിച്ചു. അസാമാന്യ വേഗത്തിലായിരുന്നു ആ നടത്തം. ലാമയുടെ നടത്തവുമായി അതിന് സാമ്യമില്ലെന്ന് എനിക്കു തോന്നി.

അദ്ദേഹം നടന്ന് അപ്രത്യക്ഷനായപ്പോൾ ശാന്തമായ മനസ്സോടെ ഞാൻ തടാകക്കരയിലേക്കു നടന്നു. തടാകത്തിലെ ജലം മതിവരുവോളം കോരിക്കുടിച്ചപ്പോൾ വളരെ ആശ്വാസംതോന്നി. കഴുത്തും തലയും മൂടിക്കെട്ടിയ മഫ്ളർ അഴിച്ചുമാറ്റി മുഖത്തും തലയിലും തണുത്ത ജലം കോരിയൊഴിച്ചപ്പോൾ വല്ലാത്ത നിർവൃതി അനുഭവപ്പെട്ടു. പലതും ചിന്തിച്ചുകൊണ്ട് ക്ഷേത്രത്തിന്റെ കൊച്ചുവരാന്തയിൽ മലർന്നുകിടന്ന് കുറച്ചുസമയം വിശ്രമിച്ചു. ഉത്തരം കിട്ടാൻ ബുദ്ധിമുട്ടുള്ള നിരവധി ചോദ്യങ്ങൾ അന്നേരം മനസ്സിൽ കിടന്ന് വീർപ്പുമുട്ടിത്തുടങ്ങി. ഞാൻ കണ്ടുമുട്ടിയ ആ മനുഷ്യൻ ആരാണ്? ഉയരംകൊണ്ട് എന്റെ ആതിഥേയനായ ലാമയുടെ രൂപവുമായി യോജിക്കുന്നുണ്ടെങ്കിലും മറ്റു പല ഘടകങ്ങളും ഒത്തുവരുന്നതായി തോന്നിയില്ല. അദ്ദേഹം ശബ്ദിച്ചിരുന്നുവെങ്കിൽ എളുപ്പം തിരിച്ചറിയാമായിരുന്നു. അതുണ്ടായില്ല. മൊണാസ്ട്രിയിലെ ലാമയ്ക്ക് ഇവിടെക്കണ്ട മനുഷ്യന്റേതുപോലുള്ള ഒരു ഭീകരരൂപം കൈവരിക്കാൻ പ്രയാസമാണെന്ന് തോന്നി. അദ്ദേഹം വാതിൽ പുറത്തുനിന്ന് പൂട്ടിയതിന്റെ ന്യായീകരണം, പുറമെനിന്നുള്ള ഭീഷണിയായിരുന്നുവല്ലൊ. ഈ മനുഷ്യനായിരിക്കുമോ ലാമ ഉദ്ദേശിച്ച ഭീഷണി? എങ്കിൽ, അദ്ദേഹവും മൊണാസ്ട്രിയിലെ അന്തേവാസിയായിരിക്കുമോ? എന്തിനാണ് അദ്ദേഹം എന്നെ തടഞ്ഞത്? അദ്ദേഹം ഇവിടെ എന്തു ചെയ്യുകയായിരുന്നു?

ആരുടെയെങ്കിലും രക്തം ഊറ്റിക്കുടിക്കുകയായിരുന്നോ?[1] ഇദ്ദേഹത്തിന്റെ മെഡിറ്റേഷൻ ശക്തിയാണൊ ഈ വനത്തെ നിശ്ചലമാക്കിയത്? എന്റെ മുറിയിൽനിന്ന് കോണിപ്പടിയിറങ്ങി താഴെ എത്തിയപ്പോൾ കേട്ട സ്ത്രീയുടെ രോദനത്തിന് ഇദ്ദേഹവുമായി ബന്ധമുണ്ടോ? ശ്രീവിദ്യമഹാമന്ത്രകവചമല്ലെ യഥാർഥത്തിൽ എന്നെ രക്ഷിച്ചത്?

ചിന്തിക്കുന്നതിനേക്കാൾ, പ്രവർത്തിക്കുന്നതാണ് ഉത്തമം എന്നു തോന്നിയപ്പോൾ ഞാൻ എഴുന്നേറ്റു. ആതിഥേയനായ ലാമയാണെങ്കിലും അല്ലെങ്കിലും എന്നെ ഇവിടെ കണ്ടുകഴിഞ്ഞ സ്ഥിതിയ്ക്ക് ഇനിയും ഒളിച്ചിരിക്കുന്നതിൽ അർഥമില്ലെന്നു തോന്നി. തടാകത്തിലെ ജലം രണ്ടുകവിൾകൂടി അകത്താക്കിയശേഷം ഞാൻ തിരിച്ചുപോന്നു. ടോർച്ചു പ്രകാശിപ്പിച്ച് ചുറ്റുപാടുകൾ അരിച്ചുപെറുക്കി സൂക്ഷിച്ചുനോക്കിയാണ് നടന്നത്. നടത്തം ഒരുവിധം വേഗത്തിലായിരുന്നതിനാൽ മൂന്നരമണി കഴിഞ്ഞപ്പോൾ മൊണാസ്ട്രിയുടെ പടിക്കൽ എത്തി. വളരെ ദൂരെനിന്നുതന്നെ മൊണാസ്ട്രിയുടെ പടിക്കലേക്ക് ഞാൻ കരുതിക്കൂട്ടി ടോർച്ച് പ്രകാശിപ്പിച്ചുകൊണ്ടിരുന്നു. വളരെ അടുത്തെത്തി അവിടമൊക്കെ പരതിനോക്കിയെങ്കിലും പാറാവുകാരനെ കണ്ടില്ല. ഞാൻ നേരെ വാഹനത്തിനടുത്തേക്ക് നടന്നു.

ഗാഢനിദ്രയിലായിരുന്ന സുഹൃത്തുക്കളെ ഉണർത്തുവാനായി വാഹനത്തിന്മേൽ തട്ടി ശബ്ദമുണ്ടാക്കിയെങ്കിലും അവർ ഉണർന്നില്ല. പിന്നിൽ, ഡാബയുടെ വാതിൽ തുറക്കുന്ന ശബ്ദം കേട്ടപ്പോൾ ഞാൻ അങ്ങോട്ടുചെന്നു. എണ്ണവിളക്ക് എന്റെ മുഖത്തേക്ക് അടുപ്പിച്ചുപിടിച്ചുകൊണ്ട്, അമ്പരന്നുപോയ മുഖ

---

1. സുന്ദരികളായ തരുണിമാരുടെ രക്തം ഊറ്റിക്കുടിച്ച് അവരെ തന്റെ ആജ്ഞാവരുതിയിൽ നിർത്തി പിശാചിനിമാരാക്കി മാറ്റുന്ന ഡ്രാക്കുളപ്രഭുവാണ്, ഐറിഷ് നോവലിസ്റ്റായ ബ്രാംസ്റ്റോക്കറുടെ 'ഹോറർ ഓഫ് ഡ്രാക്കുള'യിലെ നായകൻ. 1847-ൽ ജനിച്ച ബ്രാംസ്റ്റോക്കർ ഈ ഭീകര നോവൽ മുഖേന ലോകപ്രശസ്തനായി. പതിനഞ്ചാം നൂറ്റാണ്ടിൽ വല്ലാഷ്യയിലെ ബാൽക്കൺ മേഖലയിലെ രാജാവായിരുന്ന വ്ളാഡ് സെപെഷ് എന്ന രാജകുമാരനായിരുന്നു ഡ്രാക്കുള എഴുതാൻ ബ്രാംസ്റ്റോക്കറെ പ്രേരിപ്പിച്ചതെന്നാണ് പറഞ്ഞുവരുന്നത്. റൊമിനിയൻ ജനത ദേശീയ ഹീറോ ആയി കരുതുന്ന ഈ വ്ളാഡ് മൂന്നാമൻ ആയിരുന്നു ഒട്ടോമൻ തുർക്കികളുടെ ആക്രമണത്തിൽനിന്ന് അവരെ രക്ഷിച്ചത്. ഈ ചരിത്രസംഭവത്തിന്റെ പശ്ചാത്തലത്തിൽനിന്ന് ബ്രാംസ്റ്റോക്കർ ഡ്രാക്കുള്ളപ്രഭുവിനെ സൃഷ്ടിച്ചു എന്നാണ് പറയുന്നത്. പക്ഷെ, ഇത് തീർത്തും തെറ്റാണ് എന്നുപറയുന്നു. 1870-ൽ ഇന്ത്യയിലുണ്ടായിരുന്ന ബ്രിട്ടീഷുകാരനായ ഒരു ആർമി ഓഫീസർ തന്റെ അടുത്ത സുഹൃത്തായ ഒരു ലാമ മുഖേന, ലാമമാരുടെ അത്ഭുതസിദ്ധികൾ നേരിട്ടുകണ്ട് ബോധ്യപ്പെടാറുണ്ട്. അഘോരിസംന്യാസിമാരെപ്പോലെ രക്തപാനം ചെയ്യുന്ന ലാമമാർ അക്കാലത്ത് ധാരാളമുണ്ടായിരുന്നു. കന്യകമാരുടെ രക്തം ഇവർ കുടിച്ചിരുന്നുവത്രെ. പിന്നീട് ഇവരെ ഭ്രാന്തികളാക്കി മാറ്റും. ഒരിയ്ക്കൽ, ലണ്ടനിൽ ഒരു സല്ക്കാരവേളയിൽ ഈ ബ്രിട്ടീഷുകാരൻ അതിശയോക്തിയോടെ ഈ വിവരങ്ങൾ സുഹൃത്തുക്കളെ അറിയിച്ചു. ബ്രാംസ്റ്റോക്കർക്ക് ഈ കഥാതന്തു ലഭിച്ചത് ഇങ്ങനെയാണ്. ഒരു റൊമിനിയൻ പശ്ചാത്തലം മെനഞ്ഞെടുത്ത് ബ്രാംസ്റ്റോക്കർ ഹോറർ ഓഫ് ഡ്രാക്കുള്ള എഴുതിയുണ്ടാക്കി പ്രശസ്തനായി.

ഭാവവുമായി, ഡാബക്കാരന്റെ ഭാര്യ എന്നോടു ചോദിച്ചു-

"നീ മടങ്ങി വന്നോ? ദൈവത്തിനു സ്തുതി."

കമ്പിളികൊണ്ട് മൂടിപ്പുതച്ച് ഡാബക്കാരൻ ഭാര്യയുടെ പിറകിൽ വന്നു നിന്നപ്പോൾ, എന്റെ സുഹൃത്തുക്കളെ വിളിച്ചുണർത്തുവാൻ ഞാൻ അദ്ദേഹത്തോട് അപേക്ഷിച്ചു. വാഹനം പിടിച്ചുകുലുക്കി, പ്രാദേശിക ഭാഷയിൽ വിളിച്ചുകൂവിയപ്പോൾ സുഹൃത്തുക്കൾ എഴുന്നേറ്റു. ഡാബയുടെ ഉള്ളിലോട്ടു കടന്നിരുന്നാൽ കടുപ്പത്തിൽ ഓരോ കട്ടൻചായ ഉണ്ടാക്കിത്തരാമെന്ന് അദ്ദേഹം പറഞ്ഞപ്പോൾ ഞാൻ അത്യധികം സന്തോഷിച്ചുപോയി. ഞാൻ മടങ്ങി വന്നതിൽ, അദ്ഭുതപ്പെട്ടത് എന്തുകൊണ്ടാണെന്ന് ഡാബക്കാരന്റെ ഭാര്യയോട് ഞാൻ ചോദിച്ചു. ഭർത്താവിനെ ഒന്നു നോക്കിയശേഷം അവർ കുറച്ചധികം നേരം സംസാരിച്ചു. അവരുടെ വാക്കുകൾ ഞാൻ ശ്രദ്ധയോടെ കേട്ടു...

ഈ മഠം ഒട്ടും നന്നല്ല. ഇവിടെ ഒരു ലാമ മാത്രമെയുള്ളുവെന്നാണ് കരുതേണ്ടത്. പക്ഷേ, 'അവന്' രൂപം മാറാൻപോലും കഴിവുണ്ട്. നാടോടിക്കഥകളിൽ മാത്രമേ ഇത്തരം കഥാപാത്രങ്ങളെക്കുറിച്ച് കേട്ടിട്ടുള്ളൂ. ചിലപ്പോൾ മാസങ്ങളോളം അവനെ ഇവിടെ കാണാറില്ല. ചിലപ്പോഴൊക്കെ ഒരു തിബത്തുകാരനെ കാണാറുണ്ട്. കടയിൽനിന്ന് സിഗരറ്റ് വാങ്ങി ഒരു മിന്നൽപോലെ അയാൾ പോകും. ധ്യാനപരിശീലനത്തിനാണെന്നു തോന്നുന്നു, ചിലപ്പോൾ അർധരാത്രിയിൽ വിദേശവനിതകൾ വരാറുണ്ട്. പക്ഷേ, അവർ തിരിച്ചുപോകുന്നത് കണ്ടിട്ടുമില്ല. താഴെയുള്ള ഞങ്ങളുടെ ഗ്രാമത്തിൽനിന്ന് അഞ്ചോ പത്തോ കൂലിപ്പണിക്കാരെ വേണമെന്നു പറഞ്ഞ് ചിലപ്പോൾ ഇവിടെ വരാറുണ്ട്. പുരുഷന്മാരെയാണ് ഞങ്ങൾ ഏർപ്പാടാക്കിക്കൊടുക്കാറ്. സ്ത്രീകൾ ആരും അങ്ങോട്ടുപോകാൻ തയ്യാറല്ല. വർഷങ്ങൾക്കുമുമ്പ് മഠത്തിന്റെ പിൻഭാഗത്തുള്ള വനത്തിൽ വിറകുശേഖരിക്കാൻപോയ സ്ത്രീകൾ, അവിടെയൊരു കൊക്കയിൽ മനുഷ്യരുടെ അസ്ഥികൂടങ്ങൾ കണ്ട് ഭയന്നോടിപ്പോന്ന ഒരു സംഭവം ഇപ്പോഴും ഗ്രാമീണർ ഓർക്കുന്നു. മഠത്തിന്റെ പ്രധാനകെട്ടിടത്തിൽ പല നിഗൂഢഭാഗങ്ങളും ഉണ്ടെന്ന് പണിക്കാർ പറയുന്നു. ഒരു തുരങ്കത്തിന്റെ കവാടഭാഗം ഒരിക്കൽ അവർ കണ്ടുവത്രെ. പല ഭാഗങ്ങളും ഇടിച്ചു നിരപ്പാക്കുന്നു, ചിലത് പൊളിച്ചുമാറ്റുന്നു, ചിലപ്പോൾ പുതിയ നിർമാണങ്ങൾ നടത്തുന്നു. ഇവിടത്തെ ഗ്രാമീണരല്ലാത്ത പല പണിക്കാരും ഏതോ നിഗൂഢമാർഗത്തിൽക്കൂടി മഠത്തിൽ എത്തിച്ചേരുന്നുണ്ട്. കുറേ മുമ്പ്, വളരെ മര്യാദക്കാരനായ ഒരു ലാമ ഇവിടെ ഉണ്ടായിരുന്നു. പിന്നെ അദ്ദേഹത്തെ കണ്ടിട്ടില്ല. ഒരു നശിച്ച മഠം തന്നെയാണിത്.

കുളിരാർന്ന ആ ബ്രാഹ്മമുഹൂർത്തത്തിൽ ചൂടുള്ള കട്ടൻചായ മെല്ലെ മൊത്തിക്കുടിച്ചുകൊണ്ട് ഞാൻ പലതും ചിന്തിച്ചു. ഗ്രാമീണർ, സാധാരണയായി, അതിശയോക്തികലർന്ന വാർത്തകൾ പ്രചരിപ്പിക്കുന്നതിൽ തൽപ്പരരാണ്; സ്ത്രീകൾ പ്രത്യേകിച്ചും. പക്ഷേ, ഇവിടെ എന്തൊക്കെയോ നിഗൂഢതകൾ ഒളിഞ്ഞുകിടക്കുന്നുണ്ടെന്ന് ഉറപ്പാണ്. പതിനാറും, പതിനേഴും നൂറ്റാണ്ടുകളിൽ നിർമിച്ച മിക്ക മൊണാസ്ട്രികളും അന്ന് വനമേഖലയോട്

ചേർന്നോ, പ്രശാന്തമായ കുന്നിൻചെരിവുകളുടെ ഓരത്തോ തന്നെയാണ് ഉണ്ടാക്കിയത്. ജനസാന്ദ്രത കൂടിയപ്പോൾ, ക്രമേണ, ആ ഭാഗങ്ങളെല്ലാം പട്ടണങ്ങളായി മാറുകയാണുണ്ടായത്. സമതലപ്രദേശങ്ങളിൽ, ഒഴിഞ്ഞുകിടക്കുന്ന നിശ്ശബ്ദമേഖലകളിൽ, ഇപ്പോഴും നിരവധി മൊണാസ്ട്രികൾ ഉണ്ട്. ബുദ്ധമത മൊണാസ്ട്രികൾ എന്നാണ് പൊതുവെ അറിയപ്പെടുന്നതെങ്കിലും തിബത്തിലും സിക്കിമിലും പ്രവർത്തിക്കുന്ന ചില മഠങ്ങൾക്ക് ബുദ്ധമതവുമായി ഒരു ബന്ധവും ഇല്ല. തിബത്തിൽ ഇത്തരത്തിലുള്ള നിരവധി മഠങ്ങൾ ഉണ്ടായിരുന്നു. അമാനുഷശക്തികളെ സാധനകൊണ്ട് വശത്താക്കി, അധമ പ്രവൃത്തികൾ ചെയ്യുന്ന മഠങ്ങൾ തിബത്തിൽ ഇന്നും ഉണ്ട്. ഇത്തരം ലാമമാർ ഒരു പ്രത്യേക വിഭാഗമായി നിലകൊള്ളുന്നു. ചൈനീസ് പട്ടാളക്കാർപോലും ഇവരെ ബഹുമാനിക്കുന്നു; ഭയപ്പെടുന്നു.

പ്രഭാതം പൊട്ടിവിടർന്നപ്പോൾ കിഴക്കൻ മലനിരകളിൽ അഭൗമമായ തേജസ്സ് പ്രസരിച്ചുതുടങ്ങി. ഞങ്ങൾ മടക്കയാത്രയെക്കുറിച്ച് ചർച്ചചെയ്തു. രാത്രിയിൽ സംഭവിച്ചതൊന്നും ഞാൻ വിസ്തരിച്ചു പറഞ്ഞില്ല. തടാകംവരെ ഒരു സഞ്ചാരം നടത്തിയെന്നു മാത്രമെ പറഞ്ഞുള്ളൂ. എന്റെ ലഗ്ഗേജും ഷൂസും മൊണാസ്ട്രിയിലാണ്. ലാമ എങ്ങനെയാകും പ്രതികരിക്കുക എന്ന് അറിയാൻ സാധിക്കാത്തതിനാൽ തനിയെ അങ്ങോട്ടുപോകാൻ മടി തോന്നി. ഞാൻ കൂട്ടുകാരേയും കൂട്ടി മൊണാസ്ട്രിയിലേക്ക് നടന്നു.

ചെറിയ പടി തുറന്ന് ഞാൻ ഉള്ളിലേക്ക് കടന്നു. ലാമ മുറ്റത്തു നിൽക്കുന്നു! "ഗുഡ് മോർണിങ്ങ്... ഹൗ ആർ യു? കമോൺ, ഹാവ് എ കപ്പ് ഓഫ് ഹോട്ട് ടീ." രണ്ടു കൈകളും ഉയർത്തിക്കൊണ്ട്, ആഹ്ളാദ ചിത്തനായി, ഒറ്റശ്വാസത്തിൽ, അദ്ദേഹം പറഞ്ഞു. ഞാൻ അടുത്തെത്തി ലാമയെ പ്രത്യഭിവാദ്യം ചെയ്തശേഷം, എന്റെ സുഹൃത്തുക്കൾക്കുകൂടി ചായ വേണമെന്ന് അറിയിച്ചു. പത്തു മിനിറ്റിനുള്ളിൽ ചായയുമായി മടങ്ങിവരാമെന്നു പറഞ്ഞ് അദ്ദേഹം മൊണാസ്ട്രിയുടെ ഭാഗത്തേയ്ക്കു നടന്നു. ആ നടത്തം ഞാൻ സൂക്ഷ്മമായി നിരീക്ഷിച്ചു. തലേദിവസം രാത്രിയിൽ കണ്ട ലാമയുടെ നടത്തവുമായി ഇതിന് പ്രകടമായ വ്യത്യാസം ഉണ്ട്. സുഹൃത്തുക്കളോട് മുറ്റത്തെ സിമന്റ് ബെഞ്ചിൽ കാത്തിരിക്കണമെന്നു നിർദ്ദേശിച്ചശേഷം ഞാൻ വരാന്തയിലെ കസേരയിൽ ഇരുന്നു. മൊണാസ്ട്രിയുടെ ഓരോ ഭാഗവും സൂക്ഷ്മമായി നിരീക്ഷിച്ചുകൊണ്ട് ഇരുന്നപ്പോൾ, ഢാബക്കാരന്റെ ഭാര്യ വിസ്തരിച്ച പല കാര്യങ്ങളും ശരിയാണെന്നു തോന്നി.

സുഹൃത്തുക്കൾക്കുള്ള ചായ അവിടെ കൊടുത്തശേഷം ലാമ എന്റെ അടുത്ത് ആസനസ്ഥനായി. സൂര്യപ്രകാശം ലാമയുടെ മുഖത്ത് നേരിട്ടുപതിക്കത്തക്കവിധം കസേര മാറ്റിയിട്ട ശേഷമാണ് ഞാൻ പടിഞ്ഞാട്ട് മുഖമായി ഇരുന്നത്. അദ്ദേഹത്തിന്റെ ഓരോ സൂക്ഷ്മചലനങ്ങളും നോക്കി പഠിക്കാൻ വേണ്ടിയായിരുന്നു ഇങ്ങനെ ചെയ്തത്. ലാമ ചോദിച്ചാൽ മാത്രമെ തലേദിവസത്തെ സംഭവങ്ങളിലേക്ക് വരേണ്ടതുള്ളൂവെന്ന് ആദ്യമെ ഞാൻ തീരുമാനിച്ചിരുന്നു. അദ്ദേഹം അതെക്കുറിച്ചൊന്നുംതന്നെ സംസാരിച്ചില്ല. പൂട്ടിയിട്ട

മുറിയിൽനിന്ന് ഞാൻ എങ്ങനെ പുറത്തുകടന്നുവെന്നുപോലും അദ്ദേഹം ചോദിച്ചില്ല. ചായ കുടിച്ചു കഴിഞ്ഞശേഷം അദ്ദേഹം പല വിഷയങ്ങളെക്കുറിച്ചും സംസാരിച്ചു.

തിബത്തൻ യോഗസമ്പ്രദായത്തെക്കുറിച്ച് കഴിഞ്ഞ ദിവസം ചോദിച്ചപ്പോൾ അദ്ദേഹം വളരെ തന്ത്രപൂർവം ഒഴിഞ്ഞുമാറുകയാണുണ്ടായത്. പക്ഷേ, ഇപ്പോൾ ചോദിക്കാതെത്തന്നെ ലാമ ആ വിഷയത്തിലേക്കു വന്നു. പുതിയതായി പലതും അദ്ദേഹത്തിൽ നിന്നു ഗ്രഹിക്കുവാനും എനിക്കു സാധിച്ചു.[1] ലാമയുടെ[2] ഇടുങ്ങിയ കണ്ണുകളിലേക്കു സസൂക്ഷ്മം നോക്കി അദ്ദേഹത്തിനു അമാനുഷശക്തിവിശേഷം വല്ലതുമുണ്ടോ എന്നു ഗ്രഹിക്കാനായിരുന്നു എന്റെ ശ്രമം. അപൂർവമായി മാത്രമേ ആ കണ്ണുകൾ മുഴുവനായും തുറന്നുള്ളൂ എന്നതിനാൽ എന്റെ ഉദ്ദേശ്യം മുഴുവനും സഫലമായില്ല. എന്നാലും കണ്ണുകളിലെ ആ തിളക്കം അപാരമായിരുന്നു.

ഭാരതീയ യോഗസമ്പ്രദായങ്ങളെക്കുറിച്ചും, പതഞ്ജലി മഹർഷിയുടെ 'യോഗസൂത്ര' ത്തെക്കുറിച്ചും, യോഗവിദ്യയുടെ'സ'[3] ത്രയത്തെക്കുറിച്ചും എന്റെ പരിമിതമായ അറിവുകൾ പങ്കുവച്ചപ്പോൾ ലാമ ഏറെ സന്തോഷിച്ചുപോയി. മന്ത്രങ്ങളെക്കുറിച്ചും അത് മനസ്സിൽ ഉളവാക്കുന്ന വികാരങ്ങളെക്കുറിച്ചും ചുരുക്കത്തിൽ ഒന്നു പരാമർശിക്കാനും ഞാൻ കുറച്ചുസമയം വിനിയോഗിച്ചു. അമാനുഷശക്തികളെപ്പോലും മന്ത്രംകൊണ്ട് കീഴടക്കാമെന്ന് ലാമയെ ധരിപ്പിക്കുകയായിരുന്നു ലക്ഷ്യം. മന്ത്രങ്ങൾ നിശ്ചിത ഉരു ജപിച്ചാൽ മനസ്സ് ശുദ്ധീകരിക്കപ്പെടുന്നു. ഉള്ളിലോട്ടു തിരിഞ്ഞ് ഇന്ദ്രിയങ്ങളെ അടുത്തറിയാനും സാധിക്കുന്നു. ഉള്ളിലേക്കു (Inward) തിരിഞ്ഞ മനസ്സിനുമാത്രമേ ദൈവീകചൈതന്യത്തിന്റെ അനുഗ്രഹം ലഭിക്കുകയുള്ളൂ. അത് നമ്മെ ആപത്തുക്കളിൽനിന്ന് കാത്തുരക്ഷിക്കുന്നു. അതിസൂക്ഷ്മമാണ് മന്ത്രങ്ങളുടെ പ്രവർത്തനം. പല വിധത്തിലുള്ള മൂലമന്ത്രങ്ങളെക്കുറിച്ചും ഞങ്ങൾ ചർച്ച ചെയ്തു. തിബത്തൻ ലാമമാർ ലക്ഷക്കണക്കിനു തവണ ഉരുവിട്ട് സിദ്ധിവ

1. 'ആദികൈലാസയാത്ര' പതിനൊന്നാം അധ്യായം, പേജ് 223 മുതൽ നോക്കുക.

2. പർവതസാനുക്കളിലെ ജനങ്ങളുടെ കണ്ണുകൾക്കും മുഖത്തിന്റെ ആകൃതിയ്ക്കും തൊലിയുടെ ഘടനക്കും ഏറെ പ്രത്യേകതകൾ ദൃശ്യമാണ്. തുറന്നു വിടർന്ന കണ്ണുകൾക്കു പകരം ഇടുങ്ങിയ കണ്ണുകളും, നിറയെ വരകളും ചുളിവുകളുമുള്ള തൊലിയും, പരന്നമുഖവുമാണ് ഇവരുടെ പ്രത്യേകത. മഞ്ഞുപ്രദേശങ്ങളിൽ പതിക്കുന്ന സൂര്യപ്രകാശത്തിന്റെ പ്രതിഫലന തീക്ഷ്ണത (Intensive Reflection) ഏറെ കൂടുതലാണ്. ഇതു ചെറുക്കാൻ കണ്ണുകൾ സ്വയം ചെറുതായി സുരക്ഷിതമായി വർത്തിക്കുന്നു. സൂര്യരശ്മികളുടെ വികിരണം (High Radiation) വളരെ ഉയർന്നതാകയാൽ മുഖത്തെ തൊലി വലിഞ്ഞു മുറുകി വിണ്ടുകീറുന്നു. ക്രമേണ ഇത് ത്വക്കിൽ ചാലുകളായും പരന്ന മുഖാകൃതി ഉള്ളവരായും ഇവർ രൂപാന്തരപ്പെടുന്നു.

Sun Protection Factor Minimum 25% എന്നു നിർമ്മാണ കമ്പനികൾ രേഖപ്പെടുത്തിയിട്ടുള്ള ലേപനങ്ങൾ പുരട്ടിയാണ് മലകയറ്റക്കാർ സഞ്ചരിക്കുന്നത്.

3. 'സ' ത്രയം: സാധന, സിദ്ധി, സാക്ഷാത്കാരം.

രുത്തുന്ന രണ്ടു മൂലമന്ത്രങ്ങൾ ലാമ എനിയ്ക്ക് എഴുതിത്തന്നു. പ്രണവമന്ത്രത്തിനു തുല്യമാണത്രെ ഈ മന്ത്രങ്ങൾ.

A) "പാൽദിൻ ചുവായ് ലാമ (Palden Chowai Lama)

ഡാഗി ചുവേർ പേമ ദിൻസോള (Dagi Chewer pema Densola)

കാദീൻ ചെൻപോ ഗോനി ജെ സുങ്കി (Kadin Chen po Goney Je Sumgi)

കുസും ത്യുഗി മെഡുപ് ചാൽഡുസോൽ." (Kusum Thuige Maydup Chaldusol)

B) "ഓം ആഹ ഹും വജ്ര ഗുരു (Om Aah Hum Vajra Guru)

പദ്മ സിദ്ധി ഹും." (Padma siddhi hum)

"ഖൊറെ ലേമ താരേമാ (Khorelema Tarema)

ടുടാരെ ടുറെ സോഹ." (Tuttare Ture Soha)

കഴിഞ്ഞരാത്രിയിൽ തടാകക്കരയിൽവച്ചു കണ്ട ലാമ ഇദ്ദേഹമല്ലെന്ന് ഞാൻ ഏറെക്കുറെ തീർച്ചയാക്കി. അവശേഷിച്ച ഒരേ ഒരു സംശയം ഇദ്ദേഹം വേഷംമാറി വന്നതാണോ എന്നായിരുന്നു. ഞാൻ മുറിയിൽനിന്നു പുറത്തുവന്നതിനെക്കുറിച്ച് ലാമ ഒന്നും ചോദിച്ചറിഞ്ഞില്ല എന്ന വസ്തുത ഇദ്ദേഹത്തിന് എതിരായി പറയാവുന്ന ഒരു സംഭവമാണ്.[2]

ഒമ്പതുമണി കഴിഞ്ഞപ്പോൾ സംഭാഷണം അവസാനിപ്പിച്ച് ഞാൻ എഴുന്നേറ്റു. ഒട്ടും സംഭ്രമംകൂടാതെ മുറിയിൽനിന്ന് എന്റെ ലഗ്ഗേജ് എടുക്കണമെന്ന് ഞാൻ അദ്ദേഹത്തോട് പറഞ്ഞു. യാതൊന്നും സംഭവിക്കാത്ത ഭാവത്തിൽ, അദ്ദേഹം എന്റെകൂടെ വന്ന് മുറി തുറന്നുതന്നു. തിരിച്ച് വരാന്തയിൽ എത്തുന്നതുവരെ ഞങ്ങൾ ഒന്നും സംസാരിച്ചതുമില്ല. ആ മുറിയും താഴെയുള്ള പരിസരങ്ങളും ഒന്നു വ്യക്തമായി നിരീക്ഷിച്ചു പഠിക്കണമെന്നുണ്ടായിരുന്നുവെങ്കിലും, ലാമയുടെ കഴുകദൃഷ്ടി ഒരു നിമിഷംപോലും എന്നിൽനിന്നു പിൻവലിക്കാതെ നിരീക്ഷിച്ചുകൊണ്ടിരിയ്ക്കയാണെന്ന് എനിക്കറിയാമായിരുന്നു. വരാന്തയിൽ ഇരുന്ന് ഷൂസ് ധരിച്ചുകൊണ്ടിരുന്നപ്പോൾ, അഞ്ചുമിനിറ്റ് കാത്തുനിൽക്കണമെന്നു പറഞ്ഞ് ലാമ അദ്ദേഹത്തിന്റെ പൂജാമുറിയിൽ കയറി വാതിൽ അടച്ചു.

പതിനഞ്ചു മിനിറ്റോളം സമയമെടുത്തു അദ്ദേഹം തിരികെ വരാൻ. അദ്ദേഹത്തിന്റെ ഇടുങ്ങിയ കണ്ണുകൾ തുറന്നു നിന്നു. വജ്രത്തിന്റേതുപോലെ അവ വെട്ടിത്തിളങ്ങി. ഭ്രൂമധ്യത്തിൽ മുത്തുമണിപോലെ, വിയർപ്പുകണം ഉരുണ്ടുകൂടിനിന്നു. ലാമ ഉപാസനയുടെ മൂർധന്യത്തിലെത്തിയിരുന്നു എന്നു വ്യക്തം. കൈയിൽ ചുരുട്ടിക്കൂട്ടി പിടിച്ചിരുന്ന ചാരനിറത്തിലുള്ള ഒരു ചരട് അദ്ദേഹം എനിക്കു സമ്മാനിച്ചു. ഭക്ത്യാദരപൂർവം അതേറ്റുവാങ്ങി ഞാൻ ലാമയോട് വിടപറഞ്ഞു. ഈ ചരട് കൈയിൽ കെട്ടരുതെന്നും പേഴ്സിലോ പൗച്ചിലോ

1. For mother Budha

2. തിബത്തൻ ലാമമാരുടെ സിദ്ധികളെക്കുറിച്ച് അറിയുന്നതിന് ഈ ഗ്രന്ഥത്തിലെ അനുബന്ധം 2- 'അഘോരിസംന്യാസിമാർ' വായിക്കുക.

തോൽബാഗിലൊ സൂക്ഷിച്ചാൽ മതിയെന്നും അത് ഒരു രക്ഷാകവചംപോലെ, ദുഷ്കരയാത്രകളിൽ, കാത്തുരക്ഷിക്കുമെന്നും അദ്ദേഹം പറഞ്ഞു.[1] പടിയ്ക്കൽവച്ച് ലാമ എനിക്കു കൈ തന്നപ്പോൾ ആ ഉരുക്കുമുഷ്ടിയുടെ ബലം അറിയാൻ കഴിഞ്ഞു.

ഞങ്ങൾ മടക്കയാത്രക്ക് തയ്യാറായി. ഡാബക്കാരന്റെ കണക്കുതീർത്ത്, അവരോട് ഹൃദയംഗമമായ നന്ദി പ്രകടിപ്പിച്ച് ഞങ്ങൾ യാത്ര തുടങ്ങി. വാഹനത്തിൽ ഇരുന്ന് ഞാൻ ഒരിക്കൽക്കൂടി കൈവീശി യാത്ര പറഞ്ഞപ്പോൾ, അമ്പരന്ന മുഖവുമായി നിന്ന ഡാബക്കാരന്റെ ഭാര്യ യാന്ത്രികമായിട്ടെന്നോണം കൈവീശിയത് മറക്കാൻ കഴിയുന്നില്ല.

ഇങ്ങോട്ടുവന്ന വഴിയിൽക്കൂടിയായിരുന്നില്ല തിരിച്ചുള്ള യാത്ര. വൺ-വെ ആയതുകാരണം യുക്സം-താഷിഡിങ്ങ് വഴി ലെഗ്ഷിപ്പിൽ എത്തിച്ചേരണം. റോഡിന്റെ അവസ്ഥ ദയനീയമായിരുന്നു. കുണ്ടും കുഴിയും കല്ലും നിറഞ്ഞ വഴിയായതിനാൽ അരിച്ചരിച്ചെന്നപോലെയാണ് ആദ്യത്തെ ഒരു മണിക്കൂർ വാഹനം നീങ്ങിയത്. കഴിഞ്ഞ രാത്രിയിൽ ഒരു പോളപോലും കണ്ണടയ്ക്കാൻ സാധിക്കാത്തതിനാൽ വല്ലാത്ത ക്ഷീണം അനുഭവപ്പെട്ടു. പ്രാതൽ കഴിക്കാൻ നിൽക്കാതെ ധൃതിയിൽ പോന്നതിനാൽ കലശലായ വിശപ്പും തുടങ്ങി. കുറേ ദൂരം കഴിഞ്ഞാൽ ഗ്രാമീണരുടെ വസതികൾ കണ്ടുതുടങ്ങുമെന്നും അവർ ഭക്ഷണം തയ്യാറാക്കിത്തരുമെന്നും ഷെർപ പറഞ്ഞു. ഒന്നു രണ്ടു സ്ഥലത്ത് വാഹനം നിർത്തി അന്വേഷിച്ചുവെങ്കിലും ചെലവില്ലാത്തതിനാൽ തങ്ങൾ കച്ചവടം നിർത്തിയെന്നാണ് മറുപടി കിട്ടിയത്.

റോഡിന്റെ അവസ്ഥ മെച്ചപ്പെട്ടപ്പോൾ വാഹനം കുതിച്ചു പാഞ്ഞു. പെട്ടെന്നാണ് റോഡിന്റെ ഇടത്തുഭാഗത്തായി വലിയൊരു കെട്ടിടം മിന്നിമറഞ്ഞപോലെ ദൃഷ്ടിയിൽ പെട്ടത്. വാഹനം നിർത്താൻ ഞാൻ ഷെർപയോട് പറഞ്ഞു. അതൊരു നക്ഷത്ര ഹോട്ടലാണെന്നും അവിടെ ആർക്കും പ്രവേശനം ലഭിക്കില്ലെന്നും അദ്ദേഹം പറഞ്ഞപ്പോൾ എനിക്ക് അദ്ഭുതം തോന്നി. അങ്ങിനെയാണെങ്കിൽ അതൊന്ന് പരീക്ഷിച്ച് ബോധ്യപ്പെടണമെന്ന ഉദ്ദേശ്യം മനസ്സിൽവച്ചുകൊണ്ട് വാഹനം അങ്ങോട്ടു കൊണ്ടുപോകാൻ ഞാൻ ഷെർപയോട് ആവശ്യപ്പെട്ടു. റോഡിൽനിന്ന് കുറച്ച് ഉള്ളിലോട്ടു മാറിയാണ് ഹോട്ടൽ സ്ഥിതിചെയ്യുന്നത്. അങ്ങോട്ടുള്ള റോഡ് ടാർ ചെയ്ത് വൃത്തിയായി സൂക്ഷിച്ചിട്ടുണ്ട്. വലിയൊരു മൂന്നുനില കെട്ടിടമാണ് ഹോട്ടലിന്റേതെന്ന് അടുത്തെത്തിയപ്പോൾ ബോധ്യമായി. പക്ഷെ, സെക്യൂരിറ്റി ഗേയ്റ്റിന്റെ അടുത്തെത്തിയപ്പോൾ സെക്യൂരിറ്റി ഉദ്യോഗസ്ഥന്മാർ പടി തുറന്നു തന്നില്ല. ഞങ്ങൾ മൂന്നുപേരും അങ്ങോട്ടുചെന്നു.

കർക്കശമായ മുഖഭാവത്തോടെ ആയുധധാരിയായ ഒരു ചെറുപ്പക്കാരൻ ഇതൊരു ത്രീസ്റ്റാർ ഹോട്ടലാണെന്നും അവിടെ മുറിയൊന്നും ഒഴിവില്ലെന്നും പരുക്കൻ ശബ്ദത്തിൽ ഞങ്ങളെ അറിയിച്ചു. മുറിയെടുത്തു താമസിക്കാനല്ല

1. ഈ ചരട് ഇന്നും എന്റെ കൈവശമുണ്ട്. ഹിമാലയയാത്രകളിൽ മറ്റുപ്രസാദങ്ങളോടൊപ്പം ഈ ചരടും ഞാൻ തോൾ ബാഗിൽ സൂക്ഷിക്കുന്നു.

വന്നതെന്നും റസ്റ്റോറണ്ടിൽ കയറി പ്രാതൽ കഴിക്കാനാണ് ഉദ്ദേശ്യമെന്നും ഞാൻ അദ്ദേഹത്തോട് പറഞ്ഞു. അതിനും മാനേജരുടെ അനുമതി വേണമെന്നും അതില്ലെങ്കിൽ ആരേയും അകത്തുകയറ്റില്ലെന്നും സെക്യൂരിറ്റിക്കാരൻ അറുത്തുമുറിച്ചപോലെ മറുപടി പറഞ്ഞു. ഭാരതം ഒരു സ്വതന്ത്രരാജ്യമാണെന്നും അതിന്നുള്ളിൽ പ്രവർത്തിക്കുന്ന ഏതു ഹോട്ടലിലും ഒരു ഭാരതപൗരന് പ്രവേശനം നിഷേധിക്കാൻ നിയമം അനുവദിക്കുന്നില്ലെന്നും ഞാൻ അദ്ദേഹത്തോട് മറുപടി പറഞ്ഞു. 'ഭാരതപൗരത്വം തെളിയിക്കാനാവശ്യമായ രേഖകൾ ആവശ്യപ്പെടാനും അട്ടിമറി വസ്തുക്കൾ കൈവശമില്ലെന്ന് ദേഹപരിശോധനവഴി ബോധ്യപ്പെടാനും നിങ്ങൾക്ക് അധികാരമുണ്ട്. അകത്തു പോകാൻ അനുവദിക്കാതെ മാനേജരെ കാണുന്നതെങ്ങിനെ? ഭാരതം മുഴുവനും സഞ്ചരിച്ചിട്ടുള്ള ഒരു എഴുത്തുകാരനാണ് ഞാൻ. ഈ തടഞ്ഞുവയ്ക്കൽ നിയമപരമായി തെറ്റാണ്" –ഞാൻ പറഞ്ഞു നിർത്തി.

സെക്യൂരിറ്റിക്കാരൻ ഒരു പ്രതികരണവുമില്ലാതെ നിശ്ചയദാർഢ്യത്തോടെ നിന്നു. പെട്ടെന്ന്, മറ്റൊരു സെക്യൂരിറ്റിക്കാരൻ മുറിയിൽനിന്ന് ഇറങ്ങി വന്ന് ഞങ്ങളെ അദ്ദേഹത്തിന്റെ മുറിയിലേക്ക്, തികഞ്ഞ മര്യാദയോടെ, കൂട്ടിക്കൊണ്ടുപോയി. ഞങ്ങൾക്ക് അസൗകര്യമുണ്ടാക്കിയതിൽ ക്ഷമായാചനം ചെയ്ത അദ്ദേഹം, പ്രാതൽ ഇങ്ങോട്ടു വരുത്താമെന്നും ദയവായി സഹകരിക്കണമെന്നും അപേക്ഷിച്ചു. ആയുധധാരികളായ ഇത്തരക്കാരോട് ഒരു പരിധിക്കപ്പുറം നിയമം പറയുന്നത് അപകടമാണെന്ന് അറിയാമായിരുന്നതിനാൽ കൂടുതലൊന്നും പറയാതെ കസേരയിൽ ഇരുന്നു. സെക്യൂരിറ്റിമുറിയിലെ ഇലക്ട്രോണിക് സംവിധാനങ്ങൾ കണ്ടപ്പോൾ അത് കുറ്റമറ്റതാണെന്ന് ബോധ്യമായി. പടിയ്ക്കൽ ആരു വന്നാലും എന്തു സംസാരിച്ചാലും ഹോട്ടലിലെ ഒരു മുറിയിൽ ഇരുന്നുകൊണ്ട് കാണുകയും കേൾക്കുകയും ചെയ്യാം. തദ്ദേശിയർ കൂട്ടിനുള്ളതുകൊണ്ട് ആശങ്കപ്പെടാനില്ലെന്ന് സമാധാനിച്ചു.

യൂണിഫോറം ധരിച്ച രണ്ടു പരിചാരകർ നക്ഷത്രപരിചരണത്തോടെയുള്ള ലഘുവായ പ്രാതൽ ഞങ്ങളുടെ മുമ്പിൽ വച്ചുതന്നു. മൊരിച്ചെടുത്ത റൊട്ടിയും, കൂട്ടിക്കഴിക്കാൻ പീനട്ട് ബട്ടറും (Peanut Butter) ചെറുതായി അരിഞ്ഞെടുത്ത വെജിറ്റബിൾസും, പിന്നെ, ആവശ്യത്തിലധികം ചായയും. വിശപ്പുകൊണ്ട് വലഞ്ഞിരുന്നതിനാൽ ഞങ്ങൾ അതുമുഴുവനും കഴിച്ചു. രണ്ടു കപ്പുവീതം ചായയും കഴിച്ചു. ഞാൻ വെയ്റ്ററോട് ബിൽ ആവശ്യപ്പെട്ടു. ഇത് ഹോട്ടലിന്റെ വക ' കോംപ്ലിമെന്ററി ബ്രെയ്ക്ഫാസ്റ്റ്' ആണെന്നും അതുകൊണ്ട് തുക ഈടാക്കുന്നില്ലെന്നും അദ്ദേഹം അറിയിച്ചു. അത്തരത്തിൽ ഒരു സൗജന്യം ആവശ്യമില്ലെന്ന് ഞാൻ പറഞ്ഞപ്പോൾ അത് മുകളിൽ നിന്നുള്ള ഉത്തരവാണെന്ന് അദ്ദേഹം താഴ്മയോടെ പറഞ്ഞു. കൂടുതലൊന്നും പറയാതെ എല്ലാവർക്കും നന്ദി പറഞ്ഞുകൊണ്ട് ഞങ്ങൾ യാത്രതിരിച്ചു. ഹോട്ടലിന്റെ പേര് അവിടമൊക്കെ നോക്കിയെങ്കിലും അത് കാണുകയുണ്ടായില്ല. പേരെഴുതിയ ബോർഡ് ഉറപ്പിക്കാനുള്ളതെന്നു തോന്നിച്ച രണ്ടു വലിയ ഇരുമ്പു കാലുകൾ ഒരു ഭാഗത്ത് കണ്ടെങ്കിലും അതിൽ ബോർഡ് ഇല്ലായിരുന്നു. ഒരു

പക്ഷേ, അതു പുതുക്കിയെഴുതാനായി അഴിച്ചെടുത്തതാകാം എന്നുതോന്നി.

യാത്ര തുടർന്നപ്പോൾ ഞാൻ പ്രധാനമായും ചിന്തിച്ചത് ഈ ഹോട്ടലിനെക്കുറിച്ചായിരുന്നു. ഇത്തരം വിജനമായൊരു പ്രദേശത്ത് നക്ഷത്രഗണത്തിൽപ്പെട്ട ഒരു ഹോട്ടൽ പടുത്തുയർത്തുകയെന്നത് സാധാരണ പതിവില്ലാത്തതാണ്. സഞ്ചാരികളെ ഹഠാദാകർഷിക്കത്തക്കവിധം മനോജ്ഞമായ ഭൂവിഭാഗങ്ങളൊന്നും ഈ പടിഞ്ഞാറൻ മേഖലയിലില്ല. ഇവിടേയ്ക്ക് എത്തുന്നവരിൽ ഭൂരിഭാഗവും മലകയറ്റക്കാരാണ് (Trekkers). സുഖമായി സഞ്ചരിക്കാൻ പറ്റിയ റോഡുകളും ഇല്ല. തദ്ദേശീയർക്കും മറ്റു സാധാരണക്കാർക്കും ഈ ഹോട്ടലിൽ പ്രവേശനം നിഷേധിച്ചിരിക്കയാണ്. അതുകൊണ്ട് ഇവിടേയ്ക്ക് വരാവുന്ന താമസക്കാർ വിദേശികളോ സമ്പന്നരായ ഭാരതീയരോ ആയിരിക്കും. ഇവർക്കൊക്കെ വിമാനത്താവളസൗകര്യം അത്യന്താപേക്ഷിതമാണുതാനും. ഇവിടേയ്ക്കുള്ള ഏറ്റവും അടുത്ത വിമാനത്താവളമായ ഭഗ്ഡോഗ്ര (Bagdogra)യിൽനിന്ന് 4-5 മണിക്കൂർ യാത്രചെയ്താലെ യുക്സമിൽ എത്തുകയുള്ളു. അവിടെനിന്ന് ഹോട്ടലിലേക്കുള്ള യാത്രക്കും സമയമെടുക്കും. വിനോദസഞ്ചാരം ലക്ഷ്യമാക്കിവരുന്ന വിദേശികൾ ചെറിയ റിസോർട്ടുകളിലും കൂടാരങ്ങളിലും താമസിച്ച്, പ്രകൃതിയോട് ഇണങ്ങി ജീവിച്ച് നിർവൃതിനേടാനാണ് വരുന്നത്. അല്ലാതെ, ഒരു കാട്ടുമുക്കിൽ നക്ഷത്രഹോട്ടലിൽ തങ്ങി പണം ദുർവ്യയം ചെയ്യാനല്ല. അങ്ങനെ ചിന്തിക്കുമ്പോൾ, ഇവിടേക്കുവരുന്ന താമസക്കാർ മറ്റെന്തോ ഉദ്ദേശ്യംവച്ചുകൊണ്ടാണ് ഇവിടെ എത്തിച്ചേരുന്നത്. അർധരാത്രി കഴിഞ്ഞാൽ മൊണാസ്ട്രിയിലേക്ക് എത്തിച്ചേരുന്ന വിദേശവനിതകൾ ഇവിടെ താമസിക്കുന്നവരായിരിയ്ക്കാം. ചിന്തിക്കുന്തോറും പ്രശ്നം ഗുരുതരമായിവരുന്നതായി തോന്നി.

ഉയർന്ന മലനിരകൾക്കു താഴെ പച്ചപ്പിൽ പൊതിഞ്ഞുനില്ക്കുന്ന ഒരു ചെറിഞ്ഞ താഴ്വരയിൽ 'കാഞ്ചൻജംഘ മൗണ്ടനീയറിങ്ങ് ഇൻസ്റ്റിട്യൂട്ട്' എന്നൊരു വലിയ ബോർഡുകണ്ടപ്പോൾ വാഹനം നിർത്താൻ ഷെർപയോട് പറഞ്ഞു. സ്ഥാപനത്തിന്റെ ഉള്ളിൽ കയറി അന്വേഷണവിഭാഗത്തിൽ ചോദിച്ചപ്പോൾ തൃപ്തികരമായ ഉത്തരംകിട്ടി. ചെറുപ്പക്കാരായ മലകയറ്റക്കാർക്കുവേണ്ടി രണ്ടോ മൂന്നോ ആഴ്ചവരെ നീണ്ടുപോകുന്ന ഹ്രസ്വമായ കോഴ്സുകൾ ഇവിടെ നടത്തുന്നുണ്ട്. താമസവും ഭക്ഷണവും വ്യായാമവും മലകയറ്റ പരിശീലനവും ബോധവൽക്കരണവും അടങ്ങുന്ന ഈ കോഴ്സിന് വളരെ മിതമായ നിരക്കുമാത്രമെ വസൂലാക്കുന്നുള്ളു. വിദ്യാർഥികൾക്കു സൗകര്യപ്രദമായ വിധത്തിൽ വെക്കേഷൻ സമയത്തും ചെറിയ കോഴ്സുകൾ നടത്തുന്നുണ്ട്.

സ്ഥാപനത്തിന്റെ തൊട്ടടുത്തുള്ള കവലയിൽ ഏതാനും ചെറുപ്പക്കാർ കൂട്ടംകൂടി നിൽക്കുന്നതുകണ്ടപ്പോൾ ഞാൻ അങ്ങോട്ടുചെന്നു. സ്വയം പരിചയപ്പെടുത്തിയശേഷം അവരോട് നക്ഷത്രഹോട്ടലിനെക്കുറിച്ച് ആരാഞ്ഞു. അവരുടെ മറുപടി സവിശേഷശ്രദ്ധ ആകർഷിക്കുന്ന തരത്തിലുള്ളതായിരുന്നു. തദ്ദേശീയരൊന്നും അങ്ങോട്ടുപോകാറേയില്ല. രാത്രിസമയത്താണ് ഹോട്ടലി

ലേക്ക് വാഹനങ്ങൾ പോകുന്നത്. പുലർച്ചെയായിരിക്കാം വാഹനങ്ങൾ തിരിച്ചുപോകുന്നത്. അതുകൊണ്ട് ആരും കാണാറുമില്ല. ഹോട്ടലിന്റെ ഉടമസ്ഥൻ ഹിന്ദി സിനിമയിലെ വില്ലൻ കഥാപാത്രമായ ഡാനി ഡെംഗ്സോപ യാണെന്നാണ് പറഞ്ഞുകേൾക്കുന്നത്. ഒരുപക്ഷേ, അദ്ദേഹത്തിന്റെ 'ബിനാമി'കളാവാം ഹോട്ടൽ നടത്തുന്നത്. പല ഉന്നതന്മാരും ഇവിടെ വരുന്നുണ്ടെന്നാണ് അറിവ്. മൊണാസ്ട്രിയുമായി എന്തോ നിഗൂഢ ബന്ധമുണ്ടെന്ന് കരുതുന്നതിൽ തെറ്റില്ല. അവിടെ ഒരു ലാമ കുറച്ചധികം കാലം 'മെഡിറ്റേഷണൽ റിട്രീറ്റ് സെന്റർ' എന്നൊരു സ്ഥാപനം നടത്തിയിരുന്നു. നിഗൂഢമായ ഒരു ധ്യാനപരിശീലനം വഴി സ്ത്രീകളെ ബോധരഹിതരാക്കി അനാശാസ്യപ്രവർത്തനങ്ങൾക്ക് ഉപയോഗിക്കുന്നതായി പലരും പറയുന്നുണ്ട്. മൊണാസ്ട്രിയിൽനിന്ന് ഒരു തുരങ്കംവഴി തിബത്തിലേക്കു കടക്കാമെന്ന് മലവർഗക്കാർ പറയുന്നു. യുക്സം മുതൽ കെച്ചയൊപാൽറി തടാകംവരെയുള്ള ഭാഗങ്ങൾ ആകർഷകമായ ടൂറിസം മേഖലയാക്കി മാറ്റാൻ പല പദ്ധതികളും ആവിഷ്കരിച്ചതാണ്. പക്ഷേ, ഉന്നതരുടെ കറുത്തകൈകൾ ഇതിനെ തുരങ്കംവയ്ക്കുന്നു. ആർക്കൊക്കെയോ നിഗൂഢമായ ഉദ്ദേശ്യങ്ങൾ ഉണ്ട്. ഇവരെയൊക്കെ, ആരൊക്കെയോ സംരക്ഷിക്കുന്നുമുണ്ട്. തടാകം സ്വതന്ത്രമാക്കിയപോലെ, ഒരു സമയം വരുമ്പോൾ എല്ലാം ശരിയാകും. അതുവരെ കാത്തിരിക്കുക.

ചെറുപ്പക്കാർ പറഞ്ഞ കാര്യങ്ങൾ എല്ലാം ശരിയായിക്കൊള്ളണമെന്നില്ല. പലതും കേട്ടുകേൾവികളാകാം; ചിലതൊക്കെ ഭാവനാസൃഷ്ടികളുമാകാം. പക്ഷേ, ഒരുകാര്യം എനിക്ക് ഉറപ്പായിരുന്നു. അതായത്, ഈ ഹോട്ടലും മൊണാസ്ട്രിയും എന്തൊക്കെയോ നിഗൂഢതകളിൽ ഒളിഞ്ഞുകിടക്കുന്നുണ്ട്.

യുക്സമിൽനിന്ന് ഓരോ ചായ കഴിച്ചശേഷം ഞങ്ങൾ താഷിഡിങ്ങിൽ എത്താറായപ്പോഴേക്കും മാനം കറുത്തിരുണ്ടു തുടങ്ങി. ലെഗ്ഷിപ്പിൽ രാത്രി താമസിച്ച് പിറ്റേന്ന് ജ്യോർതെങ്ങിൽ എത്തുകയെന്നതായിരുന്നു ഉദ്ദേശ്യം. ഈ ഭാഗത്തുള്ള രണ്ട് ഹൈഡ്രോഇലക്ട്രിക് പ്രൊജക്റ്റുകൾ പടിഞ്ഞാറൻ സിക്കിമിനെ വൈദ്യുതിസമ്പന്നമാക്കുന്നു. താഷിഡിങ്ങിനും ലെഗ്ഷിപ്പിനും ഇടയിലുള്ള നാഷണൽ ഹൈഡ്രോപവർ കോർപ്പറേഷനും ലെഗ്ഷിപ്പിനും റെഷിയ്ക്കും ഇടയിലുള്ള രംഗിത് ഹൈഡ്രോഇലക്ട്രിക് പ്രോജക്റ്റും ആണ് ഇവ. മലനിരകൾക്കു മധ്യേകിടക്കുന്ന അണക്കെട്ടിന്റെ ജലസംഭരണി ഒരു വെള്ളിത്തളികപോലെ മനോഹരമാണ്.

ലെഗ്ഷിപ്പിൽ എത്തിയപ്പോഴേക്കും മഴ കനത്തു. നിലവാരമുള്ള ഹോട്ടലുകൾ ഇവിടെ കുറവാണ്. ഭേദപ്പെട്ട ഒരു ഹോട്ടലായ 'തൃഷ്ണ'യിൽ മുറി ചോദിച്ചെങ്കിലും അവിടെ ഒഴിവുണ്ടായിരുന്നില്ല. മഴയും ഇരുട്ടും കൂടുതൽ കനത്തതോടെ എവിടെയെങ്കിലും കയറിക്കൂടിയാൽ മതിയെന്നായി. സൗകര്യങ്ങൾ വളരെ കമ്മിയായ ഒരു ചെറിയ ഹോട്ടലിൽ രണ്ടു മുറിയെടുത്ത് ഞങ്ങൾ തൃപ്തരായി. പച്ചക്കറി സൂപ്പും നൂഡിൽസും അത്താഴമായി കഴിച്ച് ഞാൻ ഉറങ്ങാൻ കിടന്നു. പ്രാർഥിച്ച് മനസ്സിനെ നല്ലപോലെ സ്വസ്ഥമാക്കിയെങ്കിലും അകാരണമായ ഒരു ഭീതി മനസ്സിനെ മഥിക്കുന്നതായി തോന്നി. തലേ ദിവസം

അർധരാത്രി കഴിഞ്ഞ് തടാകക്കരയിൽ കണ്ടുമുട്ടിയ ലാമയുടെ അവ്യക്തരൂപം മുറിയിലെ കൂരിരുട്ടിൽ അനങ്ങാതെ നിൽക്കുന്നതായി തോന്നിയപ്പോൾ ഞെട്ടിപ്പോയി![1] ജ്വലിക്കുന്ന കണ്ണുകളും ക്രൗര്യം മുറ്റിനില്ക്കുന്ന മുഖവും ഒരു മിന്നൽപോലെ കണ്ടുവെന്ന് ഉറപ്പാണ്. ഭഗവദ്ഗീതയുടെയും ദേവീമാഹാത്മ്യത്തിന്റെയും വളരെച്ചെറിയ രൂപത്തിലുള്ള കോപ്പികളും, മന്ത്രം ജപിച്ച വിവിധ ചരടുകളും, പ്രസാദങ്ങളും, ഓം സദ്ഗുരു ബാബാജിയുടെ ചെറിയ ഫോട്ടോയും ഞാൻ ചെറിയ തോൾബാഗിൽ സ്ഥിരമായി സൂക്ഷിക്കാറുണ്ട്. ഹിമാലയയാത്രകളിൽ ഈ ബാഗ് സദാസമയവും എന്റെ കൈവശം ഉണ്ടാകും. ഉറങ്ങാൻ കിടക്കുമ്പോൾ തലയ്ക്കൽ സൂക്ഷിക്കുകയും ചെയ്യും. ബാഗ് എടുക്കാനായി അതിൽ തൊട്ട നിമിഷത്തിൽത്തന്നെ എന്തോ തെന്നിമാറിയതായി തോന്നി. മനസ്സ് ക്രമേണ ശാന്തമായപ്പോൾ, സംഭവിച്ചതെല്ലാം എന്റെ തോന്നൽ മാത്രമായിരുന്നില്ലേയെന്ന് സംശയിച്ചുപോയി. അത് സംശയം മാത്രമായിരിക്കട്ടെയെന്നുറപ്പിച്ച്, ദേവീമാഹാത്മ്യത്തിലെ ശ്ലോകങ്ങളും, കലിസന്തരണമന്ത്രവും, ജപിച്ചുകൊണ്ട് മൂടിപ്പുതച്ചുകിടന്നപ്പോൾ സംഭ്രമജനകമായ ഒരു യാത്രയുടെ ഓർമകളിൽ നിന്ന് ഉറക്കത്തിലേക്ക് വഴുതിവീണു.

## XIII

അഞ്ചുമണിക്ക് ഉണർന്നെഴുന്നേറ്റ് പുറത്തുവന്ന് നോക്കിയപ്പോൾ ചുറ്റുപാടുകൾ മുഴുവൻ മൂടൽമഞ്ഞിൽ അമർന്നുകിടക്കുകയാണ്. പ്രഭാത സഞ്ചാരത്തിനെന്നോണം കുറേദൂരം നടക്കാമെന്നു കരുതി പുറത്തേക്ക് ഇറങ്ങി. തലേദിവസത്തെ കനത്ത മഴ, റോഡിലെ മാലിന്യങ്ങൾ മുഴുവനും തൂത്തുകളഞ്ഞതിനാൽ പരിസരങ്ങൾ വൃത്തിയുള്ളതായിത്തീർന്നു. രംഗീത് നദിയുടെ അക്കരെയുള്ള വനത്തിൽനിന്ന് പക്ഷികളുടെ സംഗീതാത്മകമായ വിളികൾ ഉയർന്നുകേട്ടു. വനത്തിന്റെ അടുത്തേക്ക് എത്തുന്തോറും കുളിരണിഞ്ഞ പ്രഭാതമാരുതൻ ഇന്ദ്രിയാനുഭൂതിദായകമായ കുളിർക്കാറ്റ് നിർലോഭം ചൊരിഞ്ഞുതന്നു. ഒരു കലുങ്കിന്റെ മുകളിൽ ചമ്രം പടിഞ്ഞിരുന്ന് വനഭംഗി ആസ്വദിച്ചപ്പോൾ മനസ്സ് തരളിതമായി.

സിക്കിമിന്റെ വനസമ്പത്ത് അപാരമാണ്. ടൂറിസം വകുപ്പിൽനിന്ന് ലഭിച്ച സ്ഥിതിവിവരകണക്കുകൾ പ്രകാരം, ഇവിടത്തെ മൃഗസമ്പത്ത് (Fauna)അത്യപൂർവ്വത്തിൽപ്പെട്ടവയാണ്. സംസ്ഥാന വളർത്തുമൃഗം യാക്ക് ആണ്. ഈ മൃഗത്തിന് 10,000 അടി ഉയരത്തിൽ പോലും ഭക്ഷണമില്ലാതെ, ദിവസങ്ങളോളം, ജീവിക്കാൻ സാധിക്കും. യാക്കിന്റെ പാലിൽനിന്ന് ഉദ്പാദിപ്പിക്കുന്ന പാൽക്കട്ടിയാണ് ചുർപ്പി. സിക്കിം ജനതയുടെ പ്രിയപ്പെട്ട ഒരു ഭക്ഷണപദാർഥ

1. തീവ്രമായ ധ്യാനപരിശീലനംവഴി കണ്ണുകളിലെ ആന്തരിക പ്രകാശത്തെ ഉത്തേജിപ്പിക്കാനും ആ പ്രതിഫലനം (Reflection)മൂലം നമുക്ക് പരിചിതമല്ലാത്ത തലത്തി (Plane)ൽ നിൽക്കുന്ന അദൃശ്യരൂപികളെ കാണുവാനും ഒരു സാധകന് പ്രയാസമൊന്നും ഇല്ല. സൂക്ഷ്മശരീരത്തി (ന്യൂക്ലിയർ ബോഡി/ആസ്ട്രൽ ബോഡി)ലെ പഞ്ചമഹാകോശങ്ങളെ വരുതിയിലാക്കിയാൽ അദ്ഭുതസിദ്ധികൾ കൈവരിക്കാം.

മാണ് ഇത്. യാക്കിന്റെയും പശുവിന്റെയും സങ്കരജനനത്തിനെ 'ജോ'(Dzo) എന്നു വിളിക്കുന്നു. ഇവയെ സമതലപ്രദേശങ്ങളിലെ കൃഷിപ്പണിക്ക് ഉപയോഗിക്കുന്നു. വംശനാശ ഭീഷണി നേരിടുന്ന ഷാപ്പി എന്ന മൃഗം സിക്കിം വനങ്ങളിലെ ഒരു അപൂർവജീവിയാണ്. 1938-ൽ ജർമ്മൻകാരനായ ഡോ. എമെസ്റ്റ് ഷോൾഫെർ (Dr. Emest scholfer) ആണ് ഇതിനെ കണ്ടെത്തിയത്. ഒരു മലയാടിന്റെ മാത്രം വലിപ്പമുള്ള, വെളുത്ത നീണ്ട കുഞ്ചിരോമമുള്ള മൃഗമാണ് ഷാപ്പി. ചെമ്പൻഹിമക്കരടി (Red Panda)യാണ് സംസ്ഥാനമൃഗം. രണ്ടടിയോളംമാത്രം ഉയരമുള്ള ഇവ വൃക്ഷശിഖരങ്ങളിൽ വസിക്കുന്ന സസ്യഭുക്കുകളാണ്. മുളയുടെ ഇളംതണ്ടാണ് ഇഷ്ടഭക്ഷണം. 5,000 മുതൽ 10,000 അടിവരെ ഉയരത്തിൽ ഇവയെ കണ്ടുവരുന്നു. ഹിമാലയൻ കരിംകരടിയും തവിട്ടുകരടിയും ഇതേ ഉയരങ്ങളിലാണ് ജീവിക്കുന്നത്. ഏതാണ്ട് 81-ൽപ്പരം സസ്തനിവർഗങ്ങൾ സിക്കിമിൽ ഉണ്ട്. ബാർക്കിങ്ങ് ഡീർ, സാമ്പാർമാൻ, മാർബിൾഡ് ക്യാറ്റ്, ലെപ്പേഡ് ക്യാറ്റ്, സിവെറ്റ് ക്യാറ്റ്, അണ്ണാൻ, കടുവ, ബ്ലൂ സ്നിപ് (Blue Snip), തിബത്തൻ ആന്റിലോപ് (Tibetan Antelope), കാട്ടുകഴുത, ഹിമാലയൻ കാട്ടാട്, കസ്തൂരി മാൻ എന്നീ മൃഗങ്ങളെ 9,000 -ൽപ്പരം അടി ഉയരത്തിൽ കാണപ്പെടുന്നു. കാട്ടുപന്നിയും, യാക്കും, ഹിമക്കരടിയും സാധാരണമാണെങ്കിലും വളരെ അപൂർവമായി മാത്രമെ മഞ്ഞുപുലികളെ (Snow Leopard) കാണാറുള്ളൂ. അപകടകാരികളായ ഹിമാനികൾക്കപ്പുറം വസിക്കുന്ന യതി എന്ന ഹിമമനുഷ്യനും സിക്കിമിന്റെ ഒരു അപൂർവ സമ്പത്താണ്. മീ-ഗുഡ് (mee gued) എന്നാണ് ഇവർ ഇതിനെ വിളിക്കുന്നത്.

സിക്കിമിലെ പക്ഷിസമ്പത്തും സമൃദ്ധമാണ്. താടിക്കാരൻ കഴുകൻ (Beared-Vulturur)തൊട്ട് ഒലീവ് പച്ചനിറത്തിലുള്ള ചിലച്ചാട്ടിപക്ഷികൾ (Olive Ground Wabler) വരെയുള്ള 500-ൽപ്പരം പക്ഷിവർഗങ്ങൾ ഇവിടെ കാണപ്പെടുന്നു. മരതകപ്രാവ് (Emarald Doves),ഇന്ദ്രനീല വർണത്തിലുള്ള സ്വർഗവാതിൽപക്ഷി (Bird of Paradise), നീലപ്പൊന്മാൻ, ചാരനിറത്തിലുള്ള മരംകൊത്തി, തവിട്ടുനിറത്തിലുള്ള ടിറ്റ്സ്(Tits), മരതക കുയിൽ (Emarald Cuckoo) എന്നിവ ഉൾപ്പെടെയുള്ള, വർണപ്പകിട്ടുള്ള പക്ഷിയിനങ്ങളും, പിന്നെ, തീർച്ചയായും, ഏറ്റവും സുന്ദരിയായ മൊണാലും ഉൾപ്പെടുന്നതാണ് ഇവിടത്തെ പക്ഷിപ്രപഞ്ചം. സംസ്ഥാനപക്ഷി ചെമ്പോത്ത് (Blood Pheasant)ആണ്.

വിവിധതരത്തിലുള്ള വൃക്ഷങ്ങളാൽ സമ്പന്നമാണ് ഇവിടത്തെ വനങ്ങൾ. കാഞ്ചൻജംഘയുടെ മടിത്തട്ടിൽ എന്നപോലെ കിടക്കുന്നതുകൊണ്ടാകാം, കുളിരാർന്ന കാലാവസ്ഥയാണ് ഇവിടെ മിക്കപ്പോഴും. ഇടയ്ക്കിടെ പെയ്യുന്ന മഴ കാരണം വനഭൂമി നിത്യഹരിതമാണ്. വൃക്ഷ-സസ്യ-ലതാദികൾ തഴച്ചു വളരുന്നതിന്റെ കാരണവും ഇതുതന്നെയാണ്. ഓക്ക്, സ്പ്രൂസ്, ചെസ്റ്റ്നട്ട്, ഫിർ, പൈൻ, ജയന്റ് മഗ്നോളിയ (വൻ ചെമ്പകം), റോഡെൻഡെൻഡ്രോൺ, ചെറി, സാൽ തുടങ്ങിയ വൃക്ഷങ്ങൾ സിക്കിമിലെ വനമേഖലയെ സമ്പന്നമാക്കുന്നു. പന്നൽക്കാടുകളും (Tree Ferns)മുളയും (Bamboo)സമൃദ്ധമായി ഇവിടെയുണ്ട്.

വേദ-പുരാണേതിഹാസങ്ങളുടെ കാലഘട്ടത്തിൽ ഭാരതഭൂമിയുടെ ആകൃതി ഇന്നത്തേതിൽനിന്നും വ്യത്യസ്തമായിരുന്നു. മഹത്തായ ഹിമാലയപർവതത്തിന്റെ മടിത്തട്ടിൽ കിടക്കുന്ന ഈ പ്രദേശങ്ങളിൽനിന്നായിരുന്നു ലോകോത്തരമായ ഒരു മഹാസംസ്കൃതിയുടെ തിരുആരംഭം.

"ഗായന്തി ദേവാഃ കില ഗീതകാനി

ധന്യാസ്തു തേ ഭാരതഭൂമിഭാഗേ" - എന്നാണത്രെ ദേവന്മാർപോലും പാടിനടക്കുന്നത് - (വിഷ്ണുപുരാണം). തപോഭൂമി, ദേവഭൂമി, സ്വർഗഭൂമി,ഋഷിഭൂമി തുടങ്ങിയ പേരുകളാൽ വിളിച്ചാദരിക്കുന്ന ഈ ദിവ്യഭൂമി 'ദൈവങ്ങളുടെ ഇരിപ്പിടം' ആകുന്നു. ഇവിടത്തെ അത്യുന്നതങ്ങളിലെ ഹിമശൃംഗങ്ങളിൽ കയറിച്ചെന്നാൽ ഈശ്വരസാന്നിധ്യം അനുഭവപ്പെടുന്നതുപോലെ തോന്നും. അത് നമ്മളെ അവാച്യമായ ആനന്ദലഹരിയിൽ എത്തിക്കുന്നു. ഈശ്വരനും പ്രകൃതിയും മനുഷ്യനും തമ്മിൽ വിശ്വാസത്തിന്റെയും വാസ്തവികതയുടെയും സമഞ്ജസസമ്മേളനത്തിൽ ഒന്നിക്കുന്നു.

കസ്തൂരിമാൻ (Musk Deer)എന്ന വിശിഷ്ട മൃഗത്തെ ഹിമാലയസാനുക്കളിലാണ് കണ്ടുവരുന്നത്. ഹിമാലയത്തെ വർണിക്കുമ്പോൾ മഹാകവി കാളിദാസൻ, കസ്തൂരിമാനുകളെ ഗംഗയുടെ ഉദ്ഭവസ്ഥാനത്തോളംതന്നെ പ്രാധാന്യത്തോടെ വിസ്തരിക്കുന്നു.

[1] "ആസീനാനാം സുരഭിതശിലം നാഭിഗന്ധൈർ മൃഗാണാം

തസ്യാ ഏവ പ്രഭവമചലം പ്രാപ്യ ഗൗരം തുഷാരൈഃ"

ഹിമാചൽപ്രദേശ്, ഉത്തരാഖണ്ഡ്, സിക്കിം എന്നീ പ്രദേശങ്ങളെ ദേവഭൂമി എന്നു വിളിച്ചാദരിക്കുന്നത്, ഇത് 'ദൈവങ്ങളുടെ ഇരിപ്പിടം' ആയതിനാലാണ്. യാഗം ചെയ്യാൻ യോഗ്യമായ ഭൂമിയും ഇതുതന്നെയാണ്. ഈ പ്രദേശങ്ങളിൽ മാത്രമാണ് കൃഷ്ണസാരമൃഗമെന്ന കസ്തൂരിമാനുകളെ കാണുന്നതും. മനുസ്മൃതിയിൽ ഇതു വ്യക്തമായിപറയുന്നുണ്ട്.

[2] "കൃഷ്ണസാരസ്തു ചരതി
മൃഗോ യത്ര സ്വഭാവതഃ
സജ്ഞേയോ യജ്ഞിയോ ദേശോ
മ്ലേച്ഛദേശസ്ത്വതഃപരഃ."

1. കിടക്കുന്ന കസ്തൂരിമാനുകളുടെ നാഭിയിലെ കസ്തൂരികൊണ്ടു സുരഭിലങ്ങളായ പാറകളോടുകൂടിയതും ആ ഗംഗയുടെതന്നെ ഉദ്ഭവസ്ഥാനവും ഹിമംകൊണ്ടു വെളുത്തതുമായ ഹിമാലയപർവതത്തിൽ എത്തുമ്പോൾ- (മേഘദൂതം-പൂർവഭാഗം)

2. കസ്തൂരിമാൻ സഞ്ചരിക്കുന്ന ദേശം ഏതോ, അതാണ് യാഗം ചെയ്യാൻ യോഗ്യമായ ഭൂമി. അതിനുപുറമെയുള്ളതെല്ലാം മ്ലേച്ഛഭൂമിയാണ്.

(ഈ ഭൂമി) ഭാരതവർഷം തന്നെയാണ്. കാരണം, കൃഷ്ണസാരമൃഗം (കസ്തൂരിമാൻ) വേറെ എവിടെയും കാണപ്പെടുന്നില്ല.

# ഹിമാചൽപ്രദേശ്

## I

മഹാഭാരതയുദ്ധം തീർച്ചപ്പെട്ടുകഴിഞ്ഞ സമയം. ഭൂലോകത്തുനടക്കുന്ന ഏറ്റവും വലിയ ഈ മഹായുദ്ധം കണ്ടാസ്വദിക്കുവാൻ ദേവലോകത്തുനിന്ന് ഒരുകൂട്ടം ദേവന്മാർ ഭൂമിയിൽ എത്തി. ദേവാസുരയുദ്ധങ്ങളിൽ ഭൂമിയിലെ മഹാരഥികളായ പല രാജാക്കന്മാരും പങ്കെടുത്തിട്ടുണ്ട്. അവരൊക്കെ പാണ്ഡവ-കൗരവ പക്ഷങ്ങളിൽ അണിനിരക്കുന്നുണ്ട്. വീരന്മാരായ പാണ്ഡവന്മാർ ദേവന്മാരുടെ അനുഗ്രഹത്താൽ ഉണ്ടായ സന്തതികളാണ്. അവരിൽ ദേവേന്ദ്രന്റെ പുത്രനായ അർജുനൻ വില്ലാളിവീരനാണ്; ഒറ്റയ്ക്ക് ഒരു മഹായുദ്ധം ജയിക്കാൻപോന്നവനുമാണ്. ദേവലോകത്ത് ഇരുന്ന് ജ്ഞാനദൃഷ്ടിയിലൂടെ യുദ്ധം കാണാമെങ്കിലും നേരിട്ടു കാണുന്നത്ര അനുഭൂതി ലഭിക്കുകയില്ലല്ലോ.

തങ്ങളുടെ സാന്നിദ്ധ്യം ഋഷിമാരും മറ്റു ജ്ഞാനികളും തിരിച്ചറിയുമെന്നതിനാൽ ദേവന്മാർ അവരുടെ ശരീരങ്ങൾ ഹിമാലയത്തിന്റെ പരിപാവനമായ പ്രദേശങ്ങളിൽ ഒളിപ്പിച്ചുവച്ചു. യുദ്ധം അവസാനിച്ചശേഷം തിരിച്ചുവന്നപ്പോൾ ഈ ശരീരങ്ങൾ നഷ്ടപ്പെട്ടതായി കണ്ടു. ദേവലോകത്തേയ്ക്കു തിരിച്ചുപോകാൻ മാർഗമില്ലാതെ ഇവർ ഉത്തരാഖണ്ഡിലും, ഹിമാചൽപ്രദേശത്തും, സിക്കിമിലും തങ്ങി. ഇവരുടെ ദിവ്യസാന്നിദ്ധ്യം ഈ പ്രദേശങ്ങളിൽ ഇന്നും നിലനിൽക്കുന്നു എന്നാണ് വിശ്വാസം. ദേവഭൂമി എന്ന പേരിൽ ഈ സ്ഥലങ്ങൾ അറിയപ്പെടാനും ഇതാണ് ഹേതു. ഈ ദേവസംഗമഭൂമിയിൽക്കൂടി തീർഥയാത്രനടത്തുമ്പോൾ, തീർഥാടകർ ഉത്തേജിതരായി ആത്മീയസാക്ഷാത്ക്കാരത്തോട് അടുക്കുന്നതിന്റെ കാരണവും മറ്റൊന്നല്ല. തീർഥയാത്രയുടെ പ്രസക്തിയെക്കുറിച്ച് 'മഹാഭാരതം' വനപർവത്തിൽ വ്യാസമുനി വിസ്തരിക്കുന്നുണ്ട്. വനവാസക്കാലത്ത് അർജുനൻ അഞ്ചുവർഷം നീണ്ടുനിൽക്കുന്ന തീർഥയാത്രക്ക് പോവുകയുണ്ടായി. കാനനമധ്യത്തിലെ ആശ്രമത്തിൽ വസിക്കുമ്പോൾ പാണ്ഡവന്മാരെ സന്ദർശിക്കുവാൻ എത്തിച്ചേർന്ന ദേവർഷിയായ നാരദമുനിയോട് ധർമപുത്രർ തീർഥയാത്രയുടെ പ്രസക്തിയെക്കുറിച്ച് ആരായുന്നു. മുമ്പ്, ഭീഷ്മർ ദേവർഷിയായ പുലസ്ത്യമഹർഷിയിൽനിന്ന് ഇതിനുള്ള മറുപടി കേട്ടിട്ടുണ്ടെന്നും താനത് വിസ്തരിച്ചു പറയാമെന്നും നാരദമുനി അറിയിച്ചു

"വ്രതമെടുക്കാത്തവനും മനോനിയന്ത്രണമില്ലാത്തവനും അശുദ്ധനും തസ്കരനും വക്രബുദ്ധിയുമായവനും തീർഥയാത്ര ചെയ്യുന്നത് വെറുതെയാണ്. വിശ്വാസമില്ലാത്തവനു ഫലം ഒട്ടും സിദ്ധിക്കുകയില്ല. കാലും കൈയും മനസ്സും തപസ്സും കീർത്തിയും വിദ്യയും ഏറ്റവും സംയമനം ചെയ്യുന്നവൻ തീർഥയാത്രയുടെ ഫലം അനുഭവിക്കുന്നവനാണ്. ദാനം സ്വീകരിക്കാത്തവനും സന്തുഷ്ടനും (ഉള്ളതുകൊണ്ട് തൃപ്തിപ്പെടുന്നവൻ) അഹങ്കാരമില്ലാത്തവനും തീർഥയാത്രയുടെ ഫലം ലഭിക്കുന്നതാണ്. പാപം ചെയ്യാത്തവനും അഹിതകർമങ്ങളിൽ ഏർപെടാത്തവനും ആവശ്യത്തിനുമാത്രം ഭക്ഷിക്കുന്നവനും ഇന്ദ്രിയങ്ങളെ ജയിച്ചവനും തീർഥയാത്രയുടെ ഫലം ലഭിക്കും. ക്രോധം വെടിഞ്ഞവനും സത്യം അനുഷ്ഠിക്കുന്നവനും ദൃഢവ്രതനും തന്നെപ്പോലെ എല്ലാ ജീവജാലങ്ങളെയും കാണുന്നവനും തീർഥയാത്രയുടെ ഫലം കിട്ടും. ഋഷീശ്വരന്മാർ, യജ്ഞങ്ങളെയും അവയുടെ ഫലങ്ങളെയുംപറ്റി വേദങ്ങളിൽ പറയുന്നുണ്ട്. പക്ഷേ, ആ യജ്ഞങ്ങൾ ദരിദ്രന്മാർക്ക് ചെയ്യുവാൻ കഴിയുന്നതല്ല. യജ്ഞോപകരണങ്ങൾ സംഭരിക്കുവാൻ മന്നവന്മാർക്കേ കഴിയൂ. സമ്പന്നമാർക്കും സാധിച്ചെന്നു വരാം. ബന്ധുക്കൾ ഇല്ലാത്തവർക്കും ഒറ്റയായവർക്കും ഭാര്യാപുത്രന്മാരില്ലാത്തവർക്കും കഴിവില്ലാത്തവർക്കും ദരിദ്രന്മാർക്കും യജ്ഞത്തിന്റേതായ പുണ്യഫലം ലഭിക്കുവാൻ പറ്റിയ കർമങ്ങളുണ്ട്. അവയും പുണ്യയജ്ഞഫലങ്ങൾക്കു തുല്യങ്ങളാണ്. ഹേ, ഭീഷ്മാ! അതെന്താണെന്ന് ഞാൻ നിന്നോട് പറയാം. പരമപുണ്യമായ തീർഥാടനം യജ്ഞങ്ങളേക്കാൾ മെച്ചപ്പെട്ടതാണ്. മൂന്നു രാവ് ഉപവാസം ചെയ്യാതിരിക്കുകയോ തീർഥയാത്രചെയ്യാതിരിക്കുകയോ ചെയ്യുന്നവൻ ഇഹത്തിലും പരത്തിലും ദരിദ്രനായി ഭവിക്കും. വിപുലദക്ഷിണമായ അഗ്നിഹോത്രാദിയജ്ഞങ്ങൾകൊണ്ടുകൂടി, തീർഥയാത്രകൊണ്ടു ലഭിക്കുന്ന ഫലം സിദ്ധിക്കുന്നതല്ല."

ദേവന്മാരുടേയും മറ്റും ദിവ്യസാന്നിദ്ധ്യം ഈ ദേവഭൂമിയിൽ മറ്റു വിധത്തിലും ഉണ്ടെന്ന് ലോമശമഹർഷി യുധിഷ്ഠിരനോട് (മഹാഭാരതം- വനപർവം) വനവാസക്കാലത്ത് പറയുന്നുണ്ട് - "ലോമശൻ പറഞ്ഞു: ബദരിയിൽനിന്ന് ഉദ്ഭവിക്കുന്ന മഹാനദി (അളകനന്ദ) ദേവന്മാരാലും മുനിമാരാലും സേവിക്കപ്പെടുന്നു. മഹാത്മാക്കളായ [1]ബാലഖില്യന്മാരും ഗന്ധർവന്മാരും അഭീഷ്ടസിദ്ധിക്കായി ആകാശഗംഗയെ പൂജിക്കുന്നു. എപ്പോഴും സാമവേദം പാടുന്ന പുണ്യശബ്ദത്താൽ മുഖരിതമാണ് ഈ അന്തരീക്ഷം. മരീചി, പുലഹൻ, ഭൃഗു, അംഗിരസ്സ് എന്നീ മഹർഷിമാരും മരുൽഗണത്തോടുകൂടി ദേവരാജാവും, സാദ്ധ്യന്മാരും, അശ്വനികളും ഈ പുണ്യഭൂമിയിൽ വന്നു ഭജിക്കുന്നു."

വേദ-പുരാണേതിഹാസങ്ങളിൽ ഹിമാലയം, ഉന്നതമായ ആത്മീയജ്ഞാ

1. ബ്രഹ്മാവിന്റെ ശരീരത്തിൽനിന്നുത്ഭവിച്ച 64000 ദേവന്മാരാണ് ബാലഖില്യന്മാർ. പെരുവിരലിനോളം മാത്രം വലിപ്പമുള്ള ഇവർ സൂര്യന്റെ രഥത്തിനുമുമ്പിൽ ചരിച്ചുകൊണ്ടിരിക്കുന്നു. പ്രഭാതത്തിൽ ഋക്കുകൊണ്ടും മധ്യാഹ്നത്തിൽ യജുസ്സുകൊണ്ടും സന്ധ്യയ്ക്ക് സാമംകൊണ്ടും ഇവർ സൂര്യനെ സ്തുതിക്കുന്നു.

നത്തിന്റെ ഉദ്ഭവസ്ഥാനമായാണ് വിവരിച്ചിട്ടുള്ളത്. ചൈതന്യം നിറഞ്ഞു നിൽക്കുന്നതും ദീപ്തമായ മനഃശാന്തി പ്രദാനംചെയ്യുന്നതും, ആത്മാവിനെ സാന്ത്വനിപ്പിക്കുന്നതുമായ ഇടമായാണ് ഋഷിവര്യന്മാർ ഈ പ്രദേശത്തെ എപ്പോഴും കരുതിയിരുന്നത്. ഈ ദൈവീകസന്നിധിയിലേക്ക് യാത്രചെയ്ത്, സ്വർഗീയാനന്ദം കൈവരിക്കാൻ അനേകം യാത്രികർക്ക് കഴിഞ്ഞിട്ടുണ്ട്. ഹിമാലയത്തിന്റെ ഉജ്ജ്വലമായ സൗന്ദര്യവും ദൈവീകപ്രഭയും, തികഞ്ഞ ശാന്തതയും, മനസ്സിനെ ആനന്ദിപ്പിക്കുന്ന അനുഭവമാണ്. നമ്മെ അത്ഭുതസ്തബ്ധരാക്കുന്നതാണ് ഉദാത്തമായ അതിന്റെ ദൃശ്യം.

ഭാരതത്തിന്റെ വടക്കുപടിഞ്ഞാറെ മൂലയിൽ, ഹിമാലയൻ താഴ്‌വരയുടെ മടിത്തട്ടിൽ കിടക്കുന്ന സ്വർഗീയഭൂമിയാണ് ഹിമാചൽപ്രദേശ്. കിഴക്കൻ ഹിമാലയത്തിന്റെ മദ്ധ്യഭാഗത്ത് സ്ഥിതിചെയ്യുന്ന ഈ ദേവഭൂമി അതിന്റെ മനംമയക്കുന്ന സൗന്ദര്യംകൊണ്ടും ആരോഗ്യപ്രദമായ കാലാവസ്ഥകൊണ്ടും സന്ദർശകരിൽ ഒരു മാസ്മരശക്തിയാണ് ചെലുത്തുന്നത്. രമണീയവും, മോഹിപ്പിക്കുന്ന വ്യത്യസ്തസംസ്കാരങ്ങളുടെ കേളീരംഗവുമായ ഈ പ്രദേശത്ത് ശുദ്ധമനസ്കരും ആതിഥ്യമര്യാദയുള്ളവരുമായ ഒരു ജനത നിവസിക്കുന്നു. വടക്ക് ജമ്മു-കശ്മീരും, തെക്കു-കിഴക്കായി ഉത്തർപ്രദേശും, തെക്ക് ഹരിയാനയും, പടിഞ്ഞാറ് പഞ്ചാബും, കിഴക്ക് തിബത്തും ഈ ദിവ്യഭൂമിയുടെ അതിർത്തിപ്രദേശങ്ങളാണ്. അത്യുന്നതങ്ങളിൽ സ്ഥിതിചെയ്യുന്ന അഞ്ച് വ്യത്യസ്ത ഹിമപർവതനിരകളാൽ ചുറ്റപ്പെട്ടുകിടക്കുകയാണ് ഈ ഭൂപ്രദേശം. പഞ്ചാബിന്റെ സമതലപ്രദേശത്തുനിന്ന് ഉയർന്നുനിൽക്കുന്ന ശിവാലിക്, പ്രൗഢഗംഭീരമായ ധൗളാധർ, കുത്തനെ നിലകൊള്ളുന്ന പീർ പഞ്ചൽ, മധ്യഭാഗത്തുള്ള ദി ഗ്രെയ്റ്റ് ഹിമാലയൻ, സൻസ്കാർ എന്നിവയാണ് ഈ ഹിമമേഖലകൾ. വറ്റാത്ത ജലസ്രോതസ്സുകളാൽ സമ്പന്നമാണ് ഈ പ്രദേശം. യമുന, രാവി, ചെനാബ്, ബിയാസ്, സത്‌ലജ് എന്നീ നദികളും എണ്ണമറ്റ തടാകങ്ങളും ഹിമാചൽപ്രദേശിനെ ജലസമ്പുഷ്ടമാക്കുന്നു. നദീതീരങ്ങളിൽക്കൂടി തിരിഞ്ഞുകയറിപ്പോകുന്ന കുത്തനെയുള്ള റോഡുകൾ ലക്ഷ്യസ്ഥാനത്ത് എത്തുമ്പോൾ, താഴെ, അത്യഗാധമായ താഴ്‌വരകളിൽ ഒരു സ്വപ്നഭൂമിയിലെന്നപോലെ, മരതകപ്പട്ടുചേലയുടുത്ത ഒരു സുന്ദരി ആലസ്യത്തോടെ നിദ്രയിലാണ്ടു കിടക്കുന്നപോലെയാണ് തോന്നുക.

ഹിമാചൽപ്രദേശിന്റെ ആദ്യകാല ചരിത്രം സംഭവബഹുലമാണ്. ഉദ്ദേശം 20 ലക്ഷം വർഷങ്ങൾക്കുമുമ്പുതന്നെ ഇവിടത്തെ മലമടക്കുകളിൽ മനുഷ്യൻ ജീവിച്ചിരുന്നതിന് തെളിവുകൾ ഉണ്ട്. കാൻഗ്ര ജില്ലയിലെ ബൻഗാന തടങ്ങളിലും, നലാഗ്രയിലെ സിർസ തടങ്ങളിലും, സിർമോർ ജില്ലയിലെ മാർഖാണ്ഡ തടങ്ങളിലുമാണ് ഇതിന്റെ തെളിവുകൾ കണ്ടെത്തിയത്. ക്രിസ്തുവിന് മുമ്പ്, 2250-1750 (ബി.സി.) കാലഘട്ടങ്ങളിൽ, വികാസം പ്രാപിച്ച ഇന്തസ്-വാലി സംസ്കാരകാലത്തും അതിനുമുമ്പും ഇവിടത്തെ മലമടക്കുകളിൽ ഒരു ജനസമൂഹം അധിവസിച്ചിരുന്നു. ഇന്തസ്-വാലി ഭാഗത്തുനിന്ന് ഒരു വിഭാഗം ഹിമാചൽപ്രദേശ് ഭാഗത്തേക്ക് നീങ്ങുകയും അന്നവിടെ അധി

വസിച്ചിരുന്ന കൊളോറിയൻ (Kolorian) ജനവിഭാഗത്തെ വടക്കുഭാഗത്തുള്ള മലകളിലേക്ക് തുരത്തിഓടിക്കുകയും ചെയ്തു. ഹിമാചൽപ്രദേശിലെ ആദി മനിവാസികൾ കൊയ്ലിസ് (Koilis), ഹാലിസ് (Halis), ഡാകിസ് (Dagis), ദാസ (Dasa), ഖസാസ് (Khasas), കിന്നരന്മാർ, കിരാത്സ് (Kirats) എന്നീ വർഗങ്ങളായിരുന്നു. ഋഗേ്വദകാലഘട്ടത്തിനുമുമ്പ് മധ്യേഷ്യൻ ഭാഗങ്ങളിൽനിന്ന് കുടിയേറിയ ആര്യന്മാരും ഈ പ്രദേശങ്ങളിൽ വാസമുറപ്പിച്ചു. വേദ-പുരാണങ്ങളിലും ആദികാവ്യമായ രാമായണത്തിലും പിന്നീട് രചിക്കപ്പെട്ട മഹാഭാരതത്തിലും ഹിമാചൽപ്രദേശത്തിന്റെ പരാമർശങ്ങൾ ഉണ്ട്. ഇതുപ്രകാരം 'ജനപദാസ്' രാജവംശങ്ങൾ കുലൂട്ട (Kullu) യിലും, ത്രിഗർത്ത കാൻഗ്ര (Kangra)യിലും, കുളിന്റ് (Kulind) സിംലയിലും സിർമോറി(Sirmaur)ലും, യുഗന്ധർ ബിലാസ്പൂരിലും നളാഗ്രയിലും, ഗോബ്ഡിക ചംമ്പയിലും, ഒഡുംബാർ പത്താൻകോട്ടിലും പെടുന്ന സ്ഥലങ്ങളാണ്. വേദങ്ങളിലെ ദസാസുകൾ, ദസ്യൂക്കൾ, നിഷാദന്മാർ എന്നീ ജനസമൂഹങ്ങളും പുരാണങ്ങളിലെ കിന്നരന്മാർ, നാഗന്മാർ, യക്ഷന്മാർ എന്നീ വിഭാഗങ്ങളും ഹിമാചൽപ്രദേശിൽ വസിച്ചിരുന്നവരാണ്. അതുപോലെത്തന്നെ ഭോട്ടിയകളും കിരാതന്മാരും (Mongoloid) ഇവിടെ വസിച്ചിരുന്നു. ഋഗേ്വദത്തിൽ പരാമർശിക്കുന്ന പല നദികളും ഒഴുകിയിരുന്നത് ഈ പവിത്രഭൂമിയിൽക്കൂടിയായിരുന്നു. പരാക്രമശാലിയായ ഷംമ്പാർ (Shambar) രാജാവിനെക്കുറിച്ചും അദ്ദേഹത്തിന്റെ ശക്തമായ 99 കോട്ടകളെക്കുറിച്ചും ഋഗേ്വദത്തിൽ പരാമർശിക്കുന്നുണ്ട്. പാണ്ഡവന്മാർ വനവാസക്കാലത്ത് ഇവിടത്തെ വനങ്ങളിൽ ദീർഘനാൾ വസിച്ചിരുന്നതായി പറയുന്നുണ്ട്.

ഭാരതത്തിലെ പ്രശസ്തമായ പല രാജവംശങ്ങളും ഹിമാചൽപ്രദേശത്തെ തങ്ങളുടെ വരുതിയിലാക്കാൻ മറന്നില്ല. മൗര്യവംശത്തിലെ ചന്ദ്രഗുപ്തൻ ഇവിടത്തെ ചെറിയ നാട്ടുരാജ്യങ്ങളെയെല്ലാം തന്റെ സാമ്രാജ്യത്തോട് ചേർത്തു. അദ്ദേഹത്തിന്റെ ചെറുമകനായ അശോകൻ തന്റെ ഭരണകാലത്ത് കൂടുതൽ പ്രവിശ്യകളെ ഇതിനോട് കൂട്ടിച്ചേർത്തു. ഈ പ്രദേശത്ത് ബുദ്ധമതം പ്രചരിപ്പിച്ചതും അശോക ചക്രവർത്തിയാണ്. കുളു താഴ്വരയിൽ ഇദ്ദേഹം സ്ഥാപിച്ച സ്തൂപങ്ങൾ കണ്ടതായി പ്രശസ്ത ചൈനീസ് സഞ്ചാരിയായ ഹ്യുവാൻ സാങ്ങ് (Hiuen Tsang 630-45 എ.ഡി) രേഖപ്പെടുത്തിയിട്ടുണ്ട്. ഗുപ്തസാമ്രാജ്യത്തിന്റെ പതനത്തിനുശേഷം ഈ ഭാഗങ്ങളൊക്കെ പ്രാദേശിക നേതാക്കന്മാരായിരുന്ന താക്കൂർമാരുടെയും റാണാമാരുടെയും കൈവശം വന്നുചേർന്നു. പക്ഷേ, ഏഴാം നൂറ്റാണ്ടിൽ ഹർഷവർധനൻ അധികാരത്തിൽ വന്നതോടെ ഈ ചെറിയ നാട്ടുരാജ്യങ്ങളെയെല്ലാം തന്റെ സാമ്രാജ്യത്തോടു ചേർത്തു. ഹർഷന്റെ മരണശേഷം, ഏഴാം നൂറ്റാണ്ടിന്റെ മധ്യത്തോടെ, രാജസ്ഥാനിൽനിന്നുള്ള രജപുത്രന്മാർ ഹിമാചൽപ്രദേശിന്റെ മിക്ക ഭാഗങ്ങളും കൈയടക്കി. ക്രിസ്തുവിനുശേഷം (883 എ.ഡി), കാശ്മീരിലെ രാജാവായ ശങ്കർവർമൻ ഹിമാചലിന്റെ പല പ്രദേശങ്ങളും കൈയടക്കി.

ഭാരതത്തെ ആക്രമിച്ച മിക്ക മുസ്ലിം ഭരണാധിപന്മാരും ഹിമാചൽപ്രദേ

ശിനെ വെറുതെ വിട്ടില്ല. 1009 ൽ കാൻഗ്ര കോട്ട പിടിച്ചെടുത്തുകൊണ്ട് മുഹമ്മദ്ഗസ്നി തുടങ്ങിവച്ച മുസ്ലിം ആക്രമണപരമ്പര അദ്ദേഹത്തിന്റെ മകൻ ഫിറോസ്ഷാ തുഗ്ളക്ക്, പിന്നീട് തിമൂർ, സിക്കന്തർ ലോധി എന്നിവർ തുടർന്നു പോന്നു. മാൻഡി കേന്ദ്രീകരിച്ച് സെൻ രാജവംശം ഉയർന്നുവന്നതും ഇക്കാലത്താണ്. അജ്ബാർ സെൻ എന്ന ശക്തനായ രാജാവായിരുന്നു ഇതിന്റെ പിന്നിൽ. 16-ാം നൂറ്റാണ്ടിൽ മുഗൾ ചക്രവർത്തിമാരും ഹിമാചൽപ്രദേശിൽ ആധിപത്യമുറപ്പിക്കാൻ ശ്രമിച്ചെങ്കിലും, കപ്പം വാങ്ങിക്കൊണ്ട് തദ്ദേശീയരായ രാജാക്കന്മാർക്ക് ഭരണം വിട്ടുകൊടുക്കുകയാണുണ്ടായത്. കതോച്ച് രാജവംശത്തിലെ രജപുത്ര രാജാവായ സൻസാർചന്ദ് മഹാരാജ 18-ാം നൂറ്റാണ്ടിൽ ഈ പ്രദേശത്തെ ഭൂരിഭാഗം സ്ഥലങ്ങളും തന്റെ സാമ്രാജ്യത്തോടു ചേർത്തു. ഈ കാലഘട്ടത്തിൽത്തന്നെയാണ് ഗൂർഖകളും സിക്കുകാരും ബ്രിട്ടീഷ് ഈസ്റ്റ് ഇന്ത്യ കമ്പനിയും പുതിയ ശക്തികളായി രംഗത്തു വരുന്നത്. സൻസാർചന്ദ് മഹാരാജാവിന്റെ മിക്ക സ്ഥലങ്ങളും ഗൂർഖകൾ പിടിച്ചെടുത്തു. നാലുകൊല്ലത്തോളം സ്വന്തം കോട്ടയ്ക്കുള്ളിൽ അഭയം പ്രാപിച്ച സൻസാർചന്ദിനെ മഹാരാജ രൺജിത്സിങ് രക്ഷിച്ചെങ്കിലും, 1804 ൽ രജപുത്രന്മാരെ തോൽപ്പിച്ച് മുഴുവൻ പ്രദേശങ്ങളും അദ്ദേഹം കീഴടക്കി. രൺജിത്സിങ്ങിന്റെ സൈനിക ശക്തിക്കുമുമ്പിൽ കീഴടങ്ങിയ ഗൂർഖകൾ തെക്കുഭാഗത്തുള്ള മലഞ്ചെരുവുകളിലേക്ക് പിൻവാങ്ങിയെങ്കിലും ബ്രിട്ടീഷ് സൈന്യം അവിടെനിന്നും ഗൂർഖകളെ തുരത്തി ഓടിച്ചു. മഹാരാജ രൺജിത്സിങ്ങ് ബ്രിട്ടീഷ് സൈന്യവുമായി പല ഏറ്റുമുട്ടലുകളും നടത്തിയെങ്കിലും പ്രബലരായ നാട്ടുരാജാക്കന്മാരിൽ മിക്കവരും ബ്രിട്ടീഷുകാരെ സഹായിച്ചതിനാൽ പിൻതിരിയേണ്ടിവന്നു. 1858-1914 കാലഘട്ടത്തിന്നിടയിൽ ഹിമാചൽപ്രദേശ് പൂർണമായും ബ്രിട്ടീഷ് ആധിപത്യത്തിനു കീഴിലായി. സ്വാതന്ത്ര്യത്തിനുശേഷം കുറച്ചുകാലം അനിശ്ചിതത്വം നിലനിന്നുവെങ്കിലും 1950 ജനുവരി 26-ന് ഹിമാചൽപ്രദേശ് പൂർണമായും ഭാരതത്തിന്റെ ഭാഗമായി. 1956- നവംബർ 1-ന്, കേന്ദ്ര ഭരണപ്രദേശമായിത്തീർന്ന ഹിമാചൽപ്രദേശ് 1970-ലെ 'സ്റ്റേറ്റ് ഓഫ് ഹിമാചൽപ്രദേശ് ആക്റ്റ്' പ്രകാരം ഭാരതത്തിന്റെ പതിനെട്ടാമത്തെ സംസ്ഥാനമായിത്തീരുകയും ചെയ്തു.

55,673 ചതുരശ്ര കി.മീറ്റർ വിസ്തീർണമുള്ള ഹിമാചൽപ്രദേശിൽ 12 ജില്ലകളുണ്ട്. ബിലാസ്പൂർ, ചാമ്പ, ഹമീർപൂർ, കാൻഗ്ര, കിന്നർ, കുള്ളു, ലാഹുൽ സ്പതി, മാൻഡി, ഷിംല, സിർമോർ, സോലൻ, ഉന്ന എന്നിവയാണ് ജില്ലകൾ. ഭൗമരേഖാശാസ്ത്രപ്രകാരം ഹിമാചൽപ്രദേശിനെ രണ്ട് മേഖലകളായി തരംതിരിക്കാം. തെക്കുഭാഗത്ത് മിതമായ ചൂട് അനുഭവപ്പെടുന്ന കാലാവസ്ഥയാണെങ്കിൽ, വടക്കു ഭാഗത്ത് കടുത്ത തണുപ്പും മഞ്ഞുവീഴ്ചയുമാണ്. ശരാശരി 1469 മില്ലിമീറ്റർ മഴ ലഭിക്കുന്ന ഈ സംസ്ഥാനത്ത് സമുദ്രനിരപ്പിൽനിന്ന് 1100 അടി മുതൽ 23100 അടിവരെ ഉയരമുള്ള പ്രദേശങ്ങൾ ഉണ്ട്. 66.52% വനഭൂമിയാണെങ്കിലും നിബിഡവനങ്ങൾ 25.78% മാത്രമാണ്. എങ്കിലും, ഇതര സംസ്ഥാനങ്ങളെ അപേക്ഷിച്ച് ഇത് ശരാശരിയേക്കാൾ എത്രയോ കൂടുത

ലാണ്. ഓക്ക്, ചീർ പൈൻ, ഫിർ, സ്പ്രൂസ്, ദേവദാരു, ബ്ളൂപൈൻ തുടങ്ങിയ മൂല്യമുള്ള മരങ്ങൾ ഇവിടത്തെ വനങ്ങളെ സമ്പന്നമാക്കുന്നു. വന്യമൃഗസമ്പത്ത് പരിമിതമാണ്. ക്സതൂരിമാൻ, ഹിമാലയൻ തവിട്ടുകരടി, മഞ്ഞുപുലി, കാട്ടാട് എന്നിവയാണ് സാധാരണയായി കണ്ടുവരുന്നത്. മൊണാൽ, ജുജിരാന (Western Tragopan) എന്നിവയാണ് പ്രധാന പക്ഷികൾ.

ഹിമാചൽപ്രദേശിന്റെ സാമ്പത്തികഭദ്രതയുടെ അടിസ്ഥാനം മുഖ്യമായും ജലവൈദ്യുതപദ്ധതികൾ, കൃഷി, ടൂറിസം എന്നിവയിൽനിന്നുള്ള വരുമാനമാണ്. ഭാരതത്തിന്റെ മൊത്തം ജലവൈദ്യുത ഊർജത്തിന്റെ 25% ൽ അധികം ഉല്പാദിപ്പിക്കുവാനുള്ള ശേഷി ഇവിടത്തെ നദികൾക്കുണ്ട്. സ്തലജ്, രാവി, ചെനാബ്, ബിയാസ് എന്നീ നദികളുടെ വിവിധ ഭാഗങ്ങളിൽ ചെറുതും വലുതുമായ അണകെട്ടി വൈദ്യുതി ഉല്പാദിപ്പിച്ചാൽ 23,000 മെഗാവാട്ട് വൈദ്യുതി ലഭിക്കുമെന്നാണ് കണക്കുകൾ വ്യക്തമാക്കുന്നത്. 6480 മെഗാവാട്ട് ഇപ്പോൾ ഉൽപാദിപ്പിക്കുന്നുണ്ട്. 7600 മെഗാവാട്ട് വൈദ്യുതി അടുത്ത ഏതാനും വർഷങ്ങൾക്കുള്ളിൽ കമ്മീഷൻ ചെയ്യും. ദൽഹി, രാജസ്ഥാൻ, പഞ്ചാബ് എന്നീ സംസ്ഥാനങ്ങൾക്ക് വൈദ്യുതി വില്ക്കുന്നതുവഴി ഹിമാചൽപ്രദേശ് വമ്പിച്ച സാമ്പത്തിക ലാഭം ഉണ്ടാക്കുന്നുണ്ട്. ജമ്മു-കാശ്മീർ, ഉത്തരാഖണ്ഡ്, ഹിമാചൽപ്രദേശ് എന്നിവിടങ്ങളിലെ നദികളിൽനിന്ന് വൈദ്യുതി ഉല്പാദിപ്പിച്ചാൽ ഭാരതത്തിന്റെ മൊത്തം വൈദ്യുതി ക്ഷാമം പരിഹരിക്കാമെന്നാണ് വിലയിരുത്തുന്നത്.

ഹിമാചൽപ്രദേശിന്റെ മറ്റൊരു പ്രധാന വരുമാനമാർഗം കൃഷിയിൽനിന്നാണ്. ഇവിടത്തെ 93% ജനങ്ങളും നേരിട്ടോ അല്ലാതെയോ കൃഷികൊണ്ട് ഉപജീവനം കഴിക്കുന്നവരാണ്. 71% ജനങ്ങൾക്കും ജോലിസാധ്യത ലഭിക്കുന്നതും കൃഷിയിൽനിന്നാണ്. 560154 ഹെക്ടർ കൃഷിഭൂമിയുള്ള ഇവിടെ ഗോതമ്പ്, അരി, മെയ്സി, ബാർലി തുടങ്ങിയ ധാന്യങ്ങളും, പഴം-പച്ചക്കറികളും, പുഷ്പങ്ങളും, തേയില, ഇഞ്ചി, മഞ്ഞൾ, ഉള്ളി തുടങ്ങിയ നാണ്യവിളകളും വ്യാപകമായി കൃഷിചെയ്യുന്നു. ഇന്ത്യയിലെ ആപ്പിൾ കൃഷിയുടെ രാജധാനിയാണ് ഹിമാചൽപ്രദേശ്. ലോകോത്തരമായ പല ഇനം ആപ്പിളും ഇവിടെ വിളയുന്നു. ചെറി പഴങ്ങളും ഇതേപ്പോലെത്തന്നെ. സീസണൽ ഉല്പന്നങ്ങളായ മാമ്പഴം, ആപ്രിക്കോട്ട്, പീച്ച്, ബദാം തുടങ്ങിയവയും നല്ലപോലെ വിളവ് തരുന്നു. പൂക്കളുടെ കലവറയാണ് ഈ സംസ്ഥാനം. ശൈത്യകാലം കഴിഞ്ഞാൽ മലഞ്ചെരുവുകളും സമതലങ്ങളും പുഷ്പോദ്യാനങ്ങളും ദീപ്തമായ വർണപ്രപഞ്ചത്താൽ ആറാടിക്കിടക്കുന്ന കാഴ്ച ഏതൊരു മനസ്സിനെയും ഇളക്കിമറിക്കും. ദേവഭൂമിയുടെ മാസ്മരസൗന്ദര്യം പരമോന്നതിയിൽ എത്തിച്ചേരുന്നതും ഇക്കാലത്താണ്. വിവിധയിനം കാട്ടുപൂക്കളും, കൃഷി ചെയ്തുണ്ടാക്കുന്ന ഗ്ലാഡിയോളാസ്, കാർന്നേഷൻസ്, ചെണ്ടുമലി, റോസ്, ക്രൈസാന്തിമം, ടുളിപ്സ്, ലില്ലീസ് തുടങ്ങിയ പൂക്കളും ഈ വർണകാന്തിക്ക് മാറ്റുകൂട്ടുന്നു. ഹിമാചൽപ്രദേശിനെ 'Flower Basket of The World' ആക്കാനാണ് സർക്കാരിന്റെ ശ്രമം. കൃഷിയിൽനിന്നുള്ള മൊത്തം ഉല്പാദനം കണക്കാ

ക്കുമ്പോൾ 17 ലക്ഷം ടൺ ധാന്യങ്ങളും, 9 ലക്ഷം ടൺ പച്ചക്കറികളും, 7 ലക്ഷം ടൺ പഴങ്ങളും ഈ സംസ്ഥാനത്ത് ഉല്പാദിപ്പിക്കപ്പെടുന്നുണ്ട്. ആളോഹരി വരുമാനത്തിൽ ഈ കൊച്ചു സംസ്ഥാനത്തിന് നാലാം സ്ഥാനമുണ്ടെന്നറിയുമ്പോൾ ആരും അമ്പരന്നുപോകും. എല്ലാ കുടുംബത്തിനും ബാങ്ക് എക്കൗണ്ട് എന്ന ലക്ഷ്യം കൈവരിച്ച ആദ്യത്തെ സംസ്ഥാനവും ഹിമാചൽപ്രദേശ് ആണ്. 2005 -ലെ Transparency International Survey പ്രകാരം ഏറ്റവും കുറഞ്ഞതോതിൽ അഴിമതി നടക്കുന്ന രണ്ടാമത്തെ സംസ്ഥാനം ഇതാണ്. ഒന്നാം സ്ഥാനം കേരളത്തിനാണ്!

വ്യവസായവൽക്കരണത്തിൽ ഹിമാചൽപ്രദേശിന്റെ നേട്ടം വളരെ കുറവാണെങ്കിലും അതുകൊണ്ട് വലിയ കോട്ടമൊന്നും ഈ സംസ്ഥാനത്തിന് സംഭവിക്കുന്നുണ്ടെന്ന് തോന്നുന്നില്ല. അന്തരീക്ഷ-പരിസ്ഥിതി മലിനീകരണത്തിൽനിന്നു മുക്തമാകാൻ സാധിക്കുന്നു എന്നത് വലിയ ഗുണമായിട്ടാണ് തോന്നുന്നതും. ഹിമാചൽപ്രദേശ്- ഹരിയാന അതിർത്തിയിൽ ബഡ്ഡി (Baddi) എന്ന സ്ഥലത്തുള്ള ഇന്റസ്ട്രിയൽ എസ്റ്റേറ്റാണ് എടുത്തുപറയാവുന്ന വ്യവസായകേന്ദ്രം. ഇന്ത്യയിലേയും വിദേശങ്ങളിലേയും പ്രധാനപ്പെട്ട പല അലോപ്പതി/ആയുർവേദ കമ്പനികൾക്കും ഇവിടെ മരുന്ന് നിർമ്മാണശാലകളുണ്ട്. വിദേശമദ്യ നിർമ്മാണശാലകളും വേണ്ടതിലധികമുണ്ട്. ജലവൈദ്യുതപദ്ധതികളുടെ ചുറ്റുവട്ടത്തായി കേന്ദ്രീകരിച്ചിട്ടുള്ള മൂന്ന് വൻകിട സിമന്റ് കമ്പനികളും എടുത്തുപറയത്തക്കതാണ്. അംബുജ, ജെപി, എസിസി എന്നിവയാണ് ഈ കമ്പനികൾ. കമ്പിളി ഉൽപ്പന്നങ്ങൾ, കാർപ്പറ്റ്, വെള്ളി-ലോഹ പാത്രങ്ങൾ, തുകൽ സാമഗ്രികൾ, മറ്റു കരകൗശലവസ്തുക്കൾ എന്നിവയൊക്കെ ഇവിടെ വൻതോതിൽ ഉൽപാദിപ്പിക്കുന്നുണ്ട്.

ഹിമാചൽപ്രദേശിലെ മിക്ക ജില്ലകൾക്കും അവരുടേതായ ഭാഷയുണ്ട്. കുള്ളൂയി, ലാഹുലി, കിന്നോറി, ചംമ്പ്യാലി, സിർമോറി, ബിലാസ്പുരി, കാൻഗ്രി എന്നിങ്ങനെ. പക്ഷേ, പ്രധാന ഭാഷകൾ ഹിന്ദി, പഞ്ചാബി, പഹാരി എന്നിവയാണ്. 61 ലക്ഷം[1] ജനസംഖ്യയുള്ള ഇവിടെ 95% ഹിന്ദുക്കളാണ്. ബാക്കിയുള്ളവരിൽ സിക്ക്, ബുദ്ധമതക്കാരാണ് ഭൂരിഭാഗവും. പ്രശസ്തരായ പല വ്യക്തികളും ഈ സംസ്ഥാനവുമായി ബന്ധപ്പെട്ടവരാണ്. ഹിന്ദി സിനിമാരംഗത്തെ പ്രേം ചോപ്ര, അനുപംഖേർ, ഷാരൂഖ്ഖാൻ, അമരീഷ് പുരി എന്നിവരും, വേൾഡ് ബാങ്കിന്റെ മുൻ വൈസ് പ്രസിഡണ്ട് ഷാഹിദ് ജാവേദ് ബുക്രിയും ഇക്കൂട്ടത്തിൽ പെടുന്നു. പാക്കിസ്ഥാന്റെ മുൻ പ്രസിഡണ്ട് മുഹമ്മദ് സിയാ ഉൾ-ഹഖ്, അഫ്ഗാനിസ്ഥാൻ പ്രസിഡണ്ട് ഹമിദ് കർസായ് എന്നിവർ വിദ്യാഭ്യാസം ചെയ്തത് ഹിമാചൽപ്രദേശിൽ ആണ്. വിദ്യാഭ്യാസരംഗത്ത് ഈ സംസ്ഥാനം മികച്ച നിലവാരം പുലർത്തുന്നുണ്ട്. രണ്ട് മെഡിക്കൽ കോളേജുകളും, നാല് എഞ്ചിനീയറിങ്ങ് കോളേജുകളും, സംസ്ഥാനത്തിന്റെ നാല് യൂണിവേഴ്സിറ്റികളും, സ്വകാര്യ മേഖലയിലെ നാലു യൂണിവേഴ്സിറ്റി

1. 2001 - ലെ സെൻസസ് പ്രകാരം

കളും, നിരവധി മറ്റു വിദ്യാഭ്യാസ സ്ഥാപനങ്ങളും ഈ ചെറിയ സംസ്ഥാനത്തിൽ ഉണ്ടെന്ന് അറിയുമ്പോൾ എങ്ങനെ അദ്ഭുതപ്പെടാതിരിക്കും?

സഞ്ചാരികളുടെ സ്വപ്നഭൂമിയാണ് ഹിമാചൽപ്രദേശ്. ഭാരതീയരും വിദേശികളും ഇവിടേയ്ക്കൊഴുകിയെത്തുന്നതിന്റെ കണക്ക് പരിശോധിച്ചാൽ ആരും ഞെട്ടിപ്പോകും. ടൂറിസംകൊണ്ട് ഇത്രക്കധികം സമ്പത്ത് ഉണ്ടാക്കുന്ന മറ്റൊരു സംസ്ഥാനവും ഇന്ത്യയിൽ ഇല്ലെന്നു തോന്നുന്നു. ഉയർന്ന മലഞ്ചെരുവുകളിലെ കുളിരാർന്ന കാലാവസ്ഥയും, മഞ്ഞുവീഴ്ചയും, പരിശുദ്ധമായ സുഗന്ധവായുവും ഹിമത്തൊപ്പി അണിഞ്ഞു നിൽക്കുന്ന പർവതനിരകളും അതിന്റെ താഴെയുള്ള മനംമയക്കുന്ന പ്രകൃതി ദൃശ്യങ്ങളും, സംശുദ്ധമായ ആഹാരപദാർഥങ്ങളും, ഹൃദ്യമായ താമസസൗകര്യങ്ങളും ഇവിടത്തെ മലമടക്കുകളിലേക്ക് സഞ്ചാരികളെ ആകർഷിക്കുന്ന മുഖ്യഘടകങ്ങളാണ്. റെയിൽവെ- വിമാന സർവീസുകളും സഞ്ചാരയോഗ്യമായ പ്രധാന റോഡുകളും സഞ്ചാരികൾക്ക് ഹിതകരമായ ഘടകങ്ങളാണ്. സിംല, കൽപ, സാംഗ്ള, ചായൽ, കുർഫി, മാൻസി, ഡൽഹൗസി, ധർമശാല, കുള്ളു–മനാലി, കസൗലി, സോലൻ, ഖജ്ജിയാർ തുടങ്ങിയ സ്ഥലങ്ങൾ സഞ്ചാരികൾക്ക് പ്രിയപ്പെട്ട സുഖവാസകേന്ദ്രങ്ങളാണ്. ചംബ ജില്ലയിലെ ഖജ്ജിയാർ അതിന്റെ മനംമയക്കുന്ന മനോഹാരിതകൊണ്ട് 'മിനി സ്വിറ്റ്സർലാന്റ്' എന്ന നാമധേയം കൈവരിച്ചിട്ടുണ്ട്.

ഹിമാചൽപ്രദേശിലെ ഹിന്ദു തീർഥാടനകേന്ദ്രങ്ങൾ സവിശേഷ ശ്രദ്ധ ആകർഷിക്കുന്നവയാണ്. വേദ–പുരാണേതിഹാസങ്ങളുമായി ബന്ധപ്പെട്ട സ്ഥലങ്ങൾ നിരവധിയുള്ളതുകൊണ്ടാണ് ഇത്രയും പ്രാധാന്യം ഈ സ്ഥലങ്ങൾക്ക് ലഭിച്ചത്. പഞ്ചകൈലാസങ്ങളിൽപ്പെട്ട കിന്നർ കൈലാസം, മണിമഹേഷ് കൈലാസം, ശ്രീകണ്ഠ്മഹാദേവ് കൈലാസം എന്നിവ ഈ ദേവഭൂമിയിലാണ് സ്ഥിതിചെയ്യുന്നത്. തീർഥാടകർക്ക് എത്തിച്ചേരാൻ ഏറ്റവും ബുദ്ധിമുട്ടനുഭവപ്പെടുന്ന ഹിമഭൂമിയിലാണ് ഈ മൂന്നു കൈലാസങ്ങളും. ആദ്ധ്യാത്മികപ്രഭാവം അതിന്റെ ഏറ്റവും മൂർധന്യാവസ്ഥയിൽ പ്രകടമാകുന്നതാണ് ഈ ദിവ്യസന്നിധികൾ. ഹിമാചൽപ്രദേശിൽ രണ്ടായിരത്തിലധികം ക്ഷേത്രങ്ങൾ ഉണ്ടെന്നാണ് ഔദ്യോഗികമായ കണക്കുകൾ വ്യക്തമാക്കുന്നത്. വജ്രേശ്വരി, ബെയ്ജ്നാഥ്, ജ്വാലാമുഖി, ചാമുണ്ഡാദേവി, ലക്ഷ്മീനാരായണൻ, യമരാജാ–ചിത്രഗുപ്തൻ, ചൗരാസി, ചത്താരി, തർനദേവി, പരാശർ, ചൂഢേശ്വർ മഹാദേവ്, ക്രോൾ കി ഡിബ്ബ, മാർഖാണ്ഡേയ, മണികിരൺ, ഷിക്കാരിദേവി, കൊയ്ലമാ, രഘുനാഥ്ജി, ബിജ്ലി മഹാദേവ്, ഹിഡുംബിദേവി, ഭീമകാളി, സങ്കട്മോചൻ, നൈനാദേവി, ചിന്ത്പൂർണി, രേണുക, ത്രിലോക്പുർ, ബാബ ബാലക്നാഥ്, ഹത്കോഠി ദുർഗ തുടങ്ങിയ ക്ഷേത്രങ്ങൾ പ്രസിദ്ധങ്ങളാണ്. പുരാതനമായ നിരവധി കൊച്ചുക്ഷേത്രങ്ങളും അവിടവിടെയായി വ്യാപിച്ചുകിടക്കുന്നുണ്ട്. തടാകങ്ങളുള്ളതിൽ രേണുക, റിവാൾസർ, ഖജ്ജിയാർ, ദാൾ, ബിയാസ്കുണ്ഡ്, ദാസ്വർ, ഭൃഗു, ചന്ദർതാൽ, സൂരജ്താൽ, കരേരി, ശ്രയോൾസർ, നാകൊ, ഗോവിന്ദ്സാഗർ എന്നിവ പ്രാധാന്യമർഹിക്കുന്നു.

ഹിമാചൽപ്രദേശ് എന്ന ദേവഭൂമിയിലൂടെ സഞ്ചരിച്ചാലും തീർഥാടനം നടത്തിയാലും അത് അവരെ ഉന്നതമായ ആനന്ദാനുഭൂതികളിലേക്ക് എത്തിക്കുന്നു. ദേവഭൂമിയുടെ വശ്യസൗന്ദര്യം അത്രയ്ക്കും ഹൃദ്യമാണ്. ഹിമാലയത്തിന്റെ അഭൗമമായ സൗന്ദര്യത്തെയും ദീപ്തമായ ആധ്യാത്മികപരിവേഷത്തെയും ജനഹൃദയങ്ങളിൽ എത്തിച്ചതിൽ വിശ്വമഹാകവി കാളിദാസൻ വഹിച്ച പങ്ക് നിസ്സീമമാണ്. കാളിദാസകൃതികളിലൂടെ ദേവതമാരും അപ്സരസ്സുകളും ദേവഭൂമിയിൽ വിഹരിച്ചപ്പോൾ, ദേവലോകവും ദേവഭൂമിയും തമ്മിലുള്ള അന്തരം വളരെ കുറഞ്ഞതായിത്തീർന്നു. ഇഹലോകവാസത്തിനു ശേഷം കാളിദാസൻ ദേവലോകത്ത് എത്തിച്ചേർന്നപ്പോൾ ദേവാംഗനമാർ അദ്ദേഹത്തെ സ്വീകരിച്ചാനയിച്ചതെങ്ങനെയൊക്കെയാണെന്ന്, മലയാളക്കരയുടെ വാനമ്പാടിയായ ചങ്ങമ്പുഴ തന്റെ ശബ്ദസൗഷ്ഠവം തുള്ളിത്തുളുമ്പുന്ന ഈരടികളിൽക്കൂടി ഭാവനയിൽ കാണുന്നു-

"വിണ്ണിങ്ക, ലപ്സരസ്ത്രീകൾ പൂവിട്ടൊര-
സ്വർണ്ണസിംഹാസനത്തിങ്കൽ, സകൗതുകം
മേവി,സ്സമാരാദ്ധ്യമാകുമൊരേകാന്ത-
ദേവസദസ്സിന്നലങ്കരിക്കുന്നു നീ!
വാരിവിതറുന്നു നിൻമൗലിയിൽ, സ്വർഗ്ഗ-
വാരാംഗനകൾ നല്ക്കല്പകപ്പൂവുകൾ!
നില്ക്കുന്നു നിന്നരികത്തു, നീ ലാളിച്ചു
നിത്യതാരുണ്യം കൊടുത്ത ശകുന്തള!
[1]ചാമീകരത്തിൻ പിടിയിട്ട നല്ലവെൺ-
ചാമരത്താൽ നിന്നെ വീശുന്നതുർവ്വശി!"

1. ചാമീകരം = സ്വർണ്ണം

# കിന്നർ കൈലാസം

ശ്രീപരമേശ്വരന്റെ ഭൂതഗണങ്ങളിൽപ്പെട്ടവരാണ് യക്ഷ-ഗന്ധർവ-കിന്നര ന്മാർ. ഇതിലെ കിന്നരന്മാർ ദേവലോക ഗായകരാണ്. വിരലുകൊണ്ടോ കമ്പി കൊണ്ടോ തട്ടി വായിക്കുന്ന ഒരു വാദ്യവിശേഷമാണ് കിന്നരം. ഹാർമ്മോ ണിയം, പിയാനോ മുതലായവയെപ്പോലുള്ള സംഗീതപ്പെട്ടിയെ (Accordian) കിന്നരപ്പെട്ടി എന്നു വിളിക്കാറുണ്ട്. ഈ വാദ്യോപകരണം മീട്ടിക്കൊണ്ട് ഗാനാ ലാപനംനടത്തുന്ന കിന്നരന്മാർ ദേവലോകത്തെ നാദബ്രഹ്മാനുഭൂതിയിൽ ആറാടിക്കുന്നു. സതീ-പാർവതീ ദേവിമാരോടൊന്നിച്ച് ശ്രീപരമേശ്വരൻ ലോകാ നുഗ്രഹഹേത്വർഥം ഭൂമിയിൽ അവതരിച്ചപ്പോൾ യക്ഷ-ഗന്ധർവ-കിന്നരന്മാർ സന്തതസഹചാരികളായി കൂടെയുണ്ടായിരുന്നു. ഇക്കാലത്താണ് കുബേരൻ (വൈശ്രവണൻ) യക്ഷ-കിന്നരന്മാരുടെ രാജാവായി കൈലാസത്തിന്റെ സമീ പത്തുള്ള അളകാപുരിയിൽ വാണരുളിയത്. അളവറ്റ ധനത്തിന്റെ ഉടമയായ കുബേരൻ തികഞ്ഞ ശിവഭക്തനായിരുന്നു.

പുരാണേതിഹാസങ്ങളിലും കാളിദാസ കാവ്യങ്ങളിലും യക്ഷ-കിന്നരന്മാ രെക്കുറിച്ചുള്ള പരാമർശങ്ങൾ വേണ്ടത്രയുണ്ട്. കാളിദാസന്റെ ചില വരികൾ അനുഭൂതിദായകമാണ്-

[1]"സന്തപ്താനാം ത്വമസി ശരണം, തൽ പയോദ! പ്രിയായാഃ
സന്ദേശം മേ ഹര ധനപതിക്രോധവിശ്ളേഷിതസ്യ
ഗന്തവ്യാ തേ വസതിരളകാ നാമ യക്ഷേശ്വരാണാം
ബാഹ്യോദ്യാനസ്ഥിതഹരശിരശ്ചന്ദ്രികാധൗതഹർമ്യാ."

[2]"അക്ഷയ്യാന്തർഭവനനിധയഃ പ്രത്യഹം രക്തകണ്ഠൈ-
രുൽഗായത്ഭിർധനപതിയശഃ കിന്നരൈര്യത്ര സാർദ്ധം.."

---

1. ഹേ, മേഘമേ! സന്താപം അനുഭവിക്കുന്നവർക്ക് ശരണമാണ് അങ്ങുന്ന്. അതു കൊണ്ട്, വൈശ്രവണന്റെ കോപത്താൽ അകറ്റപ്പെട്ടിരിക്കുന്ന എനിക്ക്, എന്റെ പ്രിയ തമക്കുള്ള സന്ദേശം ഒന്നെത്തിച്ചുകൊടുക്കണേ എന്നാണ് അപേക്ഷ. അളക എന്നു പേരായി പുറംപൂങ്കാവിൽ കുടികൊള്ളുന്ന പരമശിവന്റെ ശിരസ്സിലെ ചന്ദ്രികയാൽ പ്രകാശിച്ചു നില്ക്കുന്ന മാളികകളോടു കൂടിയ യക്ഷപ്രഭുക്കളുടെ വാസസ്ഥലത്തേ ക്കാണ് അങ്ങു പോകേണ്ടത്. (കാളിദാസൻ - മേഘദൂതം, പൂർവഭാഗം)
2. അവിടെ വീട്ടിനുള്ളിൽ നശിപ്പിക്കാനാവാത്തത്ര നിധികളുള്ള കാമിജനങ്ങൾ, വൈശ്ര വണന്റെ കീർത്തി വാഴ്ത്തിപ്പാടുന്ന മധുരസ്വരന്മാരായ കിന്നരന്മാരുമൊരുമിച്ച്- (മേ ഘദൂതം - പൂർവ്വഭാഗം)

[1]"പ്രസ്ഥം ഹിമാദ്രേർമൃഗനാഭിഗന്ധി
കിഞ്ചിൽ ക്വണൽക്കിന്നരമധ്യുവാസ."

വനവാസത്തിന്റെ അന്ത്യഘട്ടത്തിൽ പാണ്ഡവന്മാർ കൈലാസപർവത സാനുക്കളിൽ ആയിരുന്നു. മഹാഭാരതത്തിൽ പറയുന്നു: "അവർ കൈലാസപർവതത്തെ തിരിഞ്ഞുനോക്കി. അവർ ഹർഷംകൊണ്ടു പുളകംകൊണ്ടു. മേഘമലകൾക്കിടയിലൂടെ ഉയർന്നുകാണുന്ന കൈലാസശൃംഗത്തിന്റെ അടുത്തായി കുബേരന്റെ രാജധാനി പ്രശോഭിക്കുന്നതു കണ്ടപ്പോൾ പാണ്ഡവന്മാർക്കു വീണ്ടും പ്രമാദമുണ്ടായി."

സതീദേവിയുടെ ആത്മഹൂതിക്കുശേഷം മഹാദേവൻ ദക്ഷിണാമൂർത്തി സങ്കല്പത്തിലുള്ള കഠിന തപസ്സനുഷ്ഠിക്കാനായി ഹിമഭൂമിയിലേക്ക് യാത്രയായപ്പോൾ യക്ഷ-ഗന്ധർവ-കിന്നരന്മാരും അദ്ദേഹത്തെ അനുഗമിച്ചു. ശ്രീപരമേശ്വരന്റെ നിർബന്ധപ്രകാരം യക്ഷന്മാരും ഗന്ധർവന്മാരും പിൻവാങ്ങിയെങ്കിലും, കിന്നരന്മാർ ദേവഭൂമിയുടെ അവസാനഭാഗംവരെ തങ്ങളുടെ ഇഷ്ടദേവനെ പിൻതുടർന്നു. ബാസ്പനദിയുടെ അക്കരെയുള്ള ബട്സ്വേരി ഗ്രാമത്തിൽ കിന്നരന്മാരെ കുടിയിരുത്തിയശേഷം മഹാദേവൻ അപ്രത്യക്ഷനായി. സതീദേവിയുടെ പുനർജന്മമായി ശ്രീപാർവതിദേവി അവതരിക്കുമെന്നും ദേവിയെ വിവാഹം കഴിച്ചശേഷം വീണ്ടും ഈ ഗ്രാമത്തിൽ വന്ന് ദർശനം തരുന്നതാണെന്നും ശ്രീപരമേശ്വരൻ കിന്നരന്മാർക്കു വാക്കുകൊടുത്തു. പാർവതീപരിണയത്തിനുശേഷം രണ്ടുപേരുംകൂടി ഇവിടെ വരികയും കിന്നരന്മാരെ അനുഗ്രഹിക്കുകയും ചെയ്തു. തങ്ങൾക്ക് നിത്യദർശനത്തിനു സൗകര്യമുണ്ടാക്കിത്തരേണമേയെന്ന് കിന്നരന്മാർ അഭ്യർഥിച്ചപ്പോൾ, ബട്സ്വേരി ഗ്രാമത്തിന്റെ എതിർവശത്തുള്ള ഉത്തുംഗഹിമശിഖരത്തിൽ രണ്ടുപേരും കുറച്ചുനാൾ വാസമുറപ്പിച്ചു. സതീദേവിയുടേയും പാർവതീദേവിയുടേയും സന്തതസഹചാരിണിമാരായിരുന്ന കിന്നരസ്ത്രീകൾക്കു സ്വകാര്യദർശനത്തിനുവേണ്ടി പാർവതി വലതുഭാഗത്തുള്ള ശൃംഗത്തിലേക്ക് മാറി ഇരുന്നു. മറ്റാർക്കും തൊട്ടടുത്തുചെന്ന് ദേവിയെ ദർശിക്കാൻ സാധ്യമല്ലാത്ത വിധത്തിൽ അതിദുഷ്കരമായ ഒരിടത്താണ് അന്ന് പാർവതി വസിച്ചത്. ഇന്നും ഇതാണ് അവസ്ഥ. ശിവലിംഗത്തിന്റെ അടുത്തെത്തി വന്ദിക്കാമെങ്കിലും പാർവതിയെ ദൂരെനിന്നു കണ്ടുവണങ്ങാൻ മാത്രമേ കഴിയൂ.

ഹിമാചൽപ്രദേശിലെ പന്ത്രണ്ടു ജില്ലകളിൽ ഒന്നാണ് കിന്നർ. ഗോത്രസമുദായ ജില്ല (Tribal state) എന്നാണ് സർക്കാർ രേഖകളിൽ കാണുന്നത്. 20,000-ൽപ്പരം ഉയരത്തിൽ സ്ഥിതിചെയ്യുന്ന ഹിമക്കൊടുമുടികളും അതിന്റെ താഴ്വരകളിലും സമതലങ്ങളിലുമായി വ്യാപിച്ചുകിടക്കുന്ന മനോഹരമായ ഭൂപ്രദേശങ്ങളും, ബാസ്പ, സത്‌ലജ് എന്നീ നദികളുടെ തീരത്തുകൂടി തിരിഞ്ഞുകയറിപ്പോകുന്ന റോഡുകളും, ദേവദാരു, ഓക്ക് തുടങ്ങിയ മരങ്ങളാൽ

1. കസ്തൂരിഗന്ധം കലർന്നതും പാട്ടുപാടുന്ന കിന്നരന്മാരുള്ളതുമായ ഹിമാലയത്തിന്റെ ഒരു താഴ്വരയിൽ താമസമുറപ്പിച്ചു- (ശ്രീപരമേശ്വരൻ) - (കാളിദാസൻ - കുമാരസംഭവം)

ആവൃതമായ വനമേഖലകളും, സുഖദായിയായ കാലാവസ്ഥയും കിന്നർ ജില്ലയെ സഞ്ചാരികളുടെ സ്വർഗമാക്കി മാറ്റുന്നു. ഉയരങ്ങളിലെ സുഖവാസ കേന്ദ്രങ്ങളായ കല്പ, സാഗ്‌ള എന്നീ സ്ഥലങ്ങളും, യഥേഷ്ടം ലഭിക്കുന്ന മധുരക്കനികളും, സംശുദ്ധമായ പച്ചക്കറികളും, നിർവൃതിദായകമായ പരിശുദ്ധവായുവും സഞ്ചാരികളെ ഇങ്ങോട്ടാകർഷിക്കുന്ന മുഖ്യഘടകങ്ങളാണ്. കിന്നർ കൈലാസദർശനത്തിനുള്ള തീർഥയാത്രയെ ആധ്യാത്മികതലത്തിൽ ഏറ്റവും ഉയർന്ന ഒരു യാത്രയായിട്ടാണ് കണക്കാക്കുന്നത്.

2006-ലെ ആദികൈലാസ് യാത്രമധ്യെ കുടി ഗ്രാമത്തിലെ യോഗിനിയമ്മയായ [1]ശാന്തി സൗക്യാനി(കാക്കി)യാണ് ഹിമാചൽപ്രദേശിൽ സ്ഥിതിചെയ്യുന്ന മൂന്നു കൈലാസങ്ങളക്കുറിച്ചുള്ള സൂചന എനിക്കു തന്നത്. വിശദാംശങ്ങളൊന്നും അവരിൽനിന്നു ഗ്രഹിക്കാനും സാധിച്ചില്ല. ദൽഹിയിലെ ചില സുഹൃത്തുക്കൾവഴി അന്വേഷണങ്ങൾ നടത്തിയെങ്കിലും അതൊന്നും ഫലപ്രദമായില്ല. എന്തായാലും ദൽഹി, ഹരിയാന ഭാഗത്തുനിന്നുള്ള മൂന്നു സുഹൃത്തുക്കളും ഞാനും 2007 ഏപ്രിൽ മാസത്തിൽ സിംലയിൽ ഒത്തുചേർന്ന് ഈ യാത്രകളെക്കുറിച്ച് അന്വേഷണമാരംഭിച്ചു. സിംലയിൽനിന്ന് മൂന്നൂറോളം കി.മീറ്റർ ദൂരെക്കിടക്കുന്ന കല്പ എന്ന സുഖവാസകേന്ദ്രത്തിൽ എത്തിയാൽ കിന്നർ കൈലാസം ദൂരെനിന്ന് കാണാൻ സാധിക്കുമെന്നുള്ള വിവരം ഞങ്ങൾക്കു തന്നത് പ്രേംസിങ്ങ് എന്ന ട്രാവൽ ഏജന്റാണ്. പക്ഷേ, അങ്ങോട്ട് എത്താനുള്ള ട്രെക്കിങ്ങ് മാർഗത്തെക്കുറിച്ച് അദ്ദേഹത്തിന് ഒരറിവും ഇല്ലായിരുന്നു. മണിമഹേഷ് കൈലാസത്തെക്കുറിച്ച് പ്രേംസിങ്ങ് കേട്ടിട്ടുപോലുമില്ല! കുള്ളു, മനാലി, റോത്തങ്ങ് ചുരം, ധർമശാല, കല്പ, സാഗ്‌ള എന്നിവിടങ്ങളിലേക്കുള്ള യാത്രകളാണ് അദ്ദേഹം സംഘടിപ്പിക്കുന്നത്.

സുഹൃത്തുക്കളായ കമൽശർമ, വിജയ്കുമാർസിങ്ങ്, ഡോ. സുരേന്ദ്രസിങ്ങ് എന്നിവരോടൊപ്പം പ്രേംസിങ്ങിന്റെ ഓഫീസ് മുറിയിൽവച്ച് ഹിമാചൽ പ്രദേശിന്റെ വലിയ ഭൂപടം നിവർത്തി സൂക്ഷ്മപരിശോധന നടത്തിയപ്പോൾ ഈ സ്ഥലങ്ങൾ കണ്ടെത്താനും അങ്ങോട്ടെത്താനുള്ള മാർഗവും പിടികിട്ടി. കനത്ത മഞ്ഞുഭൂമികളാൽ ആവരണം ചെയ്യപ്പെട്ട സ്ഥലങ്ങളാണ് ഇതെന്നും മനസ്സിലായി. കല്പയിൽ ചെന്ന് തദ്ദേശീയരെ സംഘടിപ്പിച്ച യാത്രക്ക് ശ്രമിക്കാമെന്ന എന്റെ തീരുമാനം സുഹൃത്തുക്കൾക്ക് സ്വീകാര്യമായില്ല. എത്തും പിടിയുമില്ലാത്ത ഒരു സ്ഥലത്തുചെന്ന് അലഞ്ഞുതിരിയുന്നതിൽ അർഥമില്ലെന്നായിരുന്നു അവരുടെ വാദം. അവധി കുറവായതിനാൽ ഒരു മാസത്തോളം തങ്ങുന്നത് ബുദ്ധിമുട്ടുണ്ടാക്കുമെന്നും അവർ അറിയിച്ചു. എന്റെ കിന്നർ കൈലാസയാത്ര വിജയകരമായാൽ, മണിമഹേഷ് കൈലാസയാത്രക്ക് തങ്ങളെക്കൂടി സഹകരിപ്പിക്കണമെന്നും സുഹൃത്തുക്കൾ അപേക്ഷിച്ചു. മൊബൈൽ ഫോൺ മുഖേന സമ്പർക്കം പുലർത്താമെന്ന ധാരണയോടെ

1. കാക്കിയുടെ സമാധിയോടനുബന്ധിച്ച് ധാർച്ചുലയിൽ നടന്ന ചടങ്ങിൽ ഞാൻ 2010-ൽ പങ്കെടുക്കുകയുണ്ടായി.

ഞങ്ങൾ പിരിഞ്ഞു.

കിന്നർ– മണിമഹേഷ് കൈലാസയാത്ര ലക്ഷ്യംവച്ച് ദേവഭൂമിയിലൂടെയുള്ള ഒരു സമഗ്രയാത്രക്ക് പ്രേംസിങ്ങ് പരിപാടി തയ്യാറാക്കി. ഭൂപീന്ദർസിങ്ങ് എന്ന സിംലക്കാരനെ ഡ്രൈവറായി നിശ്ചയിച്ചു. ക്ഷത്രിയനായ ഇദ്ദേഹത്തിന് ഹിമാചൽപ്രദേശിലെ റോഡുകളും സ്ഥലങ്ങളും മനഃപാഠമാണ്. പട്ടണപ്രദേശങ്ങളിലും ഹിൽ റിസോർട്ടുകളിലും എനിക്കുള്ള താമസസൗകര്യം മുൻകൂട്ടി ഉറപ്പാക്കാൻ പ്രേംസിങ്ങിന് വേണ്ടത്ര സ്വാധീനമുണ്ട്. ഡ്രൈവറും യജമാനനും ദിവസവും ബന്ധപ്പെടുമ്പോൾ അതൊക്കെ നടന്നുകൊള്ളുമെന്നാണ് പ്രേംസിങ്ങ് പറഞ്ഞത്.

യാത്ര തുടങ്ങുന്നതിന്റെ തലേദിവസം, ഉച്ചയ്ക്കുശേഷം മറ്റു പരിപാടികളൊന്നുമില്ലാതിരുന്നതിനാൽ, സിംല ടൗണിലും പരിസരങ്ങളിലും ചുറ്റിക്കറങ്ങാൻ പ്രേംസിങ്ങ് പ്രോത്സാഹിപ്പിച്ചുവെങ്കിലും ഞാൻ ഒഴിഞ്ഞുമാറി. ആധുനികതയുടെയും പണക്കൊഴുപ്പിന്റെയും മുഖമുദ്രകളായ ഷോപ്പിങ്ങ് കേന്ദ്രങ്ങളും വിനോദമേഖലകളും എനിക്കൊട്ടും താല്പര്യമില്ല. ഹോട്ടലിന്റെ ബാൽക്കണിയിൽ ഒരൊഴിഞ്ഞ കോണിലിരുന്നുകൊണ്ട് ചായ കുടിക്കുമ്പോൾ ഞാൻ ഭൂപീന്ദറിനെ സൂക്ഷ്മനിരീക്ഷണംനടത്തി. മുഖഭാവങ്ങൾ പൊതുവെ സൗമ്യമാണ്. കള്ളത്തരത്തിന്റേതായ ലക്ഷണങ്ങൾ ഒന്നും കണ്ടില്ല. പൊതുവെ, വിശ്വസിക്കാൻ കൊള്ളാവുന്ന ഒരു ചെറുപ്പക്കാരനാണെന്നു തോന്നി. മൃഗങ്ങൾ അയവിറക്കുന്നതുപോലെ സദാസമയവും പാൻ മസാല ചവയ്ക്കുന്നുണ്ടെന്നുള്ളത് ഒരു കുറവായി ഞാൻ കണക്കാക്കിയതുമില്ല. തീർഥയാത്രയായതിനാൽ മദ്യവും സസ്യേതര ഭക്ഷണവും ഒഴിവാക്കണമെന്ന് ആദ്യമെ, നിർബന്ധമായും പറഞ്ഞിരുന്നു.

കോൺക്രീറ്റ് സൗധങ്ങളുടെ ബാഹുല്യം സിംല നഗരത്തെ വീർപ്പുമുട്ടിക്കുന്നുണ്ട്. ആസൂത്രണമില്ലാത്ത നിർമാണപ്രവൃത്തികൾമൂലം നഗരത്തിന്റെ ചുറ്റിനുമുള്ള മലഞ്ചെരുവുകളൊക്കെ കോൺക്രീറ്റ് കാടുകളായി മാറിക്കഴിഞ്ഞു. പണ്ടത്തെ സുഖവാസകേന്ദ്രമായ സിംല ഇന്നൊരു ഓർമ മാത്രമാണ്. മഞ്ഞുകാലവും മഴക്കാലവും ഒഴികെ ബാക്കി സമയത്തെല്ലാം ചൂട് ശരാശരിക്കും മീതെയാണ്. മഞ്ഞുവീഴ്ചയിൽ കുറവുണ്ടെങ്കിലും തണുപ്പുകാലത്ത് സഞ്ചാരികൾ ഇങ്ങോട്ടൊഴുകി എത്തുന്നു. മഞ്ഞിൽക്കൂടി മാത്രം സിംല ഇന്നും നിലനില്ക്കുന്നു.

## II

ഹോട്ടലിന്റെ തൊട്ടടുത്തുള്ള ഇടവഴിയിൽ ഒരു കൊച്ചുഗണപതിക്ഷേത്രമുണ്ട്. വിഘ്നേശ്വരനെ തൊഴുത്, തേങ്ങ ഉടച്ചശേഷം, 8 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ യാത്രക്ക് തയ്യാറായി. വാഹനത്തെ തൊട്ടു വന്ദിച്ചശേഷം ഞാൻ മുൻസീറ്റിൽ കയറിയിരുന്നു. പ്രേംസിങ്ങ് ഞങ്ങൾക്ക് യാത്രാമംഗളം നേർന്നു.

സിംലയിൽനിന്ന് കുഫ്റി, ഫാഗു, മതിയാന, നാർകണ്ട, കിംഗർ, റാംപൂർ,

ജ്യോറി വഴി സറാഹൻ എത്തുകയാണ് അന്നത്തെ ലക്ഷ്യം. 180 കി.മീറ്ററോളം വരുന്ന ഈ യാത്ര ഉയർന്ന മലമടക്കുകളിലൂടെയാണ്. 16 കി.മീറ്റർ ദൂരെയുള്ള കുഫ്റിയിൽ എത്തിയപ്പോൾ വാഹനം നിർത്തി. ഈ സ്ഥലത്തെക്കുറിച്ച് ആവശ്യത്തിലധികം വിശദാംശങ്ങൾ ഭൂപീന്ദർ വഴിമധ്യെ പറഞ്ഞുതന്നിരുന്നു. മധുവിധു ആഘോഷിക്കുന്നവരുടെ പറുദീസയാണത്രെ കുഫ്റി. കുതിരപ്പുറത്തു സവാരിചെയ്ത് ഉയരങ്ങളിലേക്ക് കയറിപ്പോകാം. സീസൺ സമയത്ത് ഇങ്ങനെ യാത്രചെയ്യുമ്പോൾ തൊപ്പിയിലും വസ്ത്രങ്ങളിലും പഞ്ഞിപോലെ മഞ്ഞ് പറ്റിപ്പിടിച്ചിരിക്കും. അഗാധമായ താഴ്വരകളിലെ പച്ചപ്പുൽമൈതാനങ്ങളും, കോണിഫറസ് ഇനത്തിൽപ്പെട്ട വൃക്ഷങ്ങളുടെ ഇടയിലുള്ള ഒഴിഞ്ഞ താവളങ്ങളും, കുളിരാർന്ന കാലാവസ്ഥയും കമിതാക്കൾക്ക് ഹരംപകരുന്ന പ്രകൃതി വിഭവങ്ങളാണ്.

കുഫ്റിയുടെ ആദ്യ ദർശനംതന്നെ എന്നിൽ മടുപ്പുളവാക്കി. ഇടുങ്ങിയ പൊട്ടിപ്പൊളിഞ്ഞ റോഡും ട്രാഫിക് നിയമങ്ങൾ ലംഘിച്ച് കുത്തിക്കയറ്റിക്കൊണ്ടുവരുന്ന വാഹനങ്ങളും ഇതിന്റെ ഇടയിൽക്കൂടി തലങ്ങും വിലങ്ങും നടക്കുന്ന കുതിരകളും വല്ലാത്തൊരു വിരക്തിയാണ് ഉളവാക്കിയത്. കുതിരച്ചാണകവും മണ്ണും ഇടകലർന്ന് കുഴഞ്ഞ് ചളിപിളിയായ റോഡിൽക്കൂടി നടക്കുമ്പോൾ തെന്നിവീഴാതിരിക്കാൻ പരമാവധി ശ്രദ്ധിക്കണം. ഈച്ച ശല്യമാണ് ഏറ്റവും അസഹനീയം. ഗതാഗതക്കുരുക്കിൽപ്പെട്ടുപോയ ഭൂപീന്ദറിനോട് വാഹനം താഴേയ്ക്കെടുത്ത്, സൗകര്യംപോലെ, ഒരിടത്ത് പാർക്കുചെയ്യാൻ നിർദ്ദേശിച്ച് ഞാൻ മുകളിലേക്കു നടന്നു.

തെളിഞ്ഞ പ്രഭാതമായിരുന്നതിനാൽ കുന്നിൻ മുകളിൽ നിന്നു നോക്കുമ്പോൾ അങ്ങകലെ തിളങ്ങിവിളങ്ങി നിലകൊള്ളുന്ന ഹിമപർവതനിരകൾ കാണുവാൻ കഴിഞ്ഞു. മനോഹരമായ ഒരു ദൃശ്യമാണിത്. ഗഢ്വാൾ ഹിമാലയത്തിലെ ബദരീനാഥ്, കേദാർനാഥ് ശൃംഗങ്ങൾ മുതൽ കാശ്മീർ ഭാഗത്തെ പീർ-പഞ്ചൽ ഹിമനിരകൾവരെ ഒരു സൂം ലൈൻസിൽ (Zoom-Lense) ക്കൂടി എന്നപോലെ ദൃശ്യീഭവിക്കുന്നത് സ്വപ്നതുല്യമായ ഒരു കാഴ്ചതന്നെയാണ്. ഇതിന്റെ ഇടയിൽക്കൂടി ഷാലി കൊടുമുടിയുടെ മങ്ങിയ ദൃശ്യവും കാണാം. അസ്തമയസൂര്യന്റെ വർണരാശികൾ ഈ ഹിമനിരകളിലേക്കു താഴ്ന്നിറങ്ങുന്ന അസുലഭദൃശ്യം നേരിട്ടുകണ്ടാൽ മാത്രമേ ബോധ്യമാകുകയുള്ളൂ എന്നാണ് ഒരു പെട്ടിക്കടക്കാരൻ പറഞ്ഞത്. കുതിരസ്സവാരിക്കാരുടെ തിരക്ക് വർധിച്ചപ്പോൾ ഞാൻ തിരിച്ചുപോന്നു.

ഭൂപീന്ദറിനെ അന്വേഷിച്ച് താഴേയ്ക്കു നടക്കുമ്പോഴാണ് "ഇന്ത്യൻ കൗൺസിൽ ഓഫ് അഗ്രിക്കൾച്ചർ റിസർച്ച്" (ICAR) എന്ന സ്ഥാപനത്തിന്റെ ബോർഡ് ശ്രദ്ധിച്ചത്. ഉയർന്ന തസ്തികകളിൽ ജോലി നോക്കുന്നവരെല്ലാം ഡഹ്റാഡൂണിൽ നടക്കുന്ന സെമിനാറിൽ പങ്കെടുക്കുന്നതിനാൽ ഏതാനും കീഴ്ജീവനക്കാർ മാത്രമെ ഓഫീസിൽ ഉണ്ടായിരുന്നുള്ളു. കുറച്ചുനേരം അവരുമായി സംസാരിച്ചു. ICAR- ന്റെ കീഴിലുള്ള 'സെൻട്രൽ പൊട്ടാറ്റൊ റിസർച്ച് സെന്റർ' എന്ന ഗവേഷണസ്ഥാപനമാണ് കുഫ്റിയിൽ പ്രവർത്തിക്കുന്നത്.

പലവിധത്തിലുള്ള പരീക്ഷണങ്ങളും, ഉരുളക്കിഴങ്ങു കൃഷിയുടെ വികസനത്തിനുവേണ്ടി, ഇവിടെ നടക്കുന്നുണ്ട്.[1] വളരെ വിസ്തൃതമായ കൃഷിത്തോട്ടമാണ് ഇവിടെയുള്ളത്. ഫുല്വാ, ഡാർജിലിങ്ങ് റെഡ് റൗണ്ട് & ബ്ളൂ പർപ്പിൾ, അഭോർ, ആഗ്രാ റെഡ്, കൂനൂർ റെഡ് & വൈറ്റ്, സിൽബിലാറ്റി എന്നിവയാണ് ഇന്ത്യയിൽ കൂടുതലായി കൃഷി ചെയ്യുന്നത്. ഉത്തരേന്ത്യയിൽ ഭൂരിഭാഗവും ഫുൽവാ ഇനമാണ് കൃഷിക്കുപയോഗിക്കുന്നത്. തണുപ്പിനെ പ്രതിരോധിക്കാനുള്ള ശേഷി ഉരുളക്കിഴങ്ങിന്നുള്ളതുകൊണ്ടാണ് ഉത്തരേന്ത്യയിലേയും ഹിമാലയസാനുക്കളിലേയും ജനങ്ങൾ ഇതിനെ പ്രധാന ഭക്ഷ്യവസ്തുവായി ഉപയോഗിക്കുന്നത്.* ജീവനക്കാരോട് നന്ദി പറഞ്ഞ് വേഗം മടങ്ങിപ്പോന്നു.

ഒരു പെട്ടിക്കടയിൽനിന്നു കിട്ടിയ ചൂടുള്ള ചായ കുടിച്ചുകൊണ്ട് നില്ക്കുമ്പോൾ അടുത്തുള്ള കര-കൗശലവസ്തു വില്പനശാലയിലെ സുരീന്ദർ പാൽ എന്ന മധ്യവയസ്കനെ പരിചയപ്പെട്ടു. കടയുടെ ഉടമസ്ഥനായ ഇദ്ദേഹത്തിന് കുഫ്റിയിൽ നിരവധി വർഷത്തെ സേവനപാരമ്പര്യമുണ്ട്. അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾ ശ്രദ്ധേയമായിത്തോന്നി. 10-15 വർഷം മുമ്പ്വരെയുള്ള കുഫ്റിയുടെ ചരിത്രം ഓർമിക്കാൻ സുഖമുള്ളതാണ്. നട്ടുച്ചയ്ക്കുപോലും തണുപ്പുകൊണ്ട് വിറയ്ക്കും. മഴക്കാലത്തൊഴികെ വർഷം മുഴുവനും ഇതായിരുന്നു സ്ഥിതി. സഞ്ചാരികളുടെ നിലയ്ക്കാത്ത പ്രവാഹമായിരുന്നു അന്നൊക്കെ. വിവാഹസീസണിൽ ശരാശരി 800 വരെ ദമ്പതിമാർ മധുവിധു

* സോളനേസിയ (Solanaceae) കുലത്തിൽപ്പെട്ട ഉരുളക്കിഴങ്ങ് (സോളാനം ട്യൂബറോസം- Solanum Tuberosum) ആദ്യമായി കൃഷിചെയ്തത് 8000 വർഷങ്ങൾക്കു മുമ്പ് ബൊളീവിയ-പെറു അതിർത്തിയിലാണെന്നു കരുതുന്നു. 15-ാം നൂറ്റാണ്ടിൽ സ്പെയിൻ ഉരുളക്കിഴങ്ങിനെ യൂറോപ്പിലേക്കും മറ്റു പ്രദേശങ്ങളിലേക്കും എത്തിച്ചു. പൊട്ടറ്റൊ എന്ന പദം ബറ്ററ്റ എന്ന സ്പാനിഷ് പദത്തിൽനിന്നാണ് രൂപംകൊണ്ടത്. മധുരക്കിഴങ്ങ് എന്നാണ് ഇതിന്റെ അർഥം. അരി, ഗോതമ്പ്, ചോളം എന്നിവ കഴിഞ്ഞാൽ നാലാം സ്ഥാനം ഉരുളക്കിഴങ്ങിനാണ്. ഈ ഭക്ഷ്യവിള ലോകത്തിൽ ഏറ്റവും അധികം സ്ഥലത്തു കൃഷി ചെയ്യുന്ന മുഖ്യവിളയാണ്. 125 രാഷ്ട്രങ്ങളിൽ ഉരുളക്കിഴങ്ങ് കൃഷിചെയ്യുന്നുണ്ട്. കാർബോഹൈഡ്രേറ്റ്, വിറ്റമിൻ-സി, ഇരുമ്പ്, പൊട്ടാസ്യം, ഫോസ്ഫറസ്, മഗ്നീഷ്യം, വിറ്റമിൻ-ബി, ബി-3, ബി-6 എന്നീ പോഷകഘടകങ്ങൾകൊണ്ട് സമ്പന്നമാണ് ഈ കിഴങ്ങ്. ഇതിന്റെ 80% ജലമാണ്. അന്നജവും ധാരാളമുണ്ട്. റഫ്റിജറേറ്ററിൽ സൂക്ഷിച്ചാൽ ഇതിലെ അന്നജം പഞ്ചസാരയായി മാറും. പാകം ചെയ്യുമ്പോൾ മധുരരസം വരുവാനുള്ള കാരണം ഇതാണ്. കൊഴുപ്പ് വളരെ കുറവുമാണ്. 2007-ൽ ലോകത്ത് 32 കോടി ടൺ ഉരുളക്കിഴങ്ങാണ് ഉൽപ്പാദിപ്പിക്കപ്പെട്ടത്. ഇതിൽ പകുതിയിലധികവും വികസ്വര രാഷ്ട്രങ്ങളാണ് ഉല്പാദിപ്പിച്ചത്. 7 കോടി ടൺ ഉരുളക്കിഴങ്ങ് ഉല്പാദിപ്പിക്കുന്ന ചൈനയാണ് ഒന്നാം സ്ഥാനത്ത്. റഷ്യ കഴിഞ്ഞാൽ മൂന്നാംസ്ഥാനം ഇന്ത്യയ്ക്കാണ്. മൊത്തം ഉല്പാദനത്തിന്റെ പകുതിയിലധികം ഉപയോഗിക്കുന്നത് ഏഷ്യയിലാണ്. ഒരു വ്യക്തി ഒരു വർഷം ശരാശരി 103 കിലോഗ്രാം ഉരുളക്കിഴങ്ങ് ഭക്ഷിക്കുന്നു എന്നാണ് കണക്ക്. ബഹിരാകാശത്ത് ആദ്യമായി എത്തിയ ഭക്ഷ്യവിളയാണ് ഉരുളക്കിഴങ്ങ്, 1995-ൽ കൊളംബിയ പേടകത്തിൽ.

*സംസ്കൃതത്തിൽ 'ആശ്ചര്യകരും' എന്നാണ് ഉരുളക്കിഴങ്ങിന്റെ പേര്.

ആഘോഷാർഥം ദിവസേന ഇവിടെ വന്നിരുന്നു. മറ്റു സഞ്ചാരികളുടെ വരവും ക്രമാതീതമായിരുന്നു. എല്ലാതരം കച്ചവടങ്ങളും യഥേഷ്ടം പരിപുഷ്ടി പ്രാപിച്ചു. ഇന്ന് കുഫ്റിയുടെ അവസ്ഥ ശോചനീയമാണ്. കാലാവസ്ഥയിൽ വന്ന വ്യതിയാനംമൂലം മഞ്ഞുകാലത്തു മാത്രമെ മഞ്ഞുവീഴ്ചയുള്ളൂ. അതിലും കുറവ് വന്നിട്ടുണ്ട്. കോൺക്രീറ്റ് കെട്ടിടങ്ങൾ ക്രമാതീതം ഉയർന്നു വന്നതും വൃക്ഷങ്ങൾക്കു നാശം സംഭവിച്ചതും മനോഹരമായ മലഞ്ചെരുവുകൾ ഉണങ്ങിവരണ്ടതും കാലാവസ്ഥയെ ഒട്ടാകെ തകിടംമറിച്ചു. സഞ്ചാരികൾ അലക്ഷ്യമായി വലിച്ചെറിയുന്ന പ്ളാസ്റ്റിക് വസ്തുക്കളുംമറ്റും കുന്നുകൂടിയപ്പോൾ മുനിസിപ്പൽ അധികൃതർ ആ താഴ്‌വരകളൊക്കെ മണ്ണിട്ടു മൂടി നികത്തിയെടുത്തു. ഭൂമാഫിയകളുടെ ഒത്താശയോടെയാണ് ഇതൊക്കെ നടന്നത്. ക്രമേണ, ഇവിടമെല്ലാം കോൺക്രീറ്റ് സൗധങ്ങളും ഉയർന്നു. കച്ചവടക്കാർ അമിതമായി വിലവർധിപ്പിച്ചതും കുതിരക്കാരുടെ തട്ടിപ്പും ഒക്കെക്കൂടിയായപ്പോൾ സഞ്ചാരികൾ കുഫ്റിയെ കൈയൊഴിഞ്ഞുതുടങ്ങി. മധുവിധുക്കാരിൽ ഭൂരിഭാഗവും സിംഗപ്പൂർ, മലയേഷ്യ, മൗറീഷ്യസ് തുടങ്ങിയ സ്ഥലങ്ങളിലേക്ക് പറന്നപ്പോൾ കുഫ്റിയിലെ ഇടുങ്ങി വൃത്തിഹീനമായ തെരുവുകൾ വിജനമായിത്തുടങ്ങി. ഭൂമാഫിയകളുടെ കൈയിൽ ഞെരിഞ്ഞമർന്നുപോയ കുഫ്റി എന്ന സുന്ദരിയ്ക്ക് ഇനിയും ഒരു പുനർജന്മമുണ്ടാകുമോ?

കുഫ്റിയിൽനിന്ന് നാഷണൽ ഹൈവേ 22 വഴി ഞങ്ങൾ യാത്ര തുടർന്നു. മുന്നോട്ടുപോകുന്തോറും കുളിരേകുന്ന കാലാവസ്ഥയായതിനാൽ യാത്ര സുഖമായിരുന്നു. ഉയർന്നമലമടക്കുകളിലേക്ക് ചുറ്റിക്കയറിപ്പോകുന്ന റോഡിന് പല സ്ഥലത്തും വീതി വളരെ കുറവായതിനാൽ സൂക്ഷ്മതയോടെയാണ് ഭൂപീന്ദർ വാഹനം ഓടിച്ചത്. ആൾത്താമസമുള്ള കൊച്ചുകൊച്ചു ഗ്രാമങ്ങൾ മലമടക്കുകളിലാകെ വ്യാപിച്ചുകിടക്കുന്നുണ്ട്. മതിയാന എന്ന സ്ഥലത്തെത്തിയതോടെ ഭൂപ്രകൃതിയിൽ വലിയ മാറ്റം വന്നു. ഇവിടന്നങ്ങോട്ട് ആപ്പിൾ തോട്ടങ്ങളുടെ തുടക്കമായി. റോഡിന്റെ ഇരുവശത്തുമുള്ള ചെരിവാർന്നപ്രദേശങ്ങളിൽ ചെറുതും, വലുതുമായ ആപ്പിൾ തോട്ടങ്ങളാണ് സർവത്ര. പുരുഷന്മാരും, സ്ത്രീകളും പല വിധത്തിലുള്ള ജോലികളിൽ ഏർപ്പെട്ടിരിക്കുന്നതായി കണ്ടു. തഴച്ചുകൊഴുത്ത് പച്ചപ്പിൽ ആറാടിനില്ക്കുന്ന ആപ്പിൾ വൃക്ഷങ്ങൾ മിക്കതും പുഷ്പിച്ചു കഴിഞ്ഞിരുന്നു. ഉയരങ്ങളിൽനിന്നും വീശിയൊഴുകിയെത്തുന്ന കുളിർ തെന്നലേറ്റ് വൃക്ഷശിഖരങ്ങൾ ചാഞ്ചാടുന്ന ദൃശ്യം ആസ്വാദ്യകരമാണ്.

സൈൻച് എന്ന ഒരു ചെറിയ അങ്ങാടിയിൽ എത്തിയപ്പോൾ ഞങ്ങൾ ഉച്ചഭക്ഷണം കഴിച്ചു. ഗ്രാമീണരുടെ വസതികളോടുചേർന്ന് ചെറുകിട കച്ചവടസ്ഥാപനങ്ങൾ ഉണ്ട്. മധുരപലഹാരക്കടകളാണ് അധികവും. പഴങ്ങളും പച്ചക്കറികളും പുതുമ മാറാത്തതാണ്. കിംഗൾ എന്ന കൊച്ചുഗ്രാമം കഴിഞ്ഞാൽ പിന്നീടുള്ള യാത്ര സത്‌ലജ് നദിയുടെ തീരത്തുകൂടിയാണ്. റോഡിന്റെ താഴെയുള്ള അഗാധമായ താഴ്‌വരയിൽക്കൂടി നദി കുതിച്ചൊഴുകുന്നതു കണ്ടാൽ ഭീതി തോന്നും. ഇവിടന്നങ്ങോട്ട് രാംപൂർ-ജിയോറിവരെയും

സത്‌ലജ് നദീതീരത്തുകൂടി, അമ്പതിൽപ്പരം കി.മീറ്റർ നീളത്തിൽ, റോഡ് നിർമിച്ചിരിക്കുന്നത് എഞ്ചിനീയറിങ്ങ് വൈദഗ്ധ്യത്തിന്റെ മകുടോദാഹരണമാണ്. മലമടക്കുകളെ പ്രദക്ഷിണംവച്ച് വളഞ്ഞുപുളഞ്ഞ് കിടക്കുന്ന റോഡ് പല സ്ഥലത്തും ശൂന്യതയിലേയ്ക്കെന്നപോലെ നദിയുടെ അഗാധകയങ്ങളിലേക്ക് തള്ളിനിൽക്കുന്നു.

3 മണിക്കു മുമ്പായി രാംപൂറിൽ എത്തി. ചെറിയൊരു പട്ടണമാണ് ഇത്. ദേശസാൽകൃതബാങ്കുകൾ, വിവിധതരം കച്ചവടസ്ഥാപനങ്ങൾ, ഹോട്ടലുകൾ, ചെറുകിട ഭക്ഷണശാലകൾ തുടങ്ങി നിത്യജീവിതത്തിന്നാവശ്യമായ എല്ലാം ഇവിടെയുണ്ട്. പഴം-പച്ചക്കറികളുടെ വിപുലമായ ശേഖരം പ്രത്യേകം ശ്രദ്ധേയമാണ്. രാംപൂറിലെ തിരക്കിൽനിന്ന് ക്ഷണത്തിൽ രക്ഷപ്പെട്ട് ജിയോറിയിലെത്തിയപ്പോൾ ചായ കഴിക്കാനായി യാത്ര നിർത്തി. തണുപ്പ് വർധിച്ചുകൊണ്ടിരുന്നതിനാൽ ചൂടുള്ള ചായ അത്യാവശ്യമായി തോന്നി. ഇവിടെനിന്ന് ഹൈവേയിലൂടെ നേരെ മുന്നോട്ടുപോയാൽ റിക്കോങ്ങ് പിയോയിൽ എത്തിച്ചേരാം. കിന്നർ ജില്ലയുടെ ജില്ലാ ആസ്ഥാനം ഇവിടെയാണ്. അതിർത്തി പ്രദേശങ്ങളിലൂടെയുള്ള യാത്രയ്ക്ക് ആവശ്യമായ 'ഇന്നർ ലൈൻ പെർമിറ്റ്' ഇവിടെനിന്നാണ് ലഭിക്കുക.

ജിയോറിയിലെ നാഷണൽ ഹൈവേയിൽനിന്ന് വലത്തോട്ടുതിരിഞ്ഞ് സറാഹൻ ലക്ഷ്യംവച്ച് യാത്ര തുടർന്നു. ടാർ ചെയ്ത റോഡാണെങ്കിലും ഇടുങ്ങിയതും കുത്തനെയുള്ളതുമായതിനാൽ വളരെ സാവധാനത്തിൽ മാത്രമെ യാത്രചെയ്യാൻ സാധിക്കുകയുള്ളൂ. ആപ്പിൾ തോട്ടങ്ങളെ ചുറ്റിക്കറങ്ങിയാണ് റോഡ് മുകളിലേക്ക് പോകുന്നത്. കാട്ടുപൂക്കളിൽപ്പെട്ട പലതരം ചെടികളും ഇടത്തരം വൃക്ഷങ്ങളും മലഞ്ചെരുവുകളിലെ ഒഴിഞ്ഞ സ്ഥലങ്ങളിൽ വർണകാന്തിയോടെ പൂത്തുലഞ്ഞുനിൽക്കുന്നത് കണ്ണുകൾക്ക് ഹൃദ്യമായ വിരുന്നായി മാറി. 5 മണിക്കുമുമ്പായി ഞങ്ങൾ സറാഹൻ നിരപ്പിൽ എത്തി. വലിയ വാഹനങ്ങളുടെ ഓട്ടം ഇവിടെ അവസാനിക്കുന്നു. ചെറിയ വാഹനങ്ങൾക്ക് അടുത്ത ഗ്രാമത്തിലേക്ക് പോകാൻ ചെറിയൊരു വഴി മലമുകളിലേക്ക് നീണ്ടുകിടക്കുന്നുണ്ട്.

സിംല ജില്ലയിൽപ്പെട്ട സറാഹൻ സമുദ്രനിരപ്പിൽനിന്ന് 7200 -ൽപ്പരം അടി ഉയരത്തിൽ സ്ഥിതിചെയ്യുന്നു. മൂന്നു ഭാഗത്തും ഹിമപർവതനിരകളാണ്. വർഷം മുഴുവനും തണുപ്പനുഭവപ്പെടുന്ന കാലാസ്ഥയാണ് ഇവിടെ. മഴക്കാലത്ത് മാത്രം തണുപ്പിന് കുറച്ചു കുറവനുഭവപ്പെടും. പക്ഷേ, നവംബർ മുതൽ ഏപ്രിൽ വരെ മഞ്ഞുവീഴ്ച കൂടുതലായതിനാൽ തണുപ്പ് വല്ലാതെ വർധിക്കുന്നു. പ്രശസ്ത ഹിന്ദുതീർഥാടനകേന്ദ്രമായതിനാൽ സഞ്ചാരികൾ ധാരാളമായി ഇവിടേയ്ക്കെത്തുന്നുണ്ട്. നാലോ അഞ്ചോ ലോഡ്ജുകളും അവരുടേതായ ഭക്ഷണശാലകളും മാത്രമെ ഇവിടെയുള്ളൂ. ട്രാവൽ ഏജൻസികൾ വഴി മുൻകൂട്ടി ബുക്ക് ചെയ്താൽ മാത്രമെ താമസം ഉറപ്പാക്കാൻ കഴിയൂ. ക്ഷേത്രംവക ധർമശാലയും, അതിഥി മന്ദിരവും, ഒഴിവുണ്ടെങ്കിൽ തീർഥാടകർക്ക് ലഭിക്കും. ക്ഷേത്രത്തിൽ അർച്ചന ചെയ്യുന്നതിനുവേണ്ടിയുള്ള പൂജാ

ദ്രവ്യങ്ങൾ വിൽക്കുന്ന കടകളും, ഫോട്ടോ, കൗതുകവസ്തുക്കൾ എന്നിവ വിൽക്കുന്ന ചെറിയ വ്യാപാരങ്ങളും ക്ഷേത്രത്തിന്റെ അടുത്തായിത്തന്നെ യുണ്ട്. തെരുവുനായ്ക്കൾ യഥേഷ്ടമുണ്ട്. മഹാക്ഷേത്രങ്ങളുടെ പരിസരത്ത് സാധാരണ കാണപ്പെടുന്ന തിക്കും തിരക്കും ശബ്ദമലിനീകരണവും ഒന്നും ഇവിടെയില്ല. കുളിരണിഞ്ഞ കാലാവസ്ഥയുടെ നിർവൃതിയിൽ തികഞ്ഞ ഏകാന്തത.

ബുഷാഹർ രാജാക്കന്മാരുടെ കുലദേവതയായിരുന്നു ആദിപരാശക്തിയായ ഭീമകാളിദേവി. ഷോണിത്പൂർ തലസ്ഥാനമാക്കി രാജ്യം ഭരിച്ചിരുന്ന ഈ രാജ വംശത്തിന്റെ വിസ്തൃതി കിന്നർ ജില്ല മുഴുവനും സിംലയുടെ ഏതാനും ഭാഗങ്ങളും ഉൾപ്പെട്ടതായിരുന്നു. കിരാതവേഷത്തിൽ പരമശിവൻ കിന്നർ ഹിമ നിരകളിൽ പ്രത്യക്ഷപ്പെട്ടിരുന്നു എന്നാണ് ഇവരുടെ വിശ്വാസം. ഷോണി ത്പൂരിന്റെ ഇന്നത്തെ നാമധേയമാണ് സറാഹൻ. ബാണാസുരനെ വധിച്ച ശേഷം അദ്ദേഹത്തിന്റെ തല ഭീമകാളി ക്ഷേത്രസമുച്ചയത്തിന്റെ പ്രധാന കവാടത്തിന്റെ അടിയിൽ കുഴിച്ചുമൂടിയെന്നാണ് വിശ്വസിക്കുന്നത്. അസുര ചക്രവർത്തിയായ ബലിയും വിഷ്ണുഭക്തനായ പ്രഹ്ളാദനും പുരാണങ്ങ ളുടെ കാലഘട്ടത്തിൽ ഇവിടെ ഭരിച്ചിരുന്നു. ഉഷ-അനിരുദ്ധ പ്രണയത്തിന്റെ ഭാഗമായി, ശ്രീകൃഷ്ണൻ അനിരുദ്ധനെതിരെ യുദ്ധംചെയ്ത സ്ഥലവും ഇതാ യിരുന്നു. ബാണാസുരനുശേഷം ശ്രീകൃഷ്ണന്റെ മകനായ പ്രദ്യുമ്നൻ ഈ രാജവംശത്തിന്റെ അധിപനായി. ഈ പരമ്പരയിൽപ്പെട്ടവരാണ് പിന്നീട്, തുടർച്ചയായി, ഇവിടെ ഭരിച്ചത്. ഈ രാജവംശംതന്നെയാണ് ഇവിടത്തെ ഭീമ കാളിക്ഷേത്രം പുനർനിർമാണംനടത്തിയതും രാജവംശത്തിന്റെ കുലദേവ തയായി ദേവിയെ ആരാധിച്ചതും. ദക്ഷയാഗത്തിൽ സതീദേവി ആത്മാഹുതി ചെയ്തപ്പോൾ, പരമശിവന്റെ കോപം അകറ്റുന്നതിനുവേണ്ടി മഹാവിഷ്ണു തന്റെ സുദർശന ചക്രംകൊണ്ട് ദേവിയുടെ മൃതദേഹത്തെ 51 കഷണങ്ങ ളായി 51 സ്ഥലങ്ങളിലേക്ക് തെറിപ്പിച്ചു. സതീദേവിയുടെ ചെവി വന്നുവീണത് ഇവിടെയാണെന്നാണ് വിശ്വാസം. ഈ ക്ഷേത്രസമുച്ചയത്തിൽ പാർവതീദേ വിയുടെ പ്രതിഷ്ഠ ഉണ്ടാകാനുള്ള കാരണവും ഇതാണ്.

കുറച്ചുസമയം വിശ്രമിച്ചശേഷം, ദേഹശുദ്ധിവരുത്തി ക്ഷേത്രത്തിലേക്ക് നടന്നു. ലോഡ്ജിൽനിന്നു അമ്പതുമീറ്ററോളം ദൂരമേ ഇവിടേക്കുള്ളൂ. റോഡിന്റെ ഇടതുവശത്തായി മനോഹരമായ ഒരു ഉദ്യാനമുണ്ട്. ഇവിടെ ഇരു ന്നാൽ ക്ഷേത്രസമുച്ചയം തൊട്ടടുത്തെന്നപോലെ കാണാം. തിബത്തൻ ശില്പ വേലയുടെ സ്വാധീനമുള്ള ബുദ്ധമത മൊണാസ്ട്രികളുടെ നിർമാണരീതി യിലാണ് ഈ മഹാക്ഷേത്രം പണികഴിപ്പിച്ചിട്ടുള്ളത്. പ്രധാന കവാടത്തിൽ തൊട്ടു വന്ദിച്ചശേഷം ഉള്ളിലേക്കു കടന്നു. വിശാലമായ ഒരു മുറ്റമാണ് നേരെ മുന്നിൽ. ചെങ്കല്ലുപാളികൾ വിരിച്ച് മുറ്റം വൃത്തിയായി സൂക്ഷിച്ചിട്ടുണ്ട്. ഇതിന്റെ മൂന്നുഭാഗത്തും ഇരുനില കെട്ടിടമാണ്. വളരെ പഴക്കമുള്ളതാണ് ഇതിന്റെ നിർമാണം. ധർമ്മശാലയും അതിഥിമന്ദിരവും കാര്യാലയവും ഒന്നാം

നിലയിലാണ്. നവീകരിച്ച ഒരു ഭക്ഷണശാല, ദേവസ്വംവക, താഴത്തെ നിലയിലുണ്ട്. മുറ്റത്തിന്റെ വലത്തെ കോണിലായി നരസിംഹക്ഷേത്രം സ്ഥിതി ചെയ്യുന്നു.

നരസിംഹമൂർത്തിയെ തൊഴുതശേഷം മുറ്റത്തിന്റെ മധ്യഭാഗത്തുള്ള പടവുകൾ കയറി മുകളിലെത്തി. ഇവിടെയും സമചതുരാകൃതിയിലുള്ള ഒരു മുറ്റമുണ്ട്. നിവേദ്യങ്ങൾ പാകംചെയ്യുന്നതും ശാന്തിക്കാർ വിശ്രമിക്കുന്നതും ഇവിടെയുള്ള തിടപ്പിള്ളിയിലാണ്. ഈ മുറ്റത്തിന്റെ വലതുഭാഗത്ത് പട്ടാളക്കാർ കാവൽ നില്ക്കുന്നുണ്ട്. തീർഥാടകരെ ഇവിടെ സൂക്ഷ്മപരിശോധനയ്ക്ക് വിധേയമാക്കുന്നു. ഇവിടെനിന്ന് മുകളിലോട്ടു കയറിച്ചെന്നാൽ ഭീമകാളിക്ഷേത്രത്തിന്റെ മുന്നിലെത്താം. പ്രധാനക്ഷേത്രത്തിന്റെ തൊട്ടടുത്തുള്ള ക്ഷേത്രം നവീകരണപ്പണികൾ നടക്കുന്നതിനാൽ അടച്ചിട്ടിരിക്കയാണ്. ഇവിടത്തെ പ്രതിഷ്ഠകൾ വലിയ ക്ഷേത്രത്തിലേക്ക് മാറ്റി പ്രതിഷ്ഠിച്ചിട്ടുണ്ട്. അടച്ചിട്ട ക്ഷേത്രത്തിന്റെ വലതുഭാഗത്തുള്ള കീഴ്മുറ്റത്ത് പാതാളഭൈരവന്റെ ക്ഷേത്രവുമുണ്ട്.

ഭീമകാളീദേവിക്ഷേത്രം പ്രൗഢഗംഭീരംതന്നെയാണ്. മൂന്നുനിലകളായിട്ടാണ് നിർമാണം. ഉൾഭാഗം മുഴുവനും മരപ്പണികളാണ്. ഇടുങ്ങിയ വരാന്തകളും ചുറ്റുഗോവണിയും ചുമരുകളും തട്ടുകളും എല്ലാം മരംകൊണ്ടാണ് നിർമിച്ചിട്ടുള്ളത്. കേടുപാടുകൾ തീർത്ത് പുതുക്കിപ്പണിഞ്ഞ ഭാഗങ്ങളിലൊക്കെ ദേവദാരു മരത്തിന്റെ മാസ്മരഗന്ധം തളംകെട്ടിനിൽക്കുന്നുണ്ട്. ഒന്നാം നിലയിലാണ് പാർവതിയുടെ പ്രതിഷ്ഠ. ഏറ്റവും മുകളിൽ ശ്രീഭീമകാളിയും. സർവാഭരണഭൂഷിതയായിട്ടാണ് ദേവി ഇരിക്കുന്നത്. അസാമാന്യമായ തേജസ്സുണ്ട് വിഗ്രഹത്തിന്. പേരുപോലെത്തന്നെ വിഗ്രഹം ഭീമാകാരമാണ്. ഏകാഗ്രതയോടെ കൈകൂപ്പി നിന്നാൽ എല്ലാ ഇന്ദ്രിയങ്ങളും ഉണർന്നു തുടങ്ങും. വിഗ്രഹത്തിന്റെ മൂന്നടിയോളം അടുത്തുവരെ ഭക്തർക്ക് പോകാം. പൂജാരിയായ ബ്രാഹ്മണവൃദ്ധൻ ഒരൊഴിഞ്ഞ കോണിൽ ഇരുന്ന് സ്തോത്രങ്ങൾ പതിയ ഉരുവിടുന്നുണ്ട്. തൊഴുതുകഴിഞ്ഞ ഭക്തർക്ക് അദ്ദേഹം തീർഥവും പ്രസാദവും കൊടുക്കും. ദക്ഷിണയായി അദ്ദേഹത്തിനു കൊടുക്കുന്ന പണം ഭണ്ഡാരത്തിൽ നിക്ഷേപിക്കാൻ ഭക്തന്മാരോട് നിർദ്ദേശിക്കുന്നതു കേട്ടപ്പോൾ എനിക്ക് അത്ഭുതം തോന്നി. ഇങ്ങനേയും ഒരു പൂജാരിയോ?

വരാന്തയുടെ ഒരു ഭാഗത്ത് ചമ്രം പടിഞ്ഞിരുന്ന്, ദേവിയെ നോക്കി, സ്തോത്രങ്ങൾ ചൊല്ലി കുറേനേരം ഞാൻ ഇരുന്നു. ദീപാരാധന കഴിഞ്ഞപ്പോൾ സാഷ്ടാംഗനമസ്കാരംചെയ്ത് തിരിച്ചുപോന്നു. പകൽവെളിച്ചം നല്ലപോലെ ഉണ്ടായിരുന്നതിനാൽ ക്ഷേത്രത്തിന്റെ മുൻഭാഗത്തുള്ള ഉദ്യാനത്തിൽ കുറച്ചുസമയം ചെന്നിരുന്നു. ചുറ്റിനുമുള്ള ഹിമപർവതനിരകൾ പോക്കുവെയിലിന്റെ പൊൻപ്രഭയേറ്റ് വെട്ടിത്തിളങ്ങുന്നു. താഴെ, പച്ചപ്പിൽ കുളിച്ചു നിൽക്കുന്ന താഴ്‌വരപ്രദേശങ്ങളിലാകെ ദീപ്തമായ തങ്കപ്രഭയുടെ തിളക്കം. പരിശുദ്ധമായ വായുവും മലിനീകരണമില്ലാത്ത അന്തരീക്ഷവും വല്ലാത്തൊരു നിർവൃതിയാണ് തന്നത്.

സന്ധ്യമയങ്ങിത്തുടങ്ങിയപ്പോൾ തിരിച്ചുനടന്നു. വഴിയിൽവച്ച് ഒരു പെട്ടിക്കടയുടെ ഓരത്തായി നിന്നിരുന്ന ഭൂപീന്ദറിനേയും തദ്ദേശീയരായ രണ്ടു മധ്യവയസ്കരേയും കണ്ടപ്പോൾ ഞാൻ അവരുടെ അടുത്തേക്കു ചെന്നു. ഓരോ ചായയ്ക്ക് ഓർഡർ കൊടുത്തശേഷം കിന്നർ കൈലാസത്തെക്കുറിച്ച് തദ്ദേശീയരോട് ആരാഞ്ഞു. ഭൂപീന്ദർ ഈ വിഷയത്തെക്കുറിച്ച് ഇവരോട് ചോദിച്ചറിഞ്ഞിരുന്നു. കല്പയിലോ, സാംഗ്ളയിലോ ചെന്നാൽ കിന്നർ കൈലാസം കാണാമെന്നു മാത്രമായിരുന്നു ഇവരുടെ അറിവ്. അങ്ങോട്ട് എത്തിച്ചേരാനുള്ള ട്രെക്കിങ്ങ് മാർഗത്തെക്കുറിച്ചൊന്നും ഒരറിവുമില്ല. പെട്ടിക്കടക്കാരൻ ഇടപെട്ട് വിഷയം ഒന്നുകൂടി സങ്കീർണമാക്കി. വടക്കു-പടിഞ്ഞാറുഭാഗത്തുള്ള ഹിമശൃംഗങ്ങളിലേക്ക് വിരൽചൂണ്ടി അദ്ദേഹം ശ്രീകണ്ഠഹാദേവ് കൈലാസഭാഗം കാണിച്ചുതന്നു. വിദൂരതയിൽ, ഉയർന്നുനില്ക്കുന്ന ഒരു ഹിമശൃംഗം നിഴൽപ്പോലെ കണ്ടുവെങ്കിലും അതെന്താണെന്നുപോലും വ്യക്തമായില്ല. കിന്നർ കൈലാസം കല്പയിൽ നിന്നോ സാംഗ്ളയിൽ ചെന്നോ കാണുന്നത് ഇതേപോലെയാണെന്നും, അവിടെ ചെന്ന് തദ്ദേശീയരെക്കണ്ട് അന്വേഷിക്കുന്നതാണ് നല്ലതെന്നും അദ്ദേഹം ഉപദേശിച്ചു.

രാത്രിഭക്ഷണം കഴിക്കുന്നതിനിടക്ക് ഭക്ഷണശാലയിലെ ചിലരോട് ഭൂപീന്ദർ കിന്നർ കൈലാസത്തെക്കുറിച്ച് ചോദിച്ചറിയുന്നുണ്ടായിരുന്നു. കാലത്ത് സാംഗ്ള ലക്ഷ്യമാക്കി യാത്ര തുടരാമെന്ന തീരുമാനത്തോടെ ഞാൻ മുറിയിലേക്ക് പോയി. മഞ്ഞുവീഴ്ച ആരംഭിച്ചിരുന്നതിനാൽ തണുപ്പ് വർധിച്ചുതുടങ്ങി. പ്രാർഥിച്ചശേഷം കിടക്കയെ അഭയം പ്രാപിക്കുമ്പോൾ ഹിമാലയത്തിലെ മറ്റൊരു ലക്ഷ്യസ്ഥാനത്തുകൂടി എത്തിച്ചേർന്നതിന്റെ സംതൃപ്തിയായിരുന്നു മനസ്സിൽ.

## III

സറാഹനിലെ സൂര്യോദയത്തെ അത്യാകർഷകമെന്നൊന്നും വിശേഷിപ്പിക്കാൻ വയ്യെങ്കിലും പ്രപഞ്ചശില്പിയുടെ കരവിരുതിന്റെ മിന്നലാട്ടങ്ങൾ തീർച്ചയായും ദർശിക്കാം. കിഴക്കുനിന്നുള്ള വർണക്കൂട്ടുകൾ എതിർദിശയിലെ ഹിമശൃംഗങ്ങൾവരെ ചിതറി എത്തുമ്പോൾ അതൊരു അനുഭൂതിദായകമായ ദൃശ്യംതന്നെയാണ്. സുതാര്യമായ ഒരു കർട്ടൻപോലെ നിലകൊള്ളുന്ന മൂടൽമഞ്ഞിന്മേൽ വർണരശ്മികൾ പതിക്കുമ്പോൾ രൂപംകൊള്ളുന്ന മഴവില്ല് എത്ര കണ്ടാലാണ് മതിവരുക?

ക്ഷേത്രദർശനത്തിനുശേഷം ഓരോ ചായ മാത്രം കുടിച്ച് 8 മണിയോടെ ഞങ്ങൾ യാത്രക്ക് തയ്യാറായി. ഭീമകാളിക്ഷേത്രത്തിന്റെ പിൻഭാഗത്തുള്ള വനമേഖലയിൽ 'വൈൽഡ് ലൈഫ് ഡിവിഷന്റെ' സറാഹൻ പെസന്ററി (Sarahan Phesantry)യുണ്ട്. ചെമ്പോത്ത് പക്ഷിവർഗസംരക്ഷിത പദ്ധതിയാണ് വനംവകുപ്പ് ഇവിടെ നടപ്പാക്കുന്നത്. ഇന്തോ-തിബത്തൻ ബോർഡർ പോലീസിന്റെ പരിശീലനകേന്ദ്രം സറാഹനിൽ സ്ഥിതിചെയ്യുന്നുണ്ട്. ITBP യുടെ 19-ാം ബറ്റാലിയൻ ആസ്ഥാനവും ഇവിടെയാണ്. സശസ്ത്ര സീമാബൽ സൈന്യത്തിനും

ഇവിടെ ആസ്ഥാനമുണ്ടെങ്കിലും പരിശീലനകേന്ദ്രം 25 കിലോമീറ്റർ ദൂരെയുള്ള കുമാർസൈൻ എന്ന സ്ഥലത്താണ്. സൈനികാവശ്യങ്ങൾക്കു വേണ്ടി ഹെലികോപ്ടർ ഇറങ്ങാനുള്ള ഹെലിപാഡും ഇവിടെയുണ്ട്. ചൈനീസ് അതിർത്തിയിലേക്കു 130 കി.മീറ്റർ മാത്രമെ ദൂരമുള്ളൂ എന്നതുകൊണ്ട് ഈ ഭാഗത്തുള്ള സൈനിക സജ്ജീകരണങ്ങൾ ഭാരത സർക്കാർ വർധിപ്പിച്ചിട്ടുണ്ട്.

സറാഹനിൽനിന്ന് ജിയോറി–ഭാവനഗർ–ടാപ്രി–കർച്ചം വഴി സാംഗ്ളയിലേക്ക് 110 കി.മീറ്റർ ദൂരമുണ്ട്. ജിയോറി കഴിഞ്ഞാൽ യാത്ര മുഴുവനും സത്‌ലജ് നദിയുടെ തീരത്തുകൂടിയാണ്. കരിങ്കൽ മലകളുടെ അടിഭാഗം തുരന്നെടുത്ത് നിർമിച്ച ഈ ദേശീയപാതയ്ക്ക് (ഹിന്ദുസ്ഥാൻ–തിബത്ത് റോഡ്) അപകടകരമായ വളവുകളും വീതിക്കുറവും നിരവധി സ്ഥലങ്ങളിൽ ഉണ്ട്. ഇടതുഭാഗത്തുള്ള അഗാധമായ താഴ്‌വരയിൽക്കൂടി കുതിച്ചൊഴുകുന്ന നദിയുടെ രൗദ്രഭാവം ഒരു ഭാഗത്തു കാണുമ്പോൾ, റോഡിന്റെ വലതുഭാഗത്ത് കാണുന്നത് അപാരമായ ഉയരത്തിൽ നിലകൊള്ളുന്ന കരിങ്കൽ ശൈലങ്ങളുടെ ഭീകരരൂപമാണ്. ആർച്ചുപോലെ റോഡിലേക്കു തൂങ്ങിനിൽക്കുന്ന പാറക്കൂട്ടങ്ങൾ പല സ്ഥലത്തും കാണാം. മുകളിൽനിന്ന് പാറ ഇടിഞ്ഞു വീണ് റോഡിനെ തകർത്തുകളയുന്നതും അതുമൂലം ഗതാഗതം സ്തംഭിക്കുന്നതും പതിവാണ്. വർഷക്കാലത്ത് നദിയിലെ ജലവിതാനം അപകടകരമായ വിധത്തിൽ ഉയരുമ്പോൾ റോഡിന്റെ അവസ്ഥ ശോചനീയമാകുന്നു. അതിശക്തമായ കുത്തൊഴുക്കുമൂലം പാതയുടെ അടിഭാഗം നദി കാർന്നെടുക്കുന്നതിനാൽ റോഡിൽ വിള്ളലുകൾ കാണും. ഇത്തരം ഘട്ടങ്ങളിൽ ഇതുവഴിയുള്ള ഗതാഗതം തീർത്തും നിലച്ചുപോകും.

സത്‌ലജ് നദിയിൽനിന്ന് വൈദ്യുതി ഉൽപ്പാദിപ്പിക്കുന്ന ചെറുതും വലുതുമായ പദ്ധതികളുടെ[1] നിർമാണം ഈ ഭാഗങ്ങൾ കേന്ദ്രീകരിച്ച് നടക്കുന്നുണ്ട്. ഈ ആവശ്യത്തിനായി ഉപയോഗിക്കുന്ന സാമഗ്രികളും ക്രെയിൻ മുതലായ കൂറ്റൻ യന്ത്രോപകരണങ്ങളും നിരവധി മറ്റു വാഹനങ്ങളും തൊഴിലാളികൾക്കുള്ള താൽക്കാലിക വസതികളും കൈക്കൂടിയാകുമ്പോൾ ഈ ശാന്തമായ ഹിമാലയൻ താഴ്‌വരയുടെ അന്തരീക്ഷം കലുഷിതമാകുന്നു. നിരവധി ഡീസൽ ജനറേറ്ററുകൾ പുറത്തേക്കു തള്ളുന്ന പുകയും ടണലുകൾ (Adit) നിർമിക്കുന്നതിനുവേണ്ടി കരിങ്കൽ ശൈലങ്ങളെ നിർദ്ദയം വെട്ടിമുറിക്കുമ്പോൾ ഉയരുന്ന പൊടിപടലങ്ങളും ഡൈനാമിറ്റുകൾ പൊട്ടുമ്പോൾ സംഭവിക്കുന്ന സ്ഫോടനാത്മകമായ ശബ്ദവീചികളും സഹിക്കാവുന്നതിലും അപ്പുറമാണ്. നദിയുടെ സ്വാഭാവികമായ ഒഴുക്കിന് കാര്യമായ തടസ്സം വരാത്തരീതിയിലാണ്

1, BASPA IInd Project. 300 M.W. നിർമാണം പൂർത്തിയായി. 2. Karcham Wangtoo Project- 1000 M.V. 2011-ൽ പൂർത്തിയാകും. നിർമാണചിലവ് 6500 കോടി. 3. Nathpa Gakhri Project - 1500 M.W 4. Satlej Jal Vidyud Nigam - 1500 M.W. നിർമാണം നടക്കുന്നു. (Central & State Govt. Joint Venture). 5. Rampur Jal Vidyud Pariyojana - നിർമാണം നടക്കുന്നു.

പദ്ധതികളുടെ ആസൂത്രണമെങ്കിലും, പദ്ധതികൾ പൂർണമായ ശേഷിയിൽ നടപ്പാക്കുന്നതോടെ ഈ ഭാഗത്തെ ഭൂപ്രകൃതിക്കുതന്നെ സാരമായ മാറ്റം സംഭവിക്കും. നൂറുകണക്കിന്, ഉഗ്രശേഷിയുള്ള, ഡൈനാമിറ്റുകൾ പൊട്ടുമ്പോൾ അത് അകലെക്കിടക്കുന്ന പർവതങ്ങളെവരെ ബാധിക്കുന്നു. സൃഷ്ടിയുടെ മഹത്തായ സാക്ഷാത്കാരങ്ങളിൽ പർവതങ്ങൾക്കു മുഖ്യസ്ഥാനമുണ്ട്. അഗോചരമായ നിരവധി സവിശേഷതകൾ ഇവയ്ക്കുണ്ടെന്ന് പഠനങ്ങൾ വ്യക്തമാക്കുന്നു. അന്യാദൃശ്യമായ ഊർജ്ജം പർവതങ്ങൾക്കുള്ളിലും അവയ്ക്കു ചുറ്റും സ്ഥിതിചെയ്യുന്നുണ്ട്. ആത്മീയസ്പന്ദനങ്ങളുടെ നിറകുടമാണ് പർവതങ്ങൾ. പർവതങ്ങളെ വെട്ടിമുറിക്കുന്നതും തകർക്കുന്നതും ഗുരുതരമായ പരിസ്ഥിതി നാശത്തിനു കാരണമാകും.

ഭാരതത്തെപ്പോലുള്ള ഒരു വികസ്വരരാഷ്ട്രത്തിന് വൈദ്യുതി ഊർജ്ജം അത്യന്താപേക്ഷിതമായ ഒരു ഘടകമാണ്. ഏതൊരു രാഷ്ട്രത്തിന്റെയും സ്ഥിതി ഇതുതന്നെയാണ്. ആണവോർജത്തിനുവേണ്ടി ലോകരാഷ്ട്രങ്ങൾ പരക്കംപായുന്നത് ബദൽ മാർഗ്ഗങ്ങളുടെ അപര്യാപ്തതകൊണ്ടാണെന്നു തോന്നുന്നു. സൗരോർജം, തിരമാലകളിൽനിന്നുള്ള ഊർജം, കാറ്റിൽ നിന്നുള്ള ഊർജം, കൽക്കരി കത്തിച്ച് ഉണ്ടാക്കുന്ന തെർമൽ ഊർജം, ഇന്ധനങ്ങൾ ഉപയോഗിച്ച് ഉൽപ്പാദിപ്പിക്കുന്ന ഊർജം എന്നിവയാണ് ബദൽ മാർഗങ്ങൾ. ആദ്യത്തെ മൂന്നു മാർഗങ്ങൾ യാതൊരുവിധ പരിസ്ഥിതി പ്രശ്നങ്ങളും ഉണ്ടാക്കുന്നില്ല. വിശാലമായ കടൽത്തീരം, അനർഗളമായ വായു പ്രവാഹം, ഉഷ്ണമേഖല പ്രദേശമായതിനാൽ ആവശ്യത്തിലധികം സൂര്യതാപം എന്നിവ, യഥാക്രമം, ഈ മാർഗങ്ങൾക്ക് തികച്ചും അനുയോജ്യവുമാണ്. പക്ഷേ, ആസൂത്രണം ചെയ്ത് നടപ്പാക്കുന്നതിലെ അപാകതകൾ മൂലം ഇത്തരം പദ്ധതികൾ വേണ്ടത്ര ഫലപ്രദമാകുന്നില്ല. ആണവ ഊർജത്തിനെതിരെ വ്യാപകമായ പ്രതിഷേധങ്ങൾ ഉയരുന്നതിനാൽ, എളുപ്പത്തിൽ നടപ്പാക്കാനാകുന്നത് ജലവൈദ്യുതപദ്ധതികൾ തന്നെയാണ്. ഉത്തരാഖണ്ഡിലേയും, ഹിമാചൽ പ്രദേശിലേയും, ജമ്മു–കാശ്മീരിലേയും സമൃദ്ധമായ ജലസമ്പത്ത് ഉപയോഗപ്പെടുത്തിയാൽ ഭാരതത്തിലെ മൊത്തം ഊർജക്ഷാമം പരിഹരിക്കാമെന്ന് കണക്കുകൾ വ്യക്തമാക്കുന്നു. പക്ഷേ, അതോടെ ക്ഷയോന്മുഖമാകുന്നത് ഈ സംസ്കാരത്തിന്റെ മുഖമുദ്രകളായ പർവതങ്ങളും നദികളും അവയ്ക്കു ആത്മീയപരിവേഷം നൽകുന്ന ആ ദിവ്യമായ അന്തരീക്ഷവുമാണ്.

കർചങ്ങിൽ കുറച്ചുനേരം വാഹനം നിർത്തി, നിർമാണപ്രവർത്തനങ്ങൾ വീക്ഷിച്ചുകൊണ്ട് ഞങ്ങൾ അവിടെ ചുറ്റിനടന്നു. ടണലിന്റെ (Adit) ഉൾഭാഗത്തേക്കു പോകാനും വീഡിയോഗ്രാഫി ചെയ്യുന്നതിനും ഉത്തരവാദപ്പെട്ട ചീഫ് –എൻജിനീയറുടെ അനുമതി വേണമെന്ന് ഒരു ഉദ്യോഗസ്ഥൻ അറിയിച്ചപ്പോൾ ഞാൻ ആ മേലധികാരിയെക്കുറിച്ച് അന്വേഷിച്ചു. അദ്ദേഹം മലയാളിയാണെന്നു അറിഞ്ഞപ്പോൾ എനിക്ക് ഏറെ അഭിമാനം തോന്നി. അങ്ങനെയാണ് പത്തനംതിട്ട ജില്ലയിലെ വെള്ളിക്കോട് സ്വദേശിയായ പുത്തൻപറമ്പിൽ ശ്രീ.

ആർ. മാധവൻനായരെ പരിചയപ്പെട്ടത്. 'കർചം വാങ്ട്ടു ഹൈഡ്രോ ഇലക്ട്രിക്കൽ പ്രോജക്ടി'ന്റെ നിർമാതാക്കളായ ജയ്പ്രകാശ് അസ്സോഷിയേറ്റ്സിന്റെ (JAL) ഡെപ്യൂട്ടി ജനറൽ മാനേജരാണ് മാധവൻനായർ. ഇന്ത്യയിലെ വൻകിട കമ്പനികളിൽ ഒന്നാണ് JAL. 6500 കോടി രൂപയിലധികം ചെലവുവരുന്ന ഈ 1000 മെഗാവാട്ടിന്റെ പദ്ധതി, കമ്പനി സ്വന്തം ചെലവിലാണ് നിർമിക്കുന്നത്. കരാർ പ്രകാരം, ഈ പദ്ധതി ഉദ്പാദിപ്പിക്കുന്ന വൈദ്യുതി ഹിമാചൽപ്രദേശ് സർക്കാർ കമ്പനിയിൽനിന്ന് ഒരു നിശ്ചിതതുകയ്ക്ക് വാങ്ങും. നിർമാണം, പരിപാലനം, ജീവനക്കാരും അവരുടെ ശമ്പളവും തുടങ്ങിയ എല്ലാവിധ ചെലവുകളും കമ്പനിയുടെ ഉത്തരവാദിത്വമാണ്. സർക്കാരിന് പത്തു പൈസയുടെപോലും ചെലവില്ല. സർക്കാർ നേരിട്ടു ഇത്തരം പദ്ധതികൾ നിർമിക്കുമ്പോൾ കമ്മീഷൻ, കൈക്കൂലി എന്നീ ഇനങ്ങളിൽ എത്ര കോടികളാണ് പൊതുഖജനാവിൽനിന്നു ചോർന്നു പോവുക?

മാധവൻ നായരുമായി സൗഹൃദം പങ്കിട്ടശേഷം ഞങ്ങൾ യാത്ര തുടർന്നു. ഉയർന്ന മലഞ്ചെരുവുകൾക്കിടയിലൂടെയുള്ള ദുർഘടമായ യാത്രയായിരുന്നതിനാൽ പ്രാതൽ കഴിക്കാൻ പറ്റിയ ഢാബകളൊന്നും കണ്ടില്ല. ഉച്ചകഴിഞ്ഞപ്പോൾ ചോളിങ്ങ് എന്ന ഒരു കുഗ്രാമത്തിൽ എത്തിച്ചേർന്നു. റോഡിനു വീതി കൂട്ടുന്ന പണി നടക്കുന്നതിനാൽ ഇവിടെ ഉച്ചഭക്ഷണം ലഭിക്കുന്ന ഢാബകൾ ഉണ്ട്. അത്തരത്തിലുള്ള ഒരു ഢാബയിൽക്കയറി ഞങ്ങൾ ഭക്ഷണം കഴിച്ചു. പച്ചരിച്ചോറും രോട്ടിയും കറികളുമടങ്ങുന്ന ഭക്ഷണത്തിന് ഒരാൾക്ക് 30 രൂപ വച്ചു മാത്രമെ കടക്കാരി വസൂലാക്കിയുള്ളൂ. മധ്യവയസ്സുകഴിഞ്ഞ അമ്മയും അവരുടെ യുവതികളായ രണ്ടു പെൺമക്കളുംകൂടിയാണ് ഈ ഢാബ നടത്തുന്നത്. വളരെ പരിമിതമായ സൗകര്യങ്ങൾ മാത്രമെ ഇവിടെയുള്ളൂ. ഒരു കൈക്കുഞ്ഞിനെ മാറോടടക്കിപ്പിടിച്ചുകൊണ്ട് കൊഞ്ചിക്കുന്ന അമ്മൂമ്മയുമായി ഭൂപിന്ദർ സംസാരിച്ചപ്പോഴാണ് ആ കുടുംബത്തിന്റെ ദയനീയ ചരിത്രം അറിഞ്ഞത്.

ചെറുപ്പത്തിൽത്തന്നെ ഭർത്താവ് മരിച്ചുപോയപ്പോൾ സമ്പാദ്യമായി അവശേഷിച്ചത് മലമുകളിലെ ഗ്രാമത്തിലെ മൺകുടിലും എട്ടും പൊട്ടും തിരിയാത്ത രണ്ടു പെൺകുട്ടികളുമായിരുന്നു. പുനർവിവാഹമൊന്നും പതിവില്ലാത്തതിനാൽ അതെക്കുറിച്ചൊന്നും ചിന്തിക്കാതെ മക്കളെ വളർത്തി വലുതാക്കാൻ ശ്രദ്ധിച്ചു. സ്വന്തമായി കൃഷിഭൂമിയൊന്നും ഇല്ലാത്തതിനാൽ മറ്റുള്ളവരുടെ കൃഷിയിടങ്ങളിൽ കൂലിപ്പണി ചെയ്ത് മക്കളെ വളർത്തിവലുതാക്കി. പ്രാഥമികവിദ്യാഭ്യാസത്തിനു മാത്രമെ മലമുകളിൽ സൗകര്യമുള്ളൂ. അതു കഴിഞ്ഞപ്പോൾ അമ്മയുടെകൂടെ മക്കൾ പണിക്കു പോയിത്തുടങ്ങി. കിട്ടുന്ന കൂലിയിൽനിന്ന് ചെറിയൊരു സംഖ്യ മിച്ചംവച്ച് ഒരു സമ്പാദ്യമുണ്ടാക്കിയെടുക്കാൻ വർഷങ്ങൾ വേണ്ടിവന്നു. അടുത്തുള്ള ഗ്രാമത്തിലെ അദ്ധ്വാനിയും നല്ലവനുമായ ഒരു ചെറുപ്പക്കാരന് മൂത്തമകളെ വിവാഹം ചെയ്തുകൊടുത്തപ്പോൾ പകുതി ഭാരം ഒഴിഞ്ഞപോലെ തോന്നി. ധ്യാൻബഗതി എട്ടുമാസം ഗർഭിണിയായിരിക്കുമ്പോൾ, ന്യൂമോണിയ ബാധിച്ച് ഭർത്താവ് മരിച്ചുപോയി.

തന്റെ വിധിയുടെ തനിയാവർത്തനമാണല്ലോ മകൾക്കും കിട്ടിയത് എന്നറിഞ്ഞപ്പോൾ ആ മാതാവ് തകർന്നുപോയി. മകൾ പ്രസവിച്ചശേഷം ജീവിതം ഒരു ചോദ്യചിഹനമായപ്പോൾ പലരുടേയും സഹായസഹകരണങ്ങൾകൊണ്ടാണ് ഈ ഢാബ തുടങ്ങിയത്. അല്ലലില്ലാതെ ഒരുവിധം ജീവിച്ചുപോകുന്നു ഇപ്പോൾ.

വിറകടുപ്പിന്റെ ഓരത്തിരുന്ന് രോട്ടി ചുട്ടെടുക്കുന്ന സഹോദരിമാരെ ഞാൻ ശ്രദ്ധിച്ചുനോക്കി. സൗന്ദര്യംകൊണ്ട് അനുഗൃഹീതരാണ് രണ്ടുപേരും. കവിൾത്തടത്തിലേക്ക് ഊർന്നുവീഴുന്ന മുടിച്ചുരുളുകൾ കൈകൊണ്ട് മാടിയൊതുക്കി, എരിയുന്ന കനൽകട്ടകളിലേക്ക് ശ്രദ്ധ കേന്ദ്രീകരിച്ചിരിക്കുന്ന ധ്യാൻബഗതിയുടെ മനസ്സിൽ അനേകം കനൽകട്ടകൾ എരിയുന്നുണ്ടെന്ന് എനിക്കുതോന്നി. ആ മനസ്സ് വായിച്ചെടുക്കാൻ ഞാൻ ശ്രമിച്ചു. ജീവിതത്തിൽ ഇനി ഒരു പ്രതീക്ഷയും ഇല്ല. ശിഷ്ടജീവിതം എങ്ങനെയെങ്കിലുമൊക്കെ ജീവിച്ചുതീർക്കണം. കുഞ്ഞിനെ വളർത്തിവലുതാക്കി ഒരു കരയ്ക്കടുപ്പിക്കണം. അത്ര മാത്രം. ഈ ജന്മത്തിൽ ഒരു തെറ്റും ചെയ്യാത്ത ഇങ്ങനെയുള്ള എത്രയെത്ര ജീവിതങ്ങളാണ് നമുക്കു ചുറ്റും എരിഞ്ഞടങ്ങിക്കൊണ്ടിരിക്കുന്നത്. പൂർവജന്മങ്ങളിൽ ആർജിച്ചത് ഈ ജന്മത്തിൽ കടംവീട്ടുന്നു എന്നു മാത്രമെ ഇതിന് ഉത്തരമുള്ളൂ. 'പൂർവജന്മകൃതം സർവം...' എന്നു വേദവ്യാസമുനി ഓർമപ്പെടുത്തുന്നതും ഇതുതന്നെയാണ്.

ധ്യാൻബഗതിയുടെ കൊച്ചുകുഞ്ഞിനുവേണ്ടി ഒരു തുക ഉപഹാരമായി കൊടുത്തശേഷം, അവരെയെല്ലാം ക്യാമറയിൽ പകർത്തി ഞങ്ങൾ യാത്ര തിരിച്ചു. മലഞ്ചെരുവുകളുടെ അഗാധമായ താഴ്വരകളുടെ ഓരത്തുകൂടിയുള്ള ഭീതിജനകമായ യാത്രക്കുശേഷം 4 മണി കഴിഞ്ഞപ്പോൾ സാംഗ്ളയിൽ എത്തിച്ചേർന്നു. മലയിടിച്ചിലും കല്ലുവീഴ്ചയും ഇടയ്ക്കിടെ സംഭവിക്കുന്ന ഈ വഴിയിൽക്കൂടിയുള്ള യാത്ര മനസ്സിന്റെ പിരിമുറുക്കം വല്ലാതെ വർദ്ധിപ്പിക്കുമെന്ന കാര്യം ഉറപ്പാണ്.

10,000 -ത്തോളം അടി ഉയരത്തിൽ സ്ഥിതിചെയ്യുന്ന സാംഗ്ളയിൽ തണുപ്പാർന്ന കാലാവസ്ഥയാണ് എല്ലായ്പ്പോഴും. ചെറിയൊരു അങ്ങാടിയാണ് ഈ സ്ഥലം. ചെറിയ തോതിലുള്ള വിവിധ കച്ചവടസ്ഥാപനങ്ങൾ ഇവിടെയുണ്ട്. മെച്ചപ്പെട്ട ഒരു ഭക്ഷണശാലയും ഉണ്ട്. ഹിൽ റിസോർട്ട് ആയതിനാൽ സഞ്ചാരികൾ ധാരാളം ഇവിടേക്ക് വന്നെത്തുന്നുണ്ട്. അതുകൊണ്ടുതന്നെ ഇരുപതോളം ലോഡ്ജുകളും ഈ കൊച്ചു സ്ഥലത്തുണ്ട്. വിദേശസഞ്ചാരികളാണ് ഇവിടെ എത്തുന്നവരിൽ ഭൂരിഭാഗവും. കിന്നർ താഴ്വരയിലും ബാസ്പ താഴ്വരയിലും കൂടാരം കെട്ടി ദിവസങ്ങളോളം താമസിക്കുന്ന വിദേശികൾ നിരവധിയുണ്ടെന്നാണ് ഒരു കടയുടമസ്ഥൻ പറഞ്ഞത്. ഇവർക്കുവേണ്ടി സഹായങ്ങൾ ചെയ്തുകൊടുത്ത് വരുമാനമുണ്ടാക്കുന്ന നിരവധി പഹാഡി ചെറുപ്പക്കാർ ഈ പ്രദേശത്തുണ്ടെന്നും അദ്ദേഹം വ്യക്തമാക്കി.

സാംഗ്ളയിലെ ഉയർന്നപ്രതലത്തിൽ നിന്നു നോക്കുമ്പോൾ, താഴെ, ബാസ്പാ നദിയുടെ വിശാലമായ ജലസംഭരണി കാണാം. ഇതിന്നക്കരെ പച്ച

പ്പിൽ പൂണ്ടുകിടക്കുന്ന പർവതസാനുക്കളും അതിന്റെ മുകളിലായി ഹിമക്കിരീടമണിഞ്ഞുനിൽക്കുന്ന പർവതശൃംഗങ്ങളും ഇതിന് മകുടംചാർത്തിക്കൊണ്ട് പോക്കുവെയിലിന്റെ നിറക്കൂട്ടുകളാൽ ആറാടിനിൽക്കുന്ന അന്തരീക്ഷവും കാണുമ്പോൾ വിസ്മയപ്പെട്ടു നിശ്ചലമായി നിലകൊള്ളാനെ ആർക്കും കഴിയുകയുള്ളൂ. ജലസംഭരണിയുടെ ഇടയിലുള്ള വിശാലമായ തടങ്ങളിൽ മരതകപ്പട്ടുപുതച്ചപോലെ കൃഷിയിടങ്ങൾ കിടക്കുന്നു. കുങ്കുമപ്പൂ (Suffron) കൃഷിചെയ്യുന്ന പാടങ്ങളും ഇവിടെയുണ്ട്. വയലുകളിൽ പണിയെടുക്കുന്ന സ്ത്രീ-പുരുഷന്മാരും അങ്ങിങ്ങായി മേഞ്ഞുനടക്കുന്ന നാൽക്കാലിക്കൂട്ടങ്ങളും പറന്നുല്ലസിക്കുന്ന വർണപക്ഷികളും ചാരുതയാർന്ന ഈ പ്രകൃതിദൃശ്യത്തിനു മാറ്റുകൂട്ടുന്നു. സാംഗ്ളയുടെ തെക്കുഭാഗം മുഴുവനും അംബരചുംബികളായ കരിങ്കൽ ശൈലങ്ങളാണ്. ഇതിന്റെ നടുഭാഗത്തായി കിന്നർകൈലാസശൃംഗം കാണാം. സാംഗ്ളയിൽനിന്ന് 28 കി.മീറ്റർ സഞ്ചരിച്ചാൽ ചിത്കുൾ എന്ന സ്ഥലത്തെത്താം. അതുകഴിഞ്ഞാൽ ചൈന അതിർത്തി തുടങ്ങുന്നു. ചൈനയിൽനിന്ന് ഒഴുകിവരുന്ന ബാസ്പാനദി സാംഗ്ളയിൽനിന്ന് 18 കി.മീറ്റർ അകലെയുള്ള കർച്ചങ്ങിൽവച്ച് സത്‌ലജ് നദിയിൽ സംഗമിക്കുന്നു. ചിത്കുൾ എന്ന അതിർത്തിപ്രദേശവും സഞ്ചാരികളുടെ പറുദീസയാണ്.

പരിമിതമായ സൗകര്യങ്ങൾ മാത്രമുള്ള ഒരിടത്തരം ലോഡ്ജിൽ എനിക്കു താമസസൗകര്യം ലഭിച്ചു. ഇവിടെ ഭക്ഷണത്തിനു സൗകര്യമില്ല. രാവിലെ ചായ ലഭിക്കാൻപോലും മാർഗമില്ല. നല്ല നിലവാരമുള്ള ഹോട്ടലുകളിലെ മുറികളിൽ മുൻകൂട്ടി ബുക്ക് ചെയ്ത താമസക്കാരുള്ളതിനാൽ ഇവിടെ ഒതുങ്ങിക്കൂടാൻ നിർബന്ധിതനായി. ഭൂപീന്ദറിന് ഹോട്ടൽജീവനക്കാരുടെ താവളത്തിൽ ഒരിടം കിട്ടി.

കിന്നർ കൈലാസയാത്രയെക്കുറിച്ച് അന്വേഷിക്കാനായി ഞങ്ങൾ അങ്ങാടിയിലേക്കിറങ്ങി. ഡ്രൈവർമാരുടെ ഇടയിൽപ്പോയി അന്വേഷിച്ചുവരാമെന്നു പറഞ്ഞ് ഭൂപീന്ദർ പോയപ്പോൾ ഞാൻ അങ്ങാടിയിൽക്കൂടി കുറച്ചുദൂരം വെറുതെ നടന്നു. ചെറിയൊരു ചായക്കട കണ്ടപ്പോൾ ഒരു ചായ കുടിക്കാമെന്നു കരുതി അവിടെ കയറി ഇരുന്നു. എനിക്കെതിരെയുള്ള സീറ്റിലിരുന്ന് ചായ കഴിക്കുന്ന തടിച്ച ഒരു മധ്യവയസ്കനെ ഞാൻ ഒന്നു ശ്രദ്ധിച്ചു. അധികാരഭാവം മുറ്റിനിൽക്കുന്ന മുഖവും മാന്യമായ വേഷവിധാനവും കൈവശം വച്ചിരുന്ന ഇംഗ്ലീഷ് ദിനപ്പത്രവും കണ്ടപ്പോൾ അദ്ദേഹം ഒരു ഉയർന്ന ഉദ്യോഗസ്ഥനായിരിക്കുമെന്ന് ഞാൻ ഊഹിച്ചു. ഇംഗ്ലീഷ് ദിനപ്പത്രം കണ്ടിട്ട് നാളേറെക്കഴിഞ്ഞിരുന്നതിനാൽ ഞാൻ വിനയപൂർവം അദ്ദേഹത്തോട് പത്രം ചോദിച്ചു. തികഞ്ഞ മര്യാദയോടെ അദ്ദേഹം പത്രം തരികയുംചെയ്തു. പ്രധാനവാർത്തകൾ മാത്രം നോക്കിയശേഷം പത്രം തിരികെ കൊടുത്തപ്പോൾ അദ്ദേഹവുമായി ഞാൻ പരിചയപ്പെട്ടു. ഇത്തരം യാത്രകൾക്കിടയിൽ വളരെ ആകസ്മികമായാണ് ചില വ്യക്തികളെ പരിചയപ്പെടുന്നത്. അത് വളരെയേറെ ഗുണപ്രദമാകാറുമുണ്ട്.

ഠാക്കൂർ പ്രേംസിങ്ങ് ദുൽത സാംഗ്ളയിലെ തഹസീൽദാരാണ്. സിംല

സ്വദേശിയാണ് അദ്ദേഹം. ഞാനൊരു എഴുത്തുകാരനാണ് എന്നറിഞ്ഞപ്പോൾ ഠാക്കൂർ തന്റെ ഓഫീസിലേക്ക് എന്നെ കൂട്ടിക്കൊണ്ടുപോയി. അവിടെവച്ച് ആധികാരികമായ പല വിവരങ്ങളും അദ്ദേഹം പറഞ്ഞുതന്നു. കിന്നർ കൈലാസത്തിലേക്കുള്ള യാത്രയെക്കുറിച്ച് അദ്ദേഹം വിശദമായി ഒരു വിവരണം തന്നെ നൽകി. സാംഗ്ള, ചിത്കുൾ എന്നീ സ്ഥലങ്ങൾ സന്ദർശിക്കുന്നത് ജീവിതത്തിലെ മറക്കാനാകാത്ത ഒരനുഭവമാണെങ്കിലും കിന്നർകൈലാസ യാത്രയുമായി സാംഗ്ളയ്ക്ക് വലിയ ബന്ധമൊന്നുമില്ല. ഇവിടെനിന്ന് 5 കി. മീറ്റർ ദൂരെയുള്ള ബട്സേരി ഗ്രാമത്തിൽ പോയാൽ കിന്നർ കൈലാസത്തിന്റെ പിൻഭാഗം കാണാം. ഈ ഗ്രാമത്തിൽ വസിക്കുന്നത് കിന്നരന്മാരുടെ പരമ്പരകളാണ്. കിന്നർ കൈലാസപർവതനിരയെ പുറത്തുകൂടി പ്രദക്ഷിണം (Outer Circumambulation) വയ്ക്കുന്ന വഴി ചിത്കുൾവരെ എത്തുന്നുണ്ട്. 120 കി.മീറ്ററോളം വരുന്ന ഈ ദുഷ്കരമായ പ്രദക്ഷിണമാർഗം ഇപ്പോൾ ആരും ഉപയോഗിക്കുന്നില്ല. ഇന്തോ-തിബത്തൻ ബോർഡർ പോലീസ് (ITBP) ഈ മാർഗം അടച്ചിരിക്കയാണ്. കിന്നർ കൈലാസത്തിന്റെ മുകളിൽ എത്തി ദർശനം ലഭിക്കുകയെന്നത് ജീവിതത്തിലെ ഒരസുലഭമുഹൂർത്തംതന്നെയാണ്. ഇവിടത്തുകാരെല്ലാം ജന്മാഷ്ടമിസമയത്താണ് അങ്ങോട്ടു പോകാറ്. വളരെ ബുദ്ധിമുട്ടേറിയ ഒരു ട്രക്കിങ് റൂട്ടാണ് ഇത്. കൽപയിൽ ചെന്ന് രണ്ടോ മൂന്നോ ദിവസം താമസിച്ച് ശരീരത്തെ ദേശാന്തരശീതോഷ്ണങ്ങൾക്ക് (Acclimatisation) പാകപ്പെടുത്തിയശേഷം തദ്ദേശീയരെ സംഘടിപ്പിച്ച് യാത്ര ചെയ്യാം. ഇപ്പോൾ അനുകൂല കാലാവസ്ഥയല്ലാത്തതിനാൽ മഞ്ഞിന്റെ ശല്യം രൂക്ഷമായിരിക്കും. ട്രക്കിങ് ധാരാളം നടത്തി പരിചയമുള്ള ഒരു വ്യക്തിയായതിനാൽ ഇതു ചെയ്യാവുന്നതേയുള്ളൂ.

ഠാക്കൂർ പ്രേംസിങ്ങിന്റെ വിവരണം ഞാൻ ശ്രദ്ധയോടെ കേട്ടു. കിന്നരന്മാരുടെ ഗ്രാമത്തെക്കുറിച്ച് കൂടുതൽ അറിയാൻ ആഗ്രഹം പ്രകടിപ്പിച്ചപ്പോൾ അതേക്കുറിച്ചും അദ്ദേഹം വിസ്തരിച്ചു.

ബട്സേരി ഗ്രാമത്തിൽ കിന്നരപരമ്പരകൾ വസിച്ചുതുടങ്ങിയിട്ട് എത്ര നൂറ്റാണ്ടുകളായി എന്നതിനെക്കുറിച്ച് റവന്യൂവകുപ്പിന്റെ കൈവശം കൃത്യമായ രേഖകൾ ഒന്നുമില്ല. രാജഭരണകാലത്തും അതിനുശേഷം ബ്രിട്ടീഷുകാർ ഭരിച്ചപ്പോഴും ഈ ഗ്രാമം ഇവിടെയുണ്ടായിരുന്നു. സ്വാതന്ത്ര്യത്തിനുശേഷം, ഹിമാചൽപ്രദേശിലെ ഗോത്രവർഗങ്ങളെ സംരക്ഷിക്കുന്നതിൽ സർക്കാർ അതീവ ശുഷ്കാന്തി കാണിച്ചിട്ടുണ്ട്. അതുകൊണ്ടാണ് ചംബ, കിന്നർ, ലാഹുൾ -സ്പിതി എന്നീ ജില്ലകളെ ഗോത്രസംരക്ഷണമേഖല (Tribal Reservation area) കളാക്കി മാറ്റിയത്. ഇവർക്ക് നിരവധി ആനുകൂല്യങ്ങൾ നൽകിവരുന്നുമുണ്ട്. സ്വന്തം ഉപയോഗത്തിനായി ഒരു കുടുംബത്തിന് 25 ലിറ്റർ മദ്യം വാറ്റിയെടുക്കാനുള്ള അനുവാദവും ഇക്കൂട്ടത്തിൽപ്പെടുന്നു. കഠിനമായ തണുപ്പിൽനിന്ന് രക്ഷനേടാൻ ഇതാവശ്യമാണെന്നാണ് സർക്കാരിന്റെ നിഗമനം! കിന്നരന്മാരുടേത് തികച്ചും ഒറ്റപ്പെട്ട ഒരു ഗ്രാമമാണ്. അടുത്തകാലംവരെ ഇവർ ഇവരുടെ ഗ്രാമത്തിലേക്ക് അന്യരെ പ്രവേശിപ്പിച്ചിരുന്നില്ല. സിവിൽ-ക്രിമിനൽ

വിഭാഗത്തിൽപ്പെടുന്ന പരാതികൾ ഒന്നുംതന്നെ ഈ ഗ്രാമത്തിൽനിന്ന് ഇതേവരെ റിപ്പോർട്ടു ചെയ്യപ്പെട്ടിട്ടില്ല. സർക്കാരിലേക്ക് അടയ്ക്കേണ്ട നികുതികളൊക്കെ കൃത്യമായി അടയ്ക്കും. റവന്യു, പോലീസ് വിഭാഗങ്ങൾക്ക് ഇങ്ങോട്ടു പോകേണ്ടതായ ഒരാവശ്യവും ഇതുവരെ ഉണ്ടായിട്ടില്ല. ഗ്രാമത്തലവനെ എല്ലാവരും അംഗീകരിക്കുന്നു. കൃഷികൊണ്ട് സമ്പന്നന്മാരായവരാണ് കിന്നർ ഗ്രാമക്കാർ. ലോകത്തിലെ ഏറ്റവു ം സ്വാദിഷ്ഠമായ ആപ്പിൾ വിളയുന്നത് ഇവിടെയാണ്. ബട്സേരി ആപ്പിളിന് ലോകമാർക്കറ്റിൽ മുന്തിയ സ്ഥാനമുണ്ട്. സീസൺ സമയത്ത് ഒരു കിലോഗ്രാം ആപ്പിളിന് 150 രൂപവരെ കൊടുക്കേണ്ടിവരും. മറ്റുള്ള കൃഷികളും ഇവർ ചെയ്യുന്നുണ്ട്. 10-ാം ക്ലാസ്സുവരെ പഠിക്കാൻ ഇവിടെ സൗകര്യമുണ്ട്. പ്ലസ്ടു വരെ പഠിക്കാൻ 5 കി.മീറ്റർ ദൂരെയുള്ള സാംഗ്ളയിൽ വരണം. കോളേജ് വിദ്യാഭ്യാസം നിർവഹിക്കാൻ ഭൂരിഭാഗം വിദ്യാർഥികളും പോകുന്നത് 300 കി.മീറ്ററിലധികം ദൂരമുള്ള സിംലയിലേക്കാണ്. സാമ്പത്തിക ഭദ്രത കുറഞ്ഞവർ കിന്നർ ജില്ലാ ആസ്ഥാനമായ റിക്കോങ്ങ്പിയോവിൽ പോകുന്നു. അവിടെ താമസിച്ച്, നല്ല നിലവാരമുള്ള കോളേജുകളിൽ പഠിച്ച് ഇവർ ഉന്നതവിദ്യാഭ്യാസം നേടുന്നു. കേന്ദ്ര-സംസ്ഥാന സർവീസുകളിലും മൾട്ടി-നാഷണൽ കമ്പനികളിലും ഉന്നതമായ സ്ഥാനങ്ങൾ വഹിക്കുന്നവർ നിരവധിയുണ്ട്.

ചായയും മധുരപലഹാരവും വരുത്തി ഠാക്കൂർ പ്രേംസിങ്ങ് എന്നെ സൽക്കരിച്ചു. ചിത്കുൾ, ഭട്സേരി എന്നീ സ്ഥലങ്ങൾ സന്ദർശിച്ച് മടങ്ങിവരുമ്പോൾ വീണ്ടും കാണാമെന്നു പറഞ്ഞ് അദ്ദേഹത്തോട് ഹൃദയംഗമമായ നന്ദി പ്രകടിപ്പിച്ച് ഞാൻ ലോഡ്ജിലേക്ക് നടന്നു. കേരളത്തിലെ ഏതെങ്കിലുമൊരു തഹസീൽദാർ ഇത്തരത്തിലൊരു സ്നേഹ-സഹായം പ്രകടിപ്പിക്കുന്നതിന് തയ്യാറാകുമോ എന്നതായിരുന്നു തിരിച്ചുനടക്കുമ്പോൾ ഞാൻ ചിന്തിച്ചത്. വടക്കെ ഇന്ത്യക്കാരിൽനിന്ന് നമുക്ക് വളരെ, വളരെയേറെ പഠിക്കാനുണ്ട്.

കിന്നർ കൈലാസയാത്രയെക്കുറിച്ചുള്ള ഒരേകദേശ ധാരണ കിട്ടിയതിൽ അതിയായ സന്തോഷം തോന്നി. കൽപയിൽച്ചെന്ന് അന്വേഷിക്കാനാണ് സാംഗ്ളയിലെ ഡ്രൈവർമാർ ഭൂപീന്ദറിനോട് ഉപദേശിച്ചതും. അങ്ങാടിയിലെ റസ്റ്റോറണ്ടിൽനിന്ന് നേരത്തെ രാത്രി ഭക്ഷണം കഴിച്ചശേഷം, പിറ്റേദിവസം കാലത്ത് 7 മണിയോടെ ചിത്കുൾ ലക്ഷ്യമാക്കി യാത്ര തുടരാമെന്ന ധാരണയോടെ ഞങ്ങൾ പിരിഞ്ഞു.

8 മണി കഴിഞ്ഞപ്പോൾ തണുപ്പ് വല്ലാതെ വർധിച്ചു. പ്രാർഥിച്ചശേഷം ഉറങ്ങാൻ കിടക്കുമ്പോൾ ഭട്സേരി ഗ്രാമത്തെക്കുറിച്ചുള്ള ചിന്തകളാണ് മനസ്സിൽ നിറഞ്ഞുനിന്നത്. സാംഗ്ളയിൽ വന്നശേഷം കിന്നർഗ്രാമത്തെക്കുറിച്ച് കേട്ടപ്പോൾ മുതൽ മനസ്സ് വല്ലാതെ തരളമാകാൻ തുടങ്ങിയിരുന്നു. ശരീരത്തിലെ ഓരോ കണവും അനുഭൂതിദായകമായ വിധത്തിൽ സ്പന്ദിച്ച് പ്രതികരിക്കുന്നപോലെ ഒരു തോന്നൽ. നിദ്രയ്ക്കു മുമ്പ് മനസ്സിനെ ഏകാഗ്രമാക്കി ആ ലയത്തിലേക്ക് വഴുതിവീണു...

പെട്ടെന്ന് ഉണർന്ന് സമയം നോക്കിയപ്പോൾ 2 മണി കഴിഞ്ഞിരുന്നു. ഓർമ

യുടെ മാണിക്യച്ചെപ്പുകളിൽനിന്ന് സ്വപ്നരൂപേണ പുറത്തുവന്ന ദൃശ്യശകലങ്ങൾ ഓരോന്നോരോന്നായി മനസ്സിൽ തെളിഞ്ഞുവന്നു. മരതകപ്പച്ചയിൽ ആഴ്ന്നുകിടക്കുന്ന ഒരു ഗ്രാമം. പടുകൂറ്റൻ ദേവദാരു വൃക്ഷങ്ങൾ വരിവരിയായി നിൽക്കുന്ന ഗ്രാമീണ വഴിത്താര.... ഇളം കുങ്കുമനിറത്തിൽ നിറയെ പഴുത്തു തൂങ്ങിക്കിടക്കുന്ന ആപ്പിൾ ഫലങ്ങൾ... വിളഞ്ഞുകിടക്കുന്ന ഗോതമ്പുവയലുകൾ കൊയ്തെടുക്കുന്ന ദേവാംഗനമാരെപ്പോലുള്ള ഗ്രാമീണ സ്ത്രീകൾ. പച്ചപ്പട്ടുപാവാടയുടുത്ത് പൂത്തുമ്പികളുടെ പിന്നാലെ ഓടുന്ന ഒരു തരുണി.. നീലാകാശത്തിനു കീഴെ വജ്രശോഭപോലെ വെട്ടിത്തിളങ്ങുന്ന ഹിമശൃംഗങ്ങൾ... തംബുരുവിൽ നിന്നുയരുന്ന നാദബ്രഹ്മത്തിന്റെ അലകൾ; അതെ, ഈ ഗ്രാമം എനിക്കു പരിചിതമാണ്. എന്ന്, എപ്പോൾ...?

## IV

ഏഴര മണി കഴിഞ്ഞപ്പോൾ ചിത്കുൾ ലക്ഷ്യമാക്കി ഞങ്ങൾ യാത്ര തുടങ്ങി. മൂടൽമഞ്ഞ് മറകെട്ടിനിന്നതിനാൽ സാംഗ്ളയും പരിസരങ്ങളും മരവിച്ചപോലെനിന്നു. തൂവെള്ള നിറമുള്ള പൂക്കൾ തുറ്റുതുറ്റായി വിരിഞ്ഞു നിൽക്കുന്ന റെമേനിയ മരങ്ങൾ കണ്ടാൽ, രാത്രിയിൽ മഞ്ഞുവീണ് വൃക്ഷശിഖരങ്ങൾ മൂടിപ്പോയതാണോ എന്നുതോന്നിപ്പോകും. ഉറപ്പുകുറഞ്ഞ ഈ മരം വിറകിനുവേണ്ടി മാത്രമാണ് ഗ്രാമീണർ ഉപയോഗിക്കുന്നത്.

ഭട്സേരി ഗ്രാമം ദൂരെ കണ്ടപ്പോൾ വാഹനത്തിന്റെ വേഗത കുറയ്ക്കാൻ ഞാൻ ഭൂപീന്ദറിനോട് പറഞ്ഞു. റോഡിന്റെ വലതുഭാഗത്തായി, നദിയുടെ അക്കരെ, പച്ചപ്പിൽകുളിച്ചുകിടക്കുന്ന ഗ്രാമത്തിന്റെ ടിൻ-ഷീറ്റുമേഞ്ഞ മേൽക്കൂരകളാണ് ആദ്യം ശ്രദ്ധയിൽപ്പെട്ടത്. ഉദയകിരണങ്ങളേറ്റ് മേൽക്കൂരകൾ വെട്ടിത്തിളങ്ങുന്നു. ഗ്രാമത്തിലേക്കുള്ള യാത്ര മടക്കത്തിലാകാം എന്നു തീരുമാനിച്ചിരുന്നതിനാൽ ചിത്കുൾ ലക്ഷ്യമാക്കി ഞങ്ങൾ യാത്ര തുടർന്നു. ഗ്രാമീണരുടെ കൃഷിയിടങ്ങളും പച്ചപ്പുൽമേടുകളും പിന്നിട്ട് ലക്ഷ്യത്തിലെത്തിയപ്പോൾ 9 മണി കഴിഞ്ഞിരുന്നു.

പ്രഥമദർശനത്തിൽത്തന്നെ, ചിത്കുളിന്റെ മനംമയക്കുന്ന സൗന്ദര്യത്തിൽ ആരും വീണുപോകും. ഹിമശൃംഗങ്ങൾക്കു താഴെ, താഴ്ന്നിറങ്ങിക്കിടക്കുന്ന വിശാലമായതാഴ്‌വരകളും അതിനു കര തുന്നിച്ചേർത്തപോലെ നിലകൊള്ളുന്ന ദേവദാരു- ചീഡ്‌വൃക്ഷങ്ങളും, താഴ്‌വരയുടെ അടിഭാഗത്തുള്ള പച്ചപ്പുൽ മൈതാനങ്ങളും, നീലച്ഛവികലർന്ന അന്തരീക്ഷവും, നാരുപോലെ തൂവിവീണുകൊണ്ടിരിക്കുന്ന മഞ്ഞിൽ ശകലങ്ങളും, ഹിമപർവതങ്ങളുടെ തഴുകലേറ്റ് വീശിയെത്തുന്ന കുളിർതെന്നലും ഒരു സ്വപ്നഭൂമിയിൽ എത്തിപ്പെട്ട പ്രതീതിയാണ് മനസ്സിൽ ഉളവാക്കുക. 12,000-ൽപ്പരം അടി ഉയരത്തിൽ സ്ഥിതി ചെയ്യുന്ന ഈ ഭൂവിഭാഗത്തിലെ ഓരോ കോണിലും സൗന്ദര്യം തുടിച്ചു നിൽക്കുന്നു.

പ്രാതൽ കഴിച്ചശേഷം താമസസൗകര്യത്തെക്കുറിച്ച് അന്വേഷിച്ചു. 'ജജാബർ ക്യാമ്പ് റിസോർട്ട്' ആധുനികസൗകര്യങ്ങളോടെ നിർമ്മിച്ച ഒറ്റനില

വീടുകളാണ്. ഒരു ദിവസത്തിന് 1800 രൂപയാണ് ഇവർ വസൂലാക്കുന്നത്. തീർഥാടകരെ സംബന്ധിച്ചിടത്തോളം ഇതൊട്ടും അഭികാമ്യമല്ല. ഇത്തരം ആർഭാടങ്ങൾ ഒഴിവാക്കുകതന്നെ വേണം. ഒരു കൂടാരത്തിൽ, വളരെ മിതമായ നിരക്കിൽ, താമസം ഉറപ്പാക്കിയശേഷം ചുറ്റുപാടുകൾ വീക്ഷിക്കുന്നതിനുവേണ്ടി ഇറങ്ങിനടന്നു.

വിശാലമായൊരു പ്രദേശമാണ് ചിത്കുൾ. ഒരു തളികയിലേക്കെന്നപോലെ ചാഞ്ഞുകിടക്കുന്ന കുന്നിൻചെരുവുകളും അതിന്റെയിടയിൽ അങ്ങിങ്ങായി ചെറുതും വലുതുമായ പച്ചപ്പുൽമൈതാനങ്ങളും ഇതിന്റെയൊക്കെ പശ്ചാത്തലത്തിൽ വെള്ളിക്കര തുന്നിപ്പിടിപ്പിച്ചതുപോലെ ഹിമപർവതനിരയും നോക്കെത്താത്തദൂരത്തോളംകിടക്കുന്നതു കണ്ടപ്പോൾ ആനന്ദാനുഭൂതിയിൽ ലയിച്ചങ്ങനെ നിന്നുപോയി. അസുലഭമായ പ്രകൃതിദൃശ്യങ്ങൾ ആസ്വദിച്ച് ഞാൻ ബഹുദൂരം മുന്നോട്ടുപോയിരുന്നു. തൊട്ടപ്പുറത്ത് ചൈനീസ് അതിർത്തിയാണെന്ന തിരിച്ചറിവ് മടക്കയാത്രക്ക് പ്രേരിപ്പിച്ചു. പട്ടാളത്തിന്റെ (ഐ.ടി.ബി.പി) സുസജ്ജമായ ഒരു വിഭാഗം ഇവിടെയുണ്ട്. ദൽഹിയിൽനിന്നുള്ള പട്ടാളക്കാരനായ ദിനേശ് റാണയെ പരിചയപ്പെട്ടപ്പോൾ ഈ അതിർത്തിയുടെ പ്രാധാന്യത്തെക്കുറിച്ച് ബോധ്യമായി. ചിത്കുൾ കഴിഞ്ഞാൽ Nagasti, Dumki, Nithal എന്നീ സ്ഥലങ്ങൾവരെ, 24 കി.മീറ്റർ ചുറ്റളവിൽ, സൈനിക കാവൽകേന്ദ്രങ്ങൾ ഉണ്ട്. അതുകഴിഞ്ഞാൽ ബാസ്പാ താഴ്‌വരയായി. ഈ താഴ്‌വര കഴിഞ്ഞാൽ ചൈനയുടെ അതിർത്തി തുടങ്ങുന്നു. കൊടുംമഞ്ഞാൽ മൂടിക്കിടക്കുന്ന ഉന്നതശൃംഗങ്ങൾക്കിടയിൽ ചുരങ്ങളുണ്ട്. ഇതിൽക്കൂടി ചൈനയിലേക്ക് കടക്കാം. Lami Pass, Kimilay Pass, Borasu Pass, Lamkhaga Pass എന്നിവ വടക്കു-കിഴക്കുഭാഗത്തും Yumrang Pass, Khimokul Pass, Shimdong Pass, Keobarang Pass എന്നിവ തെക്കു-കിഴക്കു ഭാഗത്തും സ്ഥിതിചെയ്യുന്ന ചുരങ്ങളാണ്. ഭാരതത്തെ സംബന്ധിച്ചിടത്തോളം ചിത്കുളും അതിനോട് അടുത്തുകിടക്കുന്ന താഴ്‌വരകളും വളരെ പ്രധാനപ്പെട്ട അതിർത്തിപ്രദേശമാണ്. വളരെ ശക്തമായ സൈനികസന്നാഹങ്ങൾ ഇവിടെ ഏർപ്പെടുത്തിയിരിക്കുന്നതും ഇതുകൊണ്ടാണ്.

ചൈനയിൽനിന്ന് ഒഴുകിവരുന്ന ബാസ്പ നദിയുടെ കുത്തൊഴുക്കും വീക്ഷിച്ചുകൊണ്ട് കുറച്ചുസമയം നദിക്കരയിൽ നിന്നു. നദികൾ ഒരു ജനതയുടെ വികാരമാണ്. ഒരു രാഷ്ട്രത്തിന്റെ സാംസ്കാരിക പൈതൃകത്തെക്കുറിച്ച് അറിയണമെങ്കിൽ അവിടത്തെ നദികളെ ശ്രദ്ധിച്ചാൽ മതി. ആ സംസ്കാരം പരിപുഷ്ടിപ്രാപിച്ച് ഇന്നത്തെ നിലയിൽ എത്തിച്ചേർന്നതിന്റെ പിന്നിൽ നദികൾ വഹിച്ച പങ്ക് എത്രയോ മഹത്തരമാണ്. കാലചക്രം തിരിയുന്നതിനനുസൃതമായി ജനങ്ങൾ വരുന്നു, പോകുന്നു, വീണ്ടും വരുന്നു. സ്വാഭാവികമാണ് ആ മാറ്റങ്ങൾ. പക്ഷേ, ഒരു മാറ്റവുമില്ലാതെ എത്രയോ നൂറ്റാണ്ടുകളായി നദികൾ ഇന്നും അവിഘ്നം ഒഴുകിക്കൊണ്ടിരിക്കുന്നു. "പരോപകാരായ വഹന്തി നദ്യഃ"- എത്ര അർഥവത്താണ് ആ പ്രയോഗം! ചൈനീസ് ജനതയുടെ മൃദുലവികാരങ്ങൾ പേറിക്കൊണ്ട് ഭാരതീയരുടെ ഹൃദയധമനി

കളിലേക്ക് ഈ നദി ഒഴുകിയെത്തുന്നു. ഇവിടെ ശത്രുതയില്ല, പകയില്ല, പ്രതികാര ചിന്തയുമില്ല.

സന്ധ്യകഴിഞ്ഞപ്പോൾ തണുപ്പ് വല്ലാതെ വർധിച്ചു. രാത്രിഭക്ഷണം നേരത്തേ കഴിച്ച് കൂടാരത്തിന്നുള്ളിൽ മൂടിപ്പുതച്ച് കിടക്കുമ്പോൾ മനസ്സു നിറയെ ഭട്സേരി ഗ്രാമമായിരുന്നു.

## V

ചിത്കുളിലെ സൂര്യോദയം ആസ്വാദ്യകരമായിരുന്നു. വൃക്ഷശിഖരങ്ങൾക്കിടയിൽക്കൂടി തങ്കരശ്മികൾ പൂത്തിരി കത്തിച്ചപോലെ ചിന്നിച്ചിതറി വരുന്നത് എത്ര കണ്ടാലും മതിവരില്ല. കിഴക്കുഭാഗം മുഴുവനും ചെഞ്ചായമണിഞ്ഞു നില്ക്കുമ്പോൾ അതിനു താഴെ ഹിമപർവതനിരകളും അതേ നിറത്തിൽ ആറാടിക്കിടക്കുന്നു. അസുലഭമായൊരു ദർശന സൗന്ദര്യം.

ശുദ്ധമായ പാലിൽ തയ്യാറാക്കിയ ഗോതമ്പുകഞ്ഞി പ്രാതലായി കഴിച്ച ശേഷം, 8 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ മടക്കയാത്ര ആരംഭിച്ചു. കമ്പിളി കൊണ്ട് മൂടിപ്പുതച്ച് വയലുകളിൽ പണിയെടുക്കാൻപോകുന്ന ഗ്രാമീണരും, സമൃദ്ധമായ പുൽമേടുകൾ തേടിപ്പോകുന്ന ആട്ടിൻപറ്റങ്ങളും മനസ്സിൽ സംതൃപ്തി ഉളവാക്കി. ചിത്കുൾ- സാംഗ്ള റോഡിൽനിന്ന് ഇടത്തോട്ടു തിരിഞ്ഞ് പരുക്കൻ നാട്ടുവഴിയിലൂടെ ഭട്സേരി ഗ്രാമം ലക്ഷ്യമാക്കി മുന്നോട്ടുപോയപ്പോൾ വഴിയരുകിലെ പടുകൂറ്റൻ ദേവദാരു വൃക്ഷങ്ങളാണ് ഞങ്ങളെ എതിരേറ്റത്. വാഹനത്തിൽനിന്ന് ഇറങ്ങി ഞാൻ വൃക്ഷങ്ങളുടെ അടുത്തേക്ക് നടന്നു. ഇത്രയ്ക്കധികം വണ്ണമുള്ള ദേവദാരു വൃക്ഷങ്ങൾ, ഹിമാലയത്തിലെ ഒരു റേഞ്ചിലും കണ്ടിട്ടില്ല. ശാഖകളും, ഉപശാഖകളും, ചെറുചില്ലകളുമൊക്കെയായി, പടർന്നുപന്തലിച്ച് തണൽവിരിച്ചുകൊണ്ട്, വൃക്ഷങ്ങൾ നിൽക്കുന്ന കാഴ്ച ചേതോഹരമാണ്. കഴിഞ്ഞൊരു രാത്രിയിൽ സാംഗ്ളയിൽ വച്ച് ഞാൻ സ്വപ്നത്തിൽ ദർശിച്ചതും ഇതേ വൃക്ഷങ്ങൾതന്നെയല്ലേ എന്ന ചിന്ത എന്നിൽ അദ്ഭുതമുളവാക്കി. ബാസ്പാനദിയുടെ ഒഴുക്കിന് സാക്ഷ്യം വഹിച്ചുകൊണ്ട് എത്രയോ നൂറ്റാണ്ടുകളായി ഈ വൃക്ഷങ്ങൾ ഇവിടെയുണ്ട്. വൃക്ഷങ്ങളെ തൊട്ടുതഴുകി വന്ദിച്ചശേഷം നദിക്കരയിലേക്കു നടക്കുമ്പോൾ മനസ്സ് തരളമായി.

നദീതീരത്തെ ഉയർന്ന തിട്ടയിൽ നിന്ന് നോക്കുമ്പോൾ ഭട്സേരി ഗ്രാമം വ്യക്തമായി കാണാം. പച്ചപ്പിൽ കുളിച്ചുകിടക്കുന്ന ആപ്പിൾ മരങ്ങളാണ് സർവത്ര. അതിന്റെയിടയിൽ ടിൻഷീറ്റ് മേഞ്ഞ നിരവധി ഗൃഹങ്ങളും. വിദൂരമായ പശ്ചാത്തലത്തിൽ നീണ്ടുകിടക്കുന്ന ഹിമപർവതനിരകളാണ്. അതിനു തൊട്ടു താഴെ നിബിഡമായ വനമേഖലയും. ഒറ്റനോട്ടത്തിൽത്തന്നെ ഈ ഗ്രാമം വളരെ വിസ്തൃതമാണെന്ന് മനസ്സിലാക്കാം.

താഴെ, കോൺക്രീറ്റ് പാലംപണി നടക്കുന്നിടത്തേക്ക് ഞാൻ ഇറങ്ങിച്ചെന്നു. നദിയുടെ ഏറ്റവും വീതികുറഞ്ഞ ഭാഗത്താണ് പുതിയ പാലം പണി

യുന്നത്. കുറച്ചുദൂരെയായി ഗ്രാമീണർ ഉപയോഗിച്ചുകൊണ്ടിരിക്കുന്ന മരപ്പാലമുണ്ട്. ആവശ്യം കഴിഞ്ഞാൽ ഗ്രാമത്തിന്റെ ഭാഗത്തേക്ക് മടക്കിവയ്ക്കാവുന്നരീതിയിലാണ് അതിന്റെ നിർമ്മാണമെന്ന് അടുത്തുചെന്ന് നോക്കിയപ്പോൾ ബോധ്യമായി. നിയന്ത്രണവിധേയമാണ് ഗ്രാമത്തിലേക്കുള്ള പ്രവേശനം എന്നുതന്നെയാണ് ഇതിന്റെ അർഥം. ചരക്കുകയറ്റിയ കോവർക്കഴുതകളുടെ ഒരു വ്യൂഹം പാലത്തിന്റെ ഭാഗത്തേക്കു വരുന്നതുകണ്ടപ്പോൾ ഞാൻ ഒരു ഭാഗത്തേക്ക് ഒതുങ്ങിനിന്നു. യൂറിയ വളത്തിന്റെ ചാക്കുകളാണ് കഴുതകളുടെ പുറത്ത് കെട്ടി ഉറപ്പിച്ചുവച്ചിരിക്കുന്നത്. നോട്ടക്കാരായ രണ്ടു ചെറുപ്പക്കാർ ഗ്രാമത്തിലേക്ക് ലക്ഷ്യംവച്ച് രണ്ടുതവണ ഉറക്കെ കൂവി. ഞാൻ ആകാംക്ഷയോടെ ആ ഭാഗത്തേക്ക് നോക്കിനിന്നു.

പത്തുമിനിറ്റോളം കഴിഞ്ഞപ്പോൾ മധ്യവയസ്കരായ രണ്ടുപേർ മുകളിൽനിന്ന് പടവുകൾ ഇറങ്ങി താഴേക്കു വന്നു. വെളുത്തു തുടുത്ത അവരുടെ രൂപഭംഗി ശ്രദ്ധേയമായിരുന്നു. കൈകൊണ്ടുപ്രവർത്തിപ്പിക്കുന്ന ഒരു ചക്രം തിരിച്ച് അവർ പാലം താഴ്ത്തിവച്ചു. കഴുതക്കൂട്ടം കയറുന്നതിനുമുമ്പ്, പാലത്തിന്മേൽക്കൂടി നടന്ന് ഞാൻ അക്കരയെത്തി. രണ്ടുപേരെയും ഹൃദ്യമായി വണങ്ങിയശേഷം ഗ്രാമത്തിലേക്കു പ്രവേശിക്കാൻ അനുവാദമുണ്ടോ എന്ന് ആരാഞ്ഞു. കാലത്തും വൈകിയിട്ടും ഓരോ മണിക്കൂർവീതം പാലം താഴ്ത്തിയിടാറുണ്ടെന്നും അന്നേരം വന്ന് ക്ഷേത്രദർശനംനടത്തി തിരിച്ചുപോകാമെന്നും സൗമ്യമായ ഭാഷയിൽ ഒരാൾ അറിയിച്ചു. കൈലാസവും മാനസസരസ്സും ആദികൈലാസവും നടന്നുകൊണ്ട് യാത്രചെയ്ത ഒരു എഴുത്തുകാരനാണ് ഞാനെന്നും ഈ ദേവഭൂമിയിലെ മറ്റു മൂന്നു കൈലാസങ്ങൾ സന്ദർശിക്കാനാണ് ഇവിടെ എത്തിയിട്ടുള്ളതെന്നും ഞാൻ അവരോട് പറഞ്ഞു. സാംഗ്ളയിലെ തഹസീൽദാരാണ് ഈ ഗ്രാമത്തെക്കുറിച്ച് പറഞ്ഞതെന്നും അവരെ അറിയിച്ചു. അവരുടെ പ്രതികരണം ഞാൻ പ്രതീക്ഷിച്ചതിലും അപ്പുറത്തായിരുന്നു. എന്റെ കാലുകൾ തൊട്ടുവന്ദിച്ചശേഷം ഏതാനും നിമിഷം എന്നെ ആരാധനയോടെ നോക്കി രണ്ടുപേരും നിലകൊണ്ടു. ഇത്തരം മഹത്തായ യാത്രകൾനടത്തിയവരാരും ഈ ഗ്രാമത്തിൽ ഇതേവരെ കാലുകുത്തിയിട്ടില്ലെന്നും, ഇക്കാര്യം ഗ്രാമത്തലവനെ അറിയിക്കേണ്ടതുണ്ടെന്നും അവർ ഭവ്യതയോടെ പറഞ്ഞു. അനുവാദംവാങ്ങി വരുന്നതുവരെ ഇവിടെ കാത്തുനിൽക്കാൻ സന്മനസ്സുണ്ടാകണമെന്ന് താഴ്മയോടെ അപേക്ഷിച്ച് അവർ ധൃതിയിൽ മുകളിലേക്കു നടന്നു.

പാലം പണിയിലേർപ്പെട്ടിരുന്ന ജീവനക്കാരോട് സൊറ പറഞ്ഞുകൊണ്ട് നിന്നിരുന്ന ഭൂപീന്ദറിന്റെ അടുത്തേക്ക് ഞാൻ തിരികെച്ചെന്നു. പണികൾക്ക് മേൽനോട്ടം വഹിക്കുന്ന ഠാക്കൂർ ഓംപ്രകാശുമായി അന്നേരം പരിചയപ്പെട്ടു. പാലം പണി പൂർത്തിയാകുന്നതോടെ കിന്നർ ഗ്രാമത്തിലേക്ക് ആർക്കും പ്രവേശനം സാധ്യമാകുമെന്നും, പക്ഷേ, അത് ക്ഷേത്രദർശനത്തിനുവേണ്ടി മാത്രമാണെന്നും അദ്ദേഹം പറഞ്ഞു. ഗ്രാമത്തിലേക്ക് വാഹനഗതാഗതം ആരംഭിക്കുന്നതോടെ കാർഷികവിഭവങ്ങൾ സുഗമമായി കൊണ്ടുപോകാൻ കഴിയും.

കിന്നർ ഗ്രാമക്കാരുടെ ഏറ്റവും വലിയ പ്രശ്നവും ഇതുതന്നെയാണ്. കടുത്ത യാഥാസ്ഥിതിക ചിന്താഗതിക്കാരാണ് ഇവർ. അടുത്തകാലംവരെ ഗ്രാമത്തിലേക്കുള്ള അന്യരുടെ പ്രവേശനം ഇവർ കർശനമായി നിരോധിച്ചിരുന്നു. ഇപ്പോൾ കുറച്ചൊക്കെ അയവു വരുത്തിയിട്ടുണ്ട്. പക്ഷേ, അന്യർക്ക് കിന്നർ ഗ്രാമത്തിൽ രാത്രി കഴിച്ചുകൂട്ടാൻ ഒരിക്കലും അവസരം ലഭിക്കുകയില്ല.

കഴുതക്കൂട്ടം തിരിച്ചുപോയിക്കഴിഞ്ഞിട്ടും ഗ്രാമത്തിൽനിന്ന് ആരും വന്നില്ല. ഒരുപക്ഷേ, ഗ്രാമത്തലവനെ കണ്ടുകിട്ടാത്തതാകാം കാരണമെന്ന് കരുതി സമാധാനിച്ചു. അരമണിക്കൂറിലധികം സമയം ഇഴഞ്ഞുനീങ്ങിക്കഴിഞ്ഞപ്പോൾ നേരത്തെ കണ്ട സുഹൃത്തുക്കൾ ഇറങ്ങിവരുന്നതുകണ്ടു. ഞാൻ ഉത്സാഹത്തോടെ പാലം കടന്ന് അക്കരെയെത്തി. ഒരു രാത്രി കിന്നർ ഗ്രാമത്തിൽ താമസിക്കാനുള്ള ഹാർദ്ദമായ ക്ഷണം അവർ എന്നെ അറിയിച്ചു. അവരോട് നന്ദി പറഞ്ഞശേഷം, ഈ ക്ഷണം എന്റെ സഹായിയായ ഭൂപീന്ദറിനും ബാധകമാണോ എന്ന് ചോദിച്ചു. അദ്ദേഹത്തിനും കൂടെ വരാമെന്നും, പക്ഷേ, ക്ഷേത്രദർശനംകഴിഞ്ഞ് സന്ധ്യയോടെ തിരിച്ചുപോകേണ്ടതാണെന്നും അവർ വ്യക്തമാക്കി. വാഹനത്തിൽനിന്ന് അത്യാവശ്യ സാധനങ്ങൾ ഒരു ബാഗിലാക്കി കൈവശംവച്ചശേഷം ഞങ്ങൾ ഗ്രാമത്തിലേക്ക് യാത്ര തിരിച്ചു.

നദീതീരത്തുനിന്ന് കുത്തനെ കെട്ടിയുയർത്തിയിട്ടുള്ള പടവുകൾ കയറി വേണം ഗ്രാമത്തിലേക്ക് പ്രവേശിക്കാൻ. പടവുകളുടെ ചില ഭാഗങ്ങളിൽ കൊത്തുപണികളോടുകൂടിയ ഉടഞ്ഞ കരിങ്കൽ കഷണങ്ങൾ ചിട്ടയോടെ അടക്കിവച്ചിരിക്കുന്നത് ഞാൻ സൂക്ഷ്മമായി പരിശോധിച്ചു. വയലുകൾ ഉഴുതുമറിക്കുമ്പോഴും, മറ്റു പലതരത്തിലുള്ള നിർമാണപ്രവൃത്തികൾ ചെയ്യുമ്പോഴും ലഭിച്ചതാണ് ഇവയെല്ലാം എന്നാണ് സുഹൃത്തുക്കൾ വിശദീകരിച്ചത്. നൂറ്റാണ്ടുകളുടെ പഴക്കം തോന്നിപ്പിക്കുന്ന ഈ കല്ലുകളുടെ നിർമാണചാതുരി അപാരമാണ്. ദൈവീകമായ ചിഹ്നങ്ങളാണ് മിക്ക കല്ലുകളിലും കണ്ടത്.

ഗ്രാമത്തിലേക്കുള്ള പ്രവേശനം ആരെയും ആഹ്ലാദിപ്പിക്കും. ഇരുവശത്തും കായ്ച്ചുനിൽക്കുന്ന ആപ്പിൾ മരങ്ങളാണ്. ഇതിന്റെ നടുവിലൂടെ കല്ലുവിരിച്ച മനോഹരമാക്കിയ നടപ്പാതയും. വിസ്തൃതമായ ആപ്പിൾ തോട്ടത്തിന്റെ പരിചരണം തികച്ചും ശ്രദ്ധേയമാണ്. ഒരു പുൽക്കൊടിപോലും എവിടെയും കണ്ടില്ല. ഉണങ്ങിയ കമ്പുകൾ വൃത്തിയിൽ മുറിച്ചുമാറ്റി ബോർഡോ മിശ്രിതം തേച്ച് ഭദ്രമാക്കിയിട്ടുണ്ട്. ഈർപ്പം നിറഞ്ഞുനിൽക്കുന്ന മണ്ണിന്റെ നിറം കണ്ടാൽ അറിയാം അത് ജൈവവളസമ്പുഷ്ടമാണെന്ന്. ആപ്പിൾ മരങ്ങൾക്കും മറ്റു കൃഷികൾക്കും യൂറിയവളം വളരെ നേരിയ തോതിൽ ഉപയോഗിക്കുന്നുണ്ടെന്ന് സുഹൃത്ത്, എന്റെ ചോദ്യത്തിന് മറുപടി പറഞ്ഞു.

ദൂരെ, കവലയിൽ സ്ത്രീകളുടെ ഒരു സംഘം ദീപത്തട്ടുകൾ കൈയിലേന്തി നിൽക്കുന്നതു കണ്ടപ്പോൾ ഞാൻ അത് ശ്രദ്ധിച്ചു. അവരുടെ പിന്നിലായി പുരുഷന്മാരും അതിന്റെ ഇടയിലായി കൗമാരപ്രായക്കാരും നിരന്നിട്ടുണ്ടെന്ന് മുന്നോട്ടു ചെല്ലുംതോറും മനസ്സിലായി. താലങ്ങളിൽ പുഷ്പദളങ്ങളും, കൈവശം പുഷ്പഹാരങ്ങളും മിക്കവരും കരുതിയിട്ടുണ്ട്. മതാചാരപ്രകാരം

ഏതെങ്കിലും ചടങ്ങിന് പോകുന്നവരായിരിക്കാം ഇവരെന്ന് ഞാൻ മനസ്സിൽ ചിന്തിച്ചു. പക്ഷേ, ഇത് എനിക്കുള്ള ഊഷ്മളമായ സ്വീകരണമാണെന്ന് അടുത്ത് എത്താറായപ്പോൾ സുഹൃത്തുക്കൾ എന്റെ കാതിൽ മന്ത്രിച്ചു. അക്ഷരാർഥത്തിൽ ഞാൻ അദ്ഭുതപ്പെട്ടുപോയി!

ഒരു സ്വപ്നലോകത്തിൽ എന്നപോലെ ഞാൻ സ്വീകരണത്തിന് നിന്നുകൊടുത്തു. രൂപസൗന്ദര്യംകൊണ്ടും ദീപ്തമായ നിറംകൊണ്ടും അനുഗൃഹീതരായ സ്ത്രീ-പുരുഷന്മാർ. കൊച്ചുകുട്ടികൾ മുതൽ കൗമാരപ്രായക്കാർവരെ ഇത്തരത്തിലാണ്. എല്ലാവരും, ആചാരപ്രകാരമുള്ള വേഷ-വിധാനങ്ങൾ അണിഞ്ഞവരാണ്. ജലം തളിച്ച് ശുദ്ധീകരിച്ചശേഷം, ദീപംകൊണ്ട് ഉഴിഞ്ഞ്, പുഷ്പാർച്ചന നടത്തി, ഭ്രൂമധ്യത്തിൽ സിന്ദൂരം ചാർത്തി അവരെല്ലാവരും കൂടി എന്നെ ക്ഷേത്രാങ്കണത്തിലേക്ക് ആനയിച്ചു. പുഷ്പദളങ്ങൾ തൂവിയ വഴിയിലൂടെ ഭൂപീന്ദറുമൊത്ത് നടക്കുമ്പോൾ, മനസ്സ് സാവധാനത്തിൽ യാഥാർഥ്യത്തിലേക്ക് മടങ്ങുകയായിരുന്നു.

പ്രൗഢഗംഭീരമാണ് ക്ഷേത്രാങ്കണം. ഗ്രാമീണരെല്ലാം അവിടെ ഒത്തുകൂടിയിട്ടുണ്ട്. പുഷ്പഹാരം ചാർത്തി, ഗ്രാമത്തലവൻ എന്നെ സ്വീകരിച്ചാനയിച്ചു. ഞാൻ അദ്ദേഹത്തിന്റെ പാദങ്ങൾ തൊട്ടുവണങ്ങി. അന്നേരം അദ്ദേഹം വികാരാധീനനായിപ്പോയി. ദേവദാരു മരത്തിന്റെ കാതൽകൊണ്ട്, വിസ്മയകരമായ രീതിയിൽ, കൊത്തുപണികൾചെയ്ത് അലങ്കരിച്ച ബദരീനാരായണന്റെ ക്ഷേത്ര തിരുമുമ്പിലാണ് ഞങ്ങൾ ഉപവിഷ്ടരായത്. ഈ ക്ഷേത്രം വലുതാണ്. നിർമാണം മുഴുവനും ദേവദാരു മരം കൊണ്ടാണ്. ക്ഷേത്രാങ്കണത്തിൽ ശിവ-പാർവതി പ്രതിഷ്ഠയുള്ള വളരെ പുരാതനമായ, മൂലക്ഷേത്രവും മറ്റു പ്രതിഷ്ഠകളുള്ള കൊച്ചുക്ഷേത്രങ്ങളും ഉണ്ട്. യോഗനടപടിക്രമങ്ങളോ പ്രഭാഷണമോ ഒന്നുമില്ലാത്ത, തികച്ചും അനൗപചാരികമായ, ഒരു ഒത്തുചേരൽ മാത്രമായതിനാൽ ഞാനും ഗ്രാമത്തലവനും സംഭാഷണം ആരംഭിച്ചു. എന്റെ യാത്രകളെക്കുറിച്ച്, പ്രത്യേകിച്ച് കൈലാസ്-മാനസസരസ്സ്– ആദികൈലാസ് യാത്ര, അറിയാനാണ് എല്ലാവരും ആകാംക്ഷയോടെ കാത്തിരിക്കുന്നതെന്നും എന്റെ വിവരണം ഗ്രഹിച്ചശേഷം താനത് കിന്നോറി ഭാഷയിൽ ഗ്രാമീണർക്ക് വിവരിച്ചുകൊടുക്കാമെന്നും ഗ്രാമത്തലവനായ സ്വരൂപ്സിങ്ങ് എന്നോടു പറഞ്ഞു. ഈ യാത്രകളെക്കുറിച്ചുള്ള, സാമാന്യം ദീർഘമായ, ഒരു വിവരണം ഞാൻ അദ്ദേഹത്തിനു വിസ്തരിച്ചുകൊടുത്തപ്പോൾ സ്വരൂപ്സിങ്ങ് അത് തന്റെ അനുയായികൾക്ക് വിശദീകരിച്ചുപറഞ്ഞുകൊടുത്തു. ആവശ്യക്കാർക്ക് കൂടുതൽ വിശദീകരണം എന്നോട് നേരിട്ടു ചോദിക്കാമെന്നും പറഞ്ഞ് അദ്ദേഹം ഉപസംഹരിച്ചു.

സുന്ദരികളായ കിന്നരസ്ത്രീകൾ പൊതുവെ നാണം കുണുങ്ങികളാണ്. ശിരോവസ്ത്രംകൊണ്ട് മുഖം ഭാഗികമായി മറച്ചുപിടിച്ചു മാത്രമെ ഇവർ അന്യപുരുഷന്മാരെ നോക്കുകയുള്ളൂ. മധ്യവയസ്സു പിന്നിട്ട ഏതാനും സ്ത്രീകളാണ് ചോദ്യങ്ങൾ ചോദിച്ചത്. നിഷ്കളങ്കരായ അവരുടെ ചോദ്യങ്ങൾ കേട്ടപ്പോൾ എനിക്കവരോട് അനുകമ്പ തോന്നി. കൈലാസത്തിൽ തങ്ങളുടെ ഇഷ്ടദേ

വനും ദേവിയും ഇപ്പോഴും വസിക്കുന്നുണ്ടോ? മാനസസരസ്സിൽ അപ്സര സ്സുകൾ നീരാടുന്നത് കണ്ടുവോ? തങ്ങളുടെ കൂട്ടക്കാരായ യക്ഷ–[1]ഗന്ധർവ ന്മാർക്ക് ഹിമാലയത്തിൽ അവരുടെതുമാത്രമായ ഒരു ലോകമുണ്ടെന്നു കേൾക്കുന്നത് ശരിയാണോ? ആദികൈലാസത്തിൽ സതി-പാർവതി ദേവി മാർ നീരാടിയ തടാകത്തിൽ മുങ്ങിയപ്പോൾ എന്തു തോന്നി?

അവരുടെ വിശ്വാസങ്ങൾക്ക് ഭംഗം വരാത്തരീതിയിൽ, വളരെ കരുത ലോടെ ഞാൻ മറുപടി പറഞ്ഞുകഴിഞ്ഞപ്പോൾ ഉച്ചഭക്ഷണം വിളമ്പുവാൻ ഗ്രാമത്തലവൻ നിർദ്ദേശംകൊടുത്തു. മഞ്ഞുപോലെ വെളുത്ത, പഞ്ഞിപോലെ മാർദ്ദവമായ ചോറും വിവിധയിനം പച്ചക്കറികളും മധുരപലഹാരങ്ങളും ചേർന്നുള്ളഭക്ഷണം തികച്ചും രുചികരമായിരുന്നു. കട്ടത്തൈരാണെങ്കിൽ അതീവ ഹൃദ്യവും. ധാന്യങ്ങളും പച്ചക്കറികളും തങ്ങളുടെ കൃഷിയിടങ്ങ ളിൽനിന്നാണെന്നും മാരകമായ കീടനാശിനി മരുന്നുകൾ ഒട്ടും ഉപയോഗി ക്കാറില്ലെന്നും ജൈവവളങ്ങളും നേരിയ തോതിൽ യൂറിയയും മാത്രമെ ചെടി കൾക്കു നൽകാറുള്ളൂവെന്നും സ്വരൂപ്സിങ്ങ് വ്യക്തമാക്കി. പാലിനും പാലുൽപ്പന്നങ്ങൾക്കുംവേണ്ടി പശുക്കളെ വളർത്തുന്നുമുണ്ട്.

ഉച്ചഭക്ഷണം കഴിഞ്ഞ് ഒന്നു വിശ്രമിക്കാൻവേണ്ടി ഞാൻ ഗ്രാമത്തലവന്റെ വസതിയിലേക്ക് അദ്ദേഹവുമൊന്നിച്ച് പോയി. 5 മണി കഴിഞ്ഞ് ക്ഷേത്രനട തുറക്കുമ്പോൾ എല്ലാവരും വീണ്ടും ഒത്തുചേരണമെന്ന് അദ്ദേഹം ഗ്രാമീ ണർക്ക് നിർദ്ദേശംനൽകിയിരുന്നു. ഭൂപീന്ദർ വാഹനത്തിന്റെ അടുത്തുപോയി വരാമെന്നു പറഞ്ഞ് സ്ഥലംവിട്ടു. കിന്നർ ഗ്രാമത്തെക്കുറിച്ചും കിന്നരന്മാരെ ക്കുറിച്ചും ചോദിച്ചറിഞ്ഞ്, കുറിപ്പുകൾ എഴുതിയെടുത്ത്, സ്വരൂപ്സിങ്ങിന്റെ വസതിയിൽ ദീർഘസമയം ഞാൻ ചെലവഴിച്ചു.

ഇന്തോ–തിബത്തൻ ബോർഡർ പോലീസിൽ 20 വർഷം ജോലി ചെയ്ത് വിരമിച്ച സ്വരൂപ്സിങ്ങിന് ഗ്രാമത്തലവന്റെ സ്ഥാനം പാരമ്പര്യമായി ലഭിച്ച താണ്. കിന്നരന്മാർ മാത്രം താമസിക്കുന്ന ബട്സേരി ഗ്രാമത്തിൽ ഇപ്പോൾ 130 കുടുംബങ്ങൾ താമസിക്കുന്നുണ്ട്. കടുത്ത ശിവ-പാർവതി ഭക്തന്മാരാ ണെങ്കിലും ബദരിനാരായണനെ കുലദൈവമായി ആരാധിക്കുന്നു. നാഗാരാ ധനയും ഉണ്ട്. ചതുർധാമങ്ങളിലേക്ക് യാത്രനടത്തുകയെന്നതാണ് ഇവരുടെ ഏറ്റവും വലിയ തീർഥാടനം. അതിന്നപ്പുറത്തേക്കുള്ള യാത്രകളൊക്കെ ഇവർക്ക് അപ്രാപ്യമാണ്. ബട്സേരി ഗ്രാമം അതിവിസ്തൃതമാണ്. ബാസ്പാനദി

[1] 1915-ൽ പ്രമോദ്കുമാർ ചാറ്റർജി എന്നൊരു ബംഗാളി യുവാവും അദ്ദേഹത്തിന്റെ സഹാ യിയായ നരനാരായണൻ എന്ന ഷെർപ്പയും ഗോമുഖിൽ എത്തിച്ചേർന്നു. ഗംഗയുടെ യഥാർത്ഥമായ ഉറവിടം ഈ ഗോമുഖ് അല്ലെന്ന് മനസ്സിലാക്കിയപ്പോൾ പ്രമോദ് കുമാർ തനിയെ മുകളിലേക്ക് സഞ്ചരിച്ചു. ഈ യാത്ര ഗന്ധർവ്വലോകത്തേയ്ക്കും, തുടർന്ന് യഥാർത്ഥ ഗോമുഖിലേക്കും അദ്ദേഹത്തെ എത്തിച്ചു. ഒരു ഗന്ധർവ്വനാണ് ഇദ്ദേഹത്തെ കൂട്ടിക്കൊണ്ടുപോയതും മൂന്നു ദിവസം അവരുടെ ലോകത്തിൽ അതിഥിയായി താമ സിപ്പിച്ചതും. അടുത്ത രചനയിൽ ഈ യാത്രാവിവരണം ഉൾപ്പെടുത്തുന്നതായിരിക്കും.

ഗ്രാമത്തെ വലംവച്ച് ഒഴുകുന്നതിനാൽ കൃഷിഭൂമികൾ സംപുഷ്ടമാണ്. ഭട്സേരി ഗ്രാമത്തിന്റെ വിദൂരമായ തെക്കു-കിഴക്കു ഭാഗത്ത് മഞ്ഞണിഞ്ഞു കിടക്കുന്നത് സുമേരു പർവതനിരയാണ്. രാമരാവണയുദ്ധത്തിൽ ഹനുമാൻ ദിവ്യഔഷധം ശേഖരിച്ചത് ഇവിടെനിന്നാണെന്ന് വിശ്വസിക്കുന്നു. ഇതിന്റെ വിശാലമായതാഴ്വരപ്രദേശം മുഴുവനും ഭട്സേരിക്കാരുടെ കൃഷിഭൂമികളാണ്. കൃഷികൊണ്ടാണ് ഇവർ സമ്പന്നരായത്. പഫ്റ, ഒൽഗ, പരിപ്പ്, ചോളം, ഉരുളക്കിഴങ്ങ്, മട്ടർ, പച്ചക്കറികൾ എന്നിവയെല്ലാം ഇവിടെ സമൃദ്ധമായി വളരുന്നു. ചോളവും ഒൽഗയും പൊടിച്ചാണ് ഇവർ ആട്ട ഉണ്ടാക്കുന്നത്. ഗോതമ്പ് ആട്ടയെക്കാൾ വളരെ രുചിപ്രദമാണ് ഈ ആട്ട. നെല്ലും ഗോതമ്പും സ്വന്തം ആവശ്യത്തിനുവേണ്ടി മാത്രം കൃഷിചെയ്യുന്നു. പക്ഷേ, ഭട്സേരി ഗ്രാമീണരുടെ നാണ്യവിള ആപ്പിൾ കൃഷിയാണ്. ലോകമാർക്കറ്റിൽ ഏറ്റവും പ്രിയങ്കരമാണ് ഭട്സേരി ആപ്പിൾ. ദൽഹിയിൽനിന്നുള്ള കുത്തക കച്ചവടക്കാരാണ് ഇവിടെനിന്ന് കരാർ അടിസ്ഥാനത്തിൽ ആപ്പിൾ വാങ്ങുന്നത്. നല്ലപോലെ കായ്ഫലമുള്ള ഒരു മരത്തിന് 6000 രൂപവരെ ഉടമസ്ഥന് ലഭിക്കും. 10 മുതൽ 100 വരെ മരങ്ങളുള്ളവരാണ് മിക്കവരും. കാലാവസ്ഥയുടെ വ്യതിയാനംമൂലം ഉൽപ്പാദനത്തിൽ കാര്യമായ കുറവുണ്ടായാലും 2500 രൂപയെങ്കിലും ഒരു മരത്തിൽനിന്ന് വരുമാനമുണ്ടാകും. മരങ്ങളെ വളരെ ശ്രദ്ധയോടെ പരിചരിച്ചാൽ മാത്രമെ കാര്യക്ഷമമായ രീതിയിൽ ഉൽപ്പാദനം നിലനിർത്തിക്കൊണ്ടുപോകാൻ സാധിക്കുകയുള്ളൂ. ചില്ലകൾ തനിയെ ഉണങ്ങിക്കരിഞ്ഞുപോകുന്നതാണ് ആപ്പിൾ മരങ്ങളുടെ ഏറ്റവും വലിയ രോഗം.

കുട്ടികളുടെ വിദ്യാഭ്യാസകാര്യത്തിൽ കിന്നർഗ്രാമക്കാർ അതീവശുഷ്കാന്തി കാണിക്കുന്നുണ്ട്. പ്രാഥമികവിദ്യാഭ്യാസം ഗ്രാമത്തിൽ നിർവഹിച്ച്, പ്ലസ്ടുവരെയുള്ളത് 5 കി.മീറ്റർ ദൂരെയുള്ള സാംഗ്ളയിൽ പോയി ചെയ്യുന്നു. അതുകഴിഞ്ഞുള്ള ഉപരിവിദ്യാഭ്യാസമെല്ലാം ജില്ലാ ആസ്ഥാനമായ റിക്കോങ്ങ് പിയോയിലോ അല്ലെങ്കിൽ 300 കിമീറ്ററിലധികം ദൂരമുള്ള സിംലയിലോ പോയി പഠിക്കുന്നു. സാമ്പത്തികഭദ്രതയുള്ളതിനാൽ പഠനച്ചെലവൊന്നും ഒരു പ്രശ്നമേയല്ല. ട്രൈബൽ റിസർവേഷന്റെ ആനുകൂല്യങ്ങളുള്ളതിനാൽ അതും ഗുണകരമാണ്. ഉയർന്നഉദ്യോഗങ്ങൾ വഹിക്കുന്ന നിരവധിപേർ ഈ ഗ്രാമത്തിൽ ഇപ്പോൾ ഉണ്ട്. പട്ടാളത്തിൽ സേവനം അനുഷ്ഠിക്കുന്നവരും ഇവരുടെയിടയിലുണ്ട്. മതപരമായആചാരങ്ങൾ തികഞ്ഞ ജാഗ്രതയോടെ അനുഷ്ഠിക്കുന്നവരാണ് കിന്നർ ഗ്രാമക്കാർ. അതിൽ ഏറ്റവും രസാവഹമായത് സ്ത്രീകൾ ആചരിക്കുന്ന 'പാഞ്ചാലീ സമ്പ്രദായ'മാണ്. സഹോദരന്മാർ എത്രയുണ്ടെങ്കിലും ഒരു വീട്ടിലേക്ക് ഒരു വധുമാത്രം! വധുവിനെ പങ്കിടുന്നതിന് സഹോദരന്മാർക്കിടയിൽ വ്യക്തമായ ഊഴം നിശ്ചയിച്ചിട്ടുണ്ട്. കലഹം ഒരു വീട്ടിൽപ്പോലും സംഭവിക്കാതെ നൂറ്റാണ്ടുകളായി തുടർന്നുവരുന്ന ഈ സമ്പ്രദായത്തിൽ അടുത്തകാലത്തായി ചില മാറ്റങ്ങൾ വരുത്തിത്തുടങ്ങിയിട്ടുണ്ടെന്ന് ഗ്രാമത്തലവൻ പറഞ്ഞു. മാസമുറ അനുഷ്ഠിക്കുന്ന സ്ത്രീകൾക്ക് താമസിക്കാൻ ഗ്രാമത്തിൽ ഒരു പ്രത്യേക വസതിയുണ്ട്. ആ സമയത്ത് സ്ത്രീകൾ

നിർബന്ധമായും അവിടെ താമസിക്കണം. ഇവർക്ക് ആഹാരങ്ങളും മറ്റും കൃത്യമായി എത്തിച്ചുകൊടുക്കാൻ സംവിധാനങ്ങളുണ്ട്. എന്തെങ്കിലും കാരണവശാൽ മാസമുറക്കാരെ പുറത്തു കാണാനിടയായാൽ അവരുടെ വീട്ടുകാർ 500 രൂപവരെ പിഴയൊടുക്കണം. ആചാരപ്രകാരമുള്ള വസ്ത്രങ്ങൾ ധരിക്കാതെ ക്ഷേത്രദർശനത്തിനു വരുന്നവരും പിഴയൊടുക്കണം. ഇവർക്ക് 500 രൂപ പിഴയും ഒരു മാസത്തെ ഭ്രഷ്ടും ഉണ്ട്. ഈ സമയത്ത് ഇവർ വീട്ടിൽ മാത്രം ഒതുങ്ങിക്കഴിയണം. മറ്റുള്ളവർക്ക് ഗ്രാമത്തിൽ പ്രവേശനം കർശനമായി നിയന്ത്രിക്കുന്ന നിയമത്തിൽ കഴിഞ്ഞകൊല്ലം മുതൽക്കാണ് ചെറിയൊരു മാറ്റം വരുത്തിയത്. വിനോദസഞ്ചാരികൾക്ക് ഇപ്പോൾ ചെറിയ തോതിൽ ഇളവ് അനുവദിച്ചിട്ടുണ്ട്. ഗ്രാമത്തിന് പുറമെനിന്നുള്ളവർക്ക് കാലത്തും വൈകീട്ടും ക്ഷേത്രദർശനം നടത്തി തിരിച്ചുപോകാം. പാലത്തിന്റെ പണി പൂർത്തിയായാൽ കൃഷിയുൽപ്പന്നങ്ങൾ വാഹനത്തിൽ കയറ്റിക്കൊണ്ടുപോകാമെന്നത് വലിയൊരു ആശ്വാസമാണ്. കോവർക്കഴുതകളാണ് ഈ സേവനം ഇപ്പോൾ ചെയ്തുകൊണ്ടിരിക്കുന്നത്. കാലഘട്ടത്തിന്റെ മാറ്റം ഉൾക്കൊണ്ട് ഇത്തരത്തിലുള്ള കടുത്ത യാഥാസ്ഥിതികമനോഭാവത്തിൽ കുറച്ചൊക്കെ അയവ് വരുത്തിക്കൂടേ എന്ന എന്റെ ചോദ്യത്തിന്, അതിന്റെ ഉദാഹരണമാണല്ലോ താങ്കളെ ഒരു രാത്രി ഈ ഗ്രാമത്തിൽ താമസിക്കാൻ അനുവദിച്ചത് എന്നായിരുന്നു സ്വരൂപ്സിങ്ങിന്റെ മറുപടി.

നാലുമണി കഴിഞ്ഞപ്പോൾ ഗ്രാമത്തിലെ കൃഷിയിടങ്ങളിൽക്കൂടി ഞങ്ങൾ കുറച്ചുദൂരം വെറുതെ നടന്നു. മണ്ണിനെ സ്നേഹിക്കുന്നവരാണ് കിന്നർ ഗ്രാമീണർ. ഈ മണ്ണിൽ കൃഷി ചെയ്താണ് ഇവർ സമ്പന്നരായത്. താഴ്വരയുടെ അറ്റത്തുള്ള പുൽമേടുകളിൽ സന്തുഷ്ടിയോടെ മേഞ്ഞുനടക്കുന്ന തടിച്ചു കൊഴുത്ത നാൽക്കാലികൾ സന്തോഷം പകർന്നുതരുന്ന ഒരു കാഴ്ചയാണ്. എല്ലാതരം കൃഷികളും തികഞ്ഞ പൂർണതയോടെയാണ് ചെയ്തിരിക്കുന്നത്. അതിരുകളിലും ഒഴിഞ്ഞ സ്ഥലങ്ങളിലും വൃക്ഷ-സസ്യലതാദികൾ പോക്കുവെയിലിന്റെ തങ്കപ്രഭയിൽ മുങ്ങി തലയിളക്കിക്കൊണ്ടു നിൽക്കുന്ന ദൃശ്യം അതിമനോഹരമാണ്.

കൈയും കാലും മുഖവും കഴുകി ശുദ്ധമാക്കിയശേഷം ഞങ്ങൾ ക്ഷേത്രാങ്കണത്തിൽ എത്തിയപ്പോൾ ഗ്രാമീണരെല്ലാം അവിടെ ഒത്തുചേർന്നിരുന്നു. പകപ്പും പരിഭ്രമവും വിട്ടുമാറിയപ്പോൾ കിന്നരത്തരുണികൾ എന്നോട് സംസാരിക്കാനും വിശേഷങ്ങൾ ചോദിച്ചറിയുവാനും തുടങ്ങി. ഗ്രാമത്തലവന്റെ അനുമതിയോടെ ഇവരെയെല്ലാം ഞാൻ എന്റെ ക്യാമറയിൽ പകർത്തുകയും ചെയ്തു. ദീപാരാധനയ്ക്കുള്ള ഒരുക്കങ്ങൾ പൂജാരിമാർ ചെയ്തുകൊണ്ടിരുന്നപ്പോൾ ഞാൻ സ്തോത്രങ്ങൾ ഉരുവിട്ടുകൊണ്ട് ഒരു ഭാഗത്ത് ഒതുങ്ങിനിന്നു. ദീപാരാധനക്കുശേഷം പ്രസാദവിതരണം കഴിഞ്ഞതോടെ എല്ലാവരും പിരിഞ്ഞുപോയി. ഭൂപീന്ദറിനോട് സാംഗ്ളയിലേക്ക് മടങ്ങിപ്പോകാനും പിറ്റേന്ന് കാലത്ത് 9 മണിക്ക് ക്ഷേത്രസന്നിധിയിൽ എത്തിച്ചേരാനും നിർദ്ദേശം നൽകിയശേഷം എനിക്കായി ഏർപ്പാടാക്കിയിട്ടുള്ള വസതിയിലേക്ക് വീട്ടുകാരോ

ടൊപ്പം നടന്നു.

കിന്നർ ഗ്രാമക്കാരുടെ ഗൃഹനിർമാണത്തിന് പ്രത്യേകതകൾ ഉണ്ട്. മഞ്ഞു കാലത്ത് 5–6 അടിയോളം കനത്തിൽ മഞ്ഞ് വീഴുന്നതിനാൽ താഴെ താമസിക്കാൻ ബുദ്ധിമുട്ടാണ്. സ്വന്തം വീടിനോടുചേർന്ന് 10 അടി ഉയരത്തിൽ കോൺക്രീറ്റ് തൂണുകളോ കരിങ്കൽ തൂണുകളോ കെട്ടിഉയർത്തി അതിന്റെ മുകളിൽ മരംകൊണ്ടുള്ള വസതി നിർമിക്കുന്നു. കിടപ്പുമുറികളും അടുക്കളയും വരാന്തയും കുളിമുറിയുമൊക്കെ ഇതിലുമുണ്ട്. മുകളിലേക്ക് കയറുവാൻ മരംകൊണ്ടുതന്നെ നിർമ്മിച്ച ഗോവണിയും. ഏതാണ്ടെല്ലാ ഗൃഹങ്ങൾക്കും ടിൻഷീറ്റുകൊണ്ട് കുത്തനെയുള്ള മേച്ചിൽ ആണ്. തുടർച്ചയായി മഞ്ഞുവീണുകൊണ്ടിരിക്കുമ്പോൾ മേൽക്കൂരയിൽ അത് പറ്റിപ്പിടിച്ച് കുമിഞ്ഞുകൂടാതെ കുത്തനെ താഴേക്ക് പതിക്കാനാണ് ഇത്തരത്തിൽ മേച്ചിൽ നടത്തുന്നത്.

മധ്യവയസ്സുപിന്നിട്ട സജൻദേവിയുടെ വീട്ടിലാണ് എനിക്ക് താമസം സൗകര്യപ്പെടുത്തിയിരുന്നത്. ഇവരുടെ ഭർത്താവ് പുറത്തെവിടേയോ ജോലി ചെയ്യുന്നു. ഡിഗ്രി കോഴ്സിനു പഠിക്കുന്ന രണ്ടു പെൺമക്കളാണ് ഇവർക്കുള്ളത്. അമൃതയും ചന്ദ്രക്കലയും. മുകളിലുള്ള മുറിയിലേക്ക് ഇവർ എന്നെ ആനയിച്ചു. മരംകൊണ്ട് തട്ടിട്ട്, മനോഹരമായി അലങ്കരിച്ച കിടപ്പുമുറി കണ്ടപ്പോൾ എനിക്ക് അതിശയം തോന്നി. ഒരു നക്ഷത്ര ഹോട്ടൽ മുറിപോലെ തോന്നി അത്. അത്താഴം തയ്യാറാകുന്നതുവരെ എന്നോട് വിശ്രമിക്കാൻ പറഞ്ഞ്, രാജേഷ്കുമാർ എന്ന ചെറുപ്പക്കാരനെ എനിക്കു സഹായിയായി നിർത്തിയശേഷം അമ്മയും മക്കളും താഴേയ്ക്കു പോയി. ഹിമപർവതനിരകളിൽനിന്ന് ഒഴുകിയെത്തുന്ന കുളിർതെന്നൽ തികച്ചും നിർവൃതിദായകമായിരുന്നതിനാൽ കുറച്ചുസമയം വരാന്തയിലിരുന്ന് മെഡിറ്റേഷൻ ചെയ്യാൻ ഞാൻ തയ്യാറെടുത്തു.

9 മണി കഴിഞ്ഞപ്പോൾ സജൻദേവി അത്താഴവുമായി എത്തിച്ചേർന്നു. ഉച്ചഭക്ഷണം പതിവിൽക്കൂടുതൽ കഴിച്ചിരുന്നതിനാൽ, രാത്രിഭക്ഷണം 10 മണി കഴിഞ്ഞശേഷം മതിയെന്ന് ഞാൻ പറഞ്ഞു. കിന്നരപ്പെട്ടിയും വീണയും തബലയും മുറിയിലുണ്ടായിരുന്നതിനാൽ കിന്നര സംഗീതം കേൾക്കാനുള്ള എന്റെ ആഗ്രഹം സജൻദേവിയെ അറിയിച്ചു. അമ്മയും മക്കളും രാജേഷ്കുമാറും ചേർന്ന് ഒരുക്കിയ സംഗീതം തികച്ചും ആസ്വാദ്യകരമായിരുന്നു. സംഗീതത്തിന് ഇത്തരത്തിലും അനുഭൂതിദായകമായ ചില തലങ്ങളുണ്ടെന്ന അറിവ് എനിക്കൊരു പുതുമയായിരുന്നു.

രോട്ടിയും പച്ചക്കറി വിഭവങ്ങളും ചേർന്ന അത്താഴം വളരെ കുറച്ചുമാത്രമേ ഞാൻ കഴിച്ചുള്ളു. അര ഗ്ലാസ് കാച്ചിയ പാലും കഴിച്ചു. പ്രാർഥിച്ച ശേഷം ഉറങ്ങാൻ കിടന്നപ്പോൾ കിന്നർഗ്രാമത്തെക്കുറിച്ചുള്ള മധുരിക്കുന്ന ചിന്തകളായിരുന്നു മനസ്സു നിറയെ.

## VI

സ്ത്രീസ്വരത്തിൽ വിഷാദാർദ്രമായ ഒരു സംഗീതധ്വനി കേട്ടിട്ടാണ് ഞാൻ ഉണർന്നതെന്ന് തോന്നുന്നു. പരിസരബോധം വന്നശേഷവും അത് എന്നിലേക്ക് ഏതാനും സെക്കന്റുനേരം ഒഴുകിയെത്തി. സമയം നോക്കിയപ്പോൾ കൃത്യം മൂന്നര മണി. വാതിൽ തുറന്ന് ഞാൻ വരാന്തയിലേക്ക് കടന്നു. രാജേഷ്കുമാർ വരാന്തയുടെ ഒരു മൂലയിൽ മൂടിപ്പുതച്ചുകിടന്നുറങ്ങുന്നുണ്ട്. കിന്നർ ഗ്രാമം ശാന്തനിദ്രയിലാണ്ടുകിടക്കുന്നു. വൃക്ഷങ്ങളിലെ തളിരിലകൾ മന്ദമന്ദം ഇളകിയാടുന്നുണ്ടെങ്കിലും പരിപൂർണമായ നിശ്ശബ്ദതയാണെങ്ങും. ശ്രവണേന്ദ്രിയങ്ങളെ ഏകാഗ്രമാക്കി കഴിയാവുന്നത്ര ശ്രമിച്ചെങ്കിലും സംഗീതധ്വനിയുടെ ആ മാറ്റൊലി പിന്നീടു കേൾക്കുകയുണ്ടായില്ല. അത് വെറും തോന്നലായിരുന്നില്ല എന്നെനിക്കുറപ്പുണ്ട്.

ഒരു പാത്രം ശുദ്ധജലം കുടിച്ചശേഷം വീണ്ടും കിടന്നു. എന്തുകൊണ്ടാണെന്നറിയില്ല, പിന്നെ ഉറങ്ങാൻ സാധിച്ചില്ല. വിഷാദാർദ്രമായ ആ സംഗീതധ്വനി എന്റെ ഹൃദയാന്തര്യാമിയിൽ മെല്ലെ മെല്ലെ മുട്ടി നോവിച്ചുകൊണ്ടിരുന്നു.

അഞ്ചുമണി കഴിഞ്ഞപ്പോൾ പുറത്തേയ്ക്ക് ഇറങ്ങി. ബാസ്പ നദിയിൽ മുങ്ങിക്കുളിക്കുക എന്നതായിരുന്നു ഉദ്ദേശ്യം. പ്രഭാതസഞ്ചാരംപോലെയുള്ള നടത്തവും അതുകഴിഞ്ഞ് തണുത്തു മരവിച്ച നദീജലത്തിലെ കുളിയും കഴിഞ്ഞപ്പോൾ നല്ല അനുഭൂതി തോന്നി. സജ്ൻദേവിയുടെ ചൂടുള്ള ചായ മൊത്തിക്കുടിച്ചുകൊണ്ട് സുമേരുപർവതനിരയിൽ ഉദയബിംബം ഉദിച്ചുയരുന്നത് ആകാംക്ഷയോടെ നോക്കിനിന്നു. ഒരു അഗ്നിപർവതം പൊട്ടിവിടരുന്നതുപോലെയാണ് തീജ്വാലകണക്കെയുള്ള നിറക്കൂട്ടുകൾ ഹിമശൃംഗങ്ങളിൽ പടർന്നു കയറുന്നത്. നടുക്കം ഉളവാക്കുന്ന ഒരു ദൃശ്യമാണത്. നിമിഷങ്ങൾ കഴിഞ്ഞപ്പോൾ അഗ്നിവർണം കാഞ്ചനശോഭയ്ക്ക് വഴിമാറിക്കൊടുത്തു. സുമേരു പർവതം തങ്കവർണത്തിൽ ആറാടിനിന്നപ്പോൾ എനിക്കോർമ വന്നത് സുകുമാരകവിയുടെ 'ശ്രീകൃഷ്ണവിലാസം' മഹാകാവ്യത്തിലെ ആരംഭശ്ലോകത്തിലെ രണ്ടു വരികളാണ്

"അസ്തി ശ്രിയഃ സദ്മ സുമേരുനാമാ
സമസ്തകല്യാണനിധിർഗിരീന്ദ്രഃ"

സൃഷ്ടിയുടെയും പ്രപഞ്ചകേന്ദ്രത്തിന്റെയും പ്രതീകമായ മഹാമേരു (സുമേരു) പർവതരാജനെ വർണിക്കുന്നതാണ് ഈ ശ്ലോകം. ഏഴു വൻകരകളാലും ഏഴു മഹാസമുദ്രങ്ങളാലും വലയംചെയ്യപ്പെട്ട്, ജംബുദ്വീപിന്റെ മദ്ധ്യത്തിൽ നിന്ന് ഉയർന്നുവന്നതാണ് മഹാമേരുപർവതം എന്ന് വിഷ്ണുപുരാണത്തിൽ വിവരിക്കുന്നുണ്ട്. ലോകത്തിന്റെ ഹൃദയം, ഐശ്വര്യയുടെ കേന്ദ്രം എന്നൊക്കെ ഈ പർവതത്തെ വിശേഷിപ്പിക്കുന്നു. ബ്രഹ്മാവിന്റെ ബ്രഹ്മലോകം, ദേവേന്ദ്രന്റെ അമരാവതി, അഗ്നിദേവന്റെ തേജോവതി, യമദേവന്റെ സംയമനി, നിര്യതിയുടെ കൃഷ്ണാഞ്ജനം, വരുണദേവന്റെ ശ്രദ്ധാവതി,

വായുദേവന്റെ ഗന്ധവതി, കുബേരന്റെ മഹോദയം എന്നിങ്ങനെ മിക്ക ദേവ ചൈതന്യങ്ങൾക്കും മഹാമേരുവിൽ ആസ്ഥാനമുണ്ടായിരുന്നു. അന്നത്തെ മഹാമേരു ഇന്നില്ല. ഏതോ യുഗത്തിൽ സംഭവിച്ച വിഘടന (Geological Shift) ത്തിൽ മഹാമേരു പർവതം അപ്രത്യക്ഷമായി. ഗ്രീൻലാന്റി(Greenland)ന്റെ അഗാധമായ കടൽത്തട്ടിൽ മഹാമേരുവിന്റെ തകർന്ന ഭാഗങ്ങൾ പൂഴ്ന്നുകിട ക്കുന്നുണ്ടെന്ന് പറയപ്പെടുന്നു.

പുരാണങ്ങളിൽ വിവരിക്കുന്ന മഹാമേരുവും ഇവിടെ കാണുന്ന സുമേ രുവും ഒന്നല്ല എന്നു തീർച്ചയാണ്. ഒരുപക്ഷേ, ഇന്ന് കൈലാസം നിലകൊ ള്ളുന്ന, ഒരു കാലത്ത് ഭാരതഭൂമിയുടെ ഭാഗമായിരുന്ന, ത്രിവിഷ്ടപ (തിബത്ത്) ഭൂവിഭാഗത്തിലായിരിക്കാം മഹാമേരുവും സ്ഥിതിചെയ്തിരുന്നത്. സിക്കിം, ഉത്തരാഖണ്ഡ്, ഹിമാചൽപ്രദേശ് എന്നീ പ്രദേശങ്ങൾ ദേവഭൂമിയുടെ ഭാഗ മാണെന്നിരിക്കെ സുമേരു എന്ന നാമധേയം ഈ പർവതത്തിനു ലഭിച്ചത് പുരാണങ്ങളുടെ കാലഘട്ടത്തിലാകാം.

ക്ഷേത്രത്തിൽപ്പോയി ബദരീനാഥനെ വന്ദിച്ച് വഴിപാട് അർപ്പിച്ചശേഷം, സജൻദേവി ഒരുക്കിയ പ്രാതൽ കഴിച്ചു. 9 മണി കഴിഞ്ഞപ്പോൾ ഭൂപീന്ദർ എത്തിച്ചേർന്നു. ഗ്രാമത്തലവനും അനുയായികളും വികാരനിർഭരമായ ഒരു വിടവാങ്ങലാണ് എനിക്ക് നൽകിയത്. പാലം കടന്ന് വാഹനത്തിന്റെ അടു ത്തുവരെ അവർ എന്നെ അനുഗമിച്ചു. സമയവും സന്ദർഭവും ഒത്തുവരുമ്പോൾ വീണ്ടും ഇവിടേക്ക് എത്തിക്കൊള്ളാമെന്ന വാഗ്ദാനത്തോടെ ഞാൻ അവ രോട് വിടപറഞ്ഞു. ഭട്സേരി ഗ്രാമം എന്നിൽ മാനസികമായ പല അനുഭൂതി കളും ഉളവാക്കിയെന്നത് ഒരു സത്യമാണ്. ഭീമാകാരം പൂണ്ടു നിൽക്കുന്ന ദേവദാരു വൃക്ഷങ്ങളെയും അതിന്റെ മറപിടിച്ച് ഉയർന്നുകിടക്കുന്ന സസ്യ ശ്യാമളമായ ഗ്രാമത്തെയും കാഴ്ചയിൽനിന്നു മറയുന്നതുവരെ പിൻതിരിഞ്ഞു നോക്കി ഞാൻ നിർവൃതി പൂണ്ടു.

സാംഗ്ളയിൽ വാഹനം നിർത്തിയശേഷം തഹസീൽദാർ പ്രേംസിങ്ങ് ദുൽതയുടെ ഓഫീസിൽ കയറി അദ്ദേഹത്തോട് നന്ദിപറഞ്ഞ് യാത്രാനുമതി ചോദിച്ചു. ഭട്സേരി ഗ്രാമത്തിൽ ഒരു രാത്രി തങ്ങാൻ അവസരം ലഭിച്ചതിന്റെ സന്തോഷം ഞാൻ അദ്ദേഹത്തെ അറിയിച്ചു. അതിന്റെ പ്രചോദനം പ്രേംസി ങ്ങിന്റെ വിവരണമായിരുന്നു എന്ന വസ്തുതയും ഞാൻ വിനയത്തോടെ അദ്ദേ ഹത്തെ ഓർമിപ്പിച്ചു. അങ്ങാടിയിലെ ഒരു കടയിൽനിന്ന് അദ്ദേഹത്തോടൊപ്പം ഓരോ ചായ കുടിച്ചശേഷം, യാത്രപറഞ്ഞ്, കൽപ ലക്ഷ്യമാക്കി ഞങ്ങൾ യാത്ര തുടങ്ങി.

സാംഗ്ളയിൽനിന്ന് അന്നത്തെ ലക്ഷ്യമായ കൽപയിലേക്ക് 55 കി.മീറ്റർ ദൂരമെയുള്ളൂവെങ്കിലും അപകടം പതിയിരിക്കുന്ന വഴിയായതിനാൽ വളരെ കരുതലോടെമാത്രമെ യാത്രചെയ്യാൻ സാധിക്കുകയുള്ളൂ. ജലവൈദ്യുതപ ദ്ധതിയുടെ നിർമാണപ്രവർത്തനങ്ങൾ നടക്കുന്നതിനാൽ റോഡിൽ തടസ്സ ങ്ങൾ ഏറെയുണ്ട്. കർച്ചം എത്തുന്നതിനു മുമ്പായി മലയിടിച്ചിൽമൂലം വഴി തകർന്നുപോയതിനാൽ വാഹനങ്ങൾ ഒരു ഭാഗത്തായി ഒതുക്കിയിടാൻ ഒരു

ഉദ്യോഗസ്ഥൻ നിർദ്ദേശിച്ചു. രണ്ടു മണിക്കൂറോളം കാത്തുകിടന്നശേഷം ഒരു മണി കഴിഞ്ഞപ്പോഴാണ് ഗതാഗതം തുറന്നുകിട്ടിയത്. ഇതിന്നിടയിൽ ഒരു ചെറിയ തട്ടുകടയിൽനിന്ന് കുറച്ച് ചോറും പരിപ്പുകറിയും ഉച്ചഭക്ഷണമായി കിട്ടി. കർച്ചം കഴിഞ്ഞയുടനെ വീണ്ടും തടസ്സം ഉണ്ടായി. കുത്തനെ ഉയർന്നു നിൽക്കുന്ന രണ്ടു പർവതങ്ങളുടെ ഇടയിൽക്കൂടിയുള്ള ഇടുങ്ങിയവഴിയിൽ വമ്പൻ പാറക്കല്ലുകൾ ഇടിഞ്ഞുവീണ് വഴിക്ക് കുറുകെ കിടന്നതാണ് പ്രശ്നമായത്. യന്ത്രസഹായംകൂടാതെ കല്ലുകൾ മാറ്റാനും സാദ്ധ്യമല്ല. ഡാം സൈറ്റിൽനിന്ന് അത്തരം വാഹനങ്ങൾ ഇടുങ്ങിയ ഈ വഴിയിലൂടെ എത്തിച്ചേരാൻ സമയമെടുക്കും. മറ്റൊന്നും ചെയ്യാനില്ലാത്തതിനാൽ ഞാൻ റോഡിൽക്കൂടി കുറച്ചുദൂരം തനിയെ നടന്നു.

അംബരചുംബികളായ പർവതങ്ങളാണ് ചുറ്റും. അതിന്റെയൊക്കെ പള്ളയിൽക്കൂടി അരഞ്ഞാണം കെട്ടിയപോലെ റോഡ് വളഞ്ഞുപുളഞ്ഞുകിടക്കുന്നു. വിണ്ട്, ഇളകിനിൽക്കുന്ന കരിങ്കൽ ശൈലാഗ്രങ്ങൾ കാണുമ്പോൾ മനസ്സ് വിരണ്ടുപോകും. ഏതു നിമിഷവും ഇവ റോഡിലേക്ക് വീണേക്കാം. അതിന്റെ അടിയിൽപ്പെട്ടാൽ വാഹനം ചതഞ്ഞ് ചമ്മന്തിപോലെയാകും. പക്ഷേ, അത്യപൂർവമായി മാത്രമെ ഇങ്ങനെ സംഭവിക്കാറുള്ളൂ. പർവതങ്ങളെ ധ്വംസിക്കുന്ന പ്രക്രിയ മനുഷ്യൻ തുടങ്ങിയിട്ട് എത്രയോ നൂറ്റാണ്ടുകൾ കഴിഞ്ഞുപോയിരിക്കുന്നു. എന്നിട്ടും, ഇവ മനുഷ്യരോട് ദയാപൂർവം പെരുമാറുന്നു. വിജനമായ റോഡിൽ ഒറ്റയ്ക്ക് നില്ക്കുമ്പോൾ ഞാൻ ചിന്തിച്ചത്, നമ്മളെയൊക്കെ നിയന്ത്രിച്ച് പ്രകൃതിയുടെ ആ ബാലൻസ് നിലനിർത്തുന്ന ഈശ്വരചൈതന്യം എന്ന മഹാതേജസ്സിനെയാണ്. അതിന്റെ മുന്നിൽ തൃണതുല്യരായ മനുഷ്യർ എത്ര നിസ്സാരന്മാരാണ്.

തടസ്സം മാറ്റി യാത്ര തുടർന്നപ്പോൾ നാലുമണി കഴിഞ്ഞിരുന്നു. രണ്ടു മണിക്കൂറോളം യാത്രചെയ്താലെ കൽപയിൽ എത്തിച്ചേരുകയുള്ളൂ. സത്‌ലജ് നദിയുടെ തീരത്തുകൂടിയുള്ള ഉയർന്ന മലമടക്കുകളിൽക്കൂടി വാഹനം മുന്നോട്ടുപോയി. വാഹനം ഓടിക്കൊണ്ടിരിക്കുമ്പോൾ അത്യാവശ്യത്തിനു മാത്രമെ ഞാൻ ഭൂപീന്ദറുമായി സംസാരിക്കാറുള്ളൂ. വണ്ടി ഓടിപ്പിക്കുമ്പോൾ പാലിക്കേണ്ടതായ ചില ചിട്ടകളെക്കുറിച്ച് ഭൂപീന്ദറിനു ഒരു ബോധവത്കരണം ഞാൻ തുടക്കത്തിൽത്തന്നെ നൽകിയിരുന്നു. വാഹനം ഭദ്രമായി ഒതുക്കിനിർത്തിയശേഷമെ മൊബൈൽ ഫോൺ ഉപയോഗിക്കാൻ പാടുള്ളൂ. അപകടകരമായ മലഞ്ചെരുവുകളിൽ ടേപ് റിക്കോർഡർ പ്രവർത്തിപ്പിക്കരുത്. വണ്ടി ഓടിപ്പിക്കുമ്പോൾ പുകവലി തീർത്തും ഒഴിവാക്കണം. 55 -60 കി.മീറ്ററിൽ കൂടുതൽ വേഗത പാടില്ല. മദ്യപിച്ച് വാഹനം ഒരിക്കലും ഓടിക്കരുത്. എന്റെ നിർദ്ദേശങ്ങൾ ഈ ചെറുപ്പക്കാരൻ പാലിച്ചിരുന്നതിനാൽ എനിക്ക് അദ്ദേഹത്തോട് ബഹുമാനം തോന്നി എന്നതും വാസ്തവമാണ്.

കൽപയിൽ എത്തിച്ചേർന്നശേഷം കിന്നർ കൈലാസയാത്രയെക്കുറിച്ചുള്ള വിശദാംശങ്ങൾ തിരക്കി അറിയണമെന്ന ചിന്തയോടെ, റോഡിന്റെ ഇടതുവശത്തുള്ള പ്രകൃതിയെ ശ്രദ്ധിച്ച് സമയം തള്ളിനീക്കി. റോഡിന്റെ വലതുവശ

ത്തുള്ള അഗാധമായ താഴ്‌വരയിൽക്കൂടി സത്‌ലജ് നദി കുതിച്ചൊഴുകുന്ന ശബ്ദം കാതുകൾക്ക് ഹരമായി. പെട്ടെന്നുള്ള ഇന്ദ്രിയസംജ്ഞയാലാണെന്നു തോന്നുന്നു, ഞാൻ ഭൂപീന്ദറിനെ തിരിഞ്ഞുനോക്കി. ഡ്രൈവിങ് സീറ്റിൽ തലകുനിച്ച് ഇരിക്കുന്ന അദ്ദേഹത്തിന് വാഹനത്തിന്റെ നിയന്ത്രണം നഷ്ട പ്പെട്ടുകഴിഞ്ഞതായി ഒരു നടുക്കത്തോടെ ഞാൻ കണ്ടു! റോഡിന്റെ വലതു ഭാഗത്തെ ഒന്നര അടിയോളം ഉയരമുള്ള പാരപ്പറ്റിൽ വാഹനം ഉരയുന്ന ശബ്ദം കേട്ട ആ നിമിഷത്തിൽത്തന്നെ ഇടിമിന്നലിന്റെ വേഗതയോടെ ഞാൻ വാഹനം ഇടത്തോട്ടു തിരിച്ചു. ഹാന്റ് ബ്രേയ്ക്ക് വലിച്ചുയർത്തി വാഹനം നിർത്തിയ ഉടനെത്തന്നെ ഭൂപീന്ദറിന്റെ കാലുകൾക്കിടയിലൂടെ എന്റെ ഇട തുപാദം ക്ലച്ചിൽ അമർത്തി വാഹനം ഒന്നാം ഗീയറിൽ ഇടുകയും എഞ്ചിൻ ഓഫ് ആക്കുകയും ചെയ്തു. നിമിഷങ്ങൾക്കുള്ളിൽ ഇതെല്ലാം സംഭവിച്ചുക ഴിഞ്ഞിരുന്നു.

സീറ്റിൽ തളർന്നുകിടന്ന സുഹൃത്തിനെ ഞാൻ കുലുക്കിവിളിച്ചു. ഒരു പ്രതികരണവും ഉണ്ടായില്ല. അദ്ദേഹത്തിന് ബോധം നഷ്ടപ്പെട്ടപോലെ തോന്നി. വാഹനം റോഡിൽ കുറുകെയാണ് നിൽക്കുന്നത്. മറ്റു വാഹനങ്ങൾ വന്നാൽ പോകാൻ ബുദ്ധിമുട്ടാകും. വാതിൽ തുറന്ന് ക്ഷണത്തിൽ ഭൂപീന്ദ റിന്റെ അടുത്തെത്തി. കഴുത്ത് ഒടിഞ്ഞുതൂങ്ങിയപോലെയാണ്. വെള്ളം മുഖത്തു തളിച്ചുകൊടുക്കുകയും ഷർട്ടിന്റെ ബട്ടൺസ് അഴിച്ചിടുകയും ചെയ്തു. ദേഹമാസകലം വിയർക്കുന്നുണ്ട്. അദ്ദേഹത്തെ പൊക്കിയെടുത്ത് താഴെ മലർത്തിക്കിടത്തിയാൽ നന്നാവുമെന്ന് തോന്നിയെങ്കിലും അത് എന്നെ ക്കൊണ്ട് തനിച്ചുചെയ്യാൻ കഴിയുന്ന ഒരു കൃത്യമല്ല. 80 കിലോഗ്രാമിലധികം തൂക്കമുണ്ട് ഇദ്ദേഹത്തിന്. ഏതെങ്കിലും വാഹനം വരുന്നതുവരെ കാത്തു നിൽക്കുക മാത്രമെ നിർവാഹമുള്ളൂ.

വാഹനം ഉരഞ്ഞ പാരപ്പറ്റിന്റെ ഭാഗം ഞാൻ പരിശോധിച്ചു. വണ്ടിയുടെ ബംബർ തട്ടിയതുമൂലം പാരപ്പറ്റിന്റെ അടിഭാഗം വിണ്ടുനിൽക്കുന്നുണ്ട്. ഏഴ് അടി നീളവും ഒന്നരയടി വീതിയുമുള്ള ഈ കരിങ്കൽ ഭിത്തികൾക്ക് ഉറപ്പ് വളരെ കുറവാണ്. അടിഭാഗത്തുള്ള മണ്ണ് ഒലിച്ചുപോയതിനാൽ പല ഭിത്തി കളും പേരിനു മാത്രം നിലനിൽക്കുന്നു എന്നതാണ് യാഥാർഥ്യം. അഗാധ മായ താഴ്‌വരയിൽക്കൂടി സത്‌ലജ് നദി കുതിച്ചൊഴുകുന്നത് ഒരു നിമിഷം ഞാൻ നോക്കിനിന്നു. ഈ നദിയുടെ കയത്തിൽ അന്ത്യവിശ്രമം കൊള്ളേ ണ്ടവരായിരുന്നു ഞങ്ങളും. പക്ഷേ, ഈശ്വരേച്ഛ മറിച്ചായിരുന്നു. കണ്ണടച്ച്, കൈകൂപ്പി നദിയെ വണങ്ങി കുറച്ചുനേരം ഈശ്വരനാമം ജപിച്ചുനിന്നു...

ദൂരെനിന്ന് എയർഹോൺ ശബ്ദം മുഴങ്ങിയപ്പോൾ റോഡിന്റെ മധ്യഭാഗ ത്തേക്ക് കയറിനിന്നു. ഭാരം കയറ്റിയ ആ ലോറി ഞങ്ങളുടെ വാഹനത്തിന്റെ അടുത്തായി ഒതുക്കി നിർത്തി. ലോറി ഡ്രൈവറും സഹായിയും താഴെ ഇറ ങ്ങിയപ്പോൾ ഞാൻ സഹായാഭ്യർഥന നടത്തി. അവർ രണ്ടുപേരും ചേർന്ന് ഭൂപീന്ദറിനെ താഴെ ഇറക്കിക്കിടത്തി. എത്രയും വേഗം ഒരു ഡോക്ടറുടെ സേവനം ലഭ്യമാക്കാൻ സഹായിക്കണമെന്ന എന്റെ അപേക്ഷ ലോറി

ഡ്രൈവർ ഹാസ്യഭാവത്തോടെ നിരാകരിച്ചു. ഇതിന് ഡോക്ടറുടെ സഹായമൊന്നും ആവശ്യമില്ലെന്നും പാൻമസാല നമ്പർ തെറ്റിക്കഴിച്ചതിന്റെ തലചുറ്റലാണെന്നും ഒന്നുറങ്ങിക്കഴിഞ്ഞാൽ ഭേദമാകുമെന്നും അദ്ദേഹം നിസ്സാരഭാവത്തോടെ പറഞ്ഞു. ഭൂപീന്ദറിന്റെ വായ ബലമായി തുറന്ന് ഒരു കൈ നിറയെ മസാലയുടെ ചണ്ടി അദ്ദേഹം പുറത്തേക്ക് എടുത്തു കളഞ്ഞു. വായ രണ്ടു പ്രാവശ്യം കഴുകുകയും ചെയ്തു. ലോറി ഡ്രൈവറുടെ ആ പ്രായോഗിക പരിജ്ഞാനത്തിൽ എനിക്കു മതിപ്പുതോന്നി. ഇതിനിടയ്ക്ക് തലകറക്കത്തിന്റെ മരുന്നായി Avomin ഗുളിക ഞാൻ എടുത്തുകൊടുത്തത് ഭൂപീന്ദറിനെക്കൊണ്ട് കഴിപ്പിക്കുകയുംചെയ്തു. ഞങ്ങളുടെ വാഹനം സൈഡ് ഒതുക്കി ഇട്ടതിനു ശേഷം, പോലീസ് വാഹനം വരുമ്പോൾ സഹായം തേടാനുപദേശിച്ച് നല്ലവനായ ആ ഡ്രൈവർ ലോറി ഓടിച്ചുപോയി.

സന്ധ്യമയങ്ങാൻ തുടങ്ങി. സുഹൃത്ത് ബോധമറ്റപോലെ ഉറക്കത്തിലാണ്. അദ്ദേഹം ഉണർന്നാലും വാഹനം ഓടിപ്പിക്കുന്നതിനുള്ള ശാരീരിക ക്ഷമത ഉണ്ടാവില്ലെന്ന് ഉറപ്പാണ്. മലമടക്കുകളിൽക്കൂടി രാത്രിയിൽ വാഹനം ഡ്രൈവ് ചെയ്യുന്നത് സ്വതവെ അപകടംപിടിച്ച പണിയാണ്. ഒരു ഡ്രൈവറെ കിട്ടിയില്ലെങ്കിൽ വിജനമായ ഈ പ്രദേശത്ത് ഒരു രാത്രി കഴിച്ചുകൂട്ടേണ്ടിവരും. ആത്മസംയമനം പാലിച്ച്, പോലീസ് വാഹനം വരുന്നുണ്ടോ എന്നു ശ്രദ്ധിച്ച് ഞാൻ സുഹൃത്തിന്റെ അടുത്ത് കാവൽ ഇരുന്നു. സാംഗ്ള ഭാഗത്തേക്ക് ചില വാഹനങ്ങൾ കടന്നുപോയെങ്കിലും അതെല്ലാം ഡാം സൈറ്റിലേക്ക് ചരക്കുകൾ കൊണ്ടുപോകുന്നവയായിരുന്നു.

നദിയുടെ കളകളാരവം മാത്രമെ കൂട്ടിനുള്ളു. പക്ഷികളെല്ലാം ചേക്കേറാൻ പറന്നകന്നു കഴിഞ്ഞു. കാറ്റ് എതാണ്ട് നിശ്ചലമാണ്. ദേവതാത്മാക്കളായ പർവതരാജന്മാർ ധ്യാനനിമഗ്നരായി നിലകൊള്ളുന്നു. ഇരുട്ട് പരന്നതോടെ അവരൊക്കെ നിഴൽ രൂപങ്ങളെപ്പോലെയായി. ആകാശത്ത് ഒരു നക്ഷത്രംപോലും കണ്ണുതുറന്നില്ല. മഞ്ഞുവീഴ്ച ആരംഭിച്ചിട്ടില്ലെങ്കിലും അന്തരീക്ഷം മൂടിക്കെട്ടി നിന്നു. തണുപ്പും വർധിച്ചുതുടങ്ങി.

ദൂരെ മലമടക്കിൽ ഒരു വാഹനത്തിന്റെ പ്രകാശവും അതോടൊപ്പം ചുകപ്പുലൈറ്റിന്റെ ഇടവിട്ടിടവിട്ടുള്ള തിളക്കവും കണ്ടപ്പോൾ അതൊരു പോലീസ് വാഹനമാണെന്ന് ഉറപ്പിച്ചു. ഞാൻ എഴുന്നേറ്റ് തയ്യാറായി നിന്നു. 15 മിനിറ്റ് കഴിഞ്ഞപ്പോൾ പോലീസ് ജീപ്പ് അടുത്തെത്തി. വാഹനം നിർത്തിയ ഉടനെ ത്തന്നെ ഇൻസ്പെക്ടറുടെ അടുത്തെത്തി ഞാൻ വിവരം ധരിപ്പിച്ചു. അദ്ദേഹം ഇറങ്ങിവന്ന് ഭൂപീന്ദറിനെ തട്ടിവിളിച്ചെങ്കിലും സുഹൃത്ത് ഒന്നു ഞെരങ്ങി തിരിഞ്ഞുകിടന്നതേയുള്ളു. ചെറുപ്പക്കാരനായ ഇൻസ്പെക്ടർ ഒരു നിർദ്ദേശം മുന്നോട്ടുവച്ചു. കാലത്ത് മലയിടിച്ചിൽ നടന്ന കർചങ്ങ്‌വരെ പോയി തങ്ങൾ തിരിച്ചുവരാമെന്നും അപ്പോൾ ഞങ്ങളെ ജീപ്പിൽ കയറ്റി റിക്കോങ്ങ്പീയോവിൽ എത്തിക്കാമെന്നും പറഞ്ഞപ്പോൾ ഞാൻ ശിരസ്സുകുനിച്ച് അദ്ദേഹത്തിന് അഭിവാദ്യം അർപിച്ചു. മൂത്രവിസർജനത്തിന്നായി ഇൻസ്പെക്ടർ ഒരൊഴിഞ്ഞ കോണിലേക്ക് നീങ്ങിയപ്പോൾ പോലീസ് ഡ്രൈവർ എന്റെ വിശേഷങ്ങൾ

ചോദിച്ചു. എഴുത്തുകാരനാണെന്നും ഡ്രൈവിങ്ങ് അറിയാമെന്നും ലൈസൻസ് കൈവശമില്ലാത്തതിനാലാണ് ഞാൻ വാഹനം ഓടിപ്പിക്കാൻ മടിച്ചതെന്നും അദ്ദേഹത്തോട് പറഞ്ഞു. ഇൻസ്പെക്ടർ തിരിച്ചുവന്നപ്പോൾ, എനിക്ക് ഡ്രൈവിങ്ങ് അറിയാമെന്ന വസ്തുത പോലീസ് ഡ്രൈവർ തന്റെ യജമാനനെ അറിയിച്ചു. തന്റെ ടോർച്ചിന്റെ പ്രകാശത്തിൽ എന്നെ ഒന്നു ഇരുത്തി നോക്കിയശേഷം ഇൻസ്പെക്ടർ എന്റെ കൈപിടിച്ച് അഭിനന്ദിച്ചു. ലൈസൻസ് കൈവശം ഇല്ലാത്തതിനാൽ, ഇതുപോലൊരു പ്രതിസന്ധിയിൽപ്പെട്ടിട്ടും, വാഹനം ഡ്രൈവ് ചെയ്യില്ല എന്ന തീരുമാനം ശ്ലാഘനീയമാണെന്നാണ് അദ്ദേഹം തുടർന്നുപറഞ്ഞത്. കർചങ്ങിൽപ്പോയി മടങ്ങിവരാൻ ചിലപ്പോൾ താമസം നേരിട്ടേക്കാമെന്നും അതുകൊണ്ട് ധൈര്യമായി വാഹനം ഓടിപ്പിച്ചുപോകാനും അദ്ദേഹം നിർദ്ദേശിച്ചു. ഒരു രേഖയുമില്ലാതെ വാഹനം ഡ്രൈവ് ചെയ്യുന്നത് തെറ്റാണ് എന്നു ഞാൻ പരുങ്ങലോടെ പറഞ്ഞപ്പോൾ, തന്റെ ഡയറിയിൽനിന്ന് ഒരു തുണ്ട് കടലാസ് കീറിയെടുത്തശേഷം അതിൽ ഹിന്ദിഭാഷയിൽ ഒരു കുറിപ്പെഴുതി ഒപ്പിട്ട് ഇൻസ്പെക്ടർ എന്നെ ഏൽപ്പിച്ചു. ഈ കുറിപ്പ് ഇന്നു രാത്രിക്ക് മാത്രമുള്ളതാണെന്നും എവിടെവച്ച് പോലീസ് പരിശോധിച്ചാലും പോകാൻ അനുവദിക്കുമെന്നും അദ്ദേഹം അറിയിച്ചു. അദ്ദേഹത്തിന് ഹൃദയംഗമമായ നന്ദി ഞാൻ പ്രകടിപ്പിച്ചു. ഞങ്ങൾ മൂന്നുപേരും കൂടി ഭൂപീന്ദറിനെ താങ്ങിയെടുത്ത് വാഹനത്തിന്റെ പിൻസീറ്റിൽ കിടത്തി. ഇൻസ്പെക്ടറോട് വീണ്ടും വീണ്ടും നന്ദി പറഞ്ഞ് ഞാൻ വാഹനം സ്റ്റാർട്ട് ചെയ്തു.

ഹിമാലയത്തിലെ ഉയർന്ന മലമടക്കുകളിൽക്കൂടി വാഹനം ഓടിപ്പിക്കുവാൻ എനിക്കൊരിക്കലും അവസരം ലഭിച്ചിരുന്നില്ല. അതിനുവേണ്ടി ശ്രമിച്ചിട്ടുമില്ല. ഇവിടത്തെ റോഡുകളുടെ അവസ്ഥ മനസ്സിനെ കിടിലം കൊള്ളിക്കുന്ന വിധത്തിലുള്ളതാണ്. എത്ര ആത്മധൈര്യമുള്ള ഡ്രൈവറാണെങ്കിലും ഈശ്വരാധീനംകൊണ്ടുമാത്രമാണ് പലപ്പോഴും വാഹനം അപകടത്തിൽപ്പെടാതെ രക്ഷപ്പെട്ടുപോകുന്നത്. മുപ്പതു കിലോമീറ്ററോളം ദൂരം ഈ ദുഷ്കരമായ മലമ്പാതയിലൂടെ മുന്നോട്ടുപോകണമല്ലോ എന്ന ചിന്തയോടെ ഞാൻ ശ്രദ്ധാപൂർവ്വം വാഹനത്തെ മുന്നോട്ടുകൊണ്ടുപോയി.

എന്തോ പുലമ്പിക്കൊണ്ട് ഭൂപീന്ദർ പിൻസീറ്റിൽ എഴുന്നേറ്റ് ഇരിക്കുകയാണെന്ന് ബോധ്യമായപ്പോൾ ഞാൻ വാഹനം നിർത്തി. അദ്ദേഹത്തിനു സ്ഥലകാലബോധം വന്നപ്പോൾ കൈകൂപ്പി മാപ്പപേക്ഷിച്ചുകൊണ്ട് മുൻസീറ്റിലേക്ക് കയറി ഇരുന്നു. അടങ്ങിയൊതുങ്ങി അവിടെ ഇരിക്കാനും, റോഡിന്റെ അപകടകരമായ തിരിവുകളെക്കുറിച്ച് മുൻകൂട്ടി സൂചനനൽകാനും മാത്രം നിർദ്ദേശിച്ചുകൊണ്ട് ഞാൻ വാഹനം മുന്നോട്ട് ഓടിച്ചു.

ഒരു കിലോമീറ്റർ മുന്നോട്ടുപോയാൽ റോഡ് സൈഡിലെ കൊച്ചുക്ഷേത്രത്തിന്റെ മുമ്പിൽ വാഹനം നിർത്തി അവിടെ കാണിക്കയിടണമെന്ന് ഭൂപീന്ദർ നിർദ്ദേശിച്ചു. അങ്ങോട്ടുപോകുമ്പോഴും അവിടെ വഴിപാടു നടത്തി പ്രാർഥിച്ചത് ഞാൻ ഓർത്തു. ഹിമാലയത്തിലെ അപകടകരമായ ഇത്തരം

മലമ്പാതകളിൽ പല സ്ഥലത്തും ശിവ-പാർവതി-വിഘ്നേശ്വര പ്രതിഷ്ഠകൾ കാണാം. കരിങ്കൽ മല തുരന്ന് ചെറിയൊരു മണ്ഡപം കെട്ടി അതിന്മേലാണ് പ്രതിഷ്ഠകൾ. ചില സ്ഥലങ്ങളിൽ വിപുലമായ സൗകര്യങ്ങളോടെ, സ്ഥിരംപൂജാരിമാരെ ഏർപ്പെടുത്തി, നല്ല രീതിയിൽ സംരക്ഷിച്ചു നിലനിർത്തുന്നുമുണ്ട്. ഇത്തരം ക്ഷേത്രങ്ങളിൽ അന്നദാനവും നടത്തുന്നുണ്ട്. ഹിമാലയത്തിലെ ഇത്തരം വഴികളിലൂടെ സഞ്ചരിക്കുമ്പോൾ അവിശ്വാസികൾപോലും ഈശ്വരവിശ്വാസികളായിത്തീരും എന്നതാണ് പരമാർഥം.

ആർച്ചുപോലെ റോഡിലേക്ക് തൂങ്ങിക്കിടക്കുന്ന കരിങ്കൽ പർവതത്തിന്റെ ഒരു പള്ളയിലാണ് ഈ ആരാധനാസ്ഥലം. വാഹനത്തിന്റെ ഹെഡ്‌ലൈറ്റ് പ്രകാശത്തിൽ സ്ഥലത്തിന്റെ കിടപ്പിനെക്കുറിച്ചും പർവതത്തിന്റെ തൂങ്ങിക്കിടക്കുന്ന ഭാഗത്തെക്കുറിച്ചുമുള്ള ഒരേകദേശരൂപം എനിക്കു പിടികിട്ടി. പക്ഷേ, അങ്ങോട്ട് അടുക്കുംതോറും എന്റെ ശ്രദ്ധയാകർഷിച്ചത് ആർചിന്റെ മുകൾഭാഗത്തായി കണ്ട രണ്ട് പ്രകാശബിന്ദുക്കളായിരുന്നു. വാഹനത്തിന്റെ ഗമനം വളരെ പതുക്കെയായിക്കഴിഞ്ഞിരുന്നതിനാൽ ആ ചെറിയ പ്രകാശഗോളങ്ങളെ ഞാൻ സൂക്ഷിച്ചുനോക്കി. ഏതോ ഒരു വന്യമൃഗത്തിന്റെ കണ്ണുകളാണത് എന്നൊരു തീരുമാനത്തിൽ ഞാൻ എത്തിച്ചേരുകയും ചെയ്തു. മഞ്ഞുപുലിയുടെ കണ്ണുകളാണത് എന്നു ഭൂപീന്ദർ പറഞ്ഞപ്പോൾ ഞാൻ ഹെഡ്‌ലൈറ്റ് ആ ദിശയിലേക്ക് ഫോക്കസ്സ് ചെയ്തു. പെട്ടെന്നാണ് ഒരു മനുഷ്യരൂപം മിന്നൽപ്പോലെ റോഡിലേക്ക് ഊർന്ന് ഇറങ്ങിയതും ഒരൊറ്റ ചാട്ടത്തിന് മണ്ഡപത്തിലേക്ക് ചാടിക്കയറിയതും! പാറിപ്പറക്കുന്ന തലമുടിയും നീല-കാവിവസ്ത്രങ്ങളും വ്യക്തമായി കണ്ടു. അതൊരു സംന്യാസിയായിരുന്നു. ഇതിനിടയ്ക്ക് ഞാൻ വാഹനം ഓഫ് ചെയ്യുകയും ലൈറ്റ് അണക്കുകയും ചെയ്തിരുന്നു. മണ്ഡപത്തിലെ കൽവിളക്കിന്റെ ഓരംചേർന്നുനിന്ന് സംന്യാസി ജ്വലിക്കുന്ന കണ്ണുകളോടെ ഞങ്ങളെ തുറിച്ചുനോക്കി.

വാഹനത്തിൽനിന്ന് ഇറങ്ങി ഞങ്ങൾ അദ്ദേഹത്തിന്റെ അടുത്തേയ്ക്ക് ചെന്നു. ആ പാദങ്ങളിൽ തൊട്ടുവണങ്ങിയശേഷം കൈകൂപ്പിക്കൊണ്ട് ഒരു ഭാഗത്ത് ഒതുങ്ങിനിന്നു. സംന്യാസിയുടെ കണ്ണുകളിലെ അഗ്നിതുല്യമായ ജ്വലനം ഞാൻ ഭക്തിപൂർവം നോക്കിനിന്നു. ആ മുഖഭാവവും ഗംഭീരമായിരുന്നു. അദ്ദേഹം സംസാരിക്കുന്നില്ല എന്നറിഞ്ഞപ്പോൾ, ദേവഭൂമിയിലെ മൂന്നു കൈലാസങ്ങൾ ദർശിക്കാനായി ഇറങ്ങിത്തിരിച്ചതാണെന്നും അതിനുവേണ്ടി അനുഗ്രഹിക്കണമെന്നും വിനയപൂർവം ഞാൻ സംന്യാസിയോട് അപേക്ഷിച്ചു. ഭസ്മത്തട്ടിൽനിന്ന് ഒരു നുള്ള് ഭസ്മമെടുത്ത് എന്റെ നെറ്റിയിൽ തൊടുവിച്ച ശേഷം, ഒരു നിമിഷം ഇരുകൈകളും ഉയർത്തി, എന്നെ അനുഗ്രഹിച്ചു. യാത്ര തുടരുക എന്ന അർഥത്തിൽ റോഡിലേക്ക് കൈ ചൂണ്ടി അദ്ദേഹം പുഞ്ചിരിയോടെ നിലകൊണ്ടു. കിട്ടിയ അവസരം പാഴാക്കരുത് എന്ന ചിന്തയോടെ ഞാൻ അദ്ദേഹത്തോട് ഒരു ഫോട്ടൊ ക്ലിക്ക് ചെയ്തോട്ടെ എന്നുചോദിച്ചു. അദ്ദേഹം നിഷേധഭാവത്തിൽ തലയാട്ടി. ഹിമാലയ യാത്രാവിവരണഗ്രന്ഥങ്ങൾ എഴുതുന്ന ഒരുവനെന്ന നിലക്ക് അതിന്റെ വിശ്വാസ്യതയ്ക്കുവേണ്ടി

ഒരു ഫോട്ടോ കിട്ടിയാൽ നന്നാകുമെന്ന് ഞാൻ വീണ്ടും പറഞ്ഞപ്പോൾ, ഒരെണ്ണംമാത്രം എന്ന് അദ്ദേഹം ആംഗ്യം കാട്ടി. അദ്ദേഹത്തിന്റെ ഒരു ഫോട്ടോ ക്യാമറയിൽ പകർത്തിയശേഷം അത് ഭദ്രമായി പതിഞ്ഞുകിട്ടിയിട്ടുണ്ടെന്ന് ഉറപ്പുവരുത്തുകയും ചെയ്തു.

സംന്യാസിയോട് യാത്രപറഞ്ഞ് ഞങ്ങൾ യാത്ര തുടർന്നു. ഇത്തരത്തിലുള്ള സിദ്ധന്മാരെക്കുറിച്ച് ധാരാളം കേട്ടിട്ടുണ്ടെങ്കിലും അങ്ങനെ ഒരാളെ കാണുന്നത് ആദ്യത്തെ അനുഭവമാണെന്ന് ഭൂപീന്ദർ അഭിപ്രായപ്പെട്ടു. അദ്ദേഹത്തോട് നിശ്ശബ്ദമായിരിക്കാൻ പറഞ്ഞ്, ഞാൻ ഡ്രൈവിങ്ങിൽ ശ്രദ്ധിച്ചു. വിശപ്പ് രൂക്ഷമായിക്കഴിഞ്ഞിരുന്നതിനാൽ ഏതെങ്കിലും ധാബ കണ്ടാൽ വാഹനം നിർത്തണമെന്ന് മനസ്സിൽ കരുതി. ഭാവ്നഗറിൽ എത്തിയപ്പോൾ ഞങ്ങൾ ഭക്ഷണം കഴിക്കുകയും ചെയ്തു.

11 മണി കഴിഞ്ഞപ്പോൾ 'റിക്കോങ്പിയൊ'വിൽ എത്തിച്ചേർന്നു. കിന്നർ ജില്ലയുടെ ആസ്ഥാനം ഇവിടെയാണ്. ഒരു കൊച്ചുപട്ടണമാണ് റിക്കോങ് പിയൊ. ഉയർന്നും താഴ്ന്നുമുള്ള പല മടക്കുകളായിട്ടാണ് ഈ പട്ടണം സ്ഥിതി ചെയ്യുന്നത്. അർധരാത്രിയോടടുത്തിട്ടും പട്ടണത്തിൽ സാമാന്യം ജനത്തിരക്കുണ്ട്. തദ്ദേശീയരും വിനോദസഞ്ചാരത്തിനായി വരുന്നവരും രാത്രി ഭക്ഷണത്തിനായി കൂട്ടത്തോടെ ഇറങ്ങിത്തിരിക്കുന്നതിനാലാണ് തിരക്ക് അനുഭവപ്പെടുന്നതെന്ന് തോന്നി. സുഖകരമായ കാലാവസ്ഥയായതിനാൽ ഷോപ്പിങ്ങിനും ജനങ്ങൾ വന്നുചേരുന്നു. ഒരു തട്ടുകടയിൽനിന്ന് ചൂടുള്ള ഓരോ ചായ കുടിച്ചശേഷം അന്നത്തെ ലക്ഷ്യമായ കൽപ ലക്ഷ്യമാക്കി ഞങ്ങൾ യാത്ര തുടർന്നു.

കൽപയിലേക്കുള്ള 9 കി.മീറ്റർ ദൂരം മലഞ്ചെരുവുകളെ പ്രദക്ഷിണം വച്ച് കയറിപ്പോകുന്ന വിധത്തിലാണ്. കനത്ത കാടും കൃഷിയിടങ്ങളും ഗ്രാമീണരുടെ വസതികളും ഇതിന്റെ ഇടയിലുണ്ട്. 9200 അടി ഉയരത്തിൽ എത്തുമ്പോൾ നിരപ്പായപ്രതലത്തിൽ എത്തിച്ചേരുന്നു. തണുപ്പ് കൂടുതലുള്ള പ്രദേശമായതിനാൽ അനുയോജ്യമായ കമ്പിളിവസ്ത്രങ്ങൾ ധരിച്ചു. കിന്നർ കൈലാസപർവതനിരയോടു ചേർന്നുള്ള വടക്കു-കിഴക്കു ഭാഗങ്ങളിൽ നിരവധി ഹോട്ടലുകൾ ഉണ്ട്. 'ഹോട്ടൽ ശിവാലിക്കി'ൽ മുറി മുൻകൂട്ടി ബുക്ക് ചെയ്തിരുന്നതിനാൽ അതിനായി അലയേണ്ടി വന്നില്ല. വ്യത്യസ്തമായ അനുഭവങ്ങളുള്ള ഒരു ദിവസമായതിനാൽ ഉറക്കം വരുന്നതിനുമുമ്പ് അതേക്കുറിച്ചുള്ള ചിന്തകളായിരുന്നു മനസ്സിൽ.

## VII

കാലാവസ്ഥ അനുകൂലമാണെങ്കിൽ, സൂര്യോദയത്തിൽ കിന്നർ കൈലാസം വെട്ടിത്തിളങ്ങിനിൽക്കുന്ന കാഴ്ച ദർശിക്കാൻ കഴിയുമെന്ന് ഭൂപീന്ദർ പറഞ്ഞിരുന്നു. അഞ്ചുമണിക്ക് എഴുന്നേറ്റ് ആ കാഴ്ച കാണുവാനായി ഹോട്ടലിന്റെ ബാൽക്കണിയിൽ തയ്യാറായി നിന്നു. തണുപ്പ് കഠിനമായിരുന്നുവെങ്കിലും അന്തരീക്ഷം തെളിഞ്ഞുനിന്നു. കിന്നർ കൈലാസം ഉൾപ്പെ

ടുന്ന പർവതനിരകൾ കനത്ത മഞ്ഞിൽ മൂടിക്കിടക്കുകയാണ്. സൂര്യൻ ഉദിച്ചുയർന്നതോടെ ആ ഭാഗം മുഴുവനും തങ്കവർണത്തിൽ മുങ്ങിക്കുളിച്ചപോലെ നിലകൊണ്ടു. ഉന്നതമായഹിമശൃംഗങ്ങൾ ഇല്ലാത്തതിനാൽ സൂര്യകിരണങ്ങൾ നാലുഭാഗത്തേക്കും ചിന്നിച്ചിതറി ദുർബലമായിത്തീരുകയാണ്. അതുകൊണ്ടുതന്നെ സൂര്യോദയം ഒട്ടും ആകർഷകമായിത്തോന്നിയില്ല. കിന്നർ കൈലാസത്തിന്റെ മുകൾഭാഗം നിരപ്പായ ഒരു പ്രതലമാണെന്ന് ഏതാണ്ട് ഉറപ്പായി. ചായയുമായി വന്ന പരിചാരകൻ, അങ്ങുദൂരെ, ഒരടിയോളം ഉയരത്തിൽ സ്ഥിതിചെയ്യുന്ന ശിവലിംഗം ചൂണ്ടിക്കാണിച്ചുതന്നു. വലതുഭാഗത്തായി അതേ വലുപ്പത്തിൽ പാർവതീവിഗ്രഹവും നിലകൊള്ളുന്നു. ഹോട്ടൽ സ്ഥിതിചെയ്യുന്ന നിരപ്പിനു താഴെ അഗാധമായ താഴ്‌വരയാണ്. ആപ്പിൾ മരങ്ങളാണ് ഇവിടെ തഴച്ചുവളർന്നു നിൽക്കുന്നത്. ഗ്രാമീണരുടെ വസതികളും ഇടയ്ക്കു കാണാം. താഴ്‌വര അവസാനിക്കുന്നിടത്തുനിന്ന് കിന്നർ കൈലാസപർവതനിര കുത്തനെ ഉയർന്നുനിൽക്കുന്നു. എത്ര സൂക്ഷിച്ചു നോക്കിയിട്ടും ഈ താഴ്‌വരയിൽനിന്ന് മുകളിലേക്ക് ഒരു യാത്രാപഥം കണ്ടെത്താൻ കഴിഞ്ഞില്ല.

രണ്ടു ദിവസം കൽപയിൽ താമസിച്ചു. കൽപയിലെ പ്രധാനപ്പെട്ട ഭാഗങ്ങൾ സന്ദർശിക്കാനും ഗ്രാമീണരെക്കണ്ട് വിവരങ്ങൾ ശേഖരിക്കാനും ഈ അവസരം ഉപയോഗിച്ചു. പട്ടാളത്തിൽനിന്നു വിരമിച്ച, എഴുപത്തിയെട്ടു വയസ്സുകഴിഞ്ഞിട്ടും അരോഗദൃഢമായ ശരീരം കാത്തുസൂക്ഷിക്കുന്ന, സ്വരൂപ്സിങ്ങും അദ്ദേഹത്തിന്റെ സഹായി ഗോപിഠാക്കൂറും ഇക്കാര്യത്തിൽ എന്നെ സഹായിച്ചു. കിന്നർ കൈലാസയാത്രയെക്കുറിച്ച് ഇവർ വിസ്തരിച്ചുപറഞ്ഞുതന്നു.

സിംലയിൽനിന്ന് കുഫ്റി-നാർക്കണ്ട-റാംപൂർ-ജിയോറി-കർചം-റിക്കോങ്പിയൊ വഴി കൽപയിലേക്ക് 250 കി.മീറ്റർ ദൂരമുണ്ട്. റിക്കോങ്പിയൊ വരെ ദേശീയപാത 22-ന്റെ ഭാഗമായ ഈ റോഡിനെ ഹിന്ദുസ്ഥാൻ- തിബത്ത് റോഡ് എന്ന പേരിലാണ് അറിയപ്പെടുന്നത്. ഹിമാചൽപ്രദേശിലെ ഏറ്റവും സുഖകരമായ ഹിൽ റിസോർട്ട് ആണ് കൽപ. വർഷം മുഴുവനും തണുപ്പ് അനുഭവപ്പെടുന്ന, മിതമായതോതിൽ മാത്രം മഴയുള്ള, പഴങ്ങളുടേയും പൂക്കളുടേയും സ്വർഗഭൂമിയായ കൽപയെ, ഇന്നത്തെ രീതിയിൽ പ്രചുരപ്രചാരമാക്കിയത് ബ്രിട്ടീഷ് ഗവർണർ ജനറലായ ഡൽഹൗസി പ്രഭുവാണ് (1848-1856). 1845-ൽ ഈസ്റ്റ് ഇന്ത്യ കമ്പനിയിലെ ക്യാപ്റ്റൻ ഹെൻറി അപ്പെർലെ കൽപയിൽ ഒരു വിശ്രമകേന്ദ്രം പണികഴിപ്പിച്ചിരുന്നു. ഇവിടെ താമസിക്കാൻ എത്തിയ ഡൽഹൗസിപ്രഭു കൽപയുടെ മാസ്മരികസൗന്ദര്യത്തിൽ മനംമയങ്ങി ഭ്രമിച്ച് നിന്നുപോയി. പ്രഭുവിന്റെ കച്ചവടക്കണ്ണുകൾ തൊട്ടടുത്ത പ്രദേശങ്ങളായ ചൈന-തിബത്ത് ഭാഗങ്ങളിലേക്കും എത്തിനോക്കി. ദുഷ്കരമായ ഈ മലമടക്കുകൾക്കിടയിൽക്കൂടി ഗതാഗതയോഗ്യമായ ഒരു റോഡ് നിർമാണം എന്ന ആശയം ഡൽഹൗസിയുടെ മനസ്സിൽ രൂപംകൊണ്ടു. ഈസ്റ്റ് ഇന്ത്യ കമ്പനിയുടെ കമാൻഡർ-ഇൻ-ചീഫ് ആയ

സർ ചാൾസ് നേപിയറും അദ്ദേഹത്തിന്റെ സെക്രട്ടറി മേജർ കെന്നഡിയും റോഡ് നിർമാണ ദൗത്യം ഏറ്റെടുത്തു. 1860- ൽ കൽപ- സിംല റോഡ് ഗതാഗതത്തിനായി തുറന്നുകൊടുത്തുവെങ്കിലും തുടർന്ന് ഫാഗു-തിയോഗ്-മതിയാന-നാർക്കണ്ട- സറഹാൻ-നിച്ചാർ-വങ്ങ്ടു അക്പ- ജൻഗി വഴിയുള്ള 'ഗ്രാന്റ് ഹിന്ദുസ്ഥാൻ-തിബത്ത് റോഡ്' എന്ന സ്വപ്നം പൂർത്തിയാക്കാൻ ഡൽഹൗസിക്ക് സാധിച്ചില്ല. ലണ്ടനിലെ ബോർഡ് ഓഫ് കൺട്രോൾ എതിർപ്പു പ്രകടിപ്പിച്ചതിനാൽ ഈ സിൽക്ക് റൂട്ടി (Silk Route) ന്റെ നിർമാണം നിലച്ചുപോയി. ഈയിടെ ഹിമാചൽപ്രദേശ് സർക്കാർ ഈ ദൗത്യം പൂർത്തീകരിക്കാൻ തത്ത്വത്തിൽ തീരുമാനമെടുത്തുകഴിഞ്ഞു എന്നത് സന്തോഷകരമായ ഒരു വാർത്തയാണ്. "ഈ റോഡ് നിർമാണം പൂർത്തിയായാൽ, ഞാൻ അതിശയോക്തി പറയുകയല്ല, ഇത് ലോകത്തിലെ ഏതൊരു മലമ്പാതയേയും അതിശയിപ്പിക്കുന്ന ഒന്നായിരിക്കും." - എന്ന ഡൽഹൗസി പ്രഭുവിന്റെ വാക്കുകൾ അതോടെ യാഥാർഥ്യമായിത്തീരുകയും ചെയ്യും. "ഹിമാവൃതമായ പർവതനിരകളാൽ ആവരണംചെയ്യപ്പെട്ടുകിടക്കുന്ന ഈ സ്ഥലം (കൽപ), അതിന്റെ വശ്യമായ കാലാവസ്ഥാനുഭൂതികൊണ്ട് ഏദൻ തോട്ടം കഴിഞ്ഞാൽ അടുത്തതാണ്. ഇതൊരു സ്വർഗഭൂമിതന്നെ" - എന്ന ഡൽഹൗസിയുടെ വാക്കുകൾക്കും ഇന്ന് ഏറെ പ്രസക്തിയുണ്ട്.

കൽപയുടെ ആദ്യകാല നാമധേയം 'ചിനി'എന്നായിരുന്നു. ഹിന്ദിഭാഷയിൽ 'ചിനി ഗാവ്' (Chini Village) എന്നാൽ ചൈനക്കാരുടെ ഗ്രാമം എന്ന് അർഥമുണ്ട്. 'മഹാഭാരതം' വനപർവത്തിൽ, വനവാസകാലത്ത് പാണ്ഡവന്മാർ ഈ ഭൂപ്രദേശങ്ങളിൽക്കൂടി സഞ്ചരിച്ചതിന്റെ ധാരാളം പരാമർശങ്ങൾ കാണുന്നുണ്ട്. "പിന്നെ ആ നരവീരന്മാർ ബദര്യാശ്രമത്തിൽ എത്തിച്ചേർന്നു. അവിടെ കുറച്ചുദിവസം സസുഖം താമസിച്ചശേഷം വേടരാജാവിന്റെ ദിക്കിൽ സഞ്ചരിച്ചു. പിന്നെ, ചീനരുടെ പ്രദേശം, തുഷാരപ്രദേശം, ദരദപ്രദേശം ഇവയൊക്കെ കടന്ന് ദുർഗ്ഗമമായ, ഹിമവൽപ്രദേശത്തിൽ എത്തിച്ചേർന്നു...." ഇവിടെ പരാമർശിക്കുന്ന 'ചീനരുടെ പ്രദേശവും', 'ദുർഗ്ഗമമായ ഹിമവൽപ്രദേശവും' ഇന്നത്തെ ഹിമാചൽപ്രദേശ് തന്നെയാണ്. ഇന്ത്യ-ചൈന യുദ്ധത്തിനുശേഷം, 1962-ൽ, ചിനി ഗ്രാമത്തിന്റെ നാമധേയം കൽപ എന്നാക്കി മാറ്റുകയാണുണ്ടായത്. ചൈനയുടെ ഭാഗത്തുനിന്ന് ഒരു അവകാശവാദം ഉന്നയിക്കുന്നത് തടയുക എന്നതായിരിക്കാം തിരക്കിട്ട ഈ പേരുമാറ്റത്തിന്റെ ലക്ഷ്യം എന്നു തോന്നുന്നു. ഇന്നത്തെ കൽപയിൽ ചൈനീസ് മുഖച്ഛായയുള്ളവരെ വളരെ കുറച്ചുമാത്രമേ കാണാനുള്ളൂ.

പല ഗ്രാമങ്ങളിലായി 600-ഓളം കുടുംബങ്ങൾ ഇപ്പോൾ കൽപയിൽ താമസിക്കുന്നുണ്ട്. മൊത്തം ജനസംഖ്യ മൂവായിരത്തിൽ താഴെ മാത്രം. മിക്കവർക്കും സ്വന്തം കൃഷിഭൂമികൾ ഉണ്ട്. എല്ലാവർക്കുംകൂടി നാനൂറ്റിതൊണ്ണൂറ്റിയഞ്ച് ഹെക്ടർ കൃഷിഭൂമിയാണ് ഇവിടെയുള്ളത്. അരി, ഗോതമ്പ്, ചോളം, കടല, പയർ, പരിപ്പ്, ഉഴുന്ന് തുടങ്ങിയവയാണ് പ്രധാന കൃഷികൾ. വിശാലമായ കുന്നിൻചെരുവുകളിൽ ആപ്പിൾ കൃഷിയും ഉണ്ട്. അക്രൂട്ട്, ഖുർമാനി,

ജൂലി എന്നിവയാണ് പഴവർഗങ്ങൾ. ഉണങ്ങിയ പഞ്ഞിക്കുരുപോലെ തോന്നിക്കുന്ന ചിൽഗോസ മരത്തിന്റെ കുരുക്കൾക്ക് ബദാം പരിപ്പിനേക്കാൾ വിലയുണ്ട്. കിലോഗ്രാമിന് 500 രൂപവരെ വിലമതിക്കുന്ന ഈ ഉൽപ്പന്നം കൽപക്കാരുടെ പ്രധാന വരുമാനങ്ങളിൽ ഒന്നാണ്. ദേവദാരു, ചീഡ് എന്നിവയാണ് പ്രധാനപ്പെട്ട വൃക്ഷങ്ങൾ. നേഗി വിഭാഗത്തിൽപ്പെട്ട ബ്രാഹ്മണർ, ക്ഷത്രിയ, ദളിത് വിഭാഗത്തിൽപ്പെട്ട താഴ്ന്ന ജാതിക്കാർ, പഹാഡികൾ എന്നിവരാണ്, ജാതി അടിസ്ഥാനത്തിൽ, ഇവിടെ താമസിക്കുന്നത്. പ്ലസ്‌വൺ വരെ വിദ്യാഭ്യാസ സൗകര്യമുണ്ട്. കിന്നർ ജില്ലക്കാർക്ക് മാത്രമെ കൽപയിൽ സ്ഥലം വാങ്ങിക്കാൻ അവകാശമുള്ളൂ. വർഷം മുഴുവനും കുളിരാർന്ന കാലാവസ്ഥയാണെങ്കിലും ഡിസംബർ മുതൽ മാർച്ച് വരെ കനത്ത മഞ്ഞുവീഴ്ചയാണ്. കടകമ്പോളങ്ങളും ഹോട്ടലുകളും ഇക്കാലത്ത് അടച്ചിടും. കൽപയിലേക്കുള്ള സഞ്ചാരികളുടെ വരവും ഈ സമയത്ത് തീർത്തും നിലച്ചുപോകും.

കൽപയിലെ ഗ്രാമങ്ങൾ സന്ദർശിക്കുന്നതിനുവേണ്ടി അരനേരം ഞങ്ങൾ ചെലവഴിച്ചു. ഹോട്ടലിൽനിന്ന് 5 കിലോമീറ്ററോളം ദൂരത്തിലാണ് റോഗി ഗ്രാമം. ഇവിടേക്കുള്ള ഇടുങ്ങിയ ടാർ റോഡ് മലകളെ പ്രദക്ഷിണം വച്ച് കയറിയിറങ്ങിപ്പോകുന്നു. വഴിയരികിൽ പടുകൂറ്റൻ ദേവദാരുവൃക്ഷങ്ങൾ, കമാനാകൃതിയിൽ, തണൽവിരിച്ചു നിൽക്കുന്നത് ഹൃദ്യമായ കാഴ്ചയാണ്. മുന്നോട്ടു പോകുന്തോറും, ഈ മലമ്പാത അതിന്റെ ഭയാനകമായ രൂപം പ്രദർശിപ്പിച്ചു തുടങ്ങുന്നു. കരിങ്കൽ മലകളുടെ പള്ളയിൽക്കൂടിവെട്ടിയെടുത്ത ഈ റോഡിന്റെ മറുഭാഗം (ഇടതുഭാഗം) 6000-ൽ അധികം അടി താഴ്ചയുള്ള കൊക്കയാണ്. മറുവാഹനങ്ങൾക്ക് കടന്നുപോകാൻ പല സ്ഥലത്തും വേണ്ടത്ര വീതിയില്ല. 'സീറൊ ആംഗിളി'ൽ ഉള്ള വളവുകൾ കാരണം, എതിർ വാഹനം തൊട്ടടുത്ത് എത്തിയാലെ കാണാൻ കഴിയൂ. ഉയർന്നുനിൽക്കുന്ന അത്തരമൊരു വളവിലാണ് ഇവിടത്തെ പ്രസിദ്ധമായ 'ആത്മഹത്യാ മുനമ്പ്' (Suicide Point). ഇവിടെനിന്ന് താഴേക്കു നോക്കിയാൽ ഏതൊരു മനസ്സും പതറിപ്പോകും. താഴെ, അത്യഗാധമായ താഴ്‌വരയിൽ മുഴുവനും കനത്ത പാറക്കെട്ടുകളാണ്. 2 കി.മീറ്ററോളം ദൂരം മാത്രമെയുള്ളൂവെങ്കിലും ഹിമാലയത്തിലെ ഭീതിജനകമായ പാതകളിൽ ഒന്നാണ് ഇത്.

വാഹനഗതാഗതം റോഗി ഗ്രാമത്തിൽ അവസാനിക്കുന്നു. ഇതിനപ്പുറം റുനാഗ്, മീരൂ, ഉറനി, ചികാവ് എന്നീ ഗ്രാമങ്ങൾ ഉണ്ട്. ചികാവ് ഗ്രാമത്തിൽനിന്ന് കുത്തനെ താഴേയ്ക്ക് ഇറങ്ങിയാൽ ടാപ്റി എന്ന അങ്ങാടിയിൽ എത്തിച്ചേരാം. കാൽനടയായി മാത്രമെ ഇവിടേക്കൊക്കെ എത്തിച്ചേരാൻ സാധിക്കുകയുള്ളൂ. കൃഷിഭൂമികളിൽ അദ്ധ്വാനിച്ച് ഒരുവിധം സുഖമായി ജീവിച്ചുപോരുന്ന ഇവിടത്തെ ഗ്രാമീണർ ശാന്തശീലരും സ്നേഹസമ്പന്നരുമാണ്. റോഗി ഗ്രാമത്തിലെ കൊച്ചു ശിവക്ഷേത്രത്തിൽ പ്രാർഥിച്ച് തിരിച്ചിറങ്ങുമ്പോൾ ക്ഷേത്രാങ്കണത്തിൽ കൂട്ടംകൂടി ഇരുന്ന് കമ്പിളി നൂൽ പിരിച്ചുണ്ടാക്കുന്ന ഗ്രാമീണയുവതികൾ എഴുന്നേറ്റു നിന്ന് എന്നെ വന്ദിച്ചു. ഞാൻ ആ സഹോദരിമാരോട് വിശേഷങ്ങൾ തിരക്കി. കേരളത്തിൽനിന്നുള്ള ഒരു സഞ്ചാരിയാണെന്ന് അറിഞ്ഞപ്പോൾ അവരൊക്കെ അദ്ഭുതപ്പെട്ടു. വളരെ പരിമിതമായ

അറിവു മാത്രമെ കേരളത്തെക്കുറിച്ച് ഇവർക്കുള്ളൂ. സുന്ദരിമാരായ ഇവർ എന്തോ ചവച്ചുകൊണ്ടിരിക്കുന്നത് ആദ്യമെ ഞാൻ ശ്രദ്ധിച്ചിരുന്നു. മുറുക്കാൻ ചവയ്ക്കുകയാകും എന്നാണ് കരുതിയത്. ചെറി പഴംപോലെ ഇവരുടെ യൊക്കെ ചുണ്ടുകൾ ചുമന്നു തുടുത്തിരിക്കുന്നത് ലിപ്സ്റ്റിക് തേച്ചതുകൊണ്ടാകാം എന്നും തോന്നി. പക്ഷെ, ഒരുത്തി ഏതാനും തളിരിലകൾ ചുരുട്ടിക്കൂട്ടി വായിൽ ഇടുന്നതു കണ്ടപ്പോൾ ഞാൻ അതേക്കുറിച്ച് ചോദിച്ചു. അക്രൂട്ട് എന്ന ഫലവൃക്ഷത്തിന്റെ തളിർ കൂമ്പുകളാണ് തങ്ങൾ ചവയ്ക്കുന്നതെന്നും അതുകൊണ്ടാണ് ചുണ്ടുകൾക്ക് ഈ നിറം വരുന്നതെന്നും അവർ വിശദീകരിച്ചപ്പോൾ എനിക്ക് അദ്ഭുതം തോന്നി. കാലത്ത് ഒന്നോ രണ്ടോ തവണ ഈ കൂമ്പുകൾ ചവച്ചാൽ വൈകുന്നേരംവരെ ചുണ്ടുകൾ ചുമന്ന് ഇതേപോലെയിരിക്കുമെന്ന് അവർ പറഞ്ഞു. രക്തശുദ്ധിക്കും തൊലിയുടെ മിനുപ്പിനും ഇത് സഹായിക്കുന്നു. തങ്ങളാരും ഒരിക്കലും ചുണ്ടിൽ കൃത്രിമചായം തേയ്ക്കാറില്ലെന്നും അവർ വ്യക്തമാക്കി. ഭ്രമങ്ങൾക്കടിമപ്പെട്ട് നഗരങ്ങളിലെ സ്ത്രീകൾ മാരകമായ വിഷച്ചായം ചുണ്ടുകളിൽ തേച്ചുപിടിപ്പിക്കുന്ന ദുരവസ്ഥയെക്കുറിച്ച് ഒരു നിമിഷം ഞാൻ ചിന്തിച്ചുപോയി.

"നാട്യപ്രധാനം നഗരം ദരിദ്രം
നാട്ടിൻപുറം നന്മകളാൽ സമൃദ്ധം..." എന്ന കവിവാക്യം എത്രയോ അർഥവത്താണ്. മനുഷ്യരാശിക്കുവേണ്ടതെല്ലാം സർവേശ്വരൻ കനിഞ്ഞു നൽകി നമ്മെ അനുഗ്രഹിച്ചിട്ടുണ്ട്. പക്ഷെ, നമ്മൾ അത് തിരിച്ചറിയണമെന്നു മാത്രം. പ്രകൃതിയെ അറിഞ്ഞ്, അതിനോടിണങ്ങി ജീവിച്ചാൽ മാത്രമെ ആ തിരിച്ചറിവ് നമുക്ക് ലഭിക്കുകയുള്ളൂ.

റോഗിയിലെ സർക്കാർ പ്രൈമറി സ്കൂൾ ഞാൻ സന്ദർശിച്ചു. കുന്നിൻ മുകളിലുള്ള ഈ സ്കൂളിൽ അടിസ്ഥാനസൗകര്യങ്ങൾ എല്ലാമുണ്ട്. ആകെ 70 കുട്ടികളാണ് ഇവിടെ പഠിക്കുന്നത്. 10 മണി മുതൽ 4 മണി വരെയാണ് സ്കൂൾ സമയം. കനത്ത മഞ്ഞുകാലത്ത് സ്കൂൾ അടച്ചിടും. വർഷം മുഴുവനും തണുത്ത കാലാവസ്ഥയായതിനാൽ കുട്ടികളുടെ വേഷവിധാനങ്ങൾ അതിന് അനുയോജ്യമായവിധത്തിലാണ്. തുടർവിദ്യാഭ്യാസത്തിനു ഇവിടെ നിന്നും 5 കി.മീ. ദൂരം പോകണം. വാഹനസൗകര്യം സർക്കാർ ഏർപ്പെടുത്തിയിട്ടുണ്ട്. ആറാം ക്ലാസ്സു മുതൽ സംസ്കൃത പഠനം നിർബന്ധമാണ് എന്നറിഞ്ഞപ്പോൾ എനിക്ക് അതിയായ സന്തോഷം തോന്നി. ദേവഭൂമിയിൽ ദേവഭാഷ ആദരിക്കപ്പെടുന്നു! തോൾബാഗിൽ കരുതിയിരുന്ന ഒരു പാക്കറ്റ് മിഠായി, അധ്യാപകരുടെ അനുമതിയോടെ ഞാൻ കുട്ടികൾക്ക് വിതരണം ചെയ്തു. വിലകൂടിയ, [1]വിദേശനിർമിതമായ. ഇത്തരം മിഠായി കുട്ടികൾ ആദ്യമായിട്ടാണ് കാണുന്നതെന്ന് അവരുടെ മുഖഭാവങ്ങളിൽനിന്ന് വ്യക്തമായിരുന്നു. മിഠായി നുണഞ്ഞുകൊണ്ട് അവരെല്ലാം എന്റെ ചുറ്റിനും കൂട്ടംകൂടിനിന്നു.

1. എന്റെ പുസ്തകങ്ങൾ വായിച്ച് എന്നെ കാണാൻ എത്തുന്ന കേരളീയരായ വിദേശ ജോലിക്കാർ സ്നേഹപുരസ്സരം സമ്മാനിക്കുന്ന ഇത്തരം ഉപഹാരങ്ങൾ ഞാൻ ഹിമാലയ യാത്രകളിൽ ഗ്രാമീണരായ കുട്ടികൾക്ക് എത്തിച്ചുകൊടുക്കാറുണ്ട്.

അധ്യാപകരായ ശിവദയാൽ, സുരത്‌ലാൽ, മനോഹർ ദേവി, ചിന്താമണി എന്നിവർ ചേർന്ന് സൽക്കരിച്ച ചായ കുടിച്ചശേഷം, എല്ലാവരോടും യാത്ര പറഞ്ഞു. കുന്നിൻമുകളിൽനിന്ന് താഴോട്ടുള്ള പടികൾ ഇറങ്ങിപ്പോരുമ്പോൾ, കുട്ടികൾ മുകളിൽ നിരന്നുനിന്ന് കൈയടിച്ച് "വീണ്ടും വരുക...വീണ്ടും വരുക" എന്നാർത്തുവിളിച്ച് എനിക്കു അഭിവാദ്യങ്ങൾ അർപ്പിച്ചു. താഴെ എത്തിയശേഷം തിരിഞ്ഞുനിന്ന്, കൈ വീശിക്കാണിച്ച്, ഞാൻ എല്ലാവരോടും വിട പറഞ്ഞു.

ഗ്രാമീണർക്കുവേണ്ടി റോഗി ഗ്രാമംവരെ സർക്കാർ ബസ്സ് ഓടിക്കുന്നുണ്ട്. കാലത്തും വൈകിയിട്ടും ഓരോ ട്രിപ്പ് മാത്രം സർവീസ് നടത്തുന്ന ഈ ബസ്സുകൾ റിക്കൊങ്ങ്പിയൊ വരെ പോകുന്നു.

കൽപയുടെ ഏറ്റവും മുകൾഭാഗത്ത് സ്ഥിതി ചെയ്യുന്ന ചാക്കാ തടാക (Chakka lake)വും ഞങ്ങൾ സന്ദർശിച്ചു. 3 മണിക്കൂറോളം വേണ്ടിവന്നു മുകളിൽ എത്താൻ. ആയാസകരമായ കയറ്റങ്ങൾ പല സ്ഥലത്തും ഉണ്ടെങ്കിലും, മലകയറ്റത്തിൽ പരിചയമുള്ളവർക്ക് കയറിപ്പോകാവുന്നതേയുള്ളൂ. സീസൺ സമയത്താണെങ്കിൽ തദ്ദേശീയരുടെ ധാബകൾ കാണും. കൽപയിൽനിന്ന് ചാക്കാ തടാകത്തിലേക്കുള്ള ട്രെക്കിങ്ങ് സഞ്ചാരികളുടെ ഒരു ഹരമാണ്. ഭക്ഷണം ധാബകളിൽനിന്ന് കഴിച്ച്, വിശ്രമിച്ച്, ഒരു ദിവസം മലമുകളിൽ താമസിച്ച് അവർ നിർവൃതിനുകരുന്നു. നിലാവുള്ള രാത്രികളിൽ ഇത് തികച്ചും അനുഭൂതിദായകമായിരിക്കും എന്നാണ് ഗോപി ഠാക്കൂർ പറഞ്ഞത്.

ചാക്കാ തടാകത്തിന്റെ ദൃശ്യം അവിസ്മരണീയമായ ഒരനുഭവം തന്നെയാണ്. സീസൺ സമയമല്ലാത്തതിനാൽ തടാകത്തിന്റെ ചുറ്റും മഞ്ഞ് കുമിഞ്ഞുകൂടികിടക്കുന്നുണ്ട്. തെളിഞ്ഞ ശുദ്ധജലത്തിൽ നീലാകാശം ഒരു വെള്ളിത്തളികയിൽ എന്നപോലെ പ്രതിഫലിച്ചുകിടക്കുന്ന ദൃശ്യം ഒരു ആസ്വാദകന്റെ മനസ്സിൽനിന്നും എളുപ്പം മാഞ്ഞുപോകുന്ന ഒന്നല്ല. കൽപയും പരിസരപ്രദേശങ്ങളും ഇവിടെ നിന്നാൽ കണ്ട് ആസ്വദിക്കാം. പോക്കുവെയിലിന്റെ തങ്കപ്രഭയിൽ ചുറ്റുപാടുമുള്ള ഹിമശൃംഗങ്ങൾ മുങ്ങിക്കിടക്കുന്ന ദൃശ്യം അനിർവചനീയമാണ്. കിന്നർ കൈലാസവും ഒരു പൊട്ടുപോലെ അങ്ങ് ദൂരെ കാണാം. തണുപ്പ് അതികഠിനമായിത്തുടങ്ങിയപ്പോൾ ഞങ്ങൾ മടക്കയാത്ര ആരംഭിച്ചു. പകൽവെളിച്ചം നീണ്ടുനിന്നതിനാൽ 8 മണിക്കു മുമ്പായി തിരിച്ചെത്തി.

കിന്നർ കൈലാസയാത്രക്കുള്ള ക്രമീകരണങ്ങൾ അടുത്ത ദിവസം പൂർത്തിയാക്കണമെന്ന ഊഷ്മളചിന്തയോടെ ഉറങ്ങാൻ കിടക്കുമ്പോൾ മനസ്സ് ശാന്തമായിരുന്നു.

## VIII

കനത്ത മൂടൽ മഞ്ഞുണ്ടായിരുന്നതിനാൽ സൂര്യോദയം ഒട്ടും ഹൃദ്യമായില്ല. കിന്നർ കൈലാസത്തിനു അഭിമുഖമായി ഇരുന്ന് രണ്ടു മണിക്കൂറോളം മെഡിറ്റേഷൻ ചെയ്തപ്പോൾ ശരീരം ഒരു ഊർജസംഭരണിയായിത്തീർന്നു.

അതുകഴിഞ്ഞ്, ആപ്പിൾത്തോട്ടങ്ങളുടെ അരികിനോടുചേർന്ന് ഒരു മണിക്കൂർ നടന്നപ്പോൾ എല്ലാ ഇന്ദ്രിയങ്ങളും ദീപ്തമായി.

10 മണി കഴിഞ്ഞപ്പോൾ റിക്കോങ്ങ്പിയൊവരെ പോയി അവിടത്തെ 'ടൂറിസ്റ്റ് ഇൻഫോർമേഷൻ സെന്ററി'ൽ നിന്ന് യാത്രക്കുള്ള ഇന്നർലൈൻ പെർമിറ്റ് സമ്പാദിച്ചു. കിന്നർ കൈലാസത്തിൽ മാത്രമെ പോകുന്നുള്ളൂ എങ്കിൽ അനുമതിപത്രം ആവശ്യമില്ലെന്നും അതിന്നപ്പുറം 120 കിലോമീറ്റർ ദൂരം വരുന്ന മഹാപ്രദക്ഷിണം നടന്നു പൂർത്തീകരിക്കണമെങ്കിൽ അനുമതി പത്രം നിർബന്ധമാണെന്നും ഓഫീസർ പറഞ്ഞുതന്നു. മഹാപ്രദക്ഷിണ ത്തിനു അനുമതി യഥാർഥത്തിൽ തരേണ്ടത് ഇന്തോ-തിബത്തൻ ബോർഡർ പോലീസ് ആണെന്നും, ഈ യാത്രാപഥം അതീവദുഷ്കരമായതിനാലും ചൈനീസ് അതിർത്തി തൊട്ടടുത്തായതിനാലും, ഐ.ടി.ബി.പി-ക്കാർ അനുമതി തരാൻ സാധ്യത കുറവാണെന്നും ഓഫീസർ തുടർന്നറിയിച്ചു. കഠിനമായ മഞ്ഞുവീഴ്ചയാണ് കിന്നർ കൈലാസത്തിലെന്നും ജന്മാഷ്ടമി സമയത്ത് പോകുന്നതാണ് ഭദ്രമെന്നും അദ്ദേഹം ഉപദേശിച്ചു. എഴുത്തുകാരൻ എന്ന നിലക്കാണ് മഹാപ്രദക്ഷിണത്തിനു അനുമതിപത്രം തരുന്നതെന്നും ഓഫീസർ വ്യക്തമാക്കി. എന്തായാലും, 150 രൂപ അടച്ച് ഞാൻ അനുമതി പത്രം വാങ്ങി.

റിക്കോങ്ങ്പിയൊവിലെ പരിചയക്കാരായ ചില ഡ്രൈവർമാരെക്കണ്ട് ഭൂപീന്ദർ യാത്രാസംബന്ധമായ വിവരങ്ങൾ ചോദിച്ചറിഞ്ഞു. മുകളിൽ, കാലാവസ്ഥ കടുത്തതാണെന്നും മുൻകരുതലുകൾ അത്യാവശ്യമാണെന്നും അവർ ഏകസ്വരത്തിൽ അഭിപ്രായപ്പെട്ടു. ടങ്ങ്ളിങ് എന്ന സ്ഥലത്തുപോയി ക്യാമ്പ് ചെയ്ത്, അവിടത്തെ തദ്ദേശീയരെ കൂട്ടുപിടിച്ച് യാത്രചെയ്യാനാണ് ഡ്രൈവർമാർ ഉപദേശിച്ചത്. അടുത്തുള്ള ഒരു പെട്ടിക്കടയിൽനിന്ന് ഓരോ ചായ കുടിക്കാനായി ഞങ്ങൾ ഒന്നിച്ചു നീങ്ങിയപ്പോൾ, ട്രാഫിക് പോലീസിന്റെ വാഹനം അവിടെ വന്ന് നിർത്തി. അവരും ചായ കുടിക്കാനാണ് അവിടെ എത്തിയത്.

കഴിഞ്ഞ രാത്രിയിൽ മലമടക്കിൽവച്ച് എന്നെ സഹായിച്ച ഇൻസ്പെക്ടറെ ഒറ്റനോട്ടത്തിൽത്തന്നെ ഞാൻ തിരിച്ചറിഞ്ഞു. മുൻസീറ്റിൽ ഇരുന്നിരുന്ന അദ്ദേഹത്തെ ഞാൻ അടുത്തുചെന്ന് വണങ്ങി, അഭിവാദ്യം ചെയ്തു. ഗൗരവപൂർവം എന്നെ ഒന്നു നോക്കിയശേഷം അദ്ദേഹം പ്രത്യഭിവാദ്യംചെയ്തെങ്കിലും, തിരിച്ചറിഞ്ഞില്ല എന്നു വ്യക്തം. അന്നത്തെ ആകെമൂടിക്കെട്ടിയ എന്റെ വേഷവിധാനത്തിൽനിന്ന് തുലോം വ്യത്യസ്തമായിരുന്നു ഈ സമയത്ത് എന്റെ ഡ്രസ്സുകൾ. സ്വയം പരിചയപ്പെടുത്തുന്നതിനേക്കാൾ ഉത്തമം അന്നത്തെ ആ കുറിപ്പ് അദ്ദേഹത്തെ തിരിച്ചേൽപ്പിക്കുന്നതാണെന്നു കരുതി ഞാൻ അങ്ങനെ ചെയ്തു. അതു വായിച്ചശേഷം, വാഹനത്തിൽനിന്ന് ഇറങ്ങി അദ്ദേഹം ഹാർദ്ദമായി എന്നെ ഹസ്തദാനംചെയ്ത് വിശേഷങ്ങൾ ചോദിച്ചു. ആ തെമ്മാടിയായ ഡ്രൈവർ എവിടെയെന്ന് ഇൻസ്പെക്ടർ തിരക്കിയപ്പോൾ ഭൂപീന്ദർ ഒരു വാഹനത്തിന്റെ പിന്നിലേക്ക് മറയുന്നതു കണ്ടു. ഞാൻ അദ്ദേഹത്തെ

അടുത്തേക്ക് വിളിച്ചു. കൈകൂപ്പി, വിറച്ചുകൊണ്ട് ഭൂപീന്ദർ ഓഫീസറുടെ അടുത്തേക്ക് പരുങ്ങി വന്നു. മദ്യപിച്ചും കഞ്ചാവ് കലർത്തിയ പാൻമസാല ചവച്ചും ഇനിയും വണ്ടി ഓടിപ്പിച്ചാൽ ഒരു ദിവസം തന്റെ കൈയിൽ കുടുങ്ങുമെന്നും അന്നേരം ഭൂപീന്ദറിന്റെ എല്ലുകൾ നുറുക്കിക്കളയുമെന്നും ഇൻസ്പെക്ടർ ആക്രോശിച്ചു. കേസ്സ് എടുക്കാനുള്ള വകുപ്പുകളൊക്കെ വേണ്ടത്രയുണ്ടെങ്കിലും തൽക്കാലം മാപ്പാക്കുകയാണെന്നും അദ്ദേഹം രോഷത്തോടെ പറഞ്ഞു. മറ്റു ഡ്രൈവർമാരെ ചൂണ്ടി, ഇപ്പറഞ്ഞതൊക്കെ അവർക്കും ബാധകമാണെന്നും ഇൻസ്പെക്ടർ മുന്നറിയിപ്പു നൽകി. ഒരിക്കൽക്കൂടി പരസ്പരം ഹസ്തദാനം ചെയ്ത് ഞങ്ങൾ പിരിഞ്ഞു.

കൽപയിലേക്ക് മടങ്ങുമ്പോൾ ഞാൻ ഭൂപീന്ദറിനെ ആശ്വസിപ്പിച്ചു. ഇൻസ്പെക്ടർ പറഞ്ഞ ശകാരവാക്കുകൾ, യഥാർഥത്തിൽ, ഞാൻ പറയേണ്ടതായിരുന്നുവെന്നും എനിക്കതിന് സാധ്യമല്ലാത്തതിനാലാണ് അദ്ദേഹം മുഖേന ആ ദൗത്യം നിറവേറിയതെന്നും ഭൂപീന്ദറിനെ ധരിപ്പിച്ചു. തനിയ്ക്കിതൊരു പാഠമായെന്നും ഇനിയൊരിക്കലും ഇത്തരത്തിലൊരു അബദ്ധം പറ്റാതെ നോക്കാമെന്നും സ്നേഹിതൻ ഉറപ്പു നൽകി.

കൽപയിലെത്തി ഭക്ഷണം കഴിച്ച് ഒന്നു വിശ്രമിച്ചശേഷം രണ്ടുമണി കഴിഞ്ഞപ്പോൾ ടങ്ങ്ളിങ് ലക്ഷ്യമാക്കി ഞങ്ങൾ യാത്രതിരിച്ചു. കൽപയിൽനിന്ന് പൂവാറി വഴി ഇവിടേക്ക് 30 കി.മീറ്റർ ദൂരമുണ്ട്. പൂവാറി എത്തുന്നതിനു മുമ്പുതന്നെ വഴി ഏതാണ്ട് വിജനമായിത്തുടങ്ങി. ഒരു ഭാഗം ഇടതൂർന്ന വനമാണ്; മറുഭാഗം സത്‌ലജ് നദിയും. ഗ്രാമീണരുടെ കൊച്ചുകൊച്ചു വീടുകൾ ഇടയ്ക്കെല്ലാം കണ്ടു. മേഞ്ഞുനടക്കുന്ന നാൽക്കാലികളേയും അവയെ പരിപാലിക്കുന്ന ഗ്രാമീണരേയും വനത്തിന്റെ താഴ്‌വരകളിൽ കാണാനുണ്ടായിരുന്നു. സാമ്പത്തികമായി വളരെ പിന്നോക്കംനിൽക്കുന്ന ഒരു ഗ്രാമമാണ് ഇതെന്ന് ആർക്കും എളുപ്പത്തിൽ മനസ്സിലാക്കാവുന്നതേയുള്ളൂ.

നാലുമണി കഴിഞ്ഞപ്പോൾ ഞങ്ങൾ പൂവാറിൽ എത്തി. ആകെ നാലു കടകൾ മാത്രമുള്ള ഒരു കൊച്ചുകവലയിൽ വാഹനം നിർത്തിയശേഷം അവിടെക്കണ്ട ഗ്രാമീണരോട് കൈലാസയാത്രയെക്കുറിച്ച് അന്വേഷിച്ചു. അവർ ഞങ്ങളെ അവിടെയുള്ള ഒരേയൊരു ധാബയിലേക്ക് ആനയിച്ചു. എല്ലാവർക്കും ഓരോ ചായ തരാൻ പറഞ്ഞശേഷം ഞാൻ ധാബക്കാരനോട് ആഗമനോദ്ദേശ്യം വ്യക്തമാക്കി. അദ്ദേഹത്തിന്റെ മറുപടി എല്ലാവരും ശ്രദ്ധയോടെ ശ്രവിച്ചു.

കിന്നർ കൈലാസത്തിൽ കാലാവസ്ഥ ഇപ്പോൾ വളരെ മോശമാണ്. മുകളിലെ കടുത്ത തണുപ്പുമൂലമാണ് ഇവിടെ താഴ്‌വരയിലും ഇത്രയും തണുപ്പ് അനുഭവപ്പെടുന്നത്. രാത്രിയിൽ ഇത് രൂക്ഷമാകും. സാധാരണയായി ശ്രീകൃഷ്ണ ജന്മാഷ്ടമിസമയത്താണ് കിന്നർ കൈലാസത്തിലേക്ക് തീർഥയാത്ര പോകുന്നത്. ആ സമയത്ത് വല്ലാത്ത തിരക്കും ഉണ്ടാകാറുണ്ട്. ഈ താഴ്‌വരയാകെ അക്കാലത്ത് കടകമ്പോളങ്ങളെക്കൊണ്ട് നിറയും. കിന്നർ ജില്ലക്കാരും, അടുത്തുള്ള മറ്റു ജില്ലക്കാരും കൂട്ടത്തോടെ കൈലാസയാത്രക്കായി

എത്തിച്ചേരുന്നു. മറ്റു സംസ്ഥാനങ്ങളിൽ നിന്നുള്ളവരും വിദേശീയരും ധാരാളമുണ്ടാകാറുണ്ട്. തദ്ദേശീയരായ പോർട്ടർമാരും ഗൈഡുകളും തീർഥാടകരെ സഹായിക്കാനായി ഇവിടെ താവളമടിക്കും. അവർക്ക് ഇത് നല്ലൊരു വരുമാനമാർഗം കൂടിയാണ്. സീസൺ കഴിഞ്ഞാൽ പിന്നെ മലകയറ്റക്കാർ (Trekkers) മാത്രമാണ് വല്ലപ്പോഴും മുകളിൽ പോകാറ്. കഴിഞ്ഞ ആഴ്ച ഒരു വിദേശസംഘം മുകളിൽ പോയിരുന്നു. ഈ യാത്ര അതികഠിനമാണെങ്കിലും മലകയറ്റത്തിൽ പരിചയവും അതിനാവശ്യമായ ഡ്രസ്സുകളും ഉണ്ടെങ്കിൽ മുകളിൽ പോകാവുന്നതേയുള്ളൂ.

കിന്നർ കൈലാസദർശനത്തിന് എനിക്ക് അതിയായ ആഗ്രഹമുണ്ടെന്നും അതിന്നായി സഹായസഹകരണങ്ങൾ ചെയ്തുതരണമെന്നും ഞാൻ അദ്ദേഹത്തോട് അപേക്ഷിച്ചു. തന്റെ സഹായിയായ ചെറുക്കനെ പറഞ്ഞയച്ച് അരമണിക്കൂറിന്നുള്ളിൽത്തന്നെ രണ്ടുപേരെ അദ്ദേഹം ധാബയിൽ വരുത്തി. എനിക്കും ഭൂപീന്ദറിനും ആ രാത്രി കഴിച്ചുകൂട്ടുവാനുള്ള സൗകര്യം ധാബയിൽ ഒരുക്കിത്തരാമെന്നും ധാബക്കാരൻ ഏറ്റു.

ഇതിനിടയ്ക്ക് സഹായികളെ ഞാൻ പരിചയപ്പെട്ടു. മധ്യവയസ്സുകഴിഞ്ഞ ഹിജൻനേഗിയും ചെറുപ്പക്കാരനായ വിദ്യാലാലും പൂവാറി ഗ്രാമക്കാരാണ്. തികഞ്ഞ ആരോഗ്യമുള്ള ഇരുവരും മലകയറ്റത്തിൽ വേണ്ടത്ര പരിചയം സിദ്ധിച്ചവരാണ്. സീസൺസമയത്ത് നിരവധിതവണ മുകളിൽ പോകാറുണ്ട്. വല്ലപ്പോഴുമൊക്കെ, സീസൺ കഴിഞ്ഞാലും പോകാൻ തരപ്പെടാറുണ്ട്. ഈ സമയത്ത് കനത്ത തണുപ്പും മഞ്ഞുവീഴ്ചയുമാണ് മുകളിൽ. ഒന്നാം ദിവസം 20 കി.മീറ്ററോളം കഠിനമായ കയറ്റംതന്നെയാണ്. ഉച്ചകഴിഞ്ഞ് 4 മണിയോടെ 'ശ്രീമതി ഗുഹ'യിൽ എത്തിച്ചേരാം. അന്ന് ഗുഹയിൽ കഴിച്ചുകൂട്ടണം. ഭക്ഷണം ഉണ്ടാക്കിക്കഴിച്ച് അന്നവിടെ അന്തിയുറങ്ങിയശേഷം, പിറ്റേന്ന് അതിരാവിലെ മുകളിലേക്ക് കയറണം. 15 കി.മീറ്ററോളം ദൂരംവരുന്ന ഈ ദുർഘടമായ കയറ്റത്തിൽ ഭൂരിഭാഗവും കനത്ത മഞ്ഞുഭൂമിയാണ്. മുകളിലെത്തി കൈലാസനാഥനെ വണങ്ങി, സ്വയം പൂജകൾ ചെയ്ത്, ഒരു മണിക്കൂറിന്നുള്ളിൽ താഴോട്ട് ഇറങ്ങണം. മുകളിൽ അധികനേരം തങ്ങുന്നത് അപകടമാണ്. കാലാവസ്ഥ അനുകൂലമാണെങ്കിൽ ഒരു പകൽകൊണ്ട് താഴെ മടങ്ങിയെത്താവുന്നതേയുള്ളൂ.

അത്യാവശ്യമായ റേഷൻ സാധനങ്ങൾ വാങ്ങാൻ നേഗിയെ ചുമതലപ്പെടുത്തി. ആവശ്യത്തിനുള്ള പാത്രങ്ങൾ കടയിൽനിന്നു വാടകയ്ക്കു കിട്ടും. വിറകിനു ക്ഷാമമൊന്നുമില്ല. അനുയോജ്യമായ കമ്പിളിവസ്ത്രങ്ങൾ കൈവശമില്ലാത്തതിനാലും മലകയറ്റത്തിനു അവശ്യം ആവശ്യമായ ട്രെക്കിങ്ങ് ഷൂ ഇല്ലാത്തതിനാലും ഭൂപീന്ദറിനെ മുകളിലേക്ക് കൊണ്ടുപോകേണ്ട എന്നു തീരുമാനിച്ചു. അദ്ദേഹത്തിനു ആ തീരുമാനത്തിൽ വിഷമം തോന്നിയെങ്കിലും, ഒരു സാധാരണ സ്വെറ്റർ മാത്രം കൈവശമുള്ള ഭൂപീന്ദറിനെ ധാബക്കാരനും ഗ്രാമീണരും വിലക്കുകതന്നെ ചെയ്തു. സീസൺ സമയത്ത് അവസരം ലഭിക്കുമെന്നും അപ്പോൾ യാത്ര ചെയ്യാൻ സാധിക്കുമെന്നും പറഞ്ഞ് ഞാൻ അദ്ദേ

ഹത്തെ സമാധാനിപ്പിച്ചു.

യാത്രക്കുള്ള ക്രമീകരണങ്ങൾ ഓരോന്നായി ചെയ്തുകൊണ്ട് ഞങ്ങൾ സമയം ചെലവഴിച്ചു. ഒരു ജോടി വസ്ത്രങ്ങൾ, കമ്പിളി ഡ്രസ്സുകൾ, മരുന്നുകൾ, ബിസ്കറ്റ്-മിഠായി തുടങ്ങിയ വസ്തുക്കളടങ്ങിയ എന്റെ ലഗ്ഗേജ് തയ്യാറാക്കിയശേഷം ബാക്കിയുള്ളവ വാഹനത്തിൽവച്ച് പൂട്ടി. ആട്ട, സബോള, കിഴങ്ങ്, ചായപ്പൊടി, പഞ്ചസാര തുടങ്ങിയ ഭക്ഷ്യവസ്തുക്കളുടെ ഒരു ലഗ്ഗേജ് പ്രത്യേകം തയ്യാറാക്കിവച്ചു. ഏഴ് കമ്പിളിപ്പുതപ്പുകൾ വാടകയ്ക്കെടുത്തത്, ഒരു പ്ലാസ്റ്റിക് ചാക്കിൽ ഇറക്കിവച്ച് മൂടിക്കെട്ടി. പാത്രങ്ങൾ കോർത്തുകെട്ടി ചാക്കിന്റെ മൂലയിൽ തൂക്കിയിട്ടാൽ മതിയെന്നും തീരുമാനിച്ചു.

എല്ലാ സന്നാഹങ്ങളും ചെയ്തുകഴിഞ്ഞപ്പോൾ ഏഴരമണി കഴിഞ്ഞു. പകൽവെളിച്ചം അവസാനിച്ചിരുന്നതിനാൽ ഇരുട്ട് പരന്നുതുടങ്ങി. തണുപ്പ് രൂക്ഷമായിക്കൊണ്ടിരുന്നു. ഢാബക്കാരൻ നെരിപ്പോട് കത്തിച്ചുവച്ചു. റോട്ടിയും സബ്ജിയും അത്താഴമായിക്കഴിച്ച് എല്ലാവരും ഉറങ്ങാൻ തയ്യാറായി. നാലുമണിയ്ക്ക് ഉണർന്നെഴുന്നേറ്റ് യാത്രയ്ക്കു തയ്യാറാകേണ്ടതുകൊണ്ടാണ് നേരത്തെ കിടക്കാൻ തീരുമാനിച്ചത്. ഢാബയുടെ ഒരു മൂലയിൽ കമ്പിളി നിരത്തി വിരിച്ചിട്ട്, മറ്റൊരു കമ്പിളികൊണ്ട് മൂടിപ്പുതച്ച് കിടന്നപ്പോൾ കണ്ണുകൾ താനെ അടഞ്ഞുതുടങ്ങി. ചിത്രത്തിൽപ്പോലും കണ്ടിട്ടില്ലാത്ത കിന്നർ കൈലാസനാഥന്റെ രൂപം മനസ്സിൽ സങ്കൽപ്പിക്കാൻ ശ്രമിച്ചുകൊണ്ടിരിയ്ക്കെ പെട്ടെന്ന് നിദ്രയിലേക്ക് ആണ്ടുപോയി.

## IX

5 മണിക്ക് മുമ്പായിത്തന്നെ ഞങ്ങൾ ടങ്ളിങിൽ എത്തി. പ്രാതലും ഉച്ചഭക്ഷണവും ഢാബക്കാരൻ പൊതിഞ്ഞുകെട്ടി തന്നിരുന്നു. ടങ്ലിങിൽനിന്ന് സത്‌ലജ് നദിയുടെ അക്കരെ കടക്കുവാൻ കൈകൊണ്ട് പ്രവർത്തിപ്പിക്കുന്ന ഒരു 'വിഞ്ചി' (Winch) ൽ കയറണം. നദിയ്ക്ക് അപാരമായ വീതിയുണ്ട് ഈ ഭാഗത്ത്. നദിയുടെ ഇരുഭാഗത്തും ഉറപ്പിച്ചുനിർത്തിയിട്ടുള്ള ഇരുമ്പ് ചട്ടക്കൂടിൽനിന്ന്, കട്ടിയേറിയ ഇരുമ്പുകയർ (wire pope) നദിക്കു കുറുകെ വലിച്ചു മുറുക്കിക്കെട്ടിയിട്ടുണ്ട്. ഇതിന്മേൽ 5 പേർക്ക് സഞ്ചരിക്കാവുന്ന ഒരു ഇരുമ്പു പേടകം ഘടിപ്പിച്ചിട്ടുണ്ട്. ഇരുമ്പുചട്ടക്കൂടിനുള്ളിലെ വലിയ ചക്രം കൈകൊണ്ട് തിരിക്കുമ്പോൾ പേടകം മറുഭാഗത്തേക്ക് നീങ്ങുന്നു. മറുഭാഗത്തുനിന്ന് തിരിക്കുമ്പോൾ പേടകം ഇങ്ങോട്ടും നീങ്ങുന്നു. ഈ പണിക്കായി മാത്രം പഞ്ചായത്ത് നിയോഗിച്ച ജീവനക്കാർ ഇരുഭാഗത്തും കൂടിൽവച്ച് താമസിക്കുന്നുണ്ട്. തികച്ചും സൗജന്യമാണ് ഈ വിഞ്ച് യാത്ര.

അരിച്ചരിച്ച് നീങ്ങുന്ന പേടകത്തിൽ നിന്ന് താഴോട്ടുനോക്കുമ്പോൾ, അഗാധമായ താഴ്ചയിൽക്കൂടി നദി അലറിക്കുതിച്ച് ഒഴുകുന്നത് മനസ്സിൽ വിഭ്രാന്തിയുണ്ടാക്കും. ഒഴുക്കിൽപ്പെട്ട് എന്തോ ഒരു വലിയ വസ്തു പൊങ്ങിയും താഴ്ന്നും നീങ്ങുന്നതു കണ്ടപ്പോൾ ഞാൻ അതിൽ ശ്രദ്ധ കേന്ദ്രീകരിച്ചു. പത്ത് ചക്രങ്ങളുള്ള ഒരു ലോറിയാണ് അതെന്ന് തിരിച്ചറിഞ്ഞപ്പോൾ ഞാൻ

അമ്പരന്നുപോയി! ഏതോ മലമടക്കിൽനിന്ന് നദിയിലേക്ക് കൂപ്പുകുത്തി വീണതാണ് ഈ വാഹനം. ഇത്തരത്തിലൊക്കെയുള്ള എത്രയെത്ര വാഹനങ്ങളുടേയും മനുഷ്യരുടേയും ശ്മശാനഭൂമിയാണ് ഹിമാലയത്തിലെ നദികൾ...

അക്കരെയെത്തി 5 മിനിറ്റ് വിശ്രമിച്ചശേഷം കൃത്യം 5.15ന് ഞങ്ങൾ യാത്ര തുടങ്ങി. ചന്ദനത്തിരിയും കർപ്പൂരവും കത്തിച്ച് പർവ്വതത്തെ തൊട്ടു വണങ്ങിയശേഷംമാത്രമാണ് ആദ്യത്തെ ചുവട് വച്ചത്. ഭൂപീന്ദർ ഒറ്റയ്ക്ക് മടങ്ങിപ്പോകുന്നത് ഒരു നിമിഷം ഞാൻ ശ്രദ്ധിച്ചു. വൈകാതെ, ഈ യാത്രക്ക് അദ്ദേഹത്തിന്നും സാധിക്കുമാറാകട്ടെയെന്ന് മനസ്സിൽ പ്രാർഥിക്കുകയും ചെയ്തു.

ഉദയം കഴിഞ്ഞിരുന്നതിനാൽ അന്തരീക്ഷം ദീപ്തമായി നിലകൊണ്ടു. പക്ഷെ, തണുപ്പിന് കുറവൊന്നും തോന്നിയില്ല. ടങ്ളിങിൽനിന്ന് കുത്തനെ കെട്ടിപ്പടുത്തിട്ടുള്ള പടവുകൾ കയറി ഞങ്ങൾ പ്രയാണം ആരംഭിച്ചു. പടവുകൾ കഴിഞ്ഞപ്പോൾ പിന്നെ പരുക്കൻ പാറക്കെട്ടുകൾക്കു മുകളിലൂടെയായി യാത്ര. ഉണ്ടക്കല്ലുകൾ നിറഞ്ഞ ഒറ്റയടിപ്പാതയിൽ എത്തിയപ്പോൾ കുറച്ചു സമയം വിശ്രമിച്ചു. ഇവിടന്നങ്ങോട്ട് കുത്തനെയാണ് യാത്രാപഥം കിടക്കുന്നത്. ഗ്രാമീണരുടെ ഏതാനും കുടിലുകൾ വലതുഭാഗത്തുള്ള കുന്നിൻചെരുവിൽ കണ്ടു. കൃഷിക്കു യോജിച്ച സ്ഥലമല്ലാത്തതിനാൽ നാൽക്കാലികളെ വളർത്തിയാണ് ഇവർ ജീവിക്കുന്നതെന്ന് നേഗി പറഞ്ഞു.

ഉണ്ടക്കല്ലുകൾക്കിടയിലൂടെ സാവധാനം നടന്നു. ഒറ്റപ്പെട്ട വൃക്ഷങ്ങളും കുറ്റിച്ചെടികളും ഇടയ്ക്കെല്ലാം കണ്ടു. വഴിയുടെ ഇടതുഭാഗത്ത്, വിദൂരതയിൽ, വൃക്ഷനിബിഡമായപ്രദേശങ്ങൾ കാണാനുണ്ട്. അതുകഴിഞ്ഞാൽ മഞ്ഞുമലകളാണ്. കുത്തനെയുള്ള കയറ്റമായതിനാൽ ഓരോ പത്ത് അടിയെങ്കിലും കയറിക്കഴിഞ്ഞാൽ ബിസ്കറ്റും ശുദ്ധജലവും കഴിച്ച് ക്ഷീണമകറ്റി. കയറ്റത്തെക്കുറിച്ച് ഒട്ടും ശ്രദ്ധിക്കാതെ, മുന്നിൽ കാണുന്ന ഭൂമിയിലേക്കു മാത്രം നോക്കി, സാവകാശത്തിൽ അടിവെച്ചടിവച്ച് കയറിയാൽ ഏതു കയറ്റവും വഴങ്ങിത്തരുമെന്നാണ് എന്റെ അനുഭവം.

പത്തുമണി കഴിഞ്ഞപ്പോൾ ഒരു ചെറിയ നിരപ്പിൽ എത്തി. വല്ലാത്ത ക്ഷീണം തോന്നിയതിനാൽ പ്രാതൽ കഴിക്കാൻ ഞങ്ങൾ തീരുമാനിച്ചു. വഴിമധ്യേ കിട്ടിയ ചെറിയ ഉണക്കക്കമ്പുകൾ വിദ്യാലാൽ ശേഖരിച്ചിരുന്നു. കൂട്ടുകാർ ചായ ഉണ്ടാക്കാനുള്ള ശ്രമത്തിൽ ഏർപ്പെട്ടപ്പോൾ ഞാൻ വിശ്രമിക്കാനായി മലർന്നു കിടന്നു. ഇടയ്ക്കെല്ലാം കറുത്ത മേഘക്കൂട്ടങ്ങൾ ധൃതിയിൽ നീങ്ങിപ്പോകുന്നുണ്ടെങ്കിലും, നീലാകാശം പൊതുവെ ഹൃദ്യമായി നിലകൊണ്ടു. ഹിമശൃംഗങ്ങളിൽനിന്നുള്ള തണുത്ത കാറ്റ് ശരീരത്തെ തലോടി കടന്നുപോകുമ്പോൾ എന്തെന്നില്ലാത്ത നിർവൃതി.

ചായ തയ്യാറായപ്പോൾ ഒന്നിച്ചിരുന്ന് പ്രാതൽ കഴിച്ചു. ചൂടുള്ള ചായ അകത്തുചെന്നപ്പോൾ ക്ഷീണം പെട്ടെന്ന് മാറിക്കിട്ടി. ഭാണ്ഡങ്ങളേറ്റി ഞങ്ങൾ വീണ്ടും യാത്ര തുടങ്ങി. വഴി കുത്തനെ മേലോട്ടു നീണ്ടുകിടക്കുകയാണ്. ചവിട്ടുമ്പോൾ ഉരുണ്ടുമാറുന്ന ഉണ്ടക്കല്ലുകൾക്കു പകരം പച്ചപ്പുല്ലും മഞ്ഞും

ഇടകലർന്നുകിടക്കുന്ന പ്രദേശത്തുകൂടിയായി പിന്നീടുള്ള യാത്ര. മഞ്ഞു വീണ് നനഞ്ഞുകുതിർന്ന പ്രതലമായതിനാൽ വഴുക്കാൻ സാധ്യതയുണ്ട്. ഊന്നുവടിയിൽ ബലംകൊടുത്ത്, താഴോട്ടുമാത്രം നോക്കി, അതീവസൂക്ഷ്മ തയോടെ ഓരോ ചുവടും മുന്നോട്ടു കയറി. തണുപ്പ് കൂടിക്കൂടി വന്നു. ചില പ്പോഴൊക്കെ വീശിയടിക്കുന്ന കാറ്റും തടസ്സങ്ങൾ ഉണ്ടാക്കി.

അപാരമായ കയറ്റങ്ങൾ ഒന്നിനു പിറകെ മറ്റൊന്നായി കയറിയശേഷം ഒരു വലിയ നിരപ്പിൽ എത്തിച്ചേർന്നു. തെളിഞ്ഞ നീരുറവകൾ ഈ ഭാഗത്ത് ധാരാളമുണ്ട്. സമയം ഒരുമണി കഴിഞ്ഞതിനാലും വിശപ്പുമൂലം ക്ഷീണിച്ച് അവശത തോന്നിയതിനാലും ഞങ്ങൾ ഉച്ചഭക്ഷണം കഴിക്കാൻ തയ്യാറായി. ശുദ്ധജലം ധാരാളം കുടിച്ച്, റോട്ടിയും കിഴങ്ങുകറിയും സാവകാശത്തോടെ കഴിച്ച് അരമണിക്കൂറോളം ഞങ്ങൾ താഴ്‌വരയിൽ കഴിച്ചുകൂട്ടി. ഉച്ചവരെയുള്ള പ്രസന്നമായ കാലാവസ്ഥക്ക് മാറ്റം വന്നതായി കണ്ടു. അന്നത്തെ ലക്ഷ്യ മായ ഗുഹയിൽ എത്തിച്ചേരാൻ ഇനിയും 6 കിലോമീറ്ററെങ്കിലും നടക്കണ മെന്ന് നേഗി അറിയിച്ചപ്പോൾ, കഴിഞ്ഞ 8 മണിക്കൂർകൊണ്ട് ഞങ്ങൾ മുന്നേ റിയത് 14 കിലോമീറ്റർ ആണെന്ന് വ്യക്തമായി. കഴിഞ്ഞ 30 കൊല്ലത്തിന്നു ള്ളിൽ എത്രയോ തവണ നേഗി ഈ കയറ്റങ്ങൾ കയറി ഇറങ്ങിയിട്ടുണ്ട്. കിന്നർ കൈലാസത്തിലേക്ക് നിശ്ചിതമായ യാത്രാപഥമൊന്നുമില്ല. പല കോണുകളിൽക്കൂടിയും ആദ്യദിവസത്തെ താവളമായ ശ്രീമതി ഗുഹയിൽ എത്തിച്ചേരാം. സീസൺസമയത്ത് മഞ്ഞ് തീർത്തും ഒഴിയുമ്പോൾ ഇതിനേ ക്കാളും എളുപ്പമായ ഒരു മാർഗത്തിൽക്കൂടി ഗുഹയിൽ എത്തിച്ചേരാം. പക്ഷെ, കയറ്റത്തിന്റെ കാഠിന്യത്തിൽ കുറവ് ഒട്ടുമില്ല. അളവുകൾ കൃത്യമായി രേഖ പ്പെടുത്തിയിട്ടില്ലാത്ത ഇത്തരം നിരവധി ട്രെക്കിങ്ങ് റൂട്ടുകൾ ഹിമാലയത്തിൽ ഉണ്ട്. യാത്രചെയ്ത മണിക്കൂറുകളെ രണ്ടുകൊണ്ട് ഗുണിച്ചാണ് പൊതുവെ ഇത്തരം റൂട്ടുകളിൽ കിലോമീറ്റർ കണക്കാക്കുന്നത്. പക്ഷെ, ഒരു മണിക്കൂറിൽ അര കിലോമീറ്റർപോലും മുന്നേറാൻ കഴിയാത്ത ദുർഘടയാത്രാപഥങ്ങളും ഇവിടെയുണ്ട്.

ദുർഘടമായ കയറ്റങ്ങൾ ഓരോന്നായി പിന്നിട്ടുകൊണ്ട് ഞങ്ങൾ ബഹു ദൂരം മുന്നോട്ടുപോയി. ഇടത്തരം വനപ്രദേശങ്ങളും ഇതിന്നിടയിൽ കടന്നു പോയി. ചിൽഗോസ, ദേവദാരു തുടങ്ങിയ വൻവൃക്ഷങ്ങളും പലവകയിൽപ്പെട്ട ഇടത്തരം മരങ്ങളും ഈ മേഖലയിൽ കണ്ടു. തണുപ്പ് വല്ലാതെ വർധിച്ചു തുടങ്ങി. പർവതശൃംഗങ്ങൾക്കു പിറകിൽ കനത്ത മൂടൽമഞ്ഞ് മറകെട്ടി നിന്ന തിനാൽ അന്തരീക്ഷം ഇരുണ്ടുപോയി. ഘനീഭവിച്ചുനിൽക്കുന്ന ഈ മൂടൽമഞ്ഞ് മഴമേഘങ്ങളെ തടയുന്നതിനാൽ, രാത്രിയിൽ മഴയ്ക്ക് സാധ്യ തയുണ്ടെന്ന് നേഗി പ്രവചിച്ചു. ശക്തമായ കാറ്റുവീശിയാൽ മാത്രമെ ഈ സ്ഥിതിയ്ക്കു മാറ്റം സംഭവിക്കുകയുള്ളുവെന്നും അദ്ദേഹം കൂട്ടിച്ചേർത്തു. മല മക്കളുടെ കാലാവസ്ഥാപ്രവചനം ഒരിക്കലും തെറ്റാറില്ല. മേഘങ്ങളെക്കുറിച്ചും അവയുടെ ഗമനത്തെക്കുറിച്ചും, അവ മഞ്ഞുമലകളിൽതട്ടി പ്രതിഫലിക്കു മ്പോൾ മഞ്ഞിന് ഉണ്ടാകുന്ന നിറംമാറ്റത്തെക്കുറിച്ചുമൊക്കെ ഇവർക്ക് ഗഹ

നമായ പരിജ്ഞാനമുണ്ട്. മേഘങ്ങളിൽ അഗ്നിയുണ്ടെന്നും അത് വായുവുമായി സമ്പർക്കത്തിൽവരുമ്പോഴാണ് മഴമേഘങ്ങളായി രൂപാന്തരപ്പെടുന്നതെന്നും നേഗി പറഞ്ഞപ്പോൾ എനിക്കൊട്ടും അതിശയം തോന്നിയില്ല. കാളിദാസന്റെ 'മേഘദൂത'ത്തിൽ അത്തരമൊരു പരാമർശമുള്ള കാര്യം ഓർമയിൽ വരികയും ചെയ്തു.

[1]"ധൂമജ്യോതിഃ സലിലമരുതാം സന്നിപാതഃ ക്വ മേഘഃ"

ഇടയ്ക്കെല്ലാം വിശ്രമിച്ച്, ഉറവകളിലെ ശുദ്ധജലം മതിവരുവോളം കുടിച്ച്, ഉണക്കപ്പഴങ്ങളും ബിസ്കറ്റും കഴിച്ച് ക്ഷീണമകറ്റി ഞങ്ങൾ ദീർഘദൂരം മുന്നോട്ടുപോയി. വനമേഖലകളിൽക്കൂടിയുള്ള യാത്ര നിർവൃതിദായകമായിരുന്നുവെങ്കിലും കയറ്റങ്ങൾ കഠിനംതന്നെയായിരുന്നു. നാലുമണി കഴിഞ്ഞപ്പോൾ ദൂരെ ഗുഹാഭാഗം ഉൾക്കൊള്ളുന്ന പർവതനിര നേഗി ചൂണ്ടിക്കാണിച്ചുതന്നു. ഊർജ്ജം മുഴുവനും ചോർന്നുപോയിക്കഴിഞ്ഞിരുന്നതിനാൽ ക്ഷീണിച്ചവശനായിട്ടാണ് ഗുഹാമുഖത്തെത്തിയത്. ലഗ്ഗേജുകൾ ഏറ്റിനടന്നിട്ടും കൂട്ടുകാർക്ക് അത്ര അവശതയുള്ളതായി തോന്നിയില്ല. പത്തുമിനിറ്റോളം സമയം ഞങ്ങൾ ഗുഹയുടെ മുൻഭാഗത്ത് കിടന്ന് വിശ്രമിച്ചു. ഗ്ലൂക്കോസ് കലക്കിയ വെള്ളം ധാരാളം കുടിക്കുകയുംചെയ്തു.

ഗുഹയുടെ ഉൾഭാഗം പരിശോധിക്കാനായി കൂട്ടുകാരുടെയൊപ്പം ഞാനും ഉള്ളിൽ കടന്നു. വളരെ വിസ്താരമുള്ളതാണ് ശ്രീമതിഗുഹ. മുപ്പത് പേർക്കെങ്കിലും സുഖമായി ഗുഹയിൽ താമസിക്കാം. തറ ഏതാണ്ട് നിരപ്പാണ്. ഇരുട്ട് കട്ടപിടിച്ചു നിൽക്കുന്നതിനാൽ ഞാൻ ടോർച്ച് പ്രകാശിപ്പിച്ച് ഗുഹാന്തർഭാഗം വിശദമായി പരിശോധിച്ചു. തീർഥാടകർ ഉപയോഗിച്ച അടുപ്പുകളും തീക്കുണ്ഠങ്ങളും ചാരാവശിഷ്ടങ്ങളോടെ പല ഭാഗത്തും കണ്ടു. അവർ ഉപേക്ഷിച്ചുപോയ വിറകിൻ കഷണങ്ങൾ വിദ്യാലാൽ പെറുക്കിയെടുത്ത് മാറ്റിവച്ചു. വന്യമൃഗങ്ങളുടേയും വലിയ തുരപ്പൻ എലി (Mole) കളുടേയും ഉണങ്ങിക്കരിഞ്ഞ വിസർജ്യങ്ങൾ പലഭാഗത്തും കിടക്കുന്നുണ്ട്. ഇതെല്ലാം ഉണങ്ങി ദ്രവിച്ചുതുടങ്ങിയിരുന്നതിനാൽ, അടുത്തകാലത്തൊന്നും മൃഗങ്ങൾ ഗുഹയ്ക്കകത്ത് വിശ്രമിച്ചിട്ടില്ലെന്നു ബോധ്യമായി. പാൻമസാല, സിഗരറ്റ്, ബിസ്കറ്റ്–മിഠായി എന്നിവയുടെ ഒഴിഞ്ഞ പ്ലാസ്റ്റിക് ഉറകൾ ഗുഹയ്ക്കകത്ത് സർവത്ര ചിതറിക്കിടക്കുന്നത് ഞാനും വിദ്യാലാലുംകൂടി പെറുക്കിക്കൂട്ടി ഒരിടത്തുവച്ചു. മടക്കയാത്രയിൽ അതെടുത്ത്, താഴെ, ഢാബയുടെ മുറ്റത്തുള്ള മാലിന്യനിക്ഷേപപ്പെട്ടിയിൽ കൊണ്ടിടണമെന്ന് മനസ്സിൽ കരുതുകയുംചെയ്തു.

നേഗിയും വിദ്യാലാലും ചേർന്ന് ഗുഹയ്ക്കകം അടിച്ചുവാരി വൃത്തിയാക്കി. കമ്പിളിക്കെട്ടിൽനിന്ന് രണ്ടെണ്ണമെടുത്ത് നിലത്തു വിരിച്ചിട്ടു. ചന്ദനത്തിരികൾ പല സ്ഥലത്തായി കത്തിച്ചുനിർത്തിയപ്പോൾ, ഗുഹയ്ക്കകത്ത് തളംകെട്ടിനിന്നിരുന്ന ദുർഗന്ധവായുവിന് ശമനമുണ്ടായി. നേഗി അടുപ്പിൽ തീ കത്തിച്ച് ചായ തയ്യാറാക്കാനുള്ള ശ്രമം തുടങ്ങിയപ്പോൾ വിദ്യാലാൽ രാത്രി ഭക്ഷണം

1. ധൂമം, അഗ്നി, ജലം, വായു എന്നിവ ചേർന്നുണ്ടായ മേഘമെവിടെ?

ഒരുക്കുന്നതിനുള്ള പ്രാരംഭപ്പണികൾ തുടങ്ങിവച്ചു. വെള്ളം തിളച്ചുകിട്ടാൻ കൂടുതൽ സമയം വേണ്ടിവരുമെന്ന് അറിയാമായിരുന്നതിനാൽ ഗുഹയിൽനിന്നും പുറത്തുകടന്ന് ആ പരിസരങ്ങളിൽ കറങ്ങിനടന്നു.

16,000 അടിയ്ക്കു മുകളിലാണ് അന്നേരം ഞങ്ങൾ ക്യാമ്പുചെയ്തിരിക്കുന്നത്. ഒരു പാറക്കെട്ടിൽ ചാരിനിന്ന് ഞാൻ അന്തരീക്ഷത്തേയും ചുറ്റുപാടുകളേയും വീക്ഷിച്ചു. ഒരു കോട്ടപോലെയാണ് ചുറ്റും പർവതശൃംഗങ്ങൾ നിലകൊള്ളുന്നത്. അത് കഴിഞ്ഞാൽ വെള്ളിപോലെ വെട്ടിത്തിളങ്ങുന്ന ഹിമശൃംഗങ്ങളുടെ നിരയാണ്. പോക്കുവെയിലിന്റെ സമയമായിട്ടും, നയനാഭിരാമമായ വർണച്ചാർത്തുകൾ പശ്ചിമാകാശത്ത് പ്രകടമായില്ല. കറുത്തമേഘങ്ങൾ അന്തരീക്ഷത്തിലാകമാനം തങ്ങിനിൽക്കുന്നതുകൊണ്ട് അസ്തമനസൂര്യന്റെ പ്രഭാവം മങ്ങിപ്പോയിരിക്കുന്നു. അതിബലവാനായ സൂര്യഭഗവാന്റെ ശക്തമായ കിരണങ്ങളെ, നട്ടുച്ചയ്ക്കുപോലും, നിർവീര്യമാക്കാൻ നിസ്സാരന്മാരായ മേഘങ്ങൾക്കു കഴിയുന്നുണ്ടല്ലോ എന്നു ചിന്തിച്ചപ്പോൾ അത്ഭുതംതോന്നി. പുരാണങ്ങളിലെ പരാമർശങ്ങൾപ്രകാരം മേഘങ്ങൾ നിസ്സാരന്മാരല്ല. ലോകപ്രസിദ്ധമായ പുഷ്കരാവർത്തകന്മാരുടെ വംശത്തിൽ പിറന്നവരും ('ജാതം വംശേ ഭുവനവിദിതേ പുഷ്കരാവർത്തകാനാം'), ഇന്ദ്രന്റെ പ്രധാനപുരുഷനും, മിന്നൽ-ഇടിവെട്ട്- മഴ എന്നിവയെ സൃഷ്ടിച്ച് ഭൂമീദേവിയെ പുഷ്പിണിയാക്കി പ്രജകളെ സംരക്ഷിക്കുന്നതുമെല്ലാം മേഘങ്ങളാണ്. പക്ഷെ, എന്തൊക്കെയായാലും മേഘദർശനം സുഖദായിയായ ഒരു അനുഭവമല്ല. സന്താപം, വിരഹദുഃഖം എന്നിവ അനുഭവിക്കുന്നവർക്ക് ശരണം മേഘങ്ങളാണെന്ന് കവികൾ വിലയിരുത്താറുണ്ട്. മേഘങ്ങളുടെ ഭയാനകമായ രൂപഭാവങ്ങൾ ജനങ്ങളെ ഭയവിഹ്വലരാക്കുന്നു. "മേഘാലോകേ ഭവതി സുഖിനോഽപ്യന്യഥാവൃത്തി ചേത-" ആനന്ദത്തിൽ മുഴുകിയിരിക്കുന്നവനുപോലും മേഘദർശനത്തിൽ ഹൃദയം വ്യാകുലമായിത്തീരുന്നുവെന്നാണ് 'മേഘദൂത'ത്തിൽ കാളിദാസൻ പറയുന്നത്.

എങ്ങോട്ടു നോക്കിയാലും പർവതങ്ങൾ മാത്രം. ഒന്നു കഴിഞ്ഞാൽ മറ്റൊന്ന് എന്നവിധത്തിൽ അതങ്ങനെ വ്യാപിച്ചുകിടക്കുന്നു. പച്ചത്തഴപ്പുകൊണ്ട് അലങ്കാരംചാർത്തിയ താഴ്വരകളും, ഭയാനകമായവിധത്തിൽ കുത്തനെക്കിടക്കുന്ന ഒറ്റയടിപ്പാതകളും, ഇതിന്റെയൊക്കെ പശ്ചാത്തലത്തിൽ ഉയർന്നു നിൽക്കുന്ന ഹിമശൃംഗങ്ങളും വൈവിധ്യമാർന്ന കാഴ്ചകളുടെ അതിശയിപ്പിക്കുന്ന രൂപഭാവങ്ങളാണ്. തണുപ്പ് രൂക്ഷമായിത്തുടങ്ങി. നേഗിയുടെ കട്ടൻചായ മൊത്തിക്കുടിച്ചുകൊണ്ട് കുറച്ചുസമയംകൂടി അവിടെ തങ്ങിയശേഷം ഗുഹയിലേക്ക് തിരിച്ചുപോന്നു.

സന്ധ്യാവന്ദനത്തിനുശേഷം ഗുഹയുടെ ഒരൊഴിഞ്ഞ കോണിൽ ഇരുന്ന് ഒരു മണിക്കൂർ മെഡിറ്റേഷനിൽ മുഴുകി. അതുകഴിഞ്ഞ് എഴുന്നേറ്റപ്പോൾ ശരീരത്തിന് ആകമാനം ഒരു പുത്തൻ ഉണർവ് അനുഭവപ്പെട്ടു. കൂട്ടുകാർ പാചകത്തിൽ മുഴുകിയിരിക്കയാണ്. ഉരുളക്കിഴങ്ങ് സബ്ജി തയ്യാറായിക്കഴിഞ്ഞു. പച്ചമുളക് എണ്ണയിൽ വഴറ്റിയെടുത്തതും കൂടെവച്ചിട്ടുണ്ട്. റോട്ടി

കനലിൽ ചുട്ടെടുത്തുകഴിഞ്ഞാൽ രാത്രിഭക്ഷണം കഴിക്കാം. പകൽ മുഴുവനും അത്യദ്ധ്വാനം ചെയ്തകാരണം വിശപ്പ് മൂർധന്യത്തിൽ എത്തിക്കഴിഞ്ഞിരുന്നു. മെഴുകുതിരിയുടെ വെട്ടവും അടുപ്പിൽ ജ്വലിക്കുന്ന തീക്കനലിന്റെ പ്രകാശവും ഒന്നിച്ചായപ്പോൾ ഗുഹാന്തർഭാഗത്തെ കനത്ത ഇരുട്ടിന് ശമനമായി. കമ്പിളികൊണ്ട് മൂടിപ്പുതച്ച്, ചക്രവാളസീമയിലേക്ക് കണ്ണുംനട്ട്, പാറയിൽ ചാരി ഇരിക്കുമ്പോൾ എന്തിനു വേണ്ടിയാണ് ഈ ദുരിതപൂർണമായ യാത്രകൾ എന്നു ഞാൻ ചിന്തിച്ചുപോയി. ഒരുപക്ഷെ, ഇതൊക്കെ ഒരു നിയോഗമാകാം. ആഹാരം കഴിക്കാനുള്ള നേഗിയുടെ ക്ഷണം, ചിന്തകളെ മുറിച്ചുകളഞ്ഞു.

ഞങ്ങൾ ഒന്നിച്ചിരുന്ന് ഭക്ഷണം കഴിച്ചു. രോട്ടിയ്ക്കും കിഴങ്ങു കറിയ്ക്കും നല്ല രുചി തോന്നി. മുളക് വഴറ്റിയത് എനിക്കു മാത്രം തന്ന്, ബാക്കി ഉറയിൽ പൊതിഞ്ഞുകെട്ടുന്നതു കണ്ടപ്പോൾ ഞാൻ ചോദ്യരൂപേണ നേഗിയെ നോക്കി. പിറ്റേന്ന് മലമുകളിലേക്ക് കയറുമ്പോഴും, മടക്കയാത്രയിലും കഴിക്കാനുള്ള രോട്ടി ചുട്ടെടുത്തിട്ടുണ്ടെന്നും അതിന്റെകൂടെ കഴിക്കാനുള്ളതാണ് ഇതെന്നും അദ്ദേഹം മറുപടി പറഞ്ഞു. ചായ തിളപ്പിച്ചെടുക്കാൻ മാത്രമെ നാളത്തെ യാത്രയിൽ സാധ്യമാകുകയുള്ളൂവെന്നും മറ്റു പാചകങ്ങൾക്ക് ബുദ്ധിമുട്ടാകുമെന്നും നേഗി വ്യക്തമാക്കി. പിറ്റേദിവസത്തെ കയറ്റങ്ങൾ അതികഠിനമാണെന്നും പുലർച്ചെ അഞ്ചുമണിക്കെങ്കിലും യാത്ര തുടങ്ങിയാലെ ഉദ്ദേശിച്ചപോലെ തിരിച്ചെത്താൻ സാധിക്കുകയുള്ളൂവെന്നും നേഗി വിശദീകരിച്ചു.

ഞങ്ങൾ ഉറങ്ങാൻ തയ്യാറെടുത്തു. ഗുഹാമുഖത്ത് ഒരു കമ്പിളി വിലങ്ങനെ കെട്ടി ഭദ്രമാക്കി. മുകൾ ഭാഗത്ത് വായുസഞ്ചാരത്തിനുള്ള ഒരു വിടവ് ഒഴിച്ചിട്ടിരുന്നു. തണുത്ത കാറ്റ് വീശിയടിക്കുന്നതു തടയാനും വന്യമൃഗങ്ങൾ ഗുഹയിലേക്ക് കടക്കാതിരിക്കുന്നതിനുംവേണ്ടിയാണ് കമ്പിളികൊണ്ട് മറകെട്ടിയത്. പാചകത്തിന് ഉപയോഗിച്ച അടുപ്പ് തീക്കുണ്ഠമായി നിലനിർത്തി. ഓരോ കമ്പിളി നിലത്തുവിരിച്ച്, മറ്റൊന്നുകൊണ്ട് ആസകലം മൂടിപ്പുതച്ച് ഞങ്ങൾ ഉറങ്ങാൻ കിടന്നു. നല്ലപോലെ പ്രാർത്ഥിച്ചശേഷം മലർന്നു കിടക്കുമ്പോൾ, സാധാരണ സംഭവിക്കാറുള്ളതുപോലെ ഉറക്കം കൺപോളകളെ തലോടുന്നതില്ലല്ലോ എന്നു ഞാൻ അത്ഭുതപ്പെട്ടു. സന്ധ്യാനേരത്ത് ഗുഹാമുഖത്തു വച്ച് മുറിഞ്ഞുപോയ, യാത്രകളെ സംബന്ധിച്ചുള്ള, ചിന്തകൾ വീണ്ടും മനസ്സിൽ ഓടിയെത്തി...

യാത്രകൾകൊണ്ട് എന്തു ലഭിക്കാനാണ് എന്നുപുച്ഛരിച്ചു ചോദിക്കുന്നവരുണ്ട്. യാത്രകളിൽ, തീർഥാടനവും വിനോദസഞ്ചാരവുമാണ് പ്രധാനപ്പെട്ടവ. അവനവന്റെ കാര്യലബ്ധിക്കുവേണ്ടിനടത്തുന്ന യാത്രകൾ ഈ ഗണത്തിൽപ്പെടുന്നില്ല. വിനോദസഞ്ചാരംവഴി മാനസീകോല്ലാസം ലഭിക്കുമ്പോൾ, തീർഥാടനം ആത്മസാക്ഷാത്കാരത്തിലേക്കുള്ള പാതയാണ്. സൂക്ഷ്മശരീര (ന്യൂക്ലിയർ ബോഡി)ത്തിലെ പഞ്ചമഹാകോശങ്ങളിൽപ്പെട്ട ആനന്ദമയകോശത്തിന്റെ ഉത്തേജനമാണ് വിനോദസഞ്ചാരങ്ങൾവഴി ലഭ്യമാകുന്നത്. ആ ഉത്തേജനം ഭൗതികശരീരത്തിലെ എണ്ണമറ്റ കോശങ്ങളെ കൂടുതൽ ഊർജ

സ്വലമാക്കുന്നു. സെക്സ്, കായികവിനോദങ്ങൾ തുടങ്ങിയ മറ്റു മാനസികോല്ലാസങ്ങൾവഴിയും ഈ പ്രക്രിയ നടക്കുന്നുണ്ട്. ഏറ്റക്കുറച്ചിലുകൾ ഉണ്ടെന്നുമാത്രം. ആനന്ദമയകോശം ഏറ്റവും കൂടിയ അളവിൽ ഉത്തേജിപ്പിക്കപ്പെടുന്നത് 'ഡിവൈൻ സെക്സ്' (Devine Sex) മൂലമാണ്. തീർഥാടനം ആനന്ദമയകോശത്തിന്റെ ഉത്തേജനപരിധിയിൽ വരുന്നില്ല. ഏതു 'മഹാശക്തി' (Super Natural Power) യിൽ നിന്നാണോ ഉത്ഭവിച്ചത് അതിലേക്ക് തിരിച്ചെത്താനുള്ള ആത്മീയാന്വേഷണമാണ് തീർഥാടനം. ഒരു ജന്മംകൊണ്ടൊന്നും ഈ അന്വേഷണം ഫലപ്രാപ്തിയിൽ എത്തിക്കൊള്ളണമെന്നില്ല. ആത്മീയത ജന്മജന്മാന്തരങ്ങളായി ബന്ധപ്പെട്ടുകിടക്കുന്ന ഒരു വിഷയമാണ്. വിശ്വാസികളായും അവിശ്വാസികളായും ജന്മമെടുക്കുന്നവരിൽ ഭൂരിഭാഗത്തിനും മുജ്ജന്മത്തിന്റെ സ്വാധീനം വ്യക്തമായിട്ടും കാണാമെന്നാണ് ആചാര്യന്മാർ സമർഥിക്കുന്നത്. തീർഥാടനം, ഹിമാലയത്തിലേക്കായാലും കാശിയിലേക്കായാലും ശബരിമലയിലേക്കായാലും മറ്റു മഹാക്ഷേത്രങ്ങളിലേക്കായാലും ലക്ഷ്യം ഒന്നുതന്നെയാണ്. മലയാറ്റൂരിലേക്കായാലും മെക്കയിലേക്കായാലും ലക്ഷ്യം ഇതുതന്നെ. ദേവഭൂമിയായ, തപോഭൂമിയായ, ഋഷിഭൂമിയായ, വേദങ്ങളുടെ ജന്മഭൂമിയായ, സപ്തനദികളുടെ പ്രഭവസ്ഥാനമായ ഹിമാലയത്തിലേക്കാണ് തീർഥാടനമെങ്കിൽ, ആത്മീയചൈതന്യം ഓരോ അണുവിലും മുറ്റിനിൽക്കുന്ന ഇവിടത്തെ അന്തരീക്ഷം തീർഥാടകരെ അവാച്യമായ ആത്മീയതലത്തിലേക്ക് ഉയർത്തുന്നു. സാക്ഷാത്കാരത്തിലേക്കുള്ള പടവുകൾ അവർക്കു മുന്നിൽ തെളിയുന്നു. കലിയുഗത്തിലെ പ്രക്ഷുബ്ധമായ സാമൂഹികാന്തരീക്ഷത്തിൽനിന്ന് മോചനം ലഭിക്കുക എന്നുവച്ചാൽ അത് നിസ്സാരമായ കാര്യമല്ല. പാപകർമങ്ങളിൽനിന്ന് മനുഷ്യർ സ്വമേധയാ പിൻവാങ്ങുമ്പോൾ കൊലപാതകം, ലൈംഗിക പീഡനങ്ങൾ, കളവ്, ചതി, തുടങ്ങിയ കുറ്റകൃത്യങ്ങൾക്കും അസൂയ എന്ന വികാരത്തിനും അറുതിവരുന്നു. സമൂഹം അതോടെ പാപമുക്തമാകുന്നു. സമൂഹത്തിന് ഉണ്ടാകുന്ന ഉയർച്ച രാഷ്ട്രത്തിന്റെ യശസ്സിനെ വർധിപ്പിക്കുന്നു. വേദ-പുരാണേതിഹാസങ്ങൾ വഴി, ധർമാർഥകാമമോക്ഷമെന്ന പുരുഷാർത്ഥത്തിന്റെ സത്ത ജനങ്ങൾക്ക് പകർന്നുകൊടുത്ത് അവരെ ആത്മീയതലത്തിലേക്ക് ഉയർത്തുവാനാണ് ഭാരതത്തിലെ ശ്രേഷ്ഠമുനിമാർ ശ്രമിച്ചത്. അവർ വിരൽചൂണ്ടിയത് വടക്കോട്ടാണ്; ഗമനം വടക്കോട്ട്. വീരശൂരപരാക്രമികളായിരുന്ന പാണ്ഡവന്മാരുടെ അവസാനയാത്രയും വടക്കോട്ടായിരുന്നു. വ്യാസമുനി ഒരു വാങ്മയചിത്രംപോലെ ആ രംഗം ഭാഗവതത്തിൽ വിവരിച്ചിട്ടുണ്ട്.[1] ചക്രവർത്തിപദം അലങ്കരിച്ച ധർമപുത്രരും സഹോദരന്മാരും-

1. ഭാഗവതം പ്രഥമസ്കന്ധം, 15-ാം അധ്യായം, ശ്ലോകം 40- "വിസൃജ്യ തത്ര തൽസർവം ദുകൂലവലയാദികം, നിർമമോ നിരഹങ്കാരഃ സംഛിന്നാശേഷബന്ധനഃ" മുതൽ-

"അനവേക്ഷമാണോ നിരഗാദശൃണ്വൻ ബധിരോ യഥാ

ഉദീചീം പ്രവിവേശാശാം ഗതപൂർവാം മഹാത്മഭിഃ

ഹൃദി ബ്രഹ്മ പരം ധ്യായന്നാവർത്തേത യതോ ഗതഃ"- ശ്ലോകം 44 വരെ നോക്കുക. പട്ടുവസ്ത്രം, സ്വർണാഭരണങ്ങൾ തുടങ്ങി എല്ലാ രാജചിഹ്നങ്ങളും ആർഭാടങ്ങളും →

രത്നഖചിതമായ രാജകീയപ്രൗഢിക്കൊത്ത കൊട്ടാരങ്ങൾ- സൗന്ദര്യത്തിട മ്പുകളായ രാജ്ഞിമാർ- ഉത്തമസന്താനങ്ങൾ- നൂറുകണക്കിന് രാജസേവ കന്മാരും അന്തഃപുര പരിചാരിണിമാരും- അഭിവന്ദ്യരായ ശ്രേഷ്ഠഗുരുക്കന്മാർ- വിധേയത്വം പ്രകടിപ്പിക്കുന്ന ഉത്തമപൗരന്മാർ- എങ്ങും ഐശ്വര്യവും സമ്പൽസമൃദ്ധിയും മാത്രം. ഒന്നും ശാശ്വതമായി നിലനിന്നില്ല. എല്ലാം ഭ്രമ മായിരുന്നു. മായയുടെ ഭ്രമിപ്പിക്കുന്ന മായാജാലം വിട്ടൊഴിഞ്ഞുപോയപ്പോ ഴൊ? അതാണ് പാണ്ഡവന്മാരുടെ വാനപ്രസ്ഥം. എല്ലാം കീഴടക്കിയെന്ന് അഹങ്കരിക്കുന്ന മനുഷ്യർ ഒരിക്കലെങ്കിലും ഓർത്തിരിക്കേണ്ടതാണ് പാണ്ഡ വന്മാരുടെ അവസാനയാത്ര.

പാണ്ഡവന്മാരുടെ മഹാപ്രസ്ഥാനയാത്ര മാനവരാശിയ്ക്ക് ഒരു പാഠമാണ്. അതുവഴി, ബ്രഹ്മഭാവനയിലൂടെ സാക്ഷാത്കാരംനേടി ജീവിതം ധന്യമാക്കു വാൻ അവർക്ക് കഴിയുകയുംചെയ്യും.

ഉറക്കത്തിലേക്ക് വഴുതിവീണപ്പോഴും മനസ്സിന്റെ ബോധതലത്തിൽക്കൂടി മിന്നിമറഞ്ഞത് പാണ്ഡവന്മാരുടെ ആ യാത്രയായിരുന്നു. പാറിപ്പറക്കുന്ന തലമുടി... വെയിലും മഞ്ഞുകാറ്റുമേറ്റ് കരുവാളിച്ച് വാടിത്തളർന്ന മുഖം... നീരുവന്ന് വീർത്ത്, ചോര പൊട്ടിയൊലിക്കുന്ന പാദങ്ങൾ... മഞ്ഞുഭൂമിയിൽ കറുത്ത ബിന്ദുക്കളായി അവർ അലിഞ്ഞുചേരുന്നു...

## X

4 മണിക്ക് നേഗി വിളിച്ചുണർത്തി. തണുപ്പ് അസഹ്യമായിത്തോന്നി. അണ ഞ്ഞുപോയ തീക്കുണ്ഠം ജ്വലിപ്പിച്ച് കട്ടൻചായ തിളപ്പിച്ചെടുക്കാൻ അദ്ദേഹം ശ്രമംതുടങ്ങി. ഗുഹയ്ക്ക് വെളിയിൽ വന്ന് നോക്കിയപ്പോൾ ആദ്യകിരണ ങ്ങൾക്ക് മുന്നോടിയായി അന്തരീക്ഷം തെളിഞ്ഞുതുടങ്ങിയിരുന്നു. രാത്രിയിൽ

---

അവിടെ ഉപേക്ഷിച്ചു. ഒന്നിനോടും മമതയില്ല. ഒട്ടും അഹങ്കാരമില്ല. എല്ലാ ബന്ധങ്ങളും പൊട്ടിച്ചെറിഞ്ഞു. വാക്കിനെ മനസ്സിലും, മനസ്സിനെ പ്രാണനിലും, പ്രാണനെ അപാന നിലും, അപാനനെ മൃത്യുദേവതയിലും, മൃത്യുവിനെ പഞ്ചഭൂതസംഘാതമായ ദേഹ ത്തിലും, ദേഹത്തെ ത്രിഗുണങ്ങളിലും, ത്രിഗുണങ്ങളെ അവിദ്യയിലും ഹോമിച്ചു. തുടർന്ന് എല്ലാം ബോധരൂപമായ ആത്മാവിൽ ഹോമിക്കപ്പെട്ടു. സർവം ബോധമയമായി എന്നർഥം. ബോധാത്മാവിനെ അഖണ്ഡബോധരൂപനായ പരമാത്മാവിൽ അലിയിച്ചുചേർത്തു. താനുൾപ്പെടെ ജഗത്തു മുഴുവൻ ബ്രഹ്മമാണെന്നു അനുഭവിച്ചറിഞ്ഞു. പട്ടുവസ്ത്രത്തിനു പകരം മരവുരിയുടുത്ത്, ഭക്ഷണമെല്ലാം ഉപേക്ഷിച്ച്, മൗനിയായി, പാറിപ്പറക്കുന്ന തല മുടിയുമായി മുന്നോട്ട് നടന്നു. ജഡൻ, ഭ്രാന്തൻ, പിശാച് എന്നവരെപ്പോലെ തന്റെ സ്വരൂപത്തെ എല്ലാവർക്കും കാട്ടിക്കൊണ്ട്, സഹോദരാദികളെപ്പോലും തിരിഞ്ഞുനോ ക്കാതെ, യാതൊന്നും കേൾക്കാത്ത ചെകിടന്റെ നിലയിൽ വടക്കോട്ടുമാത്രം നോക്കി ധർമ്മപുത്രർ നടന്നു. ഹൃദയത്തിൽ പരബ്രഹ്മത്തെ മാത്രം ധ്യാനിച്ചുകൊണ്ട്, വിവേകി കളായ മഹാന്മാർ മുമ്പെ പ്രവേശിച്ചതായ വടക്കെ ദിക്കിലേക്ക് ഗമിച്ചു. സഹോദരന്മാ രെല്ലാം അദ്ദേഹത്തെ അനുഗമിച്ചു. ബ്രഹ്മധ്യാനത്തോടുകൂടെ ആ ദിക്കിൽ പ്രവേശിച്ച വർക്ക് രണ്ടാമത് സംസാരബന്ധത്തിൽ പ്രവേശിക്കേണ്ടതായി വരികയില്ല.

കനത്ത മഴ പെയ്തതിന്റെ ലക്ഷണങ്ങൾ പുറത്തു കണ്ടു. അതിദുർഘട മായ അന്നത്തെ യാത്രാപഥം ചെളിയും വഴുക്കലുംമൂലം ബുദ്ധിമുട്ട് വർധി പ്പിക്കുകയേയുള്ളൂവെന്ന് വിദ്യാലാൽ ആത്മഗതംപോലെ പറയുന്നതുകേട്ടു. കഴിഞ്ഞദിവസം ഉച്ചയ്ക്ക് നേഗി പറഞ്ഞിരുന്നു, രാത്രിയിൽ മഴ പെയ്യുമെന്ന്. മലമക്കളുടെ പ്രവചനം മിക്കവാറും പിഴയ്ക്കാറില്ല. ഇവിടത്തെ കാലാവസ്ഥ യുടെ ഓരോ സ്പന്ദനവും ഇവർക്ക് മനഃപാഠമാണ്.

നാലര മണി കഴിഞ്ഞപ്പോൾ ഞങ്ങൾ യാത്ര തുടങ്ങി. കിഴക്കോട്ടുനോക്കി പ്രാർത്ഥിച്ച്, ഭൂമീദേവിയെ തൊട്ടുവണങ്ങി വടക്കുപടിഞ്ഞാറ് ലക്ഷ്യംവച്ച് മുന്നോട്ടു നീങ്ങി. അന്നേദിവസം 16,000 അടി ഉയരത്തിൽനിന്ന് 20,000-ത്തോളം അടി ഉയരത്തിലേക്ക് ഞങ്ങൾക്ക് കയറേണ്ടതുണ്ട്. 15 കിലോമീറ്ററോളം വരുന്ന ഈ യാത്രാപഥം എളുപ്പത്തിലൊന്നും വഴങ്ങുന്ന ഒന്നല്ലെന്ന് തുടക്ക ത്തിൽത്തന്നെ ബോധ്യമായി. തലേദിവസം ആരംഭത്തിലെന്നപോലെ, നിറയെ ഉരുളൻ കല്ലുകൾ നിറഞ്ഞതായിരുന്നു ഇവിടത്തെ വഴിയും. രാത്രിയിലെ മഴ കുത്തിയിളക്കിക്കൊണ്ടുവന്ന കല്ലുകളും മഞ്ഞുകട്ടകളും പല സ്ഥലത്തും തടസ്സങ്ങളുണ്ടാക്കി. വിണ്ടുനിൽക്കുന്ന വെള്ളച്ചാലുകൾക്കിടയിലൂടെയുള്ള യാത്ര തികച്ചും ഭീതിജനകമായിത്തോന്നി. വളരെ ക്ലേശിച്ചിട്ടാണെങ്കിലും ആദ്യത്തെ രണ്ടു മണിക്കൂറിനുള്ളിൽ കുറെയധികം ദൂരം ഞങ്ങൾ മുന്നേറി. ഒരു നിരപ്പിൽ കുറച്ചുസമയം വിശ്രമിച്ചശേഷം, വളഞ്ഞൊരുമാർഗത്തിലൂടെ നേഗി മുന്നോട്ടുള്ള യാത്ര തുടർന്നു. ഈ ഭാഗത്ത് നീണ്ടുകിടക്കുന്ന കയറ്റ മായതിനാൽ വളരെ ആശ്വാസംതോന്നി.

ഇടക്കെല്ലാം നിന്ന് ശ്വാസകോശങ്ങൾക്ക് ആവോളം വിശ്രമംകൊടുത്ത്, ഉണക്കപ്പഴങ്ങളും ബിസ്കറ്റും വെള്ളവും കഴിച്ച് ക്ഷീണമകറ്റി, കഠിനമായ കയറ്റങ്ങൾ കയറി ഞങ്ങൾ മുന്നോട്ട് ഗമിച്ചു. പല ഘട്ടങ്ങളിലും വിദ്യാലാൽ കൈകൊണ്ട് താങ്ങുതന്ന് എന്നെ വലിച്ചുകയറ്റുകയായിരുന്നു. മഞ്ഞിന്റെ ശല്യം തുടങ്ങിക്കഴിഞ്ഞിരുന്നതിനാൽ വളരെ കരുതലോടെ വേണ്ടിവന്നു തുടർന്നുള്ള യാത്ര. കുത്തനെയുള്ള കയറ്റങ്ങളായിരുന്നതിനാൽ, മഞ്ഞ് ഒഴിഞ്ഞ വിടവുകളിൽ പാദങ്ങൾ ഉറപ്പിച്ച്, ഊന്നുവടിയിൽ ബലംകൊടുത്ത് വേണം ഓരോ അടിയും മുന്നോട്ടുവയ്ക്കാൻ. ഒരു ചുവട് പിഴച്ചാൽ, നൂറുക ണക്കിന് അടി താഴോട്ട് ഉരുണ്ടുപോയേക്കാം. പഞ്ചാക്ഷരിയും, ദേവീസ്തു തികളും, മറ്റു സ്തോത്രങ്ങളും ഉരുവിട്ട് മനസ്സിനെ അചഞ്ചലമാക്കി, തികഞ്ഞ ഏകാഗ്രതയോടെ സുഹൃത്തുക്കൾക്കൊപ്പം നടന്നു. മുകളിൽനിന്ന് തണു ത്തകാറ്റ് നിരന്തരം താഴ്വരകളിലേക്ക് വീശിയടിച്ചുകൊണ്ടിരുന്നു. ഇതുമൂലം, തണുപ്പ് ക്രമാതീതമായി വർധിച്ചു എന്നുമാത്രമല്ല മുന്നോട്ടുള്ള ഗമനവും ദുഷ്കരമായിത്തീർന്നു.

9 മണി കഴിഞ്ഞപ്പോൾ പ്രാതൽ കഴിക്കാനായി യാത്ര നിർത്തി. മഞ്ഞുഭൂ മിയായതിനാൽ ഇരുന്ന് വിശ്രമിക്കാൻ പറ്റിയ സ്ഥലങ്ങളൊന്നും ഈ ഭാഗ ങ്ങളിൽ ഇല്ല. നേഗി തന്റെ ചെറിയ കമ്പിളിപ്പുതപ്പ് നിലത്തു വിരിച്ച് അതിൽ ഇരുന്നുകൊള്ളുവാൻ പറഞ്ഞപ്പോൾ അദ്ദേഹത്തിന്റെ ആ മഹാമനസ്കതയെ

ഞാൻ മനസാ അഭിനന്ദിച്ചു. പത്തുപതിനഞ്ചു മിനിറ്റെങ്കിലും ഇരുന്നു വിശ്രമിക്കാതെ പറ്റില്ല എന്നൊരവസ്ഥയിൽ എത്തിക്കഴിഞ്ഞിരുന്നു ഞാൻ. സന്ധികളിലും പേശികളിലും വേദന അനുഭവപ്പെട്ടുകൊണ്ടിരുന്നതിനാൽ ഒരു വേദനസംഹാരി ഗുളിക കഴിക്കുകയുംചെയ്തു. തണുത്തുമരവിച്ചുപോയ റോട്ടി മുളകുവഴറ്റിയതുകൂട്ടി കഴിച്ചപ്പോൾ വിശപ്പിനു ശമനമായി. വെള്ളം ധാരാളം കുടിക്കുകയുംചെയ്തു.

വിശ്രമിച്ച് ക്ഷീണമകറ്റിയശേഷം മുകളിലോട്ടുള്ള യാത്ര തുടർന്നു. കനത്ത മഞ്ഞുഭൂമിയായതിനാൽ തെന്നിവീഴാതെ സൂക്ഷ്മതയോടെ നടന്നു. കുത്തനെയുള്ള കയറ്റങ്ങൾ ഏതാണ്ട് അവസാനിച്ചുവെന്ന് നേഗി ആശ്വസിപ്പിച്ചുവെങ്കിലും, ചക്രവാളത്തിലേക്കെന്നപോലെ നീണ്ടു കിടക്കുന്ന കയറ്റം മനസ്സിൽ അസ്വസ്ഥതയുളവാക്കി. ഒരു കൈ ഊന്നുവടിയിലും, മറ്റെ കൈ നേഗിയുടെ ബലിഷ്ഠമായ വലതുകൈയിലും മുറുക്കിപ്പിടിച്ച് കീഴോട്ടുമാത്രം നോക്കി ഞാൻ നടന്നുകയറി. കുത്തനെയുള്ള ചെറിയ കയറ്റങ്ങളും മഞ്ഞുഗർത്തങ്ങളും ഇതിന്നിടയിൽ തരണംചെയ്യേണ്ടിവന്നു. തണുത്തുമരവിച്ചുപോകുന്ന കാലാവസ്ഥയായിരുന്നിട്ടും നാലടുക്ക് കമ്പിളിവസ്ത്രങ്ങൾക്കടിയിൽ, ദേഹത്ത്, വിയർപ്പ് പൊടിയുന്നുണ്ടായിരുന്നു. നാരങ്ങസത്ത് മിഠായി വായിലിട്ടലിയിച്ച് തൊണ്ട വരളാതെനോക്കി. മൂടിക്കെട്ടിയ അന്തരീക്ഷമായതിനാൽ സൂര്യന്റെ ദിശപോലും നിർണയിക്കാൻ കഴിഞ്ഞില്ല. കാറ്റിന്റെ ശക്തി കൂടിക്കൂടിവന്നു. മഞ്ഞുധൂളികളെ വായുവിലേക്ക് അടിച്ചുയർത്തി, ചുഴലിക്കാറ്റായി വട്ടംകറങ്ങി, മഞ്ഞുഭൂമിയുടെ വിശാലതയിലേക്ക് കെട്ടടങ്ങുന്ന കാറ്റിന്റെ രൗദ്രഭാവം ഭീതിയോടെ പലപ്പോഴും നോക്കിനിന്നു. പ്രകൃതിയുടെ എന്തൊക്കെ വികൃതികളാണ് മഞ്ഞുഭൂമിയിൽ അരങ്ങേറുന്നത്.

ഞങ്ങൾ ലക്ഷ്യത്തിലേക്ക് എത്തിക്കൊണ്ടിരിയ്ക്കയാണ്. വെള്ളം കുടിച്ച് ചെറുതായൊന്നു വിശ്രമിച്ചപ്പോൾ ഞാൻ ചുറ്റുപാടുകൾ വീക്ഷിച്ചു. ഹിമക്കൊടുമുടികൾ ചക്രവാളത്തെ ചുംബിക്കുന്നതുപോലെ നിലകൊള്ളുന്നു. അന്തരീക്ഷം ഇരുണ്ടതാണെങ്കിലും മഞ്ഞിന്റെ കണ്ണഞ്ചിപ്പിക്കുന്ന ധവളാഭയ്ക്ക് ഒട്ടും കുറവില്ല. 19,000-ൽ അധികം അടി ഉയരത്തിൽനിന്ന് താഴോട്ടുനോക്കുമ്പോൾ താഴെക്കാണുന്ന ഹരിതഭംഗി, ഒരു സുന്ദരിയുടെ ദേഹത്തിൽനിന്ന് ഊർന്നുവീണ പച്ചപ്പട്ടുചേലപോലെയാണ് തോന്നുക.

വിശ്രമിച്ച്, നവോർജം കൈവരിച്ചശേഷം അവസാന കുതിപ്പിന് ഞങ്ങൾ മുന്നോട്ട് നീങ്ങി. ഏകദേശം അര കിലോമീറ്റർകൂടി കയറിയാൽ ഞങ്ങൾ മുകളിലെ നിരപ്പിൽ എത്തും. മനസ്സിനെ ഏകാഗ്രമാക്കി, ശിവ-പാർവതി സ്തുതികൾ ഉരുവിട്ട്, കീഴോട്ടുമാത്രം നോക്കി പകുതിദൂരം പിന്നിട്ടപ്പോൾ നേഗി യാത്ര നിർത്തി മുകളിലേക്ക് വിരൽ ചൂണ്ടി. കിന്നർ കൈലാസ ശിവലിംഗം ഒരു ഗോപുരംപോലെ, അങ്ങു ദൂരെ നിലകൊള്ളുന്നു! താഴ്വര പ്രദേശങ്ങളിൽ, പല ഭാഗത്തുനിന്നും, ഒരടിമാത്രം ഉയരത്തിൽ ദൃഷ്ടിഗോചരമായിരുന്ന ഈ ശിവലിംഗം അഭൗമമായ തേജസ്സോടെ ഉയർന്നുനിൽക്കുന്ന കാഴ്ച വർണനാതീതമാണ്. പഞ്ചാക്ഷരി ഉരുവിട്ടുകൊണ്ട് ശ്രീപരമേശ്വരനെ

തൊഴുതുവന്ദിച്ചശേഷം മുകളിലേക്കുള്ള യാത്ര തുടർന്നു.

അവസാനഘട്ടം പിന്നിട്ട് നിരപ്പിൽ എത്തിയപ്പോഴേക്കും തളർന്നുപോയി. ശിവലിംഗത്തെ നിർന്നിമേഷനായി നോക്കിക്കൊണ്ട് കുറച്ചുസമയം മഞ്ഞിൽ ചമ്രം പടിഞ്ഞിരുന്ന് വിശ്രമിച്ചു. വിശപ്പും ദാഹവും ക്ഷീണവുമെല്ലാം മറന്നു പോയി. മൂന്നാമത്തെ കൈലാസത്തിലും എത്തിച്ചേർന്നതിന്റെ ആഹ്ളാദം മനസ്സിൽ അലയടിക്കുന്നുണ്ടായിരുന്നു. നേഗിയുടെ ഹ്രസ്വമായ വിവരണം ശ്രദ്ധിക്കുന്നുണ്ടായിരുവെങ്കിലും എന്റെ ശ്രദ്ധ ശിവലിംഗത്തിൽത്തന്നെയായിരുന്നു. സീസൺ സമയത്ത്, ജന്മാഷ്ടമിയ്ക്ക്, മഞ്ഞ് മിക്കവാറും ഉരുകി ത്തീർന്നിരിക്കും. ഉണ്ടക്കല്ലുകളും പാറക്കൂട്ടങ്ങളും നിറഞ്ഞ മുകൾഭാഗത്ത് അപ്പോൾ സൗകര്യംപോലെ നടന്നുപോകാം. തണുപ്പിനും വളരെ ശമനമുണ്ടാകും. ഇപ്പോൾ അനുഭവപ്പെടുന്നപോലെയുള്ള രൂക്ഷമായ കാറ്റും ഹിമധൂളികളും ആ സമയത്ത് ഉണ്ടാകാറില്ല. നേഗി പറഞ്ഞു നിർത്തി. ഒരു കവിൾ വെള്ളം കുടിച്ചശേഷം ഞാൻ എഴുന്നേറ്റപ്പോൾ സുഹൃത്തുക്കളും യാത്രക്ക് തയ്യാറായി.

മരവിച്ചുപോകുന്ന തണുപ്പും സഹിച്ച് ഞങ്ങൾ കനത്ത മഞ്ഞിലൂടെ മുന്നോട്ടു നടന്നു. പാറക്കൂട്ടങ്ങളുടെ ഇടയിലുള്ള മഞ്ഞുവീഴാത്ത ഭാഗത്തെ ഉയരം കണക്കാക്കി നോക്കിയപ്പോൾ മൂന്നടിയിലധികം കനത്തിലാണ് ഉറച്ച മഞ്ഞ് നിലത്തുവീണുകിടക്കുന്നതെന്ന് ബോധ്യമായി. രാത്രിയിൽവീണ പുതുമഞ്ഞിന്റെ കനം കുറവാണെന്നും കണ്ടു. ഹിമക്കാറ്റിന്റെ ശക്തി വർധിച്ചു വന്നു. ഹിമക്കാറ്റിനെ തുടർന്ന് കനത്തമൂടൽമഞ്ഞ് നിരപ്പിലാകെ പടർന്നപ്പോൾ കാഴ്ച നിശ്ശേഷം ഇല്ലാതായി. തൊട്ടടുത്ത് നിൽക്കുന്ന സുഹൃത്തുക്കളെപ്പോലും കാണാൻ വയ്യ. ശ്വാസതടസ്സവും ഇടയ്ക്കിടെ അനുഭവപ്പെട്ടു. ഞാൻ വല്ലാതെ വിഷമിച്ചുപോയ ഒരു സന്ദർഭമായിരുന്നു അത്. ഈ അവസ്ഥ നീണ്ടു പോയാൽ ശിവലിംഗത്തിന്റെ അടുത്തെത്തി അതിനെ തൊട്ടുവന്ദിക്കാനും പൂജകൾ അർപിക്കാനും സാധിക്കാതെവരും. ശിവസ്തുതികൾ ഉരുവിട്ടുകൊണ്ട് കണ്ണടച്ച് കുറച്ചുസമയം നിലകൊണ്ടു. അഞ്ചു മിനിറ്റിലധികം സമയം ഇഴഞ്ഞുനീങ്ങിയപ്പോൾ നേഗിയുടെ ശബ്ദം കേട്ടു; 'മുന്നോട്ടു പോകാം.'

വടക്കു-കിഴക്കു ഭാഗത്തുകൂടി മുകളിൽ എത്തിച്ചേർന്നതിനാൽ കുറച്ചധികംദൂരം ഞങ്ങൾക്ക് നടക്കേണ്ടിവന്നു. ചെറുതും വലുതുമായ പർവതങ്ങൾ ചുറ്റിനും നിലകൊള്ളുന്നു. മിക്ക പർവതങ്ങളും ഹിമാവൃതമാണ്. നിരപ്പായ പ്രതലത്തിൽ പല സ്ഥലത്തും 4 അടിയിലധികം മഞ്ഞുവീണുകിടക്കുന്നുണ്ട്. ഇതിന്മേൽക്കൂടി കയറിയിറങ്ങിവേണം മുന്നോട്ടു ഗമിയ്ക്കാൻ. തണുപ്പ് അതിശക്തമായിത്തുടങ്ങി. അന്തരീക്ഷം മൂടിക്കെട്ടിതന്നെ നിന്നു. അടുത്തെത്തും തോറും കൈലാസദർശനം കൂടുതൽ വ്യക്തമായിക്കൊണ്ടിരുന്നു.

കൃത്യം 1 മണിയ്ക്ക് ഞങ്ങൾ കൈലാസസന്നിധിയിൽ എത്തിച്ചേർന്നു. 9 മണിക്കൂറോളം നീണ്ടുപോയ ഒരു കഠിനയാത്രയുടെ പരിസമാപ്തി. കൈലാസനാഥനെ സാഷ്ടാംഗം നമസ്കരിച്ച് വണങ്ങിയശേഷം, ആ ചൈതന്യത്തെ സസൂക്ഷ്മം വീക്ഷിച്ചുകൊണ്ട് ഞാൻ ചുറ്റും പ്രദക്ഷിണംവച്ചു. കൂട്ടുകാർ

പൂജയ്ക്കുള്ള ഒരുക്കങ്ങൾ ആരംഭിച്ചു. ശിവസ്തുതികൾ ഉരുവിട്ടുകൊണ്ട് ഞാൻ ശിവലിംഗത്തെ നോക്കി നിലകൊണ്ടു. സാധാരണ ശിവലിംഗത്തിന്റെ ആകൃതിയിലല്ല ഈ ശിവലിംഗം. 50 അടിയിലധികം ഉയരമുള്ള ഒരു വലിയ കരിങ്കൽപ്പാളിയാണ് ഇത്. വെള്ളയും ഇളം ചുവപ്പുരാശിയും കലർന്ന നിറമാണ് ഒരു ഭാഗത്ത്. മറുഭാഗം കറുത്തനിറവും. പകുതിയോളം ഉയരം കഴിഞ്ഞാൽ സ്തൂപംപോലെ ചുരുങ്ങി മുകളിലോട്ട്, ശരാകൃതിയിൽ, കൂർത്തപോലെ നിൽക്കുന്നു. ഇത്രയും ഉയർന്ന പ്രതലത്തിൽ, വിജനമായ ഒരു സ്ഥലത്ത്, ഇങ്ങനെയൊരു ശിവലിംഗം ഏതു യുഗത്തിലാവാം രൂപപ്പെട്ടതെന്ന് ചിന്തിച്ചപ്പോൾ അതിശയം തോന്നി. ദക്ഷപ്രജാപതിയെ നിഗ്രഹിക്കുന്നതിനുവേണ്ടി ശ്രീപരമേശ്വരൻ തന്റെ ജടയിൽനിന്ന് വീരഭദ്രനെ സൃഷ്ടിച്ചു. വീരഭദ്രന്റെ ജന്മസ്ഥലം ഇതാണെന്നാണ് വിശ്വാസം. കിന്നരന്മാർക്കുവേണ്ടി പരമശിവൻ പ്രത്യക്ഷപ്പെട്ട സ്ഥലം എന്ന വിശ്വാസത്തിനും അടിസ്ഥാനമുണ്ടെന്ന് എനിക്കുതോന്നി. ഇവിടെനിന്നു നോക്കിയാൽ അങ്ങ് വിദൂരതയിൽ സുമേരു ഹിമപർവതനിര കാണാം. അതിന്റെ അടിവാരത്താണ് കിന്നരന്മാരുടെ ഭട്സേരി ഗ്രാമം. ശ്രീപരമേശ്വരന്റെ ഭൂതഗണങ്ങളിൽപ്പെട്ട കിന്നരന്മാർ ഇന്നും അതേ വിശ്വാസത്തിൽ അവിടെ കഴിഞ്ഞുകൂടുന്നു.

50 അടിയിലധികം ഉയരമുള്ള ഇത്തരത്തിലുള്ള ഒറ്റക്കല്ല് അമ്പരപ്പ് ഉളവാക്കുന്ന ഒരു ദൃശ്യംതന്നെയാണ്. ഈ ശില സ്വയംഭൂവാണെന്നാണ് നേഗി പറഞ്ഞത്. ചെറിയ പാറക്കൂട്ടങ്ങൾക്കിടയിൽനിന്ന് ഉയർന്നുവന്നപോലെയാണ് ശിവലിംഗം നിലകൊള്ളുന്നത്. പരന്ന ഒരു ഒറ്റക്കല്ല്, മണ്ഡപംപോലെ, അടിഭാഗത്തുണ്ട്. പൂജകൾ ചെയ്യുന്നതും കൊടി-തോരണങ്ങൾ ഭക്തിപൂർവം സ്ഥാപിക്കുന്നതും ഇവിടെയാണ്. എന്നെ ഏറ്റവും അധികം വിസ്മയിപ്പിച്ചത് ശിവലിംഗത്തിന്റെ ഒരു ഭാഗത്തും മഞ്ഞ് പറ്റിപ്പിടിച്ചിട്ടില്ല എന്നതാണ്. ചുറ്റുപാടും അത്രക്കധികം മഞ്ഞിൽ മൂടിക്കിടക്കുമ്പോഴും ശിവലിംഗത്തിന്റെ ഒരു ഭാഗത്തും ഒരു തരി മഞ്ഞുപോലും പറ്റിപ്പിടിച്ചുകിടക്കുന്നതായി കണ്ടില്ല. കുത്തനെനിൽക്കുന്ന ആകൃതിയാണെങ്കിലും പരുപരുത്ത കല്ലിൽ മഞ്ഞ് പറ്റിപ്പിടിക്കാൻ എളുപ്പമാണ്. ശിവലിംഗങ്ങൾ അപാരമായ ഊർജവാഹികളാണ്. അതുകൊണ്ടാണ് മഞ്ഞ് ഒഴിഞ്ഞുനിൽക്കുന്നത്.

നെയ്യ് നിറച്ച ചെരാതുകൾ കത്തിച്ചുവച്ച് നേഗി പൂജ ആരംഭിച്ചു. ചന്ദനത്തിരികളും ധൂപക്കുറ്റികളും ശിവലിംഗത്തിന്റെ അടിഭാഗത്ത് ചേർത്തുവച്ചു. ഉണക്കമുന്തിരി, കൽക്കണ്ടം, മധുരപലഹാരങ്ങൾ എന്നിവ അർച്ചനക്കായി ഒരുക്കി. കൊടികളും തോരണങ്ങളും ശിലയുടെ അടിഭാഗത്തായി ചാർത്തി. ശിവസ്തോത്രങ്ങൾ ഉരുവിട്ടുകൊണ്ട് നിലത്ത് ചമ്രം പടിഞ്ഞിരുന്ന് ഞാൻ ധ്യാനത്തിൽ മുഴുകി. പൂജയ്ക്കുശേഷം നേഗി തൊട്ടുണർത്തിയപ്പോൾ എഴുന്നേറ്റ്, കൈലാസനാഥനെ തൊട്ടുവണങ്ങി. പിന്നെ ഞങ്ങൾ മൂന്നുപേരും ആ സന്നിധിയിൽ സാഷ്ടാംഗനമസ്കാരം ചെയ്തു. കൈലാസനാഥനെ അഞ്ചുതവണ പ്രദക്ഷിണംവച്ചശേഷം പ്രസാദം ഭക്ഷിച്ച് നിർവൃതിപൂണ്ടു.

കുറച്ചുകൂടി വടക്കോട്ട് നടന്ന് പാർവതീവിഗ്രഹം സ്ഥിതിചെയ്യുന്ന ദിശ

യിലേക്ക് നോക്കി ഞങ്ങൾ പ്രാർഥിച്ചുനിന്നു. അരകിലോമീറ്ററെങ്കിലും ദൂരത്തായാണ് പാർവതിവിഗ്രഹം കണ്ടത്. കനത്ത മഞ്ഞുഭിത്തികളാൽ ആവരണം ചെയ്തുകിടക്കുന്ന ആ പ്രദേശത്തേക്ക് എത്തിപ്പെടാൻ സാധ്യമല്ലെന്നാണ് നേഗി പറഞ്ഞത്. ദൂരദർശിനി ഉപയോഗിച്ച് ആ സ്ഥലത്തിന്റെ കിടപ്പിനെക്കുറിച്ച് പഠിക്കാൻ ഞാൻ ശ്രമം നടത്തി. മൂന്നുഭാഗവും ഹിമഗോപുരങ്ങളാൽ ചുറ്റപ്പെട്ടുകിടക്കുന്ന ഈ ഹിമഭൂമിയുടെ നടുഭാഗം വിശാലമായ ഒരു നിരപ്പാണ്. വടക്കു–കിഴക്കു ഭാഗം അത്യഗാധമായ താഴ്വരയാണ്. ഭട്സേരി ഗ്രാമത്തിൽ നിന്നാൽ കാണുന്ന കുത്തനെയുള്ള കരിങ്കൽ ശൈലങ്ങൾ ഇതാണെന്ന് ബോധ്യമായി. ഞങ്ങൾ നിൽക്കുന്ന ഉയരത്തിന്റെ (19,975 അടി) താഴെയാണ് പാർവതി വിഗ്രഹം സ്ഥിതിചെയ്യുന്ന ഭൂവിഭാഗം. കാലാവസ്ഥ ഇരുണ്ടതാണെങ്കിലും ഇടയ്ക്കെല്ലാം പുറത്തുവന്ന സൂര്യകിരണങ്ങൾ ഈ ദുർഘട ഹിമഭൂമിയുടെ ഒരേകദേശചിത്രം കാണാൻ സഹായമായി. മഞ്ഞുമലകൾ ഇടിഞ്ഞുവീഴുന്നതും ഹിമക്കാറ്റാൽ ഹിമധൂളികൾ ഉയർന്നുപൊങ്ങുന്നതും ഇതിന്നിടയിൽ അവിടെ കാണുവാൻ കഴിഞ്ഞു.

സമയം ഒന്നര കഴിഞ്ഞു. തണുപ്പ് വല്ലാതെ വർധിച്ചു. ഹിമക്കാറ്റിന്റെ ആരവം ദൂരെനിന്നും കേട്ടുതുടങ്ങി. ശ്വാസോച്ഛ്വാസം ഇടയ്ക്കെല്ലാം തടസ്സപ്പെട്ടു. ഇനിയും അധികനേരം ഇവിടെ തങ്ങുന്നതു അപകടം വരുത്തിവച്ചേക്കാം എന്നുപറഞ്ഞുകൊണ്ട് നേഗി മടക്കയാത്രക്കായി താഴോട്ട് ഇറങ്ങി.

മുകളിലേക്കു കയറിയ വഴിയിൽനിന്നും തികച്ചും വ്യത്യസ്തമായ ഒരു മാർഗത്തിൽക്കൂടിയാണ് താഴോട്ടുള്ള യാത്ര ചെയ്തത്. ശ്രീമതിഗുഹയിലെ ഇടത്താവളം ഒഴിവാക്കി, അന്നേ ദിവസംതന്നെ അടിവാരത്ത് എത്താനാണ് നേഗി തീരുമാനിച്ചത്. ഈ തീരുമാനത്തിന് യാത്രക്കുമുമ്പ് നടന്ന ചർച്ചയിൽ ഞാൻ അംഗീകാരം നൽകുകയും ചെയ്തിരുന്നു. ഇറക്കവും ബുദ്ധിമുട്ടാണെങ്കിലും കുത്തനെയുള്ള കയറ്റങ്ങളുമായി താരതമ്യം ചെയ്യുമ്പോൾ എത്രയോ ആശ്വാസമാണ്. നേഗിയുടെ ബലിഷ്ഠമായ കരങ്ങളുടെ സഹായത്തോടുകൂടി, ദുർഘടമായ ഇറക്കങ്ങൾ പിന്നിട്ട്, നാലര മണിയോടുകൂടി ഞങ്ങൾ ശ്രീമതി ഗുഹാപ്രദേശവും കടന്ന് രണ്ടു കിലോമീറ്റർ മുന്നോട്ട് എത്തിച്ചേർന്നു. വിശപ്പും ക്ഷീണവും രൂക്ഷമായിക്കഴിഞ്ഞിരുന്നതിനാൽ ആട്ടിടയന്മാർ താവളമടിച്ചിരുന്ന ഒരു നിരപ്പിൽ ഞങ്ങൾ വിശ്രമിക്കാനായി യാത്ര നിർത്തി. നേഗിയുടെ പരിചയക്കാരായിരുന്നതിനാൽ അദ്ദേഹത്തിന്റെ നിർദ്ദേശപ്രകാരം അവർ ചായ തിളപ്പിച്ചു. ഞങ്ങളുടെ കൈവശം ബാക്കിയുണ്ടായിരുന്ന ചായപ്പൊടിയും പഞ്ചസാരയും അവർക്ക് കൊടുത്തു. റോട്ടിയും ബിസ്കറ്റും ഈന്തപ്പഴവും കശുവണ്ടിപ്പരിപ്പും ഞങ്ങൾ എല്ലാവരുംകൂടി പങ്കിട്ടുകഴിച്ചു.

ആട്ടിടയന്മാർക്ക് ഈ പർവതസാനുക്കളിലെ ഓരോ മുക്കും മൂലയും മനഃപാഠമാണെന്ന് അറിയാമായിരുന്നതിനാൽ, കിന്നർ കൈലാസത്തിന്റെ മഹാപ്രദക്ഷിണമാർഗ്ഗത്തെക്കുറിച്ച് ഞാൻ അവരോട് ചോദിച്ചു. 120 കിലോമീറ്ററിലധികം ദൂരംവരുന്ന ഈ പ്രദക്ഷിണമാർഗം ചിത്കുൾ ഭാഗത്തെ ചുരങ്ങളിലൂടെ കടന്ന് സാംഗ്ളയിൽ അവസാനിക്കുന്നു. കൊടുംമഞ്ഞിൽ മൂടിക്കിട

ക്കുന്ന പ്രദേശങ്ങളായതിനാൽ നല്ല മുൻകരുതലും തയ്യാറെടുപ്പും വേണം. പാർവതീദേവിയുടെ പ്രതിഷ്ഠ, അതിന്റെ മുഴുരൂപത്തിൽ, കാണാവുന്ന ഒരു സ്ഥലം ഈ പ്രദക്ഷിണമാർഗത്തിൽ ഉണ്ട്. മഞ്ഞുമലകൾ ഇടിഞ്ഞുവീഴുന്ന, അത്യന്തം അപകടകരമായ, ഒരു മേഖലയാണ് ഇത്. ഒരു പ്രദേശം മുഴുവനും ഇടിഞ്ഞുവീണ് അഗാധമായ ഗർത്തങ്ങൾ അവിടെ രൂപംകൊള്ളുന്നു. മുമ്പോട്ടും പിന്നോട്ടും പോകാൻ പറ്റാത്ത ഒരവസ്ഥയിലാകും അപ്പോൾ. ചൈന അതിർത്തിയോടുചേർന്ന ചുരങ്ങളിലുടനീളം പട്ടാളത്തിന്റെ കാവൽകേന്ദ്രങ്ങൾ ഉണ്ട്. ചില ദിവസം 10 കിലോമീറ്ററോളം ദൂരം മാത്രമെ കയറിപ്പോകാൻ സാധിക്കുകയുള്ളു എന്നതിനാൽ, മഹാപ്രദക്ഷിണം പൂർത്തിയാക്കാൻ ചുരുങ്ങിയത് 10 ദിവസമെങ്കിലും വേണ്ടിവരും. രാത്രിയിൽ തങ്ങാൻ ചില സ്ഥലങ്ങളിൽ ഗുഹകൾ ഉണ്ട്. ആട്ടിടയന്മാരുടെ അഭിപ്രായം നേഗിയും ശരിവച്ചു. ഈ പ്രദക്ഷിണമാർഗം പട്ടാളം അടച്ചിട്ടിരിക്കയാണ് എന്ന വാർത്തയെക്കുറിച്ച് ഇവർക്ക് അറിവൊന്നും ഇല്ല.

ക്ഷീണം തീർന്നപ്പോൾ ഉന്മേഷത്തോടുകൂടി നടക്കുവാൻ സാധിച്ചു. 7 മണി കഴിഞ്ഞപ്പോൾ പകൽവെളിച്ചം കുറഞ്ഞുതുടങ്ങി. ഒരു മണിക്കൂർകൂടി കഴിഞ്ഞപ്പോൾ ഇരുട്ട് വ്യാപിച്ചു. ടോർച്ചിന്റെ ശക്തമായ പ്രകാശധാര വഴിയെക്കുറിച്ച് വ്യക്തമായ ധാരണ തന്നതിനാൽ വലിയ പ്രയാസംകൂടാതെ നടക്കുവാൻ സാധിച്ചു. പതിനൊന്നര മണി കഴിഞ്ഞപ്പോൾ ഞങ്ങൾ തൂക്കുപാലത്തിന്റെ അടുത്തെത്തി. ഉറങ്ങിപ്പോയ കാവൽക്കാരെ വിളിച്ചുണർത്തിയ ശേഷം, വിഞ്ചിൽ കയറി അക്കരെയെത്തി. ഞങ്ങളെ പ്രതീക്ഷിച്ച് ഭൂപീന്ദർ വാഹനത്തിൽ ഇരിപ്പുണ്ടായിരുന്നു.

ക്ഷീണിച്ച് അവശരായ ഞങ്ങൾക്ക് ധാബക്കാരൻ അരമണിക്കൂറിനുള്ളിൽ ഭക്ഷണം ഉണ്ടാക്കിത്തന്നു. ഇതിന്നിടയ്ക്ക് നേഗിക്കും വിദ്യാലാലിനും കൊടുക്കുവാനുള്ള തുക കൊടുത്തു. അതികഠിനമായ ഈ യാത്രക്ക് എന്നെ സഹായിച്ചതിനു രണ്ടുപേർക്കും ആയിരം രൂപവീതം, സന്തോഷസൂചകമായി, അധികം നൽകുകയുംചെയ്തു. റോട്ടിയും സബ്ജിയും ആർത്തിയോടെ കഴിക്കുമ്പോൾ ധാബക്കാരന്റെ അഭിപ്രായം ശ്രദ്ധിച്ചു. ധാബയിലെ പരിമിതമായ സൗകര്യത്തിൽ രാത്രി ഉറങ്ങുന്നതിനേക്കാൾ നല്ലത്, കൽപയിലേക്ക് തിരിച്ചുപോയി ഹോട്ടലിൽ ഉറങ്ങുന്നതാണ്. രാവിലെ 9 മണിവരെയെങ്കിലും നന്നായി ഉറങ്ങിയാൽ യാത്രയുടെ ക്ഷീണം ഒട്ടുമുക്കാലും മാറിക്കിട്ടും. ആ അഭിപ്രായം എല്ലാവരും അംഗീകരിച്ചു.

എല്ലാവരോടും നന്ദി പറഞ്ഞ്, ഹസ്തദാനം ചെയ്തത്, ഞങ്ങൾ യാത്ര ചോദിച്ചു. 2 മണിക്കു മുമ്പായി ഞങ്ങൾ കൽപയിൽ എത്തി. കിന്നർ കൈലാസത്തിലേക്കു നോക്കി വന്ദിച്ചശേഷം കിടക്കയിലേയ്ക്കു വീഴുമ്പോൾ, കിന്നർ കൈലാസശിവലിംഗമായിരുന്നു മനസ്സുനിറയെ...

അനുബന്ധം...

(2007 മെയ്മാസത്തിൽത്തന്നെ മണിമഹേഷ് കൈലാസയാത്ര വിജയക

രമായി പൂർത്തിയാക്കി. തുടർന്ന് 2008, 2009 2010, 2011, 2012 വർഷങ്ങളിൽ ദേവഭൂമിയിലൂടെ നിരവധി യാത്ര നടത്തി. 2009 ജൂലായ മാസത്തിൽ ശ്രാവണത്തിലെ സംക്രമദിവസം ശ്രീകൂണ്ഠ്മഹാദേവ് കൈലാസയാത്രയും നിർവഹിച്ചു. 2010 മെയ് മാസത്തിൽ കിന്നർ കൈലാസത്തിന്റെ മഹാപ്രദക്ഷിണം ലക്ഷ്യംവച്ച് വീണ്ടും റിക്കോങ്ങ്പിയൊവിൽ ഞങ്ങൾ ഒത്തുചേർന്നു.)

കിന്നർ കൈലാസത്തിന്റെ മഹാപ്രദക്ഷിണവഴിയെക്കുറിച്ച് ഓരോ യാത്രയിലും ഞാൻ അന്വേഷണം നടത്തിയിരുന്നു. ഭൂപീന്ദർ, എന്റെ പ്രേരണയാൽ, ഇതിനകം സ്വന്തമായി ഒരു വാഹനം വാങ്ങിച്ചിരുന്നു. സ്വയംതൊഴിൽ പദ്ധതിപ്രകാരം ബാങ്കിൽനിന്ന് വായ്പയെടുത്താണ് അദ്ദേഹം വാഹനം വാങ്ങിച്ചത്. ദേവഭൂമിയിലെ ദുർഘടമായ ഹിമക്കൊടുമുടികളിൽക്കൂടി സഞ്ചരിക്കുവാൻപറ്റിയ ഒരു സംഘമായി ഞങ്ങൾ ഇതിനകം പ്രാപ്തരായിക്കഴിഞ്ഞിരുന്നു. ഓംപ്രകാശ് ഠാക്കൂർ, സഞ്ജയ്കുമാർ, നരേന്ദർസിങ്ങ്, രൂപ്സിങ്ങ് എന്നിവരിൽനിന്ന് രണ്ടുപേരെ ഞങ്ങൾ ഓരോ യാത്രയിലും മാറിമാറി ഉപയോഗപ്പെടുത്തി. പോർട്ടർമാരേയും വഴികാട്ടികളേയും അതാതു സ്ഥലങ്ങളിൽനിന്ന് തിരഞ്ഞെടുത്തു.

പരാജയപ്പെട്ട ഒരു യാത്രയായതിനാൽ ഇതേക്കുറിച്ച് അധികം വിസ്തരിക്കുന്നില്ല. എന്റെ ഹിമാലയയാത്രകളിൽ ലക്ഷ്യത്തിലെത്താതെ പിൻവാങ്ങേണ്ടിവന്ന ഒരേയൊരു യാത്രയും ഇതാണ്. അതികഠിനമായ കാലാവസ്ഥ എന്നതിലുപരി, ഇന്തോ-തിബത്തൻ ബോർഡർ പോലീസ് ഈ യാത്രാപഥം അടച്ചതുകൂടിക്കൊണ്ടാണ് യാത്ര പൂർത്തീകരിക്കാൻ സാധിക്കാതെ പോയത്. നിരവധിഘടകങ്ങൾ ഒന്നിച്ചുചേർന്ന് അനുകൂലമായി പ്രവർത്തിച്ചാൽ മാത്രമെ ഹിമഭൂമികളിൽക്കൂടിയുള്ള യാത്ര വിജയിക്കുകയുള്ളൂ. ഈശ്വരാധീനം ഉണ്ടെങ്കിൽ മാത്രമെ ഇതൊക്കെ സാധ്യമാകുകയുള്ളൂ.

'റിക്കൊങ്ങ്പിയൊ' ടൂറിസ്റ്റ് ഇൻഫോർമേഷൻ സെന്ററിൽനിന്ന് 'ഇന്നർ ലൈൻ പെർമിറ്റ്' ലഭിക്കാൻ രണ്ടുദിവസംവേണ്ടിവന്നു. 2007-ലെ ഓഫീസർ സ്ഥലംമാറ്റംകിട്ടി പോയിക്കഴിഞ്ഞിരുന്നതിനാൽ പുതിയ മേലധികാരിക്ക് ഞങ്ങളുടെ ദൗത്യം ബോധ്യപ്പെടുത്തിക്കൊടുക്കാൻ വല്ലാത്ത പ്രയാസം നേരിട്ടു. മെയ് മാസം ആദ്യത്തെ ആഴ്ചയായിരുന്നതിനാൽ കാലാവസ്ഥ അതികഠിനമാണെന്നും, പട്ടാളക്കാർ യാത്രാമാർഗം അടച്ചുകഴിഞ്ഞതിനാൽ തന്റെ ഓഫീസിൽനിന്നും പെർമിറ്റ് അനുവദിക്കുന്നതിൽ അർത്ഥമില്ലെന്നും അദ്ദേഹം വാദിച്ചു. ഞാൻ എന്റെ 3 പുസ്തകങ്ങളും അദ്ദേഹത്തെ കാണിച്ചു. ദേവഭൂമിയെക്കുറിച്ചാണ് അടുത്ത രചനയെന്നും അതിനുവേണ്ടിയാണ് ഈ യാത്രയെന്നും പറഞ്ഞ് ഞാൻ എന്റെ ഭാഗവും വ്യക്തമാക്കി. സംഭാഷണം ശ്രദ്ധിച്ച് ഓഫീസറുടെ അടുത്ത് ഇരുന്നിരുന്ന 'ദി മോങ്ക് ട്രാവൽസ്' ഉടമസ്ഥൻ ചന്ദർ മോഹൻ ഇക്കാര്യത്തിൽ ഇടപെടുകയും എനിക്ക് അനുകൂലമായി ഓഫീസറോട് ശുപാർശ പറയുകയുംചെയ്തു. കൈലാസ്-മാനസസരോവർ, ആദികൈലാസ് എന്നിവിടങ്ങളിലേക്ക് നടന്നു യാത്രചെയ്ത ഒരെഴുത്തുകാരന്, കിന്നർ കൈലാസ് മഹാപ്രദക്ഷിണം നിർവഹിക്കാൻ അവസരം നൽകേണ്ട

താണെന്നും പട്ടാളക്കാർ അനുവദിക്കുന്നില്ലെങ്കിൽ തിരിച്ചുപോരാമല്ലോ എന്നും അദ്ദേഹം വാദിച്ചപ്പോൾ ഓഫീസർ വഴങ്ങി. കഴിഞ്ഞ തവണത്തേക്കാൾ ഇരട്ടിയാക്കി വർധിപ്പിച്ചിരുന്ന പെർമിറ്റ് ഫീസ് ഉടനെത്തന്നെ അടച്ച് അനുമതിപത്രം കരസ്ഥമാക്കുകയും ചെയ്തു.

ഞാനും ഭൂപീന്ദറും സൻജയ്കുമാറും അടങ്ങുന്ന കൊച്ചുസംഘം പവാറിയിൽനിന്ന് യാത്ര പുറപ്പെട്ട്, ഉച്ചയോടുകൂടി മൊറാങ്ങ് എന്ന സ്ഥലത്തെത്തി. ചെറിയൊരു അങ്ങാടിയാണ് ഈ സ്ഥലം. കടകമ്പോളങ്ങളും മറ്റു സൗകര്യങ്ങളും ഇവിടെയുണ്ട്. രണ്ടു ദിവസം ഇവിടെ താമസിച്ച് യാത്രയ്ക്കാവശ്യമായ സന്നാഹങ്ങൾ ഞങ്ങൾ ഏർപ്പാടാക്കി. യാത്ര തുടങ്ങുന്നതിനുമുമ്പ് പഴയ സുഹൃത്തായ ഹിജൻ നേഗിയെ ടങ്ങ്ളിങ്ങിൽച്ചെന്ന് അന്വേഷിച്ചുവെങ്കിലും അദ്ദേഹം കുറച്ചുനാളായി സ്ഥലത്തില്ല എന്നാണ് അറിഞ്ഞത്. പക്ഷേ, മലകയറ്റത്തിൽ സമർഥരായ അനിൽ നേഗി, ഗോവിന്ദ് നേഗി എന്നിവരെ മൊറാങ്ങിൽച്ചെന്ന് കണ്ടുപിടിക്കാനുള്ള വിലാസം ഒരു കടയിൽനിന്ന് ലഭിച്ചിരുന്നു. ഇവരുടെ സഹായത്തോടുകൂടി റേഷൻ സാമഗ്രികളും, കമ്പിളിപ്പുതപ്പുകൾ, ചെറിയ ഗ്യാസ് കുറ്റി- സ്റ്റൗ, പോർട്ടബ്ൾ കൂടാരം തുടങ്ങിയവയെല്ലാം സംഘടിപ്പിച്ചു. കാലാവസ്ഥ സഹിക്കാവുന്നതിലും അപ്പുറമാണെന്ന് പുതിയ സുഹൃത്തുക്കൾ മുന്നറിയിപ്പുതന്നു.

മൊറാങ്ങിൽനിന്ന് അതിരാവിലെ വാഹനത്തിൽ യാത്രചെയ്ത് ഞങ്ങൾ തങ്കി എന്ന ഗ്രാമത്തിൽ എത്തി. വാഹനഗതാഗതം ഇവിടെവരെ മാത്രമെയുള്ളൂ. കൃഷികൊണ്ട് മാത്രം ഉപജീവനം കഴിക്കുന്ന ഇവിടത്തെ ഗ്രാമീണരുടെ ജീവിതനിലവാരം ശരാശരിക്കു താഴെയാണ്. തങ്കിയിൽനിന്ന് ഞങ്ങൾ നടത്തം ആരംഭിച്ചു. ഞങ്ങളുടെ ദൗത്യത്തെക്കുറിച്ച് പല ഗ്രാമീണരും ആശങ്ക പ്രകടിപ്പിച്ചു. വരാനിരിക്കുന്ന ദിവസങ്ങളിലെ കാലാവസ്ഥ അതികഠിനമായിരിക്കുമെന്ന്, മഞ്ഞുമലകളെനോക്കിപ്പഠിച്ചശേഷം ഒരു വൃദ്ധൻ സൂചനതന്നു.

തങ്കിയിൽനിന്ന് അന്നത്തെ ലക്ഷ്യമായ ലാംബറിലേയ്ക്ക് 8 മണിക്കൂറോളം നടക്കേണ്ടിവന്നു. രാവിലെ യാത്രതിരിക്കാൻ വൈകിയതുകൊണ്ട്, വൈകുന്നേരം 5 മണി കഴിഞ്ഞാണ് ഇവിടെ എത്തിച്ചേർന്നത്. മഞ്ഞുവീഴ്ച ഇതിനകം ആരംഭിച്ചുകഴിഞ്ഞിരുന്നു. വ്രതനിഷ്ഠയോടുകൂടിയ പരിക്രമണമായതിനാൽ ഗ്രാമങ്ങളെ ഒഴിവാക്കിയാണ് ഞങ്ങൾ മുന്നേറിയത്. ഗ്രാമങ്ങളിലെ അശുദ്ധികൾ ഒഴിവാക്കാനാണ് ഇങ്ങനെ ചെയ്തത്. അനിൽ നേഗിക്ക് പരിക്രമണമാർഗം പരിചിതമായിരുന്നതിനാൽ യാത്രാപഥത്തെക്കുറിച്ച് സംശയമൊന്നും ഉണ്ടായില്ല. പക്ഷേ, പതിനായിരത്തോളം അടി ഉയരത്തിൽക്കിടക്കുന്ന ലാംബറിൽ എത്തിയപ്പോൾ വല്ലാത്ത അവശതതോന്നി. അന്നു രാത്രിവരേയ്ക്കുള്ള ഭക്ഷണം കൈവശമുണ്ടായിരുന്നതിനാൽ പാചകമൊന്നും വേണ്ടിവന്നില്ല. മഞ്ഞുവീഴ്ചയും തണുപ്പും കഠിനമായതിനാൽ നേരത്തെ ഭക്ഷണം കഴിച്ച് ഞങ്ങൾ കൂടാരത്തിൽ അഭയംതേടി. മലയിടുക്കുകൾക്കിടയിലെ ചെരിഞ്ഞുനിൽക്കുന്ന ഒരു പള്ളയ്ക്കടിയിലായതിനാൽ കൂടാരത്തിന്റെ മുകളിൽ മഞ്ഞുവീഴാനുള്ള സാധ്യത കുറവാണ് എന്നത് ആശ്വാസമായിത്തോന്നി.

ലാംബറിൽനിന്ന് കുന്നൂവിലേയ്ക്കും, തുടർന്ന് ചരാങ്ങിലേയ്ക്കും രണ്ടു ദിവസത്തെ യാത്രകൊണ്ട് ഞങ്ങൾ എത്തിച്ചേർന്നു. കാലാവസ്ഥയുടെ ഭീകരമായ പല ഭാവങ്ങളും ഇതിന്നിടയിൽ അനുഭവിക്കേണ്ടിവന്നു. ഇടവിട്ട് പെയ്ത മഴയാണ് പ്രശ്നം ഗുരുതരമാക്കിയത്. മഞ്ഞുഭൂമിയായതിനാൽ ശക്തമായ മഴ പെയ്യുമ്പോൾ യാത്ര ബുദ്ധിമുട്ടാണ്. ചരാങ്ങിൽ രാത്രി തങ്ങിയപ്പോൾ മഞ്ഞുവീഴ്ച രൂക്ഷമായിത്തീർന്നു. ചരാങ്ങിൽനിന്ന് ലെലൻടിയിലേക്കുള്ള യാത്രയും മറക്കാനാവാത്ത ഒന്നാണ്. ചില ഭാഗങ്ങളിൽ ഉയരം 14,500 –ഓളം അടിയായിരുന്നു എന്നത്, ലഗ്ഗേജും വഹിച്ചുകൊണ്ടുള്ള യാത്രയ്ക്ക് ബുദ്ധിമുട്ടുണ്ടാക്കി. പുലർച്ചെ മുതൽ കനത്ത മഴ തുടങ്ങിയതിനാൽ ഒരു ദിവസം കൂടി ലെലൻടിയിൽ താമസിക്കേണ്ടിവന്നു. കൂടാരത്തിൽനിന്നു പുറത്തിറങ്ങാൻപോലും കഴിയാത്തത്ര മോശം കാലാവസ്ഥയായിരുന്നു ലെലൻടിയിൽ. ആറ് അടുക്ക് കമ്പിളിവസ്ത്രങ്ങളും കൈയുറകളും, അതിനു മുകളിൽ കട്ടിയുള്ള കമ്പിളിപ്പുതപ്പുമെല്ലാം ധരിച്ചിട്ടും ശരീരം കിടുകിടാ വിറച്ചുകൊണ്ടിരുന്നു. ദീർഘസമയം ധ്യാനത്തിൽ ഇരുന്ന് ആന്തരീകാഗ്നിയെ ജ്വലിപ്പിച്ചാൽ ഇതിൽനിന്നു രക്ഷനേടാം. പക്ഷേ, കൂടാരത്തിനുള്ളിലെ വളരെ പരിമിതമായ സ്ഥലസൗകര്യത്തിന്നുള്ളിൽ ധ്യാനത്തിൽ ഇരിക്കാൻ ബുദ്ധിമുട്ടാണ്.

പിറ്റേ ദിവസം ലെലൻടിയിൽനിന്ന് ചരാങ്ഗാട്ടി ലക്ഷ്യംവച്ച് ഞങ്ങൾ യാത്ര തുടങ്ങി. കാലാവസ്ഥ ഭീകരമായ അവസ്ഥയിൽ ആയിക്കഴിഞ്ഞിരുന്നു എന്നറിയാമായിരുന്നുവെങ്കിലും, ലെലൻടിയിൽ തങ്ങുന്നതിൽ അർത്ഥമില്ലെന്നു തോന്നിയതിനാൽ ഞങ്ങൾ യാത്രക്ക് തയ്യാറാവുകയാണുണ്ടായത്. ചരാങ്ഗാട്ടിയിൽനിന്ന് രണ്ടുദിവസം യാത്രചെയ്താൽ ചിത്കുൾ എന്ന സ്ഥലത്തെത്താം. പക്ഷെ, ഞങ്ങളുടെ ശ്രമം വിഫലമായിപ്പോയി. ലെലൻടിയിൽനിന്ന് ആറുകിലോമീറ്ററോളം ദൂരം മുന്നേറിയപ്പോഴേക്കും, തുടർന്നുള്ള യാത്രാപഥം അടച്ചിട്ടിരിയ്ക്കയാണെന്ന് പട്ടാളക്കാർ അറിയിച്ചു. കാലാവസ്ഥയാണെങ്കിൽ തികച്ചും പ്രക്ഷുബ്ധമായിക്കഴിഞ്ഞിരുന്നു. ചൂളംവിളിച്ച് ഇരമ്പിയാർത്തുവരുന്ന ഹിമക്കാറ്റും, അത് ഉയർത്തിക്കൊണ്ടുവരുന്ന കനത്ത ഹിമപാതവും തികച്ചും ഭീതിജനകമായിരുന്നു. കാലാവസ്ഥ ശാന്തമാകുന്നതുവരെ തങ്ങളുടെ കൂടാരത്തിനുള്ളിൽ വിശ്രമിക്കാൻ പട്ടാളക്കാർ സദയം അനുവദിച്ചു.

മഹാപ്രദക്ഷിണമാർഗം അടച്ചിട്ടതിനെക്കുറിച്ച് ഞാൻ പട്ടാളക്കാരോട് ചോദിച്ചറിഞ്ഞു. ചരാങ്ങ് മുതൽ ചരാങ്ഗാട്ടി– ചിത്കുൾവരെയും ചൈനീസ് അതിർത്തിയോട് ചേർന്നാണ് പ്രദക്ഷിണവഴി നീണ്ടുകിടക്കുന്നത്. കനത്ത മഞ്ഞുഭൂമിയായതിനാൽ തീർത്ഥാടകർക്ക് വഴി തെറ്റാൻ എളുപ്പമാണ്. ചൈനയുടെ പ്രദേശത്തേക്കു കടന്നാൽ സംഗതി പ്രശ്നമായേക്കാം. ഈ ഭാഗത്ത് നിരവധി ചുരങ്ങൾ ഉണ്ട്. ലാമി. കിമിലെ, ബൊറാസു, ലാംകഗ, യംരാങ്ങ്, കിമുകൾ, ഷിംഡോങ്ങ്, കിയൊബരാങ്ങ് എന്നീ ചുരങ്ങൾ കടന്നാൽ ചൈനയുടെ ഭൂപ്രദേശങ്ങളാണ്. 18,000–ൽപ്പരം അടി ഉയരമുള്ള റോൾഡാങ്ങ് വഴിയാണ് തീർത്ഥാടകർ വരുന്നതെങ്കിൽ അപകടങ്ങൾ ഉറപ്പാണ്. ഈ മഞ്ഞുഭൂമിയുടെ പ്രതികരണം പ്രവചനാതീതമാണ്. പാർവതീദേവിയുടെ പ്രതിഷ്ഠ

വളരെ അടുത്തുനിന്നു കാണാം എന്ന അബദ്ധധാരണമൂലമാണ് തീർഥാട കർ ഈ വഴിയെ വരുന്നത്. മഞ്ഞുമലകൾ കൂട്ടത്തോടെ ഇടിഞ്ഞുവീഴുന്നതും നടക്കുന്ന മാർഗ്ഗത്തിൽ പെട്ടെന്ന് അഗാധഗർത്തങ്ങൾ രൂപംകൊള്ളുന്നതും ഇവിടെ പതിവാണ്. ശക്തമായ മഞ്ഞുകാറ്റ് തീർഥാടകരെ പൊക്കി ദൂരെ എറിയുന്നതും സംഭവിക്കാറുണ്ട്. പാർവതീദേവിയുടെ പ്രതിഷ്ഠ സ്ഥിതിചെ യ്യുന്ന ദിവ്യസ്ഥാനം ദൂരദർശിനിയിൽക്കൂടി കാണാൻപോലും ബുദ്ധിമുട്ടാണ് കനത്ത ഹിമപാതമാണ് ഇവിടെ. തെളിഞ്ഞ കാലാവസ്ഥയിൽ, പട്ടാളക്കാർ പലപ്പോഴും ഹെലികോപ്ടറിൽ ഇരുന്ന് ഈ ഭാഗങ്ങൾ നിരീക്ഷിച്ചിട്ടുണ്ട്. വിശാ ലമായ ഒരു തടാകത്തിന്റെ അവ്യക്തമായ ഭാഗങ്ങളും, ക്ഷേത്രാവശിഷ്ടങ്ങ ളാണെന്നു തോന്നിപ്പിക്കുന്ന പല എടുപ്പുകളും അവിടെ കാണുകയുണ്ടായി. കുറേവർഷങ്ങൾക്കുമുമ്പ് ഇവിടെ നടന്നതായി വിശ്വസിക്കുന്ന ഒരു സംഭവം പട്ടാളക്കാരുടെ ഇടയിൽ പ്രചാരത്തിലുണ്ട്. അധികൃതരുടെ അനുമതി കൂടാതെ രണ്ടു പട്ടാളക്കാർ ഈ ഹിമഭൂമിയിലേക്ക് യാത്രനടത്തി. ഒരു പൗർണ്ണമിരാത്രിയിലായിരുന്നു ഈ യാത്ര. ഏറെ ത്യാഗങ്ങൾ സഹിച്ച് ഇവർ പാർവ്വതീദേവിയുടെ വിഗ്രഹം ലക്ഷ്യംവച്ച് മുന്നേറി. തടാകത്തിൽ ഒരു സ്ത്രീ കുളിക്കുന്ന രംഗം ഇവർ ദൂരദർശിനിയിൽക്കൂടി കണ്ടു. അതൊരു ദിവ്യരൂപ മാണെന്ന് മനസ്സിലായപ്പോൾ ഒരുവൻ തുടർന്നുള്ളയാത്രയിൽനിന്ന് പിൻവാങ്ങി. മടങ്ങിപ്പോകാൻ കൂട്ടുകാരനെ നിർബന്ധിക്കുകയും ചെയ്തു. പക്ഷെ, അദ്ദേഹത്തിന്റെ സുഹൃത്ത് വീണ്ടും മുന്നോട്ടുപോയി. 300 അടി യോളം ദൂരം തപ്പിത്തടഞ്ഞ് അദ്ദേഹം മുന്നോട്ടു നീങ്ങിയപ്പോൾ തടാകത്തിൽ അഭൗമമായ ഒരു തേജസ്സ് കണ്ടു. യാത്രയിൽനിന്ന് പിന്മാറിയ പട്ടാളക്കാരൻ പിന്നെ കാണുന്നത് തന്റെ സുഹൃത്ത് നിന്നിരുന്ന സ്ഥലത്ത് ഒരു അഗ്നിഗോ ളമാണ്! ദൂരദർശിനിയിൽക്കൂടി നോക്കിയപ്പോൾ സുഹൃത്ത് ഒരു കരിങ്കല്ല് രൂപമായി മാറിക്കഴിഞ്ഞിരുന്നു! ദേവി ശപിച്ച് ശിലയാക്കിയതാണെന്നാണ് വിശ്വാസം. ഇപ്പോഴും, തെളിഞ്ഞ കാലാവസ്ഥയിൽ ഹെലികോപ്റ്ററിൽ യാത്ര ചെയ്യുമ്പോൾ ഈ ശിലാരൂപം കാണാമത്രെ! ഹിമാലയത്തിലെ ഏറ്റവും അപ കടം പതിയിരിക്കുന്ന ഒരു ഭൂവിഭാഗമാണ് ഇതെന്ന് പട്ടാളക്കാർ സാക്ഷ്യപ്പെ ടുത്തുന്നു. അപകടമരണങ്ങൾ പതിവായപ്പോൾ പ്രദക്ഷിണമാർഗം ഭാഗിക മായി അടയ്ക്കുകയാണുണ്ടായത്. മൃതശരീരങ്ങൾ വീണ്ടെടുക്കാൻപോലും പറ്റാത്ത ഒരവസ്ഥയാണിവിടെ.

കാലാവസ്ഥ ഒരുവിധം ശാന്തമായപ്പോൾ, പട്ടാളക്കാരോട് നന്ദിപറഞ്ഞ്, ഞങ്ങൾ ലൈലൻടിയിലേക്ക് മടക്കയാത്ര ആരംഭിച്ചു. ലൈലൻടി എത്തുന്നതി'നു മുമ്പ് ഒരിടത്തരം ഹിമപർവതത്തെ കുറുകെ കടന്ന് ഞങ്ങൾ ബഹുദൂരം മുന്നോട്ടുപോയി. കാലാവസ്ഥ വീണ്ടും രൂക്ഷമാകാൻ തുടങ്ങുന്നതിന്റെ ലക്ഷ ണങ്ങൾ കണ്ടുതുടങ്ങി. ചക്രവാളത്തെ തൊട്ടുനിൽക്കുന്ന കുത്തനെയുള്ള ഹിമഗോപുരങ്ങളും, അഗാധമായ താഴ്‌വരകളും, സാഗരംപോലെയുള്ള ഹിമ ഭൂമിയും മനസ്സിൽ ഭീതിയുളവാക്കി. മഴമേഘങ്ങൾ തെക്കു-പടിഞ്ഞാറുഭാ ഗത്ത് ഉരുണ്ടുകൂടിനിന്നു. ഉപരിവായുപ്രവാഹം ശക്തമായതിനാൽ സാധാര ണമേഘങ്ങൾ ശരവേഗത്തിൽ നീങ്ങിത്തുടങ്ങി. സമയം 3 മണി കഴിഞ്ഞു.

ഞാങ്ങളുടെ ചെറുകൂടാരം കൊണ്ടൊന്നും ഇത്ര കടുത്ത കാലാവസ്ഥയെ അതിജീവി. ്കാൻ സാദ്ധ്യമല്ല. ഈ ഭാഗത്തെവിടെയോ ഗുഹകൾ ഉണ്ടെന്ന് ഗോവിന്ദ്നേഗ. പറഞ്ഞു. പക്ഷേ, മഞ്ഞുഭൂമിയുടെ മായാജാലത്തിൽ അകപ്പെട്ടപ്പോൾ അത് ക. ണ്ടത്തുക ബുദ്ധിമുട്ടായി. ഒരു മണിക്കൂറോളം പല മാർഗത്തിൽക്കൂടിയും, ഞങ്ങൾ കറങ്ങിനടന്നു. അന്തരീക്ഷം കൂടുതൽ ഇരുണ്ടതോടെ കാഴ്ച ശക്തിയും കുറഞ്ഞുതുടങ്ങി. ചെങ്കുത്തായി നിലകൊള്ളുന്ന ഒരു ഹിമപർവതനിരയുടെ ഇടയിലായി കൂട്ടുകാരൻ ഗുഹാമാർഗം ചൂണ്ടിക്കാട്ടിയപ്പോൾ മാത്രമാണ് ആശ്വാസം തോന്നിയത്.

മഞ്ഞുമൂടിക്കിടക്കുന്ന ഉറച്ച പ്രതലമാണെങ്കിലും ഗുഹയിലേക്കുള്ള മാർഗം വളരെ വീതി കുറഞ്ഞതാണ്. വഴിയുടെ താഴെ അഗാധമായ ഗർത്തമാണ്. വളരെ സൂക്ഷിച്ച് നടന്ന് ഞങ്ങൾ ഗുഹാമുഖത്തെത്തിയപ്പോഴേക്കും മഴയുടെ ആരവം കേട്ടുതുടങ്ങി. ഉൾവ്യാസം കുറവാണെങ്കിലും ഞങ്ങൾക്ക് സൗകര്യത്തോടെ കഴിയാനുള്ള സ്ഥലം ധാരാളമുണ്ട്. ഉൾഭാഗം സൂക്ഷ്മമായി പരിശോധിച്ചശേഷം, രണ്ടടുക്ക് കമ്പിളി നിലത്തുവിരിച്ചിട്ടു. കടുത്ത തണുപ്പും ക്ഷീണവും അനുഭവപ്പെട്ടതിനാൽ ഞാൻ മൂടിപ്പുതച്ച് കിടന്നു. മുൻഭാഗത്തെ ഒരു മൂലയിൽ ഗ്യാസ് അടുപ്പ് വച്ച് കൂട്ടുകാർ കട്ടൻചായ തിളപ്പിച്ചെടുക്കാനുള്ള ശ്രമം തുടങ്ങി. മിതമായ തോതിൽ മാത്രമെ മഴ പെയ്തിരുന്നുള്ളുവെങ്കിലും കാറ്റിന് ശക്തി വർധിച്ചുകൊണ്ടിരുന്നു. ഞാൻ ചെറുതായൊന്ന് മയങ്ങിപ്പോയി.

കൂട്ടുകാരൻ തട്ടിയുണർത്തി ചായ തന്നപ്പോൾ അത് രുചിച്ചുകുടിച്ചുകൊണ്ട് പുറത്തേക്ക് നോക്കിയിരുന്നു. സമയം അഞ്ചര മണി കഴിഞ്ഞതേയുള്ളുവെങ്കിലും മഞ്ഞുഭൂമി ആകെ ഇരുളടച്ചപോലെയായി. ചൂടുള്ള ചായ അകത്തുചെന്നപ്പോൾ തണുപ്പിന് ആശ്വാസമായി. കൂട്ടുകാർ രാത്രി ഭക്ഷണം തയ്യാറാക്കാനുള്ള ശ്രമത്തിലാണ്. കഴിഞ്ഞ ദിവസങ്ങളിലൊന്നും ഭക്ഷണം ശരിയായ വിധത്തിൽ പാകംചെയ്തുകഴിക്കാൻ സാധിച്ചിരുന്നില്ല. കൂടാരത്തിൽ സൗകര്യം കുറവായതിനാൽ നൂഡിൽസും ഉപ്പുമാവുമൊക്കെയായി കഴിച്ചുകൂട്ടിയെന്നുമാത്രം. യാത്രക്കിടയിൽ രോട്ടിയും സബ്ജിയും കഴിച്ചാൽ അതിന്റെ ഗുണം ഒന്നുവേറെത്തന്നെയാണ്. കൂട്ടുകാരുടെ പാചകം ശ്രദ്ധിച്ചുകൊണ്ട്, കാലുകൾ രണ്ടും നീട്ടിവച്ച്, പാറയിൽ ചാരി ഇരുന്നപ്പോൾ സുഖം തോന്നി.

8 മണിക്കു മുമ്പായി ഞങ്ങൾ ഭക്ഷണം കഴിച്ചു. രോട്ടിയും കിഴങ്ങുകറിയും വെണ്ടയ്ക്കത്തോരനും ചേർന്നുള്ള അത്താഴം ഹൃദ്യമായിരുന്നു. മഴയ്ക്കു ശക്തി കുറഞ്ഞെങ്കിലും കാറ്റ് അതിശക്തമായി വീശിയടിക്കുന്നുണ്ടായിരുന്നു. ഗുഹയ്ക്കകത്ത് തണുപ്പ് ക്രമാതീതമായി വർധിച്ചുകൊണ്ടിരുന്നതിനാൽ കമ്പിളിവസ്ത്രങ്ങൾ ആവശ്യാനുസരണംധരിച്ച് ഞങ്ങൾ ഉറങ്ങാൻ തയ്യാറെടുത്തു. ഗുഹാമുഖത്തിനോടുചേർന്ന് ഒരു കമ്പിളി വലിച്ചുകെട്ടി ഭദ്രമാക്കി. നേഗിമാരുടെ ഭാണ്ഡക്കെട്ടിൽ ഒരു സഞ്ചി നിറയെ കരി കരുതിയിരുന്നതു കണ്ടപ്പോൾ ഞാൻ അത്ഭുതപ്പെട്ടു! മലകയറ്റക്കാരെ സംബന്ധിച്ചിടത്തോളം സഹായികൾ ഇന്ദ്രിയതുല്യരാണ്. അവരുടെ കണ്ണും, കാതും, മന

സ്സുമാണ് ഈ സഹായികൾ. ചിരപരിചയം കൊണ്ടാകാം, സഞ്ചാരികളുടെ ഓരോ ആവശ്യവും ഇവർ മുൻകൂട്ടി കാണുന്നു. ഗുഹയുടെ ഒരു ഭദ്രമായ സ്ഥലത്ത് കരി കൂട്ടിയിട്ട് കത്തിച്ചപ്പോൾ തണുപ്പിന് ശമനം ഉണ്ടായി. പ്രാർഥിച്ചശേഷം നിദ്രയ്ക്ക് തയ്യാറായപ്പോൾ, പ്രക്ഷുബ്ധമായ ഈ കാലാവസ്ഥ എന്തൊക്കെ അനർഥങ്ങളാണ് ഉണ്ടാക്കുക എന്ന ചിന്തയായിരുന്നു മനസ്സിൽ.

ഉദ്ദേശിച്ചതുപോലെത്തന്നെ സംഭവിച്ചു. എന്തൊക്കെയോ ശബ്ദകോലാഹലങ്ങൾ കേട്ടിട്ടാണ് ഞാൻ ഉണർന്നത്. സുഹൃത്തുക്കളും ഉടനെത്തന്നെ ഉണർന്നെഴുന്നേറ്റു. കൊടുങ്കാറ്റുപോലെയാണ് അലറിവിളിക്കുന്ന കാറ്റ് വീശിയടിക്കുന്നത്. വലിയ മഞ്ഞുകട്ടകൾ എവിടൊക്കെയോ ഇടിഞ്ഞുവീഴുന്നുണ്ട്. ടോർച്ച് പ്രകാശിപ്പിച്ചുനോക്കിയപ്പോൾ, ഗുഹാമുഖത്തു വീഴുന്ന മഞ്ഞുകട്ടകൾ അവിടെനിന്ന് തെറിച്ച് താഴെയുള്ള ഗർത്തത്തിലേക്ക് ശരവേഗത്തിൽ തെറിച്ചുപോകുന്നതാണ് കണ്ടത്. കൂറ്റൻ മഞ്ഞുകട്ടകൾക്കു പിറകെ ചെറിയ മഞ്ഞുകണങ്ങളുടെ ഒരു കൂമ്പാരമാണ് ഗുഹാമുഖത്ത് വന്നു പതിക്കുന്നത്. കാലാവസ്ഥ ഒട്ടാകെ തകിടംമറിഞ്ഞിരിക്കയാണ്. ഗുഹയ്ക്കകത്ത് ഭദ്രമാണെന്നു തോന്നിയതിനാൽ ഞങ്ങൾ വീണ്ടും കിടന്നു. സമയം 3 മണി കഴിഞ്ഞതേയുള്ളൂ. ഭയാനകമായ ശബ്ദങ്ങൾ കാരണം ഉറങ്ങാൻ കഴിയാതെ അങ്ങനെ കിടന്നു.

തുടർന്നുള്ള രണ്ടുദിവസംകൂടി കാലാവസ്ഥ യാതൊരു മാറ്റവുമില്ലാതെ തുടർന്നു. മുകളിൽനിന്നുള്ള മഞ്ഞുകട്ടകളുടെ വീഴ്ച അതിശക്തമായിരുന്നതിനാൽ, പ്രാഥമികാവശ്യങ്ങൾ നിർവഹിയ്ക്കാനായി പുറത്തുകടക്കാൻപോലും ബുദ്ധിമുട്ടായി. അതിരൂക്ഷമായ മഞ്ഞുവീഴ്ചയും പേമാരിയും മൂലം പകൽസമയത്തും ദൃശ്യശക്തി പൂജ്യം ഡിഗ്രിയായിരുന്നു. ചിലപ്പോഴൊക്കെ ചെറിയൊരു ഇടവേള ഉണ്ടായെങ്കിലും, പിന്നീട്, പൂർവാധികം ശക്തിയോടെ കാറ്റും മഞ്ഞുവീഴ്ചയും തുടരുന്നതാണ് കണ്ടത്. ഭക്ഷണം പാകം ചെയ്തു കഴിച്ചും, ഉറങ്ങിയും മഞ്ഞുഭൂമിയിലെ സംഹാരതാണ്ഡവം വീക്ഷിച്ചും ഞങ്ങൾ ദിവസങ്ങൾ തള്ളിനീക്കി.

മൂന്നാംദിവസം പുലർച്ചെ എഴുന്നേറ്റ് പുറത്തേയ്ക്കു നോക്കിയപ്പോൾ മഞ്ഞുഭൂമി ശാന്തമായിരുന്നു. ദിവസങ്ങൾക്കുശേഷം, പ്രകാശത്തിന്റെ നാമ്പുകൾ അവിടമാകെ പ്രസരിച്ചുകണ്ടപ്പോൾ മനസ്സൊന്നു കുളിർത്തു. കിന്നർ കൈലാസനാഥനെ മനസ്സിൽ ധ്യാനിച്ച് കുറച്ചുസമയം വടക്കോട്ടു നോക്കി നിന്നു. പിന്നെ, ഗാഢനിദ്രയിലായിരുന്ന കൂട്ടുകാരെ വിളിച്ചുണർത്തി, പെട്ടെന്നു യാത്രക്കു തയ്യാറാകാൻ നിർദ്ദേശിച്ചു. 6 മണിയ്ക്കു മുമ്പായി ഞങ്ങൾ ഗുഹയ്ക്കുള്ളിൽനിന്നും പുറത്തുകടന്നു.

കാലാവസ്ഥ തികച്ചും അനുകൂലമായി മാറിക്കഴിഞ്ഞിരുന്നു. കഴിഞ്ഞ ദിവസങ്ങളിലെ സംഹാരതാണ്ഡവം മഞ്ഞുഭൂമിയിൽ വരുത്തിയ മാറ്റങ്ങൾ കണ്ടപ്പോൾ അന്തംവിട്ടുപോയി. വന്നവഴിയൊക്കെ പാടെ മാറിക്കഴിഞ്ഞിരുന്നു. ഗർത്തങ്ങളും, ചെറിയ ഹിമക്കുന്നുകളും, വിള്ളൽ സംഭവിച്ച് അടർന്നുവീഴാൻ പാകത്തിൽ നിൽക്കുന്ന ഹിമശിഖരങ്ങളും, കനത്ത മഴമൂലം രൂപപ്പെട്ട

ജലപ്രവാഹങ്ങളും തരണം ചെയ്യുമ്പോൾ വളരെയധികം ക്ലേശിക്കേണ്ടിവന്നു. ചാറാങ്ങ്, കുന്നു, ലംബാർ വഴി മൂന്നാംദിവസം ഉച്ചകഴിഞ്ഞപ്പോൾ ഞങ്ങൾ താങ്കിയിൽ എത്തിച്ചേർന്നു. മഹാപ്രദക്ഷിണത്തിന്റെ പകുതിപോലും പൂർത്തീകരിക്കാൻ സാധിക്കാതെ മടങ്ങേണ്ടിവന്നതിൽ വിഷമം തോന്നിയെങ്കിലും, എല്ലാം ഈശ്വരേച്ഛ എന്നു കരുതി സമാധാനിച്ചു. പരാജയപ്പെട്ട ഈ ഹിമാലയൻ യാത്ര, വിഷാദം തളംകെട്ടിനിൽക്കുന്ന ഒരോർമയായി ഇന്നും മനസ്സിൽ മായാതെ നിൽക്കുന്നു.

# മണിമഹേഷ് കൈലാസം

കൽപയിൽനിന്ന് രാംപൂർ -ജലോറിചുരം—മനാലി-ധർമശാല-ഡെൽഹൗസി-ചംമ്പ-ബ്രഹ്മോർ-ഹഡസർ വഴി മണിമഹേഷ് കൈലാസത്തിലേക്ക് 890 കിലോമീറ്ററോളം ദൂരമുണ്ട്. ഹഡ്സർ എന്ന കുഗ്രാമംവരെ വാഹനഗതാഗതത്തിന് സൗകര്യമുണ്ട്. ഇവിടെനിന്ന് മണിമഹേഷ് കൈലാസത്തിലേക്കുള്ള ട്രെക്കിങ്ങ് ആരംഭിക്കുന്നു.

കൽപയിൽ ഉദയം നേരത്തെയായതിനാൽ 5 മണിക്ക് ഞാനും ഭൂപീന്ദറും യാത്രതിരിച്ചു. 220 കിലോമീറ്ററോളം യാത്രചെയ്ത് അന്ന് 12 മണി കഴിഞ്ഞപ്പോൾ ജലോറി ചുരത്തിൽ (Jalori Pass) എത്തിച്ചേർന്നു. അടിവാരത്തിൽനിന്ന് ചുരത്തിന്റെ മുകൾഭാഗത്ത് എത്തുമ്പോൾ ഉയരം 10,300 അടിയാണ്. ചുരത്തിന്റെ 4 കി.മീറ്റർ താഴെയായി ചർമോൾ എന്ന ഗ്രാമമാണ്. അതു കഴിഞ്ഞാൽ മനുഷ്യവാസമില്ല. 150-ഓളം കുടുംബങ്ങൾ ഈ ഗ്രാമത്തിൽ വസിക്കുന്നുണ്ട്. അടിവാരംമുതൽക്കുതന്നെ ആപ്പിൾ കൃഷി ധാരാളം കാണാം. ആടുവളർത്തലും മറ്റു കൃഷികളുംചെയ്ത് ഗ്രാമീണർ ഒതുങ്ങി ജീവിക്കുന്നു.

ചുരത്തിനു മുകളിൽ, വിശാലമായ നിരപ്പിൽ, പുരാതനമായ ഒരു കാളീക്ഷേത്രമുണ്ട്. മഞ്ഞുകാലത്തിന്റെ രൂക്ഷത അവസാനിച്ചിട്ടില്ലാത്തതിനാൽ സഞ്ചാരികൾ ദുർലഭമാണെന്ന് നിരപ്പിൽ തീ കാഞ്ഞുകൊണ്ടിരുന്ന ഒരു വൃദ്ധൻ പറഞ്ഞു. രണ്ടു ഢാബകൾ മാത്രമെ ഇവിടെയുള്ളൂ. സീസൺ സമയത്ത് ക്ഷേത്രദർശനത്തിനും പ്രകൃതിസൗന്ദര്യം ആസ്വദിക്കുന്നതിനും നിരവധി സഞ്ചാരികൾ ഇവിടെ എത്തുന്നുണ്ട്. മലകയറ്റക്കാരും ധാരാളം വന്നെത്തുന്നു. ആ സമയത്ത് ഢാബകളും വേണ്ടത്ര തുറന്നിരിക്കും. നിലാവുള്ള രാത്രികളിൽ ഢാബകളിലെ പരിമിതമായ സൗകര്യങ്ങളിൽ ഒതുങ്ങിക്കൂടി സഞ്ചാരികൾ പ്രകൃതിയുടെ അഭൗമമായ സൗന്ദര്യദൃശ്യങ്ങൾ മുഴുവനും നുകർന്നെടുത്ത് സായുജ്യമടയുന്നു. ചുരത്തിന്റെ 8 കി.മീറ്റർ ചുറ്റളവിനുള്ളിൽ സ്ഥിതിചെയ്യുന്ന ബ്രിട്ടീഷ് ഭരണകാലത്തുണ്ടാക്കിയ കോട്ടയും, സരോൾ ശുദ്ധജലത്തടാകവും, ബുടിനാഗിൻ-ഹനുമാൻ ക്ഷേത്രങ്ങളും, ഖർസു-ഓക്ക്-ദേവദാരു മരങ്ങൾ തിങ്ങിനിറഞ്ഞ വനപ്രദേശങ്ങളും അതിനുതാഴെ പച്ചക്കാർപ്പെറ്റു വിരിച്ചപോലെയുള്ള മൈതാനങ്ങളും, സഞ്ചാരികൾക്കു വിരുന്നൊരുക്കുന്ന ഘടകങ്ങളാണ്. ബുടിനാഗിൻ ക്ഷേത്രത്തോടുചേർന്നുള്ള സരോൾ തടാകത്തെ പുണ്യതീർത്ഥമായാണ് കരുതുന്നത്. വിശേഷാവസരങ്ങളിൽ ഇവിടെ ദർശനത്തിന് തീർഥാടകർ ധാരാളം എത്തിച്ചേരുന്നു.

തണുപ്പുണ്ടെങ്കിലും കാലാവസ്ഥ തെളിഞ്ഞതായിരുന്നു. ആ രാത്രി ചുര

ത്തിൽ തങ്ങാൻ ഞങ്ങൾ തീരുമാനിച്ചു. ഢാബകളിൽ ഒരെണ്ണം അടച്ചുപൂട്ടി ഢാബക്കാരൻ പോയിക്കഴിഞ്ഞിരുന്നു. മറ്റെ ഢാബയിൽ കയറി ഞങ്ങൾ ഓരോ ചായ കുടിച്ചു. രാത്രിയിൽ ഢാബയിൽ താമസിക്കാൻ സൗകര്യപ്പെടുത്താമോയെന്ന് ഢാബക്കാരൻ ജയ്സിങ്ങ് ഠാക്കൂറിനോട് ഭൂപീന്ദർ ചോദിച്ചു. ജയ്സിങ്ങിന്റെ മറുപടി വാചാലമായിരുന്നുവെങ്കിലും കേട്ടിരിയ്ക്കാൻ രസം തോന്നി. മഞ്ഞുകാലം കഴിഞ്ഞിട്ടില്ലാത്തതിനാൽ സഞ്ചാരികൾ ഇല്ലെന്നു തന്നെ പറയാം. ഈ വഴി ചുരംകടന്നുപോകുന്നവർ ചായ കഴിക്കാൻ മാത്രം ഇവിടെ നിർത്തും. ചെറിയതരം പലഹാരങ്ങളും കുറച്ചുമാത്രം ഉണ്ടാക്കിവയ്ക്കും. ചില ദിവസങ്ങളിൽ അതും ബാക്കിവരും. 4 മണി കഴിഞ്ഞാൽ ഢാബ അടയ്ക്കാറാണ് പതിവ്. കേരള എത്ര ദൂരെയുള്ള സ്ഥലമാണ്. അവിടെനിന്ന് ഇവിടെ എത്തിപ്പെട്ട ഈ സാബിന് രാത്രി താമസവും ഭക്ഷണവും ഒരുക്കേണ്ടത് ഈ സാധുവിന്റെ കടമയല്ലേ? രാത്രിഭക്ഷണം തയ്യാറാക്കിവച്ചശേഷം വീട്ടിൽ പോകാതെ പറ്റില്ല. അവിടെ കുടുംബം കാത്തിരിക്കും. നിങ്ങൾക്കു സഹായത്തിനായി ഒരാളെ നിയോഗിച്ചുതരാം. അയാളേയുംകൂട്ടി കാഴ്ചകൾ കണ്ടുമടങ്ങി സൗകര്യംപോലെ വന്നോളൂ.

താമസത്തിനും ഭക്ഷണത്തിനുംകൂടി ആകെ 150 രൂപ മാത്രമാണ് ജയ്സിങ്ങ് മുൻകൂറായി വാങ്ങിച്ചത്. നിരപ്പിൽ തീ കാഞ്ഞുകൊണ്ടിരുന്ന വൃദ്ധനേയുംകൂട്ടി ഞങ്ങൾ ആ പ്രദേശമാകെ സഞ്ചരിച്ചു. അദ്ദേഹത്തിന്റെ ഭൂട്ടിയ ഇനത്തിൽപ്പെട്ട വളർത്തുപട്ടിയും ഞങ്ങളെ അനുഗമിച്ചിരുന്നു. ഒരു പായ്ക്കറ്റ് ബിസ്കറ്റിന്റെ മുക്കാൽഭാഗവും ഭക്ഷിച്ചുകഴിഞ്ഞപ്പോഴേയ്ക്കും അവൾ ഗാഢമായി എന്നോട് ഇണങ്ങിക്കഴിഞ്ഞിരുന്നു. കോട്ട ദൂരെനിന്ന് വീക്ഷിച്ചശേഷം, താഴ്ന്നിറങ്ങിക്കിടക്കുന്ന പുൽമേടുകളിൽകൂടി ഞങ്ങൾ ഉല്ലാസത്തോടെ സഞ്ചരിച്ചു. ആടുമേച്ചിൽക്കാരുടെ പറുദീസയാണ് ഈ ഭാഗം. വെട്ടിയൊതുക്കിയപോലെ, കുന്നിൻചെരുവുകളിൽ, പച്ചപ്പുല്ല് അനന്തമായി പരന്നുകിടക്കുന്നതു കാണുമ്പോൾ വിസ്മയപ്പെട്ടുപോകും. പുൽമേടുകൾക്ക് കര തുന്നിച്ചേർത്തതുപോലെ ദേവദാരു, ഖർസു, ഓക്ക് മരങ്ങൾ വളർന്നുനിൽക്കുന്നു. പശ്ചാത്തലത്തിൽ ഹിമശൃംഗങ്ങളുടെ നീണ്ടനിരയാണ്. അതു കഴിഞ്ഞാൽ അനന്തമായ നീലാകാശവും. സമർഥനായ ഒരു ചിത്രകാരന്റെ ഭാവനയിൽപ്പോലും ഇത്രയും മിഴിവാർന്ന ഒരു പ്രകൃതിദൃശ്യം തെളിഞ്ഞുവരില്ല. സീസൺ സമയത്ത്, നിലാവുള്ള രാത്രികളിൽ, സഞ്ചാരികൾ ഇവിടെ തമ്പടിക്കാറുണ്ടെന്നാണ് രാംസിങ്ങ് പറഞ്ഞത്. ജലോറി ചുരത്തിൽനിന്ന് സരോൾ തടാകത്തിലേക്ക് ആറരകിലോമീറ്റർ ദൂരമുണ്ട്. ദേവദാരു, ഓക്ക് മരങ്ങൾക്കിടയിലൂടെ നീണ്ടുകിടക്കുന്ന റോഡിന് വീതിയുണ്ടെങ്കിലും വാഹനഗതാഗതം സാധ്യമല്ല. കയറ്റങ്ങൾ ഉണ്ടെങ്കിലും സുഖമായി നടന്നുപോകാൻ കഴിയും. വഴിയിൽ ഢാബകൾ ഇല്ലാത്തതിനാൽ കുടിവെള്ളവും മറ്റും കരുതണം. വഴി വനമധ്യത്തിലൂടെയാണെങ്കിലും നിബിഡവനമല്ലാത്തതിനാൽ പ്രകൃതിഭംഗി ആസ്വദിച്ചു നടന്നുപോകാം. സരോൾതടാകഭാഗത്ത് എത്തുമ്പോൾ ഒരു വിസ്മയ പ്രപഞ്ചത്തിലേക്ക് എത്തിച്ചേർന്നപ്രതീതിയാണ് അനുഭവപ്പെടുക. ഇവിടത്തെ

ഓരോ അണുവിലും പ്രകൃതിസൗന്ദര്യം തുടിച്ചുനിൽക്കുന്നു. വനവാസകാലത്ത് അർജുനൻ ഈ തടാകത്തിന്റെ അടിയിലുള്ള ഗുഹാമാർഗ്ഗത്തിൽക്കൂടി നാഗലോകത്ത് എത്തിയിട്ടുണ്ട്. നാഗേന്ദ്രനായ കൗരവ്യന്റെ പുത്രി ഉലൂപി അർജ്ജുനന്റെ ഭാര്യയായിരുന്നു. ഇവരുടെ മകനാണ് ഇരാവൻ. ഇവിടെയുള്ള കൊച്ചുക്ഷേത്രത്തിൽ ഉലൂപിയുടെ പ്രതിഷ്ഠയുണ്ട്.

ക്ഷേത്രദർശനത്തിനുമുമ്പ് പുണ്യതീർഥത്തടാകത്തിൽ കുളിക്കാൻ ഞാനും ഭൂപീന്ദറും തീരുമാനിച്ചു. ഞങ്ങൾ തടാകഭാഗത്തേക്ക് ഇറങ്ങിച്ചെല്ലുമ്പോൾ പട്ടിയും കൂടെയിറങ്ങിവന്നു. രാംസിങ്ങ് മുകളിലുള്ള ക്ഷേത്രമുറ്റത്ത് ഇരുന്നതേയുള്ളൂ. വസ്ത്രങ്ങൾ അഴിക്കാൻ തുടങ്ങുമ്പോൾ, തൊട്ടടുത്ത് ഇരിപ്പുറപ്പിച്ച പട്ടിയോട് ഞാൻ തമാശരൂപേണ ഹിന്ദിഭാഷയിൽ ചോദിച്ചു- 'ആണുങ്ങൾ കുളിയ്ക്കുന്നിടത്ത് നിനക്കെന്താ കാര്യം?' അടുത്ത നിമിഷത്തിൽത്തന്നെ അവൾ തലതാഴ്ത്തിപ്പിടിച്ച് മുകളിലേക്ക് കയറിപ്പോയി. ഞങ്ങൾ അത്ഭുതപ്പെട്ടുപോയി! യജമാനന്റെ സംസാരം ഗ്രഹിയ്ക്കുവാനുള്ള കഴിവ് ശ്വാനവർഗത്തിനുണ്ടെന്നാണ് കരുതേണ്ടത്. ഇത്തരത്തിലുള്ള പല അമൂല്യസിദ്ധികളും ഈ ജന്തുക്കൾക്കുണ്ട്.[1]

വസ്ത്രങ്ങൾ അഴിച്ചുകഴിഞ്ഞപ്പോഴാണ് രാംസിങ്ങ് മുകളിൽനിന്ന് വിളിച്ചുപറഞ്ഞത്, തടാകത്തിൽ കുളിക്കാൻ പാടില്ലായെന്ന്. കൈകാലുകൾ കഴുകാനും നിരോധനമുണ്ട്. ജലം കൈകുമ്പിളിൽ കോരിയെടുത്ത് കുടിക്കാം. തലയിലും ദേഹത്തും തളിക്കാം. തടാകത്തിന്റെ നവീകരണപ്രവർത്തനങ്ങൾ നടക്കുന്നതിനാൽ മുന്നറിയിപ്പുബോർഡുകൾ മാറ്റിവച്ചിരിക്കുകയാണ്. ക്ഷേത്രത്തിലേക്കു നടക്കുമ്പോൾ, തടാകത്തിൽ ദിവ്യമായ ഒരു നാഗത്തിന്റെ സാന്നിധ്യമുണ്ടെന്ന വിശ്വാസം രാംസിങ്ങ് അറിയിച്ചു. കഴിഞ്ഞ തലമുറയിൽപ്പെട്ട പല ഗ്രാമീണരും ഈ ശ്രേഷ്ഠനാഗത്തിനെ കണ്ടിട്ടുണ്ടത്രെ.[2] ക്ഷേത്രത്തിൽ തൊഴുത് വഴിപാടുകൾ അർപ്പിച്ചശേഷം ഞങ്ങൾ ക്ഷണത്തിൽ മടങ്ങിപ്പോന്നു. മടക്കയാത്ര വേഗത്തിലായിരുന്നതിനാൽ 7 മണിക്കുമുമ്പായി മഹാകാളിക്ഷേത്രസന്നിധിയിലെത്തി ദീപാരാധനയിൽ പങ്കെടുത്തു. മഞ്ഞുവീഴ്ച ആരംഭിച്ചുകഴിഞ്ഞിരുന്നതിനാൽ ഞങ്ങൾ ഢാബയിൽ അഭയംതേടി.

ഉരുളക്കിഴങ്ങും സബോളയും പട്ടാണിപ്പയറും ചേർത്തുണ്ടാക്കിയ സബ്ജിയും പച്ചമുളക് വഴറ്റിയതും ജയ്സിങ്ങ് തയ്യാറാക്കിവച്ചിരുന്നു. ആട്ട കുഴച്ച് ഉരുളയാക്കി, നനഞ്ഞ തുണിയിൽ പൊതിഞ്ഞും സൂക്ഷിച്ചിരുന്നു.

---

1. മനുഷ്യരും വളർത്തുമൃഗങ്ങളും തമ്മിലുള്ള ബന്ധം സൗമ്യശീലനായ ഒരു സൈക്കോതെറാപിസ്റ്റും രോഗിയും തമ്മിലുള്ള ബന്ധം പോലെയാണെന്ന് Alen beck ഉം Aron Katcher ഉം അഭിപ്രായപ്പെടുന്നു. നാം മൃഗങ്ങളോട് സംസാരിക്കുമ്പോൾ അവ നിശ്ശബ്ദരായി അത് ശ്രവിക്കുന്നുണ്ട്; മനസ്സിലാക്കുന്നുമുണ്ട്. ശ്വാനവർഗ്ഗത്തിന് ഈ സിദ്ധി വളരെക്കൂടുതലാണ്.

2. 2012 മെയ്മാസം അവസാനത്തിൽ ഞാൻ വീണ്ടും ഈ തടാകത്തിൽ വന്നു. പൗർണ്ണമി ദിവസം തടാകത്തിന്റെ നിരപ്പിലുള്ള ഢാബയിൽ താമസിക്കുകയും ചെയ്തു. അടുത്ത രചനയിൽ ആ യാത്രയെക്കുറിച്ച് വായിക്കാം.

രാംസിങ്ങ് അടുപ്പ് ആളിക്കത്തിച്ചു. തണുപ്പുകൊണ്ട് വിറച്ചുകൊണ്ടിരുന്നതിനാൽ ഞാനും ഭൂപീന്ദറും അടുപ്പിന്നരികിൽ ചേർന്നിരുന്നു. വൃദ്ധൻ രോട്ടി പരത്തി ചുട്ടെടുക്കാൻ തുനിഞ്ഞപ്പോൾ ഭൂപീന്ദർ സഹായിച്ചു. 9 മണിയ്ക്കു മുമ്പായി ഞങ്ങൾ ആഹാരം കഴിച്ചു. ഢാബയുടെ മുൻവശത്തെ പടിയിന്മേൽ ആർത്തിയോടെ കാത്തുകിടന്നിരുന്ന പട്ടിയ്ക്ക് ഞാൻ ആവശ്യാനുസരണം ഭക്ഷണം കൊടുത്തു. കൈ കഴുകാനായി ഞാൻ പുറത്തേയ്ക്ക് ഇറങ്ങിയപ്പോൾ അകമ്പടിയ്ക്കെന്നോണം അവൾ എന്റെ കൂടെവന്നു.

മഞ്ഞുവീഴ്ച കനത്തതോടെ തണുപ്പ് അസഹ്യമായി. രാംസിങ്ങ് അടുപ്പിൽ വിറക് കൂട്ടിവച്ചിരുന്നതിനാൽ അത് എരിഞ്ഞുകൊണ്ടിരുന്നു. പ്രാർഥിച്ചശേഷം കനത്ത കമ്പിളികൊണ്ട് മൂടിപ്പുതച്ച് കിടക്കുമ്പോൾ ജലോറി ചുരവും തടാകവും പുൽമേടുകളുമായിരുന്നു കൺമുന്നിൽ.

## II

എന്തോ വലിയ ശബ്ദം കേട്ടിട്ടാണ് ഉറക്കത്തിൽനിന്ന് ഞെട്ടിയുണർന്നത്. സമയം നോക്കിയപ്പോൾ രണ്ടര മണികഴിഞ്ഞതേയുള്ളൂ. ഒരിയ്ക്കൽക്കൂടി ആ വലിയ ശബ്ദം കേട്ടു. തൊട്ടടുത്തൊന്നും ഹിമനിരകൾ ഇല്ലാത്തതിനാൽ മഞ്ഞുകട്ടകൾ ഇടിഞ്ഞുവീഴുന്നതല്ല. വൃക്ഷങ്ങളും അടുത്തൊന്നും ഇല്ല. വിജനമായ ഈ നിരപ്പിൽ ഞങ്ങൾ മൂന്ന് മനുഷ്യജീവികൾ മാത്രമെയുള്ളൂ. അമാനുഷികമായ വല്ലതും സംഭവിച്ചുവോ? ഒരു കാര്യം ഞാൻ ശ്രദ്ധിച്ചു. ഇത്രയൊക്കെ സംഭവിച്ചിട്ടും പട്ടി പ്രതികരിക്കുന്നില്ല. ടോർച്ച് പ്രകാശിപ്പിച്ചു നോക്കിയപ്പോൾ അവൾ തല ഉയർത്തിനോക്കുകയുംചെയ്തു. അപ്പോൾ, പട്ടിയ്ക്കു പരിചിതമായ, ലാഘവത്തോടെയുള്ള, എന്തോ ഒന്നാണ് പുറത്ത് സംഭവിച്ചിട്ടുള്ളത്. ടോർച്ചെടുത്ത് ഞാൻ പുറത്തേയ്ക്ക് ഇറങ്ങി. അടുത്ത ഢാബയുടെ സമീപത്ത് പശുക്കൾ വിശ്രമിക്കുന്നുണ്ട്. കുറച്ചുമാറി ഒരു കാളക്കൂറ്റൻ ആക്രമണോത്സുകനായി നിലകൊള്ളുന്നു. അവന്റെ ലക്ഷ്യമായ ഒരു പശു കുറച്ചകലെയായും നിൽക്കുന്നുണ്ട്. ആക്രമണത്തിനിടയ്ക്ക് ഢാബയുടെ ടിൻഷീറ്റിൽ ശക്തിയായി തട്ടിയതുകൊണ്ടാണ് ഇത്ര വലിയ ശബ്ദം ഉണ്ടായത്. പശുക്കളുടെ തലയിലും ദേഹത്തും മഞ്ഞ് കുമിഞ്ഞുകൂടുന്നുണ്ട്. നിർവികാരമായി അതേറ്റുവാങ്ങിക്കൊണ്ട് അയവിറക്കി, ആ സാധുജീവികൾ വിശ്രമിക്കുന്നു.

കനത്ത നിശ്ശബ്ദതയാണെങ്ങും. മങ്ങിയ പ്രകാശം മാത്രമെയുള്ളൂ. കാളീക്ഷേത്രം ലക്ഷ്യംവച്ച് ഞാൻ മുന്നോട്ടുനടന്നു. പട്ടി തികഞ്ഞ ഉത്തരവാദിത്വബോധത്തോടെ എന്നെ അനുഗമിച്ചു. ചാരിയിട്ടിരുന്ന വാതിൽ തുറന്ന്, വരാന്തയിലെ ഒരു മൂലയിൽ ചമ്രംപടിഞ്ഞ് ഇരുന്നു. ധ്യാനത്തിൽ ഇരിക്കണമെന്ന ഉദ്ദേശ്യത്തോടെയല്ല ശക്തിസ്വരൂപിണിയുടെ തിരുനടയിൽ ചെന്നത്. പക്ഷെ, ആ ശക്തിയുടെ വീര്യത്താൽ അങ്ങിനെ ആയിത്തീരുകയാണുണ്ടായത്. ശാന്തമായ മനസ്സോടെ ഢാബയിൽ തിരിച്ചെത്തിയപ്പോൾ സമയം 4 മണി

കഴിഞ്ഞിരുന്നു.

7 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ യാത്രക്ക് തയ്യാറായി. ക്ഷേത്രത്തിൽപ്പോയി, തൊഴുത്, വഴിപാടുകൾ അർപ്പിച്ച് ഞങ്ങൾ വാഹനത്തിൽ കയറി. വൃദ്ധന് പണം കൊടുത്ത് തൃപ്തിപ്പെടുത്തിയശേഷം എന്റെ പ്രിയ സ്നേഹിതയ്ക്ക് ഒരു പാക്കറ്റ് ബിസ്കറ്റ് മുഴുവനും നൽകി. ആ സാധുജീവി തിളങ്ങുന്ന കണ്ണുകളോടെ എന്നെ നോക്കി, വാലാട്ടിനിന്നു.

ജലോറി ചുരത്തിൽനിന്ന് ഷോജ, ബൻജാർ, ലർജി വഴി മനാലിയിലേക്ക് 120 കിലോമീറ്റർ ദൂരമുണ്ട്. ബൻജാർ കഴിഞ്ഞാൽ ബിയാസ്നദി താഴ്വരയിൽക്കൂടി ഒഴുകുന്നതു കാണാം. ഓട്ട് തുരങ്കം (Aut Tunnel) കടന്നാണ് മനാലിയിലേക്കുള്ള ദേശീയപാത പോകുന്നത്. 3 കിലോമീറ്ററോളം, കൃത്യമായി പറഞ്ഞാൽ 2809.16 മീറ്റർ, ദൂരമുള്ള ഈ തുരങ്കപാത എഞ്ചിനീയറിങ് വൈദഗ്ധ്യത്തിന്റെ ഉത്തമോദാഹരണമാണ്.

കുള്ളു പിന്നിട്ട് മനാലിയിൽ എത്തിയപ്പോഴേക്കും മഞ്ഞുവീഴ്ച അതിരൂക്ഷമായി. കഴിഞ്ഞ ഒരാഴ്ചയായി മഞ്ഞുവീഴ്ച അതിശക്തമായി തുടരുകയാണെന്നാണ് ഭൂപീന്ദറിന്റെ സുഹൃത്തുക്കൾ പറഞ്ഞത്. പ്രധാനവീഥികളിലും പരിസരങ്ങളിലും മഞ്ഞ് കുമ്പാരംകൂടിക്കിടക്കുന്നതിനാൽ, യന്ത്രസഹായത്തോടെയാണ് അതെല്ലാം നീക്കിക്കളയുന്നത്. ഇതുമൂലം പല സ്ഥലത്തും ഗതാഗതസ്തംഭനം ഉണ്ടായി. അതുകൊണ്ടുതന്നെ 6 മണി കഴിഞ്ഞശേഷമാണ് ഹോട്ടലിൽ എത്തിച്ചേരാൻ സാധിച്ചത്. ഒരു രാത്രി മാത്രമെ ഇവിടെ താമസമുള്ളൂ എന്നതുകൊണ്ടും പുറത്തിറങ്ങി സഞ്ചരിക്കാൻ കാലാവസ്ഥ തികച്ചും പ്രതികൂലമാണ് എന്നതിനാലും മുറിയിൽ ഒതുങ്ങിക്കൂടി.

[1]സഞ്ചാരികളുടെ പറുദീസയാണ് കുള്ളു-മനാലി പ്രദേശങ്ങൾ. എങ്ങോട്ടു നോക്കിയാലും ഹിമപർവതനിരകൾ. ദേവദാരു, ചീർ, ഫിർ, വാൾനട്ട് എന്നീ മരങ്ങൾ തിങ്ങിനിൽക്കുന്ന വനമേഖലകളും പ്രധാനവീഥിയോടു ചേർന്നൊഴുകുന്ന ബിയാസ്നദിയും മഞ്ഞുമൂടിക്കിടക്കുന്ന താഴ്വരകളും, നെല്ല്, ഗോതമ്പ്, ബാർളി, ഉരുളക്കിഴങ്ങ്, പച്ചക്കറികൾ തുടങ്ങിയവ സമൃദ്ധമായി കൃഷിചെയ്തുകിടക്കുന്ന വയലുകളും ആപ്പിൾ, പ്ലം, ആപ്രിക്കോട്ട്, ആൽമൊണ്ട്, വാൾനട്ട് എന്നീ ഫലവൃക്ഷങ്ങൾ കായ്ച്ചുനിൽക്കുന്ന താഴ്വരകളും പൂത്തുലഞ്ഞുനിൽക്കുന്ന പുഷ്പപ്രപഞ്ചവും ഈ പ്രദേശങ്ങളെ സഞ്ചാരികളുടെ സ്വർഗമാക്കി മാറ്റുന്നു. കുളിരാർന്ന കാലാവസ്ഥ, ജൂലൈ-ആഗസ്റ്റ് മാസങ്ങളിലെ മൺസൂൺ, സെപ്തംബർ മുതൽ മേയ് അവസാനം

1. 2007-ലെ യാത്രയിൽ കുള്ളു-മനാലി പ്രദേശങ്ങളിൽ സമഗ്രമായ യാത്ര ചെയ്യാൻ സാധിച്ചില്ല. തുടർന്ന് 2012 വരെ ഹിമാചൽപ്രദേശിൽ നടത്തിയ യാത്രകളിൽ, പലപ്പോഴായി, ഈ പ്രദേശങ്ങളിലെ മിക്കസ്ഥലങ്ങളും സന്ദർശിച്ചു. 2011 ഫെബ്രുവരി ആദ്യവാരത്തിലെ അതികഠിനമായ കാലാവസ്ഥയിൽ ബിജ്ലിമഹാദേവ്, സോളങ് വാലിയിലെ ഹിമശിവലിംഗം, അർജുൻ ഗുഹ എന്നിവയും സന്ദർശിച്ചു. അടുത്ത രചനയിൽ ഇതെല്ലാം ഉൾപ്പെടുത്തുന്നതായിരിക്കും.

വരെ നീണ്ടുനിൽക്കുന്ന മഞ്ഞുകാലം, മഞ്ഞുകാലത്ത് പ്രത്യക്ഷപ്പെടുന്ന മഞ്ഞുമഴ തുടങ്ങി കാലാവസ്ഥയുടെ സർവതോമുഖമായ ഭാവമാറ്റങ്ങൾ സഞ്ചാരികൾക്ക് ആസ്വദിക്കാവുന്ന ഘടകങ്ങളാണ്. വേണ്ടത്ര താമസസൗകര്യങ്ങൾ, രുചിപ്രദമായ ഭക്ഷണപദാർഥങ്ങൾ, സമാധാനപ്രിയരായ നാട്ടുകാർ, നീന്തൽ-വാട്ടർ റാഫ്റ്റിങ്ങ്-സ്കയിങ്ങ്-പാരാഗ്ലൈഡിങ്ങ് എന്നിവയ്ക്കുള്ള വിപുലമായ സൗകര്യങ്ങൾ, സാഹസികമായ മലകയറ്റങ്ങൾ, അതിപുരാതനമായ ക്ഷേത്രങ്ങൾ, ഋഷികൾ തപസ്സുചെയ്തിരുന്ന ഗുഹാസങ്കേതങ്ങൾ തുടങ്ങിയ നിരവധിഘടകങ്ങൾ സഞ്ചാരികൾക്ക് ഹരംപകരുന്നു. സസ്യശാസ്ത്രം, ശില്പകല (വാസ്തു), പുരാവസ്തുപഠനം, ഭൂഗർഭശാസ്ത്രം, അന്തരീക്ഷ-കാലാവസ്ഥാപഠനം എന്നിവയ്ക്കെല്ലാം ഈ പ്രദേശത്ത് അപാരമായ സാധ്യതകൾ ഉണ്ട്. വിഖ്യാത പുരാവസ്തുഗവേഷകനും ചിത്രകാരനുമായിരുന്ന റഷ്യക്കാരനായ നിക്കോളാസ് റോറിച്ച് ഈ താഴ്വരകളുടെ അനുപമമായ സൗന്ദര്യത്തിൽ ഭ്രമിച്ച് ഇവിടെ സ്ഥിരതാമസമാക്കുകയാണുണ്ടായത്. ബൃഹത്സംഹിതയിലും മഹാഭാരതത്തിലും ഈ പ്രദേശങ്ങളെക്കുറിച്ച് പരാമർശങ്ങൾ ഉണ്ട്. റോത്തങ്ങ് ചുരത്തിലേക്കുള്ള യാത്രാമധ്യേ കാണുന്ന 9 ഗ്രാമങ്ങളിൽപ്പെട്ട കോട്ടി ഗ്രാമക്കാരാണ് ഗൗതമമഹർഷിയും വേദവ്യാസനും എന്നാണ് ഗവേഷകരുടെ അഭിപ്രായം. സപ്തനദികളിൽ ഒന്നായിരുന്ന 'അർജിക' (ബിയാസ്)യുടെ തീരത്താണ് ലോകത്തിലെ ഏറ്റവും പുരാതനമായ മാനവസംസ്കാരം ഉടലെടുത്തത്. ധോളാധർ-പീർപഞ്ചൽ ഹിമപർവതനിരയിൽപ്പെട്ട ഹനുമാൻഢിബ്ബഹിമാനിയിലെ വ്യാസകുണ്ഡി(Bias Khund)ൽനിന്നാണ് ഈ നദി ഉത്ഭവിക്കുന്നത്. ബിയാസ് നദിയുടെ മുകൾഭാഗത്തുള്ള പർവതനിരകളിൽ കലൂട്ട് (Kalut) എന്ന വർഗത്തിൽപ്പെട്ട ജനങ്ങൾ വസിച്ചിരുന്നു. കലൂട്ടിലെ പർവതേശ്വർ എന്ന രാജാവ് അർജുനനുമായി യുദ്ധം ചെയ്തുവെന്ന് മഹാഭാരതത്തിൽ പറയുന്നുണ്ട്. ക്ഷേമ്ധർത്തി എന്ന മറ്റൊരു കലൂട്ട് രാജാവ് മഹാഭാരതയുദ്ധത്തിൽ വധിയ്ക്കപ്പെട്ടതായും വിസ്തരിക്കുന്നുണ്ട്. കലൂട്ട് രാജാക്കന്മാരുടെ കാലഘട്ടത്തിലെ പലതരം നാണയങ്ങൾ പുരാവസ്തുഗവേഷകർ ഈ ഭാഗത്തുനിന്ന് കണ്ടെടുത്തിട്ടുണ്ട്. കലൂട്ട് എന്ന പദത്തിന്റെ അവസാന അക്ഷരം കാലാന്തരത്തിൽ ലോപിച്ച് ഇന്നത്തെ രൂപത്തിൽ (കുള്ളു-kullu) എത്തിയെന്നാണ് ഗവേഷകർ അഭിപ്രായപ്പെടുന്നത്. ഇതുപോലെത്തന്നെ മഹത്തരമാണ് മനാലിയുടെ നാമവും. മനു മഹാരാജാവിന്റെ ആലയ (മനു+ആലയ)മാണ് ലോപിച്ച് മനാലി ആയത്.

## III

മനാലിയിൽനിന്ന് മണ്ടി- ജോഗീന്ദർനഗർ- ബൈജിനാഥ്-പാലംപൂർ-ചാമുണ്ഡാദേവി-ധർമശാല-ടുൺടി-ഷാപ്പൂർവഴി ഡൽഹൗസിയിലേക്ക് 385 കിലോമീറ്ററോളം ദൂരമുണ്ട്. ബൈജിനാഥ്, ജ്വാലാമുഖി, ചാമുണ്ഡാദേവി, എന്നീ പ്രശസ്ത ക്ഷേത്രങ്ങളും ദലൈലാമയുടെ ആസ്ഥാനമായ ധർമശാലയും സന്ദർശിക്കേണ്ടിയിരുന്നതിനാൽ ഞങ്ങൾ പുലർച്ചെ 4 മണിയ്ക്കു

യാത്രതിരിച്ചു. രാത്രിയിൽ മഞ്ഞുവീഴ്ചയിൽ കുറവുണ്ടായതിനാലും പട്ടാള ക്കാർ മഞ്ഞ് നീക്കംചെയ്ത് റോഡ് സഞ്ചാരയോഗ്യമാക്കിയതിനാലും തടസ്സം കൂടാതെയാത്രചെയ്യാൻ സാധിച്ചു.

പാണ്ഡവന്മാരാൽ നിർമിക്കപ്പെട്ട ബൈജ്നാഥ് ശിവക്ഷേത്രം പ്രൗഢ ഗംഭീരമാണ്. ശ്രേഷ്ഠമായ ജ്യോതിർലിംഗത്തിൽപ്പെട്ടതാണ് ഇവിടത്തെ പ്രതിഷ്ഠ. ലങ്കാധിപനായ രാവണൻ ഇവിടെ തപസ്സ് ചെയ്തിട്ടുണ്ട്. ക്ഷേത്ര നിർമാണം മുഴുവനും കരിങ്കല്ലുകൊണ്ടാണ്. ശിവലിംഗത്തിലെ ഊർജപ്ര വാഹം ഒരു സാധകനെ സംബന്ധിച്ചിടത്തോളം അനിർവചനീയമാണ്. നിര വധി പരീക്ഷണങ്ങൾ ഇവിടെ നടന്നതായി ക്ഷേത്രത്തിലെ പുരാവസ്തു മാനേ ജർ ശ്രീ.അശോക് ശർമ അറിയിച്ചു. വിനോദസഞ്ചാരികളെ ആകർഷിക്കുന്ന പല സ്ഥലങ്ങളും ഈ മേഖലയിൽ ഉണ്ടെന്നും അദ്ദേഹം പറഞ്ഞു. ഭഗ്സു ഗ്രാമത്തിലെ ദാൽ തടാകവും ഭഗ്സുനാഗ് ക്ഷേത്രവും ഇതിന്റെ ചുറ്റുവട്ട ത്തിലുള്ള പ്രകൃതിരമണീയതയും സഞ്ചാരികളെ ആകർഷിക്കുന്ന സ്ഥല ങ്ങളാണെന്ന് ശർമ ഊന്നിപ്പറഞ്ഞു.

കാൻഗ്ര ജില്ലയിൽപ്പെട്ട ജ്വാലാമുഖി ദേവീക്ഷേത്രവും ചാമുണ്ഡാദേവി ക്ഷേത്രവും 51 ശക്തിപീഠങ്ങളിൽപെട്ടതാണ്. ഈ 51 ശക്തിപീഠങ്ങളിൽവച്ച് ഏറ്റവും തേജസ്സാർന്ന 9 ശക്തിപീഠങ്ങളിൽപ്പെട്ടതാണ് ജ്വാലാമുഖിദേവിയും ചാമുണ്ഡാദേവിയും.[1] സതീദേവിയുടെ കത്തിക്കരിഞ്ഞ മൃതദേഹം കണ്ട് കലിതുള്ളിയ പരമശിവന്റെ ഉഗ്രകോപം തണുപ്പിക്കുന്നതിനുവേണ്ടി മഹാ വിഷ്ണു തന്റെ സുദർശനചക്രംകൊണ്ട് മൃതദേഹത്തെ 51 കഷണമാക്കി വിഭിന്ന ദിശകളിലേക്ക് തെറിപ്പിച്ചു. ഹിമാലയത്തിലും അതിന്റെ പ്രാന്തപ്രദേ ശങ്ങളിലുമാണ് ഈ ശരീരഭാഗങ്ങൾ പതിച്ചത്. അസുരന്മാരെ നിഗ്രഹിക്കു ന്നതിനുവേണ്ടി ദേവിയ്ക്ക് പ്രത്യേകശക്തി അനുഗ്രഹിച്ചു നൽകിയ സ്ഥല ത്താണ് ചാമുണ്ഡാദേവിയുടെ ആസ്ഥാനം. ജ്വാലാമുഖി ദേവിയുടെ വിഗ്ര ഹത്തിനു താഴെയുള്ള പാറയുടെ വിള്ളലിൽനിന്ന് നിരന്തരം വമിച്ചുകൊണ്ടി രിക്കുന്ന അഗ്നിയാണ് ഈ പ്രശസ്തക്ഷേത്രത്തിലെ അത്ഭുതദൃശ്യം. പാറ

1. ഒൻപത് അതിശക്തി പീഠങ്ങൾ ഇവയാണ്. 1). നൈനാദേവി- സതീദേവിയുടെ കണ്ണു കൾ വീണ സ്ഥലം- ഹിമാചൽ-പഞ്ചാബ് അതിർത്തിയിൽ അനന്തപൂർ സാഹിബ് റെയിൽവെ സ്റ്റേഷനു സമീപം. 2. ചിന്താപൂർണി- സതിയുടെ കാല് വീണ സ്ഥലം- ഉന ജില്ല, ഹിമാചൽ. 3. ജ്വാലാമുഖി-സതിയുടെ നാവ്- കാൻഗ്ര ജില്ല, ഹിമാചൽ 4. വജ്റേശ്വരി- സതിയുടെ മുലകൾ- കാൻഗ്രജില്ല, ഹിമാചൽ 5. വൈഷ്ണവാദേവി- സതിയുടെ ഇടത്തെ കൈ. ത്രികൂണ്ഠ ഹിൽസ്, ജമ്മുകാശ്മീർ. 6. ചാമുണ്ഡാദേവി - ഹിമാചൽ- ജ്വാലാമുഖിയ്ക്ക് അടുത്ത്. ചണ്ഡ-മുണ്ഡ എന്നീ അസുരന്മാരെ നിഗ്ര ഹിച്ച സ്ഥലം. 7. മാനസദേവി- സതിയുടെ നെറ്റി വീണ സ്ഥലം, ചാണ്ഡീഗഢ് അടുത്ത്. 8. ഷകുംഭാരി ദേവി- സതിയുടെ തല വീണത്. സഹറാൻപൂർ- ഉത്തർപ്ര ദേശ്. 9. കലികാദേവി- സതിയുടെ തലമുടി വീണ സ്ഥലം- ചാണ്ഡീഗഢ്- സിംല റെയിൽവെ ലൈനിന്റെ അടുത്ത് - കലികാജി റെയിൽവെ സ്റ്റേഷൻ.

യുടെ വിള്ളലിൽ 9 സ്ഥലത്തുനിന്ന്[1] അഗ്നി പുറത്തുവരുന്നത് ആർക്കും കാണുവാൻ സാധിക്കും. ജഗത്ഗുരു ശ്രീശങ്കരാചാര്യർ ഗഗനചാരിയായി ഈ ഭാഗത്തുകൂടി സഞ്ചരിക്കുമ്പോൾ ഇടതൂർന്നുനിൽക്കുന്ന വനത്തിൽനിന്ന് തേജസ്സാർന്ന അഗ്നിപ്രഭ കണ്ടപ്പോൾ ഇവിടെ ഇറങ്ങി. അഭൗമമായ അഗ്നി പ്രഭയിൽ ജ്വലിച്ചുനിന്ന കലികാദേവി ആചാര്യസ്വാമികൾക്ക് ദർശനം നൽകി അനുഗ്രഹിച്ചു. കലിയുഗത്തിലെ സാധാരണക്കാരായ ജനങ്ങൾക്ക് ദീപ്ത മായ ഈ അഗ്നിപ്രഭ താങ്ങാൻ കരുത്തുണ്ടാവില്ല എന്നും അവർ ഈ താന്ത്രി കോർജത്തെ ദുരുപയോഗപ്പെടുത്തുമെന്നും മനസ്സിലാക്കിയ ആചാര്യർ കലി കാദേവിയുടെ പ്രഭയെ ഒമ്പതു ഭാഗമാക്കി ലഘൂകരിച്ചു. പണ്ഡിറ്റ് ജവ ഹർലാൽ നെഹ്റു പ്രധാനമന്ത്രിയായിരുന്നപ്പോൾ ഒരു സംഘം വിദഗ്ധ ജിയോളജി ശാസ്ത്രജ്ഞന്മാരെ ഇവിടെ പരീക്ഷണത്തിനായി നിയോഗിക്കു കയുണ്ടായി. ഓയിൽ-ഗ്യാസ് നിക്ഷേപങ്ങൾ ഇവിടെ എവിടെയെങ്കിലും ഉണ്ടോയെന്ന് അറിയാനാണ് ശാസ്ത്രജ്ഞന്മാർ ശ്രമിച്ചത്. നീണ്ടുനിന്ന പരീ ക്ഷണങ്ങൾക്കൊടുവിൽ അത്തരത്തിലുള്ള യാതൊന്നും ഈ പ്രദേശങ്ങളിൽ ഇല്ല എന്നാണ് തെളിഞ്ഞത്. ബ്രിട്ടീഷ് ഭരണകാലത്തും നിരവധി പരീക്ഷ ണങ്ങൾ ഇവിടെ നടത്തിയിട്ടുണ്ട്. ഒന്നും ഫലവത്തായില്ല. ബൻ-ഗംഗാ നദീ തീരത്തു സ്ഥിതിചെയ്യുന്ന ചാമുണ്ഡാദേവി ക്ഷേത്രത്തിലെ ശ്രീകോവിലി നുള്ളിലും അനർഗളമായ ഊർജപ്രവാഹം സാധകന്മാർക്ക് അനുഭവപ്പെടും.

[2]കാൻഗ്ര ജില്ലയിലെ ജ്വാലാമുഖി ക്ഷേത്രത്തിന്റെ എതിർവശത്തുള്ള മല നിരകൾ പ്രകൃതിരമണീയമാണ്. കനത്ത കാടുകളാൽ ആവരണംചെയ്യപ്പെട്ട ഈ പർവതസാനുക്കളിലെ കാലാവസ്ഥയും, സുലഭമായ ജലസ്രോതസ്സു കളും കൃഷിയ്ക്ക് തികച്ചും അനുയോജ്യമാണ്. പഹാഡികൾ വസിക്കുന്ന ഗുമ്മർ ഗ്രാമം ഈ താഴ്വരയിലാണ്. 1850 മുതൽക്കുതന്നെ ഇവിടത്തെ അധ്വാ നശീലരായ ഗ്രാമീണർ പരമ്പരാഗതമായ കൃഷികൾചെയ്ത് സസന്തോഷം ജീവിച്ചുവരുന്നവരാണ്. ഗുജ്ജാർ, ഗദ്ദി വർഗത്തിൽപ്പെട്ടവരാണ് ഗ്രാമീണരിൽ അധികവും. പുരുഷന്മാർ നാല്ക്കാലിക്കൂട്ടങ്ങളെ മേച്ച് കുന്നുകൾതോറും സഞ്ചരിക്കുമ്പോൾ, കൃഷിപ്പണികളും ഗൃഹഭരണവും നടത്തിക്കൊണ്ടുപോ കുന്നത് സ്ത്രീകളാണ്. വിദ്യാഭ്യാസം കുറവാണെങ്കിലും തങ്ങളുടെ ഗ്രാമത്തെ ഒരു ഉത്തമഗ്രാമമാക്കി മാറ്റിയെടുക്കുന്നതിന് ഇവിടത്തെ സ്ത്രീകൾ വഹിച്ച പങ്ക് ആരേയും അത്ഭുതപ്പെടുത്തും. സാമൂഹ്യപരിഷ്ക്കരണം ലക്ഷ്യമാക്കി പ്രവർത്തിക്കുന്ന, ദൽഹിയിൽനിന്നുള്ള ചില സംഘടനകൾ ഇവർക്ക് മാർഗ നിർദേശങ്ങൾ നൽകാൻ മുന്നോട്ടുവന്നപ്പോൾ അതൊരു വഴിത്തിരിവായി മാറു കയുംചെയ്തു. സഹകരണാടിസ്ഥാനത്തിൽ ഗുമ്മർ കോ-ഓപ്പറേറ്റീവ് സൊസൈറ്റിയ്ക്കു രൂപംകൊടുത്തതോടെ ഹിമാചൽപ്രദേശ് സർക്കാരിന്റെ

1. മഹാകാളി, അന്നപൂർണ ജ്യോതി, ചാന്ദിമാതാ, ഹിങ്ങ്ലജ് ഭവാനി, വിദ്യാവാസിനി, മഹാലക്ഷ്മി, സരസ്വതി, അംബിക, അഞ്ജന എന്നീ ദേവീരൂപങ്ങളുടെയാണ് 9 അഗ്നിപ്രവാഹം.

2. 2008 ൽ ഈ വഴിയ വീണ്ടും യാത്രചെയ്തപ്പോഴാണ് ഗുമ്മർ ഗ്രാമം സന്ദർശിച്ചത്.

സഹായങ്ങളും ലഭിച്ചു. പരമ്പരാഗതകൃഷികൾമാത്രം ചെയ്ത് ജീവിച്ചുപോന്നിരുന്ന ഇവർ നാണ്യവിളകളിലേക്ക് ചുവടുമാറ്റംനടത്തിയപ്പോൾ വിസ്മയിപ്പിക്കുന്ന മാറ്റങ്ങളാണ് ഉണ്ടായത്. ഇഞ്ചി, മഞ്ഞൾ, ഉള്ളി, വെളുത്തുള്ളി, മുളക്, കടുക് എന്നീ കൃഷികൾ ഗുമ്മർ ഗ്രാമത്തിൽ കനകം വിളയിച്ചപ്പോൾ രക്ഷപ്പെട്ടത് ഒരു ഗ്രാമം മുഴുവനുമായിരുന്നു. ധാന്യവിളകൾ ഒരുപ്പൂവ് മാത്രമാക്കിച്ചുരുക്കി, നാണ്യവിളൾക്കുവേണ്ടി ജലം മിതമായതോതിൽ ഉപയോഗിക്കുകവഴി ജലസ്രോതസ്സുകളുടെ സന്തുലനം നിലനിർത്താനും ഇവർക്ക് സാധിച്ചു. ഗുമ്മർ കോ-ഓപ്പറേറ്റീവ് സൊസൈറ്റി പ്രാദേശികമായ പല സാമൂഹ്യപ്രശ്നങ്ങൾക്കും പരിഹാരം കാണാൻ ശ്രമിക്കുന്നുണ്ട് എന്നത് തികച്ചും അഭിനന്ദനാർഹമാണ്. വനസംരക്ഷണം ഇവരുടെ ചുമതലയിൽ വളരെ കാര്യക്ഷമമായി നടക്കുന്നുണ്ട്. വൃക്ഷ-സസ്യ-മൃഗസംരക്ഷണം, കാട്ടുതീ തടയൽ, വനംകൊള്ളക്കാരെ തടയുന്നതിനായ് 'രഖാസ്' (RAKHAS) എന്ന ഗ്രാമീണ സന്നദ്ധസേനയെ നിയോഗിക്കൽ തുടങ്ങി പരിസ്ഥിതിസംരക്ഷണത്തിന്റെ എല്ലാ ചുമതലയും സൊസൈറ്റി നിർവഹിക്കുന്നു. ചീർ (പൈൻ) മരങ്ങൾ ടാപ്പ് ചെയ്ത് പശ എടുക്കാനും അതുകൊണ്ട് (OLEO-RESIN) ടർപെന്റൈൻ ഉണ്ടാക്കാനും കഴിയുമെന്ന് അറിഞ്ഞതോടെ വനംവകുപ്പ് അതിനായുള്ള പ്രവർത്തനങ്ങൾ ഗ്രാമീണരുടെ സഹായത്തോടെ ആരംഭിച്ചു. തീയിനെ ഫലപ്രദമായി ചെറുക്കാൻ കഴിയുന്ന ഇനത്തിൽപ്പെട്ട മരങ്ങളാണ് ചീർ, ബ്ളൂപൈൻ എന്നിവ. ബ്രിട്ടീഷ് ഭരണകാലത്ത് റെയിൽവെ സ്ലീപ്പറുകൾക്കുവേണ്ടി വൻതോതിൽ ഈ മരങ്ങൾ മുറിച്ചെടുത്തിട്ടുണ്ട്. ഈ മരങ്ങൾ വ്യാപകമായി വച്ചുപിടിപ്പിക്കാൻ വനംവകുപ്പ് ശ്രമിക്കുന്നുണ്ട്. ഒടിഞ്ഞും കടപുഴകിയും വീഴുന്ന മരങ്ങൾ മിതമായ വില ഈടാക്കിക്കൊണ്ട് ഗ്രാമീണർക്ക് നൽകാനും വനംവകുപ്പുകാർ ശ്രമിക്കുമ്പോൾ, അവിടെ രൂപപ്പെട്ടുവരുന്നത് ദൃഢമായ ഒരു സൗഹൃദമാണ്. വനമേഖലയ്ക്കു ചുറ്റും ജീവിക്കുന്നവരൊക്കെ വനംകൊള്ളക്കാരാണെന്ന ധാരണയും, ഉദ്യോഗസ്ഥ മുഷ്ക്കും, കൈക്കൂലിയും ജനങ്ങളെ വനംവകുപ്പിൽനിന്നും അകറ്റാൻ മാത്രമെ സഹായിക്കുകയുള്ളൂ. ഭാരതത്തിന്റെ മിക്ക വനമേഖലകളിലും ഇതാണ് സ്ഥിതി. ഗുമ്മർ ഗ്രാമത്തിൽ KHAIR, KATTHA, AONLA എന്നിവ കൃഷി ചെയ്യാൻ പറ്റിയ കാലാവസ്ഥയാണ്. മധുരത്തിനുവേണ്ടി ഉപയോഗിക്കുന്ന Stevia, ബയോ-ഡീസൽ ഉണ്ടാക്കാൻ പറ്റിയ Jatropha, സഫേദ് മുസ്ലി, Aloe Vera തുടങ്ങിയവ വനത്തോടുചേർന്നുള്ള സമതലപ്രദേശങ്ങളിൽ വ്യാപകമായി കൃഷി ചെയ്യുന്നുണ്ട്. കരകൗശലവിദ്യ സ്വായത്തമാക്കാനുള്ള പരിശീലനം ഇവിടത്തെ ഗ്രാമീണർക്ക് അടുത്തുതന്നെ ലഭിക്കുന്നതോടെ ആ മേഖലയിലും ഒരു മുന്നേറ്റം ഇവർ പ്രതീക്ഷിക്കുന്നു. കാറ്റാടിയന്ത്രം മുഖേനയുള്ള വൈദ്യുതി, സോളാർ എനർജി, ബയോഗ്യാസ് എന്നിവയെക്കുറിച്ചൊന്നും ഗുമ്മർ നിവാസികൾക്ക് അറിവില്ലായിരുന്നു. ബോധവൽക്കരണ ക്ലാസുകളിലൂടെ ഇതിന്റെയൊക്കെ പ്രാരംഭപ്രവർത്തനങ്ങൾ ആരംഭിച്ചുകഴിഞ്ഞു. കോഴിക്കൃഷി, ശുദ്ധജലമത്സ്യകൃഷി, ഡയറിഫാം, കൂൺകൃഷി എന്നിങ്ങനെ വിവിധമേഖലകളിലേക്ക് ഗ്രാമീണരെ സജ്ജമാക്കുന്നതിനുവേണ്ടിയുള്ള തുടക്കപ്രവർത്ത

നങ്ങൾക്ക് 30 ലക്ഷം രൂപ സർക്കാർ അനുവദിച്ചിട്ടുണ്ട്. ഗുമ്മർ ഗ്രാമത്തിനെ മാലിന്യ വിമുക്തമാക്കാനും പരിസ്ഥിതിസന്തുലനം നിലനിർത്തി പ്രകൃതിയെ സംരക്ഷിക്കാനും ഈ ഗ്രാമത്തിലെ ഓരോ കുടുംബവും പ്രതിജ്ഞാബദ്ധരാണ്. ഇതിൽ സ്ത്രീകൾ വഹിക്കുന്ന പങ്ക് വളരെ നിർണായകവുമാണ്. കേരളത്തിലെ വനിതകളും ഗുമ്മർ ഗ്രാമത്തിലെ വനിതകളെപ്പോലെ ക്രിയാത്മകമായ പ്രവർത്തനങ്ങളിലൂടെ ധനം സമ്പാദിക്കുകയാണ് വേണ്ടത്. ഓരോ ഗ്രാമവും സ്വയംപര്യാപ്തത നേടുമ്പോൾ അവിടത്തെ ഗ്രാമീണർ രാഷ്ട്രപുനർനിർമാണത്തിൽ പങ്കാളികളാവുകയാണെന്നത് എത്രയോ ശ്രേഷ്ഠമായ ഒരു കാര്യമാണ്.

തിബത്തിന്റെ ആത്മീയനേതാവായ ദലൈലാമയ്ക്ക് പ്രവാസി സർക്കാർ രൂപീകരിക്കാൻ ഭാരതസർക്കാർ സ്ഥലം അനുവദിച്ചത് ധർമശാലയ്ക്കടുത്തുള്ള മെക്ലോർഡ്ഗൻജിലാണ്. മഞ്ഞിൽ മൂടിക്കിടക്കുന്ന പർവതനിരകളുടെ താഴെ ദേവദാരു- പൈൻ മരങ്ങൾ തിങ്ങിനിറഞ്ഞ വനമേഖലയാണ്. അതിനു താഴെ സമതലത്തിനോടു ചേർന്ന് വിശാലമായ തേയിലത്തോട്ടങ്ങളുണ്ട്. ഇന്ദ്രഹർ ചുരം, ഗസുത്രി ചുരം, തലാങ്ചുരം, വാരുചുരം എന്നിവ ഉയർന്നുനിൽക്കുന്ന ഹിമപർവതനിര പ്രൗഢഗംഭീരമാണ്. കുളിരാർന്ന കാലാവസ്ഥയും തികച്ചും അനുയോജ്യമായ മറ്റു ജീവിതസൗകര്യങ്ങളും ഈ പ്രദേശത്തെ വശ്യസുന്ദരമാക്കുന്നു. ബ്രിട്ടീഷ് ഭരണകാലത്ത്, 1860-ൽ ഒരു സാനട്ടോറിയം നിലവിൽവന്നതോടെയാണ് ധർമശാല പുരോഗതിയിലേക്കുള്ള ചുവടുവെപ്പ് തുടങ്ങിയത്. 1960-ൽ ദലൈലാമ ഇവിടെ സ്ഥിരതാമസമാക്കിയതോടെ ധർമശാലയും മെക്ലോർഡ്ഗൻജും ലോകപ്രസിദ്ധമായിത്തീർന്നു. ഇന്ത്യയിലെ ചെറിയ 'ലാസ' (Little Lahasa) എന്നാണ് ദലൈലാമയുടെ ആസ്ഥാനം അറിയപ്പെടുന്നത്. കനത്ത സുരക്ഷാസംവിധാനങ്ങളാണ് ദലൈലാമയ്ക്കുവേണ്ടി ഭാരതസർക്കാർ ഏർപ്പെടുത്തിക്കൊടുത്തിരിക്കുന്നത്. സമ്പന്നതയിൽ മുങ്ങിക്കിടക്കുകയാണ് ആസ്ഥാനമന്ദിരവും ചുറ്റുപാടുകളും. വിദേശങ്ങളിൽനിന്ന് ഒഴുകിയെത്തുന്ന കോടിക്കണക്കിനു സമ്പത്തിന്റെ അധിപനായി ദലൈലാമയും പരിവാരങ്ങളും മെക്ലോർഡ്ഗൻജിൽ സസുഖം വാണരുളുന്നു! തിബത്തിന്റെ മോചനത്തിലൊന്നും ഇദ്ദേഹത്തിനു താൽപ്പര്യമില്ല. ഭാരതത്തിന്റെ വിവിധഭാഗങ്ങളിലുള്ള തിബത്തൻ അഭയാർത്ഥികേന്ദ്രങ്ങളിലും മറ്റും കോളനികളിലും തിങ്ങിപ്പാർത്ത്, ചെരിപ്പ്, ഷൂസ്, കമ്പിളി വസ്ത്രങ്ങൾ, കളിക്കോപ്പുകൾ എന്നിവ വിറ്റഴിച്ച് ഉപജീവനം നടത്തുന്ന തിബത്തൻ പൗരന്മാരെക്കുറിച്ച് ആർക്കാണ് വേവലാതി? കമനീയമായ ബുദ്ധമൊണാസ്ട്രിയിൽ സ്ഥാപിച്ചിട്ടുള്ള മണിച്ചക്രത്തിനു മുമ്പിൽ കുറച്ചുനേരം ഞാൻ പ്രാർത്ഥിച്ചുനിന്നു. 'അവലോകിതേശ്വര മന്ത്രം' പതിനായിരക്കണക്കിനു തവണ ഓരോ മണിപ്രാർഥന ചക്രത്തി(Mani Prayer Wheel)ലും ജപിച്ചുചേർത്തിട്ടുണ്ട്. 'ഓം മണിപദ്മെഹും' എന്ന് ഉരുവിട്ടുകൊണ്ട് ചക്രം സാവകാശത്തിൽ തിരിക്കുമ്പോൾ മന്ത്രം ജപിക്കുന്ന ഫലം ലഭിക്കുമെന്നാണ് വിശ്വാസം. സർവഐശ്വര്യങ്ങൾക്കും നിദാനമാണ് ഈ പ്രാർഥനയെന്നാണ് ബുദ്ധമതവിശ്വാസം.

5 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ ഡൽഹൗസിയിൽ എത്തി. പിന്നിട്ടുപോന്ന ഗ്രാമങ്ങൾ പലതും മനസ്സിനെ ഹരംകൊള്ളിക്കുന്നവിധം പ്രശാന്തസുന്ദരമായിരുന്നു. ഉയർന്നമലമടക്കുകളിലൂടെ, ഭീതിജനകമായ കയറ്റങ്ങൾ കയറി വാഹനം മുന്നോട്ടു കുതിയ്ക്കുമ്പോഴും താഴെ സമതലങ്ങളിൽ ചീഡ്, കണിക്കൊന്ന തുടങ്ങിയ വൃക്ഷങ്ങളുടെ പച്ചത്തഴപ്പും നെൽവയലുകളുടെ ഹരിതഭംഗിയും മനസ്സിനെ പുളകംകൊള്ളിച്ചു. പാറപ്പാളികൾകൊണ്ടും ടിൻഷീറ്റുകൊണ്ടും മേച്ചിൽചെയ്ത ഗ്രാമീണഭവനങ്ങൾ അതിന്നിടയിൽക്കൂടി കാണാം. ഡൽഹൗസി എത്തുന്നതിനു 2 കിലോമീറ്റർ മുമ്പുള്ള പുഞ്ച്പൂല റിസോർട്ട് സഞ്ചാരികളെ മാടിവിളിക്കുന്ന ഒരു സ്വപ്നഭൂമിയാണ്. ഇടതിങ്ങി വളർന്നുനിൽക്കുന്ന വനമേഖല, ചെങ്കുത്തായ മലഞ്ചെരുവുകൾ, അതിൽനിന്ന് കുതിച്ചൊഴുകി അഗാധതയിലേക്കു പതിയ്ക്കുന്ന വെള്ളച്ചാട്ടങ്ങൾ, നീലച്ഛവി തളംകെട്ടിനിൽക്കുന്ന അന്തരീക്ഷം, കുളിരേകുന്ന കാലാവസ്ഥ, ഇളംതെന്നലിൽ ഒഴുകിയെത്തുന്ന പരിശുദ്ധവായു തുടങ്ങി പ്രകൃതിയുടെ എല്ലാവിധ അനുഗ്രഹങ്ങളും ഇവിടെ സമന്വയിക്കുന്നു. ഇന്ത്യയുടെ വീരപുത്രനായ സർദാർ ഭഗവത്സിങ്ങിന്റെ അച്ഛൻ, അജിത്സിങ്ങിന്റെ സമാധിമണ്ഡപവും ഇവിടെയാണ്.

ഭാരതത്തിലെ ഹിൽറിസോർട്ടുകളിൽ പ്രഥമസ്ഥാനം അലങ്കരിക്കുന്നതിൽ ഒന്നാണ് ഡൽഹൗസി. ചംബ ജില്ലയിൽപ്പെട്ട ഈ കമനീയമായ സുഖവാസകേന്ദ്രം സമുദ്രനിരപ്പിൽനിന്ന് 7000- ത്തോളം അടി മാത്രം ഉയരത്തിലാണ്. 1854-ൽ ബ്രിട്ടീഷ് ഗവർണറായ ഡൽഹൗസി പ്രഭുവാണ് ഇത് സ്ഥാപിച്ചത്. ധൗലാധർ ഹിമപർവതനിരയിൽപ്പെട്ട മനോജ്ഞമായ ഈ ഭൂവിഭാഗം സഞ്ചാരികളുടെ സ്വർഗീയഭൂമിയായിമാറിയതിൽ ഒട്ടും അതിശപ്പെടാനില്ല. പ്രകൃതിയുടെ മടിത്തട്ടിലൂടെ ശാന്തമായ, ആഹ്ളാദഭരിതമായ, മോഹിപ്പിക്കുന്ന ഒരു യാത്രാനുഭവമാണ് ഇത്. തികച്ചും, വൃത്തിയും വെടിപ്പുമുള്ളതും കോൺക്രീറ്റ് കാടുകളിൽനിന്ന് മുക്തവുമായ ഒരു വിനോദസഞ്ചാരകേന്ദ്രമാണ് എന്നുള്ളതാണ് ഡൽഹൗസിയുടെ പ്രത്യേകത. മൂടൽമഞ്ഞിനാൽ ആവരണം ചെയ്യപ്പെട്ട താഴ്വരകളിലൂടെ, ദേവദാരു-പൈൻ മരങ്ങളുടെ സുഗന്ധവാഹിയായ ഇളംകാറ്റും ആസ്വദിച്ചുകൊണ്ടുള്ള നടത്തം കാല്പനികഭാവനകളെ ഉദ്ദീപിപ്പിക്കുന്നതാണ്. കൊച്ചു കൊച്ചു വെള്ളച്ചാട്ടങ്ങളുടെ വെൺമയും നീരൊഴുക്കുകളുടെ കളകളാരവവും പക്ഷികളുടെ സംഗീതാർദ്രമായ വിളികളും ഒത്തുചേരുമ്പോൾ അതൊരു സ്വർഗീയാനുഭൂതിയായിമാറുന്നു. ഡൽഹൗസിയെ യുവമിഥുനങ്ങളുടെ ഇഷ്ടസങ്കേതമാക്കി മാറ്റുന്നതും ഇതുകൊണ്ടൊക്കെത്തന്നെയാണ്. ഈ സ്ഥലത്തിന്റെ അഭൗമമായ സൗന്ദര്യം മനസ്സിന് എന്തെന്നില്ലാത്ത സ്വസ്ഥത പ്രദാനംചെയ്യുന്നു. "സൗന്ദര്യം, കാലാവസ്ഥ, പരിസരം അങ്ങനെ എല്ലാംകൊണ്ടും ഇന്ത്യയിലെ ഏറ്റവും മനോഹരമായ സുഖവാസകേന്ദ്രങ്ങളിൽ ഒന്നാണ് ഡൽഹൗസി. മറ്റേതൊരു സുഖവാസകേന്ദ്രത്തെക്കാളും ഞാൻ പോകാൻ ഇഷ്ടപ്പെടുന്നതും ഡൽഹൗസിയിലേക്കു തന്നെ"- എന്ന പണ്ഡിറ്റ് ജവഹർലാൽ നെഹ്റുവിന്റെ വാക്കുകൾക്ക് ഇന്നും

ഏറെ പ്രസക്തിയുണ്ട്. പ്രഭാതസവാരിക്കാരുടെ ഇഷ്ടസങ്കേതമാണ് ഡൽഹൗസി. വൃക്ഷങ്ങളുടെ ശീതളച്ഛായയുടെ മറപറ്റി, താഴ്ന്നിറങ്ങിക്കിടക്കുന്ന വിജനമായ വീഥികളിലൂടെ മന്ദമാരുതന്റെ തലോടലേറ്റുവാങ്ങി, മഞ്ഞിന്റെ മണിമുത്തുകണങ്ങളേറ്റ് വിടരാൻ വെമ്പിനിൽക്കുന്ന പുഷ്പങ്ങളുടെ സൗന്ദര്യം നുകർന്ന്, നീലാകാശത്തിന്റെ നീലിമ തളംകെട്ടി നിൽക്കുന്ന അന്തരീക്ഷത്തിന്റെ നിർവൃതിയിൽ ലയിച്ചമർന്ന് മന്ദമന്ദം നടക്കുമ്പോൾ ഭൂമിയിലെ സ്വർഗം ഇതാണെന്ന് തോന്നിപ്പോകും. ഡൽഹൗസിയിൽനിന്ന് 23 കിലോമീറ്റർ ദൂരെയുള്ള ഖജ്ജിയാറിൽ എത്തുന്നതോടെ പ്രകൃതിസൗന്ദര്യം അതിന്റെ പരമോന്നതമായ അവസ്ഥയിൽ എത്തിച്ചേരുന്നു. ഇന്ത്യയിലെ 'മിനി സ്വിറ്റ്സർലാന്റ്' എന്നാണ് വിദേശികൾ ഖജ്ജിയാറിനെ വിളിച്ചാദരിക്കുന്നത്.

ഡൽഹൗസിയിലെ തിരക്കേറിയ പ്രധാനവീഥിയിലൂടെ ഞങ്ങൾ ഒന്നു ചുറ്റിക്കറങ്ങി. വിക്ടോറിയൻ കാലഘട്ടത്തെ ഓർമിപ്പിക്കുന്ന കെട്ടിടസമുച്ചയങ്ങളും മാലിന്യവിമുക്തമായ റോഡും പരിസരങ്ങളും തികച്ചും ആസ്വാദനീയമാണ്. തിബത്തൻ അഭയാർഥികൾ നടത്തുന്ന മാർക്കറ്റിൽനിന്ന് ഭൂപീന്ദർ ട്രക്കിങ്ങിന്നാവശ്യമായ കമ്പിളിവസ്ത്രങ്ങൾ വാങ്ങി. സന്ധ്യ കഴിഞ്ഞപ്പോൾ മഞ്ഞുവീഴ്ച ആരംഭിച്ചതിനാൽ ഞങ്ങൾ ഹോട്ടലിലേക്കു മടങ്ങി.

മണിമഹേഷ് കൈലാസയാത്ര ലക്ഷ്യംവച്ച് വന്നവരാണ് ഞങ്ങളെന്ന് ഹോട്ടലിന്റെ മാനേജർക്ക് അറിയാമായിരുന്നു. മുറിയെടുക്കുമ്പോൾ ഞാൻ ഇതേക്കുറിച്ച് ചോദിച്ചിരുന്നു. തനിയ്ക്ക് അതെക്കുറിച്ച് അറിയില്ലെന്നും ആരോടെങ്കിലും അന്വേഷിച്ച് വിവരങ്ങൾ ശേഖരിക്കാൻ ശ്രമിക്കാമെന്നും അദ്ദേഹം പറഞ്ഞപ്പോൾ അതൊരു ഭംഗിവാക്കായിട്ടേ ഞാൻ കരുതിയുള്ളൂ. പക്ഷെ, ഞങ്ങൾ തിരിച്ചെത്തിയപ്പോൾ അനിൽകുമാർ ഖത്രി എന്നൊരു ചെറുപ്പക്കാരനെ മാനേജർ എനിക്ക് പരിചയപ്പെടുത്തിത്തന്നു. ചംമ്പ സ്വദേശിയായ അദ്ദേഹം മണിമഹേഷ് യാത്രയെക്കുറിച്ച് വിശദമായി പറഞ്ഞുതന്നു.

ജൂൺ ആദ്യവാരത്തോടുകൂടി മാത്രമെ മണിമഹേഷ് ഹിമഭൂമിയിലെ മഞ്ഞ് ഉരുകിത്തീർന്ന് സഞ്ചാരയോഗ്യമാവുകയുള്ളൂ. കാലാവസ്ഥയുടെ വ്യതിയാനം അനുസരിച്ച് ഒന്നോ രണ്ടോ ആഴ്ച ദീർഘിച്ചുപോയെന്നുവരാം. ഹിമാലയത്തിലെ ഏറ്റവും അപകടകരമായ ഗ്ലേഷിയറുകളുടെ ഒരു ശൃംഖലതന്നെ ഇവിടെയുണ്ട്. മഞ്ഞുകാലത്ത് ഇതിൽക്കൂടിയുള്ള യാത്ര തികച്ചും അപകടകരമാണ്. ശ്രീകൃഷ്ണ ജന്മാഷ്ടമിയ്ക്കാണ് മണിമഹേഷ് കൈലാസയാത്ര നടത്തുക. സർക്കാരിന്റേയും, മറ്റു സന്നദ്ധസംഘടനകളുടേയും നേതൃത്വത്തിൽ ഈ തീർഥയാത്രാപഥം സഞ്ചാരയോഗ്യമാക്കിയെടുക്കുന്നു. വഴിയിലുടനീളം ധാബകളും സൗജന്യവിശ്രമകേന്ദ്രങ്ങളും അക്കാലത്ത് ലഭ്യമാക്കും. ഹിമാചൽപ്രദേശിലെ മിക്ക ജില്ലകളിൽനിന്നും തീർഥാടകർ എത്തിച്ചേരുന്നതിനാൽ അഭൂതപൂർവമായ തിരക്ക് അനുഭവപ്പെടും. ജന്മാഷ്ടമിസമയത്ത് എത്തിച്ചേർന്ന് ഈ തീർഥയാത്രക്ക് ശ്രമിക്കുക. ഈ സമയത്ത് അങ്ങോട്ട് യാത്രചെയ്യാനുള്ള ശ്രമം ഇവിടെവച്ച്തന്നെ ഉപേക്ഷിക്കുക. അതാണ് നല്ലത്.

ഞങ്ങൾ ഒന്നിച്ചിരുന്ന് ഓരോ കപ്പ് ചായ കുടിച്ചു. അനിൽകുമാർ യാത്ര പറഞ്ഞ് പോയപ്പോൾ, പിറ്റെദിവസം അതിരാവിലെ ബ്രഹ്മോർ ലക്ഷ്യംവച്ച് യാത്ര തുടരാനാണ് ഉദ്ദേശ്യമെന്ന് ഭൂപീന്ദറിനെ അറിയിച്ച് ഞാൻ മുറിയിലേക്കു കയറി. സിംലയിൽവച്ച് പിരിഞ്ഞുപോയ സുഹൃത്തുക്കളിൽ ഒരാളായ ഡോക്ടർ സുരേന്ദ്രസിങ്ങിനെ ഞാൻ ടെലിഫോണിൽ ബന്ധപ്പെട്ടപ്പോൾ അവർ മൂന്നുപേർ അന്നു രാത്രിയിൽ പുറപ്പെടുകയാണെന്നും പിറ്റേന്ന് വൈകുന്നേരത്തോടെ ബ്രഹ്മോറിൽ എത്തിച്ചേരാമെന്നാണ് കരുതുന്നതെന്നും മറുപടി കിട്ടി. മണിമഹേഷ് യാത്രയ്ക്ക് സാധിക്കുന്നില്ലെങ്കിൽത്തന്നെ ബ്രഹ്മോർവരെ യാത്രചെയ്ത് ഈ തീർഥയാത്രാപഥത്തെക്കുറിച്ച് കൂടുതൽ അറിവുനേടുന്നത് നന്നായിരിക്കുമെന്ന് എനിയ്ക്കുതോന്നി. ധർമശാലയിലും ഡൽഹൗസിയിലും ഞാൻ നിരവധി ഫോട്ടോഷോപ്പുകളിൽ കയറി അന്വേഷിച്ചുവെങ്കിലും മണിമഹേഷ് കൈലാസത്തിന്റെ ചിത്രങ്ങൾ ഒന്നുംതന്നെ കണ്ടുകിട്ടിയില്ല.

ഇരുട്ട് പരന്നതോടെ ദൽഹൗസിയും പരിസരങ്ങളും മൂടൽമഞ്ഞിൽ ആണ്ടുപോയി. ഹോട്ടലിന്റെ ബാൽക്കണിയിൽ നിന്നു നോക്കുമ്പോൾ പട്ടണത്തിന്റെ തിരക്കേറിയ പ്രധാനവീഥി വ്യക്തമായി കാണാം. മുനിഞ്ഞുകത്തുന്ന വൈദ്യുതിവിളക്കുകളുടെ നിഴൽപറ്റി കമ്പിളികൊണ്ട് മൂടിപ്പുതച്ച ജനങ്ങൾ അച്ചടക്കത്തോടെ നടന്നു നീങ്ങുന്നു. തിക്കും തിരക്കും ഒച്ചയും ബഹളവും ഒന്നുമില്ലാതെ എല്ലാവരും അവരവരുടെ ലക്ഷ്യത്തിലേക്ക് നീങ്ങുകയാണ്. വിദേശരാഷ്ട്രങ്ങളിലെ അച്ചടക്കമുള്ള പൗരന്മാരെപ്പോലെ, ഇന്ത്യക്കാർക്കും ജീവിയ്ക്കാൻ സാധിക്കുമെന്ന് ആദ്യമായി എനിയ്ക്കു ബോധ്യപ്പെട്ടത് ഡൽഹൗസിയിൽവച്ചാണ്.

## IV

കാലത്ത് 6 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ യാത്ര തുടങ്ങി. ഡൽഹൗസിയിൽനിന്ന് കാലാടോപ്- ഖജ്ജിയാർ- സുൽത്താൻപൂർ- ചംബ വഴി ബ്രഹ്മോറിലേക്ക് 135 കിലോമീറ്റർ ദൂരമുണ്ട്. വഴി അത്യധികം ദുർഘടമാണെന്ന് ചില ഡ്രൈവർമാർ മുന്നറിയിപ്പുതന്നതിനാൽ ഞങ്ങൾ നേരത്തെ ഇറങ്ങുകയാണുണ്ടായത്. തെളിഞ്ഞ അന്തരീക്ഷമായിരുന്നുവെങ്കിലും മലമടക്കുകളിൽ മൂടൽമഞ്ഞ് തളംകെട്ടിനിന്നതിനാൽ വളരെ സാവധാനത്തിൽ മാത്രമെ യാത്ര ചെയ്യാൻ സാധിച്ചുള്ളു. കാലാടോപിലെ വന്യമൃഗസംരക്ഷണകേന്ദ്രം സന്ദർശിക്കാൻ കാത്തുനിൽക്കാതെ, ഖജ്ജിയാറിന്റെ മനംമയക്കുന്ന പ്രകൃതിഭംഗി വാഹനത്തിൽ ഇരുന്ന് മാത്രം ആസ്വദിച്ച് ഞങ്ങൾ മുന്നോട്ടുപോയി.

സുൽത്താൻപൂർ എത്തിയപ്പോൾ ചായ കഴിക്കാനായി യാത്ര നിർത്തി. രാവി നദിയുടെ കരയോടുചേർന്നുള്ള ഈ സ്ഥലം സാമാന്യം തിരക്കുള്ള വലിയ ഒരു അങ്ങാടിയാണ്. നെല്ല്, ഗോതമ്പ്, ചോളം, ആപ്പിൾ, പച്ചക്കറികൾ എന്നിവ ഈ പ്രദേശത്ത് സമൃദ്ധമായി കൃഷി ചെയ്തിട്ടുണ്ട്. വിവിധതരം അച്ചാറുകൾ ഉണ്ടാക്കുന്ന കമ്പനികൾ സുൽത്താൻപൂരിൽ ധാരാളം

കണ്ടു. ഇവിടെ ഉൽപാദിപ്പിക്കുന്ന അച്ചാറുകൾ മറ്റു ജില്ലകളിലേക്കും അടുത്ത സംസ്ഥാനങ്ങളിലേക്കും കയറ്റിപ്പോകുന്നുണ്ടെന്ന് ബസ് സ്റ്റോപ്പിൽവച്ചു പരിചയപ്പെട്ട അജയ്കുമാർ എന്ന വിദ്യാർഥി പറഞ്ഞു. ഡിഗ്രി കോഴ്സുകൾ വരെ മാത്രമെ ഇവിടെ പഠനസൗകര്യമുള്ളൂ. അതുകഴിഞ്ഞാൽ 400-ൽപ്പരം കിലോമീറ്റർ ദൂരെക്കിടക്കുന്ന സിംലയിൽ പോകണം.

9 മണി കഴിഞ്ഞപ്പോൾ ചംമ്പയിൽ എത്തി. ക്ഷേത്രദർശനം നടത്തിയ ശേഷം പ്രാതൽ കഴിച്ച് യാത്ര തുടരാമെന്നാണ് തീരുമാനിച്ചത്. ചംമ്പയുടെ സൗന്ദര്യം വാക്കുകളിൽ ഒതുക്കാൻ പറ്റുന്നതല്ല. വൃത്താകാരത്തിൽ സ്ഥിതി ചെയ്യുന്ന വനമേഖലയുടെ നടുവിലായി ഒരു തളികപോലെ ചംമ്പ എന്ന സുന്ദരി ആലസ്യംപൂണ്ടുകിടക്കുന്നു. പടുകൂറ്റൻ ദേവദാരു മരങ്ങൾ ഇടതിങ്ങി വളർന്നു നിൽക്കുന്നതിനാൽ, ഹരിതഭംഗിയിൽ ആറാടിക്കിടക്കുകയാണ് ഈ കൊച്ചുപട്ടണം. പട്ടണത്തിനു നീല മുത്തുകൊണ്ടുള്ള അരഞ്ഞാണം കെട്ടിയതുപോലെ രാവി നദി അലസമായി ഒഴുകുന്നു. വനമേഖലയുടെ പശ്ചാത്തലത്തിൽ, ചക്രവാളത്തെ തൊട്ടുരുമ്മിയപോലെ നിലകൊള്ളുന്ന ഹിമശൃംഗങ്ങൾ ഈ പ്രദേശമാകെ വൈഡൂര്യപ്രഭ വാരിവിതറുന്നു. മലമുകളിൽനിന്ന് ഒഴുകിയെത്തുന്ന ഇളംതെന്നൽ, ദേവദാരു വൃക്ഷങ്ങളെ തഴുകി താഴ്വരയിലേക്കെത്തുമ്പോൾ അവിടമാകെ പ്രസരിക്കുന്നത് മാസ്മരഗന്ധമുള്ള വായുവാണ്. നീലാംബരത്തിനു കീഴെ, കുളിരാർന്ന കാലാവസ്ഥയിൽ, ചംമ്പ എന്ന കൊച്ചുസുന്ദരിയെ വീക്ഷിച്ചാസ്വദിക്കുമ്പോൾ സർവേന്ദ്രിയാനുഭൂതിയാണ് അനുഭവപ്പെടുക.

എ.ഡി. 920-ൽ രാജസാഹിബ് വർമനാണ് ചംമ്പ രാജവംശം സ്ഥാപിച്ചത്. തന്റെ സുന്ദരിയായ മകൾ ചംമ്പാവതിയുടെ നാമധേയത്തിൽനിന്നാണ് ഈ രാജവംശത്തിന് ചംമ്പ എന്ന പേർ അദ്ദേഹം നൽകിയത്. മാറിമാറി വന്ന രാജവംശങ്ങളും രാജാക്കന്മാരും ചംമ്പയുടെ സമഗ്രമായ പുരോഗതിക്കുവേണ്ടി അക്ഷീണം പ്രയത്നിച്ചു. അക്കാലത്ത് നിർമിച്ച നിരവധി ശിവ-വൈഷ്ണവ ക്ഷേത്രങ്ങൾ ജില്ലയുടെ പല ഭാഗത്തായി ഇന്നും പ്രൗഢിയോടെ നിലനിൽക്കുന്നുണ്ട്. സമുദ്രനിരപ്പിൽനിന്ന് 3300 അടി മാത്രം ഉയരത്തിൽ സ്ഥിതിചെയ്യുന്ന ഈ സ്ഥലം ആത്മീയതയും പഴമയും നവീനപുരോഗതിയും ഇടകലർന്നുകിടക്കുന്ന ഒരു പ്രദേശമാണ്. ചംമ്പയിലെ പ്രശസ്തമായ ലക്ഷ്മീനാരായണക്ഷേത്രസമുച്ചയത്തിൽ ദർശനംനടത്തി മടങ്ങുമ്പോൾ വിസ്മയാധീനനായിപ്പോയി. 'കരിങ്കല്ലിൽ കവിത വിരിയിക്കുക' എന്ന പ്രയോഗം ഇവിടെ അക്ഷരാർഥത്തിൽ പ്രായോഗികമാക്കിയിരിക്കുകയാണ്. പരമശിവനും നാരായണനും ദേവിയ്ക്കും ഇവിടെ വെവ്വേറെ ക്ഷേത്രങ്ങൾ ഉണ്ട്.

ചംമ്പയിൽനിന്ന് 90 കിലോമീറ്റർ ദൂരെ കിടക്കുന്ന ബ്രഹ്മോറിലേക്കുള്ള വഴി മനസ്സിനെ ഭയവിഹ്വലമാക്കുന്ന ഒരു പാതയാണ്. ഹിമാലയത്തിന്റെ പല ഭാഗത്തായിക്കിടക്കുന്ന അതിദുർഘടമായ മലമ്പാതകളിൽക്കൂടി സഞ്ചരിച്ചിട്ടുള്ള എനിയ്ക്ക് ഇതൊരു വേറിട്ട അനുഭവമായി തോന്നിയില്ലെങ്കിലും, ഈ വഴിയിൽക്കൂടി യാത്രചെയ്യാൻ ആഗ്രഹിക്കുന്നവർക്ക് ഒരു സൂചന നൽകു

ന്നത് നന്നായിരിയ്ക്കുമെന്നു തോന്നുന്നു. ഉയർന്നമലമടക്കുകളിലൂടെ ചുറ്റിക്കറങ്ങി കയറിപ്പോകുന്ന പാതയ്ക്ക് വീതി വളരെകുറവാണ്. താഴെ, അഗാധമായ മലയിടുക്കുകളിലൂടെ രാവിനദി സംഹാരരുദ്രയായി ഒഴുകുന്നു. എതിരെ വരുന്ന വാഹനങ്ങൾക്ക് വഴി കൊടുക്കേണ്ടിവരുമ്പോഴാണ് യഥാർഥ പ്രതിസന്ധി ഉടലെടുക്കുന്നത്. ജലവൈദ്യുതപദ്ധതികളുടെ നിർമാണം പല ഭാഗങ്ങളിലുംനടക്കുന്നതിനാൽ, ഇവരുടെ വലിയ വാഹനങ്ങൾ എതിരെ വന്നാൽ ചെറുവാഹനങ്ങൾ പിന്നോട്ടെടുക്കുകയെ നിർവാഹമുള്ളൂ. അഗാധമായ താഴ്‌വരയുടെ ഓരത്തുകൂടി പലപ്പോഴും അരകലോമീറ്ററോളം വാഹനം പിന്നോക്കം ഓടിക്കുന്നതിന്റെ പ്രായോഗിക ബുദ്ധിമുട്ട് എത്ര വലുതാണെന്ന് ഊഹിക്കാവുന്നതേയുള്ളൂ. നിർമാണപ്രവർത്തനങ്ങളുടെ ഭാഗമായി ഈ പ്രദേശത്തെ കരിങ്കൽ ശൈലങ്ങളിൽ നടത്തുന്ന സ്ഫോടനങ്ങൾ മറ്റു പർവതങ്ങളെ ദുർബലമാക്കുന്നതിനാൽ, മലയിടിച്ചിൽ സാധാരണമാണ്. പലപ്പോഴും റോഡ് ഒന്നടങ്കം ഇടിഞ്ഞ് നദിയിൽ പതിക്കുന്നതിനാൽ രണ്ടോ മൂന്നോ ദിവസം വഴിയിൽ തങ്ങേണ്ടിവരും. വിദേശികളായ പ്രോജക്റ്റ് മാനേജർമാർ ഇത്തരം സന്ദർഭങ്ങളിൽ രംഗത്തെത്തി റോഡിന്റെ പുനർനിർമാണത്തിന് നേതൃത്വംനൽകുന്നു എന്നതാണ് ഏക ആശ്വാസം.[1]

മലമടക്കുകളിൽ ഗ്രാമങ്ങളുണ്ട്. കുത്തനെനിൽക്കുന്ന പർവതനിരകളായതിനാൽ കൃഷികൾചെയ്യാൻ സൗകര്യം കുറവാണ്. എങ്കിലും പറ്റുന്ന സ്ഥലത്തെല്ലാം ചെറിയതോതിൽ കൃഷിയിറക്കുന്നുണ്ട്. നാൽക്കാലികളെ വളർത്തിയാണ് ഇവർ വരുമാനം ഉണ്ടാക്കുന്നത്. പശു, എരുമ, ചെമ്മരിയാട്, കോവർക്കഴുത എന്നീ മൃഗങ്ങൾ കുത്തനെയുള്ള മലയിടുക്കുകളിലും കൂട്ടത്തോടെ മേഞ്ഞുനിൽക്കുന്നത് കൗതുകമാർന്ന ഒരു കാഴ്ചയാണ്. പാൽ വിപണനം ചെയ്തും കമ്പിളിനൂൽ വിറ്റഴിച്ചും ഇവർ വരുമാനമുണ്ടാക്കുന്നു. ഖരാമുക്, ലാഹൾ എന്നീ കൊച്ചുഗ്രാമങ്ങൾ പിന്നിട്ട് ചനാനി ഗ്രാമത്തിൽ എത്തിയപ്പോൾ ഞങ്ങൾ ഭക്ഷണം കഴിക്കാനായി ഒരു ഢാബയിൽ കയറി. ഭൂപീന്ദർ റോട്ടിയും പരിപ്പുകറിയും കഴിച്ചപ്പോൾ ഞാൻ ചായയും ബിസ്കറ്റും കഴിച്ച് തൃപ്തനായി. പരിശുദ്ധമായ പാലിന്റെ മേൻമ കൊണ്ടാകാം, ചായ ഒന്നാന്തരമായിരുന്നു. ഞങ്ങൾ മണിമഹേഷ് കൈലാസം ലക്ഷ്യംവച്ച് വന്നവരാണെന്നറിഞ്ഞപ്പോൾ ഢാബക്കാരൻ ബിയാസ്ദേവ് പ്രധാൻ പുരികം ചുളിച്ച് ആശ്ചര്യത്തോടെ നോക്കി. തുടർന്ന്, അദ്ദേഹം പറഞ്ഞ ഏതാനും വാചകങ്ങൾ കേൾക്കാൻ സുഖമുള്ളതായിരുന്നില്ല. '- മണിമഹേഷിലേക്കുള്ള യാത്ര ഈ സമയത്ത് അത്യന്തം അപകടമാണ്. ഹിമാനികൾ ഉരുകിത്തീരാത്തതിനാൽ പകുതിവഴി ചെല്ലുമ്പോഴേക്കും തിരിച്ചുപോരേണ്ടിവരും. രണ്ടുദിവസം മുമ്പ്

1. രാവി നദിയിലും അതിന്റെ പോഷകനദികളിലും നടക്കുന്ന ഹൈഡ്രോ ഇലക്ട്രിക് പ്രോജക്റ്റുകളിൽ പ്രധാനപ്പെട്ടവ ഇവയാണ്. 1) Hibra Project- 231 MW (H.CC. LTD), 2) 1st Chamera Project - 540 MW (JPL. LTD, 3) IInd Chamera Project - 300 MW (J.P.L. LTD), 4) Buddhala Project - 70 MW (Linco Green Power Co;), 5) Baira Suel Project - 198 MW, 6) Kuthar Project - 260 MW (L& T LTD)

ഒരു സംഘം ഗദ്ദികൾ[1] ഇവിടെ വന്നിരുന്നു. ഡാൻചൊ[2] എത്തുന്നതിനു മുമ്പായി ഒരു പടുകൂറ്റൻ ഹിമാനി വഴിയിൽ തടസ്സം സൃഷ്ടിച്ചുകൊണ്ടുകിടക്കുന്നു എന്നാണ് അവർ പറഞ്ഞത്. വളരെ പതുക്കെ മാത്രമെ അവൻ ചലിക്കുന്നുള്ളൂ. ഇവരുടെ നാല് ചെമ്മരിയാടുകൾ ഹിമാനിയുടെ വിള്ളലിൽപ്പെട്ട് അപ്രത്യക്ഷമായി. മുകളിലാണെങ്കിൽ, മഞ്ഞുമലകൾ കൂട്ടത്തോടെ ഇടിഞ്ഞു വീഴുന്നുണ്ടെന്നും ഗദ്ദികൾ പറഞ്ഞു. ആദ്യമായിട്ട് ഈ വഴിയെ വരുന്നവരായതുകൊണ്ട് പറഞ്ഞുതരുന്നു എന്നുമാത്രം. ജന്മാഷ്ടമി സമയത്ത് വരുന്നതാണ് നല്ലത്. അപ്പോൾ ഒരുവിധം ഭദ്രമാണ്.'

4 മണിക്ക് മുമ്പായി ഞങ്ങൾ ബ്രഹ്മോറിൽ എത്തിച്ചേർന്നു. ബ്രഹ്മോർ അങ്ങാടി സാമാന്യം ജനത്തിരക്കുള്ള സ്ഥലമാണ്. ഇടുങ്ങിയ ഗല്ലികളും വീതി കുറഞ്ഞ പ്രധാനറോഡും പലപ്പോഴും ഗതാഗതസ്തംഭനത്തിനു ഹേതുവാകുന്നു. പ്രധാനഅങ്ങാടിയുടെ തിരക്കിൽനിന്ന് മുന്നോട്ടുപോന്നാൽ ബ്രഹ്മോറിന്റെ നയനാഭിരാമമായ പ്രകൃതിസൗന്ദര്യം ആസ്വദിക്കാം. ചംബ എന്ന ഗോത്ര സംരക്ഷണ ജില്ലയിൽപ്പെട്ട ഈ പ്രദേശം സമുദ്രനിരപ്പിൽനിന്ന് 9000-ത്തോളം അടി ഉയരത്തിൽ സ്ഥിതിചെയ്യുന്നു. എങ്ങോട്ടു നോക്കിയാലും ചക്രവാളത്തെ ചുംബിച്ചപോലെ നിലകൊള്ളുന്ന പർവതനിരകൾ മാത്രം. താഴ്ന്നിറങ്ങിക്കിടക്കുന്ന മലഞ്ചെരുവുകളിൽ മുഴുവനും തട്ടുകൃഷികളാണ് (Terrace Farming). ഗോതമ്പ്, മെയ്സ്, ഉരുളക്കിഴങ്ങ് എന്നിവ വൻതോതിൽ ഇവിടെ കൃഷി ചെയ്തിട്ടുണ്ട്. പച്ചക്കറികളും ധാരാളമുണ്ട്. മറുഭാഗത്തെ ഉയർന്ന പ്രതലത്തിൽ മുഴുവനും ആപ്പിൾ മരങ്ങളാണ്. ബ്രഹ്മോറിൽ മൊത്തം 1000-ത്തോളം കുടുംബങ്ങൾ താമസിക്കുന്നുണ്ട്. പ്ലസ്ടു വരെ മാത്രമെ വിദ്യാഭ്യാസസൗകര്യം ഉണ്ടായിരുന്നുള്ളൂ. ഒരു വർഷം മുമ്പ് ബിരുദപഠനത്തിനുള്ള കോളേജ് സർക്കാർ തുടങ്ങിയെങ്കിലും അതിന്റെ പ്രവർത്തനങ്ങൾ പലതും മന്ദഗതിയിലായതിനാൽ ക്ലാസ്സുകൾ ആരംഭിച്ചിട്ടില്ല. ഒരു ചെറിയ സർക്കാർ ആശുപത്രിയും രണ്ടു ഡോക്ടർമാരും ഉണ്ടെങ്കിലും അവർ മിക്കവാറും അവധിയിൽ ആയിരിക്കും. രോഗികളെയെല്ലാം ദൂരെയുള്ള ചംബ ജില്ലാ ആശുപത്രിയിലേക്ക് അയക്കാറാണ് പതിവ്. ജനങ്ങൾ സ്വതവെ സമാധാനപ്രിയരാണ്. സഞ്ചാരികൾക്കു താമസിക്കാൻ പറ്റിയ ഹോട്ടലുകൾ ഇവിടെ കുറവാണ്. ഒരു മാസത്തോളം നീണ്ടുനിൽക്കുന്ന ജന്മാഷ്ടമി സമയത്ത് ഗ്രാമീണർ തങ്ങളുടെ വസതികളിൽ തീർഥാടകർക്ക് താമസിക്കാൻ സൗകര്യം ഒരുക്കിക്കൊ

1. ഹിമാലയത്തിൽ കണ്ടുവരുന്ന ആട്ടിടയന്മാരുടെ ഒരു വർഗ്ഗമാണ് ഗദ്ദികൾ. ആട്ടിൻപറ്റങ്ങളെ മേച്ചുകൊണ്ട് നാടോടികളായി ഇവർ സഞ്ചരിക്കുന്നു. ഒരു മാസത്തിലധികം ഒരു സ്ഥലത്തും തങ്ങില്ല. സകുടുംബമായിട്ടാണ് സഞ്ചാരം. കൂടാരത്തിലൊ ഗുഹയിലൊ ആണ് താമസം. വിദ്യാഭ്യാസത്തിൽ ഒട്ടും താൽപര്യമില്ല. ഹിമാലയത്തിലെ ഓരോ മുക്കും മൂലയും ഹൃദിസ്ഥമായതിനാൽ, മലകയറ്റക്കാർ ഇവരെ വഴികാട്ടികളായി കൊണ്ടുപോകാറുണ്ട്. ഗദ്ദികൾ പൊതുവെ സുമുഖരാണ്; അതിലുപരി വിശ്വസ്ഥരുമാണ്. ഗദ്ദി എന്നൊരു ഇനം നായ്ക്കളും ഹിമാലയത്തിൽ ഉണ്ട്.

2. മണിമഹേഷ് കൈലാസയാത്രയിലെ ആദ്യദിവസത്തെ ക്യാമ്പ്.

ടുക്കുന്നു. ഇക്കാലത്ത് പലവിധത്തിലുള്ള കച്ചവടങ്ങൾചെയ്തും ഇവർ പണം സമ്പാദിക്കുന്നു. മഞ്ഞുകാലത്ത് നാലോ അഞ്ചോ അടി കനത്തിൽ മഞ്ഞു വീഴുമ്പോൾ ജനജീവിതം ദുസ്സഹമാണ്. ചുറ്റുമുള്ള ഹിമപർവതനിരകളിൽ ഇക്കാലത്ത് അവലാൻഷ് (Avalanche) വീശിയടിക്കുന്നതും മാരകമായ വിധത്തിൽ ഹിമക്കാറ്റ് ആഞ്ഞടിക്കുന്നതും പതിവാണ്. ഇതുമൂലമുണ്ടാകുന്ന മരണങ്ങളും മറ്റു നാശനഷ്ടങ്ങളും ഇവർ നിസ്സഹായതയോടെ ഏറ്റുവാങ്ങുന്നു.

ആർഷകൃതികളിൽ ബ്രഹ്മോറിനെക്കുറിച്ച് ധാരാളം പരാമർശങ്ങൾ ഉണ്ട്. പുരാണങ്ങളിൽ പറയുന്ന ബ്രഹ്മപുരിയാണ് പിന്നീട് ബ്രഹ്മോർ ആയി മാറിയത്. ബ്രഹ്മാവിന്റെ അസ്ഥാനം, ഒരു കാലത്ത് ഇതായിരുന്നുവെന്നാണ് വിശ്വാസം. മാതാവിശ്വേശ്വരിയുടെ (മാതാബ്രഹ്മിണി) അഥവാ മൂലപ്രകൃതിയായ ജഗദംബികയുടെ സാന്നിദ്ധ്യവും ഇവിടെ ഉണ്ടായിരുന്നതായി വിശ്വസിക്കുന്നുണ്ട്. മഹാഭാരതയുദ്ധത്തിനുശേഷം ശ്രീപരമേശ്വരനും പാർവതീദേവിയും ശ്രീകൃഷ്ണനും മാതാവിശ്വേശ്വരിയെ സന്ദർശിക്കുന്നതിനുവേണ്ടി ബ്രഹ്മപുരിയിൽ എത്തി. കുരുക്ഷേത്രത്തിൽനിന്നുള്ള നവനാഥ്സാധുസംഘത്തിലെ 84 സിദ്ധയോഗികളും ഇവരെ അനുഗമിച്ചു. യുദ്ധത്തിൽ മരണമടഞ്ഞ ലക്ഷക്കണക്കിനു പ്രജകൾക്ക് ശാശ്വതമായ മോക്ഷമാർഗം എന്താണെന്ന് മതാവിശ്വേശ്വരിയോട് ആരായാനാണ് പരമശിവനും ശ്രീകൃഷ്ണനും ഇവിടെ വന്നത്. മണിമഹേഷിൽപോയി മരിച്ചവർക്കുവേണ്ടി ബലിയിടാനാണ് മാതാവ് ഉപദേശിച്ചത്. 'മൻ–ഹി–മഹേഷ്' 'മൻമഹേഷ്' ആയും പിന്നീടത് മണിമഹേഷും ആയിത്തീർന്നു. ബ്രഹ്മപുരിയുടെ വടക്കുഭാഗത്തുള്ള ഉത്തുംഗഹിമശൃംഗത്തിനു താഴെയുള്ള മണിമഹേഷ് തടാകത്തിൽ ശ്രീകൃഷ്ണഭഗവാൻ പരേതർക്കുവേണ്ടി ബലികർമങ്ങൾനടത്തി. ഇപ്പോഴും ജന്മാഷ്ടമി സമയത്ത് ഇവിടേക്ക് തീർഥയാത്രനടത്തുന്നതിന്റെ കാരണം ഇതാണ്. അത് രാധാഷ്ടമിവരെ നീണ്ടുനിൽക്കും. ശിവ-പാർവതിമാർ മണിമഹേഷിൽ ദീർഘകാലം തപസ്സനുഷ്ഠിച്ചതിനാൽ മണിമഹേഷ് കൈലാസം എന്ന പേരുംവന്നു. മണിമഹേഷ് തടാകത്തിന് 'ശിവ് കരോത്രി താൾ' എന്നും പേരുണ്ട്. പഞ്ച കൈലാസത്തിൽപ്പെട്ട മണിമഹേഷ് കൈലാസപർവതനിരകളിൽ പല സ്ഥലത്തും പരമശിവൻ തപസ്സുചെയ്തിട്ടുണ്ട്.

പുരാണങ്ങളുമായി ബന്ധപ്പെട്ട മറ്റു വിശേഷങ്ങളും ബ്രഹ്മോറിൽ ഉണ്ട്. സ്വർഗപ്രാപ്തിക്കുള്ള കേന്ദ്രബിന്ദു ഇവിടെയാണെന്നാണ് വിശ്വാസം. മരണത്തിന്റെ അധിപനായ യമരാജാവിന്റേയും അദ്ദേഹത്തിന്റെ സഹായി ചിത്രഗുപ്തന്റെയും ആസ്ഥാനം ഇവിടെയാണ്. ഈ ഓർമ നിലനിർത്തുന്നതിന് ഇവർക്കായി ഇവിടെ ഒരു ക്ഷേത്രമുണ്ട്. ഭാരതത്തിൽ മറ്റൊരിടത്തും ഇത്തരമൊരു ക്ഷേത്രമുള്ളതായി അറിവില്ല. മരണത്തിനുശേഷം ആത്മാക്കൾക്ക് വൈതരണിനദി കടന്നുപോകേണ്ടതിനെപ്പറ്റി പുരാണങ്ങളിൽ വിസ്തരിക്കുന്നുണ്ട്. അതിനുവേണ്ടിയാണ് മരണസമയത്ത് ഗോദാനം ചെയ്യുന്നത്. വൈതരണി നദി ഇന്നും ബ്രഹ്മോറിൽ ഉണ്ട്. യമരാജാവിന്റെ ക്ഷേത്രത്തിനു താഴെയുള്ള ഗുഹാമാർഗം ആത്മാക്കൾക്കുള്ള വഴിയാണെന്നും വിശ്വസിക്കുന്നു.

വനവാസകാലത്ത് മാർക്കാണ്ഡേയമുനി യുധിഷ്ഠിരനോട് ഇതേക്കുറിച്ച് പറയുന്നുണ്ട്. [1]"മർത്യർക്ക് യമലോകത്തേയ്ക്ക് പോകേണ്ട മാർഗ്ഗം എൺപതിനായിരം യോജനയാണ്. അതാണ് മനുഷ്യലോകവുമായുള്ള അന്തരം. ആ മാർഗ്ഗം ആകാശവും വെള്ളവും ഇല്ലാത്തതും ഉഗ്രമായ വനംപോലെയുള്ള അന്ധകാരംനിറഞ്ഞ സ്ഥലവുമാണ്. കുടിയിടങ്ങളൊന്നും ഇല്ല. യമദൂതന്മാർ യമകല്പനയാൽ ബലമായി പിടച്ചുകൊണ്ടുപോകുന്ന മനുഷ്യർക്ക് മാർഗ്ഗക്ലേശം തീർക്കുവാൻ യാതൊരു ആശ്രയവുമില്ല. പക്ഷേ, ജീവിച്ചിരുന്നകാലത്ത് നാനാമട്ടിൽ ദാനധർമ്മങ്ങൾ ചെയ്തിട്ടുള്ളവരാണെങ്കിൽ അവർക്ക് പലവിധത്തിലുമുള്ള ആശ്രയങ്ങൾ ലഭിക്കും." ഭീതിജനകമായ ഈ തുരങ്കത്തിലൂടെയാണ് ആത്മാവിന്റെ യാത്ര. നവനാഥ്സാധുസംഘത്തിലെ സിദ്ധയോഗികൾ ഈ ക്ഷേത്രസമുച്ചയത്തിൽ ദീർഘകാലം വസിച്ചിരുന്നു. ഇവരുടേയും മറ്റനേകം ശ്രേഷ്ഠ ഋഷി-മുനി-സംന്യാസിമാരുടേയും സാന്നിദ്ധ്യം ഇന്നും ബ്രഹ്മോറിൽ ഉണ്ടെന്നാണ് വിശ്വാസം. 84 സിദ്ധയോഗികൾ വസിച്ചതുകൊണ്ട് ഈ സ്ഥലത്തെ 'ചൗരാസി' എന്നും അറിയപ്പെടുന്നു.

ടെലിഫോൺ വകുപ്പിൽനിന്നും വിരമിച്ച രാംപ്രകാശ് ശർമയുടെ ഉടമസ്ഥതയിലുള്ള ഒരു ചെറിയ ലോഡ്ജിൽ ഞങ്ങൾക്ക് താമസസൗകര്യം ലഭിച്ചു. ഞങ്ങളുടെ കൂടെ ചേരാനുള്ള മറ്റു മൂന്ന് സുഹൃത്തുക്കൾക്കുവേണ്ടിയും ഒരു മുറി ഉറപ്പാക്കിവച്ചു. മണിമഹേഷ് കൈലാസയാത്രയാണ് ഞങ്ങളുടെ ലക്ഷ്യം എന്നറിഞ്ഞപ്പോൾ ശർമ നിഷേധഭാവത്തിൽ തലയാട്ടി. ഈ സമയത്ത് അങ്ങോട്ടേയ്ക്കുള്ള യാത്ര അസാധ്യമാണെന്ന് അദ്ദേഹം പറഞ്ഞു. വസ്തുതകൾ ശരിയായി ഗ്രഹിയ്ക്കാതെ ഇത്രയും ബുദ്ധിമുട്ടുള്ള ഒരു യാത്രയ്ക്കായി ഇറങ്ങിത്തിരിച്ചതിൽ അദ്ദേഹം അത്ഭുതപ്പെട്ടു. ജന്മാഷ്ടമി ഉത്സവകാലത്ത് വീണ്ടും വരാനാണ് ശർമ്മയും ഉപദേശിച്ചത്. ബ്രഹ്മോറിൽ രണ്ടുദിവസം താമസിച്ച്, ക്ഷേത്രദർശനംനടത്തി തിരിച്ചുപോകാനാണ് അദ്ദേഹം അഭ്യർഥിച്ചത്.

ബ്രഹ്മോറിലെ ഒരൊഴിഞ്ഞ ഭാഗത്താണ് ഈ ലോഡ്ജ്. ഇവിടെനിന്ന്, ഉയർന്ന മലഞ്ചെരുവിലൂടെയാണ് ഹഡ്സറിലേക്കുള്ള ടാർ റോഡ് പോകുന്നത്. ലോഡ്ജിന്റെ മുൻവശത്തുനിന്ന് നോക്കിയാൽ താഴെ അഗാധമായ താഴ്വരകളിൽ വ്യാപിച്ചുകിടക്കുന്ന കൃഷിഭൂമികൾ കാണാം. പശ്ചാത്തലത്തിൽ, ഉയർന്നുനിൽക്കുന്ന ഹിമപർവതനിരകളാണ്. സൂര്യൻ പടിഞ്ഞാറു ഭാഗത്തുള്ള ഹിമനിരകളിൽ താഴ്ന്നുതുടങ്ങി. തണുപ്പ് ശക്തമായിത്തീരുകയും ചെയ്തു. പരിചാരകൻ ഉപചാരപൂർവം തന്ന ചൂടുള്ളചായ രുചിച്ചുകുടിയ്ക്കുമ്പോൾ, ഞാൻ വിഷാദത്തോടെ ആലോചിച്ചത് പരാജയപ്പെടാൻ പോകുന്ന മണിമഹേഷ് യാത്രയെക്കുറിച്ചാണ്. ഡൽഹൗസിയിൽനിന്ന് തുടങ്ങിയ അന്വേഷണം ബ്രഹ്മോർവരെ എത്തിയിട്ടും അനുകൂലമായ ഒരു വാക്കുപോലും ആരിൽനിന്നും ലഭിച്ചില്ല. നവംബർ മാസത്തിൽ, ദീപാവലി കഴിഞ്ഞാൽ, ഹിമാലയത്തിൽ മഞ്ഞുകാലം ആരംഭിക്കുകയായി. ഉയരം കുറഞ്ഞ ചില

1. മഹാഭാരതം - വനപർവ്വം.

സ്ഥലങ്ങളിൽ ഏപ്രിൽ മാസം അവസാനത്തോടെ മഞ്ഞ് ഒഴിയുമെങ്കിലും, ഉയരംകൂടിയ മിക്കസ്ഥലത്തും മെയ്മാസം അവസാനം അല്ലെങ്കിൽ ജൂൺമാസം രണ്ടാംവാരംവരെയെങ്കിലും മഞ്ഞുകാലം നീണ്ടുനിൽക്കും. ഗ്ലേഷിയറുകൾ ഉള്ള സ്ഥലമാണെങ്കിൽ ഇത് പിന്നെയും നീണ്ടുപോയേക്കാം. ശൈത്യം അത്യുന്നതസ്ഥിതിയിൽ എത്തുന്ന ഫെബ്രുവരി മാസത്തിലും ഹിമാലയത്തിൽ സഞ്ചരിച്ചിട്ടുള്ള അനുഭവം എനിയ്ക്കുണ്ട്. പക്ഷെ, അതിനു സന്നദ്ധതയുള്ള ഒരു സംഘത്തെ ഒരുക്കിയെടുക്കണം. വഴികാട്ടികളും, പോർട്ടർമാരും, മറ്റു സഹായികളും, കുതിര/കോവർക്കഴുതകളും എല്ലാം ഒത്തുചേർന്നാൽ മാത്രമെ ദുർഘടമായ യാത്രകൾ വിജയിക്കുകയുള്ളൂ. എല്ലാറ്റിലുമുപരി സർവേശ്വരന്റെ അനുഗ്രഹാശിസ്സുകളും ഉണ്ടാകണം. നല്ലപോലെ പ്രാർഥിച്ച് മനസ്സിനെ സ്വസ്ഥമാക്കിയാൽ അഭീഷ്ടസിദ്ധി കൈവരുമെന്ന ഒരു തോന്നൽ ഈ അവസരത്തിൽ എന്നിലുണ്ടായി.

സന്ധ്യകഴിഞ്ഞപ്പോൾ സുഹൃത്തുക്കൾ മൂന്നുപേരും എത്തിച്ചേർന്നു. ഡോ.സുരേന്ദ്രസിങ്ങ്, കമൽശർമ, വിജയ്കുമാർസിങ്ങ് എന്നിവർ ദൽഹി-ഹരിയാന ഭാഗത്തുനിന്നുള്ളവരാണ്. മലകയറ്റത്തിൽ പരിചയമുണ്ട്. വഴിമധ്യെ പലസ്ഥലത്തും ഇവർ മണിമഹേഷ് യാത്രയെക്കുറിച്ച് അന്വേഷിച്ചുവെങ്കിലും അനുകൂലമായ പ്രതികരണം ഒരിടത്തുനിന്നും ലഭിച്ചില്ല. ഹോട്ടലുടമ ശർമയോടും ഇവർ സംസാരിച്ചിരുന്നു. ഇത്തരമൊരു സാഹചര്യത്തിൽ ഈ യാത്രക്ക് തുനിയേണ്ടതില്ല എന്നായിരുന്നു ഇവരുടെ അഭിപ്രായം. പിറ്റേദിവസം ക്ഷേത്രദർശനം നടത്താനും വൈകിയിട്ട് ഹഡ്സർവരെ പോകാനും ഞങ്ങൾ തീരുമാനിച്ചു. തുടർന്ന് അടുത്ത ദിവസം മടങ്ങിപ്പോകാനും.

8 മണി കഴിഞ്ഞപ്പോൾ മഞ്ഞുവീഴ്ച ശക്തമായി. അതോടെ ബ്രഹ്മൗറും പരിസരവും മഞ്ഞിൽ ആണ്ടുപോയി. പരിചാരകൻ ഭക്ഷണം മുറിയിൽ എത്തിച്ചുതന്നു. ഞങ്ങൾ എല്ലാവരും ഒന്നിച്ചിരുന്ന് ഭക്ഷണം കഴിച്ചു. ഇതിന്നിടയിൽ കിന്നർ കൈലാസയാത്രയെക്കുറിച്ച് ഞാൻ സുഹൃത്തുക്കൾക്ക് വിശദമായി വിസ്തരിച്ചുകൊടുത്തു. ഭക്ഷണശേഷം, മറ്റൊന്നും ചെയ്യാനില്ലാത്തതിനാൽ, ഞങ്ങൾ അവരവരുടെ മുറികളിൽ നിദ്രയ്ക്ക് തയ്യാറെടുത്തു. പ്രാർഥിച്ചശേഷം മനസ്സിനെ സ്വസ്ഥമാക്കിയപ്പോൾ ശുഭസൂചകമായ ഒരു പ്രകാശം ഭ്രൂമധ്യത്തിൽ തെളിഞ്ഞതായി അനുഭവപ്പെട്ടു. ആ നിർവൃതിയിൽ ഉറങ്ങിപ്പോകുകയും ചെയ്തു.

## III

പുലർച്ചെ ഉണർന്നെഴുന്നേറ്റ് വരാന്തയിലേക്ക് ചെന്നുനോക്കിയപ്പോൾ ശക്തമായ മഞ്ഞുവീഴ്ചയാണ് കണ്ടത്. തണുപ്പും കഠിനമായിരുന്നു. 9 മണി കഴിഞ്ഞ് ക്ഷേത്രദർശനത്തിനു പോകാം എന്നായിരുന്നു തലേ ദിവസത്തെ തീരുമാനം. സമയം ധാരാളം ബാക്കിയുണ്ടായിരുന്നതിനാൽ വീണ്ടും മൂടിപ്പുതച്ചുകിടന്നു.

ഞങ്ങൾ താമസിക്കുന്ന സ്ഥലത്തുനിന്ന് ഒരു കിലോമീറ്ററോളം ദൂരമുണ്ട്

ക്ഷേത്രത്തിലേക്ക്. പ്രഭാതസഞ്ചാരത്തിനെന്നപോലെ, ഞങ്ങൾ ക്ഷേത്രത്തിലേക്ക് നടന്നു. തണുപ്പിന് കുറച്ചെങ്കിലും ശമനം ഉണ്ടാകട്ടെയെന്നു കരുതി ഒരു പെട്ടിക്കടയിൽനിന്ന് ഞങ്ങൾ ചായകുടിച്ചു. തലേദിവസം വീണുറഞ്ഞ മഞ്ഞ് റോഡിൽ പല സ്ഥലത്തും കുമിഞ്ഞുകൂടിക്കിടക്കുന്നുണ്ട്. അങ്ങാടിയിൽനിന്ന് കുറച്ചുമാറി, ഒരു ഉയർന്ന പ്രദേശത്താണ് ക്ഷേത്രസമുച്ചയം. വിശാലമായ ക്ഷേത്രാങ്കണത്തിൽ അവിടവിടെയായി ഉയർന്നുനിൽക്കുന്ന കൂറ്റൻ ദേവദാരു വൃക്ഷങ്ങളാണ് തീർഥാടകരെ വരവേൽക്കാനായി നിലകൊള്ളുന്നത്. സമൃദ്ധമായ വൃക്ഷശിഖരങ്ങളിൽ മുഴുവനും മഞ്ഞ് പറ്റിപ്പിടിച്ചിരിക്കുന്നുണ്ട്. തറയിൽ മുഴുവനും മാർബിൾ വിരിച്ചിട്ടുള്ളതിനാൽ ക്ഷേത്രാങ്കണം വളരെ വൃത്തിയുള്ളതായി തോന്നി. പ്രധാനപ്പെട്ട എല്ലാ പ്രതിഷ്ഠകളും ഇവിടെയുണ്ട്. യമരാജാവും ചിത്രഗുപ്തനും വടക്കു-കിഴക്കു മൂലയിലാണ്. എല്ലായിടത്തും തൊഴുത്, വഴിപാടുകൾ ചെയ്ത്, പ്രസാദം വാങ്ങി ഞങ്ങൾ സംതൃപ്തരായി.

പ്രാതലിനുശേഷം സുഹൃത്തുക്കൾ ബ്രഹ്മോർ അങ്ങാടിയിൽ ചുറ്റിക്കറങ്ങാൻ പോയപ്പോൾ ഞാൻ വീണ്ടും ക്ഷേത്രത്തിലേക്കു വന്നു. ഹഡ്സറിലേക്കു പോകാനുള്ള യാത്രയിൽനിന്നും ഞാൻ പിൻമാറി. മണിമഹേഷ് യാത്ര റദ്ദാക്കിയ സ്ഥിതിക്ക് അവിടെവരെ വെറുതെ പോകുന്നതിലും ഭേദം ക്ഷേത്രാങ്കണത്തിൽ സ്വസ്ഥമായി കുറച്ചുനേരം ധ്യാനത്തിൽ ഇരിക്കുന്നതാണ് നല്ലതെന്ന് എനിക്കുതോന്നി. ബ്രഹ്മോറിലെ ക്ഷേത്രാന്തരീക്ഷം അത്രയ്ക്കധികം ഊർജദായകമാണെന്ന് എനിക്ക് ബോധ്യപ്പെട്ടുകഴിഞ്ഞിരുന്നു.

ക്ഷേത്രസമുച്ചയം ഉയർന്നപ്രതലത്തിൽ സ്ഥിതിചെയ്യുന്നതിനാൽ ചുറ്റുമുള്ള ഹിമനിരകളുടെ ദർശനം വ്യക്തമായികിട്ടും. അതിനു താഴെയുള്ള താഴ്വരകളിലെ വനഭംഗിയും വ്യക്തമാണ്. പർവതമുകളിൽനിന്ന് ഒഴുകിയെത്തുന്ന തെന്നൽ ദേവദാരുവൃക്ഷങ്ങളെ തഴുകി നമ്മളിലെത്തുമ്പോൾ വല്ലാത്തൊരു നിർവൃതിയാണ്. വൃക്ഷങ്ങളുടെ ചുറ്റും മാർബിൾകൊണ്ട് തറകെട്ടി ഭംഗിയാക്കിയിട്ടുണ്ട്. അത്തരമൊരു തറയിൽ ഒരു മണിക്കൂറോളം സമയം ഞാൻ ധ്യാനത്തിൽ ഇരുന്നു. ഉണർന്നെഴുന്നേറ്റപ്പോൾ ആ അനുഭൂതി അനിർവചനീയമായിരുന്നു. ഊർജസംഭരണികളാണ് ഇത്തരം ശ്രേഷ്ഠമായ സ്ഥലങ്ങൾ.

യമരാജാവിനേയും ചിത്രഗുപ്തനേയും ഒരിയ്ക്കൽകൂടി തൊഴുത് വന്ദിക്കാൻവേണ്ടി വീണ്ടും ആ സന്നിധിയിൽ എത്തി. യമരാജാവിന്റെ വിഗ്രഹത്തിന് അസാമാന്യതേജസ്സുണ്ടെന്ന് മനസ്സിലായി. ഇവിടത്തെ പ്രതിഷ്ഠകളുടെ കാലഘട്ടം കണക്കാക്കാൻ ബുദ്ധിമുട്ടാണെന്നാണ് ഒരു ക്ഷേത്രജീവനക്കാരൻ പറഞ്ഞത്. ക്ഷേത്രങ്ങളെല്ലാം പുതിയ നൂറ്റാണ്ടിൽ നവീകരിച്ചതാണെന്നും മൂലശ്രീകോവിലുകളും പ്രതിഷ്ഠകളും അതേപോലെ നിലനിർത്തുകയാണുണ്ടായതെന്നും അദ്ദേഹം അറിയിച്ചു. എഴുത്തുകോലും കണക്കുപുസ്തകവും കൈയിലേന്തി നിലകൊള്ളുന്ന ചിത്രഗുപ്തനെ ഞാൻ ഏറെനേരം നോക്കിനിന്നു. എല്ലാവരുടേയും ചിത്രങ്ങൾ തന്റെ മനസ്സിൽ

ഗുപ്തം ചെയ്തുവച്ചിരിക്കയാണ് ചിത്രഗുപ്തൻ. ഗുപ്തം ചെയ്തുവയ്ക്കുക എന്നാൽ ഒളിപ്പിച്ചുവയ്ക്കുക എന്നാണ് അർഥം. ഇന്നത്തെ ആധുനികയുഗത്തിൽ കമ്പ്യൂട്ടറിൽ വിരലൊന്ന് അമർത്തിയാൽ ചിത്രങ്ങൾ തെളിയുകയായി. അതുപോലെ, നറുക്ക് ചീന്താരായവരുടെ ചിത്രങ്ങൾ ചിത്രഗുപ്തന്റെ മനസ്സിൽ തെളിയുമ്പോൾ അത് യമരാജാവിന്റെ മുമ്പിൽ അവതരിപ്പിക്കുന്നു. ഈയൊരു ഭാവത്തിൽത്തന്നെയാണ് ചിത്രഗുപ്തൻ ഇവിടെ നിലകൊള്ളുന്നത്. എന്തൊരു ഉദാത്തമായ ആവിഷ്കാരം!

*'നശ്വരമെന്ന് നാം കരുതിപ്പോരുന്നതെല്ലാംതന്നെ അനശ്വരമാണ്. ശാന്തമായിക്കിടക്കുന്ന പ്രപഞ്ചാത്മാവിൽനിന്ന് ഓരോ പ്രളയത്തിനുശേഷവും ഭാവിയിലെ സ്രഷ്ടാക്കൾക്ക് ഉപയുക്തമാംവിധം സകലതിനേയും പുറത്തേയ്ക്കെടുത്ത് കാണിക്കുന്ന ലിപികർ–ചിത്രഗുപ്തൻ– ഒരു ശാശ്വതവിവരണഗ്രന്ഥത്തിന്റെ വാസ്തവസ്ഥിതി ദിവ്യദൃഷ്ടികൾക്കു വെളിപ്പെടുത്തുന്നു. ഈ ചിത്രഗുപ്തൻ ഒരു വെറും സങ്കൽപ്പമല്ലെന്ന് ഭൗതികലോകത്തിലേക്കു ചുഴിഞ്ഞുനോക്കുന്ന പ്രകൃതിശാസ്ത്രജ്ഞന്മാരും സമ്മതിക്കുന്നുണ്ട്. ഡോക്ടർ ഡ്രെയ്പർ സിദ്ധാന്തിക്കുന്നു: "വേണ്ടവിധം നോക്കിയാൽ കാണാവുന്ന തരത്തിൽ ശാശ്വതത്വത്തിന്റെ മുദ്രയെ തികച്ചും പതിപ്പിക്കാതെ ഒരു നിഴലും ചുമരിൽ തട്ടാറില്ല. നമ്മുടെ സുഹൃത്തുക്കളുടെ ഛായാപടം സ്ഥൂലദൃഷ്ടിയിൽ സ്പഷ്ടമല്ലെങ്കിലും ഫോട്ടോഗ്രാഫർമാരുടെ ഛായാഗ്രഹണോപകരണത്തിന്റെ സഹായം കൈവന്നാൽ അത് തികച്ചും വെളിപ്പെടാറുണ്ടല്ലോ." "നമ്മുടെ ഏതു നിഗൂഢ മണിമച്ചിൽവച്ചും, അന്യദൃഷ്ടികളൊന്നുംതന്നെ അങ്ങോട്ടെത്തുകയില്ലെന്ന ദൃഢവിശ്വാസത്തോടുകൂടി, ചെയ്യപ്പെടുന്ന ഏതൊരു പ്രവൃത്തിയുടേയും സ്വരൂപം അവിടെ ആ നിഗൂഢതയിൽ പതിയപ്പെട്ടിരിക്കും" –എന്ന ഭാരതീയ ഋഷിദർശനം ഉൾക്കൊണ്ടിട്ടാണത്രെ ചാൾസ് ബബേജ്[1] കമ്പ്യൂട്ടർ കണ്ടുപിടിച്ചത്. മനുഷ്യന്റെ ഓരോ വിചാരവും തലച്ചോറിലെ സൂക്ഷ്മപരമാണുക്കളെ സ്ഥലമാറ്റം ചെയ്യുന്നുണ്ടെന്നും ആ ചലനശക്തി അവയെ ജഗത്തിലെങ്ങും രേഖപ്പെടുത്തുന്നുണ്ടെന്നും വിശ്വസിക്കുന്നു. എന്നല്ല, പ്രകൃതിയിലെ സൂക്ഷ്മാണുക്കളോരോന്നും സകലത്തിന്റേയും വാസ്തവസ്ഥിതിയെ രേഖപ്പെടുത്തുന്നുണ്ടെന്നും അവർ സിദ്ധാന്തിച്ചു. 'അഗ്രസന്ധാനി'യിൽ ഓരോ മനുഷ്യന്റേയും കർമഗതി മുഴുവൻ സ്വയം രേഖപ്പെടുത്തുന്നു. വർത്തമാനകാലത്തിൽ ഭൂതകാലം അടങ്ങിയിട്ടുണ്ടെങ്കിൽ, ഭാവികാലവും ഉൾപ്പെടാതിരിക്കാൻ നിർവാഹമില്ല.'[2]*

ക്ഷേത്രാങ്കണത്തിന്റെ പടിഞ്ഞാറു ഭാഗത്തായി വളരെ പഴക്കം തോന്നിപ്പിക്കുന്ന ഒരു വലിയ ഷെഡ്ഡ് ഉണ്ട്. തീർഥാടകർ വിരിവയ്ക്കാനും വിശ്രമി

1. ഗണിതശാസ്ത്രജ്ഞനും തത്ത്വചിന്തകനുമായ ചാൾസ് ബബേജ് ആണ് കമ്പ്യൂട്ടറിന്റെ പിതാവ്. ബ്രിട്ടീഷുകാരനായ അദ്ദേഹം 1812–ൽ രൂപം നൽകിയ കണക്കുകൂട്ടൽ യന്ത്രത്തിന്റെ മാതൃക പിന്തുടർന്നാണ് അലൻ ടൂറിങ് ഉൾപ്പെടെയുള്ള വിദഗ്ധർ ആധുനിക കമ്പ്യൂട്ടറുകൾക്ക് രൂപം നൽകിയത്.
2. Principles of Science

ക്കാനും ഇതുപയോഗിക്കുന്നു. ജന്മാഷ്ടമി സമയത്ത് ഈ ക്ഷേത്രവും പരിസരവും അഭൂതപൂർവമായ ജനത്തിരക്കിനാൽ നിയന്ത്രണാധീതമാകുന്നു. ഒരു മാസത്തോളം സമയം ഈ നില തുടരുമെന്നാണ് ക്ഷേത്രത്തിന്റെ കാര്യക്കാരൻ പറഞ്ഞത്. യമരാജാവിന്റെ ക്ഷേത്രത്തിന്റെ പിൻഭാഗത്തായി, കുറച്ചുദൂരെ, ഗുഹാമാർഗം സ്ഥിതിചെയ്യുന്ന സ്ഥലവും അദ്ദേഹം കാണിച്ചുതന്നു. മരണാനന്തരം ആത്മാക്കൾ ഈ ഗുഹാമാർഗത്തിലൂടെ സഞ്ചരിക്കുന്നു എന്നാണ് വിശ്വാസം. മൃത്യുവിന്റെ കരാളഹസ്തത്തിൽനിന്ന് അവസാനനിമിഷത്തിൽ രക്ഷപ്പെട്ട് ജീവിതത്തിലേക്കു തിരിച്ചുവന്ന പലരും ഇത്തരമൊരു ഭീതിജനകമായ യാത്രയെക്കുറിച്ച് വിശദമാക്കുന്നുണ്ട്. ഇതെക്കുറിച്ച് ആധികാരികമായ നിരവധി പഠന-ഗവേഷണങ്ങളും നടക്കുന്നുണ്ട്.

നേരം ഉച്ചയോടടുക്കുന്നു. പുറത്തുപോയി ഒരു ഗ്ലാസ് ലെസ്സി കുടിച്ചശേഷം തിരിച്ചുവന്ന് ഒരു ദേവദാരു വൃക്ഷത്തിന്റെ ചുവട്ടിൽ മലർന്നുകിടന്നു. മാർബിൾ തറയായതിനാൽ നല്ല സുഖം തോന്നി. ലെസ്സിയുടെ ഹൃദ്യമായ രുചി നാവിൽ തങ്ങിനിന്നു. പുല്ലും ഔഷധസസ്യങ്ങളും ധാരാളം തിന്നുന്നതിനാൽ ഹിമാലയപ്രദേശങ്ങളിൽ ലഭിക്കുന്ന പാലിന്റെ ഗുണമേൻമ മുന്തിയതുതന്നെയാണ്. നാട്ടിൽ, പാൽ എനിയ്ക്കൊരു ഇഷ്ടഭോജ്യമല്ലെങ്കിലും ഹിമാലയയാത്രകളിൽ ശുദ്ധമായ പാൽ കിട്ടിയാൽ ഒഴിവാക്കാറില്ല. തികഞ്ഞ ഏകാന്തതയിൽ, ദേവദാരുവിന്റെ തൂങ്ങിക്കിടക്കുന്നതുപോലെയുള്ള പച്ചിലച്ചാർത്തിൽ ശ്രദ്ധ കേന്ദ്രീകരിച്ചുകിടക്കുമ്പോൾ അനർഗളമായ ഇംഗ്ലീഷ് ഭാഷണത്തിന്റെ ധ്വനി എന്റെ ചെവിക്കുള്ളിൽ അലയ്ക്കുന്നുണ്ടായിരുന്നു. ശ്രവണേന്ദ്രിയങ്ങളെ ഏകാഗ്രമാക്കിയപ്പോൾ വളരെ ഉയർന്ന നിലവാരത്തിലുള്ളതാണ് ആ ഭാഷാപ്രയോഗമെന്നു ബോധ്യമായി. എഴുന്നേറ്റിരുന്ന് നോക്കിയപ്പോൾ ഷെഡ്ഡിന്റെ ഒരു മൂലയിൽ ഇരിക്കുന്ന സംന്യാസിമാരിൽനിന്നാണ് ആ സംഭാഷണമെന്നും മനസ്സിലായി. ഷെഡ്ഡിന്റെ പല ഭാഗത്തും സംന്യാസിസംഘങ്ങൾ താവളമടിച്ചിട്ടുണ്ട്. ഓരോ സംഘത്തേയും ഞാൻ ശ്രദ്ധിച്ചുനോക്കി. ഭിക്ഷാംദേഹികളായി അലഞ്ഞുനടക്കുന്നവരാണ് മിക്കവരും. ഭക്ഷണം പങ്കുവച്ചുകഴിക്കുന്നവരും കഞ്ചാവ് ലഹരി തുരുതുരാ വലിച്ചുകയറ്റുന്നവരും, സഞ്ചരിക്കാൻ പ്രയാസമായ മൂടിപ്പുതച്ചു കിടക്കുന്ന വൃദ്ധരും അക്കൂട്ടങ്ങളിലുണ്ട്. ഇവരിൽനിന്നെല്ലാം അകന്നുമാറി ഇടത്തെ മൂലയിൽ വൃത്തിയുള്ള ഒരു ചൗക്കാളം വിരിച്ച് അതിൽ ഉപവിഷ്ടരായിരിക്കുന്ന അഞ്ചു സംന്യാസിമാരിൽ എന്റെ ശ്രദ്ധ പതിഞ്ഞു നിന്നു. അവർ എന്നെ ശ്രദ്ധിച്ചിരുന്നില്ല. അതുകൊണ്ട്, എനിക്കവരെ നിരീക്ഷിക്കാൻ അവസരം ലഭിച്ചു.

അഞ്ചുപേരും കാഷായവസ്ത്രധാരികളാണെങ്കിലും മുന്തിയതരം ഓവർക്കോട്ടുകൾ ധരിച്ചിട്ടുണ്ട്. എല്ലാവരും മുടി നീട്ടിവളർത്തിയിട്ടുണ്ടെങ്കിലും രണ്ടുപേർക്കു മാത്രമെ താടിയുള്ളു. മറ്റുള്ളവർ ക്ലീൻഷേവ് ചെയ്തവരാണ്. താടി വളർത്തിയ രണ്ടുപേർക്ക് പ്രായം എഴുപത്തഞ്ചിനു മുകളിൽ വരുമെങ്കിലും മറ്റുള്ളവർ എഴുപതിനു താഴെയാണ്. അഞ്ചുപേരുടേയും മുഖകാന്തി ശ്രദ്ധേയമാണ്. അധികാരഭാവം സ്ഫുരിക്കുന്ന മുഖങ്ങളായതിനാൽ ഉന്നതോ

ദ്യോഗങ്ങൾ വഹിച്ചിരുന്നവരാണെന്ന് ഊഹിക്കാം. ഉന്നതനിലവാരത്തിലുള്ള ഇംഗ്ലീഷ്ഭാഷാപ്രയോഗവും ഇതിന്റെ തെളിവാണ്. ഒരാൾ സംസാരിക്കുമ്പോൾ മറ്റുള്ളവർ അത് ശ്രദ്ധിക്കുന്ന രീതിയും തലയുടെ ചലനങ്ങളും തുടങ്ങി ഓരോ അണുവിലും ആഢ്യത്വം സ്ഫുരിച്ചുനിൽക്കുന്നു. ഒരുഭാഗത്ത് തടിച്ച ഇംഗ്ലീഷ് പുസ്തകങ്ങൾ അടുക്കിവച്ചിട്ടുണ്ട്. ഊന്നുവടികൾ, പാദരക്ഷകൾ, തൊപ്പികൾ, കമ്പിളിവസ്ത്രങ്ങൾ, തോൾബാഗുകൾ, കമ്പിളി വിരികൾ എന്നിവയെല്ലാം അവരവരുടെ സമീപത്തായി കൃത്യതയോടെ ചിട്ടയായി വച്ചിരിക്കുന്നത് തികച്ചും ശ്രദ്ധാർഹമാണ്. സഞ്ചാരികൾ തീർച്ചയായും അനുകരിക്കേണ്ടതാണ് ഈ രീതി. സാധനങ്ങൾ മുഴുവനും വാരിവലിച്ച് പുറത്തിട്ട്, പോകാൻനേരത്ത് മറ്റുള്ളവരുടെ വസ്തുക്കൾ ആ വെപ്രാളത്തിൽ സ്വന്തം ലഗ്ഗേജിൽ തിരുകിക്കയറ്റി യാത്രചെയ്യുന്ന രീതി ഒരിക്കലും അഭികാമ്യമല്ല. പലതരത്തിലുള്ള പകർച്ചവ്യാധികളും പേറിനടക്കുന്നവർ കൂട്ടത്തിൽ ഉണ്ടാകാം. സംഘംചേർന്നുള്ള യാത്രകളിൽ ഇത്തരം നിരവധി ഘടകങ്ങൾ ഒരു സഞ്ചാരി ഓർത്തിരിക്കേണ്ടതാണ്.

സംന്യാസിമാരെ ഒന്നു പരിചയപ്പെടാനുള്ള ഉൽക്കർഷമായ ആഗ്രഹം അന്നേരം എന്നിലുണ്ടായി. ഷെഡ്ഡിലേക്ക് സാവധാനം കയറിച്ചെന്ന് ഞാൻ അവരുടെ സമീപത്ത് നിന്നു. കൈകൂപ്പി എല്ലാവർക്കുമായി വന്ദനം പറഞ്ഞപ്പോൾ അവരെല്ലാവരും ഒന്നിച്ച് എന്നെ പ്രത്യഭിവാദനംചെയ്തു. തികഞ്ഞ മര്യാദയോടെ, ചൗക്കാളത്തിന്റെ ഒരു മൂലയിൽ ഇരിക്കാൻ അവർ എന്നോട് അഭ്യർഥിച്ചു. കേരളത്തിൽനിന്നുള്ള ഒരു സഞ്ചാരിയാണെന്ന് സ്വയം പരിചയപ്പെടുത്തിയപ്പോൾ അവർക്ക് ആശ്ചര്യമുണ്ടായി. മഹാസമുദ്രങ്ങളുടെ തീരത്തെന്നോണം കിടക്കുന്ന ഈ കൊച്ചുസംസ്ഥാനം സഞ്ചാരികളുടെ ഇഷ്ടകേന്ദ്രമാണല്ലോ എന്നായിരുന്നു ഒരു മാന്യന്റെ അഭിപ്രായം. കൂട്ടത്തിലെ വയസ്സായ സംന്യാസി തലയാട്ടിക്കൊണ്ട് പ്രതികരിച്ചത്, കേരളം എന്നു കേട്ടാൽ ജഗദ്ഗുരു ശ്രീശങ്കരനെയാണ് ഓർമവരുക എന്നാണ്. എന്റെ യാത്രയുടെ ഉദ്ദേശ്യത്തെക്കുറിച്ച് അവർ ആരാഞ്ഞപ്പോൾ, മണിമഹേഷ് യാത്ര ലക്ഷ്യം വച്ച് വന്നതാണെന്നും, പക്ഷെ, അത് പൂർത്തീകരിക്കുവാനുള്ള സാധ്യത കുറവാണെന്നും ഞാൻ മറുപടി പറഞ്ഞു. തുടർന്ന്, അവരുടെ അഭ്യർഥനപ്രകാരം എന്റെ ഹിമാലയയാത്രകളെക്കുറിച്ചുള്ള ഒരു വിവരണം അവർക്കു നൽകി. പ്രസിദ്ധീകരിച്ചുകഴിഞ്ഞ എന്റെ രണ്ടു കൃതികളെക്കുറിച്ചും, അടുത്തവർഷം പ്രസിദ്ധീകരിക്കാൻ പോകുന്ന മൂന്നാമത്തെ രചനയെക്കുറിച്ചും ഞാൻ വിസ്തരിച്ചു. എന്റെ വിവരണം ശ്രദ്ധിച്ചുകേട്ട അവർക്ക്, എന്നെക്കുറിച്ച് അഗാധമായ മതിപ്പ് ഉളവായിട്ടുണ്ടെന്ന് അവരുടെ മുഖഭാവങ്ങളിൽനിന്ന് വ്യക്തമായിരുന്നു. അവരെക്കുറിച്ച് കൂടുതൽ അറിയാൻ ഞാൻ ആഗ്രഹം പ്രകടിപ്പിച്ചപ്പോൾ, ചില നിബന്ധനകൾക്കു വിധേയമായി, കൂട്ടത്തിലെ ഏറ്റവും പ്രായംചെന്ന സംന്യാസി അത് എന്നോട് വിശദമായി പറഞ്ഞു.

ഞാൻ ഊഹിച്ചതുപോലെത്തന്നെ, എല്ലാവരും കേന്ദ്ര-സർക്കാർ തലത്തിൽ ഉന്നതമായ പദവികൾ വഹിച്ചിരുന്നവരാണ്. കാലാവധി പൂർത്തിയാ

ക്കുന്നതിനുമുമ്പ് ഉദ്യോഗത്തിൽനിന്ന് വിരമിച്ചവർ രണ്ടുപേരുണ്ട്. ഉന്നതനീതിന്യായപീഠത്തിലും വിവിധബോർഡുകളിലും ഇവർ സേവനം അനുഷ്ഠിച്ചിട്ടുണ്ട്. കൂട്ടത്തിൽ വൃദ്ധനായ സംന്യാസിയാണ് ആദ്യമായി ഉത്തരകാശിയിൽവന്ന് സംന്യാസദീക്ഷ സ്വീകരിച്ചത്. ആശ്രമങ്ങളിലൊന്നും തങ്ങാതെ, സ്വന്തമായി ഒരു താവളം ഇദ്ദേഹം വിലയ്ക്കു വാങ്ങി. സമാനചിന്താഗതിക്കാരായ മറ്റു നാലുപേരും പിന്നീട് ഓരോ കാലഘട്ടങ്ങളിലായി ഈ സംഘത്തിൽ ചേർന്നു. എല്ലാവരും തുല്യമായി താമസസ്ഥലത്തിന്മേൽ മുതൽ മുടക്കുകയും ചെയ്തു. ഭാര്യാവിയോഗം, കുടുംബച്ഛിദ്രം എന്നിവമൂലം ജീവിതത്തിൽ ഒറ്റപ്പെട്ടവരാണ് ഇവരെല്ലാവരും.[1] എല്ലാവരുടേയും മക്കൾ സ്വദേശത്തും വിദേശത്തുമൊക്കെയായി ഉന്നതനിലയിൽ കഴിയുന്നു. വൃദ്ധസദനങ്ങളെ ആശ്രയിക്കേണ്ടിവരുമെന്ന ഒരവസ്ഥ സംജാതമായപ്പോൾ, ഒരു നിയോഗംപോലെ ഈ ഒത്തുചേരൽ നടന്നു. സ്വന്തം ആവശ്യങ്ങൾക്കുള്ള ധനം ബാങ്കിൽ നിക്ഷേപിച്ച്, ബാക്കിയെല്ലാം അവകാശികൾക്കു വിട്ടുകൊടുത്തശേഷം ഇത്തരത്തിലുള്ള ഒരു ജീവിതത്തിലേക്ക് ഒതുങ്ങിക്കൂടി. വായനാശീലം ചെറുപ്പത്തിൽത്തന്നെ ഉണ്ടായിരുന്നതിനാൽ ലോകസാഹിത്യത്തിലെ മിക്ക കൃതികളും പരിചിതമാണ്. ഇന്ത്യയുടെ മുൻ പ്രസിഡണ്ട് ഡോക്ടർ എസ്. രാധാകൃഷ്ണന്റെ ഭാരതീയവേദാന്തം വായിച്ചതോടെയാണ് ആർഷകൃതിക

1. "ജന്മദുഃഖം ജരാദുഃഖം
ജായാദുഃഖം പുനഃപുനഃ
അന്ത്യകാലേ മഹാദുഃഖം
തസ്മാത് ജാഗ്രത! ജാഗ്രത!"

(മനുഷ്യജന്മം ദുഃഖമാണ്. വാർധ്യക്യവും ദുഃഖമാണ്. കുടുംബം ദുഃഖമാണ്; മരണം മഹാദുഃഖമാണ്. അതുകൊണ്ട്, കരുതലോടിരിക്കുക!)

മഹാഭാരതം-ശാന്തിപർവത്തിൽ, ശരശയ്യയിൽ മരണം പ്രതീക്ഷിച്ചുകിടക്കുന്ന ഭീഷ്മപിതാമഹനെ യുദ്ധാനന്തരം ശ്രീകൃഷ്ണനും പാണ്ഡവന്മാരും സന്ദർശിക്കുന്ന ഒരു രംഗമുണ്ട്. ലോകധർമങ്ങളെക്കുറിച്ചുള്ള എല്ലാ സന്ദേഹങ്ങളും യുക്തിയുക്തം ധർമപുത്രർക്ക് ഈ അവസരത്തിൽ ഭീഷ്മർ വിസ്തരിച്ചു പറഞ്ഞു മനസ്സിലാക്കിക്കൊടുക്കുന്നു. ഭീഷ്മരിൽനിന്ന് നാരദ-ഗാലവ സംവാദം ശ്രവിച്ചശേഷം, ധർമപുത്രർ 'ഏതുഗുണം സ്വീകരിച്ചാലാണ് സംഗപാശം ഒഴിഞ്ഞുപോകുക' എന്ന് ഭീഷ്മപിതാമഹനോട് ചോദിച്ചു. അരിഷ്ടനേമി എന്ന മഹർഷി സഗരരാജാവിന് കൊടുത്ത ഉപദേശം ഭീഷ്മർ ധർമപുത്രരെ കേൾപ്പിച്ചു- "ഭാര്യ, മക്കൾ, ബന്ധുക്കൾ എന്നിവരോടുള്ള സ്നേഹപാശത്തിൽ കുടുങ്ങിക്കിടക്കുന്നവന് മോക്ഷം ഒരിക്കലും ലഭിക്കുകയില്ല. അവർക്കുവേണ്ടി സ്വന്തം കഴിവിനനുസരിച്ചുള്ള ധർമങ്ങൾ ചെയ്തുകഴിഞ്ഞാൽ അവരെ വിട്ടൊഴിയണം. ഓരോ ജീവിയും ജനിക്കുന്നതും ജീവിച്ചുവളരുന്നതും മരിക്കുന്നതും ഒറ്റയ്ക്കാണ്. ഓരോരുത്തരും അവരവരുടെ കർമഫലങ്ങളാണ് അനുഭവിക്കുന്നത്. അതുകൊണ്ട് കുടുംബം എന്ന മോഹപാശത്തിൽപ്പെട്ട് സ്വന്തം മുക്തി നശിപ്പിക്കാതെ നോക്കുക. സ്വന്തം ആത്മാവിന്റെ രക്ഷ നോക്കിയില്ലെങ്കിൽ കഷ്ടപ്പാടുകൾ മാത്രം ഏറ്റുവാങ്ങി ഇഹത്തിലും പരത്തിലും അലയേണ്ടിവരും. വിശപ്പ്, ദാഹം എന്നിവയെ ജയിക്കുക; ചൂതുകളി, മദ്യപാനം, വേശ്യാസംഗമം എന്നിവയെ വർജിക്കുക - ഇതെല്ലാം മോക്ഷസാധകങ്ങളാണ്."

ളിൽ ആകൃഷ്ടരായത്. ഇപ്പോൾ വായന ഇതുമായി ബന്ധപ്പെട്ട ഗ്രന്ഥങ്ങൾ മാത്രമാണ്. സ്വാമി വിവേകാനന്ദന്റെ രചനകൾ എത്ര വായിച്ചാലാണ് മതിവരുക? ചൂടുകാലം ആരംഭിക്കുമ്പോൾ ഉത്തരകാശിയിൽനിന്ന് യാത്രതിരിക്കും. ഹിമാലയത്തിന്റെ ഓരോ ഭാഗങ്ങളിലേക്ക് മാറിമാറി യാത്രചെയ്യും. ക്ഷേത്രസന്നിധികളിലൊ, ധർമശാലകളിലൊ, ആശ്രമങ്ങളിലൊ താമസിക്കും. തീരെ നിവൃത്തിയില്ലെങ്കിൽമാത്രം മുറി വാടകയ്ക്കെടുക്കും. അപകടകരമായ ട്രെക്കിങ്ങ് റൂട്ടുകളിൽക്കൂടിയുള്ള യാത്രകൾ ചെയ്യാറില്ല. അതിനുപറ്റിയ പ്രായമല്ല ഇപ്പോൾ. വിദേശമന്ത്രാലയം വർഷംതോറും സംഘടിപ്പിക്കുന്ന കൈലാസ്-മാനസസരോവർ യാത്രക്ക് താൽപ്പര്യമുണ്ട്. പക്ഷെ, അവസരം ഇതേവരെ ഒത്തുവന്നില്ല. എല്ലാറ്റിനും ഓരോ നിയോഗമുണ്ടല്ലൊ. ദീപാവലി കഴിഞ്ഞാൽ ഉത്തരകാശിയിലെ താവളത്തിൽ മടങ്ങിയെത്തും. മെഡിറ്റേഷൻ, പ്രഭാതസഞ്ചാരം, ഭാഗീരഥി നദിയിൽ കുളി, ക്ഷേത്രദർശനം, വായന, ടിവി-റേഡിയൊ വാർത്തകൾ ശ്രദ്ധിക്കൽ എന്നിങ്ങനെയാണ് ദിനചര്യകൾ. ഇന്റർനെറ്റ് കണക്ഷൻ ഉള്ളതിനാൽ കുറച്ചുസമയം അങ്ങനേയും ചെലവഴിക്കും. ഒരുനേരംമാത്രമെ ഭക്ഷണം കഴിക്കുകയുള്ളൂ. പിന്നെ ചായ ഇടയ്ക്കെല്ലാം കുടിക്കും. ഭക്ഷണമെല്ലാം എല്ലാവരുംകൂടി പാചകംചെയ്യും. സന്ധ്യക്കു മുമ്പായി ഉജാലി കോളനിയിൽ പോകും. ഇവിടെ പല വ്യക്തിത്വങ്ങളേയും കണ്ടുമുട്ടാം. ഭാഗീരഥിയിൽ സ്നാനംചെയ്ത് സന്ധ്യാവന്ദനം നടത്തി, കാശിവിശ്വനാഥനെ തൊഴുത് മടങ്ങിയെത്തിയാൽ ഒരു ദിവസം ധന്യമായി എന്നു കരുതും.

ദശനാമീ സമ്പ്രദായത്തിൽ ഉൾപ്പെട്ട സംന്യാസിമാരല്ല ഇവരെന്ന് എനിക്കു മനസ്സിലായി. ജഗദ്ഗുരു ശ്രീശങ്കരാചാര്യരുടെ നിശ്ചയപ്രകാരം സംന്യാസിമാർക്ക് കല്പിച്ചിട്ടുള്ളത് ദശനാമങ്ങളാണ്.[1] ഇവരിൽ കർമസംന്യാസിമാരും ജ്ഞാനസംന്യാസിമാരും ഉൾപ്പെടുന്നു. ആത്മജ്ഞാനം ഇല്ലാത്തവർക്കും സംന്യാസത്തെ അനുഷ്ഠിക്കാം. സംന്യാസവും കർമയോഗവും മോക്ഷത്തിനു ഹേതുവാകുന്നു. "സംന്യാസഃ കർമയോഗശ്ച നിഃശ്രേയസകരാവുഭൗ"- എന്ന ഗീതാവാക്യമനുസരിച്ച്, കർമപരിത്യാഗവും ഫലാപേക്ഷ കൂടാതെ ഈശ്വരാർപ്പണമായി ചെയ്യപ്പെടുന്ന കർമയോഗവും രണ്ടും മോക്ഷത്തിനു സാധനങ്ങളാകുന്നു. "ജ്ഞേയഃ സ നിത്യസംന്യാസീ യോ ന ദ്വേഷ്ടി ന കാംക്ഷതി"- യാതൊരുവൻ ദ്വേഷിക്കുന്നില്ലയോ, ഇച്ഛിക്കുന്നില്ലയോ അവൻ നിത്യസംന്യാസിയാണെന്നറിഞ്ഞാലും എന്നും ഗീതാശാസ്ത്രം പറയുന്നു. സംന്യാസം,

1. "തീർഥാശ്രമവനാരണ്യ, ഗിരിപർവതസാഗരാഃ
പുരി ഭാരതീ സരസ്വതി ച ദശൈതേ ദശനാമിനഃ."

(ഗിരി, പുരി, പർവതം, അരണ്യം, വനം, സരസ്വതി, ഭാരതി, തീർഥം, സാഗരം, ആശ്രമം, എന്ന പത്തു സ്ഥാനങ്ങളാണ് ദശനാമീ സംന്യാസിമാർക്ക്. പേരിന്റെ അവസാനം ഇതിൽ ഏതെങ്കിലും ഒരു നാമം ചേർക്കും. ഈ ദശനാമികളിൽ ആശ്രമസ്ഥാനം ദണ്ഡി സ്വാമികൾക്ക് പ്രത്യേകമുള്ളതാണ്. ഇവർക്ക് ഇതര സ്വാമികളെ അപേക്ഷിച്ച് ശ്രേഷ്ഠത കൂടുതൽ ഉണ്ട്.

പരമാത്മജ്ഞാനലക്ഷണമാണെന്നാണ് ശ്രുതിയിലും പറയുന്നത്- "ന്യാസ ഇതി ബ്രഹ്മ ബ്രഹ്മ ഹി പരഃ." ദശനാമീസംന്യാസികൾക്കു പുറമെ മറ്റ് നിരവധി സംന്യാസി സമ്പ്രദായങ്ങളും ഭാരതഭൂമിയിൽ ഉണ്ട്. വിവിധ കാലഘട്ടങ്ങളിലായി ഓരോ ആചാര്യന്മാരിൽനിന്നും ഉരുത്തിരിഞ്ഞുവന്നതാണ് ഇതെല്ലാം. പല സമ്പ്രദായത്തിലും ബ്രഹ്മചര്യം നിർബന്ധമാണെങ്കിൽ, മറ്റു പലതിലും അത് നിർബന്ധമല്ല. പുരാണേതിഹാസകാലഘട്ടങ്ങളിലെ മിക്ക മുനിമാരും ഋഷികളും കുടുംബസ്ഥരായിരുന്നു. പക്ഷെ, അവരും സിദ്ധി- സാധന- സാക്ഷാൽക്കാരത്തിന്റെ പരമോന്നതശ്രേണിയിൽ എത്തിയവരായിരുന്നു. നാഥ് സമ്പ്രദായത്തിലെ ക്രിയായോഗിസംന്യാസിമാർക്കും ബ്രഹ്മചര്യം നിർബന്ധമല്ല. പക്ഷെ, ഭൂരിഭാഗവും അത് അനുഷ്ഠിക്കുന്നുണ്ട്. ശ്രീശങ്കരാചാര്യരുടെ കാലഘട്ടത്തിൽ സംന്യാസി സമ്പ്രദായത്തിന് പൊതുവെ അച്ചടക്കവും, ചിട്ടകളും നിലവിൽവന്നു. സംന്യാസിമാർ ജനമധ്യത്തിൽ ആരാധ്യരാവുകയും ചെയ്തു. മുഗൾ-ബ്രിട്ടീഷ് ഭരണകാലത്തും സംന്യാസിമാർ ഈ ആദരവ് നിലനിർത്തി. 18-ാം നൂറ്റാണ്ടിലും, 19-ാം നൂറ്റാണ്ടിന്റെ ഏതാണ്ട് പകുതി വരെയും ഭാരതത്തിലെ പല സംന്യാസി ശ്രേഷ്ഠന്മാരും വിശ്വപ്രസിദ്ധരായിത്തീർന്നു. ഭാരതത്തിന്റെ ആധ്യാത്മികപ്രഭാവം ലോകജനതയെ കീഴടക്കിക്കളഞ്ഞതും ഇക്കാലത്തുതന്നെയാണ്. കപ്പൽക്കൂലിക്കുപോലും ധനം കൈവശമില്ലാതെ ബുദ്ധിമുട്ടിയ ഇവർക്ക് പലരുടേയും സഹായംകൊണ്ടാണ് വിദേശങ്ങളിൽ എത്തിച്ചേരാൻ സാധിച്ചത്. ഇന്ന് ഇതൊക്കെ പഴങ്കഥയായി മാറിക്കഴിഞ്ഞു. ഭാരതഭൂമിയിൽ സംന്യാസം, തഴച്ചുവളരുന്ന ഒരു വ്യവസായമാണ് ഇന്ന്. ആശ്രമങ്ങളും മഠങ്ങളും അതിന്റെ കീഴിൽ പ്രവർത്തിക്കുന്ന വിവിധ ട്രസ്റ്റുകളും കോടിക്കണക്കിനാണ് സ്വത്തുക്കൾ ആർജിച്ച് സ്വരൂപിച്ച് വച്ചിരിക്കുന്നത്. ഭക്തജനങ്ങളിൽനിന്നും സംഭാവനയായി ലഭിച്ച ഈ ധനം സംന്യാസധർമത്തിനു വിരുദ്ധമായരീതിയിൽ പുനർനിക്ഷേപം നടത്തി അതിൽനിന്ന് കൊള്ളലാഭം കൊയ്യുകയാണ് ഇവരൊക്കെ. ആശുപത്രികളും വിദ്യാഭ്യാസ സ്ഥാപനങ്ങളും നടത്തുന്ന ആശ്രമക്കാർ അതൊക്കെ സാധാരണക്കാർക്ക് തികച്ചും സൗജന്യമായ രീതിയിൽ അനുഭവവേദ്യമാക്കിക്കൊടുക്കണം. പണക്കാരിൽനിന്ന് ചികിത്സക്കും പഠനത്തിനും പണം ഇടാക്കാം. പക്ഷെ, അതിലും ലാഭേച്ഛ ഒട്ടും അരുത്. ശ്രീസത്യസായി ബാബ ട്രസ്റ്റ് ഈ രംഗത്ത് കാണിക്കുന്ന സേവനങ്ങൾ മറ്റുള്ളവരും മാതൃകയാക്കേണ്ടതാണ്. ഋഷിപ്രോക്തമായ, സനാതനമായ, ഹൈന്ദവധർമത്തിൽ ആകൃഷ്ടരായിട്ടാണ് സ്വദേശത്തും വിദേശത്തുമുള്ള പൗരന്മാർ ആശ്രമങ്ങൾക്കും മഠങ്ങൾക്കും കനത്തതോതിൽ ധനസഹായം ചെയ്യുന്നത്. "ശതഹസ്ത സമാഹര സഹസ്രഹസ്ത സംകിര" -നൂറുകൈകൊണ്ട് സമ്പാദിക്കുക, ആയിരംകൈകൊണ്ട് ദാനം ചെയ്യുക- എന്നാണ് വേദവാക്യം. ഈശ്വരാനുഗ്രഹംകൊണ്ടും മുജ്ജന്മസുകൃതംകൊണ്ടുമാണ് ഇവർക്കൊക്കെ ധനം വന്നുചേരുന്നത്. ആ ധനം അതേപോലെത്തന്നെ സാധാരണക്കാരുടെ ക്ഷേമത്തിനുവേണ്ടി വിനിയോഗിക്കണം.

വൃദ്ധസംന്യാസിയുടെ സംസാരത്തിൽ ശ്രദ്ധിച്ചിരിയ്ക്കുമ്പോഴും എന്റെ

മനസ്സിൽക്കൂടി മേൽവിവരിച്ച ചിന്തകൾ മിന്നിമറഞ്ഞുകൊണ്ടിരുന്നു. ഉന്നത വിദ്യാഭ്യാസമുള്ള, ഉയർന്ന ഉദ്യോഗങ്ങൾ വഹിച്ചിരുന്ന ഈ അഞ്ചു സംന്യാസിമാരുടെ ഇന്നത്തെ അവസ്ഥ ഞാൻ വെറുതെ ഒന്നോർത്തുനോക്കി. ബ്രഹ്മോറിലെ പഴഞ്ചനായ ഒരു ഷെഡ്ഡിൽ, നിലത്തു വിരിച്ച ഒരു ചൗക്കാളത്തിൽ കഴിഞ്ഞ ഒരാഴ്ചയായി ഇവർ കഴിഞ്ഞുകൂടുന്നു. ആറു മാസത്തോളം ഹിമാലയത്തിൽ അലഞ്ഞുനടന്ന്, പിന്നെ ഉത്തരകാശിയിലെ കൊച്ചു സങ്കേതത്തിൽ ഒതുങ്ങിക്കഴിയാൻ ഇവരെ പ്രേരിപ്പിക്കുന്നത് സംന്യാസജീവിതത്തിലെ ആ ലാളിത്യമാണ്. ഇവരോട് പല കാര്യങ്ങളും ചോദിക്കണമെന്ന ഒരാശയം അന്നേരം എന്നിൽ അങ്കുരിച്ചു. ഭാരതീയവേദാന്തത്തിൽ സമഗ്രമായ അറിവ് നേടിയവർ എന്ന നിലയ്ക്ക് ആത്മീയപ്രഭാഷണങ്ങൾക്ക് പോകാറുണ്ടോ എന്നതായിരുന്നു എന്റെ ആദ്യത്തെ ചോദ്യം. മുമ്പ് സംസാരിച്ച വൃദ്ധസംന്യാസിയുടെ മറുപടി ശ്രദ്ധേയമായിരുന്നു.

"-ആത്മീയപ്രഭാഷണം ഇന്ന് ധനസമ്പാദനത്തിനുള്ള മാർഗമാണ്. സംന്യാസിമാരായാലും മറ്റു വ്യക്തികളായാലും ഇത്തരത്തിലുള്ള പ്രഭാഷണങ്ങൾ വഴി ധനം ആർജിക്കുന്നത് തെറ്റാണ്. അറിവുള്ളവർ, അറിവില്ലാത്തവരെ ബോധവൽക്കരണം നടത്തുന്നത് തീർച്ചയായും നല്ല പ്രവൃത്തിയാണ്. പ്രഭാഷണം നടത്തിയശേഷം ഒരു പ്രഭാഷകൻ പ്രതിഫലംപറ്റാതെ സ്ഥലം വിടണം. യാത്രാ ചെലവോ, നാമമാത്രമായ എന്തെങ്കിലും ഉപഹാരമോ സ്വീകരിക്കുന്നതിൽ തെറ്റില്ല. ഭാരതത്തിലെ ഇന്നത്തെ സ്ഥിതി ഇതല്ല. ആത്മീയ പ്രഭാഷകർ ഇന്നൊരു സംഘടിതശക്തിപോലെയാണ്. സംഘാടകരും പ്രഭാഷകരും ഒത്തുചേർന്ന് ഭക്തജനങ്ങളെ കൊള്ളയടിക്കുകയാണ്."

അദ്ധ്യാത്മ, ആത്മീയ എന്നീ പദങ്ങളുടെ അർത്ഥം ആത്മാവിനെ സംബന്ധിച്ചത് എന്നാണ്. പരമാത്മാവിന്റെ ജീവാത്മസ്വരൂപേണയുള്ള ഭാവം എന്ന നിലയ്ക്ക് എല്ലാറ്റിലും ശ്രേഷ്ഠമായ ജ്ഞാനം ഈ ശാസ്ത്രത്തെ സംബന്ധിച്ചതാണ്. ഹിന്ദുമതത്തിലെ ഏറ്റവും കാതലായ അംശവും ഈ ശാസ്ത്രമാണ്. വേദോപനിഷത്തുകളും പുരാണേതിഹാസങ്ങളുംവഴി ഈ ശാസ്ത്രത്തിന് പ്രചുരപ്രചാരം ലഭിച്ചു. പതിനെട്ട് പുരാണങ്ങൾ, രണ്ട് ഇതിഹാസങ്ങൾ എന്നിവയിൽക്കൂടി ചരിത്രസംഭവങ്ങളും കഥകളും ഉപകഥകളും പറഞ്ഞ് സാധാരണജനങ്ങളെ ആത്മീയപശ്ചാത്തലത്തിലേക്ക് കൊണ്ടുവരുവാനാണ് നമ്മുടെ ഋഷീശ്വരന്മാർ ശ്രമിച്ചത്. ഹിമാലയത്തിലെ ഗുഹകളിലും ശ്രേഷ്ഠനദികളുടെ തീരത്തും വനാന്തരങ്ങളിലും താമസിച്ച് തങ്ങളുടെ ശിഷ്യഗണങ്ങൾക്ക് അവർ ഇതെല്ലാം ഓതിക്കൊടുത്ത് പഠിപ്പിച്ചു. ഇവരിൽനിന്നാണ് കാലക്രമേണ ഇതെല്ലാം സാധാരണജനങ്ങളിലേക്ക് പ്രചരിച്ചത്. പ്രതിഫലേച്ഛ കൂടാതെയുള്ള മഹൽകർമ്മമാണ് ഇവരൊക്കെ അന്ന് നിർവഹിച്ചത്. ഇന്ന്, ഈ നവീന നൂറ്റാണ്ടിൽ, സ്ഥിതിഗതികളൊക്കെ മാറിമറിഞ്ഞു. അദ്ധ്യാത്മികരംഗം പണത്തിന്റേയും പ്രതാപം കാണിക്കലിന്റേയും വിളയാട്ടകേന്ദ്രമായി മാറിക്കഴിഞ്ഞു. ചെറിയൊരു വിഭാഗം ഇന്നും നിസ്വാർത്ഥസേവനമനുഷ്ഠിക്കുന്നവരായി ഈ രംഗത്ത് ഉണ്ടെന്ന വസ്തുത വിസ്മരിക്കുന്നില്ല. ആർഭാ

ടങ്ങളൊന്നുമില്ലാതെ, ചെറിയ ആശ്രമങ്ങളിൽ ഒതുങ്ങിക്കൂടി സംശുദ്ധമായ സംന്യാസജീവിതം നയിച്ച്, തങ്ങളാലാവുംവിധം മറ്റുള്ളവരെ സഹായിച്ച് എല്ലാം സർവ്വേശ്വരനിൽ സമർപ്പിച്ച് ജീവിക്കുന്നവർ നമ്മുടെ നാട്ടിലും ഉണ്ട്.

ഈ വക ചിന്തകൾ മനസ്സിൽ സ്വരൂപിച്ചിട്ടാണ് ഞാൻ അടുത്ത ചോദ്യം ഉന്നയിച്ചത്. "ഇന്നത്തെ ആത്മീയാചാര്യന്മാരുടേയും സംന്യാസിമാരുടേയും ധാരണ, ഇവരാണ് ഹിന്ദുമതത്തെ പരിപോഷിപ്പിച്ച് നിലനിർത്തുന്നത് എന്നാണ്. എന്താണ് അഭിപ്രായം?"

"-ശുദ്ധ അസംബന്ധം. സനാതനധർമത്തിൽ അധിഷ്ഠിതമായ, ശ്രേഷ്ഠമായ ഒരു മതമാണ് ഹിന്ദുമതം. ഹിന്ദുമതത്തെക്കുറിച്ച് പറയുമ്പോൾ ജഗത്ഗുരു ശ്രീശങ്കരനെക്കുറിച്ച് പറയാതെ വയ്യ. വേദോപനിഷത്തുക്കളുടേയും ഭഗവദ്ഗീത മുതലായ ഉത്തമഗ്രന്ഥങ്ങളുടെയും കഠിനമായ പുറന്തോട് പൊട്ടിച്ച് ഇതെല്ലാം സാധാരണക്കാർക്ക് എത്തിച്ചതിൽ ശ്രീശങ്കരൻ വഹിച്ച പങ്ക് നിസ്തുലമാണ്. പല വിഷയത്തിലും ശ്രീശങ്കരനോട് വിയോജിപ്പുള്ള പണ്ഡിതന്മാരുണ്ടെങ്കിലും മൊത്തത്തിൽ ഹിന്ദുമതപുനരുത്ഥാനത്തിന് അദ്ദേഹം വഹിച്ച പങ്ക് മഹത്തരമാണ്. അദ്ദേഹത്തിന്റെ കാലശേഷം, പിന്നീടുള്ള നൂറ്റാണ്ടുകളിൽ, നിരവധി നാട്ടുരാജാക്കന്മാർ ഹിന്ദുമതത്തെ പരിപുഷ്ടിപ്പെടുത്തി സംരക്ഷിച്ചുനിലനിർത്തി. മുഗൾ രാജാക്കന്മാരും ബ്രിട്ടീഷുകാരും നാല് നൂറ്റാണ്ടിലധികംകാലം ഭാരതം ഭരിച്ചപ്പോഴും ഹിന്ദുമതം നിലനിന്നു. ക്ഷേത്രധ്വംസനങ്ങളും മറ്റുതരത്തിലുള്ള പീഡനങ്ങളും ഈ കാലഘട്ടത്തിൽ ഉണ്ടായെങ്കിലും ഹിന്ദുമതം ഇതെല്ലാം അതിജീവിച്ചു. പതിനെട്ടാം നൂറ്റാണ്ടിന്റെ അവസാനത്തിലും പത്തൊമ്പതാം നൂറ്റാണ്ടിന്റെ പകുതിയോളംവരേയും ഭാരതത്തിലെ ശ്രേഷ്ഠസംന്യാസിമാർ വിശ്വപ്രസിദ്ധരായിത്തീർന്നു. ഹിന്ദുമതം, പുതിയ മാനങ്ങളിലേക്ക് ഉയർന്നു വിളങ്ങിയതും ഇക്കാലത്താണ്. ശ്രീരാമകൃഷ്ണപരമഹംസരും അദ്ദേഹത്തിന്റെ ശിഷ്യൻ സ്വാമി വിവേകാനന്ദനും അദ്ധ്യാത്മികരംഗത്ത് പ്രകാശിച്ചുനിന്ന ഉജ്ജ്വലനക്ഷത്രങ്ങളാണ്. ഒരു പരിവ്രാജകനായി ഭാരതം മുഴുവൻ സഞ്ചരിച്ച വിവേകാനന്ദസ്വാമികൾ ഹിന്ദുമതത്തിന്റെ മഹത്വം സാധാരണക്കാരിലേക്ക് എത്തിച്ചു. കൊട്ടാരസമാനമായ ബഹുനില കെട്ടിടങ്ങളൊ മറ്റു സ്ഥാപനങ്ങളൊ കോടിക്കണക്കിനു ധനമൊ ഒന്നും അദ്ദേഹം ഉണ്ടാക്കിയില്ല. തന്റെ ഗുരുനാഥന്റെ ഓർമയ്ക്കായി എളിയ നിലയിൽ ആരംഭിച്ച ശ്രീരാമകൃഷ്ണാശ്രമം ഇന്നും അതേ തനിമയോടെ ഭാരതത്തിലുടനീളം പ്രവർത്തിക്കുന്നു. വിദ്യാഭ്യാസത്തിൽക്കൂടി മാത്രമെ അറിവിന്റെ ലോകത്തിലേക്ക് പ്രവേശിക്കാൻ പറ്റുകയുള്ളൂ എന്നും അതാണ് യഥാർഥ സാക്ഷൽക്കാരത്തിന്റെ പാതയെന്നും വിശ്വസിച്ച സ്വാമികൾ, അതിന്നായിട്ടാണ് ആശ്രമത്തിന്റെ കീഴിൽ വിദ്യാഭ്യാസസ്ഥാപനങ്ങൾ തുടങ്ങിയത്. വിദ്യാഭ്യാസരംഗം വെറും കച്ചവടമായി മാറിക്കഴിഞ്ഞ ഇന്നത്തെ ഈ കാലഘട്ടത്തിലും, ശ്രീരാമകൃഷ്ണാശ്രമങ്ങൾ ആ പഴയ പാരമ്പര്യം തുടർന്നുപോരുന്നത് എത്രയോ ശ്ലാഘനീയമാണ്. ആർഷകൃതികളുടെ തദ്ദേശീയ പരിഭാഷകൾ ചുരുങ്ങിയ വിലയ്ക്ക് ജനങ്ങളിലേക്ക് എത്തിക്കുന്നതിനും

ഇവർ കാണിക്കുന്ന ശുഷ്കാന്തി പ്രശംസനീയമാണ്. സംന്യാസധർമങ്ങൾ അനുഷ്ഠിച്ച് എളിയ ജീവിതം നയിക്കുന്ന ഈ ആശ്രമങ്ങളിലെ സംന്യാസിമാരും സംന്യാസിനികളും മറ്റുള്ളവർക്ക് മാതൃകയാണ്. ശൃംഗേരി മഠത്തിലും ഇത്തരത്തിലുള്ള സംന്യാസിമാരെ കാണാം. ഞാൻ പറഞ്ഞുവരുന്നത്, ഹിന്ദുമതത്തെ പരിപോഷിപ്പിക്കാനെന്ന വ്യാജേന ആത്മീയാചാര്യന്മാരാണെന്നു സ്വയം മുദ്രകുത്തിയ ചിലരൊക്കെ കാണിച്ചുകൂട്ടുന്ന അഭ്യാസങ്ങളെക്കുറിച്ചാണ്. മിക്കവരും ഇതുകൊണ്ട് ധനം ആർജിക്കുവാനാണ് ശ്രമിക്കുന്നത്. പിന്നെ, സ്ത്രീവിഷയവും. അപൂർവം ചിലർ മാത്രമേ ഈ രംഗത്ത് സത്യസന്ധമായി പ്രവർത്തിക്കുന്നുള്ളൂ. കപടവേഷധാരികളായ ആത്മീയാചാര്യന്മാരുടെ സഹായമൊന്നും ഹിന്ദുമതത്തിന് ആവശ്യമില്ല. അത് അതിന്റേതായ ഉത്തമമാർഗത്തിലൂടെ ചലിച്ചുകൊണ്ടിരിക്കും. സാക്ഷരതയിൽ കൈവന്ന വമ്പിച്ച മുന്നേറ്റം ഹിന്ദുമതത്തെക്കുറിച്ച് കൂടുതൽ അറിവുനേടാൻ ജനങ്ങളെ സഹായിക്കും."

ആത്മീയപ്രഭാഷണം നടത്തുന്നവർക്ക് ഉണ്ടായിരിക്കേണ്ട ഗുണങ്ങളെക്കുറിച്ച് ഭാഗവതത്തിൽ വ്യാസമുനി വിസ്തരിക്കുന്നുണ്ട്. വാചകമഹാശയന്ന് വാഗ്മി, സത്യം മാത്രം പറയുന്നവൻ, സംശയം തീർത്തുപറയുന്നവൻ, എല്ലാ ശാസ്ത്രങ്ങളിലും നിപുണൻ, കഥാവിച്ഛിത്തി വരുത്താത്തവൻ, അഹംഭാവഹീനൻ, ധർമിഷ്ഠൻ, സന്തോഷസ്വഭാവമുള്ളവൻ തുടങ്ങിയ ഉത്തമഗുണങ്ങളുണ്ടായിരിക്കണം. യാതൊരു കാരണവശാലും [1]"അനേകധർമവിഭ്രാന്താഃ സ്ത്രൈണാഃ പാഖണ്ഡവാദിനഃ" എന്നീ ദോഷമുള്ളവരെ, അവർ പണ്ഡിതന്മാരായാൽപ്പോലും, പ്രഭാഷണത്തിന്നു ഏർപ്പെടുത്തരുത്. പ്രഭാഷകനും, അത് ശ്രവിക്കുന്ന ഭക്തരും ഏതേത് ദിശയിലേക്ക് തിരിഞ്ഞിരിക്കണമെന്നു പോലും നിഷ്കർഷിക്കുന്നുണ്ട്.[2] ഭാഗവതത്തിൽ വിസ്തരിക്കുന്ന ഈ ചിട്ടകൾ മറ്റു പാരായണങ്ങൾക്കും ബാധകമാണ്. "സംവിധാനാൽ ഫലം പൂർണം" – എന്ന ന്യായപ്രകാരം, ഏതൊരു കർമവും വിധിപ്രകാരം നടത്തിയാലേ പൂർണഫലം ലഭിക്കുകയുള്ളൂ. ഇതിനെല്ലാം കടകവിരുദ്ധമായ രീതിയിലാണ് ഇന്നത്തെ കാലത്ത് ലക്ഷങ്ങൾ ചെലവഴിച്ച് സപ്താഹങ്ങളും പാരായണങ്ങളും നടത്തുന്നത്. കലിയുഗത്തിൽ ഇങ്ങനെയൊക്കെ സംഭവിക്കുമെന്ന് വനവാസകാലത്ത് മാർക്കണ്ഡേയമുനി ധർമപുത്രരെ അറിയിക്കുന്നുണ്ട്.– "മനുഷ്യൻ സംന്യാസവേഷംകെട്ടി വാണിജ്യം നടത്തും. മുടിയും താടിയും

1. അനേകവിധ ധർമങ്ങളിൽ ഭ്രമിക്കുന്നവരും, സ്ത്രീകളിൽ അത്യാസക്തിയുള്ളവ ും, പാഖണ്ഡവാദം ചെയ്യുന്നവരുമായ - (പാഖണ്ഡൻ= പാഷണ്ഡൻ; വേദശാസ്ത്രത്തെ നിന്ദിക്കുന്നവൻ.)

2. "ഉദങ്മുഖോ ഭവേദ്വക്താ ശ്രോതാ വൈ പ്രാങ്മുഖസ്തദാ.
പ്രാങ്മുഖശ്ചേദ് ഭവേദ്വക്താ ശ്രോതാ ചോദങ് മുഖസ്തദാ."

(വായിക്കുന്ന വ്യക്തി വടക്കോട്ട് നോക്കിയിരിക്കണം. അപ്പോൾ, കേൾക്കുന്നവർ കിഴക്കോട്ട് നോക്കിയിരിക്കണം. വായിക്കുന്ന ആൾ കിഴക്കു നോക്കിയിരിക്കുന്ന പക്ഷം കേൾക്കുന്നവർ വടക്കുനോക്കിയിരിക്കണം.)

വളർത്തി ജാട കാണിച്ചുനടക്കും. അർഥലോഭത്താൽ ബ്രഹ്മചാരികൾ ആശ്രമസ്ഥിതി തെറ്റിച്ച് കള്ള് കുടിക്കും. ഗുരുപത്നി തൊട്ട് പരസ്ത്രീകളേയും പ്രാപിക്കും. മാംസരക്തവർധനമായ ലൗകികവസ്തുക്കൾ ഇച്ഛിക്കും. സമ്പത്ത് കുന്നുകൂട്ടി ഉണ്ടാക്കും."

ജാട സംന്യാസിമാരും[1] സംന്യാസി സംഘങ്ങളും ഭാരതഭൂമിയിൽ സർവത്ര വിഹരിക്കുന്നുണ്ടെങ്കിലും യഥാർഥ സംന്യാസിമാരും ഇവിടെയുണ്ട്. ഹിമാലയത്തിലെ അതിദുഷ്കരമായ മഞ്ഞുഭൂമിയിലും, വനാന്തരങ്ങളിലും മാത്രം ഒതുങ്ങിക്കൂടി 'ലോകാനുഗ്രഹഹേതവർഥം' എന്ന ചിന്തയോടെ ജീവിക്കുന്ന ദിവ്യസംന്യാസിമാരും ദിവ്യയോഗികളും ഇവിടെ ധാരാളമുണ്ട്. അതീന്ദ്രിയ ജ്ഞാനത്തിന് (Clairvoyant) പ്രാപ്തരായ ഇവർ സർവജ്ഞലോകസിദ്ധി (The World of Omniscience), അതീന്ദ്രിയശക്തി (Super Natural Power) എന്നിവ നേടിയവരാണ്. കുംഭമേള നടക്കുമ്പോഴും, നിഷ്കാമമായ വിധത്തിൽ നടത്തുന്ന വിശുദ്ധ യജ്ഞ-യാഗങ്ങളിലും സൂക്ഷ്മരൂപികളായി ഇവരിൽ പലരും ജനമധ്യത്തിൽ എത്തിച്ചേരാറുണ്ട്. അപൂർവാവസരങ്ങളിൽ ഇവർ സ്ഥൂലശരീര (Physical Body) രൂപത്തിലും ഭക്തജനങ്ങൾക്കു മുമ്പിൽ പ്രത്യക്ഷപ്പെടാറുണ്ട്. ഉത്തരകാശി, പൂർവകാശി, ത്രിവേണി, ഹിമാലയത്തിലെ പുരാതന ക്ഷേത്രങ്ങൾ- മറ്റു വിശുദ്ധസ്ഥലങ്ങൾ, പുണ്യനദികളുടെ ഉത്ഭവസ്ഥാനത്തിനോടടുത്ത സ്ഥലങ്ങൾ എന്നിവിടങ്ങളിലൊക്കെ പലപ്പോഴും ഇത്തരത്തിലുള്ള ദിവ്യന്മാരെ കാണാം. വിവിധ ഡയമെൻഷനുകളിൽ കണ്ണുകളുടെ പ്രവർത്തനം കേന്ദ്രീകരിക്കാൻ കഴിവുള്ളവർക്കു മാത്രമെ ഇവിടങ്ങളിൽ ഇവരെ കാണുവാൻ സാധിക്കുകയുള്ളൂ. ഇത്തരത്തിലുള്ളവരെ കണ്ടിട്ടുണ്ടോ എന്നായിരുന്നു എന്റെ അടുത്ത ചോദ്യം.

"-യോഗസിദ്ധികളുടെ ഉന്നതതലങ്ങളിലൊന്നും എത്തിച്ചേരാൻ ഞങ്ങൾക്കു സാധിച്ചിട്ടില്ല. പക്ഷെ, ക്രിയായോഗം അഭ്യസിച്ചിട്ടുള്ളതിനാൽ ചുരുങ്ങിയ തോതിൽ ചിലതൊക്കെ അറിയാം. ഒരാൾ ക്രിയായോഗം പൂർണമായ തോതിൽ അഭ്യസിച്ചതുകൊണ്ട് സമൂഹത്തിന് എന്തു നേട്ടമാണുള്ളത്

---

1. സംന്യാസിയെക്കുറിച്ച് 'മൈത്രേയ്യുപനിഷത്' പറയുന്നത് ശ്രദ്ധിക്കുക: -

"കർമ്മത്യാഗാന്ന സംന്യാസോ ന പ്രേഷോച്ചാരണേന തു

സന്ധൗ ജീവാത്മനോരൈക്യം സംന്യാസഃ പരികീർത്തിതഃ"- കർമ്മങ്ങൾ പരിത്യജിക്കുന്നതുകൊണ്ടുമാത്രം ഒരാൾ സംന്യാസിയാകുന്നില്ല. 'ഞാൻ സംന്യാസിയാണ്' എന്ന് പറഞ്ഞുനടക്കുന്നതുകൊണ്ടും ഒരാൾ സംന്യാസിയായിത്തീരുകയില്ല. സമാധിയിൽ ജീവപരമാത്മാക്കളുടെ ഏകത ഉണ്ടാകുമ്പോൾ മാത്രമേ സംന്യാസമാകുകയുള്ളൂ.

"ദ്രവ്യാർഥമന്നവസ്ത്രാർഥം യഃ പ്രതിഷ്ഠാർഥമേവ വാ

സംന്യാസേദുഭയഭ്രഷ്ടഃ മുക്തിം നാപ്തുമർഹതി." - പണം സമ്പാദിച്ചുകൂട്ടുന്നതിനുവേണ്ടിയോ ഭക്ഷണം ലഭിക്കുന്നതിനുവേണ്ടിയോ പ്രശസ്തിക്കുവേണ്ടിയോ സംന്യാസം കൊണ്ടുനടക്കുന്നവർ രണ്ടുലോകത്തിൽനിന്നും ഭ്രഷ്ടനായിത്തീരുന്നു. അയാൾക്ക് ഒരിക്കലും മുക്തി ലഭിക്കുകയില്ല.

എന്നതായിരുന്നു ആരംഭകാലത്ത് ഉണ്ടായ സംശയം.[1] ക്രിയായോഗികൾ പൊതുജനമധ്യത്തിൽ സിദ്ധികൾ പ്രദർശിപ്പിച്ച് ധനം ആർജിക്കുവാനോ പ്രശസ്തി കൈവരിക്കുവാനോ പാടില്ല. അപ്പോൾ, ഇതൊന്നും ആവശ്യമില്ലാത്തവർ എന്തിനുവേണ്ടിയാണ് ക്രിയായോഗികളാകുന്നത്? ഈ സംശയമാണ് ഞങ്ങളെ ദുഷ്കരമായ യോഗാഭ്യാസങ്ങളിൽനിന്നു പിന്തിരിപ്പിച്ചത്. ലഘുവായ ചില യോഗമുറകൾ മാത്രം അഭ്യസിച്ചുകൊണ്ട് ഞങ്ങൾ സമയം ചെലവഴിച്ചു. വർഷങ്ങൾക്കുശേഷമാണ് ഒരു ദിവ്യയോഗിയെ ഗോമുഖ് പരിസരത്തുവച്ച് കണ്ടുമുട്ടിയത്. അദ്ദേഹമായിരുന്നു ഞങ്ങളുടെ ഗുരു. സംശയങ്ങൾ മുഴുവനും അദ്ദേഹം ആദ്യമേ ദൂരീകരിച്ചുതന്നു. ക്രിയായോഗത്തിലൂടെ അല്ലെങ്കിൽ തപസ്സിലൂടെ ആത്മാസാക്ഷാൽക്കാരം നേടുമ്പോൾ ഈശ്വരനെ അടുത്തറിയുന്നു എന്നാണ് അർഥമാക്കുന്നത്. അതിന് നിരന്തരമായ അഭ്യാസവും അതിനോടൊന്നിച്ച് ലഭിക്കുന്ന ഈശ്വരാനുഗ്രഹവും കൂടിയേ കഴിയൂ. ഒരു വ്യക്തി പരിപൂർണനായ ഒരു ക്രിയായോഗിയായി മാറുമ്പോൾ ആ വ്യക്തിയുടെ സൂക്ഷ്മശരീരം അഭൗമമായരീതിയിൽ ദീപ്തമായിനിലകൊള്ളുന്നു. സൂക്ഷ്മശരീരം ഈശ്വരാംശമാണല്ലോ. ആ യോഗി വസിക്കുന്ന സ്ഥലത്തും സഞ്ചരിക്കുന്ന സ്ഥലത്തും ആ അനുകൂലഊർജം (Positive Energy) പ്രസരിച്ചുകൊണ്ടിരിക്കും. ഇത് ഭക്തജനങ്ങൾക്ക് ലഭിക്കുമ്പോൾ അവരുടെ മങ്ങിക്കിടക്കുന്ന സൂക്ഷ്മശരീരവും (ന്യൂക്ലിയർ ബോഡി) നേരിയ തോതിൽ ആക്റ്റിവേറ്റഡ് ആകുന്നു. അവരും ക്രമേണ സാക്ഷാൽക്കാരത്തിന്റെ പാതയിലേക്ക് ഗമിക്കുന്നു. ജനങ്ങളുടെ ആധ്യാത്മികമായ ഉയർച്ചയാണ് മറ്റെന്തിനേക്കാളും ഒരു രാഷ്ട്രത്തിന്റെ വിലപിടിച്ച സ്വത്ത്. ഹിമാലയത്തിന്റെ വിവിധഭാഗങ്ങളിൽവച്ച് പല ദിവ്യയോഗികളേയും കണ്ടിട്ടുണ്ട്, സംസാരിച്ചിട്ടുണ്ട്. 400-ൽപ്പരം വർഷങ്ങൾക്കുമുമ്പ് സമാധിയായ നീബ് കരൗരി ബാബയെ സൂക്ഷ്മശരീരരൂപത്തിൽ ദർശിക്കുവാൻ പലതവണ ഭാഗ്യമുണ്ടായിട്ടുണ്ട്. പക്ഷെ, ഇതൊന്നും ഒരു പ്രചരണവിഷയമാക്കാൻ ഉദ്ദേശിക്കുന്നില്ല."

ഇടത്തെ മൂലയിൽ, ചുമരിൽ ചാരിയിരുന്ന് ഡോ.എസ്.രാധാകൃഷ്ണന്റെ

---

1. "യോഗം നിഷേവതോ നിത്യം
കായശ്ചേത്കല്പതാമിയാത്
തത്ശ്രദ്ദധ്യാന്നമതിമാൻ
യോഗമുത്സൃജ്യമത് പരഃ" (-ഭാഗവതം-ഏകാദശം)

(ദിവസവും യോഗാഭ്യാസം ചെയ്ത് ശരീരത്തെ പുഷ്ടിപ്പെടുത്തിയതുകൊണ്ട് വലിയ ഗുണമൊന്നുമില്ല. വിവേകമുള്ളവർ അതിൽ വിശ്വസിക്കുകയും ഇല്ല. അതുകൊണ്ട്, അതെല്ലാം ഉപേക്ഷിച്ച് 'എന്നിൽ' തല്പരനാവൂ.) പരമാത്മാവുമായി (ബ്രഹ്മവുമായി) താദാത്മ്യം പ്രാപിച്ച്, താൻ ആനന്ദസ്വരൂപമായ ആത്മാവാണെന്ന് അറിയുന്നവനാണ് യഥാർഥ യോഗി. സൂക്ഷ്മശരീരത്തെ ഇണക്കി സ്വന്തം വരുതിയിലാക്കാൻ കഴിഞ്ഞാൽ അത്ഭുതങ്ങൾ കാണിക്കാം. സൂക്ഷ്മശരീരം ഈശ്വരാംശമാണ്. 'എന്നിൽ തല്പരനാവൂ' എന്നുവച്ചാൽ യോഗസിദ്ധികൊണ്ട് 'എന്നെ' അറിയൂ എന്നർഥം.

ഭാരതീയവേദാന്തം വായിച്ചുകൊണ്ടിരുന്ന ഒരു സംന്യാസി പുസ്തകം അടച്ചുവച്ച് നിവർന്ന് ഇരുന്നു. വായനയിലായിരുന്നുവെങ്കിലും അദ്ദേഹം ഞങ്ങളുടെ സംഭാഷണം ശ്രദ്ധിച്ചിരുന്നുവെന്ന് വ്യക്തം. മുറ്റത്തുനിൽക്കുന്ന ദേവദാരു വൃക്ഷത്തിന്റെ ഉച്ചിയിലേക്ക് അലസമായി നോക്കിക്കൊണ്ട് അദ്ദേഹം മൊഴിഞ്ഞു-

"ആശ്രമങ്ങളുടെ കീഴിൽ പ്രവർത്തിക്കുന്ന ട്രസ്റ്റുകളെ സംബന്ധിച്ച പല കേസ്സുകളും ഞാനുൾപ്പെട്ട ബഞ്ചിൽ പലപ്പോഴും വന്നിട്ടുണ്ട്. ആശ്രമാധിപൻ മരിച്ചശേഷം പിൻതുടർച്ചാവകാശത്തെപ്പറ്റിയുള്ളതായിരുന്നു ഭൂരിഭാഗം കേസ്സുകളും. ട്രസ്റ്റുകളുടെ കീഴിലുള്ള സ്വത്തുക്കൾ ദുർവിനിയോഗം ചെയ്യുന്നതായുള്ള പരാതികളും ഉണ്ടായിരുന്നു. കേസ്സുകളുടെ വിശദാംശങ്ങളിലേക്കു നോക്കിയപ്പോഴാണ് ഞെട്ടിപ്പോയത്. അക്കങ്ങൾക്കിടയിൽ കുടുങ്ങിക്കിടക്കുന്നത് എത്രയോ കോടികളാണ്! ചാരിറ്റബിൾ സൊസൈറ്റി ആക്ട്/ഇന്ത്യൻ ട്രസ്റ്റ് ആക്ട് എന്നീ വിഭാഗങ്ങളിൽ റജിസ്റ്റർ ചെയ്ത് ജീവകാരുണ്യപ്രവർത്തനങ്ങൾ നടത്തുന്നവരാണ് ഇവരൊക്കെ എന്നാണ് വെപ്പ്. കേസ്സുകൾ ശരിയായവിധത്തിൽ അന്വേഷിച്ചാൽ ഞെട്ടിപ്പിക്കുന്ന വിവരങ്ങളാവും പുറത്തുവരിക. പക്ഷെ, ജുഡീഷ്യറിക്കും പരിമിതികൾ ധാരാളമുണ്ട്. ജനാധിപത്യസമ്പ്രദായത്തിൽ ജുഡീഷ്യറിയും എക്സിക്യൂട്ടീവും പരസ്പരധാരണയോടെ ഒത്തൊരുമിച്ച് പ്രവർത്തിച്ചാൽ മാത്രമെ രാഷ്ട്രത്തിന് പുരോഗതി കൈവരിക്കാൻ സാധിക്കുകയുള്ളൂ. കോടതി ഉത്തരവുപ്രകാരം അന്വേഷണം സത്യസന്ധമായി നടത്തേണ്ടത് ബന്ധപ്പെട്ട വകുപ്പുകളാണ്. വകുപ്പിന്റെ മേലധികാരിയും ആ വകുപ്പുമായി ബന്ധപ്പെട്ട കേന്ദ്രമന്ത്രിയും ആശ്രമാധിപനായ സംന്യാസിയെ ഈശ്വരതുല്യം വന്ദിക്കുന്നവരാണെങ്കിൽ അന്വേഷണത്തിന്റെ ഗതി എന്താകുമെന്ന് ഊഹിക്കാവുന്നതേയുള്ളൂ. കേസ്സുകൾ നീണ്ടുനീണ്ടു പോകും. അന്വേഷണത്തിനു ഉത്തരവിട്ട ജഡ്ജി ഇതിന്നിടയിൽ സ്ഥലമാറ്റം കിട്ടി പോകും. പല തരത്തിലുള്ള സമ്മർദ്ദങ്ങൾക്കും വഴങ്ങേണ്ടിവരുന്നവർ ജുഡീഷ്യറിയിലും ഉണ്ടെന്ന വസ്തുത മറച്ചുവക്കുന്നില്ല. സിവിൽ കേസ്സുകൾ മാത്രമല്ല, ഗുരുതരമായ ക്രിമിനൽ കേസ്സുകളിൽവരെ ഉൾപ്പെട്ട നിരവധി ആശ്രമങ്ങൾ ഇവിടെയുണ്ട്."

അദ്ദേഹം പറഞ്ഞുനിർത്തിയപ്പോൾ മറ്റൊരു സംന്യാസി ചോദിച്ചു- "ഭാരതത്തിൽ മറ്റു മതവിഭാഗങ്ങൾക്കും ഇത്തരത്തിലുള്ള ആശ്രമസംവിധാനങ്ങൾ ഉണ്ടല്ലോ. അവരെക്കുറിച്ചും ഇത്തരം പരാതികൾ ഉണ്ടാകാറുണ്ടോ?"

"-വളരെ അപൂർവം. എന്റെ അറിവിൽ, മുസ്‌ലിം മതവിഭാഗത്തിലെ മറ്റൊരു ശാഖയായ ബോറ കമ്യൂണിറ്റിയിലെ പരമാചാര്യനെക്കുറിച്ച് അതീവ ഗുരുതരമായ ആരോപണങ്ങൾ ഉണ്ടായിരുന്നു. ആ കേസ്സ് എങ്ങും എത്തിയില്ല. ഹിന്ദുമതത്തിന്റേയും മറ്റു മതങ്ങളുടേയും ഘടനയിൽ സാരമായ വ്യത്യാസങ്ങൾ ഉണ്ട്. മറ്റു മതങ്ങളുടെ മേലധികാരികൾക്ക് കോടികളൊന്നും സ്വന്തം പേരിൽ നിലനിർത്താൻ സാധ്യമല്ല. അധികാരം ഒഴിഞ്ഞ് എളിയ രീതിയിൽ വിശ്രമജീവിതം നയിക്കുന്നവരെ ഇക്കൂട്ടത്തിൽ കാണാം. പിന്നെ, അവരുടെ

കെട്ടുറപ്പ് ശക്തമായതിനാൽ ആരുണ്ട് പരാതിപ്പെടാൻ?"

ആദ്യം സംസാരിച്ച വൃദ്ധസംന്യാസി തുടർന്നു:-

"എന്റെ വിശകലനത്തിൽ, ഭാരതത്തിൽ ഹിന്ദുമതത്തിന് സംഭവിച്ചുകൊണ്ടിരിക്കുന്ന കളങ്കത്തിന് ഉത്തരവാദികൾ ജാട കാണിച്ചുനടക്കുന്ന കള്ളസംന്യാസിമാരാണ്. ഇവരെ ഇത്തരത്തിൽ ആക്കിത്തീർക്കുന്നതിൽ സ്ത്രീകൾ വഹിക്കുന്ന പങ്ക് നിസ്സാരമല്ല. ഇവർക്ക് താലം പിടിയ്ക്കാനും ചുകന്ന പരവതാനി (Red Carpet)) വിരിച്ച് വരവേൽക്കാനും സ്ത്രീകളാണ് മുൻപന്തിയിൽ. ചെല്ലുന്നിടത്തൊക്കെ ഭാര്യാബന്ധങ്ങൾ ഉണ്ടാക്കുന്നവരാണ് ഈ സംന്യാസിമാരിൽ മിക്കവരും.[1] അവരുടെ അധഃപതനത്തിനു കാരണവും ഇതാണ്. യോഗസിദ്ധികൾ കൈവരിച്ച പല സംന്യാസിശ്രേഷ്ഠന്മാരും ഇത്തരത്തിൽ അധോഗതിയിലേക്ക് കൂപ്പുകുത്തിയിട്ടുണ്ട്. ഇവർ പിന്നീട് ഒരു 'മാഫിയ' സംഘമായി മാറുന്നു. യാതൊരു സിദ്ധിയും ഇല്ലാത്ത, സംസ്കൃത ശ്ലോകങ്ങൾ കാണാപാഠം പഠിച്ച് ജനങ്ങളെ വശീകരിച്ച് ധനം സമ്പാദിക്കുന്ന കള്ളനാണയങ്ങളെ സമൂഹത്തിൽനിന്ന് അകറ്റിനിർത്തിയാൽ മാത്രമേ ഹിന്ദുമതത്തിന് അതിന്റെ പ്രതിച്ഛായ വീണ്ടെടുക്കാൻ കഴിയൂ. ഇവരുടെയൊക്കെ 'സ്പിരിച്വൽ കോഡ്' (Spiritual Code) ശരാശരിയ്ക്കു താഴെയാണ്![2] എല്ലാവരും ഈശ്വരാംശമാണ്. മങ്ങിക്കിടക്കുന്ന 'ദൈവകണങ്ങളെ' (God's particles) ആദ്ധ്യാത്മികവൃത്തികൊണ്ട് തിളക്കംകൂട്ടിയാൽ സാക്ഷാൽക്കാരത്തിന്റെ പാതയിലേക്ക് ഗമിക്കാം. ബ്രാഹ്മമുഹൂർത്തത്തിൽ എഴുന്നേറ്റ് സ്നാനം ചെയ്ത് ദീപം തെളിയിച്ച് പ്രാർഥിക്കുക, സാധിക്കുമെങ്കിൽ ക്ഷേത്രദർശനം നടത്തുക, സദ്ഗ്രന്ഥങ്ങൾ വായിക്കുക, യോഗയിൽ ഉൾപ്പെട്ട ലഘുവ്യായാമങ്ങൾ ചെയ്യുക, സന്ധ്യാവന്ദനം ചെയ്യുക, മനഃപൂർവം ആരേയും ദ്രോഹിക്കാതിരിക്കുക, പറ്റുന്ന വിധത്തിൽ മറ്റുള്ളവരെ സഹായിക്കുക, ആചാരപ്രകാരമുള്ള വ്രതാനുഷ്ഠാനങ്ങൾ ആചരിക്കുക എന്നിവയാണ് ആദ്ധ്യാത്മിക വൃത്തികൾ. ഇതിൽ കുറേയെങ്കിലും ദിവസേന അനുഷ്ഠിച്ചാൽ നമ്മുടെ സൂക്ഷ്മശരീരത്തിന്റെ തിളക്കം വർധിക്കും. പ്രാർഥിക്കുന്ന കാര്യങ്ങൾ പലതും സാധിച്ചുവെന്നുംവരാം. അതാണ് യഥാർഥ ഈശ്വരസാക്ഷാത്ക്കാരം. പണം കുന്നുകൂട്ടി സ്വരൂപിച്ചുണ്ടാക്കാൻ മാത്രം ആദ്ധ്യാത്മികതയുടെ മറപിടിച്ച് ശ്രമിക്കുന്ന സംന്യാസിമാർ ഭക്തന്മാർക്ക് 'നെഗറ്റീവ് എനർജി' ആണ് പ്രദാനംചെയ്യുക എന്ന സത്യം ഹിന്ദുക്കൾ തിരിച്ചറിയേണ്ട കാലം അതിക്ര

1. "ദേശേ ദേശേ കളത്രാണി
ദേശേ ദേശേ ച ബാന്ധവാഃ" - വാല്മീകി രാമായണം

2. ഒരു വ്യക്തിയുടെ അദ്ധ്യാത്മിക മികവിനെ കണക്കാക്കുന്നത് 'സ്പിരിച്വൽ കോഡ്' നിലവാരം നോക്കിയാണ്. സൂക്ഷ്മശരീരത്തിന്റെ സ്പന്ദനാവസ്ഥയും അതിലെ കണങ്ങളുടെ തിളക്കവും, ബ്രഹ്മരന്ധ്രത്തിൽ നിന്ന് ഉള്ളം കൈയിലേക്ക് ആവാഹിച്ചെടുക്കുന്ന ഊർജത്തിൽനിന്ന് കണക്കാക്കാം. അളവിന് വിധേയനാകുന്ന വ്യക്തിയെ നേരിൽ കാണണമെന്ന് മാത്രം. റെക്കി പോലുള്ള ഒരു സമ്പ്രദായമാണ് ഇത്. സ്പിരിച്വൽ കോഡ് 90% ത്തിനു മുകളിലാണെങ്കിൽ ആ വ്യക്തി പരിപൂർണനായ സാധകനാണ്.

മിച്ചിരിക്കുന്നു. ഈശ്വരസാക്ഷാത്ക്കാരം പരിപൂർണമായ തോതിൽ നേടിയ ദിവ്യയോഗികളും സംന്യാസിശ്രേഷ്ഠന്മാരും ഇന്നും ഭാരതഭൂമിയിൽ ധാരാളം ഉണ്ട്. ഒരു ചില്ലിക്കാശുപോലും സമ്പാദിക്കാതെ, "ലോകാഃ സമസ്താഃ സുഖിനോ ഭവന്തു" എന്ന ചിന്തയോടെ സൂക്ഷ്മശരീരികളായും അല്ലാതെയും അവരൊക്കെ നമ്മുടെ ഇടയിൽ കഴിയുന്നുണ്ട്; പ്രത്യേകിച്ച് ഹിമാലയത്തിലും ഹിമാലയസാനുക്കളിലും. മനുഷ്യരുടെ സൂക്ഷ്മശരീരത്തെക്കുറിച്ച് നിരവധി പഠനങ്ങൾ നടന്നുകഴിഞ്ഞ ഒരു കാലഘട്ടമാണ് ഇത്. ഇതിലെ ഓരോ കണത്തിലും അപാരശക്തിയുള്ള ഓരോ ക്യാമറക്കണ്ണുണ്ട്. സമസ്തജന്മങ്ങളിലേയും ഓരോ സംഭവവും ഇതിൽ റെക്കോഡ് ചെയ്ത് സൂക്ഷിച്ചിട്ടുമുണ്ട്. സമാധിഅവസ്ഥയിൽ എത്തുന്ന ഒരു യോഗിക്ക് ഈ ട്രാക്ക് (Track) മുൻകൂട്ടി കാണാൻ സാധിക്കും. കഴിഞ്ഞ ജന്മങ്ങളെക്കുറിച്ചും, അതിലോരോന്നിലും എന്തൊക്കെ നടന്നുവെന്നും പറയാൻ സാധിക്കുന്നത് ഈ ട്രാക്കുകളെ ഡികോഡ് (Decode) ചെയ്തിട്ടാണ്. വിദ്യാഭ്യാസം ഒട്ടും ഇല്ലാത്തവർപോലും, അപൂർവമായി, വേദമന്ത്രങ്ങളും മറ്റും സുഗമമായി ഉരുവിടാറുണ്ട്. പൂർവജന്മത്തിലെ സുകൃതംകൊണ്ട്, ഈ ട്രാക്കുകളിൽ ഒന്ന് ഒരു മുഹൂർത്തത്തിൽ സ്വയം ആക്ടിവേറ്റഡ് (Activated) ആകുന്നതുകൊണ്ടാണ് ഇതു സംഭവിക്കുന്നത്. അതുകൊണ്ടുതന്നെ ഇത്തരക്കാരൊന്നും സിദ്ധി-സമാധി-സാക്ഷാൽക്കാരത്തിൽ എത്തിയവരല്ല. ഞാൻ വ്യക്തമാക്കാൻ ശ്രമിക്കുന്നത്, അപാരസിദ്ധികളുള്ള യോഗികളുടെ ജന്മഭൂമിയാണ് ഭാരതം. ഇവരിൽക്കൂടി ഹിന്ദുമതം ഇന്നും ശക്തിയാർജിച്ചുനിൽക്കുന്നു. ഞാൻ നേരത്തെ പറഞ്ഞതുപോലെ, ശ്രീരാമകൃഷ്ണപരമഹംസരും അദ്ദേഹത്തിന്റെ ശിഷ്യൻ വിവേകാനന്ദസ്വാമികളും ഹിന്ദുമതത്തെ വിശ്വപ്രസിദ്ധമാക്കുന്നതിൽ നിർണായക പങ്കുവഹിച്ചവരാണ്. എന്നിട്ടും, അദ്ദേഹമടക്കം മതം പ്രചരിപ്പിക്കുന്നവരിൽ പലരും രണ്ടാംകിടക്കാരാണെന്നും ഒന്നാംകിടക്കാർ മിണ്ടാതെ ഇരിയ്ക്കുകയേ ഉള്ളൂ എന്നും സ്വാമി അഭിപ്രായപ്പെട്ടിട്ടുണ്ട്. ദിവ്യയോഗികളാണ് അദ്ദേഹം ഉദ്ദേശിച്ച ഒന്നാംകിടക്കാർ. ചുരുക്കിപ്പറഞ്ഞാൽ, ഇന്ന് ഭാരതഭൂമിയിൽ ജാടകാണിച്ച് ധനം സമ്പാദിക്കുന്ന ആശ്രമങ്ങളിൽ ഭൂരിഭാഗവും ഹിന്ദുമതത്തെ പരിപോഷിപ്പിക്കാനല്ല ശ്രമിക്കുന്നത്. ഭക്തജനങ്ങളുടെ പണംകൊണ്ട് അവർ സ്വയം പരിപുഷ്ടിപ്പെടുകയാണ്."[1]

സമയം നാലുമണി കഴിഞ്ഞു. ചുറ്റുപാടുള്ള മലനിരകളിൽ കോട പരന്നു വ്യാപിച്ചു. തണുപ്പും വർധിച്ചുതുടങ്ങി. ഒരു ക്ഷേത്രജീവനക്കാരൻ കൊണ്ടുവന്നുതന്ന ചൂടുള്ള ചായ ഞങ്ങൾ ഒന്നിച്ചിരുന്ന് കുടിച്ചു. പിന്നെ, സംന്യാസിമാരോട് യാത്ര പറഞ്ഞ് ഞാൻ എഴുന്നേറ്റു. അവർ എല്ലാവരും ഹസ്തദാനം നൽകി എനിക്കു മംഗളം ആശംസിച്ചു. പഞ്ചകൈലാസയാത്ര എന്ന സ്വപ്ന

1. ഞാനും മറ്റു നാലുപേരും ഉന്നയിച്ച ചോദ്യങ്ങൾക്ക് വൃദ്ധസംന്യാസി നൽകിയ വിശദമായ മറുപടി ഹ്രസ്വമായി ക്രോഡീകരിച്ചതാണ് ഈ ഖണ്ഡിക. ഉന്നത നീതിന്യായപീഠത്തിന്റെ പല സുപ്രധാന വിധികളും വിലയിരുത്തലുകളും ഉന്നത വ്യക്തികളുടെ ഇടപെടലുകളും സംന്യാസിയുടെ നിർദ്ദേശപ്രകാരം ഒഴിവാക്കിയിട്ടുണ്ട്.

തുല്യമായ അനുഭവം പൂർത്തീകരിക്കുവാൻ മഹാദേവൻ അനുഗ്രഹിക്കട്ടെ എന്നു വൃദ്ധസംന്യാസി എന്റെ തലയിൽ കൈവച്ച് അനുഗ്രഹിച്ചപ്പോൾ ഞാൻ അദ്ദേഹത്തിന്റെ പാദങ്ങളിൽ തൊട്ടു നമസ്കരിച്ചു. അവരോട് വിടപറഞ്ഞ്, ക്ഷേത്രത്തിൽപ്പോയി പ്രാർഥിച്ചശേഷം ലോഡ്ജിലേക്ക് നടന്നു.

ലോഡ്ജിലേക്ക് കയറുന്നതിനുമുമ്പ്, എതിർവശത്തുള്ള റോഡ്സൈഡിൽ പാർക്ക്ചെയ്തിരുന്ന ഒരു ടാറ്റ സഫാരി വാൻ ഞാൻ ശ്രദ്ധിച്ചു. വണ്ടിയുടെ ലഗ്ഗേജ് കാരിയറിൽ വലിയ തോൽബാഗുകളും എന്തൊക്കെയോ മറ്റുപകരണങ്ങളുംകെട്ടി ഭദ്രമാക്കിവച്ചിരിക്കുന്നതും കണ്ടു. ഹഡ്സറിലേക്കു പോയ സുഹൃത്തുക്കൾ തിരിച്ചെത്തിയിട്ടില്ലെന്ന് സ്വീകരണമുറിയിൽവച്ച് ശർമ പറഞ്ഞു. പക്ഷെ, തുടർന്നദ്ദേഹം പറഞ്ഞ വാക്കുകൾ എന്റെ മനസ്സിനെ ത്രസിപ്പിച്ചു. ഇന്റർനാഷണൽ മൗണ്ടനീയറിങ്ങ് ഫൗണ്ടേഷന്റെ അംഗീകാരമുള്ള അഞ്ചു വിദേശികൾ മുകളിലെ മുറിയിൽ ഉണ്ടെന്നും, അവർക്കുവേണ്ടി ഞങ്ങളുടെ അധീനത്തിലുള്ള ഒരു മുറി ഒഴിഞ്ഞുതരണമെന്നും അദ്ദേഹം അഭ്യർഥിച്ചു. മണിമഹേഷ് കൈലാസയാത്ര ലക്ഷ്യംവച്ചാണ് ഇവർ വന്നിരിക്കുന്നതെന്നും ശർമ അറിയിച്ചു. അദ്ദേഹത്തിന്റെ സഹായത്തോടെ, മുകളിൽപ്പോയി ഞാൻ വിദേശികളുമായി പരിചയപ്പെട്ടു. അരമണിക്കൂറോളം സമയം ഒന്നാംനിലയിലെ ബാൽക്കണിയിൽ ഇരുന്ന് ഞങ്ങൾ സംസാരിച്ചു.

Galbusera Dino, Vanlent Johny, Van Lent Harry, Verbeeck Lut, Geerts Leen എന്നിവർ ബൽജിയം സ്വദേശികളാണ്. മണിമഹേഷ് കൈലാസത്തെ ഹിമാലയത്തിലെ ഒരു 'അപകടകരമായ മലകയറ്റ മേഖല'യായി (Dangerous Trekking Area) കണക്കാക്കുന്നതിന് വേണ്ടിയുള്ള സർവെ ലക്ഷ്യംവച്ചാണ് ഇവർ വന്നിരിക്കുന്നത്. IMF-ന്റെ സഹകരണത്തോടെയാണ് ഈ പദ്ധതി നടപ്പാക്കുന്നത്. രണ്ട് സ്ത്രീകളടക്കമുള്ള ഈ സംഘത്തിന്റെ കൈവശത്തിൽ അത്യാധുനികമായ എല്ലാ ഉപകരണങ്ങളും ഉണ്ട്. കുഗ്തി, ചോബിയ എന്നീ ചുരങ്ങളിലേക്കും മണിമഹേഷ് ഭാഗത്തേക്കും വിദേശമലകയറ്റക്കാർ വന്നു തുടങ്ങിയിട്ടുണ്ട്. പക്ഷെ, ഇവിടേക്കെത്തിപ്പെടാനുള്ള പ്രധാന തടസ്സം ശരിയായ വിധത്തിലുള്ള വിശദാംശങ്ങളുടെ അഭാവമാണ്. സ്വപ്നതുല്യമായ ഈ ഭൂപ്രദേശത്തെക്കുറിച്ച് സമഗ്രമായ ഒരറിവ് ഉണ്ടാക്കിയെടുക്കലാണ് ഇവരുടെ ലക്ഷ്യം. ഞാൻ എന്റെ രണ്ടു പുസ്തകങ്ങളും ഇവർക്കു കാണിച്ചുകൊടുത്തു. മൂന്നാമത്തെ രചന അതിന്റെ അവസാനഘട്ടത്തിലാണെന്നും അറിയിച്ചു. ഭാഷ തടസ്സമായെങ്കിലും അവർ എല്ലാവരും പുസ്തകങ്ങൾ വളരെ ശ്രദ്ധാപൂർവം മറിച്ചുനോക്കി. ഇതിന്റെ ഇംഗ്ലീഷ് പതിപ്പുകൾ എന്തുകൊണ്ട് തയ്യാറാക്കുന്നില്ല എന്ന അവരുടെ ചോദ്യത്തിന്, അതിനുള്ള ശ്രമം നടത്തുന്നുണ്ടെന്ന് ഞാൻ മറുപടി നൽകി. മണിമഹേഷ് കൈലാസയാത്രക്ക് ഞങ്ങളെക്കൂടി പങ്കെടുപ്പിക്കാമെന്ന് അവർ അറിയിച്ചപ്പോൾ എനിക്ക് അതിയായ സന്തോഷം തോന്നി. ബ്രഹ്മോറിൽവച്ച് അന്നു കണ്ടുമുട്ടിയ സംന്യാസിമാരേയും അവരിൽപ്പെട്ട ആ വൃദ്ധസംന്യാസിയുടെ അനുഗ്രഹവും ഞാൻ ഒരു നിമിഷം ഓർത്തുപോയി...

സന്ധ്യകഴിഞ്ഞപ്പോൾ സുഹൃത്തുക്കൾ തിരിച്ചെത്തി. ഹഡ്സറിലേക്കുള്ള യാത്ര കനത്ത മലയിടിച്ചിൽമൂലം പകുതി വഴിയിൽവച്ച് ഉപേക്ഷിക്കേണ്ടി വന്നു എന്ന് കൂട്ടുകാർ അറിയിച്ചു. യന്ത്രസഹായത്തോടെ പണികൾ നടക്കുന്നുണ്ടെന്നും പിറ്റെ ദിവസം മുതൽ സഞ്ചാരയോഗ്യമാകുമെന്നും അവർ തുടർന്നറിയിച്ചു. സമയം ധാരാളം ബാക്കിയുണ്ടായിരുന്നതിനാൽ സമീപത്തുള്ള രണ്ടു ഗ്രാമങ്ങളിൽ തങ്ങി മണിമഹേഷ് യാത്രയെക്കുറിച്ച് അന്വേഷിച്ചുവെന്നും, അവരുടെ മറുപടി നിരാശാജനകമാണെന്നും കൂട്ടുകാർ സങ്കോചത്തോടെ മൊഴിഞ്ഞു. അനിശ്ചിതത്വം അധികം നീട്ടിക്കൊണ്ടുപോകാതെ ഞാൻ ആ സന്തോഷവാർത്ത അവരെ അറിയിച്ചു. ഞങ്ങൾ പരസ്പരം കെട്ടിപ്പുണർന്ന് ആഹ്ളാദം പങ്കിട്ടു.

ഭക്ഷണത്തിനുശേഷം എല്ലാവരും ഒന്നിച്ചിരുന്ന് മണിമഹേഷ് യാത്രയെക്കുറിച്ച് വിശദമായി ചർച്ചചെയ്തു. സീസൺ സമയത്ത് നിരവധി തീർഥാടകരേയുംകൊണ്ട് ഡാൻചൊ വരെ ശർമ യാത്രചെയ്തിട്ടുണ്ട്. അതിനു മുകളിലേക്ക് പോയിട്ടില്ല. എങ്കിലും ഈ പ്രദേശത്തുകാരൻ എന്ന നിലയിൽ വിശദാംശങ്ങൾ നല്ലപോലെ പരിചിതമാണ്. ഹഡ്സറിൽ ഒരു ദിവസം താമസിച്ച് തദ്ദേശീയരായ യുവാക്കളെ സംഘടിപ്പിക്കണം. മൂന്നുദിവസം മലമുകളിൽ തങ്ങേണ്ടതിനാൽ മൂന്നു കൂടാരങ്ങൾക്കു വേണ്ടതായ സാധനസാമഗ്രികൾ കരുതണം. ഓരോരുത്തർക്കും അഞ്ചുവീതം കമ്പിളിവിരി വേണം. കിടക്കസ്സഞ്ചി ഓരോന്നുവീതം വേണം. റേഷൻ–പച്ചക്കറികൾ തുടങ്ങി പാചകത്തിന്നുവേണ്ടതായതെല്ലാം ശേഖരിക്കണം. ഡാൻചൊ വരെ വിറകുകൊണ്ട് പാചകം ചെയ്യാം. അവിടെനിന്ന് മുകളിലേക്ക് സ്പിരിറ്റ് സ്റ്റൗ തന്നെ വേണം. തണുപ്പ് അകറ്റാനുള്ള വിറകും മറ്റും മുകളിലേക്ക് തലച്ചുമടായി കയറ്റണം. ഡാൻചൊ വരെ മാത്രമെ കോവർക്കഴുതകളെ ലഗ്ഗേജ് വഹിക്കുന്നതിന് ഉപയോഗപ്പെടുത്താൻ കഴിയുകയുള്ളൂ. തുടർന്നുള്ള യാത്രാപഥം മൃഗങ്ങൾക്ക് സഞ്ചരിക്കാൻ പറ്റിയതല്ല. സീസൺ സമയത്ത് ധാബ നടത്തുവാൻ ഹഡ്സർ നിവാസികൾക്കാണ് അനുമതി ലഭിക്കുന്നത്. അവരുടെ പ്രധാന സഹായികൾ അവിടത്തുകാരായ ഗദ്ദികളാണ്. അതുകൊണ്ട്, ഹഡ്സറിൽ അതിരാവിലെ എത്തിയശേഷം ക്രമീകരണങ്ങൾ ചെയ്യുക. ശർമ തന്റെ അറിവ് പറഞ്ഞവസാനിപ്പിച്ചു.

പുലർച്ചെ യാത്ര തുടങ്ങേണ്ടതിനാൽ ഞങ്ങൾ ഉറങ്ങാൻ തയ്യാറെടുത്തു. തണുപ്പ് കൂടിക്കൂടിവന്നു. യമരാജാവും ചിത്രഗുപ്തനും സംന്യാസിമാരും മനസ്സിൽ നിറഞ്ഞുനിന്ന ഒരു ശുഭദിനത്തിന് അന്ത്യമാവുകയാണെന്ന ചിന്തയോടെ നിദ്രയിലേക്ക് വീണു...

## VI

അഞ്ചരമണി കഴിഞ്ഞപ്പോൾ ഞങ്ങൾ യാത്ര തുടങ്ങി. ബ്രഹ്മോറിൽനിന്ന് കൃത്യം 17 കിലോമീറ്റർ ദൂരമുണ്ട് ഹഡ്സറിലേക്ക്. ഉദയം നേരത്തെ കഴിഞ്ഞിരുന്നുവെങ്കിലും മഞ്ഞുവീഴ്ച ശക്തമായിരുന്നതിനാൽ വളരെ സാവധാ

നത്തിൽ മാത്രമെ വാഹനം ഓടിപ്പിക്കാൻ സാധിച്ചുള്ളൂ. ഹിമാലയത്തിലെ റോഡുകളിൽ, മനസ്സിനെ ഭയവിഹ്വലമാക്കുന്നതിൽ ഒന്നാണ് ബ്രഹ്മോർ-ഹഡ്സർ റോഡ്. വീതി വളരെ കുറവായതിനാൽ എതിർവാഹനങ്ങൾക്ക് വഴി കൊടുക്കാൻ വളരെ ബുദ്ധിമുട്ടാണ്. ഒരു ഭാഗത്ത് ഉയർന്നുനിൽക്കുന്ന പർവതശൃംഗങ്ങളും മറുഭാഗത്ത് അഗാധമായ താഴ്‌വരയിൽക്കൂടി കുതിച്ച് കുലംകുത്തിയൊഴുകുന്ന രാവി നദിയും! മുകളിൽനിന്നുള്ള മലയിടിച്ചിൽ പല സ്ഥലത്തും റോഡിന്റെ സ്ഥിതി പരമദയനീയമാക്കിത്തീർക്കുന്നു. നിരന്തരം ഗതാഗതതടസ്സങ്ങൾ സംഭവിക്കുന്നതിനാൽ പലപ്പോഴും ഹഡ്സർ എന്ന കൊച്ചുഗ്രാമം ഒറ്റപ്പെട്ടുപോകുന്നു. സീസൺ സമയത്ത്, ജന്മാഷ്ടമിക്ക്, ഹഡ്സർവരെ വാഹനങ്ങൾക്ക് പോകാൻ അനുമതിയില്ല. അഞ്ചുകിലോമീറ്റർ മുമ്പ് തീർഥാടകരെ ഇറക്കിയശേഷം വാഹനങ്ങൾ തിരിച്ചുപോകണം. ബ്രഹ്മോറിൽനിന്ന് 10 കിലോമീറ്റർ ദൂരെ ചെന്നുവേണം വാഹനങ്ങൾ പാർക്ക് ചെയ്യാൻ. തീർഥാടനം കഴിഞ്ഞെത്തുന്ന യാത്രികർ ബ്രഹ്മോർവരെ നടന്ന് പോലീസ് സഹായത്തോടെ സ്വന്തം വാഹനങ്ങൾ കണ്ടെത്തണം. മണ്ഡല -മകരവിളക്ക് സീസണിൽ പമ്പയിൽ ശബരിമല തീർഥാടകർക്കും ഇതേപോലുള്ള സാഹചര്യമാണ് ഉള്ളത്.

8 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ ഹഡ്സറിൽ എത്തി. ഒരു ധാബയും രണ്ടു ചെറിയ പലവ്യഞ്ജനക്കടകളും മാത്രമെ ഇവിടെ പ്രവർത്തിക്കുന്നുള്ളൂ. ബാക്കിയെല്ലാം അടഞ്ഞുകിടക്കുകയാണ്. സീസൺ കഴിഞ്ഞാൽ അങ്ങനെയാണ്. ധാബയുടെ അടുത്തായി ഇന്ത്യൻ മൗണ്ടനീയറിങ് ഫൗണ്ടേഷന്റെ ഒരു കൊച്ചു ഓഫീസുണ്ട്. അതും പൂട്ടിക്കിടക്കുകയാണ്. ആഴ്ചയിൽ ഒന്നോ രണ്ടോ ദിവസം, ചിലപ്പോൾ, തുറക്കാറുണ്ട് എന്നാണ് അറിഞ്ഞത്. ഞങ്ങളുടെ വാഹനങ്ങൾ കണ്ടപ്പോൾ ധാബയുടെ തിണ്ണയിൽ സൊറപറഞ്ഞ് രസിച്ചിരുന്ന നാലു ചെറുപ്പക്കാർ ഭവ്യതയോടെ അടുത്തേക്ക് വന്നു. ധാബക്കാരനും പിന്നാലെ വന്നു. തദ്ദേശീയരുടെ ഭാഷ അറിയാമായിരുന്ന ഭൂപീന്ദർ അവരുമായി അരമണിക്കൂറോളം സമയം സംസാരിച്ചു. ഹിന്ദി ഭാഷയോട് വളരെ സാമ്യമുള്ളതിനാൽ ആ സംഭാഷണം ഞങ്ങൾക്കും ഗ്രഹിക്കാൻ സാധിച്ചു.

-മലമുകളിലെ കാലാവസ്ഥ വളരെ മോശമാണ്. മൈനസ് പത്തിൽ നിൽക്കുന്ന തണുപ്പ് വരുംദിവസങ്ങളിൽ വർധിക്കാനാണ് സാധ്യത. ഏറ്റവും മുകളിൽ എത്തിച്ചേരാൻ സാധിക്കുമോ എന്ന് പറയാൻ വയ്യ. ഹിമാനികൾ ഉരുകിത്തീരാത്തതിനാൽ വളരെ അപകടകരമായ അവസ്ഥയിലാണ്. സുന്ദരാസി എത്തുമ്പോൾ ഹിമാനികളുടെ പൊള്ളയായ ഭാഗത്തുകൂടി വേണം മറുഭാഗത്ത് എത്തിച്ചേരാൻ. ഗൗരീകുണ്ഡിലും ഇതാണ് സ്ഥിതി. ധാൻചൊ എത്തുന്നതുവരെ തുടർച്ചയായ മലയിടിച്ചിൽ അനുഭവപ്പെടും. കഴിഞ്ഞ ആഴ്ച മുഴുവൻ മഴയുണ്ടായിരുന്നു. അലറിവിളിക്കുന്ന കാറ്റിന്റെ താണ്ഡവം രൂക്ഷമാകുന്നത് രാത്രിയിലാണ്. മണിമഹേഷ് കൈലാസവും തടാകങ്ങളും ഏറ്റവും മുകളിലാണ്. ഇത്തരത്തിലുള്ള രൂക്ഷമായ കാലാവസ്ഥയിൽ അവിടെ എത്തിച്ചേരാൻ സാക്ഷാൽ കൈലാസനാഥൻതന്നെ അനുഗ്രഹിക്കണം. ഞങ്ങൾ

തയ്യാറാണ്. ഡാൻചൊ വരെ എത്തിയശേഷം സ്ഥിതിഗതികൾ നിരീക്ഷിച്ച് യാത്ര തുടരണമോ എന്ന് തീരുമാനിക്കുന്നതാണ് നല്ലത്. ഒരു പാക്കേജ് യാത്ര പോലെ, സംഖ്യ ഈടാക്കുന്ന സമ്പ്രദായമാണ് ഓഫ് സീസണിൽ പതിവ്. ഞങ്ങൾ കൂടിയാലോചിച്ചശേഷം സംഖ്യ എത്രയാണെന്നു പറയാം.

ഞാനും ഡോക്ടറുംകൂടി ഈ വിവരങ്ങൾ വിദേശസംഘത്തെ അറിയിച്ചു. സംഘത്തലവനായ ഡിനൊ ഒട്ടും കൂസാതെ മറുപടി പറഞ്ഞു- "ട്രക്കേഴ്സിനെ സംബന്ധിച്ചിടത്തോളം കാലാവസ്ഥ ഒരു പ്രശ്നമല്ല. ബുദ്ധിമുട്ടുകൾ വിശകലനംചെയ്ത് തടസ്സവാദങ്ങൾ നിരത്തുന്നവർക്ക് സ്വന്തം വീട്ടിൽ ഒതുങ്ങിക്കൂടുന്നതാണ് നല്ലത്. തീരുമാനമെടുക്കുക, അത് നടപ്പാക്കുക എന്നതാണ് ശരി.[1] പർവതങ്ങളെ വണങ്ങി യാത്ര ചെയ്താൽ എല്ലാം ശുഭമായി കലാശിക്കും എന്നാണ് അനുഭവം. നാളെ അതിരാവിലെ ട്രക്കിങ് ആരംഭിക്കണം. അവരുടെ സംഖ്യ പറഞ്ഞുറപ്പിക്കുക. ഞങ്ങളുടേതും നിങ്ങളുടേതും രണ്ടു സ്വതന്ത്ര സംഘങ്ങളായി യാത്രചെയ്യണം."

പോർട്ടർമാരുടെ നേതാവ് വിജയ്കുമാർശർമയുമായി സംസാരിച്ച് ഞങ്ങൾ സംഖ്യ ഉറപ്പിച്ചു. ഒരാൾ ഒരു ദിവസം 1500 രൂപ വീതം അവർക്ക് കൊടുക്കണം. യാത്ര ഇടയ്ക്കുവച്ച് നിർത്തി മടങ്ങിയാൽ 3 ദിവസത്തെ സംഖ്യ, അതായത് 4500 രൂപ, ഓരോരുത്തരും നിർബന്ധമായും കൊടുക്കണം. യാത്ര നീണ്ടുപോയാലും ദിവസനിരക്കിലുള്ള സംഖ്യ അവർ ഈടാക്കും. എല്ലാ സന്നാഹങ്ങളും ഇവർ ഒരുക്കിത്തരും. ഞങ്ങൾ യാത്രചെയ്താൽ മാത്രം മതി. അപകടം പിടിച്ച ട്രക്കിങ് മേഖലകളിലെല്ലാം ഇവർ യാത്രികരുടെ കൂടെ ഉണ്ടാകും. ഞാനും ഡോക്ടറും ഒട്ടും മടികൂടാതെ വിജയ്കുമാറുമായി കരാർ ഉറപ്പിച്ച് ഇരുപതിനായിരം രൂപ അഡ്വാൻസ് നൽകി. വിദേശസംഘത്തിൽനിന്നും അവർ ഇത്രയും സംഖ്യ വാങ്ങിച്ചു.

അന്നുമുഴുവൻ ഞങ്ങൾ ഹഡ്സറിൽ താമസിച്ചു. വിദേശസംഘം ഡാബയിൽ താവളം ഉറപ്പിച്ചപ്പോൾ ഞങ്ങൾ പലവ്യഞ്ജനക്കടയുടെ വരാന്തയിൽ ഒതുങ്ങിക്കൂടി. വിജയ്കുമാറും അദ്ദേഹത്തിന്റെ സഹായികളും അന്നു പകൽ മുഴുവനും തിരക്കിലായിരുന്നു. പല സാധനങ്ങളും ബ്രഹ്മോറിൽനിന്ന് കൊണ്ടുവരേണ്ടതുണ്ടായിരുന്നു. ഉച്ചഭക്ഷണത്തിനുശേഷം ഞങ്ങൾ ബുഢിൽ നദീതീരത്തുകൂടി ബഹുദൂരം നടന്നു. കുഗ്തി ചുരത്തിൽനിന്നാണ് ബുഢിൽ നദി ഉദ്ഭവിക്കുന്നത്. മലമടക്കുകളിൽ ഗ്രാമീണർ താമസമുണ്ട്. കൃഷിയും ആടുവളർത്തലുമാണ് ഉപജീവനമാർഗം. കടുത്ത കാലാവസ്ഥയായതിനാൽ ഒരു തവണ മാത്രമെ കൃഷിയിറക്കാൻ കഴിയുകയുള്ളു. ഒരു സ്ഥലത്ത്, ഗദ്ദികളുടെ കോളനി കണ്ടു. കൂടാരംകെട്ടിയാണ് ഇവർ താമസിക്കുന്നത്. ഒരു കുടുംബത്തിന് ഒരു കൂടാരം. പ്രായമായവരും യൗവന-കൗമാര പ്രായക്കാരും കൊച്ചുകുട്ടികളും എല്ലാം ഒരു കൂടാരത്തിനുള്ളിൽ ജീവിക്കുന്നു. പാചകം തുറസ്സായ സ്ഥലത്താണ്. രൂപഭംഗികൊണ്ട് അനുഗൃഹീതരാണ് ഈ നാടോടിവർഗം.

[1] "I Never take right decision. I take decision and make it right." - Alexander the Great.

പുരുഷന്മാർ വിദൂരസ്ഥലങ്ങളിൽ ആടുകളെ മേച്ച് സഞ്ചരിക്കുന്നു. ഊഴമനുസരിച്ച് അവർ കുടുംബത്തോടൊപ്പം ചേരും. കുടുംബത്തോടെ സഞ്ചരിച്ച് ആട്ടിൻപറ്റത്തെ മേച്ചുനടക്കുന്നവരും ഉണ്ട്. സീസൺ സമയത്ത് സ്ത്രീകൾ മേച്ചിൽക്കാരികളായി മാറുന്നു. ഗദ്ദി പുരുഷന്മാർ ആ സമയത്ത് തീർഥാടകരുടെ വഴികാട്ടികളായി സേവനം അനുഷ്ഠിക്കുന്നു. വയസ്സായ യാത്രികരെ ഇവർ ഭദ്രമായി തോളിലേറ്റി ഡാൻചോയിൽ എത്തിക്കുന്നു. അവിടെനിന്ന് മുകളിലേക്ക് യാത്ര അതികഠിനമായതിനാൽ ബഹുഭൂരിപക്ഷംപേരും ഇവിടെ ബലിയർപിച്ചശേഷം തിരിച്ചുപോരുന്നു. എന്റെ നിരീക്ഷണത്തിൽ, അപകടകരമായ ഹിമാലയൻ ട്രക്കിങ്ങിന് ഷെർപകളേക്കാൾ യോജിച്ചത് ഗദ്ദികളാണ്. കാലാവസ്ഥയുടെ ഓരോ സ്പന്ദനവും ഇവർക്ക് ഹൃദിസ്ഥമാണ്. ഒരു മലകയറ്റക്കാരന് കാലാവസ്ഥയുടെ വ്യതിയാനങ്ങൾ മുൻകൂട്ടി അറിയാൻ കഴിയുന്നത് എത്രമാത്രം ഗുണകരമാകുമെന്നത് അനുഭവത്തിൽക്കൂടി മാത്രമെ ബോധ്യപ്പെടുകയുള്ളു.

സന്ധ്യമയങ്ങിയതോടെ തണുപ്പ് വല്ലാതെ വർധിച്ചു. ചുറ്റുവട്ടത്തുള്ള മലനിരകളിൽനിന്ന് തണുത്തകാറ്റ് താഴ്വരകളിലേക്ക് വീശിയടിക്കുന്നതുകൊണ്ടാണ് തണുപ്പ് വർധിച്ചത്. വിജയ്കുമാറിന്റെ നേതൃത്വത്തിൽ യാത്രക്കാവശ്യമായ എല്ലാ സന്നാഹങ്ങളും തയ്യാറാക്കിക്കഴിഞ്ഞിരുന്നു. കുറച്ചുസമയം ഞങ്ങൾ ഒന്നിച്ചിരുന്ന് സംസാരിച്ചു. രാവിലെ 5 മണിക്ക് വിദേശസംഘവും അവരുടെ സഹായികളും യാത്രതിരിക്കും. ലഗ്ഗേജ് വഹിക്കുന്ന കോവർകഴുതകൾ അവരുടെ പിന്നാലെ പോകും. അഞ്ചര മണി കഴിഞ്ഞാൽ ഞങ്ങളുടെ സംഘം യാത്ര തുടങ്ങും.സഹായികളും കൂടെ ഉണ്ടാകും.

രാത്രി ഭക്ഷണം കഴിഞ്ഞശേഷം ഞങ്ങൾ നേരത്തെതന്നെ കിടക്കസ്സഞ്ചികളിൽ കയറിക്കൂടി. ചിത്രങ്ങളിൽപ്പോലും കണ്ടിട്ടില്ലാത്ത മണിമഹേഷ് കൈലാസത്തെക്കുറിച്ചായിരുന്നു ഉറങ്ങുന്നതുവരേയും ചിന്തിച്ചുകിടന്നത്.

## VII

4 മണി കഴിഞ്ഞപ്പോൾ വിജയ്കുമാർ എല്ലാവരേയും വിളിച്ചുണർത്തി. മഞ്ഞുവീഴ്ച മിതമായതോതിലായത് ആശ്വാസമായിത്തോന്നിയെങ്കിലും തണുപ്പ് രൂക്ഷമായിരുന്നു. ഢാബയിൽനിന്നുകിട്ടിയ ചൂടുള്ള കട്ടൻചായ കുടിച്ചപ്പോൾ തണുപ്പിന് ശമനംകിട്ടി. ഢാബയിൽനിന്ന് ആവശ്യക്കാർക്ക് ചൂടുവെള്ളം ലഭ്യമായിരുന്നു. പല്ലുതേപ്പും ദേഹശുദ്ധിവരുത്തലും മറ്റും കഴിഞ്ഞ് 5 മണിക്കുതന്നെ ഞങ്ങളുടെ സംഘം തയ്യാറായിനിന്നു. ഞങ്ങളുടെ വേഷവിധാനങ്ങൾ ശ്രദ്ധിച്ചശേഷം വിദേശസംഘത്തലവൻ പോരായ്മകൾ ചൂണ്ടിക്കാട്ടി. ഏതു കനത്ത കാലാവസ്ഥയേയും പ്രതിരോധിക്കാൻ ശേഷിയുള്ള തരത്തിലുള്ളതായിരുന്നു അവരുടെ ഡ്രസ്സുകൾ. മലകയറ്റത്തിന്നുപകരിക്കുന്ന ഉപകരണങ്ങളും ഞങ്ങൾക്കില്ലായിരുന്നു. ഹിമാലയത്തിൽ, ഉയരങ്ങൾതാണ്ടിയുള്ള നിരവധി ദുർഘടമായ മലകയറ്റങ്ങളിൽ പങ്കെടുത്ത് വിജയംകൈവരിച്ച ആത്മധൈര്യം ഒന്നുമാത്രമായിരുന്നു ഞങ്ങളുടെ മൂലധനം. സർവശ

ക്തനായ ജഗദ്പിതാവിനേയും ആ ശക്തിയുടെ വിവിധ ഭാവങ്ങളായ പ്രകൃതിവിഭവങ്ങളേയും മനസ്സാ ആദരിച്ച്, പ്രാർഥിച്ച് ചെയ്യുന്ന സദ്പ്രവൃത്തികൾ ഫലപ്രാപ്തിയിലെത്തുമെന്നുതന്നെ ഞങ്ങൾ വിശ്വസിച്ചു. ഹഡ്സർ റോഡിൽനിന്ന് മലകയറ്റം ആരംഭിക്കുന്ന സ്ഥലത്ത് കമാനാകൃതിയിലുള്ള ഒരു പ്രവേശനഗോപുരം പടുത്തുയർത്തിയിട്ടുണ്ട്. ഇവിടെ ശിവ-പാർവതി-വിഘ്നേശ്വര പ്രതിഷ്ഠകൾക്കു മുമ്പിൽ പൂജചെയ്ത്, മധുരപലഹാരങ്ങൾ നിവേദിച്ച് എല്ലാവരുംകൂടി കൂട്ടപ്രാർഥന നടത്തി. തലേദിവസം തീരുമാനിച്ചതുപോലെ വിദേശസംഘം കൃത്യസമയത്ത് യാത്രതുടങ്ങി.

ഉദയബിംബം മലമടക്കുകൾക്കിടയിൽ പ്രത്യക്ഷപ്പെട്ടുകഴിഞ്ഞിരുന്നുവെങ്കിലും മഞ്ഞുവീഴ്ചമൂലം അത് ആസ്വദിക്കുവാൻ കഴിയാതെപോയി. വിജയ്കുമാറിന്റെ നിർദ്ദേശപ്രകാരം ധാബക്കാരൻ ഓരോ കട്ടൻചായകൂടി വിതരണംചെയ്തു. അത് കുടിച്ചതോടെ എല്ലാവരും ഉഷാറായി. അഞ്ചരമണിയായപ്പോൾ ഞങ്ങൾ യാത്രതുടങ്ങി. പർവതങ്ങളെ വണങ്ങി, ധ്യാനിച്ച്, കുത്തനെ കിടക്കുന്ന ആദ്യത്തെ കയറ്റം സാവധാനത്തിൽ കയറി. വിജയ്കുമാറിനു പുറമെ ദേശ്‌രാജ്, ജിന്ദർസിങ്ങ് ഠാക്കൂർ എന്നിവരായിരുന്നു ഞങ്ങളുടെ സഹായികൾ. ഹിമാചൽപ്രദേശത്തുകാരനാണെങ്കിലും ഭൂപീന്ദറിന് മലകയറ്റത്തിൽ മുൻപരിചയം തീരെയില്ല. ഭൂപീന്ദറിനേയും എന്നേയും സഹായിക്കാൻ വിജയ്കുമാറിനെ നിയോഗിച്ചു. ഡോക്ടറേയും സുഹൃത്തുക്കളേയും, മറ്റു രണ്ടു സഹായികൾ പരിപാലിച്ചുകൊള്ളാമെന്നും ഏറ്റു. ജിന്ദർസിങ്ങ് സീസൺസമയത്ത് ഡാൻചോവിൽ ധാബ നടത്തി പരിചയമുള്ള വ്യക്തിയാണ്.

അരകിലോമീറ്ററോളം ദൈർഘ്യമുള്ള കയറ്റം കയറിക്കഴിഞ്ഞപ്പോൾ കുറച്ചുസമയം വിശ്രമിച്ചു. തുടർന്ന്, ബുഢിൽ നദീതീരത്തുകൂടിയുള്ള നിരപ്പായ സ്ഥലത്തുകൂടി ഒരു കിലോമീറ്ററോളംദൂരം ഉല്ലാസത്തോടെ നടന്നു. പരന്നൊഴുകുന്ന നദി ജലസമൃദ്ധമാണെങ്കിലും ഒഴുക്കിനു ശക്തിയില്ല. മണിമഹേഷ് ഭാഗത്തുള്ള ഹിമാനികളിൽനിന്ന് ധാരാളം പ്രവാഹങ്ങൾ, പല സ്ഥലത്തുവച്ചും നദിയിൽ ചേരുന്നുണ്ട്. അതുകൊണ്ടുതന്നെ നദീജലത്തിന് മരവിപ്പിക്കുന്ന തണുപ്പാണ്. കുടിക്കാനുള്ള വെള്ളം ഇവിടെനിന്ന് ഞങ്ങൾ ധാരാളം ശേഖരിച്ചു.

ഹഡ്സറിൽനിന്ന് മണിമഹേഷിലേക്ക് 18 കിലോമീറ്റർ ദൂരമുണ്ടെന്നാണ് ടൂറിസംവകുപ്പിന്റെ കണക്ക്. പക്ഷെ, വഴികാട്ടികൾ ഇതിനോടു യോജിക്കുന്നില്ല. പല സ്ഥലത്തും വഴി മാറിനടക്കേണ്ടതിനാൽ ദൂരം 3–4 കിലോമീറ്ററെങ്കിലും കൂടുമെന്നാണ് ഇവർ പറയുന്നത്. യാത്ര കഴിഞ്ഞപ്പോൾ ഇതെനിക്ക് ബോധ്യപ്പെടുകയുംചെയ്തു. സീസൺ സമയത്ത് ബാരിക്കേഡുകൾ വച്ചു കെട്ടി വഴി അടയാളപ്പെടുത്തിക്കൊടുക്കും. ഒക്ടോബർ കഴിഞ്ഞാൽ മഞ്ഞുവീഴ്ച അതിശക്തമാകും. ചെറിയതും വലിയതുമായി മൊത്തം 24 ഗ്ലേഷിയറുകൾ (ഹിമാനികൾ) ഈ യാത്രാപഥത്തിൽ ഉണ്ടെന്നാണ് വിജയ്കുമാർ പറഞ്ഞത്. ചലിക്കുന്നതും തൂങ്ങിക്കിടക്കുന്നതുമായ (Moving and Hanging) ഹിമാനികൾ ഇവിടത്തെ മാത്രം പ്രത്യേകതയാണ്. ഇവ തികച്ചും അപകട

കാരികളാണ്. വിജയ്കുമാറിന്റെ സംസാരം ശ്രദ്ധിച്ചുകേട്ട് നടന്നപ്പോൾ നദീതീരം പിന്നിട്ടത് അറിഞ്ഞില്ല.

ഇവിടന്നങ്ങോട്ടാണ് യഥാർത്ഥ ട്രക്കിങ്ങ് ആരംഭിക്കുന്നത്. അടിവാരത്ത് കുറച്ചുസമയം വിശ്രമിക്കുന്നതിന്നിടക്ക് മുകളിലോട്ടുള്ള യാത്രാപഥം ഞാനൊന്നു വിസ്തരിച്ചു പഠിച്ചു. കുത്തനെയാണ് ആദ്യത്തെ കുറേ ഭാഗം കിടക്കുന്നതെങ്കിലും, തുടർന്ന്, ഹെയർപിൻവളവുകളാണ് നോക്കെത്താത്ത ദൂരത്തോളം മുകളിലോട്ട് നീണ്ടുപോകുന്നത്. മഞ്ഞുമൂടിക്കിടക്കുന്ന വഴിയായതിനാലും വനമേഖലയായതിനാലും ബുദ്ധിമുട്ടുകൾ വർധിക്കാനാണ് സാധ്യത. 4 കിലോമീറ്ററിലധികം ദൂരം വരുന്ന ഈ ആദ്യഘട്ടത്തിൽ 62 ഹെയർപിൻകയറ്റങ്ങളുണ്ടെന്നാണ് വിജയ്കുമാർ പറഞ്ഞത്. കൂടുതൽ ചിന്തിക്കുന്നത് ഉചിതമല്ലെന്നു തോന്നിയതിനാൽ ഞാൻ മുമ്പോട്ട് നടന്നു. ഓരോ അഞ്ചു മിനിറ്റു കഴിയുമ്പോഴും ഞങ്ങൾ നിന്നുകൊണ്ട് കുറച്ചുസമയം വിശ്രമിച്ചു. ഗ്ലൂക്കോസ് വെള്ളവും ബിസ്കറ്റും കഴിച്ച് ക്ഷീണമകറ്റി, അടിവെച്ചടിവച്ച് മുകളിലോട്ട് നടന്നു. ഒരു കിലോമീറ്ററോളം കയറിക്കഴിഞ്ഞപ്പോൾ ഒരു ചെറിയ നിരപ്പിൽ എത്തി. തീർത്തും അവശത തോന്നിയതിനാൽ ഇവിടെ ലഗ്ഗേജ് ഇറക്കിവച്ച് എല്ലാവരും വിശ്രമിച്ചു. ശ്വാസോച്ഛ്വാസം ക്രമീകരിച്ചശേഷം ഞങ്ങൾ അഞ്ചുപേരും നിലത്ത് മലർന്നുകിടന്നു. ഉണക്കപ്പഴങ്ങളും ബിസ്കറ്റും വെള്ളവും ആവശ്യാനുസരണം കഴിച്ചു.

തുടർന്നങ്ങോട്ട് ഹെയർപിൻകയറ്റങ്ങളായതിനാൽ വളരെ കരുതലോടെ യാത്രചെയ്തു. വഴിയിൽ മഞ്ഞുമൂടിക്കിടക്കുന്നതിനാൽ ഓരോ അടിയും സൂക്ഷ്മതയോടെവെയ്ക്കേണ്ടിവന്നു. മഞ്ഞില്ലാത്ത സ്ഥലങ്ങളിൽ വൃക്ഷങ്ങളുടെ ഇലകൾ ചീഞ്ഞളിഞ്ഞുകിടക്കുന്നതിനാൽ വല്ലാത്ത വഴുക്കലാണ്. ഓരോകയറ്റം കഴിയുന്തോറും ബുദ്ധിമുട്ട് വർധിച്ചുവരുന്നത് ഞങ്ങളെ ആശങ്കാകുലരാക്കിത്തീർത്തു. ദേവദാരു, ഓക്ക് തുടങ്ങിയ വൻവൃക്ഷങ്ങളുടെ ശീതളഛായയും വള്ളിപ്പടർപ്പുകളുടെ ഹരിതഭംഗിയും പക്ഷികളുടെ സംഗീതാർദ്രമായ വിളികളും മാത്രമായിരുന്നു ഏക ആശ്വാസം. കഴിഞ്ഞ സീസൺ സമയത്ത് കെട്ടിയുണ്ടാക്കിയ ധാബകളുടെ തകർന്നുവീണുകിടക്കുന്ന അവശിഷ്ടങ്ങൾ മഞ്ഞിൽപൂണ്ടുകിടക്കുന്നത്, പലപ്പോഴും പ്രതിസന്ധി ഉളവാക്കി. വലിയ ആണികളും ഇരുമ്പുവാറുകളും മഞ്ഞിൽ മൂടിക്കിടക്കുന്നത് ഒറ്റനോട്ടത്തിൽ ദൃഷ്ടിഗോചരമാവുകയില്ല. ഇത്തരം ഘട്ടങ്ങളിൽ, അതീവദുഷ്കരമായ മറ്റു കയറ്റങ്ങൾ കയറിയാണ് യാത്രാമാർഗത്തിൽ വീണ്ടും എത്തിച്ചേരുന്നത്. പകുതിയോളം ഹെയർപിൻകയറ്റങ്ങൾ കയറി കഴിഞ്ഞപ്പോഴേക്കും ഞങ്ങൾ അഞ്ചുപേരും അക്ഷരാർഥത്തിൽ തളർന്നുപോയി. ഒരൊഴിഞ്ഞ ധാബയുടെ സിമന്റുതറയിലെ മഞ്ഞ് തൂത്തുമാറ്റിക്കളഞ്ഞ് സഹായികൾ ഞങ്ങൾക്കു കിടന്നു വിശ്രമിക്കാൻ സ്ഥലമൊരുക്കിത്തന്നു. ശ്വാസപ്രക്രിയ നിയന്ത്രണാധീനമാകാൻ കുറച്ചധികം സമയം വേണ്ടിവന്നു. ഇവിടെ വിശ്രമിച്ച്, പ്രാതൽ കഴിച്ചശേഷം യാത്ര തുടരാമെന്ന് തീരുമാനിച്ചശേഷം ഞങ്ങൾ മലർന്നുകിടന്നു. പ്രാതലും ഉച്ചഭക്ഷണവും വെവ്വേറെ പൊതികളിലാക്കി, ഹഡ്സ

റിൽനിന്ന് കൈവശം കരുതിയിരുന്നു. വിശ്രമിച്ച് ക്ഷീണമകറ്റിയശേഷം എല്ലാവരും ഒന്നിച്ചിരുന്ന് ഭക്ഷണം കഴിച്ചു. നനുത്ത ഗോതമ്പ് ശുദ്ധമായ പാലിൽ കുറുക്കിയെടുത്ത പ്രഭാതഭക്ഷണത്തിന് നല്ല രുചി തോന്നി. ആവശ്യത്തിന് ശുദ്ധജലവും കുടിച്ചുകഴിഞ്ഞപ്പോൾ ഉന്മേഷം വീണ്ടെടുക്കാനായി.

കഴിഞ്ഞതിനേക്കാൾ ബുദ്ധിമുട്ടുള്ള ഹെയർപിൻകയറ്റങ്ങളാണ് തുടർന്നുള്ള യാത്രയിൽ അഭിമുഖീകരിക്കേണ്ടിവന്നത്. ഇരുളടഞ്ഞ വനമേഖലയും മൂടൽമഞ്ഞും ഒന്നിച്ചായപ്പോൾ പ്രയാസം ഇരട്ടിച്ചു. പല ഘട്ടങ്ങളിലും വിജയ്കുമാർ കൈ തന്ന് വലിച്ചുകയറ്റുകയായിരുന്നു. ഞങ്ങളുടെ കൂട്ടത്തിൽ ഏറ്റവും അവശനായത് ഡോക്ടറാണ്. മഞ്ഞ് മൂടിക്കിടക്കുന്ന പാറക്കൂട്ടങ്ങൾക്കിടയിൽക്കൂടിയുള്ള കയറ്റങ്ങൾ ഏന്തിവലിഞ്ഞ് കയറുമ്പോൾ അവസാനത്തെ ഊർജംവരെ ചോർന്നുപോയപോലെയായി. ലഗ്ഗേജ് ഇറക്കിവച്ച് ഞങ്ങൾ വീണ്ടും വിശ്രമിച്ചു. ഗ്ലൂക്കോസ് വെള്ളവും ഉണക്കപ്പഴങ്ങളും ബിസ്കറ്റും ആവശ്യാനുസരണം കഴിച്ചു. ഈ മേഖലയിൽ മഞ്ഞുപുലികൾ ധാരാളമുണ്ടെന്ന് വിജയ്കുമാർ പറഞ്ഞു. ഗദ്ദികളുടെ ആട്ടിൻപറ്റങ്ങളിൽനിന്നാണ് ഇവ തീറ്റ സംഘടിപ്പിക്കുന്നത്. അന്യോന്യം ഇടികൂടി ഒറ്റപ്പെട്ടുപോകുന്ന ആടുകളെയാണ് മഞ്ഞുപുലികൾ പിടികൂടുന്നത്. വർധിച്ച ശൂരതയുള്ള പട്ടികളും, സദാ ജാഗരൂകരായി നിലകൊള്ളുന്ന മേച്ചിൽക്കാരും മഞ്ഞുപുലികൾക്ക് വേട്ട എളുപ്പമല്ലാതാക്കിത്തീർക്കുന്നു. കവണപ്രയോഗത്തിൽ അതിവിദഗ്ധരായ ഗദ്ദികളെ വന്യമൃഗങ്ങൾ ഭയപ്പെടുന്നുണ്ടെന്ന് വിജയ്കുമാർ പറഞ്ഞു.

മൂന്നുമണിക്കൂർ കഴിഞ്ഞിട്ടും രണ്ടു കിലോമീറ്റർ പോലും പിന്നിട്ടില്ല എന്ന യാഥാർഥ്യം ഞങ്ങളെ വിഷമവൃത്തത്തിലാക്കി. തുടർന്ന്, കുത്തനെ ഉയർന്നുനിൽക്കുന്ന യാത്രാപഥം മനസ്സിൽ വിഭ്രാന്തി ഉളവാക്കി. എങ്ങനെയെങ്കിലും മുകളിൽ എത്തിയാൽത്തന്നെ, പിന്നീടു തരണംചെയ്യേണ്ട ഹിമാനികളെക്കുറിച്ച് ഓർത്തപ്പോൾ മനസ്സ് നടുങ്ങിപ്പോയി. തലകുമ്പിട്ട് ഇരിക്കുന്ന ഡോക്ടർ, യാത്ര മതിയാക്കി തിരിച്ചുപോയാലൊയെന്ന് എന്നെ നോക്കി പറഞ്ഞപ്പോൾ ഞാനും അതാണ് ചിന്തിക്കുന്നതെന്ന് മറുപടി പറഞ്ഞു. പക്ഷെ, സഹയാത്രികർ ഞങ്ങളെ പ്രോത്സാഹിപ്പിച്ചു. കടുത്ത കാലാവസ്ഥയിൽ യാത്ര ചെയ്യുമ്പോൾ ഇതൊക്കെ സാധാരണമാണെന്നും അടുത്ത ഒരു കിലോമീറ്റർ കൂടി കഴിഞ്ഞാൽ ഇന്നത്തെ പ്രതിസന്ധി തീരുമെന്നും ജിന്ദർസിങ്ങ് സമാശ്വസിപ്പിച്ചു. ഹിമാനികൾ കുറുകെ കടക്കാൻ ആത്മധൈര്യം മാത്രം മതിയെന്നും, അത് എല്ലാവരും ഒത്തുചേർന്ന് യത്നിച്ചാൽ നടക്കുമെന്നും അദ്ദേഹം കൂട്ടിച്ചേർത്തു. ഓഫ്സീസണിൽ മണിമഹേഷ് യാത്രക്ക് ഇതേപോലൊരു സുവർണാവസരം ഇനിയൊരിക്കലും ഒത്തുവരില്ലെന്നും ഈശ്വരാനുഗ്രഹമുണ്ടെങ്കിൽ തീർച്ചയായും ഇത് സാധ്യമാകുമെന്നും പറഞ്ഞ് ഞാൻ യാത്ര തുടരാനായി എഴുന്നേറ്റു.

പഞ്ചാക്ഷരിയും ദേവീസ്തോത്രങ്ങളും ഉരുവിട്ടുകൊണ്ട്, കയറ്റംകയറി, ഞാൻ മുന്നോട്ടുനീങ്ങി. പരസ്പരം കൈകൊണ്ട് താങ്ങ്കൊടുത്തും, പാറ

ക്കെട്ടുകളിൽ ഊന്നിയും ഞങ്ങൾ വളരെ സാവധാനത്തിൽ ഉയരങ്ങളിലേക്ക് ഗമിച്ചു. ഞങ്ങളേക്കാൾ അരമണിക്കൂർ മുമ്പ് യാത്രതിരിച്ച വിദേശസംഘത്തിന്റെ സംസാരം തൊട്ടുമുകളിൽനിന്ന് കേട്ടപ്പോൾ എല്ലാവരും സന്തോഷിച്ചു. അടുത്തൊരു ഹെയർപിൻകയറ്റം കയറിക്കഴിഞ്ഞപ്പോൾ ഞങ്ങൾ എല്ലാവരും ഒന്നിച്ചായി. പരസ്പരം അഭിവാദ്യങ്ങൾപറഞ്ഞശേഷം അവിടെയുള്ള ഒരു പൊട്ടിപ്പൊളിഞ്ഞ ഢാബയുടെ തറയിൽ എല്ലാവരും വിശ്രമിച്ചു. കശുവണ്ടിപ്പരിപ്പും ഈത്തപ്പഴവും മറ്റു ഉണക്കപ്പഴങ്ങളും ഞാൻ വിദേശികൾക്ക് കഴിക്കാൻ കൊടുത്തു. വിശേഷ ഇനത്തിൽപ്പെട്ട ചില പാനീയങ്ങൾ അവർ ഞങ്ങൾക്കും കുടിയ്ക്കാൻ തന്നു. ഇന്ത്യയിൽനിന്ന് ഇറക്കുമതി ചെയ്യുന്ന കശുവണ്ടിപ്പരിപ്പ് തങ്ങളുടെ ഇഷ്ടഭോജ്യങ്ങളിൽ ഒന്നാണെന്നും, ഉപ്പുചേർത്ത് മൊരിച്ചെടുക്കുന്നതിനേക്കാൾ രുചി പച്ചയോടെ കഴിക്കാനാണെന്നും അവർ പറഞ്ഞു. ഈ ട്രക്കിങ്ങ് പാത തികച്ചും ദുഷ്കരംതന്നെയാണെന്നും, മഞ്ഞു വീണുകിടക്കുന്നതുകൊണ്ടാണ് ഇത് അപകടകരമായ അവസ്ഥയിലായതെന്നും വിദേശസംഘത്തലവനായ ഡിനൊ അഭിപ്രായപ്പെട്ടു. ഞങ്ങൾ വിശ്രമിക്കുന്ന സ്ഥലത്തുനിന്ന് താഴോട്ടുനോക്കിയപ്പോൾ അത്യഗാധമായ താഴ്‌വര, അങ്ങുദൂരെ, ഒരു നിഴൽപ്പോലെ മാത്രമേ കാണാൻ കഴിഞ്ഞുള്ളൂ. ഒരു ചുവട് പിഴച്ചാൽ, മഞ്ഞിൽക്കൂടി ഉരുണ്ട് താഴെവരെ എത്തിയേക്കാം.

അരമണിക്കൂറോളം സമയം വിശ്രമിച്ചശേഷം ഞങ്ങൾ അവസാനഘട്ടം കയറ്റത്തിനു തയ്യാറായി. അരകിലോമീറ്ററെങ്കിലും ദൂരംവരും ഇതു കടന്നുകിട്ടാനെന്ന് ഞാൻ കണക്കാക്കി. ഓരോ അടിയും സൂക്ഷ്മതയോടെ മഞ്ഞിൽ ഉറപ്പിച്ച്, പിന്നെ, ഊന്നുവടിയിൽ ബലംകൊടുത്ത് വളരെ സാവധാനത്തിൽ മുന്നേറി. ക്ഷീണം തോന്നുമ്പോഴൊക്കെ നിന്ന് വിശ്രമിച്ച്, പാനീയങ്ങൾകഴിച്ച് ഊർജം കൈവരിച്ചശേഷമാണ് കയറിയത്. അവസാനത്തെ 10 മീറ്റർ കയറിക്കടക്കാൻ സഹായികളുടെ കായികശേഷിതന്നെയാണ് തുണക്കെത്തിയത്. ഡോക്ടറെ രണ്ടുപേർ ചേർന്ന് പൊക്കിയെടുത്താണ് മുകളിൽ എത്തിച്ചത്. കൊടുംമഞ്ഞാൽ മൂടിക്കിടക്കുന്ന കുത്തനെയുള്ള ഈ കയറ്റം കയറിയതോടെ വിശാലമായ ഒരു നിരപ്പിൽ എത്തിച്ചേർന്നു. ഇവിടെ കുറച്ചുസമയം എല്ലാവരും വിശ്രമിച്ചു.

സമയം പത്തര മണി കഴിഞ്ഞു. നാലു കിലോമീറ്റർ മാത്രമാണ് ഇത്രയും സമയംകൊണ്ട് സഞ്ചരിച്ചത്. അന്നത്തെ ലക്ഷ്യമായ ഡാൻചൊ എത്തുവാൻ നാലൊ, അഞ്ചൊ കിലോമീറ്റർകൂടി സഞ്ചരിക്കേണ്ടതുണ്ടെന്ന് വിജയ്കുമാർ പറഞ്ഞു. ഹിമാനികൾ ഉരുകിത്തീരാതെ കിടക്കുന്ന സ്ഥലങ്ങളിൽ വഴിമാറി സഞ്ചരിക്കേണ്ടതുകൊണ്ടാണ് ഒന്നര കിലോമീറ്ററെങ്കിലും അധികദൂരം സഞ്ചരിക്കേണ്ടിവരുന്നത്. നിരപ്പായ പ്രദേശത്ത് അങ്ങിങ്ങായിക്കാണുന്ന കുറ്റിച്ചെടികൾക്കിടയിലൂടെ ഞങ്ങൾ ഒരുവിധം വേഗത്തിൽ സഞ്ചരിച്ചു. അന്തരീക്ഷം മൂടിക്കെട്ടിനിന്നതിനാലും തണുപ്പ് അനുനിമിഷം വർധിച്ചുകൊണ്ടിരുന്നതിനാലും മഴ പെയ്യാനുള്ള സാധ്യതയുണ്ടെന്ന് വിജയ്കുമാർ മുന്നറിയിപ്പു നൽകി. നിരപ്പായ സ്ഥലത്തുകൂടി ഒരു കിലോമീറ്ററിലധികം ദൂരം സഞ്ചരിച്ചു

കഴിഞ്ഞപ്പോൾ അഗാധമായൊരു താഴ്‌വരയിൽ എത്തിച്ചേർന്നു. സീസൺ സമയത്ത് തീർഥാടകർ ഏറ്റവുമധികം ഭയപ്പെടുന്ന ഒരു പ്രദേശമാണിത്. അർധവൃത്താകൃതിയിൽ കിടക്കുന്ന, അംബരചുംബികളായ, കരിങ്കൽ പർവതങ്ങളാണ് ഒരു ഭാഗത്ത്. മുകളിലെ ശൃംഗങ്ങളിൽനിന്ന് നിരന്തരം പാറ പൊട്ടിത്തകർന്ന് താഴേക്ക് പതിക്കുന്നതിനാൽ ഏറ്റവും അപകടംപിടിച്ച മേഖലയാണ് ഈ ഒരു കിലോമീറ്റർ ദൂരം. ഈ താഴ്‌വരയിലാകെ ലക്ഷക്കണക്കിനു ടൺ കല്ലുകളാണ് പൊട്ടിത്തകർന്നു കിടക്കുന്നത്. 'ഭീതിയുടെ താഴ്‌വര' എന്നാണത്രെ തീർഥാടകർ ഈ പ്രദേശത്തിനു പേരിട്ടിരിക്കുന്നത്.

കല്ലുവീഴ്ച ഒരു ഭാഗത്ത് നിരന്തരം നടന്നുകൊണ്ടിരിക്കെ, മറുഭാഗത്തുകൂടി ഞങ്ങൾ അതീവസൂക്ഷ്മതയോടെ നടന്നുനീങ്ങി. പാറക്കൂട്ടങ്ങൾ മുകളിൽ പൊട്ടിത്തെറിക്കുന്ന ഭയാനകശബ്ദം ഒരു നിമിഷം വിജയ്കുമാറും സുഹൃത്തുക്കളും അതിസൂക്ഷ്മതയോടെ നോക്കിപഠിക്കും. അന്നേരം ഞങ്ങൾ അനങ്ങാതെ നിൽക്കും. കല്ലുകളുടെ താഴോട്ടുള്ള ഗമനം അപകടകരമല്ല എന്നുറപ്പായാൽ അവർ നടക്കാൻ സിഗ്നൽ തരും. രണ്ടുതവണ കൽക്കൂമ്പാരങ്ങളുടെ ശീഘ്രഗതിയിലുള്ള പതനം ഞങ്ങളുടെ ഗമനമാർഗത്തിന്റെ തൊട്ടടുത്തുവരെ എത്തിച്ചേർന്നു. പക്ഷെ, അതിനു മുമ്പുതന്നെ എല്ലാവരും ഭദ്രമായ ഒരു അകലത്തിലേക്ക് നീങ്ങിക്കഴിഞ്ഞിരുന്നു. ഒരു ആനക്കുട്ടിയോളം വലുപ്പമുള്ള ഒറ്റ കല്ലുകൾ, പലപ്പോഴും, ഞങ്ങളുടെ നേരെ വന്നുവെങ്കിലും സഹായികൾ യാത്ര തുടരുന്നതു കണ്ടപ്പോൾ ഭയന്നുപോയി. പക്ഷെ, ആ കല്ലുകളൊക്കെ ഞങ്ങളിൽനിന്ന് നൂറ് അടിയെങ്കിലും അകലെ കൽക്കൂമ്പാരങ്ങളിൽ അമരുകയാണുണ്ടായത്. അതങ്ങനെ മാത്രമേ സംഭവിക്കുകയുള്ളൂവെന്ന് അവർക്ക് ഉറപ്പാണ്. സാധാരണഗതിയിൽ, ഒറ്റക്കല്ലുകൾ അപകടമുണ്ടാക്കില്ല എന്നാണ് വിശ്വാസം.

ഭീതിയുടെതാഴ്‌വര പിന്നിട്ട് ഞങ്ങൾ മുകളിലേക്ക് കയറി. വടക്കു-കിഴക്കുഭാഗത്തുള്ള ഹിമപർവതങ്ങളുടെ ഒഴിവിൽക്കൂടി ശക്തമായ കാറ്റ് വീശുന്നതിനാൽ തണുപ്പ് അസഹ്യമായിത്തുടങ്ങി. വിസ്തൃതമായൊരു ഹിമാനിയുടെ ഭീകരരൂപത്തിലേക്കാണ് തുടർന്ന് ഞങ്ങൾ പ്രവേശിച്ചത്. ഈ പ്രദേശം മുഴുവനും ചതിക്കുഴികളാണ്. ഉരുകിത്തീർന്നുകൊണ്ടിരിക്കുന്ന ഹിമാനിയുടെ പലഭാഗത്തും പൊള്ളയായ അഗാധഗർത്തങ്ങൾ കാണാം. ഒന്നര അടിയോളം മാത്രം വീതിയിൽ വരമ്പുപോലെയുള്ള ഒരു മാർഗത്തിൽക്കൂടി വേണം മുന്നോട്ടു പോകാൻ. ഉരുക്കുപോലെ ഉറച്ച പ്രതലമായതിനാൽ ഇടിഞ്ഞുപോകില്ല എന്നുറപ്പാണെങ്കിലും വഴുതിവീഴാൻ സാധ്യത കൂടുതലാണ്. ഹിമാലയത്തിലെ പല റേഞ്ചുകളിലും ഹിമാനികളെ കടന്നുപോയിട്ടുണ്ടെങ്കിലും, ഇതുപോലൊരു ഭീകരരൂപം കാണുന്നത് ആദ്യമായിട്ടായിരുന്നു. പലപ്പോഴും അടിഭാഗം പൊള്ളയായ പ്രതലങ്ങളിൽക്കൂടിയാണ് ഞങ്ങൾ പേടിച്ചുവിറച്ച് മുന്നോട്ടു കടന്നത്. അതിരൂക്ഷമായ തണുപ്പും മൂളിപ്പറക്കുന്ന കാറ്റും യാത്ര തികച്ചും ക്ലേശപൂർണമാക്കിത്തീർത്തു. അത്യത്ഭുതകരമായ ഒരു ദൃശ്യം വളരെ അടുത്തുനിന്ന് വീക്ഷിച്ചപ്പോൾ എല്ലാവരും അന്തംവിട്ടപോലെ അത്

നോക്കിനിന്നു. മുഴുത്ത വണ്ണമുള്ള ഒരു പടുകൂറ്റൻ ദേവദാരു വൃക്ഷത്തെ കടപുഴക്കി മറിച്ചിട്ട്, തായ്ത്തടിയും ചില്ലകളും വെട്ടിനുറുക്കിയപോലെ ഛിന്ന ഭിന്നമാക്കിക്കളഞ്ഞ ഒരു ഭീകരഹിമാനിയുടെ മുന്നിലാണ് ഞങ്ങൾ വിസ്മയ പ്പെട്ടുനിന്നത്! ഹിമാലയത്തിൽ, ഏറ്റവും ഉറപ്പേറിയ മരങ്ങളിൽ ദേവദാരു ഒന്നാം നിരയിൽത്തന്നെയാണ്. തലകുത്തി നിൽക്കുന്ന, മുഴുത്ത വേരുക ളുള്ള, കടഭാഗം മാത്രമെ ഈ ഭീമൻ മരത്തിന്റേതായി അവശേഷിക്കുന്നുള്ളൂ. വരുംദിവസങ്ങളിൽ അതും ഹിമാനിയുടെ നീരാളിപ്പിടുത്തത്തിൽ ഞെരിഞ്ഞ് അമർന്നുപോകും.

സമയം 12 മണി കഴിഞ്ഞു. ഭക്ഷണം കഴിച്ച് കുറച്ചുസമയം വിശ്രമിക്കാൻ പറ്റിയ ഒരു സ്ഥലം അന്വേഷിച്ച് ഞങ്ങൾ മുന്നോട്ടുനടന്നു. ചെറുതും വലു തുമായ ഹിമാനികളെ കുറുകെ കടന്ന്, നിരപ്പായ ഒരു പാറപ്പുറത്ത് എല്ലാ വരും ലഗ്ഗേജ് ഇറക്കി വിശ്രമിച്ചു. രോട്ടിയും പരിപ്പുകറിയും കഴിക്കുമ്പോൾ ഞാൻ ചിന്തിച്ചത് ഹിമാനികളെക്കുറിച്ചാണ്. എവിടെനിന്നായിരിക്കും ഈ ഹിമാനികൾ ഇവിടെ എത്തിപ്പെട്ടത്? ചുറ്റിനും ഉയർന്ന പർവതനിരകളായ തിനാൽ അവയെ മറികടന്നുവന്നതല്ല. അപ്പോൾ, ഇവ ഇവിടെത്തന്നെ ഉള്ള താണ്. എങ്കിൽ, എന്തുകൊണ്ട് തീർഥാടനകാലത്ത് ഇവയെ കാണുന്നില്ല? ഇതിൽ എന്തോ രഹസ്യമുണ്ടെന്ന് എനിക്കുതോന്നി. ഞാൻ വിജയ്കുമാറി നോട് ഈ വിഷയത്തെക്കുറിച്ച് ആരാഞ്ഞു. വിജയ്കുമാർ തന്റെ സംഘ ത്തിൽപ്പെട്ട രണ്ടുപേരെ ഹിമാനിഭാഗത്ത് സഹായത്തിന്നായി നിർത്തിയിരുന്നു. ഗദ്ദിവർഗത്തിൽപ്പെട്ട ഇവർക്ക് ഹിമഭൂമിയിലെ വിഷമംപിടിച്ച ഓരോ സ്ഥലവും കാണാപാഠമാണ്. സുഭാഷ്, ദിൽഭർ എന്നീ കൂട്ടുകാരെ വിളിച്ച് വിജയ്കു മാർ, എന്റെ ചോദ്യങ്ങൾക്ക് മറുപടി പറയാൻ കഴിയുമോയെന്ന് തിരക്കി. ഇവരുടെ മറുപടി ശ്രദ്ധേയമായിത്തോന്നി.

യഥാർഥത്തിൽ, ഈ ഹിമാനികൾ ഇവിടെത്തന്നെയുള്ളതാണ്. മണിമ ഹേഷിൽ എത്തുന്നതിന്നിടക്ക് 10 വമ്പൻ ഹിമാനികളെ തരണം ചെയ്യേണ്ട തുണ്ട്. ചെറിയ ഹിമാനികൾ വേറെയും ഉണ്ട്. ജന്മാഷ്ടമി സമയത്ത് ആയിര ക്കണക്കിനു തീർഥാടകർ നടന്നുപോകുന്നത് ഇവയുടെ മുകളിൽക്കൂടിയാണ്. നവംബർ മുതൽ ഫെബ്രുവരി അവസാനംവരെയുള്ള കനത്ത മഞ്ഞുവീഴ്ച ക്കാലത്ത് 10–12 അടി കനത്തിൽ ഇവിടെ മഞ്ഞുവീഴാറുണ്ട്. ആ സമയത്ത് ഇവിടം മുഴുവനും മഞ്ഞുഗോപുരങ്ങൾ ഉയർന്നുനിൽക്കുന്നത് കാണാം. മാർച്ചുമാസം മുതൽ ഈ മഞ്ഞ് ഉരുകിത്തുടങ്ങും. പക്ഷെ, അപ്പോഴേക്കും ഭൂമിക്കടിയിൽനിന്ന് ഹിമാനികൾ പൊന്തിക്കഴിഞ്ഞിരിക്കും. ജൂൺ ആദ്യവാര ത്തോടെമാത്രമെ ഇവ ഉരുകിത്തീരുകയുള്ളൂ. ജൂലൈ, ആഗസ്റ്റ് മാസങ്ങളിലെ കനത്ത മഴയിൽ, ചുറ്റുമുള്ള പർവതങ്ങളിൽനിന്നും അതിന്റെ താഴ്വരക ളിൽനിന്നും വൻതോതിൽ മണ്ണ് ഒലിച്ചുവന്ന് ഈ ഹിമാനികളെ മൂടിക്കള യുന്നു. പുല്ലും ചെടികളും ഇതിന്റെ മുകളിൽ വളർന്നുനിൽക്കുകയും ചെയ്യും. പൊന്തിവരുന്ന ഹിമാനികളുടെ ചലനമാർഗത്തിൽപ്പെട്ടുപോകുന്ന പാറകളും വൃക്ഷങ്ങളുമെല്ലാം അതിന്റെ അടിയിൽ ഞെരിഞ്ഞമർന്ന് നാമാവശേഷമാ

യിപ്പോകുന്നു. എല്ലാ വർഷവും ഈ പ്രതിഭാസം സംഭവിച്ചുകൊള്ളണമെന്നില്ല. കാലാവസ്ഥയുടെ എന്തോ പ്രത്യേകതകൊണ്ടാണ് ഹിമാനികൾ ഭീകരരൂപികളായി മാറുന്നത്.

വിദേശസംഘത്തിന്, അവരുടെ ആവശ്യപ്രകാരം, ഞാൻ ഈ ഹിമാനികളെക്കുറിച്ച് ഗദ്ദികൾ പറഞ്ഞത് വിശദീകരിച്ചുകൊടുത്തു. ഹിമാനികളെക്കുറിച്ചുള്ള നിരവധി പഠനറിപ്പോർട്ടുകൾ വാൻലെന്റ് ജോണി വായിച്ചുമനസ്സിലാക്കിയിട്ടുണ്ട്. ഹിമാലയത്തിൽ നിരന്തരം യാത്ര ചെയ്തിട്ടുള്ള ഇദ്ദേഹത്തിന് ഹിമാനികൾ പൊന്തിവരുന്നതിന്റെ കാരണം ഗ്രഹിക്കാൻ കഴിയുമോ എന്ന് ഞാൻ ആരാഞ്ഞു. അദ്ദേഹം ചുരുങ്ങിയ വാചകങ്ങളിൽ അത് വിശദീകരിച്ചു.

- ലക്ഷോപലക്ഷം ഹിമാനികളുടെ അടുക്കാ(Layer)ണ് ഹിമാലയം. എത്രത്തോളം ആഴത്തിലേക്ക് ഇവ ആണ്ടുകിടക്കുന്നുണ്ടെന്ന് പറയാൻ ശാസ്ത്രത്തിന് കഴിഞ്ഞിട്ടില്ല. എത്ര ലക്ഷം വർഷങ്ങൾക്കുമുമ്പാണ് ഇവ ഉണ്ടായത് എന്നും കണക്കാക്കാൻ കഴിഞ്ഞിട്ടില്ല. ഹിമാലയത്തിന്റെ പഴക്കംപോലും തർക്കവിഷയമാണ്.[1] ഹിമാനികളുടെ അഗാധമായ ആഴത്തിലെ മർദ്ദവ്യത്യാസം എത്രയാണെന്ന് ഊഹിക്കാൻപോലും വയ്യ. ഇവിടത്തെ ഹിമാനികളുടെ മുകളിൽ നാലുമാസംകൊണ്ട് കുമിഞ്ഞുകൂടുന്ന മഞ്ഞ് 15 അടിയോളം ഉയരത്തിൽവരുമ്പോൾ, അത് താഴെയുള്ള ഹിമാനികളിൽ ഉണ്ടാക്കുന്ന മർദ്ദം കൂടിയ തോതിലായിരിക്കും. മാർച്ചു മാസത്തോടെ പുതുമഞ്ഞ് ഉരുകിത്തുടങ്ങുമ്പോൾ വരുന്ന മർദ്ദവ്യത്യാസത്തിൽ അടിയിൽ വിള്ളലുകൾ രൂപംകൊള്ളുന്നു. ഭയാനകമായ ശബ്ദത്തോടെയായിരിക്കും വിള്ളൽ സംഭവിക്കുക. അപ്പോൾ ഇവ കൂറ്റൻ ഹിമക്കട്ടകളായി പുറത്തേക്ക് തള്ളിവരുന്നു. നമ്മൾ കടന്നുവരുമ്പോൾ കണ്ട അഗാധമായ കുഴികൾ അങ്ങനെ രൂപംകൊള്ളുന്നതാണ്. അടിയിലെ മർദ്ദംകൊണ്ടാണ് ഹിമാനികൾ ചലിക്കുന്നത്. ചലനം വളരെ പതുക്കെയാണെങ്കിലും അതിന്റെ ഘർഷണശക്തി അപാരമായതിനാൽ, കാഠിന്യമേറിയ പാറകൾപോലും പൊടിഞ്ഞുപോകും. ഭൗമോപരിതലത്തിലേക്ക് വരുമ്പോൾ അന്തരീക്ഷത്തിലെ വിവിധ മൂലകങ്ങൾ തമ്മിലുള്ള രാസപ്രവർത്തനം ഹിമാനികളെ പ്രതികൂലമായി ബാധിക്കുന്നതിനാൽ അവ ഉരുകാൻ തുടങ്ങുന്നു.

വാൻലെന്റ് ജോണി പറഞ്ഞുനിർത്തിയപ്പോൾ ഞങ്ങൾ എല്ലാവരും യാത്ര

1. ഇന്ത്യയുടേയും ബ്രിട്ടന്റേയും സമുദ്രഗവേഷകർ സംയുക്തമായി നടത്തിയ പുതിയ പഠനപ്രകാരം ഹിമാലയപർവതനിര രൂപംകൊണ്ടത് 13.9–14.4 ദശലക്ഷം വർഷം മുമ്പാണ്. നിലവിലുള്ള പഠനപ്രകാരം 8 ദശലക്ഷം വർഷമായിരുന്നു ഹിമാലയത്തിന്റെ പ്രായം. നാഷണൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഓഷ്യനോഗ്രഫിയിലെ ഡോ.കെ.എസ്.കൃഷ്ണ, ബ്രിട്ടനിലെ സതാംപ്ടൺ സർവകലാശാല പ്രൊഫസർ ജോൺബ്രൂൾ, എഡിൻബർഗ് സർവകലാശാല പ്രൊഫസർ റോജർ സ്ക്രട്ടൻ എന്നിവർ ചേർന്നാണ് പുതിയ പഠനം നടത്തിയത്.

കുറിപ്പ്: കാലക്രമേണ ഈ പഠനവും മാറ്റിമറിയ്ക്കപ്പെട്ടേക്കാം. ഈ ഭൂമിയുടെ ഇരുപതു ശതമാനത്തെക്കുറിച്ചുമാത്രമെ ശാസ്ത്രത്തിന് സമഗ്രമായ അറിവുള്ളൂ. ബാക്കി എൺപതു ശതമാനത്തെക്കുറിച്ച് അവർ അജ്ഞരാണ്!

തുടരാനായി എഴുന്നേറ്റു. അന്തരീക്ഷം ഇരുണ്ടുകൊണ്ടുതന്നെ നിന്നു. തണുപ്പും വല്ലാതെ വർധിച്ചു. ഡാൻചൊ എത്തുന്നതിനു മുമ്പുള്ള അവസാനത്തെ കയറ്റം അതികഠിനമായിരുന്നു. മഞ്ഞിൽക്കൂടിയുള്ള തുടർച്ചയായ നടത്തംമൂലം കാലുകളിൽ മരവിപ്പ് ബാധിച്ചുതുടങ്ങിയിരുന്നു. ഒന്നര കിലോമീറ്റർ ദൂരത്തോളമെ ബാക്കിയുള്ളുവെങ്കിലും ആയാസം കൂടിക്കൂടിവന്നതിനാൽ ഗമനം വളരെ പതുക്കെയായി. കുത്തനെയുള്ള ഒരു കയറ്റത്തിന്റെ നെറുകയിൽ എത്തുന്നതിനുമുമ്പ് ഡോക്ടർ വഴുക്കി, താഴോട്ട് ഉരുണ്ടുവീണത് എല്ലാവരിലും പരിഭ്രാന്തിയുളവാക്കി. സഹായി തക്കസമയത്ത് ഇടപെട്ടതിനാൽ ഒരു ദുരന്തം ഒഴിവായിക്കിട്ടി. പാനീയങ്ങൾ കുടിച്ച് വിശ്രമിച്ച്, വളരെ സാവകാശത്തോടെ കയറ്റം കയറി മുകളിൽ എത്തിയപ്പോൾ സമയം 3 മണി കഴിഞ്ഞിരുന്നു.

ഡാൻചൊവിന്റെ ആദ്യദർശനംതന്നെ ഹൃദയത്തെ കുളിരണിയിച്ചു. ചുറ്റുപാടും, കനത്ത തോതിൽ മഞ്ഞുമൂടിക്കിടക്കുന്ന പർവതനിരകൾ. അതിന്റെ നടുവിൽ വിശാലമായ മൈതാനം. മൈതാനത്തിൽ, മഞ്ഞില്ലാത്ത സ്ഥലങ്ങളിൽ, പച്ചപ്പുല്ല് നാമ്പ് നീട്ടിനിൽക്കുന്നതിനാൽ വെള്ളയും പച്ചയും ഇടകലർന്ന ഒരു കാർപെറ്റ്പോലെ തോന്നും. വലതുഭാഗത്തുകൂടി വലംവച്ച് മണിമഹേഷ്നാള ഒഴുകുന്നുണ്ട്. നദിയിൽ മുഴുവനും വലിയ ഹിമക്കട്ടകളാണ്. അതിന്റെ അടിയിൽക്കൂടി ഒലിച്ചൊഴുകുന്നതിനാൽ ചിലഭാഗങ്ങളിൽ മാത്രമെ നദിയുടെ പൂർണരൂപം ദൃശ്യമാകുകയുള്ളൂ. മൈതാനത്തിന്റെ അവസാന ഭാഗം കുറച്ച് ഉയർന്നതാണ്. അവിടെയാണ് ഞങ്ങളുടെ സഹായികൾ കൂടാരംവച്ചിരിക്കുന്നത്. അര മണിക്കൂറിനുള്ളിൽ ഞങ്ങൾ അവിടെയെത്തി.

താമസസ്ഥലം ഞങ്ങൾക്കെല്ലാവർക്കും ഇഷ്ടപ്പെട്ടു. ഢാബയുടെ മാതൃകയിലാണ് അവർ ഇത് നിർമിച്ചിരിക്കുന്നത്. നാലുപേർക്കുവീതം താമസിക്കാൻ സൗകര്യമുള്ള മൂന്നു മുറികളായിട്ടാണ് ഇതിന്റെ പണി. കലവറയ്ക്കും അടുക്കളക്കും ഓരോ മുറി വേറേയും ഉണ്ട്. ബലമുള്ള മരംകൊണ്ട് നിർമിച്ച ഢാബയുടെ ചട്ടക്കൂടിന് കാറ്റിനെ പ്രതിരോധിക്കാനുള്ള കഴിവുണ്ടെന്നു തോന്നി. ടാർപോളിൻ ഉപയോഗിച്ചുള്ള മേച്ചിലിന്റെ മീതെ പോളിത്തിൻ ഷീറ്റും വിരിച്ച് ഭദ്രമാക്കിയിട്ടുണ്ട്. ക്ഷീണിച്ച് അവശരായതിനാൽ എല്ലാവരും വിശ്രമിക്കാൻ കിടന്നു.

അന്തരീക്ഷം കൂടുതൽ ഇരുണ്ടു. തണുത്ത കാറ്റിനും ശക്തികൂടി. മഴ ഉടനെയെത്തുമെന്നും, പുറത്ത് അട്ടിവച്ച ലഗ്ഗേജുകൾ അകത്തേക്ക് എടുത്തുവയ്ക്കണമെന്നും വിജയ്കുമാർ തന്റെ സഹായികളോട് വിളിച്ചുപറഞ്ഞു. അധികം വൈകാതെ മഴ ഇരമ്പിയെത്തി. മഴയുടെ താളം ശ്രദ്ധിച്ച്, കമ്പിളികൊണ്ട് പുതച്ച് കിടന്നപ്പോൾ സുഖംതോന്നി. അരമണിക്കൂറോളം സമയം ശക്തിയോടെ പെയ്തശേഷം മഴ നിന്നു. വിജയ്കുമാറും സഹായിയും ചായയുമായി എത്തിയപ്പോൾ ഞങ്ങളെല്ലാവരും എഴുന്നേറ്റു. ചൂടുള്ള ചായ മൊത്തിക്കുടിച്ചുകൊണ്ട് ഞങ്ങൾ ഢാബയുടെ പരിസരങ്ങളിൽ നടന്നു. മൈതാനത്തിൽ ഒരടിയോളം വെള്ളം പൊന്തിയെങ്കിലും ഢാബ ഉയർന്ന സ്ഥലത്താ

യതിനാൽ അസൗകര്യമൊന്നും ഉണ്ടാക്കിയില്ല.

നാലരമണി കഴിഞ്ഞപ്പോൾ അന്തരീക്ഷം തെളിഞ്ഞു. മഴപെയ്ത് ഒഴിഞ്ഞതിനാൽ ചുറ്റുമുള്ള ഹിമപർവതനിരകൾ തിളങ്ങിത്തുടങ്ങി. മൈതാനത്തിന്റെ അങ്ങേകരയിലേക്ക് ഒരു സായാഹ്നസഞ്ചാരംപോലെ ഞങ്ങൾ നടന്നു. വിജയകുമാറും ഞങ്ങളെ അനുഗമിച്ചു. വലുതും ചെറുതുമായ ഒറ്റക്കല്ലുകളാണ് മൈതാനത്തിൽ നിറയെ. മഞ്ഞിൽ പുതഞ്ഞുകിടക്കുകയാണ് എല്ലാം. മഞ്ഞുപിടിക്കാതെകിടക്കുന്ന പുതിയ കല്ലുകളും ധാരാളമുണ്ട്. മുകളിൽനിന്ന് നിരന്തരം കല്ലുവീഴ്ചനടക്കുന്ന ഭാഗങ്ങളാണ് ഇതെല്ലാം. ഞങ്ങളുടെ കൂടാരത്തിന്റെ അടുത്തുവരെ എത്തിക്കിടക്കുന്ന കല്ലുകൾ ഇവിടെ നിന്നൊക്കെ ഉരുണ്ടുവന്നതാണ്. ജന്മാഷ്ടമി സമയത്ത് തീർഥാടകർക്കുവേണ്ടി നിർമിച്ച നിരവധി ഷെഡ്ഡുകൾ തകർന്നുതരിപ്പണമായി കിടക്കുന്നതുകണ്ടപ്പോൾ അദ്ഭുതംതോന്നി. കോൺക്രീറ്റ് തൂണുകളും ഇരുമ്പുകൊണ്ടുള്ള ചട്ടക്കൂടും ഗേജ് കൂടിയ മേച്ചിൽഷീറ്റുകളുമെല്ലാം ഛിന്നഭിന്നമായിക്കിടക്കുന്നതു ഞാൻ ഒട്ടൊരു വിസ്മയത്തോടെ നോക്കിനിന്നു. മേൽക്കൂരകളെ ഒന്നടങ്കം പൊക്കിയെടുത്തു ദൂരെ വീഴ്ത്തുന്നത് വീശിയടിക്കുന്ന കാറ്റാണെന്നും, കോൺക്രീറ്റ് തൂണുകളെ തകർത്തുകളയുന്നത് മുകളിൽനിന്നു പതിക്കുന്ന പാറക്കല്ലുകളാണെന്നും വിജയ്കുമാർ പറഞ്ഞു.

നടന്നുനടന്ന് ഡാൻചൊ നിരപ്പിന്റെ വടക്കുകിഴക്കുള്ള ഉന്നത ഹിമശൃംഗത്തിന്റെ അടിവാരത്തുവരെ ഞങ്ങൾ എത്തിച്ചേർന്നു. മണിമഹേഷ്നാള ഇതിന്റെ അടുത്തുകൂടിയാണ് ഒഴുകുന്നത്. കൂറ്റൻ ഹിമക്കട്ടകളാൽ നദി ഭാഗികമായി മൂടപ്പെട്ടുകിടക്കുകയാണ്. നദി കടന്ന് കനത്ത മഞ്ഞിൽക്കൂടി മുകളിലോട്ടു കയറിയാൽ ഒരു വലിയ ഗുഹയുണ്ട്. ശ്രീപരമേശ്വരൻ രണ്ടുതവണ അദൃശ്യനായി തപസ്സനുഷ്ഠിച്ചത് ഈ ഗുഹയിലാണ്. ഒരിയ്ക്കൽ ഭസ്മാസുരൻ എന്ന രാക്ഷസനും, മറ്റൊരിക്കൽ ശനിദേവനും പിൻതുടർന്നുചെന്നപ്പോഴായിരുന്നു ഈ അദൃശ്യമായ തപസ്സ്. ഈ സ്ഥലം തപോവനം എന്ന പേരിൽ അറിയപ്പെടുന്നതും ഇതുകൊണ്ടാണത്രെ. ഈ ഗുഹയിൽ ജയകൃഷ്ണഗിരിജി മഹാരാജ് എന്ന സംന്യാസി പന്ത്രണ്ടുവർഷം തുടർച്ചയായി തപസ്സനുഷ്ഠിച്ചിട്ടുണ്ട്. നഗ്നനായി, ജലപാനമില്ലാതെയായിരുന്നു അദ്ദേഹത്തിന്റെ കഠിനതപസ്സ്. ബ്രഹ്മോറിലെ ക്ഷേത്രത്തിൽ, ചൗരാസി സിദ്ധയോഗികളുടെ കൂട്ടപ്രതിഷ്ഠയിൽ, ഇദ്ദേഹത്തിന്റെ പ്രതിഷ്ഠയും ഉണ്ട്. പ്രദോഷപൂജകളാണ് ജയകൃഷ്ണഗിരിജി മഹാരാജിനുവേണ്ടി ഇവിടെ നടത്തുന്നത്. മഞ്ഞ് കുന്നുപോലെ കുമിഞ്ഞുകൂടിക്കിടക്കുന്നതിനാൽ ഗുഹയിലേക്കുള്ള യാത്ര അസാധ്യമാണെന്ന് സുഹൃത്ത് പറഞ്ഞു.

സൂര്യൻ പടിഞ്ഞാറെ പർവതനിരകളിൽ താഴ്ന്നുകഴിഞ്ഞു. മഞ്ഞുവീഴ്ചയുടെ മുന്നോടിയായി മൈതാനത്തിൽ മൂടൽമഞ്ഞ് പരന്നുതുടങ്ങി. കൂടാരം ലക്ഷ്യംവച്ച് തിരിച്ചുപോരുമ്പോൾ തണുപ്പ് അസഹ്യമായിക്കഴിഞ്ഞിരുന്നു. സന്ധ്യാവന്ദനം ഉപായത്തിൽ കഴിച്ചുകൂട്ടി കിടക്കസ്സഞ്ചിയിലേക്കു കയറിക്കൂടിയപ്പോൾ വളരെ ആശ്വാസംതോന്നി. ഏഴുമണി കഴിഞ്ഞപ്പോൾ കുതിര

ക്കാരും പോർട്ടർമാരുംചേർന്ന് ഢാബയുടെ അടുത്ത് തീക്കുണ്ഡം ഒരുക്കി. ഞങ്ങൾ എല്ലാവരും എഴുന്നേറ്റുചെന്ന് അതിന്റെ ചുറ്റും ഇരുന്നു. ദേവദാരുവിന്റെ പച്ചവിറക് ആളിക്കത്തിത്തുടങ്ങിയപ്പോൾ തണുപ്പിന് ശമനമായി. ഹൃദയഹാരിയായ അതിന്റെ ഗന്ധം ആ പരിസരമാകെ പ്രസരിച്ചപ്പോൾ വല്ലാത്ത നിർവൃതിയാണ് തോന്നിയത്.

എട്ടുമണി കഴിഞ്ഞപ്പോൾ ഡാൻചൊ അന്ധകാരത്തിൽ മുങ്ങി. മഞ്ഞുവീഴ്ച ക്രമേണ ശക്തമായി. ചൂടുള്ള സൂപ്പ് നുകർന്നുകൊണ്ട്, തുടർന്നുള്ള യാത്രയെക്കുറിച്ച് ഞങ്ങൾ ചർച്ചചെയ്തു. അടുത്ത പ്രഭാതത്തിൽ കാലാവസ്ഥ അനുകൂലമാണെങ്കിൽമാത്രമെ യാത്ര സാധ്യമാകൂ എന്ന് വിജയ്കുമാർ പറഞ്ഞപ്പോൾ നേരിയ ഉൽക്കണ്ഠ തോന്നി. മഞ്ഞുവീഴ്ചയും കാറ്റും അതിശക്തമായപ്പോൾ അത്താഴം നേരത്തെ കഴിച്ച് ഞങ്ങൾ ഉറങ്ങാൻ തയ്യാറായി. തണുപ്പിനെ ചെറുക്കാനുള്ള വേഷവിധാനങ്ങളോടെ കിടക്കസ്സഞ്ചിയിലേക്കു കയറിയപ്പോൾ സമാധാനംതോന്നി. ഒരു പകൽ മുഴുവനും നീണ്ടു നിന്ന കഠിനമായ യാത്ര ശരീരത്തേയും മനസ്സിനേയും ക്ഷീണിപ്പിച്ചിരുന്നു. പ്രാർഥിച്ചശേഷം, നിദ്രയിൽ ലയിക്കുംവരെ ചിന്തിച്ചത് ഡാൻചൊ എന്ന പുണ്യതപോവന ഭൂമിയെക്കുറിച്ചായിരുന്നു.

## IX

ഗാഢനിദ്രയിലായിപ്പോയതിനാൽ വിജയ്കുമാർ വിളിച്ചപ്പോഴാണ് ഉണർന്നത്. സമയം 5 മണി കഴിഞ്ഞിരുന്നു. പുറത്ത് മഴ കോരിച്ചൊരിയുന്നതുപോലെ പെയ്യുകയാണ്. കാലാവസ്ഥ വളരെ മോശമാണെന്നും രാത്രി മുഴുവനും അലറിവിളിക്കുന്ന കാറ്റായിരുന്നുവെന്നും അദ്ദേഹം പതിഞ്ഞ ശബ്ദത്തിൽ പറഞ്ഞു. മറ്റുള്ളവരെല്ലാം സുഖനിദ്രയിലാണ്. ടോർച്ച് പ്രകാശിപ്പിച്ച് ഞാൻ ചുറ്റുപാടുകൾ വീക്ഷിച്ചു. ശക്തമായ മൂടൽമഞ്ഞിന്നിടയിൽക്കൂടി പതിക്കുന്ന കനത്ത മഴത്തുള്ളികൾ നിലത്ത് വെള്ളത്തിൽ എത്തുമ്പോൾമാത്രമെ ദൃശ്യീഭവിക്കുന്നുള്ളൂ. മൈതാനത്തിലെ ജലനിരപ്പ് വല്ലാതെ ഉയർന്നിട്ടുണ്ട്. മഴയുടെ ആരവത്തിന്നിടയിലും, പിൻഭാഗത്തുകൂടി പ്രവഹിക്കുന്ന നദിയുടെ ഒഴുക്കിന്റെ ആർത്തലയ്ക്കുന്ന ശബ്ദം വ്യക്തമായി കേൾക്കാം. ചുറ്റുപാടുമുള്ള ഹിമശൃംഗങ്ങളിൽനിന്ന് നിരന്തരം ഒഴുകിയെത്തുന്ന വെള്ളമാണ് നദിയിലെ ഒഴുക്ക് വർധിക്കാൻ ഹേതുവായത്.

ഓരോ കട്ടൻ ചായ കുടിച്ച് തണുപ്പിന് ശമനം വരുത്താം എന്നു പറഞ്ഞ് സുഹൃത്ത് തീക്കനലിനു മുകളിൽ പാത്രം വച്ചു. എരിഞ്ഞുതീരാത്ത വിറകുകഷണങ്ങൾ അഗ്നിയിലേക്ക് മാടിക്കൂട്ടിയിട്ട് ഞാനും സമീപത്ത് ഇരുന്നു. കൈയുറകൾ ഊരിമാറ്റി കൈപ്പത്തികളെ ചൂടുപിടിപ്പിച്ചപ്പോൾ വളരെ സുഖം തോന്നി. അന്നത്തെ യാത്ര സാധ്യമാകാൻ വിഷമമാണെന്ന് സുഹൃത്ത് പറഞ്ഞപ്പോൾ എനിക്കു നിരാശ തോന്നി. ആറരയ്ക്കും ഏഴിനും ഇടയിൽ യാത്ര തുടങ്ങിയാലെ മൂന്നുമണിയോടെ ഗൗരീകുണ്ഡിൽ എത്തിച്ചേരാൻ കഴിയൂ. 8 കിലോമീറ്റർ ദൂരമെയുള്ളൂ എങ്കിലും കനത്ത മഞ്ഞുഭൂമിയിൽക്കൂടിയുള്ള

കയറ്റങ്ങൾ ആയതിനാൽ 10 മണിക്കൂറെങ്കിലും വേണ്ടിവരും. ഇതിന്നിടയിൽ കാലാവസ്ഥ ചതിച്ചാൽ ഇടത്താവളമൊരുക്കാൻ യാതൊരു മാർഗവുമില്ല. അതുകൊണ്ട്, കാലാവസ്ഥ തെളിഞ്ഞാൽമാത്രമെ യാത്രചെയ്യാൻ പറ്റുകയുള്ളു.

ഞങ്ങളുടെ സംസാരം കേട്ടിട്ടാണെന്നു തോന്നുന്നു, വിദേശസംഘത്തിലെ മൂന്നു പുരുഷന്മാരും എഴുന്നേറ്റു വന്നു. ഞങ്ങൾ പരസ്പരം സുപ്രഭാതം നേർന്നു. തുകൽകൊണ്ടുള്ള അവരുടെ ഓവർകോട്ടിന് വളരെ കനം കുറവാണെങ്കിലും കഠിനമായ തണുപ്പിനെ അകറ്റാൻ തികച്ചും പര്യാപ്തമാണ്. കാലാവസ്ഥയുടെ അപ്പോഴത്തെ അവസ്ഥ അവരേയും നിരാശപ്പെടുത്തിയെന്ന് സുഹൃത്തുക്കളുടെ മുഖഭാവങ്ങളിൽനിന്ന് വ്യക്തമായിരുന്നു. കാലാവസ്ഥയെ സംബന്ധിച്ചും, സഞ്ചരിക്കുന്ന പ്രദേശങ്ങളുടെ ഉയരത്തെക്കുറിച്ചും മറ്റും വ്യക്തമായ വിവരങ്ങൾ നല്കുന്ന ഒരു ഇലക്ട്രോണിക് ഉപകരണം[1] ഇവരുടെ കൈവശം ഉണ്ടായിരുന്നു. യന്ത്രം നല്കിയ സൂചനപ്രകാരം ഉച്ചയ്ക്കു ശേഷംമാത്രമെ അന്തരീക്ഷം തെളിയുകയുള്ളു. അതുകൊണ്ട് അന്നത്തെ യാത്ര ഉപേക്ഷിക്കാൻ തീരുമാനിച്ചു.

7 മണി കഴിഞ്ഞപ്പോൾ എല്ലാവരും ഉണർന്നെഴുന്നേറ്റു. കനത്ത മൂടൽമഞ്ഞും കോരിച്ചൊരിയുന്ന മഴയും ചുറ്റുപാടുമുള്ള ദൃശ്യങ്ങളെ തീർത്തും മറച്ചു. പ്രഭാതകൃത്യങ്ങൾ ചെയ്തുതീർക്കാനാണ് ഏറ്റവും ക്ലേശിച്ചത്. പ്രാതൽ കഴിച്ചശേഷം സുഹൃത്തുക്കൾ വിശ്രമിക്കാൻ കിടന്നപ്പോൾ ഞാൻ വാൻലെന്റ് ജോണിയുമായി സംഭാഷണത്തിൽ മുഴുകി. 'കൂമ്പാരമഴമേഘ'(Accumilated Rain Clouds)ങ്ങളാണ്[2] ഇത്തരത്തിൽ ശക്തമായ മഴക്ക് ഹേതുവാകുന്നതെന്ന് അദ്ദേഹം പറഞ്ഞു. മഴമേഘങ്ങൾ കുന്നുപോലെ കൂമ്പാരമായി രൂപപ്പെട്ടുനില്ക്കുന്നതുകൊണ്ടാണ് ഇത്തരത്തിൽ പേരുവരാൻ കാരണം. 24 മണിക്കൂറിലധികം ഈ പ്രതിഭാസം നീണ്ടുനില്ക്കാറില്ല. അർധരാത്രിക്കു ശേഷം ശക്തമായ ഇടിമിന്നൽ കണ്ടിരുന്നുവെന്നും അദ്ദേഹം പറഞ്ഞു. ഇലക്ട്രോണിക് ഉപകരണത്തിന്റെ സൂചന പ്രകാരം ഉച്ചകഴിഞ്ഞാൽ

1. Global Positioning System (GPS)- ത്തിനേക്കാളും Advanced ആയ ഒരു ഉപകരണമാണ് ഇത്. മലകയറ്റക്കാർക്ക് വളരെയേറെ ഉപകാരപ്രദമാണ് ഈ ഉപകരണം.
2. മേഘവിസ്ഫോടനം (Cloud Explosion) എന്നാണ് ശാസ്ത്രജ്ഞന്മാർ ഈ പ്രതിഭാസത്തെ വിളിക്കുന്നത്. പഞ്ഞിക്കെട്ടുപോലെയുള്ള മേഘങ്ങൾ ഉയരങ്ങളിൽനിന്ന് ഉയരങ്ങളിലേക്ക് എത്തി, വളർന്നു വലുതായിട്ടാണ് അതിശക്തമായ മഴമേഘങ്ങളായി അവസാനം അതിഘോരമായ മഴയായി പെയ്യുന്നത്. മേഘക്കൂട്ടങ്ങളുടെ ഇടയിലേക്കുള്ള വായുവിന്റെ തള്ളിക്കയറ്റം, അന്തരീക്ഷത്തിന്റെ അസ്ഥിരതയും ഈർപ്പവും, ശക്തമായ ഇടിയും മിന്നലും ഒക്കെയാണ് മേഘവിസ്ഫോടനത്തിന്റെ കാരണങ്ങൾ. മഴയോടൊപ്പം ആലിപ്പഴവർഷവും സംഭവിക്കാറുണ്ട്. ഒരു മണിക്കൂറിനുള്ളിൽ പെയ്യുന്ന മഴയുടെ അളവ് പത്തുസെന്റിമീറ്ററിൽ കൂടുതലാണെങ്കിൽ അത് മേഘവിസ്ഫോടനമാണ്. ഉത്തരേന്ത്യയിൽ 1966-ൽ ഗംഗാസമതലപ്രദേശങ്ങളിൽ ഒരു ദിവസത്തിനുള്ളിൽ പെയ്ത 232 സെന്റിമീറ്റർ മഴയാണ് ഈ ഇനത്തിൽ ഇന്ത്യയിലെ റെക്കോഡ്. കൃഷിയിടങ്ങളിൽ വ്യാപകമായ നാശനഷ്ടങ്ങൾ വരുത്തിതീർക്കുന്നതാണ് ഇത്തരത്തിലുള്ള മഴ.

കാലാവസ്ഥ അനുകൂലമായേക്കാം.

10 മണി കഴിഞ്ഞപ്പോൾ മഴ നിലച്ചപോലെയായിയെങ്കിലും മൂടൽമഞ്ഞ് ഉരുണ്ടുകൂടിത്തന്നെ നിലകൊണ്ടു. മഴ ഏതാണ്ട് നിലച്ചപ്പോൾ കൂലിക്കാരും കുതിരക്കാരും ഒത്തുചേർന്ന് മൈതാനത്തിലെ വെള്ളക്കെട്ടുകൾ പലവഴിക്കും തുറന്നുവിടാനുള്ള ശ്രമം ആരംഭിച്ചു. പാറക്കൂട്ടങ്ങളുടെ ഇടയിൽ, മലമുകളിൽനിന്ന് ചെളിയും ചെറുകല്ലുകളും ഒഴുകിവന്ന് അടഞ്ഞതിനാൽ, പല സ്ഥലത്തും കനത്ത വെള്ളക്കെട്ടുകൾ ഉണ്ടായിരുന്നു. അന്തരീക്ഷം തെളിയുമെന്ന പ്രതീക്ഷയോടെ, ഉച്ചഭക്ഷണത്തിനുശേഷം എല്ലാവരും വിശ്രമിക്കാൻ കിടന്നു.

കുതിരക്കാരുടെ കൂക്കിവിളിയും ബഹളവും കേട്ടപ്പോഴാണ് ചെറുമയക്കത്തിൽനിന്ന് ഉണർന്നത്. എഴുന്നേറ്റു നോക്കിയപ്പോൾ ഹിമശൃംഗങ്ങളിൽ വെള്ളിത്തിളക്കം. സമയം 3 മണി കഴിഞ്ഞിരുന്നു. സൂര്യന്റെ ദിശ വ്യക്തമായി കാണാം. ഒരു ജാലവിദ്യകൊണ്ടെന്നപോലെ ഇത്രയും വേഗത്തിൽ അന്തരീക്ഷം തെളിഞ്ഞതിനാൽ വളരെ സന്തോഷംതോന്നി. നീലാകാശത്തിൽ, പഞ്ഞിക്കെട്ടുപോലെയുള്ള ശുഭ്രമേഘങ്ങൾ നിശ്ചലചിത്രംപോലെ നിലകൊണ്ടു. ചായ കുടിച്ചശേഷം ഞങ്ങളെല്ലാവരുംചേർന്ന് മൈതാനത്തിന്റെ തെക്കു-കിഴക്കു മൂലയിലേക്ക് നടന്നു. മഴ ഇളക്കിക്കൊണ്ടുവന്ന വലിയ ഉരുളൻകല്ലുകളും ഹിമക്കട്ടകളും മൈതാനത്തിൽ സർവത്ര കിടക്കുന്നുണ്ട്. മുകളിൽനിന്ന് പുതിയ കല്ലുകൾ ഊക്കോടെ ഉരുണ്ടുവരുന്നതുകൊണ്ട് അതീവ ജാഗ്രതയോടെയാണ് നടന്നത്. നദിയിലെ ജലവിതാനം വളരെയേറെ ഉയർന്നതിനാൽ അക്കരെ കടക്കുവാനുള്ള ശ്രമം ഉപേക്ഷിക്കേണ്ടിവന്നു. തീർഥാടന സമയത്ത്, നദി കുറുകെ കടന്ന് മലയടിവാരത്തുകൂടിയുള്ള ഇടുങ്ങിയ പാതയിൽക്കൂടിയാണ് മുകളിലേക്കു പോകാറ് എന്നാണ് വിജയ്കുമാർ പറഞ്ഞത്. ആ പാത ഒന്നു കാണാൻമാത്രമാണ് ഞങ്ങൾ ലക്ഷ്യമിട്ടത്. മഞ്ഞ് മൂടിക്കിടക്കുന്നതിനാൽ ഈ സമയത്ത് ആ യാത്രാപഥം ഉപയോഗപ്പെടുത്താൻ സാധ്യമല്ല. നദിക്കു സമാന്തരമായി, തെക്കു ഭാഗത്തുകൂടി, ഞങ്ങൾ ദീർഘദൂരം നടന്നു. ഉറച്ച മഞ്ഞുപാളികളാൽ മൂടിക്കിടക്കുന്ന ഈ ഭാഗങ്ങളിൽ പല സ്ഥലത്തും ഹിമാനികൾ തള്ളിക്കിടന്നിരുന്നു. മഞ്ഞുഭൂമികളിൽക്കൂടി നടന്നു യാത്രചെയ്തിട്ടില്ലാത്ത ഭൂപീന്ദറിനും, ഇത്തരം യാത്രകൾ വളരെക്കുറച്ചു മാത്രം ചെയ്തിട്ടുള്ള ഡോക്ടർക്കും സുഹൃത്തുക്കൾക്കും ഈ യാത്ര വരുംദിവസങ്ങളിലേക്കുള്ള ഒരു പരിശീലനമായി. ഞങ്ങൾ സഞ്ചരിച്ച അതേ ദിശയുടെ അറ്റത്ത് വിദേശസംഘം ചുറ്റിക്കറങ്ങുന്നുണ്ടായിരുന്നു. സന്ധ്യ കഴിഞ്ഞശേഷമാണ് ഢാബയുടെ പിൻഭാഗത്തുകൂടി കുത്തനെ കയറി ഞങ്ങൾ തിരിച്ചെത്തിയത്.

സന്ധ്യാവന്ദനത്തിനുശേഷം, വരുംദിവസങ്ങളിലെ ട്രക്കിങ്ങിനെക്കുറിച്ച് വിജയ്കുമാർ ഞങ്ങൾക്ക് ചെറിയൊരു ബോധവൽക്കരണം നടത്തി. ചൂടുള്ള തക്കാളിസൂപ്പ് കുറേശ്ശയായി രുചിച്ചുകൊണ്ട് എല്ലാവരും അത് ശ്രദ്ധിച്ചുകേട്ടു. അടുത്ത പ്രഭാതത്തിൽ അഞ്ചരമണിക്ക് യാത്ര തുടങ്ങണം. മഞ്ഞുഭൂമി

യിൽക്കൂടി പലപ്പോഴും വഴിമാറി നടക്കേണ്ടതിനാൽ 8 കിലോമീറ്ററിനേക്കാൾ കൂടുതൽ ദൂരം സഞ്ചരിക്കേണ്ടിവരും. അറുപതിലധികം കഠിനമായ ഹെയർപിൻകയറ്റങ്ങളും പതിനാല് ഗ്ലേഷിയർഭാഗങ്ങളും ഈ യാത്രയിൽ തരണംചെയ്യേണ്ടതുണ്ട്. കോവർക്കഴുതകൾക്കുപോലും സഞ്ചരിക്കാൻ സാധിക്കാത്ത വഴിയായതിനാൽ ലഗ്ഗേജടക്കമുള്ള എല്ലാ സാമഗ്രഹികളും തലച്ചുമടായി മുകളിൽ എത്തിക്കണം. ഗൗരീകുണ്ഡാണ് ആദ്യദിവസത്തെ ലക്ഷ്യം. തുടർന്നുള്ള യാത്ര കാലാവസ്ഥയെ ആശ്രയിച്ചുവേണം തീരുമാനിക്കാൻ. മഞ്ഞുഭൂമിയിലെ എല്ലാതരം ചതികളും മുകളിൽ പതിയിരിക്കുന്നുണ്ടെന്ന് ഓർക്കണം. മരണം സംഭവിച്ചാൽ മൃതദേഹം അവിടെ ഉപേക്ഷിക്കുകയേ നിർവ്വാഹമുള്ളൂ. ആത്മധൈര്യം ഇല്ലാത്തവർ യാത്ര ചെയ്യരുത്. ഇവിടെ ക്യാമ്പിൽ വിശ്രമിക്കുക. കുതിരക്കാർ കൂട്ടിന്നുണ്ടാകും.

സുഹൃത്തിന്റെ വിശദീകരണം എല്ലാവരും ഉൾക്കൊണ്ടു എന്നുവേണം കരുതാൻ. തുടർന്ന്, ഡോക്ടർ എല്ലാവരേയും പരിശോധിച്ചു. ആർക്കും അപകടസൂചനകൾ ഒന്നും ഇല്ലായിരുന്നു. അത്താഴത്തിനു മുമ്പ് ഞങ്ങൾ ലഗ്ഗേജ് ഒതുക്കി ശരിയാക്കിവച്ചു. അതിനുശേഷം ജ്വലിക്കുന്ന തീക്കുണ്ഠത്തിനു ചുറ്റും കൂടിയിരുന്ന് എല്ലാവരും അത്താഴം കഴിച്ചു.

ആകാശം തെളിഞ്ഞുതന്നെ നിലകൊണ്ടു. ഗൗരീകുണ്ഡിൽനിന്നു പിറ്റേ ദിവസം മുകളിൽ എത്താൻ സാധിച്ചാൽ, കൈലാസനാഥന്റെ തിരുസന്നിധിക്കുമുമ്പിൽ, ആ രാത്രി, പൂർണചന്ദ്രനെ ദർശിക്കാം. ഉറങ്ങുന്നതുവരെ ആ അസുലഭദൃശ്യമായിരുന്നു എന്റെ ഭാവനയിൽ.

## X

നാലരമണി കഴിഞ്ഞപ്പോൾ വിജയ്കുമാർ എല്ലാവരേയും വിളിച്ചുണർത്തി. കാലാവസ്ഥ ഭദ്രമായിരുന്നു. ഓരോ കട്ടൻചായ കുടിച്ചശേഷം ഞങ്ങൾ വേഗത്തിൽ തയ്യാറായി. ഇതിന്നിടയിൽ പോർട്ടർമാരുടെ സംഘം മുന്നോട്ട് നീങ്ങിക്കഴിഞ്ഞിരുന്നു. ഉദയബിംബം മലമുകളിൽ പ്രത്യക്ഷപ്പെട്ടതോടെ പ്രകാശം എങ്ങുംപരന്നു. ഹിമശൃംഗങ്ങളിൽ ഒരായിരം വർണങ്ങൾ വാരിവിതറി ബാലാർക്കൻ മെല്ലെ മെല്ലെ ഉയർന്നുവന്നപ്പോൾ ഡാൻചൊ എന്ന പുണ്യഭൂമി തങ്കനിറത്തിൽ ആറാടിയപോലെയായി. സുന്ദരമായ പ്രഭാതം.

കൃത്യം 5 മണിക്ക് വിദേശസംഘം യാത്ര തുടങ്ങി. ശ്രീപരമേശ്വരൻ തപസ്സനുഷ്ഠിച്ച ഗുഹാഭാഗത്തേക്കുനോക്കി പ്രാർഥിച്ചശേഷം ഞങ്ങളും മുന്നോട്ടു നീങ്ങി. ഡാൻചൊ മൈതാനത്തെ കുറുകെ കടന്ന് ഇടതുഭാഗത്തുള്ള പർവതത്തിന്റെ അടിഭാഗത്തെത്തിയപ്പോൾ അഞ്ചുമിനിറ്റ് വിശ്രമിച്ചു. കുത്തനെ നിലകൊള്ളുന്ന ഈ പർവതത്തെ 'Z' ആകൃതിയിൽ നടന്നുവേണം കയറാൻ. ഭാഗികമായിമാത്രമെ മഞ്ഞുമൂടിക്കിടക്കുന്നുള്ളുവെങ്കിലും ഈ യാത്രാപഥം കഠിനംതന്നെയാണെന്ന് ബോധ്യമായി. ചന്ദനത്തിരി കത്തിച്ചുഴിഞ്ഞ്, പർവതത്തെ തൊട്ടുവണങ്ങി, പ്രാർഥിച്ച്, മുകളിലേക്കുള്ള ഗമനം ഞങ്ങൾ ആരംഭിച്ചു. നിശ്ചിതമായ യാത്രാപഥമൊന്നും ഇല്ലാത്തതിനാൽ, വിജ

യ്കുമാറും ദേശ്‌രാജും ജിന്ദർസിങ്ങും നയിച്ച മാർഗത്തിൽക്കൂടി ഞങ്ങൾ അവരെ പിൻതുടർന്നു. കഴിഞ്ഞ ദിവസത്തെ ശക്തമായ മഴമൂലം വെള്ളം കുത്തിയൊലിച്ച് രൂപപ്പെട്ട ഗർത്തങ്ങളും, ഇളകി താഴോട്ട് പതിയ്ക്കാനായി നിലകൊള്ളുന്ന വലിയ കല്ലുകളും അടിയ്ക്കടി ഞങ്ങൾക്ക് ഭീഷണിയായി. ഓരോ വിഷമഘട്ടങ്ങളും ക്ഷമാപൂർവം തരണംചെയ്ത്, പഞ്ചാക്ഷരീമന്ത്രം നിരന്തരം ഉരുവിട്ടുകൊണ്ട് പകുതിദൂരം കയറിക്കഴിഞ്ഞപ്പോൾ ഒരു ചെരുവിൽ കുറച്ചുസമയം വിശ്രമിച്ചു. വിദേശസംഘവും അവിടെ വിശ്രമിക്കുന്നുണ്ടായിരുന്നു. ഗ്ലൂക്കോസ് പാനീയവും ബിസ്കറ്റും ഉണങ്ങിയ പഴങ്ങളും കഴിച്ച് ക്ഷീണമകറ്റിയശേഷം യാത്ര തുടർന്നു.

തുടർന്നുള്ള കയറ്റം അതികഠിനംതന്നെയായിരുന്നു. നനഞ്ഞു കുതിർന്ന ഉറപ്പില്ലാത്ത മണ്ണായതിനാൽ ഓരോ അടിയും സൂക്ഷ്മതയോടെ വയ്ക്കേണ്ടിയിരുന്നു. മഞ്ഞിന്റെ ശല്യം കൂടിക്കൂടിവന്നതിനാൽ യാത്ര അസാധ്യമായിത്തീർന്നേക്കുമോ എന്നുവരെ തോന്നിപ്പോയി. ശക്തമായ തണുപ്പുണ്ടായിട്ടും ദേഹത്തിൽ വിയർപ്പ് പൊടിഞ്ഞുതുടങ്ങി. എട്ടുമണി കഴിഞ്ഞപ്പോൾ, തീർത്തും അവശരായി, പർവതത്തെ മറികടന്ന് ഞങ്ങൾ ഉൻഡാർഗട്ടി നിരപ്പിൽ എത്തിച്ചേർന്നു. പ്രാതൽ കഴിച്ച് വിശ്രമിക്കുന്നത് ഇവിടെയാണ്. വെള്ളം ധാരാളം കുടിച്ചശേഷം എല്ലാവരും മലർന്നുകിടന്നു. ഞങ്ങൾക്കു മുമ്പ് ഇവിടെയെത്തിയ വിദേശസംഘം പ്രാതൽ വാങ്ങി കൈവശംവച്ച് പെട്ടെന്നു സ്ഥലംവിട്ടു. കയറ്റം കയറുന്നതിന്നിടക്ക് ഇവർ നോട്ട്ബുക്കിൽ എഴുതുന്നതും, കൈവശമുള്ള ഉപകരണത്തിൽ എന്തൊക്കെയോ രേഖപ്പെടുത്തുന്നതും ഞാൻ ശ്രദ്ധിച്ചിരുന്നു. എന്തായാലും ഞങ്ങൾ അനുഭവിച്ചത്രയില്ലെങ്കിലും, ക്ഷീണം അവരേയും ബാധിച്ചതായി തോന്നി.

രോട്ടിയും സബ്ജിയും കഴിക്കുമ്പോൾ ഞാൻ ചുറ്റുപാടുകൾ വീക്ഷിച്ചു. ജന്മാഷ്ടമി സമയത്ത് ജൊമാഡു എന്ന സ്ഥലത്തുകൂടി നേരെ സുന്ദരാസിയിൽ എത്തുകയാണ് പതിവ്. കഴിഞ്ഞ ദിവസം ഉച്ചക്കുശേഷം ഈ യാത്രാപഥം കാണുവാനാണ് ഞങ്ങൾ പോയത്. പർവതങ്ങളുടെ ഏറ്റവും അടിഭാഗത്തുകൂടിയുള്ള ആ വഴിയിൽ 100 അടിയോളം ഉയരത്തിൽ മഞ്ഞ് കുന്നുകൂടി കിടക്കുന്നതിനാൽ തീർത്തും സഞ്ചാരയോഗ്യമല്ല. തീർഥാടനസമയത്ത് മഞ്ഞ് ഒഴിയുമ്പോൾ ജൊമാഡുവഴി സുന്ദരാസിയിൽ എത്തുവാൻ കഠിനമായ കയറ്റങ്ങൾ ഒന്നുംതന്നെ തരണംചെയ്യേണ്ടിവരില്ല. ഡാൻചൊ, സുന്ദരാശി എന്നീ സ്ഥലങ്ങളിൽ മണിമഹേഷ്നാള നദിയ്ക്ക് സംഗമസ്ഥാനങ്ങൾ ഉണ്ട്. ഭൂരിഭാഗം തീർഥാടകരും ഇവിടെ ബലിയർപിച്ചശേഷം തിരിച്ചുപോകുകയാണ് പതിവ്. ഗൗരീകുണ്ഡിലേക്കും, അവിടെനിന്ന് മുകളിലേക്കും ചെറിയൊരു ശതമാനം തീർഥാടകർമാത്രമെ പോകാറുള്ളൂ എന്നാണ് വിജയ്കുമാർ പറഞ്ഞത്.

പ്രാതൽ കഴിച്ചശേഷം തികഞ്ഞ ഉന്മേഷത്തോടെ സുന്ദരാസി ലക്ഷ്യം വച്ച് യാത്ര തുടർന്നു. കരിങ്കൽശൈലങ്ങളുടെ ഓരത്തുകൂടിയുള്ള കയറ്റങ്ങളും അതുകഴിഞ്ഞുവരുന്ന ചെറിയ നിരപ്പായപ്രതലങ്ങളും തുടർന്ന് കുത്തനെ

യുള്ള ഇറക്കങ്ങളുമെല്ലാം പിന്നിട്ട് ഞങ്ങൾ രണ്ടു കിലോമീറ്ററോളം ദൂരം മുമ്പോട്ടുപോയി. ഹിമഭൂമിയുടെ അമ്പരപ്പിക്കുന്ന ഒരു ലോകത്തിലേക്കാണ് തുടർന്ന് പ്രവേശിച്ചത്. ഇരുവശത്തും, മുൻഭാഗത്തും ഹിമപ്രപഞ്ചംതന്നെ. ചക്രവാളത്തിൽ തൊട്ടുരുമ്മിയപോലെ നിലകൊള്ളുന്ന ഹിമപർവതങ്ങളും അതിന്റെ അതിവിശാലമായ താഴ്വരപ്രദേശങ്ങളും നോക്കെത്താത്ത ദൂരത്തോളം വ്യാപിച്ചുകിടക്കുന്നതു കാണുമ്പോൾ ഹിമാലയമെന്ന നിത്യാദ്ഭുതത്തിനു മുമ്പിൽ തലകുനിച്ചു നിൽക്കാൻമാത്രമെ കഴിയുകയുള്ളൂ. ശരാശരി മൂന്ന് അടിയോളം കനത്തിൽ മഞ്ഞുവീണുകിടക്കുന്ന, വീതികുറഞ്ഞ, ഒരു വഴിയിൽക്കൂടി ഞങ്ങൾ വളരെ ശ്രദ്ധയോടെ നടന്നു. താഴെ, അഗാധമായ താഴ്വരയിലും സർവത്ര മഞ്ഞാണ്. തണുപ്പാണെങ്കിൽ അടിയ്ക്കടി വർദ്ധിച്ചുവന്നു. പക്ഷെ, കാലാവസ്ഥ തെളിഞ്ഞുതന്നെ നിന്നു. ഹിമക്കാറ്റോ, മൂടൽമഞ്ഞോ, മഴയോ ഇല്ലാതിരുന്നത് മഹാഭാഗ്യമായി കരുതി. കഴിഞ്ഞ ദിവസം പെയ്ത മഴയിൽ, മലമുകളിൽനിന്ന് ഒഴുക്കിക്കൊണ്ടുവന്ന വലിയ ഹിമക്കട്ടകൾ പല സ്ഥലത്തും തടസ്സങ്ങൾ ഉണ്ടാക്കി. മഞ്ഞിന്റെ മുകളിൽ ഇരിപ്പിടം ഉറയ്ക്കാത്തതിനാൽ അവ വളരെ സാവധാനത്തിൽ നിരങ്ങിക്കൊണ്ടിരുന്നു. അടിയിൽനിന്ന് കയറിവരുന്ന ഞങ്ങൾക്ക് ഇത്തരം ഹിമക്കട്ടകൾ വലിയ ഭീഷണിയായി വർത്തിച്ചു.

11 മണിയായപ്പോൾ സുന്ദരാസിയിൽ എത്തി. തീർഥാടനകാലത്ത് ഇത് ഒരു ഇടത്താവളമാണ്. തകർന്നുകിടക്കുന്ന ഏതാനും ഷെഡ്ഡുകൾ മാത്രമെ ഇവിടെയുള്ളൂ. ഒടിഞ്ഞുതൂങ്ങിയ കോൺക്രീറ്റ് തൂണുകളും ഛിന്നഭിന്നമായിക്കിടക്കുന്ന ചുമരുകളും കാലാവസ്ഥയുടെ താണ്ഡവസ്വഭാവത്തിന്റെ സ്മാരകമായി നിലകൊള്ളുന്നു. മേച്ചിലിന്നായി ഉപയോഗപ്പെടുത്തിയ ഇരുമ്പ് ചട്ടക്കൂടുകളും ടിൻഷീറ്റുകളും താഴെ അഗാധമായ താഴ്വരയിൽ മഞ്ഞിൽപൂണ്ടുകിടക്കുന്നുണ്ടാകും. എല്ലാ വർഷവും നിർമാണവും നശീകരണവും മുടങ്ങാതെ നടക്കുന്നുണ്ടെന്നാണ് സുഹൃത്ത് പറഞ്ഞത്. ജന്മാഷ്ടമിയ്ക്ക് ഒരു മാസം മുമ്പുതന്നെ, ഹഡ്സർ മുതൽ മണിമഹേഷ്വരെ, സർക്കാരിന്റേയും സന്നദ്ധസംഘടനകളുടേയും നേതൃത്വത്തിൽ നിർമാണപ്രവർത്തനങ്ങൾ നടത്തുന്നുണ്ട്. അഗാധമായതാഴ്വരകളുടെ ഓരങ്ങളിൽ ബാരിക്കേഡുകളും സ്റ്റീൽ പൈപ്പുകളും സ്ഥാപിച്ച് വഴി ഭദ്രമാക്കുന്നു. തീർഥാടകർക്ക് വിശ്രമിക്കാനായി ഉറപ്പുള്ള ഷെഡ്ഡുകളും നിർമിക്കുന്നു. പക്ഷെ, തീർഥാടനകാലത്തിനുശേഷം സംഭവിക്കുന്ന കനത്ത മഴക്കാലത്തെ മലയിടിച്ചിലിലും, തുടർന്ന് മഞ്ഞുകാലത്തെ അതിരൂക്ഷമായ കാലാവസ്ഥയിലുംപെട്ട് ഇതൊക്കെ തകർന്നിടിഞ്ഞുപോകുന്നു.

സുന്ദരാസിയിൽ അരമണിക്കൂറോളം വിശ്രമിച്ചു. ഡാൻചൊയിൽനിന്ന് തയ്യാറാക്കിക്കൊണ്ടുവന്നിരുന്ന ഉച്ചഭക്ഷണവും ഇവിടെവച്ച് കഴിച്ചു. വിദേശസംഘം ഞങ്ങൾ എത്തുന്നതിനു വളരെമുമ്പ് ഇവിടെ എത്തിയിരുന്നതിനാൽ ഞങ്ങൾക്കുവേണ്ടി കാത്തുനിൽക്കാതെ സ്ഥലംവിട്ടു. മഞ്ഞുഭൂമിയിൽക്കൂടി നടക്കുവാനും കുത്തനെയുള്ള കയറ്റങ്ങൾ കയറുവാനും ഇവർ ഞങ്ങളേ

ക്കാൾ ബഹുദൂരം മുന്നിലായിരുന്നു. ഇടതുവശത്തെ മഞ്ഞുമലകളിൽ കൈമഴു കൊത്തി ഉറപ്പിച്ചും, കുത്തനെയുള്ള കയറ്റങ്ങളിൽ പ്ലാസ്റ്റിക് വടംകെട്ടി താങ്ങു കൊടുത്തും, തോൾബാഗിൽ കരുതിയിട്ടുള്ള ചെറിയ ഓക്സിജൻ കുറ്റി യിൽനിന്ന് ഇടയ്ക്കിടെ ശ്വസിച്ചും ഇവർ മുന്നേറുന്നത് ഞാൻ പലപ്പോഴും കൊതിയോടെ നോക്കി നിന്നിരുന്നു.

അടുത്ത ലക്ഷ്യമായ ഭൈറോഗാട്ടി ലക്ഷ്യമാക്കി ഞങ്ങൾ സാവധാന ത്തിൽ നടന്നു. ഇവിടന്നങ്ങോട്ട് മഞ്ഞുഭൂമിയുടെ ആകാരം കൂടുതൽ രൂക്ഷ മായിത്തുടങ്ങി. മഞ്ഞുഭൂമിയിൽക്കൂടി ഹെയർപിൻവളവുകൾ കയറുമ്പോൾ ഇടതുവശത്തുള്ള ഹിമക്കൊടുമുടിയിൽനിന്ന് മഞ്ഞുകട്ടകൾ ഇടിഞ്ഞുതാഴെ വരുന്നത് വല്ലാത്ത പ്രതിസന്ധിയുളവാക്കി. മഞ്ഞുകട്ടകളുടെ ഗമനം നോക്കി ഭദ്രമായ സ്ഥലത്തേക്ക് ഒഴിഞ്ഞുമാറാൻ ഇത്തരം കയറ്റങ്ങളിൽ വളരെ ബുദ്ധി മുട്ടാണ്. ഹിമാനികളുടെ മുകളിൽക്കൂടിയുള്ള യാത്രയാണ് ഏറ്റവും ദുർഘട മായി തോന്നിയത്. ഉരുകിത്തീരാത്ത പടുകൂറ്റൻ ഹിമാനിക്കട്ടകൾ വഴിയിൽ പല സ്ഥലത്തും തടസ്സങ്ങൾ സൃഷ്ടിച്ചു. മുകളിൽനിന്ന് താഴോട്ടുള്ള ഗമന ത്തിന്നിടയിൽ പാറക്കൂട്ടങ്ങളെ ഞെരിച്ചമർത്തിക്കൊണ്ട് അരിച്ചരിച്ചുള്ള ഇതിന്റെ യാത്ര വളരെ സൂക്ഷിച്ചുനോക്കിയാൽമാത്രമെ കാണുവാൻ സാധി ക്കുകയുള്ളൂ. പല ഭാഗത്തും അഗാധമായ വിള്ളലുകൾ കണ്ടു. മുകളിൽനിന്ന് ശരവേഗത്തിൽ കുത്തനെ ഒഴുകിവരുന്ന നദിയും അതിന്റെ ഓരത്തുകൂടി യുള്ള, മഞ്ഞുനിറഞ്ഞുകിടക്കുന്ന, ഒറ്റയടിപ്പാതയും ഹിമാനികളുടെ ഭീകരാ വസ്ഥയും ഒത്തുചേർന്നപ്പോൾ ഭൈറോഗാട്ടി മനസ്സിനെ കിടിലംകൊള്ളിക്കുന്ന ഒരു പ്രദേശമായി മാറി. മഞ്ഞുഭൂമിയിൽക്കൂടിയുള്ള യാത്രയിൽ ഒട്ടും മുൻപ രിചയം ഇല്ലാത്ത ഭൂപീന്ദറിന് പല ഘട്ടങ്ങളിലും കടുത്ത ക്ഷീണം അനുഭവ പ്പെട്ടു. മലച്ചൊരുക്കിന്റേതായ- Mountain Sickness- പല ലക്ഷണങ്ങളും അദ്ദേഹം കാണിച്ചുതുടങ്ങുകയും ചെയ്തു. ഭൂപീന്ദറിന് മരുന്നുകൊടുത്ത് പത്തുമിനിറ്റോളം വിശ്രമിപ്പിക്കുന്നതിന്നിടക്ക് ഞങ്ങളും ഗ്ലൂക്കോസ് വെള്ളവും ഉണക്കപ്പഴങ്ങളും കഴിച്ച് ക്ഷീണമകറ്റി.

ഭൈറോഗാട്ടി പിന്നിട്ട് കുത്തനെ വലത്തോട്ട് തിരിഞ്ഞപ്പോൾ ഒരിക്കൽക്കൂടി മണിമഹേഷ്നാളയെ മുറിച്ചുകടക്കേണ്ടിവന്നു. ഉൻധാർഗട്ടിയിൽവച്ചായിരുന്നു നാല് മണിക്കൂർ മുമ്പ് നദിയെ കുറുകെ കടന്നത്. അവിടെ പാറക്കൂട്ടങ്ങളുടെ മുകളിൽക്കൂടി കയറിക്കടന്നതിനാൽ വലിയ പ്രയാസം തോന്നിയില്ല. പക്ഷെ, ഇവിടെ പ്രതിസന്ധി തികച്ചും രൂക്ഷമായിത്തോന്നി. അക്കരെ കടക്കുവാൻ നദിയുടെ ഒഴുക്കിന്നെതിരെ വലിയ കല്ലുകൾ കൂട്ടിയിട്ട് ഒരു വഴി ഉണ്ടാക്കിയി ട്ടുണ്ടെങ്കിലും, മുകളിൽനിന്ന് വലിയ ഹിമക്കട്ടകൾ ഒലിച്ചുവന്ന് തടസ്സം സൃഷ്ടിച്ചുകിടക്കുന്നതുകൊണ്ട് അതിന്മേൽക്കൂടി കയറിക്കടക്കുവാൻ ഒട്ടേറെ പ്രയാസപ്പെടേണ്ടിവരുമെന്ന് ഉറപ്പായി. കഴിഞ്ഞ ദിവസത്തെ മഴ നദിയിലെ ജലവിതാനം ഗണ്യമായവിധത്തിൽ, ഈ പ്രദേശത്ത്, ഉയർത്തിയിട്ടുമുണ്ട്. പഞ്ചാക്ഷരിയും മറ്റു ശിവസ്തുതി നാമങ്ങളും ഉരുവിട്ടുകൊണ്ട് തികഞ്ഞ ഏകാഗ്രതയോടെ ഞങ്ങൾ ഓരോരുത്തരായി അങ്ങേക്കരയിൽ എത്തി. വിജ

യ്കുമാറും സംഘവും ഞങ്ങളുടെ കൈപിടിച്ച്, മഞ്ഞുകട്ടയ്ക്ക് മുകളിൽ വയ്ക്കുന്ന ഓരോ അടിയും ഭദ്രമാണെന്ന് ഉറപ്പാക്കി, അക്കരെ എത്തിക്കുവാൻ കാണിച്ച ആത്മാർഥത എത്ര പുകഴ്ത്തിയാലും അധികമാവില്ല. ദൗർഭാഗ്യവശാൽ, മഞ്ഞുകട്ടയിൽനിന്ന് വഴുതി നദിയുടെ കുത്തൊഴുക്കിലേക്ക് വീണുപോയാൽ പിന്നത്തെ അവസ്ഥ അചിന്തനീയമാണ്. ഒന്നു വിശ്രമിച്ച്, ഗ്ലൂക്കോസ്സും ബിസ്കറ്റും കഴിക്കുന്നതിന്നിടക്ക് ഞാൻ തുടർന്നുള്ള യാത്രാപഥം ശ്രദ്ധിച്ചുനോക്കി. യഥാർഥ പ്രതിസന്ധി വരാനിരിക്കുന്നതേയുള്ളുവെന്ന് ഉടനെ ബോധ്യപ്പെടുകയും ചെയ്തു.

നദി കടന്നാൽ കുത്തനെയുള്ള കരിമ്പാറക്കൂട്ടങ്ങളാണ് നേരെ മുമ്പിൽ. അതിന്റെ പള്ളയിൽക്കൂടി നേരെ മുകളിലേക്ക് കയറണം. അതു കഴിഞ്ഞാൽ കുത്തനെനിൽക്കുന്ന കരിങ്കൽശൈലമാണ്. അതിന്റെ പള്ളയിൽക്കൂടി നൂലുപോലെ ഒരു വഴി മുകളിലോട്ട് നീണ്ടുകിടക്കുന്നു. ഞാൻ കൂട്ടുകാരെ ശ്രദ്ധിച്ചു. എല്ലാവരുടെ മുഖത്തും ആശങ്ക നിഴലിച്ചതായി കണ്ടു. വിജയ്കുമാറും കൂട്ടുകാരും ഞങ്ങൾക്ക് ധൈര്യംതന്നു. മുമ്പിലും പിന്നിലും ഒരു നിഴൽപോലെ തങ്ങളുണ്ടാകുമെന്നും ശ്രദ്ധ വ്യതിചലിക്കാതെ, തികഞ്ഞ ധൈര്യത്തോടെ, കീഴോട്ടു ശ്രദ്ധിച്ച് നടന്നാൽ മതിയെന്നും അവർ പ്രോത്സാഹിപ്പിച്ചു. തണുപ്പ് അതിരൂക്ഷമായിക്കൊണ്ടിരുന്നതിനാൽ കമ്പിളിവസ്ത്രങ്ങൾ വലിച്ചുമുറുക്കിക്കെട്ടി ശരിയാക്കി. ഷൂസിന്റെ ചരടുകൾ ഭദ്രമായി മുറുകിയിട്ടുണ്ടെന്നും ഉറപ്പാക്കി.

പാറക്കെട്ടിന്റെ മുകളിൽ എത്താൻ വലിയ പ്രയാസമൊന്നും ഉണ്ടായില്ല. പക്ഷെ, ഇവിടന്നങ്ങോട്ട് വഴി ഉയരങ്ങളിലേക്കു വളഞ്ഞുപുളഞ്ഞുകിടക്കുകയാണ്. കരിങ്കൽശൈലത്തിന്റെ പള്ളയിൽക്കൂടിയുള്ള ഈ പാതക്ക് ഒരടിയോളംമാത്രമെ വീതിയുള്ളു. ഈ പർവതത്തിന്റെ മുക്കാൽഭാഗവും മഞ്ഞുമൂടിക്കിടക്കുകയാണ്. വിദേശസംഘം, കുറേദൂരെ, അരിച്ചരിച്ചു നീങ്ങുന്നത് കണ്ടപ്പോൾ ബൈനോക്കുലറിൽക്കൂടി ഞാൻ അത് ശ്രദ്ധിച്ചു. മഞ്ഞനിറത്തിലുള്ള ഒരു പ്ലാസ്റ്റിക് കയറിൽ പിടിച്ചാണ് അവർ നീങ്ങുന്നത്. രണ്ടറ്റത്തും പാറയുടെ വിള്ളലുകളിൽ വടം ഉറപ്പിച്ചിട്ടുമുണ്ട്. ഞങ്ങൾക്ക് അത്തരത്തിലുള്ള സംവിധാനങ്ങൾ ഒന്നുമില്ല. സമയം കളയാതെ വിജയ്കുമാർ മുന്നോട്ടു നടന്നു. ആദ്യത്തെ പ്രതിസന്ധി, കുത്തുകല്ലുപോലെയുള്ള ഒറ്റക്കൽപ്പടവിലൂടെ മുകളിലേക്ക് കയറുകയെന്നതാണ്. ഇതിന്റെ ഇടതുഭാഗത്തുള്ള താഴ്വരയിൽക്കൂടി നദി കുതിച്ചൊഴുകുന്നു. വലതുഭാഗത്ത് അഗാധമായ താഴ്വരയിൽ ഹിമഭൂമിയും. ഏറ്റവും മുന്നിൽപ്പോയ കൂലിക്കാരുടെ സംഘം പടവുകളിലെ ഉറച്ച മഞ്ഞ്, എന്തോ കനമുള്ള ആയുധംകൊണ്ട്, മുക്കാൽഭാഗവും ഉടച്ചുകളഞ്ഞ് നീക്കിയിട്ടുണ്ട്. നല്ലപോലെ പ്രാർഥിച്ച്, ഓരോപടവിലും പാദത്തെ ഭദ്രമാക്കി ഉറപ്പിച്ചശേഷമാണ് അടുത്ത പാദത്തെ മുകളിലോട്ടു വച്ചത്. ചില കല്ലുകൾ മുക്കാൽഭാഗവും പൊട്ടിപ്പോയ അവസ്ഥയിലാണ്. അപ്പോഴൊക്കെ വിജയ്കുമാർ കൈപിടിച്ച് മുകളിലേക്ക് കയറ്റി. ദുർഘടമായ ഈ ഘട്ടം പിന്നിട്ട് പാറയിടുക്കിലെ ഒരു ചെറിയ നിരപ്പിൽ കുറച്ചുസമയം

വിശ്രമിച്ചു. ഇവിടെ വിജയ്കുമാറിന്റെ രണ്ടു ഗദ്ദി സുഹൃത്തുക്കൾ കാത്തുനിന്നിരുന്നു. കടുത്ത തണുപ്പായിരുന്നിട്ടും ഞങ്ങൾ, സഞ്ചാരികൾ, വിയർത്തുപോയി.

ഗ്ലൂക്കോസ് വെള്ളം കുടിച്ച്, ബിസ്കറ്റ് കഴിച്ചശേഷം ഞങ്ങൾ തയ്യാറായി. വിജയ്കുമാറും ഗദ്ദിസുഹൃത്തുക്കളും ആവശ്യമായ നിർദ്ദേശങ്ങൾ തന്നു. 'വഴിയ്ക്ക് വളരെ വീതി കുറവായതിനാൽ നല്ല കരുതലോടെ വേണം ഓരോ അടിയും മുന്നോട്ടുവയ്ക്കാൻ. ഇടതുഭാഗത്ത് കുത്തനെനിലകൊള്ളുന്ന കരിങ്കൽശൈലവും വലതുഭാഗത്ത് അഗാധമായ മഞ്ഞുതാഴ്വരയുമാണെന്ന് എപ്പോഴും ഓർക്കുക. താഴ്വരയിലേക്ക് ശ്രദ്ധ ഒരിക്കലും കൊടുക്കരുത്. ഇടതുഭാഗത്തെ കരിങ്കല്ലിൽ ഇടതുകൈ ഊന്നി, ഇടതുഭാഗത്തേക്ക് ശരീരത്തെ പരമാവധി ചായ്ച്ച് പാതയെമാത്രംശ്രദ്ധിച്ച് നടക്കുക. പാദങ്ങൾ ഉറപ്പിച്ചുവയ്ക്കാൻ പാകത്തിന് മഞ്ഞ് മാറ്റിയിട്ടുണ്ടെങ്കിലും ഓരോ അടിയും സൂക്ഷിച്ചുറപ്പിച്ചുവേണം നടക്കാൻ. കൈ പിടിച്ച് സഹായിക്കാൻ ഇവിടെ സാധ്യമല്ലെങ്കിലും ഞങ്ങൾ ഓരോരുത്തരുടേയും തൊട്ടുപിന്നിൽ ഉണ്ടാകും. മുകളിൽനിന്ന് മഞ്ഞുകട്ടകൾ ഇടിഞ്ഞുവീഴുമ്പോൾ ഞങ്ങൾ കൂവി സിഗ്നൽ തരും. അപ്പോൾ അതിന്റെ ദിശ നോക്കിയശേഷം ആവശ്യമാണെങ്കിൽ പർവതത്തിനോട് ഒട്ടിച്ചേർന്നപോലെ നിൽക്കുക. മഴ പെയ്താൽ മഴക്കോട്ട് ധരിക്കാൻ ശ്രമിക്കരുത്. മഴക്കോട്ടിന്റെ ഏതെങ്കിലും ഭാഗത്തുകൂടി കാറ്റുകയറിയാൽ എല്ലാ ബാലൻസും തെറ്റിപ്പോകും.'

എല്ലാ നിർദ്ദേശങ്ങളും അക്ഷരംപ്രതി അനുസരിച്ച് മുന്നോട്ടു നടന്നു. ഇടയ്ക്കെല്ലാം നിന്ന് വിശ്രമിച്ചപ്പോൾ താഴെയുള്ള മഞ്ഞുഭൂമിയിലേക്ക് നോക്കിയിരുന്നു. മനസ്സിനെ ഭയവിഹ്വലമാക്കുന്ന ഒരു കാഴ്ചതന്നെയാണത്. സംഭവിക്കാനുള്ളത് മാത്രമെ എവിടെവച്ചായാലും സംഭവിക്കുകയുള്ളൂവെന്നും, അനുഭവിക്കേണ്ടത് എത്രതന്നെ തടഞ്ഞാലും അനുഭവിക്കേണ്ടിവരുമെന്നുമുള്ള ശ്രീരമണമഹർഷിയുടെ[1] വാക്കുകൾ മനസ്സിൽ ചിന്തിച്ച് ഞാൻ സമാധാനപ്പെട്ടു. കാലാവസ്ഥ തികച്ചും അനുകൂലമായിനിന്നത് വളരെയേറെ ഗുണം ചെയ്തു. രണ്ടുതവണ മുകളിൽനിന്ന് മഞ്ഞുകട്ടകൾ ഇടിഞ്ഞുവീണുവെങ്കിലും പകുതി ഉയരത്തിൽവച്ച് തെറിച്ചു പൊങ്ങി അഗാധമായ താഴ്വരയിലേക്ക് പതിക്കുകയാണുണ്ടായത്. ഭീമാകാരത്തിലുള്ള ആ മഞ്ഞുകട്ട വീണ സ്ഥലത്ത്, ഒരു ബോംബിട്ടപോലെ മഞ്ഞുപാളികൾ ഉയർന്നുപൊങ്ങിയത് നടുക്കുന്ന ഒരു കാഴ്ചയായിരുന്നു. രണ്ടുമണി കഴിഞ്ഞപ്പോൾ ഞങ്ങൾ മുകളിൽ എത്തി. ഭീതിജനകമായ ഒരു യാത്രയ്ക്ക് അതോടെ വിരാമമായി.

1. "പൂർവജന്മങ്ങളിലെ കർമഗതിക്കനുസരിച്ച് വിധിക്കപ്പെട്ട പ്രാരാബ്ധകർമം ഓരോ ജീവാത്മാവും അനുഭവിക്കേണ്ടതായിവരുന്നു. എത്രതന്നെ ശ്രമിച്ചാലും വിധിയില്ലാത്തത് അനുഭവിക്കാൻ സാധിക്കുകയില്ല. അനുഭവിക്കേണ്ടത് എന്തോ, എത്രതന്നെ തടഞ്ഞാലും, അത് അനുഭവിക്കാതേയും നിർവാഹമില്ല. നിശ്ചയംതന്നെ. അതുകൊണ്ട്, വരുന്നതുവരട്ടെ എന്നു കരുതി എല്ലാം സഹിച്ച് മൗനം അവലംബിക്കുന്നതാണ് ശ്രേഷ്ഠം." - *ഭഗവാൻ ശ്രീ രമണമഹർഷി.*

(കുറിപ്പ്: പല ഉപനിഷത്തുകളിലും ഈ ആശയം കാണാം.)

മുകളിലെ മഞ്ഞുമൂടിക്കിടക്കുന്ന നിരപ്പിൽ കുറച്ചുസമയം ഞങ്ങൾ മലർന്നുകിടന്നു. പിന്നെ, ശുദ്ധജലം ധാരാളം കുടിച്ചശേഷം ഈന്തപ്പഴവും അണ്ടിപ്പരിപ്പും കഴിച്ചു. ചുറ്റുപാടുകൾ വീക്ഷിച്ചുകൊണ്ട് ഏതാനും സമയം നിരപ്പിൽ നിന്നപ്പോൾ അദ്ഭുതപ്പെട്ടുപോയി. മഞ്ഞുഭൂമിക്കും ഇത്ര സൗന്ദര്യമോ? എങ്ങോട്ടു നോക്കിയാലും ഹിമപർവതനിരകളും അതിനു താഴെ സാഗരംപോലെ ഹിമത്താഴ്വരകളും. ദീർഘവീക്ഷണത്തിൽ സമുദ്രത്തിലെ കുതിച്ചുയർന്നുനിൽക്കുന്ന തിരമാലപോലെയാണ് തോന്നുക. തെളിഞ്ഞ നീലാകാശത്തിൽ ജ്വലിച്ചുനിൽക്കുന്ന സൂര്യൻ മഞ്ഞുഭൂമിയെ വൈഡൂര്യപ്രഭയുള്ളതാക്കി മാറ്റി. അനേകായിരം നക്ഷത്രങ്ങൾ ഒന്നിച്ചു കൺചിമ്മുന്നതുപോലെ ഹിമഭൂമി വെട്ടിത്തിളങ്ങി. മരതക കാന്തിയിൽ മുങ്ങിക്കിടക്കുന്ന വനമേഖലകളും, പച്ചക്കാർപ്പറ്റുവിരിച്ചപോലെ താഴ്ന്നിറങ്ങിക്കിടക്കുന്ന താഴ്വരകളും, നീലത്തടാകങ്ങളും പുഷ്പപ്രപഞ്ചവും, നീലച്ഛവിയിൽ മുങ്ങിക്കിടക്കുന്ന അന്തരീക്ഷവും, ഒന്നുമില്ലെങ്കിലും നഗ്നമായ ഹിമഭൂമിയുടെ സൗന്ദര്യം അത്യാകർഷകംതന്നെയാണെന്ന് തോന്നി. ഇന്നു രാത്രി കഴിഞ്ഞാൽ അടുത്ത രാവിൽ പൂർണചന്ദ്രൻ ഉദിച്ചുനിൽക്കും. ഹിമഭൂമിയുടെ സൗന്ദര്യം അന്നേരം എങ്ങനെയായിരിക്കുമെന്ന് ഞാനൊന്ന് ചിന്തിച്ചുനോക്കി. പക്ഷേ, കഴിഞ്ഞ ഏതാനും ദിവസങ്ങളിലെന്നപോലെ മൂടിക്കെട്ടിയ അന്തരീക്ഷമാണെങ്കിൽ അങ്ങനെയൊരു ദൃശ്യം ഭാവനയിൽ മാത്രമായി അവശേഷിക്കും.

മുകളിൽനിന്ന് താഴോട്ടുള്ള യാത്രയിൽ ബുദ്ധിമുട്ടൊന്നും ഉണ്ടായില്ല. മഞ്ഞിൽക്കൂടിയുള്ള ഈ യാത്രയിൽ രസകരമായ ചില ദൃശ്യങ്ങൾ കാണുവാനും സാധിച്ചു. വിജയ്കുമാറും ഗദ്ദിസുഹൃത്തുക്കളുംചേർന്ന് മഞ്ഞിനു മുകളിൽക്കൂടി നടത്തിയ ഇരുന്നുകൊണ്ടുള്ള സ്കെയ്റ്റിങ്ങ് ഞങ്ങൾ എല്ലാവരും ആസ്വദിച്ചു. ഈ അഭ്യാസത്തിനു വേണ്ടതായ യാതൊരു ഉപകരണങ്ങളും ധരിക്കാതെയാണ് സുഹൃത്തുക്കൾ ഇത് ചെയ്തത്. മുക്കാൽ കിലോമീറ്ററോളംദൂരം ശരവേഗത്തിൽ ഇവർ പിന്നിട്ടതു കണ്ടപ്പോൾ എല്ലാവരും വിസ്മയിച്ചുപോയി. ഞങ്ങൾക്കാർക്കും അത്തരത്തിലുള്ള ഒരു അഭ്യാസം നടത്താനുള്ള ധൈര്യം ഒട്ടുംതന്നെ ഉണ്ടായിരുന്നുമില്ല.

മൂന്നുമണിക്കു മുമ്പായി ഞങ്ങൾ ഗൗരീകുണ്ഡിൽ എത്തിച്ചേർന്നു. ഒറ്റനോട്ടത്തിൽത്തന്നെ, ഗൗരീകുണ്ഡിന്റെ മനംമയക്കുന്ന മനോഹാരിതയിൽ ആരും വീണുപോകും. ചുറ്റും ഹിമക്കൊടുമുടികളാണ്. അതിന്റെ നടുവിൽ ഒരു വെള്ളിക്കിണ്ണംപോലെ ഗൗരീകുണ്ഡ്. കിന്നർ കൈലാസപർവതം നേരെ മുന്നിൽ തലയുയർത്തി നിലകൊള്ളുന്നു. ഞങ്ങൾ എല്ലാവരും കൈലാസപർവതത്തെ തൊഴുത്, സാഷ്ടാംഗം നമസ്കരിച്ചു.

മുക്കാൽഭാഗവും തകർന്നുപോയ ഒരു ഢാബയുടെ ഉമ്മറത്ത് പോർട്ടർമാർ ലഗ്ഗേജ് മുഴുവനും ഇറക്കിവച്ചിട്ടുണ്ട്. അതിന്റെ ഓരങ്ങളിലായി ഇരുന്ന് ഞങ്ങളും കുറച്ചുസമയം വിശ്രമിച്ചു. വിദേശസംഘം ട്രൈപോഡിൽ ഉറപ്പിച്ചുവച്ചിട്ടുള്ള ഒരു ഉപകരണംകൊണ്ട് നേരെ മുന്നിലുള്ള ഹിമപർവതത്തിന്റെ

ഉയരം കണക്കാക്കുന്ന ജോലിയിൽ മുഴുകിയിരിക്കുകയാണ്. ഈ പർവത ത്തിന്റെ മുകളിൽ എത്തിയാൽ മണിമഹേഷ്കൈലാസം തൊട്ടടുത്തെന്ന പോലെ കാണാം. പക്ഷെ, മുകളിൽ എത്തിച്ചേരാൻ മനുഷ്യപ്രയത്നത്തേ ക്കാളുപരി ഈശ്വരസഹായമാണ് വേണ്ടതെന്ന് എനിക്ക് തോന്നി. ഞങ്ങൾ ഭാവി പരിപാടികളെക്കുറിച്ച് ചർച്ചചെയ്തു. ഒരു രാത്രി ഗൗരീകുണ്ഡിൽ താമ സിക്കുക. പിറ്റേന്ന് മുകളിലേക്ക് കയറുക. കാലാവസ്ഥ അനുകൂലമാണെ ങ്കിൽ അന്നു രാത്രി മുകളിൽ തങ്ങുക. പൂജാദികർമങ്ങൾ കഴിച്ച്, മണിമ ഹേഷ് തടാകത്തിൽകുളിച്ച് അടുത്ത ദിവസം മടക്കയാത്ര ആരംഭിക്കുക. വിജയ്കുമാറിന്റെ ഈ അഭിപ്രായം ഞങ്ങൾക്ക് സ്വീകാര്യമായി. വിദേശസം ഘത്തിന്റെ അഭിപ്രായം അവരോട് ആരായാനും തീരുമാനിച്ചു.

വിദേശസുഹൃത്തുക്കൾ തിരികെ വന്നപ്പോൾ ഞങ്ങളുടെ തീരുമാനത്തെ ക്കുറിച്ച് ഞാൻ അവരോട് സംസാരിച്ചു. അവർ, അവരുടെ ഭാഷയിൽ അന്യോന്യം സംസാരിച്ച് കുറച്ചുസമയം തള്ളിനീക്കി. ഇതിന്നിടയിൽ, ഫ്ളാസ്കിൽ കരുതിയിരുന്ന ചൂടുവെള്ളംകൊണ്ട് അവർ ചായ തയ്യാറാക്കി. ചൂടുള്ള കട്ടൻചായ അര ഗ്ലാസുവീതം ഞങ്ങൾക്കും കിട്ടി. ആ കൊടുംതണു പ്പിൽ അത് വളരെ ആശ്വാസമായി തോന്നി. തന്റെ കൈവശമുള്ള ഇലക്ട്രോ ണിക് ഉപകരണത്തിൽ ഏറെ നേരമായി ശ്രദ്ധ കേന്ദ്രീകരിച്ചിരുന്ന വാൻ ലെന്റ് ജോണി, തന്റെ സംഘാംഗങ്ങളുമായി സംസാരിച്ചശേഷം, അവരുടെ തീരുമാനം അറിയിച്ചു.

'യന്ത്രം നൽകുന്ന സൂചനപ്രകാരം ആറുമണി കഴിഞ്ഞാൽ കാലാവസ്ഥ യിൽ പ്രകടമായ മാറ്റങ്ങൾ ഉണ്ടാകാം. ആഞ്ഞടിക്കുന്ന കാറ്റിനും അവ ലാൻഷി (Avalanche) നും സാധ്യത കാണുന്നു. അങ്ങനെ സംഭവിച്ചാൽ ഗൗരീ കുണ്ഡ് ഒട്ടും ഭദ്രമായ സ്ഥലമല്ല. പിന്നെ, ഞങ്ങളുടെ ദൗത്യം ഏതാണ്ട് പൂർത്തിയായിക്കഴിഞ്ഞതിനാൽ രണ്ടു ദിവസംകൂടി ഇവിടെ തങ്ങുന്നതിൽ അർഥമില്ല. കുഗ്ത്തി, ചോബിയ എന്നീ ചുരങ്ങൾകൂടി ഞങ്ങൾക്ക് കയറേണ്ട തുണ്ട്. മോശം കാലാവസ്ഥ കാരണം, റിസർവായി കരുതിയ ദിവസങ്ങളെല്ലാം തീർന്നപോലെയായി. അതുകൊണ്ട് ഞങ്ങൾ മടങ്ങുന്നു. ആറുമണിയ്ക്കു മുമ്പായി ദുർഘടമായപ്രദേശങ്ങൾ കടന്നുകിട്ടിയാൽ പിന്നെ, മുഴുവൻ ഇറ ക്കമായതിനാൽ പത്തുമണിയോടെ ഡാൻചൊവിൽ എത്താമെന്നു പ്രതീക്ഷി ക്കുന്നു.'

സമയം മൂന്നേമുക്കാൽ മണിയായപ്പോൾ വിദേശസുഹൃത്തുക്കളും അവ രുടെ പോർട്ടർമാരും മടക്കയാത്ര തുടങ്ങി. ഹസ്തദാനം ചെയ്ത്, ഞങ്ങൾ എല്ലാവരും അവർക്ക് യാത്രാമംഗളം നേർന്നു. ഞങ്ങളുടെ ദൗത്യം പരിപൂർണ മായ വിജയത്തിൽ കലാശിക്കാൻ ഈശ്വരൻ അനുഗ്രഹിക്കട്ടെയെന്ന് അവരും ആശംസിച്ചു. എന്റെ ഗ്രന്ഥരചനയ്ക്ക് അവർ എല്ലാവരും ഭാവുകങ്ങൾ നേർന്നു. ഇവരുടെ ഒരു ഗ്രൂപ്പ് ഫോട്ടൊ പുസ്തകത്തിൽ ചേർക്കാൻ ഡാൻചൊ വിൽവച്ചുതന്നെ ഞാൻ അനുമതി ചോദിച്ചിരുന്നു. മണിമഹേഷ് യാത്ര സഫ ലമായാൽ, തീർത്താൽ തീരാത്ത കടപ്പാട് ഇവരോടുണ്ടെന്ന് ഞാൻ ഓർത്തു.

സുഹൃത്തുക്കൾ നടന്നുനീങ്ങുന്നത് ഞാൻ വിഷാദത്തോടെ നോക്കിനിന്നു...

ഗൗരീകുണ്ഡിനെ വിശദമായി ഒന്നു കാണാൻവേണ്ടി ഞങ്ങൾ മുന്നോട്ട് നടന്നു. ഇടതുഭാഗത്തുള്ള ചെരുവിൽക്കൂടി നടന്നപ്പോൾ തകർന്നുകിടക്കുന്ന മൂന്നു ഢാബകൾകൂടി കണ്ടു. മുകളിൽനിന്നുപതിച്ച വലിയ കല്ലുകളും, അതിന്റെ മീതെ കുമിഞ്ഞുകൂടിയ മഞ്ഞും ഢാബകളെ മുക്കാൽഭാഗവും മൂടി ക്കഴിഞ്ഞിട്ടുണ്ട്. മുന്നോട്ടുപോകുംതോറും കണ്ടത്, രൂക്ഷമായ തോതിൽ കല്ലു വീഴ്ച സംഭവിച്ച സ്ഥലങ്ങളാണ്. ഒട്ടും മഞ്ഞുമൂടാതെക്കിടക്കുന്ന കല്ലുക ളെല്ലാം കഴിഞ്ഞ ദിവസത്തെ ഘോരമായ മഴയത്ത് വീണതാകാനേ തരമുള്ളൂ. വലിയതും ചെറിയതുമായ നിരവധി പാറക്കല്ലുകളുടെ ഒരു ശ്മശാനഭൂമിയാണ് ഗൗരീകുണ്ഡ് എന്നു തോന്നി. കൈലാസശൃംഗത്തെ മുക്കാൽ ഭാഗത്തോളം മറച്ചുനിൽക്കുന്ന പർവതത്തിന്റെ അടിഭാഗംവരെ ഞങ്ങൾ നടന്നു. കുത്തനെ നിലകൊള്ളുന്ന ഈ ഹിമപർവതത്തെ കയറിയാൽ മുകളിൽ എത്താം. ഗൗരീ കുണ്ഡിന്റെ പല ഭാഗത്തുനിന്നും ചെറുതും വലുതുമായ പ്രവാഹങ്ങൾ ഉത്ഭ വിക്കുന്നുണ്ട്. കൈലാസനിരയുടെ അടിഭാഗത്തുള്ള ഹിമാനികളിൽനിന്നും നീരൊഴുക്കുണ്ട്. ഇതെല്ലാം ഒന്നിച്ചുചേർന്ന് മണിമഹേഷ്നാള എന്ന നദി രൂപം കൊള്ളുന്നു.

ചായ തയ്യാറായെന്ന് സുഹൃത്തുക്കൾ വിളിച്ചുപറഞ്ഞപ്പോൾ, ലഗ്ഗേജ് അട്ടി വച്ച ഢാബയുടെ അടുത്തേക്ക് ഞങ്ങൾ തിരിച്ചുനടന്നു. തണുപ്പ് കൂടിക്കൂടി വന്നതിനാൽ ചൂടുള്ള ചായ അത്യാവശ്യമാണെന്നു തോന്നി. ചായ കുടിക്കു ന്നതിന്നിടയിൽ, രാത്രിത്താവളം ഒരുക്കുന്നതിനെക്കുറിച്ച് വിജയ്കുമാർ വിസ്ത രിച്ചു. തകർന്ന ഢാബയുടെ വലതുഭാഗത്തുള്ള ചുമരിന് ബലക്ഷയമൊന്നു മില്ല. കരിങ്കല്ല് കൂട്ടിവച്ച് നിർമിച്ച ഈ ചുമരിനോടുചേർന്ന് കൂടാരം വലിച്ചു കെട്ടാം. മുകളിലെ തകർന്ന ചട്ടക്കൂട് വലിച്ചു താഴെയിട്ടാൽ, പിന്നെ, അതു കൊണ്ടുള്ള ശല്യം ഒഴിവാകും. ശക്തമായ ഹിമപാതത്തേയും കല്ലുവീഴ്ച യേയും ഒരു പരിധിവരെയെങ്കിലും ചെറുക്കാൻ ഈ പഴയ ഢാബക്കു കഴി ഞ്ഞേക്കും. ഭീതിജനകമായ ഇത്തരമൊരു ചുറ്റുപാടിൽ ഒരു രാത്രി കഴിച്ചു കൂട്ടേണ്ടിവരുന്ന അവസ്ഥയെക്കുറിച്ച് ഡോക്ടർ ആശങ്ക പ്രകടിപ്പിച്ചു. രമ ണമഹർഷിയുടെ വാചകങ്ങൾ ഞാൻ ഡോക്ടർക്കു പറഞ്ഞുകൊടുത്തപ്പോൾ അദ്ദേഹം അത് ശരിവയ്ക്കുന്ന ഭാവത്തിൽ തല കുലുക്കി.

തന്റെ കൂട്ടുകാർക്ക് കൂടാരത്തിന്റെ നിർമാണത്തെപ്പറ്റി ചില നിർദ്ദേശങ്ങൾ നൽകിയശേഷം, വിജയ്കുമാർ ഞങ്ങളെ ഗൗരീകുണ്ഡ് തടാകത്തിലേക്ക് നയിച്ചു. ഢാബയിൽനിന്ന് അധികദൂരമൊന്നുമില്ല ഇവിടേയ്ക്ക്. തടാകമെന്ന തിനേക്കാൾ, ഒരു കുളം എന്നു പറയുന്നതാകും കൂടുതൽ ശരി. പക്ഷെ, ഒറ്റ നോട്ടത്തിൽത്തന്നെ ഞങ്ങളെല്ലാവരും അതിശയിച്ചുപോയി. സമചതുരാകൃ തിയിൽ, ഇരുവശത്തും പടവുകൾ കെട്ടിയിട്ടുള്ള, സ്ഫടികസമാനമായ തെളിഞ്ഞ ജലമുള്ള, ഗൗരീകുണ്ഡിൽ നീലാകാശം മുഴുവനും പ്രതിബിം ബിച്ചുകിടക്കുന്നു. മനോജ്ഞമായ ഒരു നീലാഞ്ജനക്കല്ലുപോലെ, നിശ്ചല മായി, നിദ്രയിലെന്നോണം ഒരു കൊച്ചുതടാകം! ഏതൊരു മനസ്സിനേയും

ആകർഷിക്കുന്ന വശ്യസുന്ദരമായൊരു കാഴ്ച. ഉയർന്ന പ്രതലത്തിലായതിനാൽ, പർവതങ്ങളിൽനിന്നുള്ള നീരൊഴുക്ക് ഇതിലേക്ക് വരുന്നില്ല. അന്തർധാരയായിട്ടാണത്രെ ഗൗരീകുണ്ഡിൽ ജലം നിറഞ്ഞുനിൽക്കുന്നത്. ശ്രീപരമേശ്വരൻ മുകളിലെ ഹിമശൃംഗത്തിൽ തപസ്സനുഷ്ഠിക്കുമ്പോൾ, പാർവതീദേവി ഗൗരീകുണ്ഡിൽ നീരാടിയശേഷം വ്രതാനുഷ്ഠാനങ്ങളോടെ പ്രിയനാഥനെ പരിചരിച്ചു. ഏതോ കാലഘട്ടത്തിൽ ഇവിടെ എന്തൊക്കെയോ നടന്നിട്ടുണ്ടെന്ന് തീർച്ച.

ഗൗരീകുണ്ഡിൽ ഇറങ്ങിയശേഷം, കൈലാസശൃംഗത്തിലേക്കു നോക്കി ധ്യാനിച്ച്, ഒന്നു മുങ്ങി നിവരുക എന്നതാണ് തീർഥാടകർ ചെയ്യാറുള്ളത്. തേച്ചുകുളിയോ മറ്റോ പതിവില്ല. ഞങ്ങളെല്ലാവരും അപ്രകാരം മുങ്ങിക്കുളിക്കുകയുംചെയ്തു. പുറത്ത് മരവിച്ചുപോകുന്ന തണുപ്പാണെങ്കിലും ഗൗരീകുണ്ഡിലെ പരിശുദ്ധജലത്തിന് സാധാരണ തണുപ്പുമാത്രമേ അനുഭവപ്പെട്ടുള്ളു. ജലം മതിവരുവോളം കോരിക്കുടിച്ച്, തടാകക്കരയിലെ പ്രതിഷ്ഠകളെ തൊഴുതുവന്ദിച്ച്, വിജയ്കുമാർ ഒരുക്കിയ ചെറിയ തീക്കുണ്ഠത്തിനു ചുറ്റും ഞങ്ങൾ ഇരുന്നു. ഊർജ്ജദായകമായ അന്തരീക്ഷമായതിനാൽ ഒരു മണിക്കൂറോളം സമയം ഞാൻ ധ്യാനത്തിൽ ഇരുന്നു.

ധ്യാനത്തിൽനിന്ന് എഴുന്നേറ്റപ്പോൾ സൂര്യൻ അസ്തമിച്ചിരുന്നു. ഞാനും ഭൂപീന്ദറും കൂടാരത്തിലേക്ക് നടന്നു. കൂടാരത്തിന്റെ പണി, ഒറ്റനോട്ടത്തിൽ, തൃപ്തികരമായിരുന്നു. ക്യാൻവാസ് തുണി നല്ലപോലെ വലിച്ചുമുറുക്കിക്കെട്ടിയതിനാൽ, കാറ്റത്ത് ഇളകിയാടില്ല എന്നു കരുതാം. നിലത്ത് വീണുറഞ്ഞു കിടന്നിരുന്ന മഞ്ഞുകട്ടകൾ മുഴുവനും ഇളക്കിക്കളഞ്ഞ്, കട്ടിയുള്ള പ്ലാസ്റ്റിക് ഷീറ്റ് വിരിച്ച് അതിനു മുകളിലാണ് രണ്ടടുക്ക് കമ്പിളി വിരിച്ചിരുന്നത്. അതുകൊണ്ടുതന്നെ, അടിയിൽനിന്ന് തണുപ്പടിക്കില്ല എന്നു തോന്നി. പക്ഷേ, മഴ പെയ്താൽ ചുമരിൽക്കൂടി വെള്ളം ഒലിച്ചിറങ്ങി ഉൾഭാഗം മുഴുവനും നനയുമെന്ന് ഉറപ്പാണ്. ഇക്കാര്യം വിജയ്കുമാറിനെ ധരിപ്പിച്ചപ്പോൾ, ഒരു ചെറിയ ചാലുകീറി പ്രശ്നം പരിഹരിക്കാമെന്ന് അദ്ദേഹം സമ്മതിച്ചു. കൂടാരത്തിനു മുകളിൽ മഞ്ഞ് കുമിഞ്ഞുകൂടുന്നത് ഇടയ്ക്കെല്ലാം തട്ടിക്കളയുന്നതിന് രണ്ടു പേരെ ഊഴമിട്ട് കാവലിരുത്താമെന്നും അദ്ദേഹം പറഞ്ഞു.

ഏഴുമണി കഴിഞ്ഞപ്പോൾ അന്തരീക്ഷം ഇരുണ്ടുതുടങ്ങി. താമസിയാതെ മഞ്ഞുവീഴ്ചയും ആരംഭിച്ചു. വിദേശസുഹൃത്ത് നൽകിയ കാലാവസ്ഥാ പ്രവചനത്തെക്കുറിച്ച് എന്താണ് അഭിപ്രായമെന്ന് വിജയ്കുമാറിനോട് ഞാൻ ചോദിച്ചു. അദ്ദേഹത്തിന്റെ മറുപടി എല്ലാവരും ശ്രദ്ധിച്ചുകേട്ടു.

'- ഹിമാലയത്തിലെ കടുത്ത കാലാവസ്ഥയെക്കുറിച്ച് കൃത്യമായ ഒരു പ്രവചനം അസാധ്യമാണ്. എത്ര തെളിഞ്ഞ കാലാവസ്ഥയാണെങ്കിലും ഞൊടിയിടകൊണ്ട് അത് ഭീകരരൂപം കൈക്കൊണ്ടേക്കാം. മൂന്നുമണിക്കു മുമ്പുതന്നെ അന്തരീക്ഷത്തിന്റെ അപകടസൂചന ഞങ്ങൾ ശ്രദ്ധിച്ചിരുന്നു. കഴിഞ്ഞ ഒരാഴ്ചയ്ക്കുള്ളിൽ ഇതുപോലെ തെളിഞ്ഞ ഒരു അന്തരീക്ഷം കണ്ടിരുന്നില്ല. തെളിഞ്ഞതാണെങ്കിലും അത് അസാധാരണമാംവിധം ശാന്ത

മായിരുന്നു. ഈ ശാന്തത എന്തിന്റേയോ മുന്നോടിയാണ്. ഹിമശൃംഗങ്ങളിലെ നിറംമാറ്റം ഞങ്ങൾ അടിയ്ക്കടി ശ്രദ്ധിച്ചുകൊണ്ടിരുന്നു. വിദേശസാബ് പറഞ്ഞപോലെ അത്ര രൂക്ഷമാവില്ലെങ്കിലും എന്തെങ്കിലുമൊക്കെ കാട്ടിക്കൂട്ടാൻ സാധ്യത കാണുന്നു.'

ഡോക്ടറും സുഹൃത്തുക്കളും കൊണ്ടുവന്നിരുന്ന ഹരിയാന മിക്സ്ചറും മധുരപലഹാരങ്ങളും കഴിച്ചുകൊണ്ട് എല്ലാവരും മൂകരായി ഇരുന്നു. ഗൗരീകുണ്ഡിൽ രാത്രി തങ്ങുന്നതിനോട് ഡോക്ടർക്ക് ആദ്യമേ വിമുഖത ഉണ്ടായിരുന്നു. വിജയ്കുമാറിന്റെ വിവരണം കേട്ടപ്പോൾ അദ്ദേഹത്തിന്റെ മുഖം മ്ലാനമായി. ഏതു നിമിഷവും താഴേക്കു പതിക്കാൻ തയ്യാറെടുത്തുനിൽക്കുന്ന ഹിമശൃംഗങ്ങളാണ് ചുറ്റും. മലയിടിച്ചിൽ സംഭവിച്ചാൽ, വലിയ ഉരുളൻ കല്ലുകളും മഞ്ഞുകട്ടകളും വന്നടിഞ്ഞ് ഗൗരീകുണ്ഡ് കുഴിച്ചുമൂടപ്പെട്ടേക്കാം. പക്ഷെ, അങ്ങനെ സംഭവിക്കുമോ? എത്രയോ നൂറ്റാണ്ടുകളായി ജനങ്ങൾ ഇവിടെക്ക് തീർഥാടനം നടത്തിക്കൊണ്ടിരിക്കുന്നു. എല്ലാം ഓരോ നിയോഗമാണ്. ശീതീകരിച്ച മുറിയിൽ സുഖനിദ്രകൊള്ളേണ്ട ഒരു ഡോക്ടറാണ് കൊടും മഞ്ഞുഭൂമിയിൽ അന്തിയുറങ്ങാൻ പോകുന്നത്. പക്ഷെ, ഇതുപോലെ പരമപവിത്രമായ ഒരു പുണ്യഭൂമിയിൽ താമസിക്കാൻ ലക്ഷോപലക്ഷം പേരിൽ എത്രപേർക്ക് സാധിക്കും? ഞാൻ ഡോക്ടറെ വീണ്ടും സമാധാനിപ്പിച്ചു.

മഞ്ഞുവീഴ്ച ശക്തമായതോടെ തണുപ്പും രൂക്ഷമായി. കനത്ത കമ്പിളി കൊണ്ട് മൂടിപ്പുതച്ച്, കിടക്കസ്സഞ്ചി ചുറ്റിക്കെട്ടി, കൂനിക്കൂടി ഞങ്ങൾ ഇരുന്നു. പാചകക്കാർ ഓരോ കപ്പ് ചൂടുള്ള സൂപ്പ് തന്നപ്പോൾ എല്ലാവർക്കും ആശ്വാസമായി. സൂപ്പ് നുണയുന്നതിനോടൊപ്പം ഞാൻ പാചകത്തിലും ശ്രദ്ധിച്ചു. പതിനയ്യായിരത്തോളം അടി ഉയരത്തിലാണ് ഗൗരീകുണ്ഡെങ്കിലും വിറക് തടസ്സംകൂടാതെ കത്തുന്നുണ്ട്. ഒരടുപ്പിൽ ചുമന്ന വൻപയറും (രാജ്മ) മറ്റേതിൽ ഉരുളക്കിഴങ്ങും തിളയ്ക്കുന്നുണ്ട്. ഉരുളക്കിഴങ്ങ്സബ്ജിയിൽ ചേർക്കാനുള്ള കോളിഫ്ളവറും സവോളയും ഒരുത്തൻ അരിയുന്നുണ്ട്. വിജയ്കുമാറാണ് ആട്ട കുഴയ്ക്കുന്നത്. കൂടാരത്തിന്റെ ഒരു മൂലയിൽ വളരെ പരിമിതമായ ഒരു സ്ഥലത്ത് ഇരുന്നുകൊണ്ടാണ് ഇവർ അടുക്കളപ്പണി ചെയ്യുന്നത്. എല്ലാ സാധനങ്ങളും താഴെനിന്ന് ഏറ്റിക്കൊണ്ടുവന്നതുമാണ്. ഉപജീവനത്തിനുവേണ്ടിയല്ലേ ഇവർ ഈ കഷ്ടപ്പാടുകൾ സഹിക്കുന്നതെന്ന് ഓർത്തപ്പോൾ എനിക്കവരോട് സഹതാപംതോന്നി. തീർഥാടകരുടെ സഹായികളായി ജീവിതം നയിക്കാനാണ് ഇവരുടെ നിയോഗം. ഒരു ജന്മത്തിൽ ഒരു തവണ ഇവിടേയ്ക്കെത്തിച്ചേരാൻ ഒരു തീർഥാടകൻ നിരവധി കഷ്ടപ്പാടുകൾ സഹിക്കണം. അപ്പോൾ അതൊരു സാക്ഷാൽക്കാരമായി കണക്കാക്കപ്പെടുകയും ചെയ്യുന്നു. അങ്ങനെയാണെങ്കിൽ, വർഷംതോറും അഞ്ചുപ്രാവശ്യം വീതമെങ്കിലും ഇവിടെ എത്തിച്ചേരുന്ന ഇവരല്ലേ യഥാർഥ സാക്ഷാൽക്കാരംനേടുന്നവർ? പണവും പദവികളും ഇല്ലാത്തവരെ നിസ്സാരന്മാരായി കണക്കാക്കുന്ന പ്രവണത ഒരിക്കലും ശരിയല്ല. അങ്ങനെ ചിന്തിക്കുന്നത് പാപവുമാണ്. "സുഖ

ദുഃഖേ സമേ കൃത്വാ ലാഭാലാഭൗ ജയാജയൗ"[1] എന്ന ഗീതാസന്ദേശത്തിൽ, തന്നേക്കാൾ താഴ്ന്നവരെയും സമമായി കാണണമെന്ന ഒരു ധ്വനികൂടി ഉൾപ്പെടുന്നില്ലേ എന്നെനിക്കു തോന്നി.

എട്ടുമണി കഴിഞ്ഞപ്പോൾ എല്ലാവരും ഒന്നിച്ചിരുന്ന് ആഹാരം കഴിച്ചു. യാത്രാക്ലേശംമൂലം വിശപ്പ് മൂർധന്യത്തിലെത്തിയതുകൊണ്ടാകാം, ഭക്ഷണത്തിന് പതിവിൽക്കവിഞ്ഞ രുചി തോന്നി. കാലാവസ്ഥ മോശമാകുന്നതിന്നു മുമ്പ് ഗാഢനിദ്രയെ പ്രാപിക്കുന്നതാണ് അഭികാമ്യമെന്നുപറഞ്ഞ് വിജയ്കുമാർ അതിന്നായുള്ള ഒരുക്കങ്ങൾ തുടങ്ങി. ഗാഢനിദ്രയിലകപ്പെട്ടാൽ, പിന്നെന്തു സംഭവിച്ചാലും ഒന്നും അറിയില്ലല്ലോ എന്ന ഒരു നിഗൂഢാർഥമുണ്ടെന്ന് അദ്ദേഹത്തിന്റെ ചെറുപുഞ്ചിരിയിൽനിന്ന് വ്യക്തമായി. മാൽപ ദുരന്തംപോലെ, ഹിമാലയത്തിൽ അപകടങ്ങൾ സംഭവിക്കുമ്പോൾ എല്ലാം ഒരു ഞൊടിയിടകൊണ്ടാണ് അവസാനിക്കുക.

എരിഞ്ഞമരാൻ പാകത്തിലുള്ള വിറകുമുട്ടികൾ അടുപ്പിൽ തിരുകിവച്ച്, മുകളിൽ പാത്രങ്ങളിൽ വെള്ളം നിറച്ചുവച്ചു. പുറത്തേക്ക് തീ ആളിക്കത്താതിരിക്കാൻ പരന്ന കരിങ്കൽച്ചീളുകൾകൊണ്ട് വശങ്ങൾ അടച്ചുഭദ്രമാക്കി. കരിങ്കല്ല് ചുട്ടുപഴുക്കുമ്പോളുണ്ടാകുന്ന ചൂടും, വെള്ളം തിളച്ചുമറിയുമ്പോൾ പുറത്തേക്കു തള്ളുന്ന നീരാവിയുടെ ചൂടും കൊടുംതണുപ്പിൽനിന്ന് മോചനം നേടാൻ കുറച്ചെങ്കിലും സഹായകമാകും. ചുരുട്ടിക്കെട്ടിവച്ചിരുന്ന കൂടാരത്തിന്റെ മുൻഭാഗത്തെ തുണി നിവർത്തിയിട്ട്, ഭദ്രമായി കെട്ടിയശേഷം വിജയ്കുമാറും കൂട്ടുകാരും ആ ഭാഗത്ത് ഒതുങ്ങിക്കിടന്നു. കിടക്കസ്സഞ്ചിയിൽ കയറിക്കിടന്നശേഷം ഇന്ദ്രിയങ്ങളെ ഏകാഗ്രതയിലാക്കി കുറച്ചുസമയം പ്രാർഥിച്ചപ്പോൾ മനസ്സ് ശാന്തമായി. അഗ്നിപ്രഭയെ സാക്ഷിനിർത്തി, വന്യമായ ഹിമഭൂമിയിൽ, ജഗത്പിതാവിന്റെ ശക്തിയിൽ വിശ്വാസമർപ്പിച്ച്, തൃണതുല്യരായ പത്ത് മനുഷ്യർ നിദ്രയ്ക്കായി കിടക്കുകയാണ്. ഈശ്വരോ രക്ഷതു...

എന്റെ അടുത്ത് കിടക്കുന്ന കമൽശർമ, തൊട്ടടുത്തു കിടക്കുന്ന തന്റെ സുഹൃത്തിനോട് അടക്കിപ്പിടിച്ച സ്വരത്തിൽ സംസാരിക്കുന്നത് ഞാൻ ഒരു നിമിഷം ശ്രദ്ധിച്ചു. നാളെ മുകളിൽ കയറി കൈലാസശൃംഗത്തെ തൊട്ടടുത്ത് നിന്ന് വീക്ഷിക്കണമെന്നും കഴിയാവുന്നത്ര ചിത്രങ്ങൾ എടുക്കണമെന്നും അദ്ദേഹം സുഹൃത്തിനോട് പറയുന്നതു കേട്ടപ്പോൾ എന്റെ ചിന്ത ഒരു നിമിഷംകൊണ്ട് മാറിപ്പോയി. താമരപ്പൂവിന്നുള്ളിലെ മധുനുകർന്ന് മത്തുപിടിച്ച കരിവണ്ട്, സൂര്യാസ്തമനത്തിനുശേഷം താമരപ്പൂ കൂമ്പിയപ്പോൾ അതിനുള്ളിൽ അകപ്പെട്ടുപോയി... രാത്രി കഴിഞ്ഞാൽ പ്രഭാതം പൊട്ടിവിടരുമെന്നും, അപ്പോൾ കൂമ്പിപ്പോയ താമരപ്പൂ വിടരുമെന്നും അങ്ങനെ പുറത്തേക്ക് പറക്കാമെന്നും വണ്ട് മനോരാജ്യം കണ്ടുകൊണ്ടിരിക്കുമ്പോൾ ഒരു ഗജവീരൻ പൊയ്കയിലിറങ്ങി താമരപ്പൂ അടിച്ചുതകർത്തുകളഞ്ഞു...

1. സുഖദുഃഖങ്ങളേയും ലാഭനഷ്ടങ്ങളേയും ജയാപജയങ്ങളേയും സമമായി കരുതുന്നവൻ 'പാപമവാപ്സ്യസി' - പാപത്തെ പ്രാപിക്കുകയില്ല.

"രാത്രിർ ഗമിഷ്യതി, ഭവിഷ്യതി സുപ്രഭാതം
ഭാസ്വാനുദേഷ്യതി ഹസിഷ്യതി പങ്കജശ്രീഃ
ഇത്ഥം വിചിന്തയതി കോശഗതേ ദ്വിരേഫേ
ഹാ! ഹന്ത ഹന്ത നളിനീംഗജഉജ്ജഹാര."[1]

## XI

കാലാവസ്ഥാവ്യതിയാനത്തെക്കുറിച്ചുള്ള ആശങ്ക ഉറങ്ങുന്നതുവരേയും മനസ്സിൽ ഉണ്ടായിരുന്നതിനാലാകാം, ഉറക്കത്തിൽനിന്ന് പെട്ടെന്ന് ഉണർന്നത്. പരിസരബോധത്തിലേക്ക് പെട്ടെന്ന് എത്തിച്ചേർന്നപ്പോൾ കണ്ടത് എഴുന്നേറ്റിരിക്കുന്ന വിജയ്കുമാറിനേയും ഗദ്ദി സുഹൃത്തുക്കളെയുമാണ്. ഇതിന്നിടയിൽത്തന്നെ പുറത്ത് സംഭവിച്ചുകൊണ്ടിരിക്കുന്ന ശബ്ദകോലാഹലങ്ങൾ കേട്ടിരുന്നു. മൂളിപ്പറക്കുന്ന കാറ്റും ഭയാനകമായ ശബ്ദത്തിൽ എന്തൊക്കെയോ പൊട്ടിത്തെറിക്കുന്നതും ഭീതിയോടെയാണ് ശ്രദ്ധിച്ചത്. ഏകാഗ്രതയോടെ ശ്രദ്ധിച്ചപ്പോൾ, ഇതെല്ലാം സംഭവിക്കുന്നത് കുറച്ചു ദൂരെയുള്ള ഹിമഭൂമിയിലാണെന്നു വ്യക്തമായി. കൂടാരം നേരിയതോതിൽ മാത്രമെ ഇളകിയാടുന്നുള്ളു എന്ന വസ്തുതയും അതിന്റെ തെളിവാണ്. പക്ഷെ, പുറത്ത് നടക്കുന്ന പ്രകമ്പനങ്ങൾ ഏതു നിമിഷവും ഇങ്ങോട്ടെത്താമല്ലൊ എന്ന ചിന്ത മനസ്സിനെ ഭീതിയിലാഴ്ത്തുകയും ചെയ്തു. സമയം ഒന്നരമണി ആകുന്നതേയുള്ളു. ഞാൻ വിജയ്കുമാറിനോട് കഴിഞ്ഞുപോയ സംഭവങ്ങളുടെ വിശദാംശങ്ങൾ ആരാഞ്ഞു.

കൂടാരത്തിന്റെ മുകളിൽ കുമിഞ്ഞുകൂടുന്ന മഞ്ഞ് ഉള്ളിൽനിന്ന് പൊക്കി പുറത്തേക്കു കളയുകയായിരുന്ന സുഹൃത്ത്, കഴിഞ്ഞ രണ്ടു മണിക്കൂറിനുള്ളിൽ നടന്ന സംഭവങ്ങൾ ചുരുങ്ങിയ വാക്കുകളിൽ വിവരിച്ചുതന്നു. പതിനൊന്ന് മണി കഴിഞ്ഞപ്പോഴാണ് കാവൽജോലിയിൽ ഏർപ്പെട്ടിരുന്ന കൂട്ടുകാരൻ വിളിച്ചുണർത്തിയത്. ആർപ്പുവിളിയുടെ ശബ്ദത്തോടെ ഹിമക്കാറ്റ് വീശിയടിക്കുകയാണ്. കൂടാരം അടിമുടി ആടിയുലഞ്ഞു. മൂന്നുപേരുംകൂടി വളരെ പണിപ്പെട്ടാണ് കൂടാരത്തെ സംരക്ഷിച്ചത്. പിൻഭാഗത്തുള്ള പർവതനിരകളിൽനിന്ന് കല്ലുകളും മഞ്ഞുകട്ടകളും പൊട്ടിത്തകർന്ന് വിഴുന്ന ശബ്ദം താഴ്വരയിലാകെ പ്രതിധ്വനിച്ചു. കൂടാരത്തിൽനിന്ന് മുപ്പത് അടിയോളം ദൂരെ വരെ വലിയ ഹിമക്കട്ടകളും കല്ലുകളും വീഴുന്നത് ടോർച്ചിന്റെ പ്രകാശത്തിൽ

1. എ.ആർ.രാജരാജവർമ്മ തമ്പുരാന്റെ 'അലങ്കാരശാസ്ത്രം' എന്ന ഗ്രന്ഥത്തിൽ (ഭാഷാഭൂഷണം- അധ്യായം) 'ഗർഭിതം' അലങ്കാരത്തിന് ഉദാഹരണമായി കൊടുത്തിരിക്കുന്നത് ഈ സംസ്കൃതശ്ലോകത്തിന്റെ മലയാളം തർജമയാണ്-

"രാവിപ്പോൾ ക്ഷണമങ്ങൊടുങ്ങിടുമുഷസ്സെങ്ങും പ്രകാശിച്ചിടും
ദേവൻ സൂര്യനുദിയ്ക്കുമീ കമലവും താനേവിടർന്നീടുമേ
ഏവം മൊട്ടിനകത്തിരുന്നളി മനോരാജ്യം തുടർന്നീടവേ
ദൈവത്തിൻ മനമാരറിഞ്ഞു, പിഴുതാൻ ദന്തീന്ദ്രണാപത്മിനി."

കാണമാനുണ്ടായിരുന്നു. ശക്തമായ മഞ്ഞുവീഴ്ചയും ആലിപ്പഴവർഷവും തുടർന്നപ്പോൾ കൂടാരത്തിന്റെ മുകൾഭാഗം വടികൊണ്ടു കുത്തി ഉയർത്തി നിർത്തേണ്ടിവന്നു. എല്ലാവരെയും വിളിച്ചുണർത്തി തടാകക്കരയിൽ അഭയം തേടിയാലോ എന്നുവരെ ചിന്തിച്ചു. അവിടെ ചുറ്റും മതിൽക്കെട്ടുള്ളതിനാൽ ഒരു പരിധിവരെ ഭദ്രമാണ്. പക്ഷെ, ക്രമേണ, ആഞ്ഞുവീശുന്ന കാറ്റിന്റെ ഗതി മേൽപ്പോട്ടേക്കായി. കൂട്ടുകാർ കൂടാരത്തിന്റെ മേൽക്കൂര വലിച്ചുമുറുക്കിക്കെട്ടുന്നതിന്നിടയിൽ, ചുറ്റും നടന്ന് പരിശോധിച്ചപ്പോൾ കൈലാസനാഥന്റെ അനുഗ്രഹം വേണ്ടുവോളമുണ്ടെന്ന് ബോധ്യമായി. കാറ്റിന്റെ ഗതി വീണ്ടും മേലോട്ട് ആകാനാണ് സാധ്യത. അങ്ങനെയാണെങ്കിൽ, ഛോബിയ ചുരം, ചെനാബ്- ചന്ദ്രഭാഗ നദീതടം, പാഠൻ വാലി എന്നിവിടങ്ങളിൽ വ്യാപകമായ നാശനഷ്ടങ്ങൾ വരുത്തിയേക്കാം. ലാലൂർ താഴ്വരവരേയും അതു നീണ്ടുപോയേക്കാം.

കാറ്റിന്റെ ആരവം അകന്നകന്ന് പൊയ്ക്കൊണ്ടിരുന്നെങ്കിലും പർവതശൃംഗങ്ങൾ പൊട്ടിത്തകർന്നു വീഴുന്ന ഭയാനകശബ്ദം ഇടവിട്ടിടവിട്ട് തുടർന്നു. മരവിച്ചുപോകുന്ന തണുപ്പിൽനിന്ന് കുറച്ചെങ്കിലും മോചനം ലഭിക്കുന്നതിനുവേണ്ടി ഞാൻ അടുപ്പിന്റെ അരികിലേക്ക് നീങ്ങിയിരുന്നു. വെള്ളം തിളച്ചു മറിഞ്ഞുകൊണ്ടിരുന്നതിനാൽ ഒരു ഗ്ലാസ് കട്ടൻചായ കിട്ടിയാൽ കൊള്ളാമെന്ന് സുഹൃത്തിനെ അറിയിച്ചു. തങ്ങൾ രണ്ടുമൂന്നാവർത്തി കുടിച്ചുകഴിഞ്ഞതാണെന്നുപറഞ്ഞ് അദ്ദേഹം തിടുക്കത്തിൽ ചായ ഉണ്ടാക്കിത്തന്നു.

കൂട്ടുകാരൊക്കെ ഗാഢനിദ്രയിലാണ്. ചായ കുടിക്കുന്നതിന്നിടയിൽ, തുടർന്നുള്ള യാത്രയുടെ വൈഷമ്യങ്ങളെപ്പറ്റി സുഹൃത്ത് സൂചിപ്പിച്ചു. കടുത്ത കാലാവസ്ഥ തുടരാനാണ് ഭാവമെങ്കിൽ അടുത്തദിവസം രാത്രി മുകളിൽ തങ്ങാൻ സാധ്യമല്ല. ഇത്തരത്തിലുള്ള കാറ്റ് മനുഷ്യരെ പൊക്കിയെടുത്ത്, വട്ടം കറക്കി, ദൂരെ എറിഞ്ഞുകളയും. അറിഞ്ഞുംകൊണ്ട് ഒരാപത്തിലേക്ക് ചെന്നുകയറുന്നത് ബുദ്ധിയല്ല. മഞ്ഞുണ്ടായാലും, കാറ്റില്ല എന്നുറപ്പായാൽ മുകളിൽ കയറി കൈലാസശൃംഗത്തെ കണ്ടുവന്ദിച്ച് ബലികർമങ്ങൾ നടത്തി വേഗത്തിൽ താഴെ എത്തണം. ഒട്ടും സമയം കളയാതെ ഡാൻചൊ ലക്ഷ്യമാക്കി യാത്ര തുടങ്ങുകയും വേണം. ആറുമണിവരെ ഉറങ്ങാമെന്നു പറഞ്ഞ് ഞങ്ങൾ എല്ലാവരും കിടന്നു.

ആറര മണി കഴിഞ്ഞപ്പോൾ വിജയ്കുമാർ എല്ലാവരേയും ഉണർത്തി. കാലാവസ്ഥ ശുഭസൂചകമാണെന്ന വിവരം അറിഞ്ഞപ്പോൾ എല്ലാവരും കൂടാരത്തിനു വെളിയിൽവന്നു നോക്കി. പഞ്ഞിക്കീറുകൾപോലെ നനുത്ത മഞ്ഞുവീഴ്ചയുണ്ടെങ്കിലും ഉദയസൂര്യന്റെ തങ്കരശ്മികൾ ആ പ്രദേശമാകെ സ്വർണപ്രഭ വീഴ്ത്തി. മണിമഹേഷ് ശൃംഗം കാഞ്ചന ദീപ്തിയാൽ മുങ്ങിക്കുളിച്ചുനിന്നപ്പോൾ, അവിടെ പാർവ്വതീ-പരമേശ്വരന്മാരുടെ, മഞ്ഞിൽ കോറിയിട്ട, ഒരു ചിത്രം തെളിഞ്ഞുനിന്നു. പഞ്ചാക്ഷരീമന്ത്രം എല്ലാ കണ്ഠങ്ങളിൽനിന്നും ഒന്നിച്ചുയർന്ന ഒരു സന്ദർഭമായിരുന്നു അത്. ഏറെ നേരം കൈകൂപ്പി നിന്ന് ഞാൻ ശിവ-ദേവീ സ്തോത്രങ്ങൾ ഉരുവിട്ടു.

വിജയ്കുമാർ ഭാവിപരിപാടികൾ ഹ്രസ്വമായി പറഞ്ഞു. വളരെ നാളുകൾക്കുശേഷമാണ് ഇതുപോലെ ഒരു തെളിഞ്ഞ സൂര്യോദയം കാണുന്നത്. കാലാവസ്ഥ അനുകൂലമായി എന്നുതന്നെ കരുതാം. ഹിമശൃംഗങ്ങളിലെ നിറംമാറ്റം അതിന്റെ സൂചനയാണ്. മഞ്ഞുവീഴ്ചയും മഞ്ഞുകാലത്തെ കാറ്റും രാത്രിയിൽ അനുഭവപ്പെടുമെങ്കിലും രാത്രി മുകളിൽതങ്ങുന്നതിന് തടസ്സമൊന്നും ഉണ്ടാകാൻ സാധ്യതയില്ല. പത്തുമണിക്ക് പ്രാതൽ കഴിച്ചശേഷം സാവകാശത്തോടെ മുകളിലേക്ക് കയറാം.

പ്രഭാതപരിപാടിയുടെ ഭാഗമായി ആ പരിസരത്തുനിന്ന് കുറച്ചധികംദൂരം ഞങ്ങൾ മുന്നോട്ടുപോയി. കഴിഞ്ഞ രാത്രിയിലെ പ്രചണ്ഡമായ കാലാവസ്ഥ ഹിമഭൂമിയിൽ വരുത്തിവച്ച വിപത്ത് കണ്ടപ്പോൾ അദ്ഭുതപ്പെട്ടുപോയി. ഗൗരീകുണ്ഡിനു തൊട്ടുതാഴെയുള്ള താഴ്വരയിലാകെ ആനയോളം വലിപ്പമുള്ള കല്ലുകളാണ് സർവത്ര. അത്രയും വലിപ്പമുള്ള ഹിമാനിക്കട്ടകളും ധാരാളമുണ്ട്. കഴിഞ്ഞ ദിവസം ഇതൊന്നും ഉണ്ടായിരുന്നില്ലയെന്ന് തീർച്ചയാണ്. മഴപെയ്തുണ്ടായ അഗാധഗർത്തങ്ങളായിരുന്നു ഇവിടം മുഴുവനും. ഹിമശൃംഗങ്ങൾ ഒന്നാകെ ഇടിഞ്ഞുവീഴുമ്പോൾ, അതോടൊപ്പം പതിയ്ക്കുന്ന മണ്ണും കരിങ്കൽ കഷണങ്ങളും ഹിമഭൂമിയിൽ പല സ്ഥലത്തും വലിയ മൺകൂനകൾ ഉയർത്തിയിട്ടുണ്ട്. തകർന്നുകിടക്കുന്ന ധാബകളുടെ തൊട്ടടുത്തുവരെ വലിയ കല്ലുകൾ വീണുകിടക്കുന്നു. ശക്തമായ ഒരു അവലാൻഷ് ഈ ഭാഗത്തുകൂടി കടന്നുപോയി എന്നു വ്യക്തം. ഈശ്വരാനുഗ്രഹം ഒന്നുകൊണ്ടുമാത്രമാണ് എല്ലാവരും രക്ഷപ്പെട്ടതെന്നു കരുതി സമാധാനിച്ചു. കഴിഞ്ഞ രാത്രിയിലെ കാലാവസ്ഥ അടുത്ത രാത്രിയിലും ആവർത്തിച്ചാൽ, എന്തുറപ്പിലാണ് മുകളിൽ കഴിച്ചുകൂട്ടുക എന്ന ഡോക്ടറുടെ ചോദ്യത്തിന് ആരും പ്രതികരിച്ചില്ല. എപ്പോഴും ഉടക്കുണ്ടാക്കുന്ന സ്വഭാവക്കാർ ഹിമാലയയാത്രക്ക് അനുയോജ്യരല്ല; ഓഫ് സീസണിൽ ട്രക്കിങ്ങ് നടത്തുമ്പോൾ പ്രത്യേകിച്ചും. സീസൺ സമയത്ത് 20 കിലോമീറ്റർവരെ ട്രക്കിങ്ങ് അത്ര വിഷമമുള്ള കാര്യമല്ല. പക്ഷെ, അത് ഓഫ് സീസണിലായാൽ പ്രയാസം എത്രയോ ഇരട്ടിയാകും. രണ്ടോ മൂന്നോ ക്യാമ്പുകളും വേണ്ടിവരും. മഞ്ഞുകാലത്ത് ഹിമഭൂമിയുടെ സ്വഭാവം പ്രവചനാതീതമാണ്. സംഹാരരുദ്രമായിമാറുന്ന ആ കാലാവസ്ഥയെ നോക്കി അന്തംവിട്ടുനിൽക്കുമ്പോഴാണ്, പ്രകൃതിശക്തിയുടെ മുന്നിൽ മനുഷ്യൻ എത്ര നിസ്സാരനാണെന്ന് അനുഭവിച്ചറിയുക. പ്രകൃതി അതിന്റെ മക്കളെ സംരക്ഷിക്കുന്നു, നിലനിർത്തുന്നു, സംഹരിക്കുന്നു. അതെല്ലാം വിധിപോലെ, അവിഘ്നം, നടക്കും.

10 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ യാത്രക്ക് തയ്യാറായി. പാൽപ്പൊടിയിൽ കുറുക്കിയെടുത്ത നനുത്ത ഗോതമ്പാണ് പ്രാതലായി കഴിച്ചത്. ഉച്ചഭക്ഷണപ്പൊതി തോൾബാഗിൽവച്ചശേഷം ഞങ്ങൾ മുന്നോട്ടുനടന്നു. കൂടാരവും ലഗ്ഗേജുകളും ഏറ്റിയ പോർട്ടർമാർ അരമണിക്കൂർമുമ്പ് സ്ഥലംവിട്ടിരുന്നു. ചെറിയ നീർച്ചാലുകളും, ഗർത്തങ്ങളും ചാടിക്കടന്ന് കുത്തനെ നിലകൊള്ളുന്ന ഹിമപർവതത്തിന്റെ അടിവാരത്ത് എത്തിയപ്പോൾ കുറച്ചുസമയം വിശ്രമിച്ചു. പർവ

തത്തെ വിസ്തരിച്ചൊന്ന് നോക്കിപ്പറിച്ചപ്പോൾ ട്രക്കിങ്ങ് കഠിനമാകുമെന്ന് ബോധ്യമായി. ഇത്രയുംദൂരം കയറി മുകളിലെത്താൻ മൂന്നു മണിക്കൂറെങ്കിലും വേണ്ടിവരുമെന്നും കണക്കാക്കി. ദൂരം ഒന്നര കിലോമീറ്ററോളം മാത്രമെയു ള്ളൂവെങ്കിലും കനത്തതോതിൽ മഞ്ഞുമൂടിക്കിടക്കുന്നതിനാൽ വല്ലാതെ ബുദ്ധിമുട്ടേണ്ടിവരും. ദീപം തെളിയിച്ച്, ചന്ദനത്തിരികൾ കത്തിച്ചുവച്ച്, കൈലാസനാഥനെ വണങ്ങി പ്രാർത്ഥിച്ചശേഷം, പർവതത്തെ തൊട്ടുവന്ദിച്ച് ഞങ്ങൾ കയറിത്തുടങ്ങി.

'Z' ആകൃതിയിൽ നടന്നാണ് ഇവിടേയും മലകയറിയത്. ഉറച്ച മഞ്ഞിന്റെ മുകളിൽ പുതുമഞ്ഞ് രണ്ടടിയോളം കനത്തിൽ വീണുകിടക്കുന്നതിനാൽ ഓരോ അടിയും ശ്രദ്ധയോടെവയ്ക്കേണ്ടിവന്നു. മഴവെള്ളം ശക്തമായി കുത്തി യൊഴുകിയതിനാലാകം, ഇടയ്ക്കെല്ലാം അഗാധമായ ചാലുകളും കണ്ടു. കൈ കൊടുത്ത് പരസ്പരം സഹായിച്ചിട്ടാണ് ഇതെല്ലാം തരണം ചെയ്തത്. ഓരോ പത്തുമീറ്റർ കയറിക്കഴിയുമ്പോഴേക്കും ക്ഷീണംമൂലം കൂട്ടുകാരൊക്കെ വല്ലാത്ത അവസ്ഥയിലായി. പലപ്പോഴായി അവരെല്ലാവരും മഞ്ഞിൽ തെന്നി വീണു. ശ്വാസോച്ഛ്വാസത്തെ ക്രമീകരിച്ചുനിലനിർത്തുവാനുള്ള ചില യോഗ മുറകൾ ഇടയ്ക്കെല്ലാം അനുഷ്ഠിച്ചതിനാലാകാം ഒരു പരിധിവരെ ഞാൻ പിടിച്ചുനിന്നത്. സഹായികൾ ഓരോ വിഷമഘട്ടത്തിലും ഞങ്ങളെ സംര ക്ഷിച്ചു. മുകളിലോട്ട് എത്തുംതോറും തണുപ്പ് അതിരൂക്ഷമായിക്കൊണ്ടിരുന്നു. കുത്തനെ നിലകൊള്ളുന്ന മഞ്ഞുപാറകൾ കയറിക്കടക്കാനാണ് ഏറ്റവും ബുദ്ധിമുട്ട് അനുഭവപ്പെട്ടത്. തീർഥാടനസമയമാകുമ്പോഴേക്കും മഞ്ഞെല്ലാം ഉരുകിക്കഴിഞ്ഞിരിക്കും എന്നാണ് വിജയ്കുമാർ പറഞ്ഞത്. ആ സമയത്ത് ഈ പർവതത്തിൽ മണ്ണും പാറകളും മാത്രമെ കാണൂ. പല വർണത്തിലു മുള്ള കൊച്ചുപുഷ്പങ്ങൾ വിരിഞ്ഞുനിൽക്കുന്ന ഈ ഭാഗമെല്ലാം അപ്പോൾ അതിമനോഹരമായിത്തോന്നുമെന്നും അദ്ദേഹം പറഞ്ഞു.

പകുതിദൂരം പിന്നിട്ടുകഴിഞ്ഞപ്പോൾ ക്ഷീണംമൂലം വല്ലാതെ വലഞ്ഞു പോയി. പത്തുമിനിറ്റ് എല്ലാവരും വിശ്രമിച്ചു. ഉണക്കപ്പഴങ്ങളും ബിസ്കറ്റും കഴിച്ച്, ശുദ്ധജലം കുടിച്ച്, ശ്വാസകോശങ്ങൾക്ക് വിശ്രമം കൊടുത്ത്, മഞ്ഞിൽ കുറച്ചുസമയം കിടന്നപ്പോൾ എല്ലാവരും ഉഷാറായി. ക്രിയായോഗത്തിലെ ചില സൂത്രവിദ്യകൾ കൂട്ടുകാരെക്കൊണ്ട് ഈ ഇടവേളയിലും ഞാൻ ചെയ്യിച്ചു. മഞ്ഞുപാറകളിൽനിന്ന് നൂലുപോലെ ഒഴുകിവീഴുന്ന പരിശുദ്ധജലം കുടിക്കുമ്പോൾ വല്ലാത്തൊരു നിർവൃതിയാണ് തോന്നിയത്. പ്രകൃതിയുടെ ഒരു വരദാനമാണ് ഹിമാലയത്തിലെ പരിശുദ്ധമായ ജലം. ശുദ്ധജലത്തിന് മനുഷ്യവർഗം പർവതങ്ങളിലെ നീരുറവകളെയാണ് ആദ്യകാലം മുതൽ ആശ്രയിക്കുന്നത്. പിൽക്കാലത്ത്, പർവതങ്ങളുടെ പാരിസ്ഥിതികഘടനകളും ജൈവവൈവിധ്യവും വിനോദസഞ്ചാരികൾക്ക് പ്രത്യേക താൽപ്പര്യമുള്ള വിഷയങ്ങളായി. ചപ്പുചവറുമാലിന്യങ്ങൾ നിറഞ്ഞ വഴികളും തുടർച്ചയായ വേട്ടയാടലും അശാസ്ത്രീയമായ റോഡുനിർമാണങ്ങളും വികലമായ ടൂറി സത്തിന്റെ മുഖമുദ്രകളായി മാറി. പർവതങ്ങളുടെ തേജസ്സും ഗാംഭീര്യവും

പുനർനിർമിക്കാൻ കഴിയില്ലെന്ന് നാം ഓർക്കേണ്ടതാണ്. നൂറ്റാണ്ടുകളായി വിലപ്പെട്ട പ്രകൃതിവിഭവങ്ങൾ പ്രദാനംചെയ്തുകൊണ്ടിരിക്കുന്ന, സംസ്കാരത്തിന്റേയും പാരമ്പര്യത്തിന്റേയും കേന്ദ്രമായ ഹിമാലയത്തിനെ അതിന്റെ എല്ലാ പ്രൗഢിയോടുംകൂടി സംരക്ഷിക്കേണ്ടത് നമ്മുടെയെല്ലാം കടമയാണ്.

ഈവക ചിന്തകൾ മനസ്സിൽപേറി നടന്നതുകൊണ്ടാണോ എന്നറിയില്ല, അവസാനത്തെ ദുഷ്കരമായ ഘട്ടം തരണംചെയ്ത് മുകളിൽ എത്തിയിട്ടും എനിക്ക് വലിയ ക്ഷീണമൊന്നും തോന്നിയില്ല. ഞങ്ങൾക്ക് മുമ്പ് എത്തിച്ചേർന്ന പോർട്ടർമാരും ഇവിടെ കാത്തിരിപ്പുണ്ടായിരുന്നു. എല്ലാവരും ഒന്നിച്ചിരുന്ന് കുറച്ചുസമയം വിശ്രമിച്ചു. ഇവിടെനിന്ന് പത്തുമീറ്ററോളം നടന്നാൽ നിരപ്പിന്റെ മധ്യഭാഗത്ത് എത്തിച്ചേരാം.

സമയം പന്ത്രണ്ടര മണി കഴിഞ്ഞിരുന്നു. കൈലാസശൃംഗത്തെ നോക്കിക്കൊണ്ട് ഞങ്ങൾ മുന്നോട്ട് നടന്നു. അടുത്തെത്തുന്തോറും വിസ്മയം കൂടിക്കൂടിവന്നു. ഏതാണ്ട് അർധവൃത്താകൃതിയിലാണ് ഈ പർവതനിര തല ഉയർത്തിനിലകൊള്ളുന്നത്. ഇരുപതിനായിരത്തോളം അടി ഉയരത്തിലാണ് ഇവയെന്ന് ആധികാരികമായ രേഖകളിൽ കാണുന്നു. പക്ഷെ, ഞങ്ങളുടെ കൂടെയുണ്ടായിരുന്ന വിദേശസംഘത്തിന്റെ ഇലക്ട്രോണിക് അളവുപ്രകാരം, ഇവിടത്തെ എല്ലാ അളവുകളും വളരെ കൂടുതലാണ്. മണിമഹേഷ് തടാകത്തിനുതന്നെ 16,000-ൽപ്പരം അടി ഉയരമുണ്ടെന്നാണ് യന്ത്രം നൽകിയ കണക്ക്. ഹിമാലയശൃംഗങ്ങളുടെ ഉയരത്തെ അളക്കുമ്പോൾ ഒരു ഏകീകൃതസ്വഭാവം കൈവരുന്നില്ല എന്നത് ഒരു യഥാർഥ്യമാണ്.

നിരപ്പിന്റെ നടുവിലെത്തി ഞങ്ങളെല്ലാവരും കൈകൂപ്പി നിന്നു. പഞ്ചാക്ഷരിയും ശിവ-പാർവതീ സ്തോത്രങ്ങളും ഹിമഭൂമിയിൽ മുഴങ്ങി. കൈലാസശൃംഗത്തിൽ, ശ്രീപരമേശ്വരന്റെ രൂപം മഞ്ഞിൽ രൂപപ്പെട്ടുകിടക്കുന്നത് വ്യക്തമായി കാണാം. കിരീടധാരിയാണ് ഇവിടെ മഹാദേവൻ. ത്രിശൂലം വലതുഭാഗത്ത് കുത്തിനിർത്തിയിട്ടുണ്ട്. കണ്ണ്, മൂക്ക്, ചെവി തുടങ്ങിയ ചെറിയ അവയവങ്ങൾപോലും വ്യക്തമാണ്. തൊട്ടടുത്തായി പാർവതീദേവിയും ഗണപതിയും ഇരിയ്ക്കുന്നു. ദേവിയുടെ കിരീടവും കർണകുണ്ഡലങ്ങളും വളരെ വ്യക്തമായി കാണാം. വെള്ളപ്പട്ടുചേലയുടെ ഞൊറികൾപോലും കൃത്യമായി വീക്ഷിക്കാം. ഗണപതിഭഗവാന്റെ തുമ്പിക്കയ്യും ഒറ്റക്കൊമ്പും വലിയ വയറും ഇത്രയും കൃത്യതയോടെ മഞ്ഞിൽ കോറിവരച്ചിട്ടപോലെ കാണുമ്പോൾ എങ്ങനെ വിസ്മയപ്പെടാതിരിക്കും? സമർഥനായ ഒരു ചിത്രകാരന് ഇതൊക്കെ നിഷ്പ്രയാസം സാധിക്കാവുന്നതേയുള്ളു. പക്ഷെ, മനുഷ്യന്റെ പാദസ്പർശം ഇതേവരെ എത്തിപ്പെടാത്ത ഈ ഉന്നതശൃംഗത്തിൽ അത്തരത്തിലുള്ള ഒരു കൃത്യം അചിന്തനീയമാണ്.

മഞ്ഞിലും, പാറയിലും രൂപപ്പെട്ടുകിടക്കുന്ന ഇത്തരം ദൈവീകരൂപങ്ങൾ ഹിമാലയത്തിൽ സാധാരണമാണ്. ഓം പർവതം, തിബത്തിലെ കൈലാസം, ആദികൈലാസം, ശ്രീകണ്ഠമഹാദേവ് കൈലാസം, ചൂഡേശ്വർ മഹാദേവ്, സോളങ്ങ്‌വാലി മഹാദേവ് തുടങ്ങി നിരവധിസ്ഥലങ്ങളിൽ ഇത്തരത്തിലുള്ള

വിസ്മയങ്ങൾ കാണാം. മാനസസരസ്സിലെ തിരമാലകളിൽ കാണുന്ന ഓം ലിപിയും, ആദികൈലാസത്തിലെ പാർവതീസരസ്സിൽ തെളിഞ്ഞുകാണുന്ന മഹാദേവന്റെ യോഗനിദ്രാരൂപവും, രേണുകാ തടാകത്തിന്റെ സ്ത്രീരൂപവും ജലത്തിലെ വിസ്മയങ്ങൾക്കുള്ള ചില ഉദാഹരണങ്ങളാണ്.[1] ഹിമാലയത്തിലെ ചില ഗുഹകളിൽ തെളിഞ്ഞുകിടക്കുന്ന ദേവതാരൂപങ്ങളും വിസ്മ

---

1. ഹിമാലയത്തിലെ പ്രശസ്തമായ ചില മഹാക്ഷേത്രങ്ങളിലെ പ്രതിഷ്ഠകൾക്കും ഇതുപോലെ ദൈവീകമായ പരിവേഷമുണ്ട്. സാധാരണക്കാരായ ഭക്തജനങ്ങൾക്ക് ഇത് അനുഭവിക്കാൻ ഒരുപക്ഷേ, സാധിച്ചുവെന്നുവരില്ല. ഏകാഗ്രത കൈവരിച്ച്, പഞ്ചേന്ദ്രിയങ്ങളെ അടക്കാൻ സാധിക്കുന്നവർക്ക് ദിവ്യാനുഭൂതി അനുഭവപ്പെടും. കേദാർനാഥിലെ, കാളയുടെ മുതുകുഭാഗത്തെ അനുസ്മരിപ്പിക്കുന്ന, ശിവലിംഗപ്രതിഷ്ഠയെക്കുറിച്ച് എനിക്കനുഭവപ്പെട്ട ഒരു വിവരണം 'തപോഭൂമി ഉത്തരഖണ്ഡ്' - പേജ് 183- എന്ന എന്റെ ഗ്രന്ഥത്തിൽ പറഞ്ഞിട്ടുണ്ട്. ആധ്യാത്മികപ്രഭാഷണം നടത്തുന്ന ഒരു സംന്യാസി കേരളത്തിൽ പലവേദികളിലും എന്റെ ഈ അനുഭവത്തെ അടിമുടി വിമർശിക്കുന്നതായി പലരും അറിയിച്ചു. കപടവേഷധാരികൾക്ക് മറുപടി പറയുവാനുള്ള സന്ദർഭമല്ല ഇതെങ്കിലും ഭക്തജനങ്ങൾക്ക് ഒരു വിശദീകരണം ആവശ്യമാണെന്ന് തോന്നുന്നു. സപ്തനദികളുടെ പ്രഭവസ്ഥാനമാണ് ഹിമാലയം. ഈ നദികളുടെ ഒഴുക്ക് പ്രത്യക്ഷത്തിൽ ആർക്കും കാണാമെങ്കിലും, മനുഷ്യർക്ക് കാണാൻ കഴിയാത്ത അന്തർധാരാപ്രവാഹങ്ങൾ ഇവയ്ക്കുണ്ട്. ഹിമാലയത്തിലെ പല പുണ്യക്ഷേത്രങ്ങളുടെ പ്രതിഷ്ഠകളും ഇത്തരത്തിലുള്ള അന്തർപ്രവാഹങ്ങളുടെ മുകളിലായിട്ടാണ്. കാശിവിശ്വനാഥന്റെ പ്രതിഷ്ഠയുടെ അടിഭാഗത്തുകൂടി ഗംഗാനദി പ്രവഹിക്കുന്നുണ്ട്. ഉത്തരകാശിയിലെ വിശ്വനാഥക്ഷേത്രത്തിന്റെ പ്രതിഷ്ഠയ്ക്കടിയിലും ഭാഗീരഥിയുടെ അന്തർസാന്നിധ്യമുണ്ട്. കേരളത്തിലെ പ്രശസ്തമായ ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിന്റെ ശ്രീകോവിൽ സ്ഥിതിചെയ്യുന്നത് സമുദ്രജലത്തിനുമുകളിലാണ് എന്നാണ് വിശ്വാസം. കേദാർനാഥ് ക്ഷേത്രത്തിന്റെ പിൻഭാഗത്തുനിന്നാണ് മന്ദാകിനി നദി ഉത്ഭവിക്കുന്നത്. അളകനന്ദയെപ്പോലെ ദേവപ്രയാഗിൽവെച്ച് ഗംഗയായി ഒഴുകുന്നു. കേദാർനാഥിലെ പ്രതിഷ്ഠയെക്കുറിച്ച് ഭാരതീയ പുരാണങ്ങളിൽ വേണ്ടത്ര പരാമർശങ്ങളുണ്ട്. പാണ്ഡവന്മാരും, പിന്നീട് ശ്രീശങ്കരാചാര്യരും പുനഃപ്രതിഷ്ഠ നടത്തിയതായും പറയുന്നു. മന്ദാകിനിനദിയുടെ അന്തർധാരാപ്രവാഹത്തിന്റെ ഉത്തമകോണിലാണ് കേദാരേശ്വരന്റെ പ്രതിഷ്ഠ. ഭൂമിയ ടെ മർമ്മസിരാകേന്ദ്രങ്ങളിൽ സമന്വയിക്കുന്ന ശക്തികളെ – ഊർജ്ജത്തെ- തൊട്ടറി ു ചെയ്യുന്ന ദേവപ്രതിഷ്ഠയാണ് ഇത്. അഭൗമമായ ഊർജ്ജസംഭരണികളാണ് അന്തർ ാരാപ്രവാഹങ്ങൾ. ഊർജ്ജം കുന്നുകൂടുമ്പോൾ മർദ്ദവ്യത്യാസം സ്വാഭാവികമാണ്. തനുസരിച്ച് പ്രതിഷ്ഠകൾക്കും ചലനങ്ങൾ വരാവുന്നതാണ്. ശ്രീകോവിലിന്റെ ഉള്ള .. നിൽക്കുമ്പോൾ നേരിയ തോതിലുള്ള ഊർജ്ജപ്രവാഹം പാദങ്ങളിൽ ഒരു സാധകന് ന ുഭവപ്പെടുന്നത് ഇതുകൊണ്ടാണ്. പ്രതിഷ്ഠ ജലത്തിനടിയിലാണോ എന്നും അ ങ്ങുന്നുണ്ടോയെന്നും ഞാൻ എഴുതിയതിന്റെ കാരണം ഇതാണ്. നിരവധി തവണ ാൻ കേദാർനാഥിൽ പോയിട്ടുണ്ട്. എല്ലായ്പ്പോഴും ഈ അനുഭവം ഉണ്ടായിട്ടില്ല. ഉത്തരേന്ത്യയിലെയും ഹിമാലയത്തിലെയും ദിവ്യസംന്യാസിമാരിൽ പലരും പ്രതിഷ്ഠ ജലത്തിനുമുകളിലാണെന്ന് ഉറപ്പിച്ചുപറഞ്ഞിട്ടുണ്ട്. ഉത്തരാഖണ്ഡിന്റെ പിത്തോരാഗഢ് ജില്ലയിലെ പാതാളലോകത്തെക്കുറിച്ച് എന്റെ മൂന്നാമത്തെ പുസ്തകമായ 'ആദികൈലാസയാത്ര'യിൽ പരാമർശിക്കുന്നുണ്ട്. (പേജ് 30, രണ്ടാം ഖണ്ഡിക നോക്കുക.) ഇവിടെയും കേദാരേശ്വരന്റെ പ്രതിഷ്ഠയുണ്ട്. അന്തർധാരയുടെ ചെറിയരൂപത്തിലുള്ള ഒഴുക്ക് ഇവിടെ

യജനകമാണ്. കൂടുതൽ പഠനങ്ങൾക്ക് വിധേയമാക്കേണ്ട ഒരു വിഷയമാണ് ഹിമാലയത്തിലെ ഗുഹകൾ.

കൈലാസശൃംഗത്തിലെ വിസ്മയരൂപങ്ങൾ ക്യാമറകളിൽ പകർത്തിയും, കൂടുതൽ സൂക്ഷ്മതയോടെ വീക്ഷിച്ചും ഞങ്ങൾ ഒരു മണിക്കൂറോളം സമയം ചെലവഴിച്ചു. വിശപ്പ് മൂർധന്യത്തിൽ എത്തിക്കഴിഞ്ഞിരുന്നു. കാലാവസ്ഥ അടുത്ത പ്രഭാതത്തിലും അനുകൂലമായിത്തന്നെ നിലനിൽക്കുമെന്ന ഉത്തമ വിശ്വാസത്തിൽ, ബലികർമങ്ങൾ ചെയ്യുന്നത് പിറ്റെ ദിവസത്തേക്ക് മാറ്റിവയ്ക്കാൻ തീരുമാനിച്ചു. ഇതിന് ഏറ്റവും അനുയോജ്യമായ സമയം പ്രഭാതത്തിൽത്തന്നെയാണ്. വിജയ്കുമാറും സഹായികളും കൂടാരത്തിന്റെ പണി ആരംഭിച്ചുകഴിഞ്ഞിരുന്നു. മഞ്ഞുമൂടിക്കിടക്കുന്ന ഒറ്റപ്പാറകളിൽ ഇരുന്ന്, പ്ലാസ്റ്റിക് ഷീറ്റുകൾ ഇരിപ്പിടമായ് വച്ച്, ഞങ്ങൾ പൊതിഞ്ഞുകരുതിയിരുന്ന ഉച്ചഭക്ഷണം കഴിച്ചു. തണുപ്പുകൊണ്ട് മരവിച്ചുപോയെങ്കിലും റോട്ടിയ്ക്കും സബ്ജിയ്ക്കും നല്ല രുചിതോന്നി.

നിരപ്പിന്റെ ഒത്ത നടുവിലാണ് കൂട്ടുകാർ കൂടാരം നിർമിക്കുന്നത്. മഞ്ഞുകട്ടകൾ മുഴുവനും ഇളക്കിമാറ്റിക്കളഞ്ഞ് സ്ഥലം വൃത്തിയാക്കിയെടുക്കാൻ ഏറെ അദ്ധ്വാനം വേണ്ടിവന്നു. കഴിഞ്ഞ തീർഥാടനകാലത്ത് ഇവിടെ കോൺക്രീറ്റ് കാലുകളിൽ ഉറപ്പിച്ച ഒരു ഷെഡ്ഡ് ഉണ്ടായിരുന്നു. അതിന്റെ ഇരുമ്പു ചട്ടക്കൂടും ടിൻഷീറ്റുകളും നിരപ്പിന്റെ താഴെയുള്ള താഴ്‌വരയിൽ, മുക്കാൽ ഭാഗവും മഞ്ഞുകൊണ്ട് മൂടപ്പെട്ടനിലയിൽ, കിടക്കുന്നത് യാത്രാമധ്യേ കണ്ടിരുന്നു. എന്നെ വിസ്മയിപ്പിച്ചത്, ഒടിഞ്ഞു തൂങ്ങിക്കിടക്കുന്ന കോൺക്രീറ്റ് തൂണുകളുടെ ശോചനീയാവസ്ഥയായിരുന്നു. എട്ട് അടിയെങ്കിലും ഉയരമുണ്ടായിരുന്ന ഈ തൂണുകൾ വാർക്കുവാൻ 10 എം.എം. കനമുള്ള പിരിയൻ കമ്പികളാണ് ഉപയോഗിച്ചിട്ടുള്ളത്. ബലമേറിയ ഈ ഉരുക്കു കമ്പികളെ പിരിച്ച് വളച്ച് കീഴോട്ടാക്കി നിർത്തണമെങ്കിൽ ആ കാറ്റിന്റെ ശക്തിയെക്കുറിച്ച് എന്തുപറയാനാണ്. പ്രകൃതിശക്തിയുടെ മുമ്പിൽ മനുഷ്യന്റെ നിർമാണപ്രവൃത്തികൾക്കൊക്കെ എന്തു വിലയാണുള്ളത്?

കൂടാരത്തിന്റെ പണി പൂർത്തിയായപ്പോൾ ഞങ്ങൾ അകത്ത് കയറിക്കൂടി. കാറ്റത്ത് ഇളകിയാടുന്നുണ്ടെങ്കിലും കോൺക്രീറ്റ് തൂണുകളുടെ അടിഭാഗത്തിന് ഉറപ്പുണ്ട്. കൂടാരത്തിന്റെ ബലമുള്ള പ്ലാസ്റ്റിക് ചരടുകൾ ഈ തൂണുകളിലേക്ക് വലിച്ചുമുറുക്കിക്കെട്ടിയതുകൊണ്ട് ഒരുവിധം ഭദ്രമാണെന്ന് സമാ

---

കാണാം. കൈലാസത്തിലേയ്ക്കോ ചതുർധാമങ്ങളിലേയ്ക്കോ മറ്റു പുണ്യസങ്കേതങ്ങളിലേയ്ക്കോ തീർത്ഥയാത്ര നടത്തുമ്പോൾ സാക്ഷാത്ക്കാരാനുഭൂതി ഉണ്ടാകണമെങ്കിൽ ഇന്ദ്രിയസംയമനം നേടിയിരിക്കണം. പരമഭക്തിയോടെ വ്രതാനുഷ്ഠാനങ്ങളോടെ തീർത്ഥയാത്ര നടത്തുന്നവർക്കും ഈ അനുഭൂതി ഉണ്ടായേക്കാം. പക്ഷേ, കപടവേഷധാരികൾക്ക് പണം സമ്പാദിച്ചു കൂന്നുകൂട്ടാനുള്ള ഒരു മാർഗ്ഗമാണ് ഹിമാലയയാത്ര. 'മഹാഭാരത'ത്തിൽ (വനപർവ്വം) പുലസ്ത്യമഹർഷി ഭീഷ്മർക്ക് നൽകുന്ന ഉപദേശം ഈ പുസ്തകത്തിന്റെ 'ഹിമാചൽപ്രദേശ്' എന്ന അദ്ധ്യായത്തിന്റെ തുടക്കത്തിൽ കൊടുത്തിട്ടുണ്ട്.

ധാനിച്ചു. നിലത്തുവിരിച്ചിട്ട കട്ടിയുള്ള കമ്പിളിയിൽ ബാഗ് തലയിണയാക്കി മലർന്നുകിടന്നപ്പോൾ വളരെ ആശ്വാസം തോന്നി.

മൂന്നുമണിവരെ വിശ്രമിച്ചശേഷം ഞാനും ഭൂഹീന്ദറും കൂടാരത്തിൽനിന്ന് പുറത്തുകടന്നു. മറ്റുള്ളവരെല്ലാം മയക്കത്തിലാണ്. ഇതുപോലെയുള്ള ഒരു പൂർവാവസരത്തിൽ ഉറങ്ങി സമയം കളയുന്നതിനേക്കാൾ ഭേദം പുറത്തിറങ്ങി നടക്കുന്നതാണെന്നു തോന്നി. മണിമഹേഷ് തടാകത്തെ വിസ്തരിച്ചു നോക്കി പഠിക്കുകയാണ് ആദ്യം ചെയ്തത്. വിജയ്കുമാറിന്റെ കൈവശമുണ്ടായിരുന്ന തടാകത്തിന്റെ ഒരു ചിത്രം ഡാൻചൊവിൽവച്ച് ഞാൻ കണ്ടിരുന്നു. കഴിഞ്ഞ തീർഥാടനസമയത്ത് എടുത്ത ചിത്രമായിരുന്നു അത്. ആ ചിത്രത്തിൽ കാണുന്ന മണിമഹേഷ് തടാകമാണോ ഈ കാണുന്നത്? ഒരാളും വിശ്വസിക്കില്ല. വൃത്താകാരത്തിൽ, കരിങ്കല്ലിൽ പടുത്തുയർത്തിയ മതിൽക്കെട്ടും പടവുകളും എല്ലാം എവിടെ? നിരപ്പിൽനിന്നും കുറച്ചുതാഴെയായി, കൊടുംമഞ്ഞാൽ മൂടിക്കിടക്കുന്ന ഒരു ഹിമഭൂമിമാത്രമാണ് മുന്നിൽ കാണുന്നത്. നിരപ്പിന്റെ ഇടത്തെ മൂലയുടെ ഭാഗത്ത്, കൈലാസപർവതത്തിന്റെ തൊട്ടുതാഴെ, ഏകദേശം 100 ച.അടി സമചതുരാകൃതിയിൽ ഒരു ഭാഗത്ത് സ്ഫടികസമാനമായ ജലം നിറഞ്ഞുനിൽക്കുന്നുണ്ട്. ഞങ്ങൾ ആ ഭാഗത്തേക്ക് നടന്നു. അഞ്ച് അടിയോളം ജലം മാത്രമെ ഇവിടെയുള്ളൂ. കനത്ത മഞ്ഞുപാളികളാണ് ചുറ്റിനുമെങ്കിലും ഈ ഭാഗത്ത് ഇറങ്ങി കുളിക്കുവാൻ വലിയ തടസ്സമൊന്നുമില്ലെന്ന് മനസ്സിലായി. തടാകത്തിലെ തെളിഞ്ഞ ജലത്തിൽ കൈലാസശൃംഗം പ്രതിഫലിച്ചുകിടക്കുന്നത് കുറേനേരം നോക്കിക്കൊണ്ടുനിന്നു. കൈലാസപർവതത്തിനും തടാകത്തിനും ഇടയിൽ അഗാധമായ ഒരു താഴ്വരയുണ്ട്. തടാകത്തിൽനിന്നുള്ള നീരൊഴുക്ക് ഈ താഴ്വരയിലൂടെ താഴോട്ട് ഒഴുകുന്നുണ്ട്. അതിനോടൊപ്പം, കൈലാസത്തിൽനിന്ന് ഉദ്ഭവിക്കുന്ന ഭുജ്ല, ഡാൻചൊ എന്നീ കൊച്ചുപ്രവാഹങ്ങളും ചേരുന്നു. ശിവ്കരോത്രി എന്ന മറ്റൊരു പ്രവാഹവും ഗൗരീകുണ്ഡിൽനിന്നുള്ള വളരെ ചെറിയ ഒരു നീരൊഴുക്കും എല്ലാംകൂടിചേർന്ന് വലിയൊരു പ്രവാഹമായി, ഡാൻചൊ വഴി, മണിമഹേഷ്നാള എന്ന നദീരൂപംപ്രാപിച്ച് ഹഡ്സറിൽ എത്തുന്നു. മഴക്കാലത്ത് മറ്റു നിരവധി കുത്തൊഴുക്കുകളും ഇതിൽ ചേരുന്നുണ്ട്. ബ്രഹ്മേറിൽ എത്തുന്നതിനു മുമ്പായി എല്ലാം രാവിനദിയിൽ സംഗമിക്കുന്നു.

നിരപ്പിന്റെ മിക്കഭാഗത്തും മഞ്ഞ് കുന്നുകൂടികിടക്കുന്നുണ്ട്. തടാകക്കരയുടെ ഒരറ്റത്തുള്ള ശിവപ്രതിഷ്ഠയും മറ്റേ അറ്റത്തുള്ള ദേവീപ്രതിഷ്ഠയും മഞ്ഞാൽ മൂടപ്പെട്ടിട്ടുണ്ടെങ്കിലും മാർബിൾ ഭിത്തിയുടെ ഓരോ വശങ്ങൾ പുറത്തുകാണാം. നിരപ്പിന്റെ ഇടതുഭാഗത്തുള്ള അഗാധ താഴ്വരയുടെ ഓരത്തു നിൽക്കുമ്പോൾ എന്റെ മനസ്സിൽ ഒരാശയം ഉദിച്ചു. ചെരിഞ്ഞുകിടക്കുന്ന ഈ ഭാഗത്തുകൂടി താഴ്വരയുടെ അടിഭാഗത്ത് എത്തിയാൽ ചെറിയൊരു തടമുണ്ട്. തടാകത്തിൽനിന്നുള്ള നീരൊഴുക്ക് ഈ തടത്തിലൂടെയാണ് ഒഴുകുന്നത്. നൂറ് അടിയെങ്കിലും വീതിയുള്ള ഈ തടത്തിന്റെ മറുഭാഗത്ത് എത്തിയാൽ കൈലാ

സപർവതത്തിന്റെ അടിഭാഗത്ത് എത്താം. പർവതത്തെ തൊട്ടുവന്ദിക്കാനുള്ള ഒരേയൊരു മാർഗം ഇതുമാത്രമാണ്. വിജയ്കുമാറിനെ വിളിച്ച് ഇക്കാര്യത്തെപ്പറ്റി ചർച്ചചെയ്തപ്പോൾ അനുകൂലമായ മറുപടിയാണ് ലഭിച്ചത്. കാലാവസ്ഥ അനുകൂലമാണെങ്കിൽ അടുത്തദിവസം മടക്കയാത്ര ഈ വഴിയെയാക്കാമെന്ന് അദ്ദേഹം സമ്മതിച്ചു.

ചൂടുള്ള ഓരോ ചായ കുടിച്ച് ഉന്മേഷം കൈവരിച്ചശേഷം ഞങ്ങൾ തടാകത്തെ പ്രദക്ഷിണംവയ്ക്കാനായി പുറപ്പെട്ടു. ശൈത്യം അതിരൂക്ഷമായിക്കഴിഞ്ഞിരുന്നു. കമ്പിളിവസ്ത്രങ്ങൾ ആവശ്യാനുസരണം ധരിച്ച്, വിജയ്കുമാറിന്റേയും ഗദ്ദിസുഹൃത്തിന്റേയും നേതൃത്വത്തിൽ ഞങ്ങൾ യാത്ര തുടങ്ങി. തടാകത്തിന്റെ ഇടതുഭാഗത്ത് തളംകെട്ടിക്കിടക്കുന്ന ജലത്തിൽ തൊട്ടുവന്ദിച്ച്, കൈലാസശൃംഗത്തെ നോക്കി ധ്യാനിച്ച്, പഞ്ചാക്ഷരി ഉരുവിട്ടുകൊണ്ട് കനത്ത മഞ്ഞിൽക്കൂടി ഞങ്ങൾ സാവധാനം നടന്നു. ഒന്നര കിലോമീറ്ററെങ്കിലും നടന്നാൽമാത്രമെ തടാകത്തെ ഒരു പ്രദക്ഷിണംവയ്ക്കാൻ കഴിയൂ. പത്ത് അടിയിലധികം കനത്തിൽ മഞ്ഞുമൂടിക്കിടക്കുന്നതിനാൽ തടാകത്തിന്റെ അതിരുകളെക്കുറിച്ച് ഊഹിക്കാൻപോലും സാദ്ധ്യമല്ലായിരുന്നു. തീർത്ഥാടനകാലത്ത് കെട്ടിയുണ്ടാക്കിയ ചില ധാബകളുടെ മരക്കാലുകൾ അങ്ങിങ്ങായി ദ്രവിച്ചുനിൽക്കുന്നതുമാത്രമായിരുന്നു ഏക ആശ്വാസം. പകുതി വഴി എത്തിയപ്പോഴേക്കും മഞ്ഞുഭൂമിയുടെ സങ്കീർണത പൂർവാധികംവർധിച്ചു. ഈ ഭാഗത്തുള്ള ഘോരഹിമനിരകളിൽനിന്നാണ് മണിമഹേഷ് തടാകത്തിലേക്കുള്ള നീരൊഴുക്ക് ഉൽഭവിക്കുന്നത്. ഗ്ലേഷിയർ മേഖലയായതിനാൽ ഇവിടെ ഓരോ അടിയും അതിസൂക്ഷ്മതയോടെ തരണംചെയ്യേണ്ടിവന്നു. മഞ്ഞുകാലം കഴിഞ്ഞിട്ടില്ലാത്തതിനാൽ ഉരുകിത്തീരാത്ത ഹിമാനികൾ അത്യന്തം അപകടകാരികളാണ്. അഗാധമായ വിള്ളലുകൾ ചാടിക്കടക്കുമ്പോൾ ഓരോ നിമിഷവും അപകടം തൊട്ടുമുന്നിലെന്നപോലെ കണ്ടു. ആനയേക്കാൾ വലിപ്പമുള്ള ഹിമക്കട്ടകൾ താഴോട്ട്, തടാകത്തെ ലക്ഷ്യംവച്ച്, അരിച്ചരിച്ച് ഇറങ്ങിവരുന്നത് ഞങ്ങളെ സംഭീതരാക്കി. ഞങ്ങളുടെ പ്രദക്ഷിണമാർഗത്തിലാണ് ഇതൊക്കെ സംഭവിക്കുന്നത് എന്നറിയുമ്പോൾ ആ അപകടസാദ്ധ്യതയെക്കുറിച്ച് ഊഹിക്കാവുന്നതേയുള്ളൂ. ഹിമക്കട്ടകളുടെ വേഗത സൂക്ഷ്മമായി നോക്കി പഠിച്ചശേഷംമാത്രമാണ് ഞങ്ങൾ മുന്നോട്ട് കടന്നതെങ്കിലും, എന്തെങ്കിലും കാരണവശാൽ അതിന്റെ വേഗത ശീഘ്രഗതിയിലായാൽ അതോടെ എല്ലാം അവസാനിക്കും. തടാകത്തെ പ്രദക്ഷിണംചെയ്യുക എന്ന ആശയം വിജയ്കുമാർ മുന്നോട്ടുവച്ചപ്പോൾ അതിന് പിന്തുണനൽകി അത് പ്രാവർത്തികമാക്കാൻ തീരുമാനിച്ചത് ഞാനായിരുന്നു. അതുകൊണ്ടുതന്നെ എനിക്ക് വല്ലാത്ത മനഃപ്രയാസവും തോന്നി. നിരപ്പിൽനിന്ന് നോക്കുമ്പോൾ മഞ്ഞുഭൂമിയിൽ ഇത്തരമൊരു പ്രതിഭാസമുണ്ടെന്ന് ആർക്കും കാണുവാനും സാധ്യമല്ല. ഞങ്ങൾ ഏറ്റവും അധികം ഭയപ്പെട്ടത് മൂടൽമഞ്ഞിനെയാണ്. ഹിമനിരകളിൽനിന്ന് അരിച്ചരിച്ച് നീങ്ങിവരുന്ന മൂടൽമഞ്ഞ് ഞങ്ങളുടെ യാത്രാപഥത്തിലേക്ക് എത്തിയാൽ കാഴ്ചശക്തി അതോടെ പൂജ്യം ഡിഗ്രി ആയിത്തീരും. വഴിയാ

ണെങ്കിൽ പകുതിയോളം ബാക്കിയും. മഞ്ഞിൽ പൂഴ്ന്നുപോകുന്ന പാദങ്ങൾ വലിച്ചെടുക്കാനും, തുടർന്ന്, നടക്കുവാനും താമസം നേരിടുമ്പോഴെല്ലാം മനസ്സ് ഭയവിഹ്വലമായിക്കൊണ്ടിരുന്നു. പഞ്ചാക്ഷരിയും ശിവപാർവതീ സ്തോത്രങ്ങളും ഉരുവിട്ട്, ഞാൻ ആരാധിക്കുന്ന രൂപത്തെ മനസ്സിൽ ധ്യാനിച്ചും ചിന്തിച്ചും നടന്നപ്പോൾ മനസ്സ് ക്രമേണ ശാന്തമായി. ഏതു പ്രതിസന്ധിയിലും എനിക്കു രക്ഷ നൽകുന്നതും തുണയായി നിൽക്കുന്നതും ഈ രൂപമാണ്!

അപകടമേഖല കടന്ന് മുന്നേറിയശേഷം ഞങ്ങൾ കുറച്ചുനേരം വിശ്രമിച്ചു. കൈലാസശൃംഗത്തെ നോക്കിവന്ദിച്ചശേഷം, ഗ്ലൂക്കോസ് വെള്ളവും ബിസ്കറ്റും എല്ലാവരും കഴിച്ചു. ദൃഢചിത്തരായ വിജയ്കുമാറിന്റേയും ഗദ്വിയുടേയും മുഖങ്ങളിൽനിന്ന് പരിശ്രമം വിട്ടൊഴിഞ്ഞ് സന്തോഷഭാവം തെളിഞ്ഞു. ഇത്ര വലിയൊരു പ്രതിസന്ധി താനൊട്ടും പ്രതീക്ഷിച്ചിരുന്നില്ല എന്നദ്ദേഹം സമ്മതിക്കുകയും ചെയ്തു. മൂടൽമഞ്ഞിന്റെ ആഗമനം താഴേയ്ക്കെത്തിക്കൊണ്ടിരുന്നതിനാൽ ഞങ്ങൾ വേഗത്തിൽ നടന്നു. രണ്ടു മണിക്കൂറിലധികം നീണ്ടുപോയ ഞങ്ങളുടെ യാത്ര ആറുമണി കഴിഞ്ഞപ്പോൾ പൂർത്തിയായി. തടാകത്തെ പ്രദക്ഷിണംവയ്ക്കുക എന്ന ചടങ്ങ് ശുഭമായി കലാശിച്ചതിൽ എല്ലാവർക്കും സന്തോഷമായി. ഡോക്ടറുടെ പലഹാരപ്പെട്ടിയിൽനിന്ന് ഓരോ കഷണം പഞ്ചാബി ഹൽവ കഴിച്ച് അത് ആഘോഷിക്കുകയും ചെയ്തു.

സൂര്യൻ പടിഞ്ഞാറെ ചക്രവാളത്തിൽ താഴ്ന്നിറങ്ങിക്കൊണ്ടിരുന്നുവെങ്കിലും മൂടൽമഞ്ഞ് എല്ലായിടത്തും വ്യാപിച്ചതിനാൽ അസ്തമനം ആസ്വദിക്കുവാൻ കഴിഞ്ഞില്ല. ക്ഷണനേരംകൊണ്ടാണ് നിരപ്പും പരിസരങ്ങളും മൂടൽമഞ്ഞിൽ ആഴ്ന്നുപോയത്. കൈലാസപർവതനിരയും തീർത്തും അപ്രത്യക്ഷമായി. മറ്റൊന്നും ചെയ്യാനില്ലാത്തതിനാൽ എല്ലാവരും കൂടാരത്തിനുള്ളിൽ അഭയം തേടി.

കൂടാരത്തിന്റെ പ്രവേശനഭാഗത്തിന്റെ ഒരു മൂലയിലാണ് അടുക്കള ഒരുക്കിയത്. പാചകക്കാർ വളരെ നേരത്തെത്തന്നെ തങ്ങളുടെ ജോലിയിൽ വ്യാപൃതരായിക്കഴിഞ്ഞിരുന്നു. ഉയരക്കൂടുതൽ കാരണം സ്പരിറ്റ് സ്റ്റൗവിന്റെ നാളങ്ങൾ ദുർബലമായിട്ടാണ് കത്തിക്കൊണ്ടിരുന്നത്. അതുകൊണ്ടുതന്നെ പാചകത്തിന് താമസം നേരിടും. കിഴങ്ങുകറിയും വെണ്ടയ്ക്കാത്തോരനുമാണ് രാത്രി ഭക്ഷണത്തിനുള്ള വിഭവങ്ങൾ. ആട്ട കുഴച്ച് തയ്യാറാക്കിവച്ചിട്ടുമുണ്ട്. തണുപ്പ് അനുനിമിഷം വർധിച്ചുകൊണ്ടിരുന്നു. അന്നത്തെ യാത്രാക്കുറിപ്പുകൾ തയ്യാറാക്കാനായി ഞാൻ കുറച്ചുസമയം വിനിയോഗിച്ചു. തണുപ്പുകൊണ്ട് കൈവിരലുകൾ മരവിച്ചപോലെ ആയപ്പോൾ എഴുത്തുപണി നിർത്തി, മറ്റുള്ളവരെപ്പോലെ ഞാനും കിടക്കസ്സഞ്ചിക്കുള്ളിൽ അഭയം തേടി.

എട്ടുമണി കഴിഞ്ഞപ്പോൾ എല്ലാവരും ഒന്നിച്ചിരുന്ന് ആഹാരം കഴിച്ചു. തടാകത്തെ പ്രദക്ഷിണംചെയ്ത് തിരിച്ചെത്തിയപ്പോൾ മുതൽ വിശപ്പ് മൂർധന്യത്തിൽ എത്തിയിരുന്നു. വെണ്ടക്കാത്തോരനും കിഴങ്ങുകറിയും കൂട്ടിയുള്ള അത്താഴം തികച്ചും രുചികരംതന്നെയായിരുന്നു. കാലാവസ്ഥയുടെ കനിവിനു

വിധേയരായി, ഉയർന്നൊരു പ്രതലത്തിൽ, ഒരു കൂട്ടം നിസ്സഹായരായ മനുഷ്യർ അത്താഴം കഴിക്കുകയാണ്. കനത്തതോതിൽ മഞ്ഞു പെയ്യുന്നുണ്ടെങ്കിലും കഴിഞ്ഞ രാത്രിയിലെപ്പോലെ 'അവലാൻഷി'ന്റെ സൂചനയൊന്നുമില്ലെന്ന് വിജയ്കുമാറും കൂട്ടുകാരും നിരീക്ഷിച്ചുപറഞ്ഞതു മാത്രമായിരുന്നു ഞങ്ങളുടെ ആശ്വാസം.

ഭക്ഷണത്തിനുശേഷം കൈ കഴുകാനായി പുറത്തിറങ്ങിയപ്പോൾ ആകാശത്തേക്കുനോക്കി കുറച്ചുസമയം നിന്നു. പൗർണമി നാളാണെങ്കിലും അതികഠിനമായ മഞ്ഞുവീഴ്ചമൂലം ചന്ദ്രന്റെ ദിശപോലും കാണാൻ കഴിഞ്ഞില്ല. മഞ്ഞ് പെയ്യുന്നില്ലായിരുന്നെങ്കിൽ ഇതുപോലെയുള്ള ഒരു സുദിനത്തിൽ ഈ മഞ്ഞുഭൂമി എത്രമാത്രം ഹൃദ്യമായിരുന്നേനെ. ദീപ്തിമത്തായ ചന്ദ്രകിരണങ്ങൾ, പാലൊളിപോലെ കിടക്കുന്ന മഞ്ഞുഭൂമിയിൽ സമന്വയിക്കുമ്പോൾ അത് അനിർവചനീയമായ ഒരു അനുഭൂതിയായി പരിണമിക്കുന്നു. ചന്ദ്രനും, ചന്ദ്രന്റെ ദീപ്തമായ കിരണങ്ങളും വെൺമഞ്ഞുപോലെ പരിശോഭിച്ചുകിടക്കുന്ന മഞ്ഞുഭൂമിയെ ആശ്ലേഷിച്ച് നിർവൃതിയടയുന്ന രംഗം എത്ര കണ്ടാലാണ് മതിവരുക? കവിഭാവനകളെ തൊട്ടുണർത്തുന്ന അവാച്യമായ ഒരാനന്ദാനുഭൂതി. ഇതുപോലെ വിസ്തൃതമായിക്കിടക്കുന്ന ഹിമഭൂമിയിൽ പൂർണചന്ദ്രനേയും 'ഹർഷോന്മീലിത താരകാ' കൂട്ടത്തേയും കണ്ടാസ്വദിച്ച നിരവധി സന്ദർഭങ്ങൾ ഉണ്ടായിട്ടുണ്ട്. കാലാവസ്ഥ തികച്ചും അനുകൂലമായാൽ മാത്രമെ ഇത് സാധ്യമാകുകയുള്ളൂ.

9 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ ഉറങ്ങാൻ തയ്യാറെടുത്തു. കരുതിയിരുന്ന വിറക് മിക്കവാറും തീർന്നുപോയതിനാൽ തീക്കുണ്ഠം ഉപായത്തിൽ ഒരുക്കാൻമാത്രമെ സാധിച്ചുള്ളൂ. കിടക്കസ്സഞ്ചിക്കു മീതെ കനത്ത രണ്ടു കമ്പിളിഷീറ്റുകൾ പുതച്ചിട്ടും തണുപ്പിന് ശമനമുണ്ടായില്ല. കൂടാരത്തിന്റെ മുകളിൽ വീഴുന്ന മഞ്ഞ് ഓരോ അരമണിക്കൂറിലും കുത്തിക്കളയാൻ വിജയ്കുമാറും സുഹൃത്തുക്കളും ഊഴമിട്ട് കാവലിരിയ്ക്കാൻ ക്രമീകരണമുണ്ടാക്കിയിരുന്നു. പ്രാർത്ഥിച്ചശേഷം ഉറക്കം പ്രതീക്ഷിച്ചുകിടക്കുമ്പോൾ, മനസ്സ് പല തലങ്ങളിലേക്കും വിഹരിച്ചു. കൈലാസശൃംഗത്തിലെ രൂപങ്ങൾ, മഹാഭാരതയുദ്ധത്തിൽ പരേതർക്കുവേണ്ടി ശ്രീകൃഷ്ണൻ ബലിയർപ്പിച്ച മണിമഹേഷ് തടാകം, തടാകത്തിനെ പ്രദക്ഷിണം വയ്ക്കൽ, അരിച്ചരിച്ചുവരുന്ന ഹിമാനികട്ടകൾ...

## XII

നിദ്രയിൽനിന്നുണർന്ന് സമയം നോക്കിയപ്പോൾ 4 മണി കഴിഞ്ഞിരുന്നു. പുറത്തുനിന്ന്, ചീറിയടിക്കുന്ന കാറ്റിന്റെ ആരവം കേൾക്കാനുണ്ട്. ഉറങ്ങാതെ ഇരുന്ന് കൂടാരത്തിന്മേൽ കുമിഞ്ഞുകൂടുന്ന മഞ്ഞ് കുത്തിക്കളയുകയായിരുന്ന ഗദ്ദി സുഹൃത്തിനോട് പുറമെ വീശിയടിക്കുന്ന കാറ്റിനെക്കുറിച്ച് ആരാഞ്ഞു. അത് സാധാരണ കാറ്റു മാത്രമാണെന്നും, പർവതശൃംഗങ്ങളുടെ ഒഴിവിൽക്കൂടി കടന്നുവരുന്നതുകൊണ്ടാണ് ശബ്ദമുണ്ടാകുന്നതെന്നും അദ്ദേഹം വിശദീക

രിച്ചു. കനത്ത മഞ്ഞുവീഴ്ചയും തണുപ്പും ഉണ്ടായിരുന്നുവെങ്കിലും മറ്റ് അപകടങ്ങളൊന്നും ഇല്ലെന്നും അദ്ദേഹം പറഞ്ഞു. സുഹൃത്തിനോട് കുറച്ചു സമയമെങ്കിലും ഉറങ്ങാൻ നിർബന്ധിച്ചശേഷം, കൂടാരത്തിന്റെ സംരക്ഷണം ഞാൻ ഏറ്റെടുത്തു. മറ്റുള്ളവരുടെ രക്ഷയ്ക്കുവേണ്ടി ഒരു മനുഷ്യൻ ഉറങ്ങാതിരിക്കുന്നത് ശരിയല്ലെന്ന് എനിക്കുതോന്നി.

അകത്ത് നിവർന്ന് ഇരിയ്ക്കാൻ മാത്രമുള്ള ഉയരമേയുള്ളു എന്നതുകൊണ്ട് പത്തടിയോളം നീളമുള്ള കൂടാരത്തിനുള്ളിൽ മുട്ടുകുത്തിനടന്ന് വടികൊണ്ട് മഞ്ഞ് കുത്തിക്കളയാൻ കുറച്ചൊക്കെ ബുദ്ധിമുട്ടേണ്ടിവന്നു. മഞ്ഞ് കുന്നുകൂടുമ്പോൾ ആ ഭാഗം പെട്ടെന്ന് കുണ്ടയ്ക്കുന്നു. ഉടനടി മഞ്ഞ് നീക്കംചെയ്തില്ലെങ്കിൽ, ഭാരം താങ്ങാൻവയ്യാതെ കൂടാരം നിലത്തേയ്ക്ക് അമരും. ഉള്ളിൽ ഗാഢനിദ്രയിലാണ്ടുകിടക്കുന്നവർ മരവിച്ചുമരിച്ചുപോകുന്ന അവസ്ഥയിലെത്തുകയുംചെയ്യുന്നു. മഞ്ഞുഭൂമിയിലെ ഉയർന്ന പ്രതലങ്ങളിൽ അന്തിയുറങ്ങുന്ന മലകയറ്റക്കാർ ഏറ്റവുമധികം മുൻകരുതലെടുക്കേണ്ട ഒരു വിഷയമാണ് ഇത്. നാമം ജപിച്ചും സ്തോത്രങ്ങൾ ഉരുവിട്ടും ഞാൻ സമയം തള്ളിനീക്കി.

ആറുമണി കഴിഞ്ഞപ്പോൾ വിജയ്കുമാർ എഴുന്നേറ്റു. തന്റെ സഹായി മൂടിപ്പുതച്ച് സുഖമായി കിടന്നുറങ്ങുന്നതും ഞാൻ ഡ്യൂട്ടിയിൽ ഏർപ്പെട്ടിരിക്കുന്നതും കണ്ടപ്പോൾ അദ്ദേഹത്തിന്റെ മുഖം രോഷാകുലമായി. സഹായിയെ തട്ടിവിളിക്കാൻ തുനിഞ്ഞ വിജയ്കുമാറിനെ ഞാൻ ശാന്തനാക്കി. ബലികർമങ്ങൾക്കുള്ള ക്രമീകരണങ്ങൾ പെട്ടെന്ന് ചെയ്യാൻ അദ്ദേഹത്തോട് പറഞ്ഞശേഷം കൂട്ടുകാരെയെല്ലാം ഉണർത്തി ഞാൻ പുറത്ത് കടന്നു. മഞ്ഞുവീഴ്ചയ്ക്ക് കനം കുറഞ്ഞെങ്കിലും മൂടൽമഞ്ഞ് മറകെട്ടിയപോലെനിൽക്കുന്നുണ്ട്. സൂര്യോദയത്തിന്റെ വർണപ്പകിട്ടൊന്നും ആസ്വദിക്കുവാൻ ഒരു മാർഗവുമില്ല. പല്ലുതേപ്പും മറ്റും നിർവഹിച്ചശേഷം, 7 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ ബലികർമങ്ങൾക്കായി തടാകക്കരയിലേക്ക് നീങ്ങി.

സൂര്യരശ്മികൾ അറച്ചറച്ച് പുറത്തുവന്നതോടെ മൂടൽമഞ്ഞ് അകന്നുതുടങ്ങിയത് വലിയ അനുഗ്രഹമായി. ബലികർമങ്ങൾക്കുള്ള ഒരുക്കങ്ങളെല്ലാം വിജയ്കുമാർ പൂർത്തിയാക്കിയിരുന്നു. തടാകത്തിലെ മരവിച്ച ജലത്തിൽ മുങ്ങിക്കുളിച്ചശേഷം, തടാകക്കരയിൽ തെക്കോട്ട് തിരിഞ്ഞിരുന്ന് പരിപാടികൾ ആരംഭിച്ചു. വെള്ളംചേർത്ത് ആട്ട കുഴയ്ക്കാൻ തുടങ്ങിയപ്പോൾത്തന്നെ കൈകൾ മരവിച്ചുതുടങ്ങിയിരുന്നു. വെള്ളം തളിച്ച് സ്ഥലശുദ്ധിവരുത്തിയശേഷം മൺചിരാതിൽ ദീപം തെളിയിച്ച്, ചന്ദനത്തിരികൾ കത്തിച്ചുനിർത്തി, നന്നായി പ്രാർഥിച്ചശേഷം നിലത്തുവിരിച്ച ദർഭപ്പുല്ലിൽ പിണ്ഡസമർപ്പണം തുടങ്ങി. ആട്ട ഉരുളകൾക്കുപുറമെ മണ്ണുകൊണ്ടുള്ള ഉരുളകളും പ്രത്യേക പിണ്ഡമായി സമർപ്പിച്ചു. അച്ഛൻ-അമ്മ, മറ്റു മാതാ-പിതൃസ്ഥാനീയർ, ഗുരുനാഥന്മാർ, ബന്ധുക്കൾ, മിത്രങ്ങൾ, മറ്റു മലയാളികൾ എന്നിങ്ങനെ മരിച്ചുപോയ എല്ലാവർക്കുംവേണ്ടി, മൂലമന്ത്രങ്ങൾ ഉച്ചരിച്ചുകൊണ്ട്, ഏകാഗ്രതയോടെ പിണ്ഡസമർപ്പണംചെയ്തു. പരേതാത്മാക്കൾക്ക് ശ്രേഷ്ഠമായ

പുനർജന്മമോ നിത്യശാന്തിയോ ലഭിക്കാൻ സാധിക്കട്ടെ എന്നു പ്രാർഥിച്ച് പുഷ്പദളങ്ങൾ പിണ്ഡത്തിൽ അർപിച്ചു. മൂന്നുപ്രാവശ്യം എള്ളും പൂവും കലർത്തിയ ജലംകൊടുത്ത്, നവധാന്യങ്ങൾ അർപ്പിച്ചശേഷം പിണ്ഡത്തിനു മുമ്പിൽ സാഷ്ടാംഗം നമസ്കരിച്ചു. ആചാര്യസ്ഥാനത്ത് വിജയ്കുമാറിനെ നിശ്ചയിച്ചിരുന്നതിനാൽ അദ്ദേഹത്തിന് ദക്ഷിണനൽകി, നമസ്കരിച്ച്, കർമം അവസാനിപ്പിച്ചു. സുഹൃത്തുക്കൾ അവരുടെ സമ്പ്രദായപ്രകാരമാണ് കർമങ്ങൾ ചെയ്തത്. ഞാൻ കേരളത്തിലെ ആചാരപ്രകാരവും.

കൈകാലുകൾ അപ്പാടെ മരവിച്ചുപോയതിനാൽ നടക്കാൻപോലും ബുദ്ധിമുട്ടായി. സുഹൃത്തുക്കൾ പിണ്ഡാവശിഷ്ടങ്ങൾ തടാകത്തിൽ നിക്ഷേപിച്ച ശേഷം, കുളിക്കാതെ തിരികെ പോയപ്പോൾ, പിണ്ഡാവശിഷ്ട സമർപ്പണം തടാകത്തിൽ നടത്തിയശേഷം വീണ്ടും മുങ്ങിക്കുളിച്ചശേഷമാണ് ഞാൻ ചടങ്ങുകൾക്ക് വിരാമമിട്ടത്. കൈലാസശൃംഗത്തെ നോക്കി പ്രാർഥിച്ചശേഷം ഒരിക്കൽക്കൂടി തടാകത്തിലേക്കു നോക്കി കുറച്ചുസമയം നിന്നു. ശ്രീകൃഷ്ണഭഗവാൻ, മഹാഭാരതയുദ്ധത്തിൽ ജീവത്യാഗംചെയ്തവർക്കുവേണ്ടി ബലികർമങ്ങൾചെയ്ത ആ തടാകത്തിൽ മരിച്ചുപോയ കേരളീയർക്കെല്ലാംവേണ്ടി ബലികർമങ്ങൾചെയ്യാൻ സാധിച്ചതിൽ എനിക്കു സന്തോഷം തോന്നി. പിണ്ഡാവശിഷ്ടങ്ങൾ താഴ്ന്നുകിടക്കുന്ന തടാകത്തിന്റെ അടിത്തട്ടിൽനിന്ന് നീർക്കുമിളകൾ തുരുതുരാ മുകളിലോട്ട് വരുന്നു. ജലോപരിതലത്തിൽ എത്തുന്ന കുമിളകൾ പുഷ്പദളങ്ങളെ നൃത്താംചെയ്യുന്നതുപോലെ ചലിപ്പിക്കുന്നു. പരേതരുടെ ആത്മാക്കൾ സന്തുഷ്ടരാണ് എന്നല്ലേ ഇതിന്നർഥം? കൺകോണുകളിൽ നിറഞ്ഞുനിന്ന അശ്രുകണങ്ങൾ തുടച്ചുകളഞ്ഞശേഷം കൂടാരത്തിലേക്കു നടക്കുമ്പോൾ മനസ്സ് നിർവൃതിയിലമരുകയായിരുന്നു...

വസ്ത്രങ്ങൾ ധരിച്ചശേഷം കൂട്ടുകാരോടൊപ്പം അടുപ്പിന്റെ ഓരത്ത് ഇരുന്ന് കൈകാലുകൾ ചൂടാക്കി. നാലടുക്ക് കമ്പിളിവസ്ത്രങ്ങൾ ധരിച്ചിട്ടും ശരീരം സാധാരണഗതിയിലായിത്തീരുവാൻ കുറച്ചധികം സമയം വേണ്ടിവന്നു. ഇതിന്നിടയിൽ, റോട്ടിയും കിഴങ്ങുകറിയുമടങ്ങിയ പ്രാതൽ തയ്യാറായിക്കഴിഞ്ഞിരുന്നു. വിജയ്കുമാറും സഹായികളും കൂടാരം അഴിച്ചുമാറ്റി സാധനസാമഗ്രികൾ ഒതുക്കിക്കെട്ടാൻ തുടങ്ങിയിരുന്നതിനാൽ, ഞങ്ങളെല്ലാവരും പാറപ്പുറത്ത് ഇരുന്ന് ഭക്ഷണം കഴിച്ചു. ഭക്ഷണം കഴിക്കുന്നതിന്നിടയിൽ, തലേദിവസം വൈകുന്നേരം ഞാൻ ഉദ്ദേശ്യംവച്ച യാത്രയെക്കുറിച്ച് കൂട്ടുകാരോട് വിശദീകരിച്ചു. തങ്ങൾ, കയറിവന്ന അതേ വഴിയിലൂടെ, താഴോട്ട് ഇറങ്ങുകയാണെന്നും ഗൗരീകുണ്ഡിൽ തങ്ങാതെ ഡാൻചൊ ലക്ഷ്യംവച്ച് നീങ്ങാനാണ് ഉദ്ദേശ്യമെന്നും ഡോക്ടറും കൂട്ടുകാരും അറിയിച്ചു. വിജയ്കുമാറിന്റെ നേതൃത്വത്തിൽ ഞാനും ഭൂപീന്ദറും യാത്രക്ക് തയ്യാറായി.

കൈലാസശൃംഗത്തെ നോക്കി ഞങ്ങളെല്ലാവരും സാഷ്ടാംഗം നമസ്കരിച്ചു. പഞ്ചകൈലാസങ്ങളിൽപ്പെട്ട നാലാമത്തെ കൈലാസവും നടന്നുതന്നെ പൂർത്തീകരിയ്ക്കുവാൻ സാധിച്ചതിൽ എനിയ്ക്ക് അതിയായ സന്തോഷം തോന്നി. അഞ്ചാമത്തേതായ ശ്രീകണ്ഠ്മഹാദേവ്കൈലാസവും ഇതേപോലെ

ദർശിക്കാൻ സാധിക്കുമാറാകേണമേ എന്നു പ്രാർഥിച്ചുകൊണ്ട് ഞാൻ യാത്ര തുടങ്ങി. കൂട്ടുകാർ കയറിവന്ന വഴിയിലൂടെ യാത്രതിരിച്ചപ്പോൾ, കൈലാസപർവതത്തിന്റെ നേരെ മുന്നിലുള്ള താഴ്‌വരയിലേക്ക് ഞങ്ങൾ ഇറങ്ങി. മഞ്ഞിൽക്കൂടിയുള്ള പർവതാരോഹണത്തേക്കാൾ ഒട്ടും കുറവല്ല താഴോട്ട് ഇറങ്ങുമ്പോഴുള്ള ബുദ്ധിമുട്ടും. ഒരു ചുവട് പിഴച്ചാൽ, താഴെയുള്ള അഗാധമായ താഴ്‌വരയിലാണ് ചെന്നുപതിക്കുക. പഞ്ചാക്ഷരി സദാ ഉരുവിട്ടുകൊണ്ട്, ഇടയ്ക്കെല്ലാം കൈലാസശൃംഗത്തിലെ ദിവ്യരൂപങ്ങളെ നോക്കി വണങ്ങി, ഒരു മണിക്കൂർ സമയംകൊണ്ട് ഞങ്ങൾ താഴ്‌വരയിൽ എത്തി. ഒന്നു വിശ്രമിക്കുന്നതിന്നിടയിൽ, താഴ്‌വരയെ നന്നായി നോക്കി പഠിക്കുകയും ചെയ്തു.

മണിമഹേഷ് തടാകത്തിൽനിന്ന് താഴോട്ട് ഒഴുകിവരുന്ന വെള്ളം ഈ താഴ്‌വരയിലെ നിരപ്പിലാണ് വന്നുചേരുന്നത്. മഞ്ഞുകാലമായതിനാൽ ഒഴുക്ക് വളരെ കുറവാണ്. അമ്പതടിയോളം വീതിയിൽക്കിടക്കുന്ന ഈ നദിയുടെ അക്കരെയുള്ള ചെരിവിൽനിന്നാണ് കൈലാസപർവതം ഉയർന്നുനിൽക്കുന്നത്. ഈ ഭാഗം മുഴുവനും സർവത്ര കനത്തമഞ്ഞാൽ മൂടിക്കിടക്കുകയാണ്. നദിയിൽ പല സ്ഥലത്തും, പല നിറത്തിലുള്ള, ചെറിയ പാറകൾ ഉണ്ട്. ഒരു പാറയിൽനിന്ന് മറ്റൊന്നിലേക്കു ചാടി, വീണ്ടും സൗകര്യപ്രദമായ മറ്റൊന്നിലേക്കു ചാടിക്കൊണ്ടുവേണം ഇത്രയുംദൂരം കടന്ന് അക്കരെയെത്തുവാൻ. കനത്ത മഞ്ഞുപാളികളാൽ ആവൃതമായ ഭാഗങ്ങളും ഇതിന്നിടയിൽ ഉണ്ട്. പാറകൾക്കിടയിലുള്ള അകലം രണ്ടു മുതൽ മൂന്നര അടിയോളംവരും. സാധാരണഗതിയിൽ ഇതത്ര ബുദ്ധിമുട്ടുള്ള പണിയല്ലെങ്കിലും നീരൊഴുക്ക് വളരെ കുറഞ്ഞ നദിയിലേക്കു സൂക്ഷിച്ചുനോക്കിയപ്പോൾ അവിടമാകെ അപകടം ഒളിഞ്ഞുകിടക്കുന്നുണ്ടെന്ന് ബോധ്യമായി. നനച്ച സിമന്റുപോലെയുള്ള മണ്ണാണ് ഈ ഭാഗത്തെല്ലാം. വെള്ളം ഒട്ടും ഇല്ലാത്ത ഭാഗമാണെങ്കിലും അടിയിൽനിന്ന് നീർക്കുമിളകൾ തുരുതുരാ പൊന്തിവരുന്നുണ്ട്. അവ ഉപരിതലത്തിൽ ദ്വാരങ്ങളുണ്ടാക്കി കെട്ടടങ്ങുന്നു. ഇതിന്റെ അർഥം അടിയിൽ ജലമുണ്ടെന്നാണ്. മണിമഹേഷ്നാള എന്ന നദിയുടെ ഉത്ഭവം ഇവിടെ നിന്നായതിനാൽ ഇതിന്റെ അഗാധമായ അടിത്തട്ടു മുഴുവനും സബ്സീറോ താപനിലയിലുള്ള മരവിച്ച ജലം കെട്ടിക്കിടക്കുന്നുണ്ടാകും. ചാടിക്കടക്കുന്നതിന്നിടയിൽ, അബദ്ധവശാൽ, നദീഭാഗത്തേക്കു വീണുപോയാൽ ചതുപ്പിൽ പൂഴ്ന്നുപോകുന്നതുപോലെ അഗാധമായഗർത്തത്തിലേക്ക് താഴ്ന്നുപോയേക്കാം. ഈ ഭാഗം മുഴുവനും ഗ്ലേഷിയർ മേഖലയായതിനാൽ അപകടസാധ്യത വളരെ കൂടുതലുമാണ്. ഇത്തരമൊരു പ്രതിസന്ധി ഈ ശ്രമത്തിന് ഇറങ്ങിത്തിരിക്കുമ്പോൾ മുൻകൂട്ടി കണ്ടിരുന്നില്ല. എന്തായാലും, പരസ്പരം സഹായിച്ച്, അതീവശ്രദ്ധയോടെ ഓരോ ഘട്ടവും തരണംചെയ്ത് ഞങ്ങൾ അക്കരെയെത്തി. മധ്യഭാഗത്ത് എത്തിയപ്പോൾ ഒരു പാറപ്പുറത്ത് ഇരുന്ന് ഞാൻ ഒരു നീർക്കുമിള പൊന്തിവന്ന സ്ഥലത്ത്, കയ്യുറ ഊരിയശേഷം, ചൂണ്ടുവിരൽ ആഴ്ത്തി നോക്കി. നിമിഷങ്ങൾക്കുള്ളിൽത്തന്നെ ആ വിരൽ മരവിച്ച് കട്ടിയായപ്പോൾ

നിരീക്ഷിച്ചതെല്ലാം ശരിയാണെന്ന് ബോധ്യമായി.

കൈലാസപർവതത്തിന്റെ അടിഭാഗത്ത് എത്തിയപ്പോൾ വല്ലാത്ത നിർവൃതി തോന്നി. ഇന്ദ്രിയങ്ങൾക്കെല്ലാം പുതിയൊരു ഉണർവ്. അനർഗള മായ ഊർജത്തിന്റെ ഉറവിടമാണ് ഈ പ്രദേശം. ഇരുപത് മിനിറ്റോളം എന്നെ വെറുതെവിടാൻ പറഞ്ഞ്, കൈലാസപർവതത്തിന്റെ അടിഭാഗത്ത് മെഡിറ്റേ ഷനിൽ ഇരുന്നു. സെക്കന്റുകൾക്കുള്ളിൽ ഇന്ദ്രിയങ്ങളിൽ നിന്ന് മോചനം കിട്ടി. പിന്നെ തലങ്ങളിൽനിന്ന് തലങ്ങളിലേക്ക്...

എഴുന്നേറ്റ് നിന്ന്, കൈലാസനാഥനേയും ശ്രീപാർവതീദേവിയേയും ധ്യാനിച്ച് കുറച്ചുസമയം നിന്നു. തടാകഭാഗത്തേക്കു നോക്കി ശ്രീകൃഷ്ണഭ ഗവാനേയും ധ്യാനിച്ചു. അടിഭാഗത്തുനിന്ന് നോക്കുമ്പോൾ അപാരമായ ഉയ രത്തിലാണ് കൈലാസശൃംഗം. അത് മേഘക്കൂട്ടങ്ങളെ മുട്ടിയുരുമ്മി നില കൊള്ളുന്നു. തൊട്ടടുത്തായിനിൽക്കുന്ന മറ്റു പർവതങ്ങൾക്കും ഇതേ ഗാംഭീ ര്യമുണ്ട്. ഞങ്ങൾ നിൽക്കുന്ന അടിവാരത്തുനിന്ന് കുത്തനെ കയറിയാൽ 500 അടിയോളം മുകളിലായി മറ്റൊരു ചെറിയ നിരപ്പുണ്ട്. ഇവിടെനിന്ന് കൈലാസശൃംഗം ഉയർന്നുനിൽക്കുന്നു. ദൂരെനിന്ന് കാണുന്നതുപോലെ മഞ്ഞിൽ കോറിയിട്ട ദിവ്യരൂപങ്ങൾ അടിയിൽ നിൽക്കുമ്പോൾ ദൃശ്യമാവിക്കു ന്നില്ല. പക്ഷെ, പരമശിവൻ ചമ്രം പടിഞ്ഞിരുന്ന് ധ്യാനിക്കുന്നതുപോലെയുള്ള ഒരു രൂപം ഒറ്റനോട്ടത്തിൽ ഈ പർവതത്തിനുണ്ട്. തൊട്ടടുത്ത പർവതത്തിന് ദേവീരൂപവും കാണാം.

അടിവാരത്തുനിന്ന് അടുത്ത നിരപ്പിലേക്കുള്ള കയറ്റം അതികഠിനംതന്നെ യായിരുന്നു. പത്തടിയോളം കനത്തിലാണ് ഈ ഭാഗത്തൊക്കെ മഞ്ഞ് വീണു കിടക്കുന്നത്. നിരപ്പിലെത്തിയപ്പോൾ ഒരു ദുർഘടഘട്ടംകൂടി കടന്നുകിട്ടിയ തിൽ ആശ്വാസംതോന്നി. കൈലാസപർവതത്തെ പ്രദക്ഷിണംവയ്ക്കുന്നത് ഈ വീതികുറഞ്ഞ നിരപ്പിൽക്കൂടിയാണ്. ഇവിടെനിന്ന് മുകളിലോട്ടു നോക്കു മ്പോൾ കൈലാസശൃംഗത്തിന്റെ പ്രൗഢഗംഭീരമായ രൂപം ദർശിക്കാം. നിര പ്പിന്റെ വലതുഭാഗത്തേക്കു നടന്നാൽ തടാകത്തിന്റെ മുകൾഭാഗത്തുള്ള നിര പ്പിലെത്താം. കൈലാസപർവതനിരയെ മഹാപരിക്രമണംനടത്തി യാത്ര പൂർത്തീകരിക്കുന്നത് ഈ നിരപ്പിലാണെന്ന് വിജയ്കുമാർ പറഞ്ഞു. മഹാപ രിക്രമണം മഞ്ഞുകാലത്ത് സാധ്യമല്ലാത്ത ഒരു വിഷയമായതിനാൽ അതേ ക്കുറിച്ച് അധികം ചിന്തിക്കാതെ ഞങ്ങൾ ഇടതുഭാഗത്തേക്ക് നടന്നു. മരവി ച്ചുപോകുന്ന തണുപ്പും മുകളിലെ ഹിമപർവതനിരകളിൽനിന്ന് വീശിയെ ത്തുന്ന തണുത്തകാറ്റും ഒന്നിച്ചപ്പോൾ ശരീരം കിടുകിടാ വിറച്ചു. അരമണി ക്കൂറിലധികം സമയം നടന്നപ്പോൾ പ്രദക്ഷിണവഴി കുത്തനെ മുകളിലോട്ടു കിടക്കുന്ന ഒരു സ്ഥലത്തെത്തി. മഹാപരിക്രമണത്തിന് ഇവിടെനിന്ന് വല തുഭാഗത്തേക്ക് കയറണം. കൊടുംമഞ്ഞാൽ മൂടിക്കിടക്കുന്ന കുത്തനെയുള്ള ഈ ചുരം മഞ്ഞുകാലത്ത് കയറിക്കടക്കുക എന്നത് അസാധ്യമാണ്. കൂടു തൽ ചിന്തിക്കാതെ ഞങ്ങൾ ഇടതുഭാഗത്തേക്ക് നീണ്ടുകിടക്കുന്ന താഴ്‌വര യിലേക്ക് ഇറങ്ങി. കൈലാസപ്രദക്ഷിണം സാധ്യമായില്ലെങ്കിലും, പ്രദക്ഷിണ

വഴിയിലൂടെ ഇത്രയും ദൂരമെങ്കിലും നടക്കാൻ സാധിച്ചതിൽ സന്തോഷം തോന്നി.

താഴ്‌വരയിലൂടെ വലിയ പ്രയാസമൊന്നുംകൂടാതെ വേഗത്തിൽ നടന്നു. രണ്ടുദിവസം മുമ്പ് വീശിയടിച്ച അവലാൻഷ്. ഈ ഭാഗങ്ങളിലെല്ലാം കനത്ത തോതിൽ മലയിടിച്ചിൽസംഭവിക്കുവാൻ ഹേതുവായിട്ടുണ്ട്. കൂറ്റൻ മഞ്ഞുകട്ടകളും പാറകളും താഴ്‌വരയിലാകമാനം കുന്നുകൂടി കിടക്കുന്നത് സംഭ്രമം ഉണ്ടാക്കുന്ന ഒരു കാഴ്ചയാണ്. ഞങ്ങൾ നടന്നുകൊണ്ടിരിക്കുമ്പോഴും മുകളിൽനിന്ന് പാറക്കഷണങ്ങളും കല്ലുകളും ഇടയ്ക്കെല്ലാം വീണുകൊണ്ടിരുന്നു. പത്തരമണി കഴിഞ്ഞപ്പോൾ ഗൗരീകുണ്ഡിൽ എത്തിച്ചേർന്നു. തടാകത്തെ വന്ദിച്ച്, അതിലെ പരിശുദ്ധജലം മതിവരുവോളം കുടിച്ച്, ഉണക്കപ്പഴങ്ങളും മറ്റുംകഴിച്ച് കുറച്ചുസമയം വിശ്രമിച്ചു. മുൻകൂട്ടി നിശ്ചയിച്ചപ്രകാരം രണ്ടു ഗദ്ദിസുഹൃത്തുക്കൾ ഇവിടെ ഞങ്ങൾക്കുവേണ്ടി കാത്തുനിന്നിരുന്നു. മറ്റുള്ളവരെല്ലാം സ്ഥലം വിട്ടിരുന്നു.

മഞ്ഞുഭൂമിയിൽക്കൂടി ഉദ്ദേശിക്കുന്ന വേഗത്തിൽ താഴോട്ടുനടക്കാൻ ബുദ്ധിമുട്ടായതിനാൽ, ഡാൻചോവിൽ എത്തിച്ചേരാൻ 6 മണിക്കൂറിലധികം സമയം വേണ്ടിവരും. ഒട്ടും സമയംകളയാതെ ഞങ്ങൾ യാത്ര തുടർന്നു. കാലാവസ്ഥ തെളിഞ്ഞുനിന്നത് വളരെ ആശ്വാസമായി. ദുർഘടമായ ഘട്ടങ്ങൾ പിന്നിട്ട് മണിമഹേഷ്നാളയെ കുറുകെ കടന്ന് ഭൈറോഗാട്ടിയിൽ എത്തിയപ്പോൾ സമയം ഒന്നരമണി കഴിഞ്ഞിരുന്നു. ഉച്ചഭക്ഷണം കരുതിയിട്ടില്ലാത്തതിനാൽ കൈവശമുണ്ടായിരുന്ന ഉണക്കപ്പഴങ്ങളും ബിസ്കറ്റും പങ്കുവച്ച് കഴിച്ച് വിശപ്പടക്കി. മഞ്ഞുഭൂമിയിൽക്കൂടി, ദിവസങ്ങളോളം, തുടർച്ചയായി നടന്നതുകൊണ്ട് പാദങ്ങൾക്ക് മരവിപ്പും വേദനയും ഇടയ്ക്കിടയ്ക്ക് അനുഭവപ്പെട്ടിരുന്നു. മടക്കയാത്രയിൽ ഇത് രൂക്ഷമായതായി എനിയ്ക്കു തോന്നി. ഷൂസ് അഴിച്ച്, പാദങ്ങളിൽ ലേപനം പുരട്ടി കുറച്ചുനേരം ഉഴിഞ്ഞപ്പോൾ മരവിപ്പിന് കുറവ് തോന്നുകയുംചെയ്തു. എന്റെ നടത്തം മന്ദഗതിയിലായിപ്പോയതിനാൽ ലക്ഷ്യസ്ഥാനത്ത് എത്തിച്ചേരാൻ വൈകുമെന്ന് ഉറപ്പായി.

ഭൈറോഗാട്ടിക്കും സുന്ദരാസിക്കും ഇടയിൽവച്ച് സംഭവിച്ചേക്കാമായിരുന്ന ഒരു ദുരന്തത്തിൽനിന്ന് ഞങ്ങൾ തലനാരിഴയ്ക്ക് രക്ഷപ്പെട്ട സംഭവം ഈ യാത്രയിലെ മറക്കാനാകാത്ത ഒരനുഭവമാണ്. കാലിലെ വേദനമൂലം എന്റെ നടത്തം സാവധാനത്തിലായതിനാൽ കൂട്ടുകാർ പല സ്ഥലത്തും ഇരുന്ന് വിശ്രമിച്ചു. പുകവലിക്കാനും പാൻമസാല ചവയ്ക്കാനും ഈ അവസരം അവർ ഉപയോഗിച്ചു. അത്തരമൊരു അവസരത്തിൽ കൂട്ടുകാരിൽനിന്ന് ഞാൻ നൂറ് അടിയോളം മുന്നിലായിരുന്നു. മഞ്ഞുഭൂമിയുടെ വൈവിധ്യത്തെ നോക്കി, അമ്പരന്ന്, പലപ്പോഴും അഗാധമായ താഴ്‌വരയിലേക്കുനോക്കി നിശ്ചലനായി നിന്ന്, അലസതയോടെ നടന്നതുകാരണം മഞ്ഞുഭൂമിയിൽക്കൂടി നടക്കുകയാണെന്ന യാഥാർഥ്യം ഞാൻ മറന്നുപോയി. ദുഷ്കരമായ ഹിമഭൂമിയിൽക്കൂടി സഞ്ചരിക്കുമ്പോൾ, കണ്ണും കാതും മറ്റ് ഇന്ദ്രിയങ്ങളും തികഞ്ഞ ഏകാഗ്രതയോടെ സമന്വയിക്കപ്പെടുത്തണമെന്ന പ്രാഥമികപാഠം ഏതാനും സമയ

ത്തേക്ക് എന്റെ സ്മൃതിയിൽനിന്ന് ഒഴിഞ്ഞുപോയതായി തോന്നുന്നു. പിന്നിൽനിന്ന്, സുഹൃത്തുക്കളുടെ അപകടസൂചകമായ കൂവൽ കേട്ടപ്പോഴാണ് ഞാൻ ബോധവാനായത്. ഞൊടിയിടയിൽ വലതുഭാഗത്തെ ഹിമപർവതനിരയിലേക്ക് നോക്കിയപ്പോൾ ഭീമാകാരത്തിലുള്ള രണ്ടു പാറക്കല്ലുകൾ ഞങ്ങളുടെ ദിശയിലേക്ക് കുതിച്ചുവരുന്നതാണ് കണ്ടത്. ഒന്നിനു പിറകെ മറ്റൊന്ന് എന്നനിലയിൽ സ്ഥിതിചെയ്യുന്ന ഹിമപർവതനിരയുടെ ഏറ്റവും മുകളിലുള്ള ശൃംഗത്തിൽനിന്നാകാം പാറ ഇടിഞ്ഞുവീണത്. ദൂരക്കൂടുതൽ കാരണമാകാം ശബ്ദം കേൾക്കാതിരുന്നത്. 'ദിശ സൂക്ഷിച്ചുനോക്കുക', 'നേരെയാണ് വരുന്നതെങ്കിൽ വേഗം കമിഴ്ന്നു കിടക്കുക' എന്നിങ്ങനെ സുഹൃത്തുക്കൾ ഉറക്കെ വിളിച്ചുപറയുന്നുണ്ടായിരുന്നു. താഴെയുള്ള പർവതശൃംഗങ്ങളിൽ ഊക്കോടെ കുത്തി, പൂർവാധികം വേഗതയോടെ, ബൗൺസ് (Bounce) ചെയ്ത് ശരവേഗത്തിൽ വരുന്ന വലിയ പാറകളിൽ ഒന്ന് എന്റെ നേരെയും മറ്റേത് കൂട്ടുകാരുടെ ദിശയിലേക്കുമാണെന്ന് ക്ഷണനേരംകൊണ്ട് ഗ്രഹിക്കാൻ കഴിഞ്ഞു. നടന്നുപോകുന്ന വഴിയുടെ വലതുഭാഗത്തുള്ള ഉയർന്ന മഞ്ഞുതിട്ടയുടെ ഓരംചേർന്ന് ഞാൻ കമിഴ്ന്നുകിടന്നത് ഞൊടിയിടയിലാണ്. അടുത്ത നിമിഷത്തിൽത്തന്നെ എന്റെ കാതുകളിൽ ഇരമ്പം സൃഷ്ടിച്ചുകൊണ്ട് അത് കടന്നുപോയി. ദേഹത്തിൽ എന്തൊക്കെയോ പൊഴിഞ്ഞുവീണതായി അനുഭവപ്പെട്ടു. കൂട്ടുകാരുടെ കൂവൽ വീണ്ടും ഉയർന്നു. അപകടമൊന്നും ഇല്ല; എഴുന്നേൽക്കാം- എന്നാണ് അതിന്റെ അർഥം. ദേഹത്ത് വീണിരുന്ന ചെറിയ പാറത്തരികളും മഞ്ഞുകഷണങ്ങളും കുടഞ്ഞുകളഞ്ഞ് താഴെയുള്ള അഗാധമായഗർത്തത്തിലേക്കു നോക്കി. മഞ്ഞുഭൂമിയിൽ പുകമറ സൃഷ്ടിച്ചുകൊണ്ട് പാറക്കല്ലുകൾ അവിടെ വിലയം പ്രാപിച്ചുകഴിഞ്ഞിരുന്നു. തീർഥാടനം തുടങ്ങുന്നതിനുമുമ്പ് നിർമിക്കുന്ന ഷെഡ്ഡുകളുടെ മേൽക്കൂരകളും കോൺക്രീറ്റ് തൂണുകളും ഇരുമ്പു തൂണുകളും മഞ്ഞുകാലത്ത് ഒടിഞ്ഞുതൂങ്ങി തകർന്നു പോകുന്നതിന്റെ കാരണം എനിക്ക് ക്ഷണത്തിൽ ബോധ്യമായി. കൂട്ടുകാർ അടുത്തെത്തിയപ്പോൾ ഞങ്ങൾ പരസ്പരം കെട്ടിപ്പിടിച്ച് സൗഹൃദം പ്രകടിപ്പിച്ചു. തലനാരിഴയ്ക്കാണ് ഞങ്ങളെല്ലാവരും രക്ഷപ്പെട്ടത്. കൈലാസശൃംഗഭാഗത്തേക്ക് നോക്കി പ്രാർഥിച്ചശേഷം തിരിച്ചുനടക്കുമ്പോൾ ഞാൻ മനസ്സിൽ മന്ത്രിച്ചു... ഇല്ല. സമയമായിട്ടില്ല...

ആറുമണി കഴിഞ്ഞപ്പോൾ ഞങ്ങൾ ഡാൻചൊയിലെ ഢാബയുടെ മുന്നിൽ എത്തി. മുറ്റത്തെ പാറപ്പുറത്ത് ചമ്രംപടിഞ്ഞിരുന്ന് ചൂടുള്ള ചായ കുടിയ്ക്കുന്നതിന്നിടയ്ക്ക് ഢാബയിൽ വിശ്രമിക്കുന്ന മൂന്നു തീർഥാടകരെ ശ്രദ്ധിച്ചു. ഒരാൾ കാവി വസ്ത്രധാരിയാണ്. മറ്റുള്ളവർ സാധാരണക്കാരും. ഞങ്ങളുടെ സംഘത്തിൽപ്പെട്ടവർ മൂടിപ്പുതച്ച് കിടന്ന് ഉറങ്ങുകയാണ്. ചൂടുവെള്ളംകൊണ്ട് പാദങ്ങളിൽ ഉഴിച്ചിൽ നടത്തിയപ്പോൾ വേദനയ്ക്ക് കുറവുണ്ടായി. ഗദ്ദി സുഹൃത്ത് തന്റെ കൈവശമുണ്ടായിരുന്ന ഹിമാലയൻ ഒറ്റമൂലി ബാംകൊണ്ട് വിസ്തരിച്ചൊരു ഉഴിച്ചിൽപ്രക്രിയ നടത്തിക്കഴിഞ്ഞപ്പോൾ വേദന ശമിച്ചപോലെയായി.

അന്തരീക്ഷം തെളിഞ്ഞ്, ശാന്തമായി നിലകൊണ്ടു. ചെഞ്ചായംപൂശിയ പടിഞ്ഞാറെ ചക്രവാളം അസ്തമനസൂര്യനെ വരവേൽക്കാൻ ഒരുങ്ങിക്കഴിഞ്ഞു. നീലാകാശത്തിനു കീഴെയുള്ള ഡാൻചൊ ഹിമപർവതനിരകൾ ദീപ്തമായി തിളങ്ങിനിന്നു. കൂടണയാൻ പോകാതെ കാട്ടുപക്ഷികൾ അന്തരീക്ഷത്തിൽ തത്തിക്കളിച്ച് നിർവൃതിപൂണ്ടു. രണ്ടുദിവസത്തെ സൂര്യപ്രകാശംകൊണ്ടുതന്നെ മൈതാനത്തിലെ പുല്ലുകൾക്ക് പുതുനാമ്പ് വന്നുകഴിഞ്ഞിരുന്നു. എങ്ങോട്ടുനോക്കിയാലും ഹരിതരാശി മാത്രം. മനോഹരമായ സായാംസന്ധ്യ! 'അഹോ, രാഗവതീസന്ധ്യാ...'

മൈതാനത്തിന്റെ തെക്കു-കിഴക്കുഭാഗത്തുള്ള ഹിമനിരകളിൽ ഒരപൂർവ ദൃശ്യം വിജയ്കുമാർ ചൂണ്ടിക്കാട്ടിത്തന്നപ്പോഴാണ് ശ്രദ്ധിച്ചത്. ശ്രീപരമേശ്വരൻ അദൃശ്യനായി തപസ്സനുഷ്ഠിച്ച ഗുഹാഭാഗത്തുനിന്ന് അഗാധമായ താഴ്വരയിലേക്കു പതിക്കുന്ന വെള്ളച്ചാട്ടമായിരുന്നു ഈ ദൃശ്യം. മഞ്ഞ് ഉരുകിയപ്പോൾ ഗുഹാമാർഗം തുറന്നതുകൊണ്ടാണ് വെള്ളച്ചാട്ടം ആരംഭിച്ചതെന്ന് അദ്ദേഹം പറഞ്ഞു. ഇവിടന്നങ്ങോട്ട് അടുത്ത മഞ്ഞുകാലംവരെ ഈ വെള്ളച്ചാട്ടം നീണ്ടുനിൽക്കുമെന്നും സുഹൃത്ത് വിശദീകരിച്ചു. കൂട്ടുകാരെല്ലാം ഉണർന്നുകഴിഞ്ഞിരുന്നതിനാൽ ഞങ്ങൾ ആ ഭാഗത്തേക്ക് നടന്നു. നടത്തത്തിന്നിടയിൽ പുതിയതായി എത്തിച്ചേർന്ന തീർഥാടകരെ പരിചയപ്പെട്ടു. അവരുടെ യാത്രയുടെ ഉദ്ദേശ്യവും വിശദീകരിച്ചു.

ബേലൂർ ശ്രീരാമകൃഷ്ണ ആശ്രമത്തിലെ അന്തേവാസിയാണ് സ്വാമി ഗുഡകേശാനന്ദ. സ്വാമി വിശ്വനാഥ് മഹാരാജ് എന്ന പേരിലാണ് താൻ പരക്കെ അറിയപ്പെടുന്നതെന്നുകൂടി പറഞ്ഞപ്പോൾ സംതൃപ്തിയോടെ സ്വാമിജി തന്റെ മുണ്ഡനംചെയ്ത ശിരസ്സ് പതുക്കെ ചലിപ്പിച്ചു. ഹിമാലയയാത്ര സ്വാമിജിക്ക് ഒരു ഹരമാണ്. ദുഷ്കരമായ ട്രക്കിങ്ങിനൊന്നും ശ്രമിക്കാറില്ല. പ്രായം അതിന് തടസ്സമാണ്. ഹിമാലയത്തിലെ ആധ്യാത്മികകേന്ദ്രങ്ങൾ ലക്ഷ്യംവച്ച് എല്ലാ വർഷവും യാത്രചെയ്യാറുണ്ട്. ആർഷഗ്രന്ഥങ്ങളിൽ അവഗാഹം നേടിയ ഇദ്ദേഹത്തിന്, അതിന് സാക്ഷ്യംവഹിച്ച ഹിമാലയസാനുക്കളിലൂടെയുള്ള യാത്രകൾ ആത്മനിർവൃതി നൽകുന്നു. ധ്യാനത്തിന് അത്യുത്തമമായ ഇത്തരം പുണ്യസ്ഥലങ്ങളിൽ, ദീർഘസമയം സ്വാമിജി അതിൽ മുഴുകിയിരിയ്ക്കാറുമുണ്ട്. ആശ്രമവുമായി ബന്ധപ്പെട്ട കേന്ദ്രങ്ങളിൽ മാത്രമെ ആധ്യാത്മികപ്രഭാഷണങ്ങൾക്ക് പോകാറുള്ളൂ. ചിലപ്പോഴൊക്കെ പുറമെയുള്ള വിദ്യാഭ്യാസ സ്ഥാപനങ്ങളിലും ഇതിനുവേണ്ടി പോകാറുണ്ട്. ധനം ആർജിക്കുന്നതിനു വേണ്ടി ആധ്യാത്മികപ്രഭാഷണങ്ങൾ നടത്തുന്നത് സംന്യാസധർമ്മങ്ങൾക്ക് വിരുദ്ധമാണെന്ന് സ്വാമിജി ഉറച്ചുവിശ്വസിക്കുന്നു. ആശ്രമധർമങ്ങൾ അനുഷ്ഠിച്ച് ലളിതമായ സംന്യാസജീവിതം നയിക്കുന്ന സ്വാമിജിയോട് എനിക്ക് അതിയായ ബഹുമാനം തോന്നി. ബ്രഹ്മോറിൽവച്ചാണ് മണിമഹേഷ് യാത്രയെക്കുറിച്ച് അറിയുന്നത്. ഒരു ശ്രമം നടത്തിനോക്കാമെന്നുവച്ച് ഹഡ്സറിൽ വന്നു. അവിടെവച്ച് ബംഗാളികളായ രണ്ടുപേരെ കൂട്ടിനു കിട്ടി. ഒരു സംഘം മുകളിലേക്ക് കയറിയിട്ടുണ്ടെന്ന് അറിഞ്ഞപ്പോൾ തദ്ദേശീയരെ കൂട്ടിനു വിളിച്ച്

ഇവിടെവരെയെത്തി. ഡാൻചൊവരെ എത്തിച്ചേരാൻതന്നെ വളരെയധികം ക്ലേശിക്കേണ്ടിവന്നു. രണ്ടുദിവസം ഇവിടെ തങ്ങി, വിശ്രമിച്ചശേഷം, മുകളിലോട്ടുള്ള യാത്രയെക്കുറിച്ച് തീരുമാനമെടുക്കും.

ബംഗാളിൽനിന്നുള്ള മദൻ മോഹൻറായ്, അഭിജിത് ചന്ദ്ര എന്ന രണ്ടു സുഹൃത്തുക്കൾ ഹിമാലയത്തിലേക്ക് തീർഥാടകരെ കൊണ്ടുപോകുന്ന ശ്രമത്തിൽ ഏർപ്പെട്ടിരിക്കുന്നവരാണ്. ചതുർധാമയാത്ര, കാഠ്മണ്ഡുവഴി കൈലാസ്-മാനസസ്സരസ്സ് യാത്ര, ഗഢ്വാൾ ഹിമാലയത്തിലെ പഞ്ച-കേദാര യാത്ര എന്നിവയാണ് സാധാരണയായി സംഘടിപ്പിച്ചുവരുന്നത്. കിന്നർ-മണിമഹേഷ് കൈലാസ്യാത്രയെക്കുറിച്ച് അറിയുന്നത് ഈയിടെയാണ്. ബംഗാളിൽനിന്ന് ധാരാളം തീർഥാടകർ ഇവിടേക്ക് വരാൻ തയ്യാറായിട്ടുണ്ട്. യാത്രയുടെ വിശദാംശങ്ങൾ അന്വേഷിച്ചാണ് ബ്രഹ്മോറിൽ എത്തിയത്. ജന്മാഷ്ടമി സമയത്ത് തീർഥാടകരെയുംകൊണ്ട് ഇവിടെ വരാനാണ് ഉദ്ദേശ്യം. നാളെ കഴിഞ്ഞ് മുകളിലേക്ക് കയറാൻ ഒരു ശ്രമം നടത്തണം. പക്ഷെ, ഇതേവരെയുള്ള അനുഭവംവച്ച് നോക്കുമ്പോൾ ഈ ട്രക്കിങ്ങ് റൂട്ട് അത്യന്തം അപകടംപിടിച്ചതാണ്. സ്ത്രീകളടക്കമുള്ള ഒരു സംഘത്തെ ഇങ്ങോട്ടെത്തിക്കുന്ന കാര്യം തൽക്കാലം ചിന്തനീയമല്ല. കൈലാസ്- മാനസസരസ്സ് യാത്രയിൽ പ്രദക്ഷിണസമയത്ത് മൃഗങ്ങളെ ഉപയോഗിച്ചാൽ അത് സുഗമമായി നിർവഹിക്കാവുന്നതേയുള്ളു. ഇവിടെ അതുപോലും സാധ്യമല്ലാത്ത അവസ്ഥയാണ്. എന്തായാലും, തീർഥാടകരെ ഇങ്ങോട്ടെത്തിക്കുക എന്ന ദൗത്യം തൽക്കാലം ഉപേക്ഷിക്കുകയാണ്.

ഡാൻചൊ വെള്ളച്ചാട്ടത്തിന്റെ ഭംഗി ആസ്വദിക്കുന്നതിനുവേണ്ടി ഒരൊഴിഞ്ഞ സ്ഥലത്ത് ഞങ്ങൾ ഇരുന്നു. സ്വാമി ഗുഡകേശാനന്ദ മെഡിറ്റേഷൻ ചെയ്യാൻവേണ്ടി കുറച്ചുകൂടി ദൂരത്തേക്ക് മാറി ഇരുന്നു. രണ്ടു ഹിമശൃംഗങ്ങളുടെ ഇടയിലുള്ള വലിയ ദ്വാരത്തിൽനിന്നാണ് വെള്ളച്ചാട്ടം ആരംഭിക്കുന്നത്. അത് ഗുഹാദ്വാരമാണോയെന്ന് തിരിച്ചറിയാൻ മാർഗമൊന്നുമില്ല. കാരണം, അത്രക്കധികം ഉയരത്തിൽനിന്നാണ് അത് ആരംഭിക്കുന്നത്.

സ്വാമിജി പരിസരബോധമില്ലാതെ ധ്യാനത്തിൽ ലയിച്ച് ഇരിക്കുകയാണ്. ഞങ്ങളെല്ലാവരും ആ പുണ്യാത്മാവിനെ ശ്രദ്ധിച്ചു. ചെറിയൊരു ഇടവേളക്കുശേഷം ഡോക്ടർ എന്നോട് ഒരു സംശയം ഉന്നയിച്ചു. ലളിതമായ ജീവിതം നയിക്കുന്ന സംന്യാസിമാർക്ക് 'മഹാരാജ്' എന്ന നാമധേയം ഉചിതമാണോ? മഹാരാജാക്കന്മാരുടെയൊക്കെ കാലഘട്ടം എന്നേ അവസാനിച്ചുകഴിഞ്ഞു. യഥാർഥത്തിൽ, ഈ പേരുകൊണ്ട് ഇവർ എന്താണ് ഉദ്ദേശിക്കുന്നത്?

പെട്ടെന്ന് ഉത്തരം പറയാൻ എനിക്ക് സാധിച്ചില്ല. പല സംന്യാസിമാരും നാമധേയും സ്വീകരിക്കുന്നത് അവരുടെയൊക്കെ യുക്തിക്കനുസരിച്ചാണ്. സംന്യാസധർമങ്ങളോ മറ്റു ചിട്ടകളോ ഒന്നും അനുവർത്തിക്കാതെ, സംന്യാസദീക്ഷപോലും കൈക്കൊള്ളാതെയാണ് ചിലരൊക്കെ പേര് സ്വീകരിക്കുന്നത്. പല തരത്തിലുള്ള സംന്യാസസമ്പ്രദായങ്ങളും ഭാരതത്തിൽ നിലവിലുണ്ട്. ഇതിൽ ഏതാണ് അനുഷ്ഠിക്കുന്നത് എന്നുപോലും ചിലർക്ക് അറിയില്ല. ചൈതന്യങ്ങൾ, ഗിരികളാകുന്നു, ഗിരികൾ മഹാരാജാക്കൾ ആകുന്നു. മാറ്റ

ങ്ങൾ വീണ്ടും വന്നേക്കാം. "ഉദരനിമിത്തം ബഹുകൃതവേഷം" -എന്നാണല്ലോ ജഗത്ഗുരു ശ്രീശങ്കരാചാര്യർ ഇക്കൂട്ടരെ വിശേഷിപ്പിച്ചത്. ഹിമാലയത്തിലെ ദിവ്യസംന്യാസിമാരൊന്നും തങ്ങളുടെ പേരിന്റെകൂടെ മഹാരാജ് ചേർത്തു കാണുന്നില്ല. സ്വാമി വിവേകാനന്ദൻ, അദ്ദേഹത്തിന്റെ ഗുരു ശ്രീരാമകൃഷ്ണ പരമഹംസൻ തുടങ്ങിയ ശ്രേഷ്ഠർപോലും മഹാരാജ് പ്രയോഗം വർജിച്ചിട്ടുണ്ട്. വെറും ആലങ്കാരികമായിട്ടാണ് 'മഹാരാജ്' ചേർക്കുന്നതെങ്കിൽപ്പോലും ആ പ്രയോഗത്തിന്റെ അർത്ഥം ഊഹിച്ചപ്പോൾ ചിരിവന്നുപോയി. രാജ്യം ഭരിച്ചിരുന്ന മഹാരാജാക്കന്മാർ, തങ്ങളുടെ 10 ഉപകരണങ്ങൾ അഥവാ ഉപാധികൾ രാജാംഗദശകം എന്ന വാക്കിലൂടെ വ്യക്തമായി നിർവചനംചെയ്തിട്ടുണ്ട്. നാട്, മല, നദി, ഊര്, കൊട്ടാരം, കുതിര, ആന, മുരശ് (വാദ്യം), കൊടി, ചെങ്കോൽ എന്നിവയാണ് രാജാംഗദശകംകൊണ്ട് അർഥമാക്കുന്നത്. ഇതിന്റെയൊക്കെ അധിപനാണ് മഹാരാജാവ്. ലളിതമായ ജീവിതം നയിച്ച് ജനങ്ങൾക്ക് മാതൃക കാട്ടിക്കൊടുക്കേണ്ട സംന്യാസിമാർ, രാജ്യം ഭരിച്ചിരുന്ന മഹാരാജാക്കന്മാരെക്കാൾ ശ്രേഷ്ഠരാണ് എന്നും രാജാംഗദശകത്തിന്റെ അധിപന്മാരുമാണ് എന്നാണോ 'മഹാരാജ്' പ്രയോഗംകൊണ്ട് അർഥമാക്കുന്നത്? അതല്ല, അഞ്ച് ജ്ഞാനേന്ദ്രിയങ്ങളേയും അഞ്ച് കർമേന്ദ്രിയങ്ങളേയും അടക്കി, അതിന്റെ അധിപന്മാരാണ് തങ്ങൾ എന്ന അർഥത്തിലാണോ 'മഹാരാജ്' ചേർക്കുന്നത്? രാജാംഗദശകത്തിലെ 10 ഉപാധികളെ 10 ഇന്ദ്രിയധർമങ്ങളുമായി യോജിപ്പിച്ചുപറഞ്ഞാൽ മതിയല്ലൊ. മറ്റൊരു സാധ്യത കാണുന്നത് ചന്ദ്രഗോളത്തെ സംബന്ധിച്ചാണ്. രാജാ എന്നാൽ ചന്ദ്രൻ എന്നും അർഥമുണ്ട്. മഹാ എന്നുവച്ചാൽ, ശ്രേഷ്ഠമായ, മഹത്തരമായ, വളരെ ഉയർന്ന എന്നീ അർഥങ്ങളാണ്. അപ്പോൾ, മഹാരാജ് എന്നുവച്ചാൽ ചന്ദ്രനേക്കാൾ ശ്രേഷ്ഠമായ സംന്യാസി എന്നൊരു അർഥംകൂടി കിട്ടും!

ഗുഡാകേശാനന്ദസ്വാമിജി ധ്യാനത്തിൽനിന്ന് ഉണർന്നെഴുന്നേറ്റപ്പോൾ ഞങ്ങൾ എല്ലാവരും ചേർന്ന് ഢാബയിലേക്ക് മടങ്ങി. മഹാരാജ് പ്രയോഗത്തെക്കുറിച്ച് സ്വാമിജിയോട് ചോദിക്കാൻ ഡോക്ടർ ആഗ്രഹിച്ചുവെങ്കിലും ഞാൻ അദ്ദേഹത്തെ വിലക്കി. സാത്വികനായ, മട്ടും കളങ്കമില്ലാത്ത സ്വാമിജിയെ വെറുതെ വിഷമിപ്പിച്ചിട്ട് നമുക്കെന്ത് നേട്ടം.

സന്ധ്യ മയങ്ങിയതോടെ മഞ്ഞുവീഴ്ചയും മിതമായ കാറ്റും ആരംഭിച്ചു. കാലാവസ്ഥയിൽ വ്യതിയാനം വന്നുകഴിഞ്ഞിട്ടും തണുപ്പിന് കുറവൊന്നും തോന്നിയില്ല. ഢാബയുടെ മുറ്റത്ത് ഒരുക്കിയ തീക്കുണ്ഠത്തിന്റെ ചുറ്റും ഇരുന്ന് സംസാരിച്ച് ഞങ്ങൾ സമയം തള്ളിനീക്കി. നാലുകൈലാസങ്ങളും സന്ദർശിച്ചുകഴിഞ്ഞ എന്നോട് മദൻമോഹൻറായ് യാത്രാനുഭവങ്ങൾ പലതും ചോദിച്ചറിഞ്ഞു. സംഭാഷണമധ്യേ, കാഠ്മണ്ഡുവഴിയെയുള്ള കൈലാസയാത്രക്ക് എത്ര സംഖ്യയാണ് ഓരോ തീർഥാടകനിൽനിന്നും ഈടാക്കുന്നതെന്ന് ഞാൻ ചോദിച്ചു. കാഠ്മണ്ഡുവിലേക്കുള്ള വിമാനയാത്രയടക്കം എഴുപതിനായിരം രൂപയാണ് തങ്ങൾ ഓരോ തീർഥാടകനിൽനിന്നും വാങ്ങുന്നതെന്ന് അദ്ദേഹം

വ്യക്തമാക്കിയപ്പോൾ എനിക്കതിൽ അപാകത തോന്നിയില്ല.[1] അഷ്ടപാദിലേക്കുള്ള യാത്രയും ഈ സംഖ്യയിൽ ഉൾപ്പെടുമെന്നും അദ്ദേഹം കൂട്ടിച്ചേർത്തു. കൈലാസയാത്രയിൽനിന്നോ മറ്റു ഹിമാലയയാത്രകളിൽനിന്നോ തീർത്ഥാടകരെ ചൂഷണംചെയ്ത് അമിതമായ ധനം ആർജിക്കരുതെന്ന് ഞാൻ മദൻമോഹൻ റായിയോട് അഭ്യർത്ഥിച്ചു. ഒരു ചെറിയ സംഖ്യ മാത്രം തീർഥാടകരിൽനിന്ന് ഈടാക്കുന്നതിൽ തെറ്റില്ലതാനും. ബുദ്ധിമുട്ടുന്നതിന് ഒരു പ്രതിഫലം വേണമല്ലോ.

ഒമ്പത് മണി കഴിഞ്ഞപ്പോൾ എല്ലാവരും ഒന്നിച്ചിരുന്ന് ഭക്ഷണം കഴിച്ചു. വിശപ്പിന്റെ കാഠിന്യം മൂലമാകാം, റോട്ടിയും കിഴങ്ങുകറിയും ഏറ്റവും സ്വാദിഷ്ഠമായിത്തോന്നി. ബംഗാളിൽനിന്നുള്ള മധുരപലഹാരങ്ങൾ, ബംഗാളി സുഹൃത്തുക്കൾ വിളമ്പിയപ്പോൾ അതൊരു മധുരാനുഭൂതിയായിത്തീരുകയും ചെയ്തു. 10 മണി കഴിഞ്ഞപ്പോൾ തണുപ്പ് അതിരൂക്ഷമായി. പ്രാർഥിച്ചശേഷം നിദ്രയിൽ ലയിക്കുന്നതുവരെ മനസ്സിൽ തളംകെട്ടിനിന്നത് മണിമഹേഷ് കൈലാസത്തിലെ ദൃശ്യങ്ങളായിരുന്നു.

## XIII

ശാന്തമായ സുഖനിദ്രക്കുശേഷം ഉണർന്നെഴുന്നേറ്റപ്പോൾ ആറരമണി കഴിഞ്ഞിരുന്നു. ആദിത്യഭഗവാന്റെ ദീപ്തമായ സുവർണകിരണങ്ങൾ ഡാൻചൊ എന്ന പുണ്യഭൂമിയെ കനിഞ്ഞനുഗ്രഹിച്ചപ്പോൾ പ്രഭാതം മോഹിപ്പിക്കുന്ന വിധത്തിലായി. പ്രാതലിനുശേഷം ഞങ്ങൾ മടക്കയാത്രയ്ക്ക് തയ്യാറായി. സുഹൃത്തുക്കളിൽപ്പെട്ട രണ്ടുപേരെ ധാബയുടെ ചുമതലകൾക്കായി നിയോഗിച്ചശേഷം വിജയ്കുമാറും സംഘവും ഞങ്ങളെ അനുഗമിക്കാൻ തിടുക്കത്തിൽ ഒരുങ്ങി. സ്വാമിജിയോടും ബംഗാളി സുഹൃത്തുക്കളോടും മറ്റുള്ളവരോടും യാത്രപറഞ്ഞ് ഞങ്ങൾ നടന്നുതുടങ്ങിയപ്പോൾ സമയം 9 മണിയോടടുത്തിരുന്നു.

3 മണി കഴിഞ്ഞപ്പോൾ ഹഡ്സറിൽ എത്തിച്ചേർന്നു. ബ്രഹ്മോറിൽ അന്നു രാത്രി തങ്ങാനാണ് ഞങ്ങൾ ഉദ്ദേശിച്ചിരുന്നത്. പക്ഷെ, ചാറിച്ചാറി പെയ്തിരുന്ന മഴ ശക്തി പ്രാപിച്ചതിനാൽ ഹഡ്സറിൽ താമസിക്കാൻ നിർബന്ധിതരായിപ്പോയി. ബ്രഹ്മോർ എത്തുന്നതുവരെയുള്ള റോഡിൽ, മഴ പെയ്യുമ്പോൾ

1. ഗുജറാത്തിൽനിന്നുള്ള ഒരു സംന്യാസിയെ ദെൽഹിയിൽവച്ച് ഞാൻ പരിചയപ്പെട്ടിരുന്നു. 150 തീർഥാടകരെ കൈലാസത്തിലേക്ക് വർഷംതോറും കൊണ്ടുപോകുന്ന ഈ സ്വാമിജി ഓരോരുത്തരിൽനിന്നും അഡ്വാൻസ് ആയി വാങ്ങുന്നത് 50,000 രൂപ മാത്രമാണ്. സർക്കാരിന്റെ സബ്സിഡി സ്വാമിജി വാങ്ങിക്കുന്നുണ്ട്. സംഘത്തിൽ ഒരു ചാർട്ടേഡ് എക്കൗണ്ടന്റുണ്ട്. ഓരോ ചെലവും രേഖപ്പെടുത്തി, യാത്രാവസാനം മൊത്തം ചെലവായ സംഖ്യയെ തീർഥാടകരെക്കൊണ്ട് ഭാഗിക്കുന്നു. 5000 രൂപവരെയെങ്കിലും ഓരോ തീർഥാടകനും തിരിച്ചുകിട്ടും! ലാഭേച്ഛ ഒട്ടും ഇല്ലാതെ, ശിവസന്നിധിയിലേക്ക്, ഭക്തജനങ്ങളെ കൊണ്ടുപോയി എല്ലാവർക്കും ആത്മീയസാക്ഷാത്കാരത്തിന് വഴിയൊരുക്കുന്നു.

പ്രത്യേകിച്ച്, മലയിടിച്ചിൽ സാധാരണമായതിനാൽ യാത്രചെയ്യുന്നത് അപകടമാണ്. നാലുമണി കഴിഞ്ഞാൽ മൂടൽ മഞ്ഞിന്റെ ആധിക്യവും ഉണ്ടായേക്കാം. ഹിമാലയത്തിലെ അപകടകരമായവഴികളിൽക്കൂടി മൂന്നു മണിക്കു ശേഷമുള്ള യാത്ര ഒഴിവാക്കുകയാണ് സാധാരണയായി പതിവ്. മഴ പിന്നീട് ശക്തമായില്ലെങ്കിലും മിതമായ തോതിൽ പെയ്തുകൊണ്ടിരുന്നു. നനഞ്ഞു ചെളിപുരണ്ട വസ്ത്രങ്ങൾ തിരഞ്ഞുമാറ്റി പ്രത്യേകമൊരു ബാഗിൽ നിറക്കാനും, തുടർയാത്രക്ക് ആവശ്യമായ വസ്ത്രങ്ങളും മറ്റു സാധനങ്ങളും പ്രധാന ബാഗിൽ അടുക്കിവയ്ക്കാനുംമറ്റുമായി ഞങ്ങൾ കുറച്ചുസമയം വിനിയോഗിച്ചു. വിജയ്കുമാറിന്റെ തുക കണക്കാക്കി കൊടുത്തശേഷം, പ്രത്യേക ഉപഹാരമായി ഒരു സംഖ്യ നൽകുകയുംചെയ്തു. അദ്ദേഹത്തിന്റെ കൂട്ടുകാർക്ക്കൂടി ആ സംഖ്യയിൽനിന്ന് ഓഹരി നൽകണമെന്ന് പ്രത്യേകം നിർദ്ദേശിക്കുകയുംചെയ്തു. എന്റെ കടപ്പാട് ഇതുകൊണ്ടൊന്നും തീരുന്നതല്ല എന്നു തോന്നിയതിനാൽ വിജയ്കുമാറിനും മണ്ടു ഗദ്ദി സുഹൃത്തുക്കൾക്കുംകൂടി ഞാൻ നല്ലൊരു തുക സ്വകാര്യമായിട്ടും കൊടുത്തു. ഭൈറോഗാട്ടിയിൽവച്ച്, വൻപാറക്കല്ലിന്റെ രൂപത്തിൽവന്ന അപകടത്തിൽനിന്ന് ഞാൻ തലനാരിഴക്ക് രക്ഷപ്പെട്ട സംഭവം ഓർക്കുമ്പോഴൊക്കെ ഇവർ മൂന്നുപേരും എന്റെ സ്മൃതിപഥത്തിൽ തങ്ങിനിൽക്കാറുണ്ട്. ഈശ്വരേച്ഛകൊണ്ടാകാം, തക്കസമയത്ത് ഇവർ കൂവിവിളിച്ച് അപകടസൂചന തന്നത്.

മഞ്ഞുകാലത്ത് മണിമഹേഷ് കൈലാസത്തിലേക്ക് കാൽനടയായി യാത്ര ചെയ്യാൻ സാധിച്ചത് ഹൃദ്യമായൊരു അനുഭവമായി എന്റെ ജീവിതാവസാനംവരെ നിലനിൽക്കും. പ്രകൃതിശക്തിയുടെ അതിരൂക്ഷമായ പല ഭാവങ്ങളും നേരിട്ടനുഭവിക്കാൻ ഈ യാത്രകൊണ്ട് സാധിച്ചു. ഈശ്വരസാക്ഷാൽക്കാരത്തിലേക്കുള്ള ഒരു എളിയ കാൽവെപ്പ് കൂടിയായിരുന്നു ഈ തീർഥാടനം എന്നോർക്കുമ്പോൾ, ആ മഹാശക്തിക്കുമുമ്പിൽ ശിരസ്സ് തനിയെ കുനിഞ്ഞുപോകുന്നു...

കുറിപ്പ്:- മണിമഹേഷ് കൈലാസത്തിൽനിന്ന് ഒരു നേർരേഖ വരച്ചാൽ (ലോങ്ങ്ജിറ്റ്യൂഡ് 76° 37') അത് ചെങ്ങന്നൂർ മഹാദേവക്ഷേത്രത്തിന്റെ മുന്നിലെത്തും. (494-ാം പേജിലെ കളർചിത്രം ശ്രദ്ധിക്കുക).

# ശ്രീകണ്ഠ്മഹാദേവ് കൈലാസം

ഹിമാലയം അഞ്ചു വ്യത്യസ്തഭാഗങ്ങളിൽക്കൂടി ഭാരതഭൂമിയെ ഉറ്റുനോക്കുന്നു. കിഴക്കൻ ഹിമാലയം, ജമ്മുകാശ്മീർ ഹിമാലയം, കുമയൂൺ ഹിമാലയം, ഗഢ്വാൾ ഹിമാലയം, പിന്നെ ഹിമാചൽപ്രദേശ് ഹിമാലയം. ഹിമാലയപർവതനിരകളോടുചേർന്നുകിടക്കുന്ന മറ്റൊരു രാഷ്ട്രത്തിനും ഇത്തരമൊരു സൗഭാഗ്യം ലഭിച്ചിട്ടില്ല. 'പഞ്ച' എന്ന പദത്തിന് ആർഷസംസ്കാരവുമായിബന്ധപ്പെട്ട കൃതികളിൽ വളരെയേറെ പ്രാമുഖ്യമുണ്ട്. പഞ്ചാക്ഷരി, പഞ്ചകൈലാസം, പഞ്ചകേദാരം, പഞ്ചബദരി എന്നിങ്ങനെ അത് നീണ്ടുകിടക്കുന്നു.[1] പഞ്ചകൈലാസങ്ങളിൽപ്പെട്ടതാണ് ശ്രീകണ്ഠ്മഹാദേവ് കൈലാസം.

ഭാരതഭൂമിയിൽ ഉൾപ്പെട്ട ഹിമാലയത്തിന്റെ അഞ്ച് ഖണ്ഡങ്ങളിൽക്കൂടിയും നിരവധി തവണ സഞ്ചരിക്കുവാനുള്ള ഭാഗ്യം എനിക്കുണ്ടായിട്ടുണ്ട്. നേപ്പാൾ, ഭൂട്ടാൻ, തിബത്ത് എന്നീ രാജ്യങ്ങളിലെ ഹിമാലയഭാഗങ്ങളിലും എത്തിപ്പെട്ടിട്ടുണ്ട്. യാത്രകളിൽ ഭൂരിഭാഗവും കാൽനടയാത്രകളായിരുന്നു. അതുകൊണ്ടുതന്നെ അതിദുഷ്കരങ്ങളായ ഹിമാലയഭാഗങ്ങളിൽ നടന്നുകൊണ്ടുതന്നെചെന്നെത്താനും സാധിച്ചു. ഓരോ ദുർഘടയാത്ര കഴിയുമ്പോഴും കൂടുതൽക്കൂടുതൽ ദുർഘടമായ ലക്ഷ്യത്തിലേക്ക് വീണ്ടും പുറപ്പെട്ടു. പരി

---

1. പഞ്ചകർമേന്ദ്രിയങ്ങൾ (വാക്ക്, പാദം, പാണി, വായു, ഉപസ്ഥം), പഞ്ചഭൂതങ്ങൾ, പഞ്ചകർമങ്ങൾ (വമനം, രേചനം, നസ്യം, അനുവാസനം, നിരൂഹം), പഞ്ചകലകൾ (നിവൃത്തി, പ്രതിഷ്ഠ, വിദ്യ, ശാന്തി, ശാസ്ത്രമീതി), പഞ്ചകാലങ്ങൾ (പ്രാതഃകാലം, സംഗവകാലം, മദ്ധ്യാഹ്നം, അപരാഹ്നം, സായാഹ്നം), പഞ്ചകൃത്യങ്ങൾ (സൃഷ്ടി, സ്ഥിതി, സംഹാരം, തിരോഭാവം, അനുഗ്രഹം), പഞ്ചകോശങ്ങൾ, പഞ്ചഗവ്യം, പഞ്ചഗീതൃംഗങ്ങൾ (കൊട്ട്, പാട്ട്, നൃത്തം, വിദൂഷകഭാഷണം, പുരാണപാരായണം), പഞ്ചഗുരുക്കന്മാർ (മാതാ, പിതാ, മാതുലൻ, ജ്യേഷ്ഠൻ, വിദ്യാദാതാവ്), പഞ്ചജനം (ദേവകൾ, മനുഷ്യർ, ഗന്ധർവന്മാർ, നാഗങ്ങൾ, പിതൃക്കൾ), പഞ്ചപർവങ്ങൾ (ചതുർദശി, അഷ്ടമി, അമാവാസി, പൗർണമി, രവിസംക്രമണം), പഞ്ചപ്രമാണങ്ങൾ, പഞ്ചമരാഗം (നാഭി, ഉരസ്സ്, ഹൃദയം, കണ്ഠം, മൂർധാവ് ഈ അഞ്ചുസ്ഥാനങ്ങളിൽ തട്ടിപ്പുറപ്പെടുന്നതിനാൽ), പഞ്ചമവേദം (മഹാഭാരതം), പഞ്ചപാണ്ഡവന്മാർ, പഞ്ചകന്യകകൾ (അഹല്യ, ദ്രൗപതി, സീതാ, താരാ, മണ്ഡോദരി), പഞ്ചമഹാകാവ്യങ്ങൾ (രഘുവംശം, കുമാരസംഭവം, നൈഷധം, കിരാതാർജുനീയം, മാഘം), പഞ്ചമഹാകവികൾ (കാളിദാസൻ, ശ്രീഹർഷൻ, ഭാരവി, ഭട്ടി, മാഘൻ), പഞ്ചമഹായജ്ഞങ്ങൾ (സ്വാദ്ധ്യായം, അഗ്നിഹോത്രം, അതിഥി സൽക്കാരം, പിതൃതർപണം, ഭൂതബലി- ഇവ യഥാക്രമം ബ്രഹ്മയജ്ഞവും, ദേവയജ്ഞവും, മനുഷ്യയജ്ഞവും, പിതൃയജ്ഞവും, ഭൂതയജ്ഞവുമാണ്). 'പഞ്ച'യിൽ തുടങ്ങുന്ന നിരവധി പദങ്ങൾ ഇനിയുമുണ്ട്.

ചയസമ്പന്നരായ മലകയറ്റക്കാർ (Trekkers) വരെ ഒഴിഞ്ഞുനില്ക്കുന്ന ഓഫ്സീസണിൽപ്പോലും ഞങ്ങൾ ഹിമാലയത്തിലേക്ക് യാത്രചെയ്തു. നിരവധി അനുഭവങ്ങൾ ഉണ്ടായിട്ടുമുണ്ട്. നാളിതുവരെയുള്ള എന്റെ ഹിമാലയ യാത്രകളിൽ ഏറ്റവും കഠിനമായിത്തോന്നിയത് ഏതാണെന്നു ചോദിച്ചാൽ, എനിക്ക് ഒരു ഉത്തരം മാത്രമെയുള്ളു; ശ്രീകണ്ഠ്മഹാദേവ് കൈലാസം.

ദേവാസുരന്മാർ പാലാഴി കടഞ്ഞപ്പോൾ ആദ്യമായി പുറത്തുവന്നത് സർപ്പരാജാവ് വാസുകി ഛർദ്ദിച്ച ഹലാഹലം എന്ന കൊടുംവിഷമായിരുന്നു. സർവ്വദഹനമായ ഈ വിഷം സ്വയം പാനംചെയ്തുകൊണ്ട് ശ്രീപരമേശ്വരൻ ഭൂമിയെ രക്ഷിച്ചു. നീലനിറത്തിലുള്ള വിഷം കണ്ഠത്തിൽ തങ്ങിനിന്നതിനാൽ നീലകണ്ഠൻ എന്ന പേരിലും മഹാദേവൻ അറിയപ്പെട്ടു. ഭൂമിയെ രക്ഷിച്ച ശേഷം, ഭൂമിയിലെ ഏറ്റവും ഉത്തമവും പവിത്രവുമായ സ്ഥലത്ത് തപസ്സനുഷ്ഠിക്കാനായി പരമശിവൻ ഇരുന്നു. അനന്തരം മഹാവിഷ്ണുവും ബ്രഹ്മദേവനും സപ്തർഷികളും മറ്റു ശ്രേഷ്ഠമുനിമാരും ഇവിടെവന്ന് ശ്രീപരമേശ്വരനെ വന്ദിച്ചു. ഈ സ്ഥലമാണ് ശ്രീകണ്ഠ്മഹാദേവ് കൈലാസം. ഭസ്മാസുരനെ നിഗ്രഹിച്ചശേഷം തപസ്സനുഷ്ഠിക്കാനായി ഭഗവാൻ ഇവിടെ വന്നതായും വിശ്വാസമുണ്ട്. വനവാസകാലത്ത് പാണ്ഡവന്മാർ ഇവിടെ വന്ന്, അന്ന് അഞ്ചടിയോളം മാത്രം ഉയരമുണ്ടായിരുന്ന ശിവലിംഗത്തെ വണങ്ങി കൈലാസനാഥനെ പ്രാർഥിച്ചു. മഹാഭാരതയുദ്ധം ജയിച്ചുകഴിഞ്ഞാൽ, ഇവിടെ ഒരു മഹാക്ഷേത്രം പണിയണമെന്ന് പാണ്ഡവന്മാർ തീരുമാനിക്കുകയുംചെയ്തു. ശ്രീകണ്ഠ് മഹാദേവ് കൈലാസത്തിലേക്കുള്ള യാത്രാമധ്യേ, പാണ്ഡവരുടെ വനവാസവുമായി ബന്ധപ്പെട്ട പല സ്ഥലങ്ങളും ഇന്നും കാണാം. ഇവിടെയുള്ള ഭീംദ്വാർ എന്ന സ്ഥലത്തിന്നടുത്താണ് ബകൻ വസിച്ചിരുന്ന ഏകചക്രഗ്രാമം. ഈ രാക്ഷസനെ ഭീമസേനൻ വധിച്ചത് ഭീംദ്വാറിൽവച്ചാണ് എന്നു വിശ്വസിക്കുന്നു. മഹാഭാരതയുദ്ധം ജയിച്ചശേഷം പാണ്ഡവന്മാർ ഇവിടെ വന്ന് മുകളിൽ എത്തിയപ്പോൾ അന്തംവിട്ടുപോയി! തങ്ങൾ മുമ്പ് കണ്ടിരുന്ന അഞ്ചടിയോളംമാത്രം വരുന്ന ശിവലിംഗം, 90 അടി ഉയരമുള്ള ശിവലിംഗമായി വളർന്നുനിൽക്കുന്നു! ജ്യോതിഷപണ്ഡിതന്മാരെക്കൊണ്ട് പ്രശ്നംവച്ച് നോക്കിയപ്പോൾ, തന്നെ ഒരു ക്ഷേത്രത്തിനകത്ത് ഒതുക്കേണ്ടതില്ല എന്നായിരുന്നുവത്രെ മഹാദേവന്റെ ഹിതം. സർവവ്യാപിയായി തന്നെ ഈ നിലയിൽ ദർശിച്ചാൽ മതി. ക്ഷേത്രനിർമാണപദ്ധതി ഉപേക്ഷിച്ച് പാണ്ഡവന്മാർ തിരിച്ചുപോയി. ഗഢ്വാൾഹിമാലയത്തിലെ കേദാർനാഥ് ക്ഷേത്രം നിർമിച്ചതും പാണ്ഡവന്മാരായിരുന്നു. വർഷത്തിൽ ഒരു ദിവസം മാത്രമെ ശ്രീകണ്ഠ്മഹാദേവ് കൈലാസത്തിൽ പൂജചെയ്യുന്നുള്ളു; ശ്രാവണത്തിലെ സംക്രമദിവസം. സാധാരണയായി ജൂലായ് 10 മുതൽ ജൂലായ് 25 വരെയാണ് തീർഥാടനകാലം. മഞ്ഞിന്റെയും മഴയുടെയും ശല്യം കുറവാണെങ്കിൽ ജൂലായ് അവസാനംവരെ തീർഥാടനം അനുവദിക്കാറുണ്ട്. അതുകഴിഞ്ഞാൽ ഇവിടേക്കുള്ള തീർഥാടനം അസാധ്യമാണ്.

2009 ജൂലായ് ആദ്യവാരത്തിൽ ശ്രീകണ്ഠ്മഹാദേവ് കൈലാസയാത്ര

ലക്ഷ്യംവച്ച് ചരായൽ എന്ന ഹിൽറിസോർട്ടിൽ ഞങ്ങൾ ഒത്തുചേർന്നു. ഭൂപീന്ദറിനോ ഞങ്ങളുടെ സംഘത്തിൽപ്പെട്ട മറ്റാർക്കെങ്കിലുമോ ഈ യാത്രയെക്കുറിച്ച് ഒരറിവും ഇല്ലായിരുന്നു. കഴിഞ്ഞ യാത്രകളിലൊക്കെ ഇതേക്കുറിച്ച് അന്വേഷിക്കാൻ ഞാൻ ഇവരോട് ആവശ്യപ്പെട്ടിരുന്നു. അങ്ങനെയാണ്, ജൂൺ അവസാനവാരത്തിൽ ഒരു പ്രാദേശിക പത്രത്തിൽ വന്ന റിപ്പോർട്ട് ഇവരുടെ ശ്രദ്ധയിൽപ്പെട്ടത്. ഭൂപീന്ദർ ഉടനെത്തന്നെ എന്നെ വിവരം അറിയിക്കുകയും ഹിന്ദി പത്രത്തിൽ വന്ന വാർത്ത അതേപടി വായിച്ചുതരികയുംചെയ്തു. തീർഥാടനത്തിന്റെ പ്രത്യേകതകളെക്കുറിച്ചും സമയപരിധിയെക്കുറിച്ചും മാത്രമെ ഈ വാർത്തയിൽ എഴുതിയിരുന്നുള്ളൂ. എന്തൊക്കെ തയ്യാറെടുപ്പുകൾ വേണമെന്നും എത്രമാത്രം ദുർഘടമായ യാത്രയാണെന്നും മറ്റും അന്വേഷിച്ചറിയുന്നതിനുവേണ്ടിയാണ് ഞാൻ ക്ഷണത്തിൽ ചരായലിൽ എത്തിച്ചേർന്നത്.

2007 മുതൽ ഹിമാചൽപ്രദേശിലൂടെ ഞാൻ നിരന്തരം യാത്രചെയ്തിട്ടുണ്ട്. 'ദേവഭൂമിയിലൂടെ' എന്ന ഗ്രന്ഥരചനയ്ക്കുവേണ്ടി ഈ സംസ്ഥാനത്തിന്റെ മുക്കും മൂലയും അരിച്ചുപെറുക്കുന്നതുപോലെ യാത്രകൾചെയ്തു. മിക്കപ്പോഴും, യാത്രകളുടെ അടിസ്ഥാനകേന്ദ്രം ചരായൽ ആയിരുന്നു. ഭൂപീന്ദറടക്കം, ഞങ്ങളുടെ സംഘത്തിൽപ്പെട്ടവരെല്ലാം ഈ പ്രദേശത്തുകാരായിരുന്നു എന്നതിനു പുറമെ ഈ സ്ഥലത്തിന്റെ അഭൗമമായ സൗന്ദര്യവും കുളിരാർന്ന കാലാവസ്ഥയും എന്നെ ഇങ്ങോട്ടാകർഷിക്കുന്നതിൽ മുഖ്യപങ്കുവഹിച്ചുവെന്നതാണ് യാഥാർഥ്യം. ഇവിടെനിന്ന് സിംലയിലേയ്ക്ക് 40 കി.മീറ്റർ ദൂരമെയുള്ളൂ.

നാട്ടുരാജാക്കന്മാരുടെ ഭരണകാലത്ത് പട്യാല മഹാരാജാവ് തന്റെ രണ്ടാം ഭാര്യയ്ക്കുവേണ്ടി വിലയ്ക്കുവാങ്ങിയതാണ് ഈ മനോഹരമായ കുന്നിൻപ്രദേശം. ഭാര്യയുടെ പേരുതന്നെ മഹാരാജാവ് ഈ സ്ഥലത്തിനു നൽകി; ചരായൽ. ഹിമത്തൊപ്പിയണിഞ്ഞുനിലകൊള്ളുന്ന പർവതനിരകളാണ് വടക്കു-കിഴക്കു ഭാഗത്ത്. ബാക്കി ഭാഗങ്ങൾ സമൃദ്ധമായ വനമേഖലകളാൽ ചുറ്റപ്പെട്ടുകിടക്കുന്നു. 40 ചതുരശ്രകിലോമീറ്റർ മാത്രം വിസ്തീർണമുള്ള ചരായലിൽ ഒരു കൊച്ചു അങ്ങാടിമാത്രമെ ജനത്തിരക്കുള്ളതായിട്ടുള്ളൂ. പക്ഷെ, ഹോട്ടലുകളുടെ ഒരു പറുദീസയാണ് ഈ സ്ഥലം. വർഷം മുഴുവൻ കുളിരാർന്നകാലാവസ്ഥയാണ്. ജൂലായ്-ആഗസ്റ്റ് മാസങ്ങളിൽ തുടർച്ചയായി മഴപെയ്യും. ഡിസംബർ മുതൽ കനത്ത മഞ്ഞുവീഴ്ച ആരംഭിയ്ക്കും. ഇത് ഫെബ്രുവരിവരെ നീണ്ടുനിൽക്കും. റോഡുകളെല്ലാം രണ്ട്-മൂന്ന് അടി കനത്തിൽ മഞ്ഞുമൂടിക്കിടക്കും. PWD വകുപ്പുകാർ മഞ്ഞ് നീക്കിയാൽമാത്രമെ ഇക്കാലത്ത് ഗതാഗതം സാധ്യമാകുകയുള്ളൂ. മഞ്ഞുകാലം അവസാനിക്കുന്നതോടെ ഇവിടേക്ക് സഞ്ചാരികളുടെ ഒഴുക്ക് ആരംഭിക്കുന്നു. തലസ്ഥാനമായ സിംല ചൂടുകൊണ്ട് ഉഷ്ണിക്കുമ്പോൾ, തൊട്ടടുത്തുള്ള ചരായൽ കുളിരാർന്നകാലാവസ്ഥയിൽ മുങ്ങിക്കിടക്കും. ചൂടുകാലത്ത് ഇവിടെ താമസസൗകര്യം ലഭിക്കാൻ ബുദ്ധിമുട്ടാണ്. മലമടക്കുകളെ പ്രദക്ഷിണംവച്ച്

തിരിഞ്ഞ് കയറിയിറങ്ങിക്കിടക്കുന്ന വീതികുറഞ്ഞ റോഡാണെങ്കിലും, ഗതാഗതം കുറവായതിനാൽ ഒട്ടും തിരക്കനുഭവപ്പെട്ടില്ല. ദേവദാരു, പൈൻ, ഓക്ക് മരങ്ങൾ വളർന്നുനിൽക്കുന്ന റോഡിന്റെ ഇരുവശത്തും ശീതളഛായയില മർന്നുകിടക്കുന്ന, ഏകാന്തത തളംകെട്ടിനിൽക്കുന്ന, പ്രദേശങ്ങളാണ് ഭൂരിഭാഗവും. മലിനീകരണം തീരെ ഇല്ലാത്ത, പരിശുദ്ധമായ വായു നിറഞ്ഞു നിൽക്കുന്ന ഈ പ്രദേശങ്ങളിൽക്കൂടി ഒറ്റയ്ക്ക് സഞ്ചരിക്കുമ്പോൾ വല്ലാത്ത നിർവൃതിയാണ് അനുഭവപ്പെടുക. അങ്ങാടിയുടെ മുകൾഭാഗത്തുള്ള കുന്നിൻചെരുവിൽ ശിവ-കാളി ക്ഷേത്രമുണ്ട്. പട്യാല മഹാരാജാവിന്റെ പാലസ്സും ഇതിന്നടുത്താണ്. ലോകത്തിലെ ഏറ്റവും ഉയരംകൂടിയ ക്രിക്കറ്റ് ഗ്രൗണ്ട് ഛായലിലാണ്. ഇന്ത്യൻ കരസേനയുടെ ഒരു മേഖലാ ആസ്ഥാനം ഇവിടെ പ്രവർത്തിക്കുന്നതിനാൽ അങ്ങാടിയുടെ മറുവശം മുഴുവനും അവരുടെ കെട്ടിടസമുച്ചയങ്ങളും പരിശീലനസ്ഥലങ്ങളും മറ്റുമാണ്. ഇന്ത്യൻ ഡിഫൻസിന്റെ കീഴിലുള്ള പ്രശസ്തമായ അഞ്ച് രാഷ്ട്രീയ മിലിറ്ററി സ്കൂളുകളിൽ ഒന്ന് ഛായലിൽ ആണ്. സൈനികരുടെ മക്കൾക്കാണ് പ്രവേശനത്തിന് മുൻഗണന. പ്രവേശനപരീക്ഷയെഴുതി ജയിച്ചാൽ മറ്റുള്ളവരുടെ മക്കൾക്കും ലഭിക്കും. ഈ സ്കൂളിൽ എല്ലാം സൗജന്യമാണ്. ചിട്ടയോടുകൂടിയ വിദ്യാഭ്യാസം കൊടുത്ത് ഉത്തമപൗരന്മാരെ വളർത്തിയെടുക്കാനാണ് രാഷ്ട്രീയ മിലിറ്ററി സ്കൂൾ ശ്രമിക്കുന്നത്. 1958 -വരെ കിങ്ങ് ജോർജ് സ്കൂൾ എന്ന പേരിൽ അറിയപ്പെട്ടിരുന്ന സ്ഥാപനമാണ് പിന്നീട് രാഷ്ട്രീയ മിലിറ്ററി സ്കൂൾ ആയി മാറിയത്. പട്യാല മഹാരാജാവിന്റെ രണ്ടാം ഭാര്യയിലുണ്ടായ മകനാണ് മുൻ പഞ്ചാബ് മുഖ്യമന്ത്രിയായ ക്യാപ്റ്റൻ അമരീന്ദർ സിങ്ങ്. സസ്യ-പുഷ്പ-ഫലങ്ങൾ നട്ടുവളർത്തി ഉണ്ടാക്കുന്ന നഴ്സറികളും പഴത്തോട്ടങ്ങളും (Orchards) ഛായലിൽ ധാരാളമുണ്ട്. വന്യമൃഗസംരക്ഷണകേന്ദ്രത്തിന്റെ ഒരു ഭാഗമായ ഛായൽ എന്നും നിത്യസുന്ദരിയാണ്.

ഛായലിലും ഷിംലയിലും ഒരാഴ്ചയോളം താമസിച്ച് ശ്രീകണ്ഠ്മഹാദേവ് യാത്രയെക്കുറിച്ച് അന്വേഷണങ്ങൾ നടത്തിയെങ്കിലും നിരാശയായിരുന്നു ഫലം. 180 കിലോമീറ്ററിലധികം ദൂരമുള്ള രാംപുറിൽ ചെന്ന് അന്വേഷിക്കുകയാണ് നല്ലതെന്ന് ഷിംലയിലെ ഒരു ടാക്സി ഡ്രൈവർ പറഞ്ഞപ്പോൾ അപ്രകാരം ചെയ്യാമെന്ന് തീരുമാനിച്ച് ഞങ്ങൾ തിരിച്ചുപോന്നു. ഈ വർഷംതന്നെ ഈ യാത്രചെയ്യാൻ കഴിയുമോയെന്നുപോലും തീരുമാനിക്കാൻ കഴിയാത്ത ഒരവസ്ഥയിലായിപ്പോയി ഞങ്ങൾ. യാത്രയുടെ അനിശ്ചിതത്വം കാരണം രൂപ്സിങ്ങും സൻജയ്കുമാറും പിൻമാറാൻ തീരുമാനിച്ചു. ഞാനും രൂപീന്ദറും അനിൽകുമാറും പിറ്റെ ദിവസം രാംപൂർവരെ പോകാൻ നിശ്ചയിച്ചശേഷം പിരിഞ്ഞു.

കാലത്ത് 9 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ രാംപൂർ ലക്ഷ്യമാക്കി യാത്ര ആരംഭിച്ചു. കിന്നർകൈലാസ് യാത്രക്ക് പോയപ്പോഴാണ് ആദ്യമായി രാംപൂർ വഴി കടന്നുപോയത്. പിന്നീട് നിരവധി തവണ ഈ റൂട്ടിൽക്കൂടി പോകേണ്ടി വന്നിട്ടുമുണ്ട്. മഴക്കാലത്തിന്റെ ആരംഭലക്ഷണങ്ങൾ കാണിച്ചുകൊണ്ട് ഇട

യ്ക്കിടെ മഴ പെയ്തതിനാൽ ഉച്ചകഴിഞ്ഞ് രണ്ടുമണിക്കുശേഷമാണ് രാംപൂരിൽ എത്തിയത്. ഒരിടത്തരം ഹോട്ടലിൽ താമസമുറപ്പിച്ചശേഷം കുറച്ചു സമയം വിശ്രമിച്ചു. അനിൽകുമാറിന്റെ ഒരു ബന്ധു രാംപൂരിൽ ഉണ്ടെന്നുള്ള വിവരം അറിയാമായിരുന്നതിനാൽ യാത്രാമധ്യേ അദ്ദേഹവുമായി അനിൽ ബന്ധപ്പെട്ടിരുന്നു. വൈകുന്നേരം 6 മണിയ്ക്കുശേഷം അദ്ദേഹത്തിന്റെ താമസ സ്ഥലത്തേക്ക് ഞങ്ങളെ ക്ഷണിക്കുകയും ചെയ്തു.

രാംപൂരിൽനിന്ന് 10 കിലോമീറ്ററോളം ഉള്ളിലോട്ടുമാറി ഒരു ചെറിയ ഗ്രാമത്തിലാണ് ഈശ്വർചന്ദ് താമസിക്കുന്നത്. നല്ലൊരു കൃഷിക്കാരനാണ് ഇദ്ദേഹം. റിക്കോങ്ങ് പിയൊവിൽനിന്ന് കൽപയിലേക്കുള്ള വഴിയിൽ, അടിവാരത്ത്, ഉണ്ടായിരുന്ന ആപ്പിൾതോട്ടം വിറ്റശേഷം ഈശ്വർചന്ദ് ഈ ഗ്രാമത്തിൽ താമസമാക്കുകയാണുണ്ടായത്. ശ്രീകണ്ഠ്മഹാദേവ് കൈലാസയാത്രയെക്കുറിച്ചുള്ള വിശദാംശങ്ങൾ അറിയാനാണ് രാംപൂരിൽ വന്നതെന്ന്, അനിൽ തന്റെ ബന്ധുവിനെ അറിയിച്ചപ്പോൾ അദ്ദേഹം ഒന്നു പരുങ്ങി. താൻ ഈ യാത്രയിൽ പങ്കെടുത്തിട്ടില്ലെന്നും തന്റെ അടുത്ത ബന്ധുക്കളോ സുഹൃത്തുക്കളോ ഈ യാത്ര ചെയ്തതായി അറിവില്ലെന്നും അദ്ദേഹം തുറന്നുപറഞ്ഞു. കവലയിൽപ്പോയി ഒരന്വേഷണംനടത്തിയാൽ, ഒരുപക്ഷെ, വിശദാംശങ്ങൾ ലഭിച്ചേക്കുമെന്നും പറഞ്ഞ് അദ്ദേഹം ഞങ്ങളെ അങ്ങോട്ടേക്ക് ആനയിച്ചു. യാത്ര ചെയ്യേണ്ടസമയം ഇതാണെന്നും നിർമാണ്ട് എന്ന സ്ഥലത്തുപോയി തിരക്കിയാൽ പൂർണവിവരങ്ങൾ ലഭിക്കുമെന്നും ഈശ്വർചന്ദിന്റെ ഒരു സുഹൃത്ത് പറഞ്ഞുതന്നു. ഞങ്ങളുടെ സംഭാഷണം ശ്രദ്ധിച്ച ഒരു ഗ്രാമീണൻ, ശ്രീകണ്ഠ് യാത്രയുടെ ഒരു പോസ്റ്റർ കവലയുടെ അറ്റത്തുള്ള ഒരു പലചരക്കുകടയിൽ ഒട്ടിച്ചിട്ടുണ്ടെന്ന് പറഞ്ഞപ്പോൾ ഞങ്ങൾ അങ്ങോട്ട് നടന്നു. കടയുടെ ജനവാതിലിൽ ഒരു ബഹുവർണ പോസ്റ്റർ, ഹിന്ദി ഭാഷയിൽ, ഭംഗിയായി ഒട്ടിച്ചുവച്ചതു കണ്ടപ്പോൾ ഞങ്ങൾ കൂട്ടംകൂടി നിന്ന് അത് വായിച്ചു. '2009 -ലെ ശ്രാവണ സംക്രമത്തിനോടുബന്ധിച്ചുള്ള തീർഥാടനം ജൂലായ് 12 മുതൽ ആരംഭിക്കുന്നു. ജൂലായ് 25 വരെ മാത്രമെ തീർഥാടനം അനുവദിക്കുകയുള്ളൂ. സിംഗാഢ് എന്ന സ്ഥലത്താണ് അടിസ്ഥാന ക്യാമ്പ്. ഇവിടെനിന്ന് ട്രക്കിങ്ങ് ആരംഭിക്കുന്നു. വഴിയിൽ ഢാബകൾ ഉണ്ട്. നല്ല മനഃക്കരുത്തുള്ളവർ മാത്രം ഈ യാത്രയിൽ പങ്കെടുക്കുക. ഒരു മാസമെങ്കിലും വ്രതമെടുത്തവർ മാത്രം യാത്ര ചെയ്യാൻ ശ്രമിക്കുക. ശ്രീകണ്ഠ്മഹാദേവ് കൈലാസയാത്രയിൽ പങ്കെടുക്കുകയെന്നത് ഒരു മനുഷ്യജന്മത്തിലെ ഏറ്റവും ധന്യമായ മുഹൂർത്തമാണ്. സിംഗാഢിൽ പ്രവർത്തനം ആരംഭിച്ചിട്ടുള്ള ശ്രീകണ്ഠ കൈലാസ് സേവാസമിതിയുമായി ബന്ധപ്പെട്ടാൽ കൂടുതൽ വിവരങ്ങൾ ലഭിക്കും.'

ഇത്രയും വിവരങ്ങൾ ലഭിച്ചുവെങ്കിലും നിരവധി സംശയങ്ങൾ പിന്നേയും അവശേഷിച്ചു. പോർട്ടർ, ഗൈഡ് എന്നിവരെ അടിവാരത്തിൽ ലഭ്യമാണോ? ലഗ്ഗേജ് വഹിക്കുവാൻ കോവർക്കഴുതകളെ കിട്ടുമോ? ചെറിയ ഓക്സിജൻ സിലിണ്ടർ കരുതേണ്ടതുണ്ടോ? തീർഥാടനസമയമായതിനാൽ ഢാബകളിൽ ഇടം കിട്ടിയെന്നുവരില്ല. അതുകൊണ്ട്, ഒരു മുൻകരുതൽ എന്ന നിലയ്ക്ക്

കൂടാരം സ്വന്തമായി സംഘടിപ്പിക്കേണ്ടതുണ്ടോ? എന്റെ ഈ വക സംശയ ങ്ങൾക്ക് പലചരക്കുകടക്കാരൻ ഏതാനും വാചകങ്ങളിൽ മറുപടി തന്നു.

'-തദ്ദേശീയരായ പോർട്ടർമാരേയും വഴികാട്ടികളേയും ലഭിക്കുമോയെന്ന് ഉറപ്പുപറയാൻ പറ്റില്ല. കോവർക്കഴുതകൾക്കും, കുതിരകൾക്കും സഞ്ചരി ക്കാൻ സാധ്യമല്ലാത്ത ഒരു ഹിമാലയൻ റൂട്ട് ആണ് ഇത്. വഴിയുടെ കാഠിന്യ ത്തെക്കുറിച്ച് പിന്നെ കൂടുതൽ പറയേണ്ടതില്ലല്ലോ. തീർഥാടകർ നടന്നുതന്നെ കയറണം. ചെറുതും വലുതുമായ 52 പർവതങ്ങൾ കയറിയിറങ്ങിവേണം മുകളിലെത്താൻ. ഓരോ പോയന്റിലും ധാബകൾ വേണ്ടത്രയുണ്ടാകും. വൈഷമ്യങ്ങളെക്കുറിച്ച് ചിന്തിച്ചാൽ യാത്ര ഒരിയ്ക്കലും നടക്കില്ല. തണുപ്പ് അതികഠിനമായതിനാൽ അതിനെ നേരിടുവാനുള്ള കമ്പിളിവസ്ത്രങ്ങൾ വേണം.16-ാം തിയ്യതി സിംഗാഢിൽ എത്തി, പിറ്റേന്ന് മലകയറ്റം തുടങ്ങിയാൽ സംക്രമമുഹൂർത്തത്തിന് സാക്ഷ്യംവഹിക്കാൻ മുകളിൽ എത്താം. ഈ തീർഥാടനം ചെയ്ത ഒരു വ്യക്തിയെന്നനിലയ്ക്ക് ഇത്രയേ പറയാനുള്ളൂ.'

അത്താഴം കഴിച്ചശേഷംമാത്രം തിരിച്ചുപോയാൽ മതിയെന്ന് ഈശ്വർചന്ദ് സ്നേഹപൂർവം നിർബന്ധിച്ചപ്പോൾ ഞങ്ങൾക്ക് നിരാകരിക്കുവാൻ സാധി ച്ചില്ല. സന്ധ്യകഴിഞ്ഞപ്പോൾത്തന്നെ തണുപ്പ് തുടങ്ങിക്കഴിഞ്ഞിരുന്നതിനാൽ അദ്ദേഹത്തിന്റെ വസതിയിൽ, നെരിപ്പോടിന്നരികെ, ഞങ്ങൾ ഒത്തുചേർന്നു. ചൂടുള്ള പച്ചക്കറിസൂപ്പ് ഇടയ്ക്കിടെ നുകർന്നുകൊണ്ട് യാത്രയെക്കുറിച്ച് ചർച്ച ചെയ്ത് സമയം തള്ളിനീക്കി. രാത്രിഭക്ഷണം വളരെ വൈകിമാത്രം കഴി ക്കുന്ന കൂട്ടത്തിൽപ്പെട്ടവരായിരുന്നു ഇവരൊക്കെ. സംഭാഷണമധ്യേ, വിഷയം മാറ്റി, ഞാൻ ആപ്പിൾകൃഷിയെക്കുറിച്ച് ഈശ്വർചന്ദിനോട് ചോദിച്ചറിഞ്ഞു. ഇന്ത്യയിൽ ആപ്പിൾകൃഷിയുടെ രാജധാനിയാണ് ഹിമാചൽപ്രദേശ്.[1] ഈ നാണ്യവിളകൊണ്ട് സമ്പന്നരായവരാണ് ഈ പ്രദേശത്തുള്ളവർ. ഇന്ത്യയിലെ ഒട്ടുമിക്ക സ്ഥലങ്ങളിലും ഇവിടത്തെ ആപ്പിൾ എത്തുന്നുണ്ട്. സ്ഥിതിഗതി കൾ ഇങ്ങനെയിരിക്കെ ഈശ്വർചന്ദ് ആപ്പിൾതോട്ടം വിറ്റഴിച്ച് മറ്റു കൃഷികളി ലേക്ക് തിരിയുവാൻ എന്താണ് കാരണം. അദ്ദേഹത്തിന്റെ മറുപടി എന്നെ തെല്ലൊന്ന് അമ്പരപ്പിച്ചുകളഞ്ഞു.

ആപ്പിൾകൃഷിമേഖലയിൽ വൻകിടക്കാരും ചെറുകിടക്കാരും ഉണ്ട്. വൻകി ടക്കാരുടെ മാനേജ്മെന്റ് സംവിധാനം കുറ്റമറ്റതാകയാൽ അവർക്ക് സുഗമ മായി മുന്നോട്ടുപോകുവാൻ കഴിയും. ആപ്പിൾ കച്ചവടത്തിന്റെ നിയന്ത്രണം മുഴുവനും ഇവരുടെ കൈകളിലാണ്. 500-ൽ താഴെ മാത്രം മരങ്ങളുള്ള ചെറു കിടക്കാർക്ക് പ്രശ്നങ്ങൾ നിരവധിയാണ്. ഉൽപ്പാദനത്തിന് ശരിയായ വില ലഭിക്കാത്തതാണ് പ്രധാന പ്രശ്നം. കരാറെടുക്കുന്നവർ ഒറ്റക്കെട്ടായി നിന്ന് ഇവരെ ചൂഷണം ചെയ്യുകയാണ്. പ്രിയംകരമായ, ഏറെ മാധുര്യമുള്ള ചില

1. ബ്രിട്ടീഷ് ഭരണകാലത്ത്, ഹിമാചൽപ്രദേശിലെ സ്റ്റോക്ക് രാജകുടുംബമാണ് വിദേശ ത്തുനിന്ന് ആപ്പിൾ കൃഷി ഇവിടേക്ക് കൊണ്ടുവന്നത്. ഷിംല ആസ്ഥാനമാക്കിയാണ് സ്റ്റോക്ക് രാജകുടുംബം ഈ കൃഷി ആരംഭിച്ചത്. ഈ രാജകുടുംബത്തിലെ വിദ്യാ സ്റ്റോക്ക് കേന്ദ്രമന്ത്രിസഭയിലെ ഊർജവകുപ്പിന്റെ മന്ത്രിയാണ്.

ഇനം ആപ്പിൾ കൃഷിചെയ്യുന്നവർക്ക് കരാറുകാരെ നേരിടാം. പക്ഷേ, അത്തരം കൃഷിഭൂമികൾ ചില പ്രത്യേക സ്ഥലങ്ങളിൽ മാത്രമെയുള്ളൂ. കുറഞ്ഞ ഉൽപ്പാദനം, മഞ്ഞുവീഴ്ചയിലെ കുറവ്, പുഴുക്കുത്ത്, തോട്ടങ്ങളിലുണ്ടാകുന്ന വ്യാപകമായ രോഗബാധകൾ, പ്രായംചെന്ന മരങ്ങൾ തുടങ്ങി ആപ്പിൾ കൃഷിയെ പ്രതികൂലമായി ബാധിക്കുന്ന നിരവധി പ്രശ്നങ്ങൾ ഉണ്ട്. പരിചരണം ഏറ്റവും ആവശ്യമായ ഒരു കൃഷിയാണ് ഇത്. ഡിസംബർ മാസത്തിൽ ഇല പൊഴിച്ചുകഴിഞ്ഞാൽ, ജനുവരി/ഫെബ്രുവരി മാസത്തിൽ പ്രൂണിങ്ങ് നടത്തണം. കൊമ്പ്കോതൽ എന്ന ഈ പണിയിൽ, ചെറുശിഖരങ്ങൾ മുറിച്ചുമാറ്റി, ബോർഡോ മിശ്രിതം പുരട്ടി, പ്ളാസ്റ്റിക് കടലാസുകൊണ്ട് ചുറ്റിക്കെട്ടിയിടണം. ഇതിന്റെ താഴെയായി പൊടിച്ചുവരുന്ന പുതിയ കൊമ്പുകളിലാണ് ആപ്പിൾ വിളയുക. തായ്ത്തടിയിൽ രണ്ടടി ഉയരത്തിലും ബോർഡോ മിശ്രിതം പുരട്ടിയിട്ട് കീടബാധ തടയണം. ഉണങ്ങിക്കഴിഞ്ഞ വലിയ ശിഖരങ്ങളും മുറിച്ചുമാറ്റി മിശ്രിതം പുരട്ടിയിടണം. ഓരോ മരത്തിനും ഇത്രയേറെ പരിചരണം ആവശ്യമാണെന്നറിയുമ്പോഴാണ് ഇതിന്റെ പിന്നിലുള്ള അദ്ധ്വാനത്തിന്റെ വിലയറിയുക. 'An Apple a day, keeps the doctor away' എന്നൊരു പഴഞ്ചൊല്ലുണ്ടല്ലോ. പക്ഷേ, ആപ്പിൾ പറിച്ചെടുത്ത് കുത്തകക്കാരുടെ വലിയ ഗോഡൗണുകളിൽ എത്തിച്ചുകഴിഞ്ഞാൽ, അവിടെ ഈ പഴത്തിന്മേൽ ചെയ്യുന്ന കീടനാശിനി പ്രയോഗത്തെക്കുറിച്ചറിയുമ്പോഴാണ് ഞെട്ടിപ്പോവുക. ഹിമാചൽപ്രദേശിലെ ആപ്പിൾ കേരളത്തിന്റെ മുക്കിലും മൂലയിലുമുള്ള പഴക്കടകളിൽ ആഴ്ചകളോളം മാസ്മരനിറങ്ങളിൽ പ്രശോഭിച്ചിരിയ്ക്കുന്നതിന്റെ കാരണം ഉഗ്രവിഷമുള്ള കീടനാശിനിപ്രയോഗമാണ്. ആപ്പിൾ ഒരു നെല്ലിയ്ക്കയുടെ വലുപ്പമാകുമ്പോൾത്തന്നെ കീടങ്ങളുടെ ശല്യം ഒഴിവാക്കാൻ മാരകമായ വിഷപ്രയോഗം നടത്തുന്നുമുണ്ട്.

ഈശ്വർ ചന്ദിന്റേത് ഒറ്റപ്പെട്ട ഒരു അനുഭവമല്ലെന്ന്, പിന്നീടുള്ള യാത്രകളിൽ നടത്തിയ അന്വേഷണങ്ങളിൽനിന്ന് ബോധ്യമായി. ഹിമാചൽപ്രദേശിലെ ചെറുതും വലുതുമായ ആപ്പിൾ കൃഷിയിടങ്ങൾ ചെറി (Cherry) പഴങ്ങൾ കൃഷിചെയ്യാൻവേണ്ടി വഴിമാറിക്കൊടുക്കുന്നതിന്റെ ലക്ഷണങ്ങൾ കണ്ടുതുടങ്ങിയിട്ടുണ്ട്. ഭാലി, ഖലോഡ, കോട്ടിധർ, ഭഗാരി, സരോഗ, ജൻഗ തുടങ്ങിയ സ്ഥലങ്ങളിൽ ചെറി കൃഷി തുടങ്ങിയപ്പോൾ അതൊരു വൻവിജയമായിമാറി. ബുട്ടി പഞ്ചായത്ത് പ്രദേശത്ത് റെഡ് ചെറിയും അതിന്റെതന്നെ വിദേശസങ്കരവർഗമായ സ്റ്റെല്ല (Stella)യും, ഡ്യൂറന്യൂറ (Deura Neura)യും നല്ല രീതിയിൽ കൃഷി ചെയ്തുവരുന്നു. ഡ്യൂറ ന്യൂറ ഇനത്തിൽപ്പെട്ട ചെറി, റെഡ് ചെറിയേക്കാൾ ഇരട്ടി തൂക്കവും മൂന്നിരട്ടി വരുമാനവും കൂടുതൽ നൽകുന്നു. റെഡ് ചെറിയുടെ ഇപ്പോഴത്തെ മാർക്കറ്റ് വില കിലോഗ്രാമിന് 60 രൂപയാണെങ്കിൽ, മറ്റേതിന് 130-150 രൂപ വരെ ലഭിക്കുന്നു. തന്നെയുമല്ല, വിദേശസങ്കരവർഗം സ്വയംപരാഗണം (Self pollination) നടത്തുന്നതുമാണ്. പത്തുവർഷം മാത്രം പ്രായമുള്ള ഒരു ചെറി മരത്തിൽനിന്ന് സീസൺതോറും 15,000 രൂപവരെ ലഭിക്കുന്നുണ്ട്. Nauni Horticulture University പുതിയ ചെറി ഇനങ്ങൾ വികസിപ്പി

ച്ചിട്ടെടുത്തിട്ടുണ്ടെങ്കിലും കർഷകർ അത്തരം ചെറി തൈകൾ കൃഷി ചെയ്തു തുടങ്ങിയിട്ടില്ല. ചെറികൃഷിക്ക് ഏറ്റവും വലിയ ഭീഷണി പക്ഷികളിൽനിന്നും കാട്ടുപൂച്ചകളിൽനിന്നുമാണ്. മഴക്കാലത്ത് ആലിപ്പഴവർഷ(Hailstrom) വും മരങ്ങൾക്ക് നാശമുണ്ടാക്കുന്നു. മരങ്ങളെ വല (Anti hail net) കൊണ്ട് മൂടിയിട്ടാണ് കർഷകർ ഇതിൽനിന്നെല്ലാം രക്ഷനേടുന്നത്. സർക്കാരിന്റെ ഹോർട്ടികൾച്ചർ ഡിപ്പാർട്ട്മെന്റ് അതിന്റെ കീഴിലുള്ള ഹോട്ടികൾച്ചർ ടെക്നോളജി മിഷൻ വഴി വലകൾ വാങ്ങിക്കാൻ കർഷകർക്ക് 25000 രൂപവരെ സബ്സിഡി നൽകുന്നുമുണ്ട്. വരുംകാലങ്ങളിൽ ആപ്പിളിന്റെ രാജധാനി എന്ന പദവി ഹിമാചൽപ്രദേശിന് നഷ്ടപ്പെട്ടാൽ അതിൽ അത്ഭുതപ്പെടേണ്ടതില്ല.

അത്താഴത്തിനുശേഷം, ഈശ്വർചന്ദിനോട് നന്ദി പറഞ്ഞ് ഞങ്ങൾ രാംപൂരിലേക്ക് മടങ്ങി. ജൂലായ് 16 ന് സിംഗാഡിൽ എത്തിച്ചേരാനായി പിറ്റേന്ന് കാലത്ത് യാത്രതിരിയ്ക്കാമെന്ന തീരുമാനത്തോടെ ഞങ്ങൾ മുറികളിലേക്ക് കയറിപ്പറ്റി. അഞ്ചാമത്തെ കൈലാസയാത്ര സാധ്യമാകുമെന്ന തോന്നലോടെ കിടന്നപ്പോൾ പെട്ടെന്ന് ഉറങ്ങിപ്പോകുകയും ചെയ്തു.

## II

സുഖമായ നിദ്രയ്ക്കുശേഷം അഞ്ചുമണിക്ക് ഉണർന്നെഴുന്നേറ്റ് പുറത്തുവന്നുനോക്കിയപ്പോൾ പരിസരം മുഴുവനും മൂടൽമഞ്ഞാൽ മൂടപ്പെട്ടുകിടക്കുകയാണ്. ഹോട്ടൽ, നദീതീരത്തായതിനാൽ സത്‌ലജ് നദിയുടെ ഒഴുക്കിന്റെ ആരവം കാതുകളെ പ്രകമ്പനംകൊള്ളിപ്പിക്കുന്നരീതിയിൽ പുറത്തു കേൾക്കാം. യാത്രയ്ക്കാവശ്യമായ ചില വസ്തുക്കൾ അങ്ങാടിയിൽനിന്ന് സമാഹരിക്കേണ്ടതുണ്ടായിരുന്നതിനാൽ, ഒമ്പതുമണിയോടുകൂടി മുറികൾ ഒഴിഞ്ഞുകൊടുത്ത് ഞങ്ങൾ പുറത്തു കടന്നു. അന്നത്തെ യാത്രാലക്ഷ്യമായ ഭാഗിപൂൽ വരെയുള്ള വഴിയെക്കുറിച്ചും ചോദിച്ചറിയേണ്ടതുണ്ടായിരുന്നു. അങ്ങാടിയിലെ കൊച്ചു ശിവക്ഷേത്രത്തിൽ പ്രാർഥിച്ച് വഴിപാടുകൾനടത്തിയശേഷം പത്തുമണികഴിഞ്ഞപ്പോൾ ഞങ്ങൾ യാത്ര തുടങ്ങി.

സത്‌ലജ് നദിയുടെ മറുകരയിൽനിന്ന് പർവതങ്ങളെ വലംവച്ച് തിരിഞ്ഞുകയറിപ്പോകുന്ന ടാർറോഡ് നിർമാണ്ട് ഗ്രാമംവഴി ഭാഗിപൂലിൽ എത്തുമ്പോൾ 52 കിലോമീറ്റർ ദൂരം പിന്നിട്ടിരിക്കും. മലമടക്കുകളിലൂടെ യാത്രചെയ്ത് 19 കിലോമീറ്റർ കഴിഞ്ഞപ്പോൾ നിർമാണ്ട് എന്ന കുഗ്രാമത്തിൽ എത്തി. നല്ല തണുപ്പുണ്ടായിരുന്നതിനാൽ ഗ്രാമത്തിലെ ഒരു പെട്ടിക്കടയിൽനിന്ന് ഞങ്ങൾ ചായ കഴിച്ചു. മലമടക്കുകളിൽ വ്യാപിച്ചുകിടക്കുന്ന ഈ ഗ്രാമം അടിസ്ഥാന സൗകര്യങ്ങളുടെ കാര്യത്തിൽ പിന്നോക്കാവസ്ഥയിലാണ്. പക്ഷേ, പ്ലസ്ടു വരെ വിദ്യാഭ്യാസസൗകര്യമുണ്ടെന്നറിഞ്ഞപ്പോൾ സന്തോഷംതോന്നി. സിലബസ്സിൽ, ഇംഗ്ലീഷും ഹിന്ദിയും സംസ്കൃതവും നിർബന്ധവിഷയങ്ങളാണ് എന്ന വസ്തുത എന്നെ അതീവസന്തുഷ്ടനാക്കുകയുംചെയ്തു. ഗോതമ്പ്, ചോളം, മാതളനാരകം എന്നിവയാണ് ഇവിടത്തെ പ്രധാന കൃഷികൾ. മാതളനാരകം ധാരാളം കൃഷിചെയ്യുന്ന ഒരു മേഖലയാണ് ഇത്. സമൃദ്ധമായ

നാൽക്കാലിസമ്പത്താണ് ഈ ഗ്രാമത്തിന്റെ മറ്റൊരു ഐശ്വര്യം.

12 മണി കഴിഞ്ഞപ്പോൾ ഭാഗിപൂലിൽ എത്തി. ചെറിയ അങ്ങാടിയാണെങ്കിലും ഒട്ടുമിക്ക സാധനങ്ങളും ഇവിടെ ലഭ്യമാണ്. സസ്യഭോജനശാലകൾ വിരളമായതിനാൽ ഉച്ചഭക്ഷണം വേണ്ടെന്നുവച്ചു. അടിസ്ഥാനസൗകര്യങ്ങൾ നിർമാണ്ടിനെ അപേക്ഷിച്ച് മെച്ചമാണ് ഇവിടെ. വിദ്യാഭ്യാസം പ്ലസ്ടുവരെ മാത്രമെ ഇവിടേയും ഉള്ളൂ. പക്ഷേ, സംസ്കൃതംമാത്രം പഠിപ്പിക്കുന്ന ഒരു വിദ്യാലയം ഇവിടെയുണ്ടെന്നറിഞ്ഞപ്പോൾ സന്തോഷംകൊണ്ട് ഞാൻ വീർപ്പുമുട്ടിപ്പോയി. ദേവഭൂമിയിലല്ലേ ദേവഭാഷ ആദരിക്കപ്പെടേണ്ടത്. ഗ്രാമീണരുടെ ആരോഗ്യസംരക്ഷണത്തിന്നായി ഒരു കമ്മ്യൂണിറ്റി ഹെൽത്ത് സെന്ററും ഇവിടെ പ്രവർത്തിക്കുന്നുണ്ട്. എല്ലാതരം കൃഷികളും ഭാഗിപൂലിൽ ഉണ്ടെങ്കിലും ആപ്പിൾ, ഗോതമ്പ്, നെല്ല് എന്നിവയാണ് പ്രധാന കൃഷികൾ. ചേമ്പ്, വാഴ, മറ്റു പച്ചക്കറികൾ എന്നിവയെല്ലാം സമൃദ്ധമായി ഇവിടെ കൃഷിചെയ്യുന്നുണ്ട്. എഴുപതുശതമാനം ജനങ്ങളും പഹാഡി വർഗ്ഗത്തിൽപ്പെട്ടവരാണ്. കൂലിപ്പണിചെയ്തുകൊണ്ടാണ് ഇവർ ജീവിക്കുന്നത്. റേഷൻ സമ്പ്രദായം നിലവിലുള്ളതിനാൽ 40 കി. തൂക്കംവരുന്ന ഒരു ചാക്ക് ആട്ട 350 രൂപയ്ക്ക് ഇവർക്ക് ലഭിക്കും. പുറത്ത്, ഇരട്ടിയാണ് ഇതിന്റെ വില.

ഭാഗിപൂലിൽനിന്ന് അടുത്ത ലക്ഷ്യമായ ജാവൊ ഗ്രാമത്തിലേക്ക് 9 കിലോമീറ്റർ ദൂരമുണ്ട്. കുണ്ടും കുഴിയും നിറഞ്ഞ പരുക്കൻ പഞ്ചായത്ത് റോഡായതിനാൽ യാത്ര തികച്ചും ദുഷ്കരമാണ്. സത്‌ലജ് നദി ബാഗിപൂലിൽവച്ച് തിരിഞ്ഞുപോകുന്നു. തുടർന്ന് ജാവൊ ഗ്രാമംവരെയുള്ള യാത്ര നയൻഗംഗാനദീതീരത്തുകൂടിയാണ്. ശ്രീകണ്ഠമഹാദേവ് കൈലാസത്തിൽനിന്നാണ് നയൻഗംഗാനദി ഒഴുകിവരുന്നത്. ഭാഗിപൂലിൽവച്ച് അത് സത്‌ലജ് നദിയിൽ സംഗമിക്കുന്നു. ശ്രാവണമാസമായതിനാൽ മലമുകളിൽ കനത്ത മഴ പെയ്യുന്നുണ്ടെന്നുള്ളതിന്റെ തെളിവാണ് നയൻഗംഗയുടെ കുത്തൊഴുക്ക്. റോഡിന്റെ സ്ഥിതി തികച്ചും പരിതാപകരമായതിനാൽ, വീതികുറഞ്ഞ റോഡിൽനിന്ന് വാഹനം ഏതു നിമിഷത്തിലും നദിയിലേക്ക് കൂപ്പുകുത്താനുള്ള സാധ്യത ഏറെയാണ്. ചെളിയിൽ ചക്രങ്ങൾ പൂഴ്ന്നുപോയതിനാൽ പല സ്ഥലത്തും വാഹനം തള്ളിക്കയറ്റേണ്ടിവന്നു. നല്ലവരായ ഗ്രാമീണരുടെ സഹായംകൊണ്ട് ഇത്തരം ദുർഘടങ്ങൾ പിന്നിട്ടശേഷം ജാവൊ ഗ്രാമത്തിൽ എത്തിയപ്പോൾ സമയം ഒന്നരമണി കഴിഞ്ഞിരുന്നു.

തനി ഉൾനാടൻ ഗ്രാമപ്രദേശമാണ് ജാവൊ. ശ്രീകണ്ഠമഹാദേവ് കൈലാസയാത്രയ്ക്കുള്ള വാഹനഗതാഗതം ഇവിടെവരെ മാത്രമേയുള്ളൂ. ഇവിടന്നങ്ങോട്ട് കാൽനടയാത്ര ആരംഭിക്കുന്നു. ആകെ രണ്ടു കടകൾ മാത്രമെ ഈ കവലയിൽ ഉള്ളൂ; ഒരു ധാബയും ഒരു കൊച്ചു പലചരക്കുകടയും. ചുറ്റുമുള്ള മലമടക്കുകളിൽ ഗ്രാമീണരുടെ വസതികളും കൃഷിയിടങ്ങളുമാണ്. ഇവിടെത്തന്നെയാണ് ഏഴാം ക്ലാസ്സുവരെ കുട്ടികൾക്ക് പഠിക്കാനുള്ള വിദ്യാലയവും.

ഉച്ചഭക്ഷണം കഴിയ്ക്കാത്തതിനാൽ വിശന്നുപൊരിഞ്ഞ അവസ്ഥയിലാ

യിരുന്നു ഞങ്ങൾ. ഢാബക്കാരനും സഹായിയുംകൂടി റോട്ടിയും സബ്ജിയും തിടുക്കത്തിൽ തയ്യാറാക്കുന്നതിന്റെയിടയിൽ അവിടെക്കൂടിയ ഗ്രാമീണരോട് ഓരോ കാര്യങ്ങൾ ചോദിച്ചറിഞ്ഞ് ഞങ്ങൾ സമയം തള്ളിനീക്കി.

ഗോതമ്പും ചോളവുമാണ് പ്രധാനകൃഷികൾ. ആപ്പിൾ, നാശ്പതി, ഖുർമാനി എന്നീ പഴവർഗങ്ങളും ഇവിടെ ധാരാളമായി കൃഷിചെയ്യുന്നുണ്ട്. ആപ്പിൾ ഒഴികെയുള്ള മറ്റു ഫലവൃക്ഷങ്ങൾ കൃഷിയിടങ്ങളിലെ അതിരുക ളിൽ ആയതിനാൽ മറ്റു കൃഷികളെ ബാധിക്കുന്നില്ല. ഉരുളക്കിഴങ്ങും മറ്റു പച്ചക്കറികളും ഇടവിളകളായിട്ടാണ് കൃഷിചെയ്യുന്നത്. ഇവരുടെ ഉൽപ്പന്ന ങ്ങൾ രാംപൂരിൽ വിറ്റഴിക്കുന്നു. കീടനാശിനി പ്രയോഗങ്ങളും രാസവളങ്ങളും ഇല്ലാത്തതിനാൽ പച്ചക്കറികൾക്കെല്ലാം ആവശ്യക്കാർ നിരവധിയുണ്ടെന്നാണ് ഒരു ഗ്രാമീണൻ പറഞ്ഞത്. മലമുകളിൽനിന്ന് വർഷം മുഴുവനും നീരൊ ഴുക്ക് സമൃദ്ധമായതിനാൽ വെള്ളത്തിന് ഒട്ടും ക്ഷാമമില്ല. വൈദ്യുതി സൗക ര്യവും ഉള്ളതിനാൽ നയൻഗംഗയിലെ വറ്റാത്ത ജലവും കൃഷിക്കായി ഉപ യോഗിക്കുന്നു.

ശ്രീകണ്ഠ്മഹാദേവ് കൈലാസത്തിലേക്കുള്ള കയറ്റം അതികഠിനമായ തിനാൽ തീർഥാടകർ കുറവാണ്. കുള്ളു, ഷിംല ജില്ലകളിൽനിന്നാണ് ഭൂരി ഭാഗം തീർഥാടകരും എത്തുന്നത്. ചാണ്ഡിഗഢ്, അംബാല തുടങ്ങിയ സ്ഥല ങ്ങളിൽനിന്നും കുറച്ചൊക്കെ തീർഥാടകർ എത്തിച്ചേരാറുണ്ട്. അമ്പത്തിരണ്ട് മലകളുടെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നതിനാൽ പഹാഡി വർഗക്കാർക്ക് അവ രുടെ ചുറ്റുപാടുമുള്ള പർവതങ്ങളിൽനിന്ന് മുകളിൽ എത്താം. അവർക്കാർക്കും ഈ വഴിയെ വരേണ്ടതില്ല. സംക്രമദിവസം കഴിഞ്ഞാണ് പഹാഡികൾ തീർഥാടനം നടത്താറുള്ളത്. വനംവകുപ്പിന്റെ വഴിയടയ്ക്ക ലൊന്നും അവർക്ക് ബാധകമല്ല. മഴയും, മഞ്ഞും, മഞ്ഞുകാറ്റും, കുത്തനെ യുള്ള കയറ്റങ്ങളും തരണം ചെയ്തുവേണം മുകളിൽ എത്തിച്ചേരാൻ. ഓരോ വർഷവും മരണമടയുന്ന തീർഥാടകരുടെ എണ്ണം കൂടിക്കൂടിവരികയാണ്. വഴി മദ്ധ്യേ വൈദ്യസഹായത്തിന് സംവിധാനങ്ങൾ വളരെ പരിമിതമാണ്. മരണ മടഞ്ഞാൽ ശവശരീരം താഴെ എത്തിയ്ക്കാൻപോലും സാധിക്കാത്ത അവ സ്ഥയാണ്.

റോട്ടിയും പച്ചക്കറി സബ്ജിയും തയ്യാറായപ്പോൾ ഞങ്ങൾ ഭക്ഷണം കഴിച്ചു. ജാവൊ ഗ്രാമത്തിൽനിന്ന് ഒന്നോ രണ്ടോ പോർട്ടർമാരെ ലഭിക്കാൻ സാധ്യതയുണ്ടോയെന്ന് ഗ്രാമീണരോട് അന്വേഷിച്ചപ്പോൾ, അവരൊക്കെ സിംഗാഢിൽ താവളമടിച്ചിട്ടുണ്ടെന്നും അവിടെ തിരക്കിയാൽ മതിയെന്നും അവർ മറുപടി പറഞ്ഞു. ഗ്രാമീണർ ചൂണ്ടിക്കാണിച്ചുതന്ന ശ്രീകണ്ഠ് പർവ തഭാഗത്തേക്ക് നോക്കി കൈകൂപ്പി പ്രാർഥിച്ചശേഷം, ജാവൊ ഭൂമിയെ തൊട്ടു വണങ്ങി, ഞങ്ങൾ യാത്ര ആരംഭിച്ചു.

ജാവൊ ഗ്രാമത്തിൽനിന്ന് അന്നത്തെ ലക്ഷ്യമായ സിംഗാഢിലേക്ക് 4 കിലോമീറ്റർ ദൂരമേയുള്ളു. ഇത് ഒരു മണിക്കൂറിനുള്ളിൽ തരണം ചെയ്യാ മെന്നായിരുന്നു ധാരണ. ഗ്രാമത്തിൽനിന്ന്, നയൻ ഗംഗാനദിയ്ക്കു മുകളിൽ

നിർമിച്ച പുതിയ പാലത്തിന്മേൽക്കൂടി നടന്ന് മലയടിവാരത്തിലേക്കു പ്രവേശിച്ചപ്പോൾത്തന്നെ വഴിയുടെ സങ്കീർണത ബോധ്യപ്പെട്ടു. ഗ്രാമീണരുടെ കൃഷിയിടങ്ങൾക്കിടയിൽക്കൂടിയുള്ള ഒറ്റയടിപ്പാത മലയടിവാരത്തുനിന്ന് വളഞ്ഞുപുളഞ്ഞ് മുകളിലേക്ക് നീണ്ടുകിടക്കുകയാണ്. തുടക്കത്തിൽ, ആപ്പിൾത്തോട്ടങ്ങളായിരുന്നുവെങ്കിലും കൂടുതൽ ഉയരങ്ങളിലേക്ക് പ്രവേശിച്ചപ്പോൾ ആപ്പിൾ മറ്റു കൃഷികൾക്കായി വഴിമാറിക്കൊടുത്തതാണ് കണ്ടത്. ഗോതമ്പും ചോളവും മലയടിവാരങ്ങളിലെ വിശാലമായ കൃഷിയിടങ്ങളിൽ വിളവെടുപ്പിനു പാകമായിനിൽക്കുന്ന കാഴ്ച കണ്ണുകൾക്ക് നല്ലൊരു വിരുന്നാണ്. ഇടതുഭാഗത്തുള്ള മലമുകളിൽ ടിൻഡർ എന്നൊരു കൊച്ചുഗ്രാമമുണ്ട്. നാൽപ്പത്തിഅഞ്ചോളം കുടുംബങ്ങൾ ഇവിടെ താമസിക്കുന്നുണ്ടെന്ന് ഒരു ഗ്രാമീണൻ പറഞ്ഞു. സിംഗാഡ്‌വരെയുള്ള വിശാലമായ വയലുകളിൽ പണിയെടുക്കുന്നവരാണ് ഈ ഗ്രാമീണരെന്നും അദ്ദേഹം കൂടിച്ചേർത്തു.

നീണ്ടുകിടക്കുന്ന കയറ്റം കയറിക്കഴിഞ്ഞപ്പോൾ കുറച്ചു സമയം വിശ്രമിച്ചു. ശുദ്ധജലത്തിന് ഒട്ടും ക്ഷാമമില്ലാത്തതിനാൽ ധാരാളം വെള്ളം കുടിച്ച ശേഷമാണ് വിശ്രമിച്ചത്. എന്തൊരു സ്വാദാണ് ഈ തണുത്ത ശുദ്ധജലത്തിന്! നിരപ്പിന്റെ മുകളിൽനിന്ന് കുത്തനെ താഴോട്ടിറങ്ങിയശേഷം വീതികുറഞ്ഞ വഴിയിൽക്കൂടി മുന്നോട്ടു നടന്നു. തലേദിവസം കനത്ത മഴ പെയ്തതിന്റെ ലക്ഷണങ്ങൾ കൃഷിയിടങ്ങളിൽ കാണാനുണ്ട്. നടക്കുന്ന വഴിയിലും ചെളി കെട്ടിക്കിടന്നതിനാൽ യാത്ര ബുദ്ധിമുട്ടായിത്തോന്നി. ഇടതുഭാഗത്തുള്ള മലമുകളിൽനിന്ന് പാറക്കല്ലുകൾ താഴേയ്ക്ക് പതിയ്ക്കുന്ന സ്ഥലമായതിനാൽ, ഈ ഭാഗത്തുകൂടിയുള്ള യാത്ര അപകടംപതിയിരിക്കുന്ന ഒന്നായിമാറി. സ്ക്കൂൾ വിദ്യാഭ്യാസത്തിന് ജാവൊ ഗ്രാമംവരെ നടന്നു പോകേണ്ടതിനാൽ, ഈ ഭാഗത്തുള്ള കുട്ടികൾക്ക് യാത്ര ക്ലേശപൂർണമാണ്. ദിവസേന 8 കിലോമീറ്റർ നടന്നു യാത്ര ചെയ്തുവേണമല്ലോ ഇവർക്ക് വിദ്യാഭ്യാസം നിർവഹിയ്ക്കാൻ എന്നോർത്തപ്പോൾ വിഷമം തോന്നി.

അതുവരെ തെളിഞ്ഞുനിന്ന അന്തരീക്ഷം പെട്ടെന്ന് ഇരുണ്ടപ്പോൾ ആശങ്ക തോന്നി. സമയം 4 മണി കഴിഞ്ഞതേയുള്ളൂ. സിംഗാഡിലേയ്ക്കുള്ള ദൂരം, പകുതിയോളം ഇനിയും ബാക്കികിടക്കുന്നു എന്ന അറിവ് ഞങ്ങളുടെ ആശങ്ക ഇരട്ടിപ്പിച്ചു. അന്തരീക്ഷം കൂടുതൽ കനത്തതോടെ, മഴ പെയ്യുമെന്ന് ഉറപ്പായി. അരകിലോമീറ്ററെങ്കിലും ദൂരത്തായി കണ്ട ഒരു ഗ്രാമം ലക്ഷ്യംവച്ച് ഒരുവിധം വേഗത്തിൽ ഞങ്ങൾ നടന്നു. ഗ്രാമാതിർത്തിയിൽ എത്തിയപ്പോഴേക്കും മഴ പെയ്തുതുടങ്ങി. ഒരു ഗ്രാമീണന്റെ വസതിയോടുചേർന്നുള്ള കാലിത്തൊഴുത്തിലേക്ക് ഞങ്ങൾ ക്ഷണത്തിൽ ഓടിക്കയറി. അഭയംതേടിയ വീടിന്റെ നിർമാണത്തിന് പ്രത്യേകതയുള്ളതായി തോന്നി. അടിഭാഗം വാസയോഗ്യമല്ല. തൊഴുത്തും വിറകുപുരയും, ധാന്യവിളകൾ സൂക്ഷിക്കാനുമുള്ള സ്ഥലമായിട്ടാണ് ഇതുപയോഗിക്കുന്നത്. പത്തടിയോളം ഉയരമുള്ള ഒന്നാംനിലയിലാണ് കുടുംബം താമസിക്കുന്നത്. മഞ്ഞുകാലം തരണം ചെയ്യാനാണ് ഇത്തരത്തിൽ ഗൃഹനിർമാണം ചെയ്യുന്നത്.

പത്തുമിനിറ്റോളം കനത്തിൽ പെയ്തശേഷം മഴ നിലച്ചു. മൂടിക്കെട്ടിത്തന്നെ നിന്ന അന്തരീക്ഷത്തെ ഗൗനിക്കാതെ യാത്ര തുടർന്നു. പച്ചപ്പുൽക്കെട്ട് തലയിലേന്തി എതിരെവന്ന ഒരു ഗ്രാമീണനോട് ഗ്രാമത്തെക്കുറിച്ച് ചോദിച്ചപ്പോൾ അദ്ദേഹം ഒരു വിശദീകരണംതന്നു. ജുവാഗി ഗ്രാമത്തിലേക്കാണ് ഞങ്ങൾ പ്രവേശിച്ചിരിക്കുന്നത്. എഴുപതോളം കുടുംബങ്ങൾ ഇവിടെ താമസിക്കുന്നുണ്ട്. വിദ്യാഭ്യാസസൗകര്യങ്ങളൊന്നും ഇവിടെയില്ല. ഒരുവിധം വേഗത്തിൽ നടന്നാൽ ആറുമണിയ്ക്ക് മുമ്പ് സിംഗാഢിൽ എത്താം. വിശപ്പും ക്ഷീണവും അനുഭവപ്പെട്ടുതുടങ്ങിയിരുന്നതിനാൽ ചായ ലഭിക്കാൻ സാധ്യതയുണ്ടോ എന്നാരാഞ്ഞപ്പോൾ, അദ്ദേഹം തലകുലുക്കി മുന്നോട്ട് കൈചൂണ്ടിക്കാണിച്ചു.

ഒറ്റനോട്ടത്തിൽത്തന്നെ, ജുവാഗി ഗ്രാമം സാമ്പത്തികമായി മെച്ചപ്പെട്ടവരുടേതാണെന്ന് ബോധ്യപ്പെട്ടു. കോൺക്രീറ്റിലും മരത്തിലും നിർമിച്ച വീടുകൾ ഇവിടെയുണ്ട്. വൈദ്യുതിസൗകര്യമുള്ളതിനാൽ മിക്കവീടുകളിലും ടെലിവിഷൻ ആന്റിന ഉയർന്നുനിൽക്കുന്നുണ്ട്. വീടുകൾക്കും, അതിനോട് ചേർന്നു നിർമിച്ച കാലിത്തൊഴുത്തുകൾക്കും പൊതുവെ, വൃത്തിയുള്ളതായി തോന്നി. അറ്റം കാണാത്തപോലെ, വിശാലമായ കൃഷിയിടങ്ങൾ നീണ്ടുകിടക്കുന്നു. നയൻഗംഗാ നദി ഗ്രാമത്തെ വലംവച്ച് ഒഴുകുന്നതിനാൽ ജലസേചന സൗകര്യം ഉണ്ട്. ആപ്പിൾ, ഗോതമ്പ്, ചോളം എന്നിവയാണ് പ്രധാന കൃഷികൾ. ഉരുളക്കിഴങ്ങും, മറ്റു പച്ചക്കറികളും ഇടവിളകളായി കൃഷി ചെയ്യുന്നു. വാഴ, പയർ എന്നിവയും ഇക്കൂട്ടത്തിൽ കണ്ടപ്പോൾ എനിക്ക് കൗതുകം തോന്നി. നടവഴിയിൽനിന്ന് മാറി ഒരു ആൽമരത്തിന്റെ ചുവട്ടിൽ താൽക്കാലികമായി കെട്ടിയ ചായക്കട കണ്ടപ്പോൾ ഞങ്ങൾ അങ്ങോട്ട് ചെന്നു. പഹാഡി ഭാഷയിൽ എഴുതിയ ഒരു ബാനർ കടയുടെ മുൻഭാഗത്ത് വലിച്ചുകെട്ടിയിട്ടുണ്ട്. തീർഥാടകർക്ക് ചായയും പലഹാരങ്ങളും സൗജന്യമായി കഴിച്ച് വിശ്രമിക്കാമെന്നാണ് ബാനറിൽ എഴുതിയിരിക്കുന്നതെന്ന് ഭൂപീന്ദർ എന്റെ ചെവിയിൽ മന്ത്രിച്ചു. ചായയും ഉരുളക്കിഴങ്ങ് ബോണ്ടയും അകത്തുചെന്നപ്പോൾ ക്ഷീണമൊക്കെ മാറിക്കിട്ടി. ഗ്രാമീണരുടെ വകയാണ് ഈ സേവനമെന്ന് കടയിൽനിന്ന് മനസ്സിലായി.

അന്തരീക്ഷം മൂടിക്കെട്ടിത്തന്നെനിലകൊണ്ടു. തണുപ്പാണെങ്കിൽ ഓരോ നിമിഷവും വർധിച്ചുകൊണ്ടിരുന്നു. മഞ്ഞുവീഴ്ച സന്ധ്യയ്ക്കുമുമ്പുതന്നെ ആരംഭിക്കുമെന്ന് ഒരു ഗ്രാമീണൻ മുന്നറിയിപ്പുനൽകിയപ്പോൾ, പരമാവധി വേഗത്തിൽ ഞങ്ങൾ നടന്നു. ഗ്രാമം പിന്നിട്ടതോടെ തികച്ചും വിജനമായ പ്രദേശത്തുകൂടിയായി തുടർന്നുള്ള യാത്ര. മലമുകളിൽനിന്ന് തണുത്ത കാറ്റ് താഴ്വരയിലേക്ക് വീശിയെത്തിയതോടെ തണുപ്പിന് വീണ്ടും ശക്തികൂടി. അസ്തമനസൂര്യൻ ഏതുഭാഗത്താണെന്നുപോലും അറിയാൻ കഴിഞ്ഞില്ല. ഉച്ചഭാഷിണിയിൽക്കൂടി സംഗീതത്തിന്റെ അലകൾ കാതുകളിൽ പതിച്ചുതുടങ്ങിയപ്പോൾ സിംഗാഢ് അടുത്തെത്തിക്കഴിഞ്ഞുവെന്ന് മനസ്സിലായി.

ആറുമണിയോടുകൂടി ഞങ്ങൾ സിംഗാഢിൽ എത്തി. നയൻ ഗംഗാനദിയുടെ തീരത്താണ് തീർഥാടകർക്കുവേണ്ടിയുള്ള താൽക്കാലിക ഷെഡ്ഡുകൾ

ഒരുക്കിയിട്ടുള്ളത്. ഇരുപതോ ഇരുപത്തിയഞ്ചോ തീർഥാടകരെ ഒരു മുറിയിൽ താമസിപ്പിക്കും. കമ്പിളിയടക്കം ഒരു ദിവസത്തേയ്ക്ക് 100 രൂപയാണ് ഇവർ വസൂലാക്കുന്നത്. ഭക്ഷണം പുറത്തുനിന്ന് കഴിക്കണം. താൽക്കാലിക ഭക്ഷണശാലകൾ മറ്റൊരു ഭാഗത്ത് തുറന്നിട്ടുണ്ട്. ഇതിന്റെയൊക്കെ ഇടയിലായി വഴിവാണിഭക്കാരുടെ കച്ചവടങ്ങളും ഉണ്ട്. തീർഥാടകരുടെ തിരക്ക് അധികമൊന്നും ഇല്ലെങ്കിലും വൃത്തിഹീനമായ ചുറ്റുപാടായതിനാൽ ഞാൻ സംശയിച്ച് നിന്നു. നദിയിൽ കുളിച്ച് കയറിവരികയായിരുന്ന ഒരു സംന്യാസി എന്നെ കണ്ടപ്പോൾ ഒരു നിമിഷംനിന്ന്, താമസം ആവശ്യമുണ്ടെങ്കിൽ തന്റെ കൂടെ വരുവാൻ പറഞ്ഞു. മുഖഭാവം വളരെ കുലീനമായിത്തോന്നിയതിനാൽ ഞാൻ അദ്ദേഹത്തെ അനുഗമിച്ചു. നൂറുമീറ്ററോളം മുന്നോട്ട് പോയപ്പോൾ നദീതീരത്തുള്ള ഒരൊഴിഞ്ഞ സ്ഥലത്ത് വിശാലമായ ഒരു ഷെഡ്ഡ് കണ്ടു. ടിൻഷീറ്റുകൊണ്ട് മേഞ്ഞ്, നിലത്ത് മുഴുവനും ചൗക്കാളം വിരിച്ച് ഭംഗിയാക്കിയ ഈ ഷെഡ്ഡിൽ ചുരുങ്ങിയത് നൂറ് തീർഥാടകർക്കെങ്കിലും സുഖമായി കഴിഞ്ഞുകൂടാം. നല്ല വൃത്തിയും വെടിപ്പുമുള്ള സ്ഥലം. സംന്യാസിയുടെ കൂടെ വന്നുകയറിയ ഞങ്ങളെ അവിടത്തെ കാവിവസ്ത്രധാരികളായ രണ്ടുപേർ സ്വീകരിച്ചാനയിച്ചു. ഞങ്ങളുടെ ലഗ്ഗേജ് ഒരു മൂലയിൽ വയ്ക്കാനും, അവിടെ മൂന്ന് കിടക്കസ്സഞ്ചികൾ വിരിച്ചിടാനും അവർ സഹായിച്ചു.

ഷെഡ്ഡിന്റെ അറ്റത്തുള്ള മണ്ഡപത്തിലേക്ക് സംന്യാസി ഞങ്ങളെ കൂട്ടിക്കൊണ്ടുപോയി. കമനീയമായി അലങ്കരിച്ചിട്ടുണ്ട് മണ്ഡപം. പാർവതീ-പരമേശ്വരൻമാരുടെ വലിയ വിഗ്രഹത്തിനു താഴെ ഗണപതിയും സുബ്രഹ്മണ്യനും ഉണ്ട്. അഞ്ചടി സമചതുരത്തിലുള്ള ഒരു ഹോമകുണ്ഡം പ്രതിഷ്ഠകൾക്കു മുമ്പിലായി എരിഞ്ഞുകൊണ്ടിരിക്കുന്നു. അതിന്റെ തൊട്ടടുത്തായി ഒരു സംന്യാസി ധ്യാനനിമഗ്നനായി ഇരിക്കുന്നുണ്ട്. ദേവദാരു വൃക്ഷത്തിന്റെ വിറകാണ് ഹോമകുണ്ഡത്തിൽ എരിഞ്ഞുകൊണ്ടിരിയ്ക്കുന്നത്. കുന്തിരിക്കവും സാമ്പ്രാണിയും എരിയുന്ന ഒരു കലത്തിൽനിന്ന് ധൂമപടലങ്ങൾ ഉയരുന്നുണ്ട്. കൂട്ടത്തോടെ കത്തിച്ചുവച്ച ചന്ദനത്തിരികളും പുക വമിപ്പിച്ചുകൊണ്ടിരിക്കുന്നു. ഐശ്വര്യത്തോടെ കത്തുന്ന നെയ്ത്തിരികൾ മണ്ഡപത്തെ ദീപ്തിമത്താക്കുന്നു. തികച്ചും ഭക്തിനിർഭരമായ ഒരന്തരീക്ഷം. ധ്യാനത്തിൽ ഇരിയ്ക്കുന്ന സംന്യാസിയെ ഞാൻ സൂക്ഷ്മമായി നിരീക്ഷിച്ചു. കണ്ണുകൾ അടഞ്ഞാണിരിയ്ക്കുന്നതെങ്കിലും, മറ്റു ലക്ഷണങ്ങൾകൊണ്ട് ഇദ്ദേഹം ഒരു സിദ്ധിനേടിയ യോഗിയാണെന്ന് മനസ്സിലാക്കാൻ സാധിച്ചു. സ്വാമിജിയുടെ ഭ്രൂമദ്ധ്യം ഇടയ്ക്കിടെ തുടിക്കുന്നതും അവിടെ രണ്ടുമൂന്നു തുള്ളി വിയർപ്പുകണങ്ങൾ ഉരുണ്ടുകൂടിനിൽക്കുന്നതും ഞാൻ വിസ്മയത്തോടെ നോക്കിനിന്നു.

പ്രാർഥിച്ചശേഷം ആതിഥേയനോടൊപ്പം തിരിച്ചുനടക്കുമ്പോൾ പരിചാരകൻ ഓരോ കപ്പ് ചായ തന്നു. അന്തരീക്ഷം തണുത്തു മരവിച്ചുകഴിഞ്ഞിരുന്നതിനാൽ ചൂടുള്ള ചായ ഏറെ ഗുണംചെയ്തു. രുപീന്ദറും വിനയ്കുമാറും പുറത്തൊന്ന് കറങ്ങിവരാമെന്നു പറഞ്ഞ് സ്ഥലംവിട്ടപ്പോൾ ഞാനും സംന്യാ

സിയും സംഭാഷണത്തിൽ മുഴുകി. സ്വയം പരിചയപ്പെടുത്തിയശേഷം ഞാൻ സംന്യാസിയുടെയും ഗുരുവിന്റെയും വിശദാംശങ്ങൾ ആരാഞ്ഞു. എന്റെ യാത്രകളെക്കുറിച്ചും ഞാൻ രചിച്ച പുസ്തകങ്ങളെക്കുറിച്ചും മറ്റും അദ്ദേഹം കൂടുതൽ വിവരങ്ങൾ ചോദിച്ചറിഞ്ഞു. അതിനുശേഷം ആശ്രമത്തെക്കുറിച്ചും ഗുരുവിനെക്കുറിച്ചും വിവരിച്ചുതന്നു.

ശ്രീനിർമൽഗിരി കരൗരി ബാബ ഉത്തരാഖണ്ഡ് സ്വദേശിയാണ്. വളരെ ചെറുപ്പത്തിൽ ഹിമാലയത്തിൽ എത്തിപ്പെട്ടു. ദിവ്യയോഗിയായ നീംബ് കരൗരി ബാബയുടെ ശിഷ്യനായ രാജേന്ദ്ര കരൗരി ബാബ എന്ന യോഗിയായിരുന്നു ഗുരു. ക്രിയായോഗം ഗുരുവിൽനിന്ന് വിധിയാംവണ്ണം അഭ്യസിച്ചു. നിരവധി വർഷം ഹിമാലയത്തിൽത്തന്നെയായിരുന്നു വാസം. കഴിഞ്ഞ കുറച്ചുവർഷങ്ങളായി, താഴെ സമതലങ്ങളിൽ ഇറങ്ങി ജനങ്ങൾക്ക് ഉപകാരപ്രദമായ പ്രവർത്തനങ്ങളിൽ ഏർപ്പെടുന്നുണ്ട്. പാവപ്പെട്ട ഗ്രാമീണരെ സഹായിക്കുക, മഹാതീർഥാടനകേന്ദ്രങ്ങളിൽ താമസവും ഭക്ഷണവും സൗജന്യമായി ഏർപ്പെടുത്തുക, ക്രിയായോഗത്തിന്റെ ബാലപാഠങ്ങൾ സാധാരണക്കാർക്ക് പഠിപ്പിച്ചുകൊടുക്കുക, കാലാവസ്ഥാകെടുതികൾ സംഭവിക്കുന്ന സ്ഥലങ്ങളിൽ ക്യാമ്പ്ചെയ്ത് സഹായങ്ങൾ ചെയ്യുക തുടങ്ങി നിരവധി കാര്യങ്ങൾ ബാബ ചെയ്യുന്നുണ്ട്. ബാബയുടെ അനുഗ്രഹംകൊണ്ട് ഫലപ്രാപ്തിനേടിയവരും, ഇത്തരം സാമൂഹ്യപ്രവർത്തനങ്ങളിൽ താൽപ്പര്യമുള്ള പണക്കാരും ബാബയെ സാമ്പത്തികമായി സഹായിക്കുന്നു. ബാബ പണം കൈകാര്യം ചെയ്യുന്നില്ല. ബാങ്ക് എക്കൗണ്ടുപോലും ബാബയ്ക്ക് ഇല്ല. 10 ലക്ഷത്തിലധികം രൂപ ചെലവുവരുന്നതാണ് ശ്രീകണ്ഠമഹാദേവ് തീർഥാടകർക്കായി ഒരുക്കിയിട്ടുള്ള ഈ സംരംഭം. ഇത് ഒരു ഭക്തന്റെ വഴിപാടാണ്. ചായയും ഭക്ഷണവും ഇവിടെ എപ്പോഴും ലഭ്യമാണ്. എത്രപേർ വന്നാലും വിരോധമില്ല. അതിനുള്ള സന്നാഹങ്ങൾ ഇവിടെ ഒരുക്കിയിട്ടുണ്ട്. തീർഥാടകർക്ക് കിടക്കാൻ കിടക്കസ്സഞ്ചിയും കമ്പിളികളും കൊടുക്കും.

മണ്ഡപത്തിൽ കൂട്ടമണി മുഴങ്ങിയപ്പോൾ ശിഷ്യൻ എഴുന്നേറ്റു. പുലർച്ചെ ബ്രാഹ്മമുഹൂർത്തം മുതൽ ബാബ ധ്യാനത്തിലാണെന്നും സന്ധ്യാവന്ദനത്തിനുമുമ്പായി ഉണരുമെന്നും അദ്ദേഹം പറഞ്ഞു. ബാബ വിളിയ്ക്കുമ്പോൾ വരണമെന്നും അതുവരെ വിശ്രമിയ്ക്കണമെന്നും പറഞ്ഞ് ശ്രീറാംദേവ് തിടുക്കത്തിൽ പോയപ്പോൾ ഞാൻ ഹാളിൽനിന്ന് പുറത്തേയ്ക്കിറങ്ങി. ശ്രീകണ്ഠ്മഹാദേവ് തീർഥാടനത്തിന്റെ അടിസ്ഥാനക്യാമ്പാണെങ്കിലും അതിന്റേതായ തിരക്കൊന്നും എവിടേയും കണ്ടില്ല. നദിയുടെ മറുഭാഗത്ത് കനത്ത വനമാണ്. എതിർഭാഗത്ത്, മലമുകളിൽ ഗ്രാമീണർ താമസിക്കുന്നുണ്ട്. പകൽ വെളിച്ചം അവസാനിച്ചിട്ടില്ലെങ്കിലും മൂടിക്കെട്ടിയ അന്തരീക്ഷമായതിനാൽ പ്രകാശം മങ്ങിനിന്നു. നയൻഗംഗയുടെ ഒഴുക്ക് വീക്ഷിക്കുന്നതിനുവേണ്ടി നദീതീരത്ത് എത്തിയപ്പോൾ എനിയ്ക്കേറെ ആഹ്ളാദം തോന്നി. നദിയുടെ ഒഴുക്ക് ഒരുവിധം ശക്തമാണ്. സ്ഫടികസമാനമായ പരിശുദ്ധജലം, പാറക്കെട്ടുകളിലും ഉരുളൻ കല്ലുകളിലും തട്ടി, ചിന്നിച്ചിതറി, ചുഴി രൂപത്തിൽ

വട്ടാ കറങ്ങി. കളകളാരവത്തിൽ ഒഴുകുന്നത് അതിവഹൃദ്യമായ ഒരു കാഴ്ച തന്നെയാണ്. നദിയിൽ മുങ്ങിക്കുളിയ്ക്കണമെന്ന ഒരാശയം അന്നേരം എന്റെ മനസ്സിൽ തോന്നി. കമ്പിളിവസ്ത്രങ്ങൾ ഊരിവച്ച് തോർത്തും സോപ്പുമെടുത്ത് വരാമെന്നുകരുതി ഞാൻ ക്യാമ്പിലേക്ക് തിരിച്ചുനടക്കുമ്പോൾ സുഹൃത്തുക്കൾ എതിരേ വരുന്നുണ്ടായിരുന്നു. കുളിയ്ക്കാൻ അവരും തയ്യാറാണെന്നറിയിച്ചു. ബാബയുടെ ചുറ്റും സ്ത്രീകളും കുട്ടികളുമടങ്ങുന്ന ഒരു സംഘം കൈക്കൂപ്പിനിൽക്കുന്നത് കണ്ടു.

നദിയിലേയ്ക്കിറങ്ങിയപ്പോൾ തണുപ്പ് കഠിനമായി. ഭൂപീന്ദറും വിനയ്കുമാറും തലയിലും ദേഹത്തും എണ്ണ തേച്ചുകൊണ്ടുനിന്നപ്പോൾ, നദീമദ്ധ്യത്തിലുള്ള ഒരു പരന്ന പാറപ്പുറത്ത് ഞാൻ പത്തുമിനിറ്റോളം ധ്യാനത്തിൽ ഇരുന്നു. കടുത്ത തണുപ്പിന് അതോടെ ശമനമായി. ഒഴുക്കുണ്ടെങ്കിലും, പാറക്കൂട്ടങ്ങളുടെയും ഒറ്റക്കല്ലുകളുടേയും മറപിടിച്ച് നദിയിൽക്കൂടി കുറച്ചുദൂരം നടന്നശേഷം ഭദ്രമായ ഒരു സ്ഥലത്ത് മുങ്ങിക്കുളിച്ചു. ഇനി അടുത്തൊന്നും തേച്ചുകുളി സാധ്യമല്ലെന്ന് തോന്നിയതിനാൽ, സോപ്പുതേച്ച് ശരീരമാസകലം ശുദ്ധമാക്കിയെടുത്തു. കുളിച്ചുകയറിയപ്പോൾ വല്ലാത്തൊരു നിർവൃതിയാണ് തോന്നിയത്.

കുളികഴിഞ്ഞുവരുന്ന ഞങ്ങളെ കണ്ടപ്പോൾ ബാബ കൈ ഉയർത്തിക്കാണിച്ച്, ശിവനാമത്തിൽ, അനുഗ്രഹിച്ചു. വസ്ത്രം മാറ്റിയശേഷം മണ്ഡപത്തിന്നടുത്തേയ്ക്കുവരാൻ ക്ഷണിക്കുകയുംചെയ്തു. ഞങ്ങൾ തയ്യാറായിവന്നപ്പോൾ ബാബയുടെ അടുത്ത് വീണ്ടും ഗ്രാമീണർ കൂട്ടംകൂടി നിൽക്കുന്നത് കണ്ടു. തിരക്കൊഴിയട്ടെയെന്നു കരുതി ഭക്ഷണശാലയുടെ ഭാഗത്തേയ്ക്ക് വെറുതെ നടന്നപ്പോൾ, ഗ്രാമീണരുടെ കുട്ടികൾ ഭക്ഷണം കഴിക്കാനായി നിലത്ത് ചമ്രംപടിഞ്ഞ് ഇരിപ്പാണ്. ശ്രീറാംദേവും സഹായികളും കുട്ടികൾക്ക് ഭക്ഷണം കൊടുക്കാനുള്ള തിരക്കിലാണ്. മലമുകളിലുള്ള ബഡിങ് ച ഗ്രാമത്തിലെ കുട്ടികളും ഗ്രാമീണരും ദിവസേന ഭക്ഷണം കഴിക്കാൻ വരുന്നുണ്ടെന്ന് ശ്രീറാംദേവ് പറഞ്ഞു. ചൂടുവെള്ളത്തിൽ മുക്കിയെടുത്ത സ്റ്റീൽ കിണ്ണങ്ങൾ ഇതിനിടെ പരിചാരകന്മാർ കുട്ടികളുടെ മുമ്പിൽ നിരത്തിക്കഴിഞ്ഞിരുന്നു. ഞാൻ അത് ശ്രദ്ധിച്ചു നിന്നു. വൻപയർ കറിയാണ് ആദ്യം വിളമ്പിയത്. ഉരുളക്കിഴങ്ങ് സബ്ജിയും, ഒടിപ്പയറും കായയുംചേർന്ന മെഴുക്കുപുരട്ടിയും പിന്നെ വിളമ്പി. കനലിൽ ചുട്ടെടുത്ത റോട്ടി ആവശ്യാനുസരണം കൊടുക്കുന്നുണ്ട്. കുട്ടികൾ തികഞ്ഞ ഉന്മേഷത്തോടെ ഭക്ഷണം കഴിക്കുന്നതു കണ്ടപ്പോൾ സന്തോഷം തോന്നി. ചോറ് ആവശ്യമുള്ളവർക്ക് അതും വിളമ്പിക്കൊടുക്കുന്നുണ്ട്. ഭക്ഷണശേഷം മധുരം കഴിയ്ക്കാനായി ഓരോ തവി കേസരിയും കൊടുത്തപ്പോൾ കുട്ടികളുടെ മുഖത്ത് നിറഞ്ഞ ചിരി വിരിഞ്ഞു.

ബഡിങ് ച ഗ്രാമത്തെക്കുറിച്ച് പിന്നീടന്വേഷിച്ചറിഞ്ഞപ്പോൾ, വിഷമം തോന്നി. ഈ ഗ്രാമത്തിന്റെ മറുഭാഗത്ത് ഭാഗീർ എന്ന മറ്റൊരു ഗ്രാമം കൂടി

യുണ്ട്. നൂറോളം കുടുംബങ്ങളാണ് ഈ രണ്ടു ഗ്രാമങ്ങളിലുംകൂടി താമസിക്കുന്നത്. സ്വന്തമായി വളരെ കുറച്ച് ഭൂമി മാത്രമെ ഇവർക്കുള്ളു. കഞ്ചാവു കൃഷിയാണ് തങ്ങളുടെ കൃഷിഭൂമികളിൽ ഇവർ ചെയ്യുന്നത്. അടുത്ത ഗ്രാമമായ ജുവാഗിയിലെ സമ്പന്നന്മാരുടെ കൃഷിയിടങ്ങളിൽ കൂലിപ്പണി ചെയ്താണ് ഗ്രാമീണർ ജീവിക്കുന്നത്. പണിയെടുത്ത് കുടുംബം പുലർത്തുന്നത്, യഥാർഥത്തിൽ, സ്ത്രീകളാണ്. പുരുഷന്മാർ മിക്കവരും മദ്യപിച്ചും കഞ്ചാവ് വലിച്ചും ജീവിതം തള്ളിനീക്കുന്നു. തണുപ്പുകൊണ്ട് മരവിച്ചുപോകുന്ന പ്രദേശങ്ങളായതിനാൽ, ട്രൈബൽ റിസർവേഷൻ നിയമപ്രകാരം, മദ്യം വാറ്റിയെടുക്കാനും കഞ്ചാവ് കൃഷിചെയ്യാനും ഇവർക്ക് അനുമതിയുണ്ട്. ഗ്രാമീണർ കഞ്ചാവ്കൃഷിയിൽ ഇത്രയ്ക്കധികം ജാഗ്രത പുലർത്തുന്നത് ശ്രീകണ്ഠ് മഹാദേവ് തീർഥാടകരെ മുന്നിൽ കണ്ടുകൊണ്ടാണെന്ന് പിന്നീടാണ് എനിയ്ക്കു ബോധ്യമായത്. ഗ്രാമീണർ ഏറ്റവും അധികം ദുരിതമനുഭവിക്കുന്നത് മഞ്ഞുകാലത്താണ്. ഉയർത്തിപ്പണിതിട്ടുള്ള കുടിലുകളുടെ മുക്കാൽഭാഗവും മഞ്ഞ് വന്നുമൂടും. പ്രാഥമികാവശ്യങ്ങൾക്കുപോലും പുറത്തിറങ്ങാൻ പറ്റാതെ എല്ലാറ്റിനും കുടിലിനെമാത്രം ആശ്രയിച്ച് മാസങ്ങളോളം ഇവർ ജീവിതം തള്ളിനീക്കുന്നു. അസുഖങ്ങൾ വന്നാൽ ഒറ്റമൂലി മരുന്നുകൾ മാത്രമാണ് ആശ്രയം. ഈ സമയത്ത് മാരകമായ രോഗങ്ങൾ പിടിപെട്ടാൽ കുടിലിനുള്ളിൽത്തന്നെ ആ ജീവൻ പൊലിഞ്ഞുപോകുന്നു. കുട്ടികൾ വിദ്യാഭ്യാസത്തിനായി അഞ്ചു കിലോമീറ്ററിലധികം ദൂരമുള്ള ജാവൊ ഗ്രാമത്തിലേക്ക് നടന്നുപോകണം. പാറയിടിച്ചിലും മഞ്ഞും മഴയും ഈ വഴിയിൽ നിത്യസംഭവമായതിനാൽ, ഈ കുരുന്നുമക്കൾ ദിവസേന പത്തുകിലോമീറ്ററിലധികം നടന്നുപോകുന്ന കാര്യം ആലോചിച്ചപ്പോൾ വല്ലാത്ത വിഷമംതോന്നി. ഭാഗിപൂർ, രാംപൂർ എന്നിവിടങ്ങളിൽ പോയി വിദ്യാഭ്യാസം പൂർത്തിയാക്കാനൊന്നും ഈ സാധുക്കൾക്ക് സാധ്യമല്ല. ആൺകുട്ടികൾ ചെറുപ്രായത്തിൽത്തന്നെ നാൽക്കാലി മേച്ചിൽക്കാരായി മാറുന്നു. ക്രമേണ, ഇവരും മദ്യത്തിനും മയക്കുമരുന്നിനും അടിമപ്പെട്ടുപോകുന്നു. ഇളംപ്രായത്തിൽത്തന്നെ വിവാഹം കഴിച്ച്, ആ പെൺകുട്ടിയുടെ ജീവിതംകൂടി നരകതുല്യമാക്കി മാറ്റുന്നു. ദൽഹിയിൽനിന്നുള്ള ചില സാമൂഹ്യസേവനസംഘടനകൾ ഇത്തരത്തിലുള്ള പഹാഡി വർഗക്കാരെ ബോധവൽക്കരണത്തിലൂടേയും സാമ്പത്തിക സഹായങ്ങളിലൂടേയും ഉത്തമപൗരന്മാരാക്കി മാറ്റിയെടുക്കുന്നുണ്ട്. അവരുടെ ശ്രദ്ധ ഇവിടേയ്ക്കും തിരിച്ചുവിടാൻ ശ്രമങ്ങൾ നടത്തണമെന്ന് ഞാൻ മനസ്സിൽ നിശ്ചയിച്ചുറപ്പിച്ചു.

ഭക്ഷണത്തിനുശേഷം ഒരു മൂലയിൽ ഒതുങ്ങിനിന്ന ഒരു ചെറിയസംഘം പെൺകുട്ടികളോട് ഞാൻ വിശേഷങ്ങൾ ചോദിച്ചറിഞ്ഞു. പതിനഞ്ചു വയസ്സിനു താഴെയാണ് ഈ കുട്ടികളെല്ലാം. സ്ക്കൂളിൽ, സംസ്കൃതം നിർബന്ധവിഷയമാണ്. കാളിദാസന്റെ ശാകുന്തളം ഇവർക്ക് പാഠ്യവിഷയമാണ്. പരീക്ഷണാർഥം, ഞാൻ ഒരു ചോദ്യം ഇവരോട് ചോദിച്ചു–

[1]"യം ത്വം വിചിന്തയസി സ ത്വം ബോധിതോഽപി ന സ്മരിഷ്യതി."

ശകുന്തളയുടെ ജീവിതത്തിലെ ഒരു വഴിത്തിരിവായി മാറി ഈ വാചകം. ആരാണ് ഇത് പറഞ്ഞത്?

ആദ്യം എല്ലാവരും ഒന്നു പരുങ്ങി. പിന്നെ, ഒരു മിടുക്കി ശരിയായ ഉത്തരം പറഞ്ഞു; ദുർവാസാവ് മഹർഷി ശകുന്തളയെ ശപിക്കുന്നതാണ് ഈ വാചകം. എനിയ്ക്ക് അതിയായ ആഹ്ളാദം തോന്നി. ഞാൻ ഉടനെത്തന്നെ 100 രൂപയുടെ ഒരു നോട്ട് ആ കുട്ടിയ്ക്ക് സമ്മാനമായി നൽകി. കുട്ടികളെല്ലാവരും അമ്പരന്നുപോയി. ഒരുപക്ഷേ, ഇത്തരത്തിലുള്ള ഒരു പ്രോത്സാഹനം ഇവരുടെ ആദ്യത്തെ അനുഭവമാകാം. ഒരു നിമിഷം, എന്റെ ചിന്തകൾ കേരളത്തിലേയ്ക്ക് ചെന്നെത്തി. ആഡംബര കാറുകളിലും, സ്ക്കൂൾ ബസ്സുകളിലും, മറ്റു വാഹനങ്ങളിലും വിദ്യാലയത്തിന്റെ പടിയ്ക്കൽ എത്തിച്ചേരുന്ന കുട്ടികൾ; തേച്ച് മിനുക്കിയ യൂണിഫോം, വിലകൂടിയ ബാഗ്, ചൂടാറാത്ത ഉച്ചഭക്ഷണം, ടിവി, സിനിമ, വിനോദസഞ്ചാരം, മുന്തിയ ഹോട്ടലുകളിൽ ഭക്ഷണം തുടങ്ങി എല്ലാം എല്ലാം. ഗ്രാമീണവിദ്യാലയങ്ങളിൽ ഈ പകിട്ടെല്ലാം കുറച്ചു കുറയുമെങ്കിലും അവിടങ്ങളിലും സുഭിക്ഷതയ്ക്ക് കുറവൊന്നുമില്ല. എല്ലാവരും ഭാരതമാതാവിന്റെ സന്തതികളാണ്. എന്നിട്ടും എന്തേ ഈ മലമ്പ്രദേശത്തുകാർക്ക് മാത്രം ഇത്ര ദുരിതപൂർണമായ ജീവിതം? മുജ്ജന്മങ്ങളിലെ സുകൃതവും സുകൃതക്ഷയവും പുനർജന്മങ്ങളിൽ പ്രതിഫലിയ്ക്കുമെന്നു ആചാര്യന്മാർ സമർഥിക്കുന്നത് ശരിയല്ലേ? എല്ലാം ഓരോ നിയോഗങ്ങൾ.

രംഗി, ഗോയ്ലാദേവി, നിമാദേവി, കുക്കീദേവി, ബർഷാദേവി, രാജാദേവി, ഊർമിള എന്നീ കുട്ടികൾ സസന്തോഷം യാത്ര പറഞ്ഞ് പോയപ്പോൾ ഞാൻ ബാബയുടെ അടുത്തേക്ക് നടന്നു. എന്നെക്കുറിച്ച് ബാബയുടെ ശിഷ്യൻ വേണ്ടതിലധികം ധരിപ്പിച്ചുകൊടുത്തതുകൊണ്ടാണെന്ന് തോന്നുന്നു, ബാബ എന്നെ ഊഷ്മളമായിത്തന്നെ വരവേറ്റു. അദ്ദേഹത്തെ സാഷ്ടാംഗനമസ്കാരം ചെയ്ത് എഴുന്നേറ്റപ്പോൾ, ബാബ തൊട്ടടുത്ത് എന്നെ ഉപവിഷ്ടനാക്കി. മറ്റുള്ളവരൊടൊക്കെ മാറിനിൽക്കാൻ നിർദ്ദേശിക്കുകയും ചെയ്തു. [2]അഗുരു തുടങ്ങിയ വിവിധയിനം സുഗന്ധവസ്തുക്കളും ദേവദാരുവിന്റെ കഷണങ്ങളുമിട്ട് ഹോമകുണ്ഡം ശക്തമായി ജ്വലിപ്പിച്ചശേഷം ബാബ ധ്യാനത്തിൽ മുഴുകി. കട്ടിയേറിയ പുക നിമിഷങ്ങൾക്കുള്ളിൽ അവിടെ തളംകെട്ടിനിന്നു. കണ്ണിന്റെ കൃഷ്ണമണികൾ ഇടതുകോണുകളിലേക്ക് ഏകോപിപ്പിച്ച്, ദൃഷ്ടി ഭ്രൂമദ്ധ്യം ലക്ഷ്യംവച്ച് കുറച്ച്നേരം ഇരുന്നപ്പോൾ ബാബയുടെ കണ്ണുകളിൽ വെള്ള നിറം മാത്രം. കൃഷ്ണമണികൾ അപ്രത്യക്ഷമായിരിക്കുന്നു! കുറച്ചുസമയത്തിനുശേഷം പുകപടലങ്ങൾക്കിടയിൽ, ബാബയുടെ സൂക്ഷ്മശരീരം രണ്ടടിയോളം ഉയരത്തിൽ വേറിട്ടു നിൽക്കുന്നതു കണ്ടപ്പോൾ ഞാൻ ശിരസ്സ് നമിച്ച്

1. നീ ആരെയാണോ ഓർക്കുന്നത്, അവൻ, നീ ഓർമിപ്പിച്ചാൽപ്പോലും നിന്നെ ഓർക്കാതെ പോകട്ടെ.

2. അഗുരു- പഴക്കം ഏറെയുള്ള അകിൽമരത്തിൽനിന്ന് ഗുൽഗുലു പോലുള്ള പശ ഒലിയ്ക്കും. ഇത് തീയിൽ വിതറിയാൽ നല്ല സുഗന്ധം വമിക്കും.

ഇരുന്നുപോയി! പുക ശമിച്ചതോടെ ബാബ യോഗനിദ്രയിൽനിന്ന് ഉണർന്നു. ചുവന്നുകലങ്ങിയ കണ്ണുകളാൽ അദ്ദേഹം എന്നെ ഉറ്റുനോക്കിയപ്പോൾ, തൃപ്തിയായെന്ന് കൈകൂപ്പിക്കൊണ്ട് ഞാൻ അറിയിച്ചു. ക്രിയായോഗത്തിലെ ഈ ക്രിയയെക്കുറിച്ച് ബാബ എനിയ്ക്കാവശ്യമായ നിർദ്ദേശങ്ങൾ തന്ന് അനുഗ്രഹിയ്ക്കുകയും ചെയ്തു.

ബാബയുടെ അടുത്ത നടപടി എല്ലാവരേയും അത്ഭുതപ്പെടുത്തിക്കളഞ്ഞു. അദ്ദേഹത്തിന്റെ ഒരു ഫോട്ടൊ എടുക്കട്ടേയെന്ന് ഞാൻ ചോദിച്ചപ്പോൾ, 'കോശിശ് കരോ' (ശ്രമിച്ചുനോക്ക്) എന്നായിരുന്നു ഉത്തരം. ഞാൻ ഭൂപീന്ദറിനോട് ക്യാമറ സഞ്ചി എടുത്തുകൊണ്ടുവരുവാൻ നിർദ്ദേശിച്ചു. സിദ്ധിയുള്ള ഇത്തരം യോഗികൾ അപൂർവമായിമാത്രമെ ചിത്രങ്ങൾ എടുക്കാൻ അനുവദിയ്ക്കാറുള്ളൂ. പെരുപ്പിച്ച് എഴുതി മാദ്ധ്യമങ്ങൾ വഴി പ്രസിദ്ധീകരിയ്ക്കുന്നതിനോടും, ദൃശ്യമാദ്ധ്യമങ്ങളിൽക്കൂടി പ്രദർശിപ്പിക്കുന്നതിനോടും മിക്ക യോഗികളും എതിർപ്പ് പ്രകടിപ്പിക്കുകയാണ് ചെയ്യാറ്. അവർക്ക് അതിന്റെയൊന്നും ആവശ്യം ഒട്ടും ഇല്ല. വിശ്വാസമുള്ളവർ മാത്രം വിശ്വസിച്ചാൽ മതി. അവിശ്വാസികളെ, പറഞ്ഞുപഠിപ്പിച്ച് വിശ്വസിപ്പിക്കേണ്ടതായ ആവശ്യം തീരെയില്ല. വിശ്വാസവും അവിശ്വാസവും ഓരോ ജന്മത്തിലേയും പിൻതുടർച്ചകളാണ്. ഭൂപീന്ദർ ക്യാമറ തന്നപ്പോൾ, എല്ലാവരുടേയും സാന്നിദ്ധ്യത്തിൽ, ബാബയുടെ രണ്ട് ചിത്രങ്ങൾ ഞാൻ ക്ലിക്ക് ചെയ്തു. വീഡിയൊ Mode- ലേക്ക് മാറ്റി അദ്ദേഹത്തെ ചിത്രീകരിക്കുകയുംചെയ്തു. ക്യാമറ പുതിയതും, കുറ്റമറ്റതുമാണെന്നും ഉറപ്പുണ്ടായിരുന്നിട്ടും വീണ്ടും വീണ്ടും സസൂക്ഷ്മം പരിശോധിച്ച് ഉറപ്പാക്കിയശേഷമാണ് ഞാൻ ക്യാമറ പ്രവർത്തിപ്പിച്ചത്. ഫോട്ടൊ എടുത്തശേഷം പരിശോധിച്ചപ്പോൾ ബാബയുടെ ചിത്രങ്ങൾ ഒന്നുപോലും ക്യാമറയിൽ പതിഞ്ഞിട്ടില്ലെന്ന് ബോധ്യമായി! ഭൂപീന്ദറും വിനയ്കുമാറും അന്നേരം അവിടെയുണ്ടായിരുന്ന മറ്റു ചിലരും ഈ സംഭവത്തിന് ദൃക്സാക്ഷികളാണ്. 'ശ്രമിച്ചുനോക്ക്' എന്ന് ബാബ പറഞ്ഞപ്പോൾത്തന്നെ ഞാനിത് പ്രതീക്ഷിച്ചിരുന്നു. ഒരു വലിയ കാര്യം ചെയ്തുവെന്ന ഭാവമൊന്നും ബാബയുടെ മുഖത്ത് തീരെ കണ്ടില്ല. ഒരു ചെറുപുഞ്ചിരിയോടെ അദ്ദേഹം തന്റെ ഇരിപ്പിടത്തിൽ ഇരുന്നു. ഒരു ഫോട്ടോയെങ്കിലും വേണമെന്ന് ഞാൻ വീണ്ടും അപേക്ഷിച്ചപ്പോൾ അദ്ദേഹം അനുമതിതന്നു. ചിത്രങ്ങളും ദൃശ്യങ്ങളും പതിഞ്ഞുകിട്ടിയിട്ടുണ്ടെന്ന് ഉറപ്പായപ്പോൾ ഞാൻ അദ്ദേഹത്തെ നമിച്ചു.

സമയം എട്ടുമണി കഴിഞ്ഞിരുന്നു. ഞങ്ങളെല്ലാവരോടും ഭക്ഷണം കഴിക്കാൻ ബാബ നിർദ്ദേശിച്ചു. അല്പാഹാരിയായ അദ്ദേഹത്തിന്റെ രാത്രി ഭക്ഷണം ഒരു ഗ്ലാസ്സ് പാൽ മാത്രമായിരുന്നു. ഭക്ഷണശേഷം ബാബ വീണ്ടും എന്നെ അരികിലേക്ക് വിളിച്ചു. ശ്രീകണ്ഠ്മഹാദേവ് യാത്രയെക്കുറിച്ചാണ് ബാബ സംസാരിച്ചുതുടങ്ങിയത്. ശ്രാവണ സംക്രമദിവസം ആ ദിവ്യസന്നിധിയിലെത്തുന്നത് പരമപുണ്യമാണെന്ന് അദ്ദേഹം പറഞ്ഞു. മറ്റു കൈലാസങ്ങളെ അപേക്ഷിച്ച്, ഈ യാത്ര അത്യധികം കഠിനമാണെന്ന് അദ്ദേഹം ഊന്നിപ്പറയുകയും ചെയ്തു. വരുംദിവസങ്ങളിൽ കാലാവസ്ഥ തികച്ചും പ്രതി

കൂലമായിരിയ്ക്കും. തികഞ്ഞ അർപ്പണബോധത്തോടെ, പഞ്ചാക്ഷരി ജപിച്ച് യാത്രചെയ്യുക. പാർവതീഭാഗിൽനിന്നുള്ള അവസാനഘട്ടം ട്രക്കിങ്ങ് യഥാർഥ പരീക്ഷണംതന്നെയാണ്. മരവിച്ചുപോകുന്ന തണുപ്പാകുമെങ്കിലും പാർവതീ താളിൽ കുളിച്ച് ബലിയർപ്പിച്ചശേഷം യാത്രതുടങ്ങിയാൽ മതി. മരിച്ചുപോയവർക്കുവേണ്ടി ബലിയിടാൻ അത്യുത്തമമാണ് ഈ സ്ഥലം. നയൻഗംഗാ നദിയുടെ ഉദ്ഭവം ഇവിടെ നിന്നായതിനാൽ, നയൻസരോവരെന്നും ഈ താടകത്തെ വിളിക്കുന്നു. മാ ഗോരാ (ഗൗരി) അല്ലെങ്കിൽ ശൈലാസിനി (പർവതമുകളിൽ വസിക്കുന്നവൾ)യുടെ അതിമനോഹരമായ കണ്ണുകൾ[1] എക്കാലത്തും ഓർമിയ്ക്കപ്പെടാനാണ് മഹാദേവൻ ഈ തടാകത്തെ സൃഷ്ടിച്ചതെന്ന് വിശ്വസിയ്ക്കുന്നു. പുരാണകാലത്ത് ഈ പ്രദേശത്തിന്റെ നാമധേയം ജൻജഗത്പുരി എന്നായിരുന്നു. ജനജഗത്പൂർ എന്ന പരിഷ്കരിച്ച നാമം പത്തൊൻപതാം നൂറ്റാണ്ടിലെ രാജഭരണകാലത്തെ രേഖകളിലും ഉണ്ട്. പാണ്ഡവന്മാർ വനവാസകാലത്ത് ഈ പ്രദേശങ്ങളിൽ ദീർഘകാലം താമസിച്ചിട്ടുണ്ട്. മകളിലോട്ട് കയറുമ്പോൾ 'ഭീം തലായി', ഭീംഡ്വാർ, ഭീം ഗുഹ എന്നീ സ്ഥലങ്ങൾ കാണാം. ഭീമസേനനുമായി ബന്ധപ്പെട്ട സ്ഥലങ്ങളാണ് ഇതെല്ലാം. ഏകചക്ര എന്ന ഗ്രാമവും ഇതിന്നടുത്തായിരുന്നു. ബകൻ എന്ന രാക്ഷസനെ ഭീമസേനൻ വധിച്ച സ്ഥലവും ഈ യാത്രയിൽ കാണാം. കുൻഷ എത്തുന്നതിനു മുമ്പായി 'പ്രാകൃതിക് ശിവഗുഹ'യുണ്ട്. ഇതിന്റെ തുടക്കം ശ്രീകണ്ഠിൽനിന്ന് 280 കിലോമീറ്ററിലധികം ദൂരെയുള്ള കുനിഹാർ എന്ന വനപ്രദേശത്തുനിന്നാണ്. പാണ്ഡവന്മാർ ഈ ഗുഹാ മാർഗത്തിൽക്കൂടിയാണ് ശ്രീകണ്ഠ്മഹാദേവ് കൈലാസത്തിൽ എത്തിയത്. മടക്കയാത്രയിൽ സോളൻ എന്ന സ്ഥലത്ത്നിന്ന് തിരിഞ്ഞുപോയാൽ കുനിഹാറിൽ എത്താം. അവിടം കൂടി സന്ദർശിച്ചാലെ ഈ തീർഥയാത്ര പൂർത്തിയാകുകയുള്ളൂ.

നാലുപേരടങ്ങിയ മാന്യന്മാരുടെ ഒരു സംഘം ബാബയുടെ ദർശനത്തിന്നായി അടുത്തുവന്നപ്പോൾ അദ്ദേഹം അവരെ സ്വീകരിച്ചിരുത്തി. യാത്രാക്കുറിപ്പുകൾ തയ്യാറാക്കുന്ന പണിയിലേക്ക് ഞാൻ ശ്രദ്ധ തിരിച്ചപ്പോൾ അവർ സംഭാഷണത്തിൽ മുഴുകി. റിട്ടയർ ചെയ്ത കോളേജ് അധ്യാപകരാണ് അവരിൽ രണ്ടുപേരെന്ന് പരിചയപ്പെടുത്തലിൽനിന്ന് മനസ്സിലാക്കി. അവരുടെ സംഭാഷണം ആധ്യാത്മികവിഷയങ്ങളിലേക്ക് കടന്നപ്പോൾ ഞാൻ അതുകൂടി ശ്രദ്ധിച്ചുകൊണ്ട് എന്റെ ജോലി തുടർന്നു. സിദ്ധിയുള്ള, അതീന്ദ്രിയശക്തി

1. "തസ്യാഃ സുജാതോത്പലപത്രകാന്തേ
പ്രസാധികാഭിർനയനേ നിരീക്ഷ്യ
ന ചക്ഷുഷോഃ കാന്തിവിശേഷബുദ്ധ്യാ
കാളാഞ്ജനം മംഗളമിത്യുപാത്തം."

-അവളുടെ (പാർവതിയുടെ) കണ്ണുകൾ സുന്ദരങ്ങളായ കരിങ്കൂവളപ്പൂക്കൾപോലെ അഴകേന്തിയവയാണെന്നു കാണുകയാൽ, കണ്ണുകൾക്കു കാന്തികൂടുമെന്നു കരുതിയല്ല, മംഗളമാണെന്നു കരുതിമാത്രം, അണിയിച്ചൊരുക്കുന്ന സ്ത്രീകൾ കറുത്തമഷി എഴുതി.

(കുമാരസംഭവം- കാളിദാസൻ)

യുള്ള നിരവധി സംന്യാസിമാരും യോഗികളും ഹിമാലയത്തിലും അതിന്റെ പ്രാന്തപ്രദേശങ്ങളിലും വേണ്ടത്രയുണ്ടെന്നിരിക്കെ, അവർ ജനങ്ങളുടെ ഇടയിലേയ്ക്കിറങ്ങിവന്ന് ഇതൊക്കെ അവർക്ക് ബോധ്യപ്പെടുത്തിക്കൊടുക്കേണ്ടതല്ലേ എന്നായിരുന്നു ഒരു മാന്യന്റെ ചോദ്യം. ഭാരതീയസംസ്കാരത്തോടും അതിൽനിന്നുണ്ടായ ആധ്യാത്മികതയോടും എതിർപ്പില്ലെങ്കിലും, ഇന്നത്തെ ഈ നവീനയുഗത്തിൽ യോഗികളേയും അവരുടെ യോഗസിദ്ധികളേയും മറ്റും സംശയത്തോടെ നോക്കിക്കാണുന്ന ഒരു വിഭാഗം ഹിന്ദുക്കൾക്കിടയിൽ ഉണ്ട്. നിസ്സംഗതാമനോഭാവക്കാരും ധാരാളമുണ്ട്. ഇതേക്കുറിച്ച് ബാബയുടെ അഭിപ്രായം അറിയാൻ അവർ ആഗ്രഹം പ്രകടിപ്പിച്ചു.

ബാബയുടെ മറുപടി വളരെ ലളിതമായിരുന്നു. "ജീവാത്മാവും പരമാത്മാവും തമ്മിലുള്ള ഐക്യമാണ് യോഗ. സൂക്ഷ്മശരീരം എല്ലാവർക്കുമുണ്ട്. ഈശ്വരാംശമാണ് സൂക്ഷ്മശരീരം. സൂക്ഷ്മശരീരത്തെ ഇണക്കി അവന്റെ വരുതിയിൽ നിർത്താൻ കഴിവുള്ളവനാണ് യഥാർഥയോഗി. അപ്പോൾ അദ്ദേഹത്തിന് അതീന്ദ്രിയമായ കഴിവുകൾ ലഭിക്കുന്നു. പിന്നെ എല്ലാം ബ്രഹ്മമയമാണ്. മറ്റുള്ളവർക്ക് ബോധ്യപ്പെടുത്തിക്കൊടുക്കാനോ, ധനസമ്പാദനത്തിനോ ഉപയോഗിക്കാനുള്ളതല്ല യോഗ. ഈശ്വരചൈതന്യം ഓരോ അണുവിലും തുടിച്ചുനിന്നാൽ മാത്രമെ സിദ്ധികളിലേക്ക് എത്തിച്ചേരാൻ കഴിയൂ. ആവശ്യമില്ലാത്ത കാര്യങ്ങളിലേക്ക് ശ്രദ്ധതിരിഞ്ഞാൽ അതുകൊണ്ടുതന്നെ യോഗസിദ്ധികൾ നഷ്ടപ്പെട്ടുപോകും. പിന്നെ, അവിശ്വാസികൾ; അത് കലിയുഗത്തിന്റെ ഒരു ഭാഗമാണ്. കൃത–ത്രേതാ–ദ്വാപരയുഗങ്ങളിൽ ഇതായിരുന്നില്ല അവസ്ഥ. ആർഷഗ്രന്ഥങ്ങളിൽ പരിജ്ഞാനമുള്ള അങ്ങേയ്ക്ക് അതേക്കുറിച്ച് അറിയാമല്ലോ?"

"മഹാഭാരതത്തിൽ ഭീഷ്മർ ഇതേക്കുറിച്ച് പറയുന്നുണ്ട്" – പ്രൊഫസർ പറഞ്ഞു നിർത്തി.

"സംവാദങ്ങളും ഉപദേശങ്ങളും മഹാഭാരതത്തിൽ നിരവധിയുണ്ട്. പക്ഷെ, മൂന്നു യുഗങ്ങളെക്കുറിച്ചും ഭീഷ്മരേക്കാൾ ആധികാരികമായി മറ്റൊരാൾ വിസ്തരിക്കുന്നുണ്ട്. ഓർമിച്ചെടുക്കാൻ കഴിയുന്നുണ്ടോ?"–ബാബ അദ്ദേഹത്തോട് ചോദിച്ചു.

അവർ നാലുപേരും പരസ്പരം മന്ത്രിക്കുന്നതുപോലെ എന്തോ സംസാരിച്ചു. പ്രൊഫസർ നിഷേധഭാവത്തിൽ തലയാട്ടിയപ്പോൾ, ബാബ ചോദ്യരൂപേണ, പുരികങ്ങൾ ഉയർത്തി, എന്റെ നേരെ നോക്കി. ഒന്നു പരിഭ്രമിച്ചുപോയെങ്കിലും, ക്ഷണത്തിൽ ഓർമിച്ചെടുത്ത് ഞാൻ മറുപടി പറഞ്ഞു – "വനപർവത്തിലെ ഹനുമൽ–ഭീമ സംവാദം."[1] ബാബ പുഞ്ചിരിയോടെ പറഞ്ഞു– "തികച്ചും ശരിയാണ്."

1. ഭീമസേനൻ കല്യാണസൗഗന്ധികപുഷ്പം തേടി ഗന്ധമാദനപർവതത്തിലേക്ക് നടക്കുമ്പോൾ വഴിയിൽ കിടന്നിരുന്ന ഹനുമാനുമായി തർക്കിക്കേണ്ടിവന്നു. പിന്നീട്, സ്വന്തം സഹോദരനാണ് എന്നറിഞ്ഞപ്പോൾ നമസ്കരിച്ച് വണങ്ങിയശേഷം ഭീമൻ കൈകൂപ്പി →

അതേക്കുറിച്ചൊന്ന് വിശദമാക്കാൻ പ്രൊഫസർ എന്നോട് അപേക്ഷിച്ചുവെങ്കിലും, ബാബ ഉടനെ ഇടപെട്ടു– "അതൊക്കെ ഗ്രന്ഥം നോക്കി വായിച്ചാൽ മതി. ഇവർ നാളെ മുകളിലേക്ക് യാത്ര ചെയ്യേണ്ടവരാണ്. നിങ്ങൾ ഇപ്പോൾ ജൂവാഗി ഗ്രാമത്തിലേയ്ക്ക് മടങ്ങിപ്പോവുക. പത്തുമണിക്കുശേഷം മഴ ഉറപ്പാണ്. നമുക്ക് വീണ്ടും കാണാം."

പോർട്ടർമാരെ അന്വേഷിച്ച് കൂട്ടുകാർ പുറത്തേയ്ക്കിറങ്ങിപ്പോയപ്പോൾ അവർ തിരിച്ചുവരുന്നതുവരെ ബാബയുടെ സന്നിധിയിൽ കൂടാം എന്നു കരുതി ഞാൻ അവിടെത്തന്നെ ഇരുന്നു. ആളൊഴിഞ്ഞപ്പോൾ ബാബ വീണ്ടും സംസാരം തുടർന്നു–

"90 അടിയിലധികം ഉയരമുള്ള ഒരു ഒറ്റക്കല്ലിനെയാണ് ശ്രീകണ്ഠ്മഹാദേവ് കൈലാസത്തിലെ ശിവലിംഗമായി ആരാധിക്കുന്നത്. ശ്രാവണസംക്രമ ദിവസം കാലാവസ്ഥ തെളിഞ്ഞാൽ മഹാഭാഗ്യമായി. കൊടുംമഞ്ഞാൽ മൂടിക്കിടക്കുന്ന ആ മഞ്ഞുഭൂമിയിൽ കാലാവസ്ഥ വളരെ അപകടം പിടിച്ചതാണ്. മഞ്ഞുകാറ്റും അവലാൻഷും അവിടെ സാധാരണമാണ്. മൈനസ് 25–30 ന് മുകളിൽ വരും താപനില. രണ്ടുവർഷംമുമ്പ് മൈനസ് 50 ന് അടുത്തെത്തി എന്നാണറിഞ്ഞത്. മഞ്ഞുകാറ്റും മഞ്ഞുവീഴ്ചയും ശക്തമായാൽ ദൃശ്യശക്തി നിശ്ശേഷം ഇല്ലാതാകും. അതുകൊണ്ട്, കയറിവന്ന വഴിയെക്കുറിച്ച് എപ്പോഴും വ്യക്തമായ ധാരണ മനസ്സിൽ വേണം. അരമണിക്കൂറിൽക്കൂടുതൽ സമയം മുകളിൽ തങ്ങരുത്. സംക്രമപൂജയൊക്കെ ഇത്രയും സമയത്തിനുള്ളിൽ പൂജാരിമാർ തീർക്കും. ശിവലിംഗത്തിന്റെ എഴുപതടി മുകളിലോട്ടുള്ള ഭാഗം കഴി

---

തലകുനിച്ച് ഹനുമാന്റെ മുമ്പിൽ നിന്നു. അനുജാ നിനക്ക് എന്ത് വരമാണ് വേണ്ടതെന്ന് ഹനുമാൻ ചോദിച്ചപ്പോൾ ഒട്ടും സംശയിക്കാതെ ഭീമസേനൻ മറുപടി പറഞ്ഞു – "ലങ്കയിലേക്ക് കടൽ ചാടിക്കടക്കുമ്പോൾ അങ്ങ് കൈക്കൊണ്ട ബൃഹത്തായ ആ രൂപം ഒന്നു കണ്ടാൽ കൊള്ളാം."

"ഉണ്ണീ, ഭീമാ! അതു കാണുവാൻ നിനക്കു സാധിക്കുകയില്ല. നിനക്കെന്നല്ല, ആർക്കും അതു കാണുവാൻ സാധ്യമല്ല. അന്നത്തെ കാലസ്ഥിതി വേറെയായിരുന്നു. അത് ഇക്കാലത്ത് ഇല്ല. കൃതയുഗത്തിൽ വേറെ, ത്രേതായുഗത്തിൽ വേറെ, ദ്വാപരയുഗത്തിൽ വേറെ. അതാണ് അവസ്ഥ. യുഗത്തിനനുസരിച്ച് ഈ അവസ്ഥ മാറിക്കൊണ്ടിരിക്കും. ഇത് തകർന്നുകൊണ്ടിരിക്കുന്ന കാലമാണ്. ഇന്ന് ആ രൂപം എനിയ്ക്കില്ല. ഭൂമി, നദികൾ, വൃക്ഷങ്ങൾ, പർവതങ്ങൾ, സിദ്ധന്മാർ, ദേവന്മാർ, മഹർഷിമാർ ഇവയെല്ലാം യുഗംതോറും കാലത്തിനനുസരിച്ച് മാറിക്കൊണ്ടിരിക്കും. മാറ്റങ്ങൾക്ക് വിധേയമാണ് എല്ലാം. ഹേ! ഭീമാ ഞാൻ കാലത്തിനനുസരിച്ച് നിൽക്കുകയാണ്. കാലത്തെ അതിക്രമിക്കുവാൻ ആർക്കും സാധ്യമല്ല എന്നറിഞ്ഞാലും" – ഹനുമാൻ മറുപടി പറഞ്ഞു. ഓരോ യുഗത്തിലെ യുഗാചാരങ്ങളും ധർമാർഥകാമങ്ങളും കർമവീര്യവും സംബന്ധിച്ച തത്ത്വങ്ങൾ കേൾക്കാൻ ഭീമൻ താൽപ്പര്യം പ്രകടിപ്പിച്ചപ്പോൾ ഹനുമാൻ അവ ഓരോന്നായി അനുജന് വിവരിച്ചുകൊടുത്തു:–

"സനാതനമായ ധർമം സമ്പൂർണമായി നിലനിന്നത് കൃതയുഗത്തിലാണ്. നല്ലതായ ആ യുഗത്തിൽ സർവരും കൃതകൃത്യരായിരുന്നു. ആ ഉത്തമയുഗത്തിൽ ആർക്കും

→

ഞ്ഞാൽ, പിന്നെ ബാക്കി ഇരുപതടിയിലധികവും നവരത്നകല്ലുകളുടെ ഒരു സമ്മിശ്രശേഖരമാണ്. നല്ല കാലാവസ്ഥയാണെങ്കിൽ വടക്കുകിഴക്കു മുഖം തെളിയും. അപ്പോൾ, ശ്രീകണ്ഠമഹാദേവന്റെ തിരുമുഖം തെളിഞ്ഞുകാണാം! നവരത്നകല്ലുകളിന്മേൽ ആലേഖനം ചെയ്യപ്പെട്ടു കിടക്കുന്ന ആ മുഖത്തിന്റെ കണ്ണും, മൂക്കും, താടിയും നെറ്റിത്തടവും ഉയർന്ന ശിരസ്സും എല്ലാം വളരെ വ്യക്തമായി കാണാം. ആ ദിവ്യരൂപം കാണുവാൻ സാധിച്ചാൽ, അതിന്റെ ഒരു ഫോട്ടോ എടുക്കാൻ ശ്രമിക്കണം. താങ്കൾക്കതിന് സാധിക്കുമെന്ന് ഞാൻ അറിയുന്നു. അത്തരത്തിൽ ഒരു ചിത്രം എനിക്കും വേണം. വീടുകളിൽവെച്ച് ആരാധിക്കാനും ഇത് ഉത്തമമാണ്. മറ്റൊരു പ്രധാനകാര്യംകൂടി ശ്രദ്ധിക്കുക. മുകളിലെ മഞ്ഞുഭൂമിയിൽക്കൂടി നടക്കുമ്പോൾ ശ്രദ്ധിച്ച്, സൂക്ഷ്മതയോടെ, നടക്കുക. നിയോഗമുണ്ടെങ്കിൽ, നവരത്നങ്ങളിൽപ്പെട്ട ഒരു കല്ല്, അല്ലെങ്കിൽ മറ്റെതെങ്കിലും വിശുദ്ധകല്ല് കിട്ടിയെന്നുവരാം (ഊർജം ക്രമാതീതമായി വർധിക്കുമ്പോൾ ശിവലിംഗത്തിന്റെ മുകൾഭാഗത്ത് പൊട്ടിത്തെറി ഉണ്ടാകുന്നു. അന്നേരം കല്ലുകൾ ദൂരത്തേക്ക് തെറിച്ചുവീഴുന്നു). താങ്കൾക്ക് അതിനും നിയോഗമുണ്ടെന്ന് കാണുന്നു. ഈ യാത്ര ശുഭമായിത്തീരും; ഒട്ടും സംശയിക്കേണ്ടതില്ല."

സമയം പത്ത്മണിയോടടുത്തുകഴിഞ്ഞിരുന്നു. തണുപ്പ് രൂക്ഷമായതിനോ

---

യാതൊരു കർത്തവ്യവും ഇല്ലായിരുന്നു. അന്ന് ധർമം തളരുകയോ പ്രജകൾക്ക് ക്ഷയം ഉണ്ടാവുകയോ ചെയ്തില്ല. അന്ന് ദേവന്മാർ, ദാനവന്മാർ, യക്ഷ-ഗന്ധർവന്മാർ, രാക്ഷസർ, പന്നഗന്മാർ എന്നിവർ ഉണ്ടായിരുന്നില്ല. ക്രയവിക്രയങ്ങൾ ഇല്ല. ഋക്, യജുസ്സ്, സാമം എന്നീ വേദഭേദങ്ങൾ ഇല്ല. കൃഷി മുതലായ മനുഷ്യരുടെ ക്രിയകളും അന്ന് ഉണ്ടായിരുന്നില്ല. അന്നത്തെ ഒരേ ഒരു ധർമം സംന്യാസമാണ്. വെറുതെ ധ്യാനിച്ചാൽ മതി, സർവതും ലഭിക്കും. വ്യാധികളോ, ഇന്ദ്രിയക്ഷയമോ, അസൂയയോ, ദുഃഖമോ, ഗർവോ കപടമോ, വൈരമോ ആലസ്യമോ ദ്വേഷ്യമോ, പരദൂഷണമോ, ഭയമോ, ഈർഷ്യയോ, മത്സരമോ ആ യുഗത്തിൽ ഇല്ലായിരുന്നു. സച്ചിദാനന്ദമായ ബ്രഹ്മത്തെ പ്രാപിക്കുവാൻ നോക്കുന്ന യോഗികൾ മാത്രമാണ് അന്നുള്ളത്. സർവഭൂതാത്മാവായ നാരായണന് അന്ന് വെള്ള നിറമായിരുന്നു. ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ എന്നിവർക്ക് ശമം, ദമം, തപസ്സ് മുതലായ ലക്ഷണങ്ങൾ സ്വതസ്സിദ്ധമായി ഉണ്ടായിരുന്നു. ആശ്രയം, ആചാരം, ജ്ഞാനം ഇവയൊക്കെ എല്ലാവർക്കും തുല്യമായിരുന്നു. പ്രജകൾ എല്ലാവരും ഒരുപോലെ കർമം ചെയ്ത് ധർമം നേടുന്നവരായിരുന്നു. ഒരേ ഒരു ദൈവവും പ്രണവമെന്ന ഒരു മന്ത്രവും വേദാന്തശ്രവണമെന്ന ഒരേ വിധിയും ധ്യാനമെന്ന ഒരേ ക്രിയയും മാത്രമെ അന്ന് ഉണ്ടായിരുന്നുള്ളൂ. ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സംന്യാസം എന്നീ ചതുരാശ്രമങ്ങളിൽ കാലംപോലെ വർത്തിച്ച്, ഫലത്തെ ഇച്ഛിക്കാതെ കർമം ചെയ്ത് ബ്രഹ്മത്തിൽ ഐക്യം പ്രാപിക്കുകയെന്ന ഒരേ ധർമത്തോടു കൂടിയവരായ പ്രജകളായിരുന്നു കൃതയുഗത്തിൽ. സത്വം, രജസ്സ്, തമസ്സ് എന്നീ ത്രിഗുണഭേദങ്ങളും അന്ന് ഉണ്ടായിരുന്നില്ല.

ത്രേതായുഗത്തിലാണ് യജ്ഞങ്ങളുടെ ആരംഭം. നാരായണൻ അന്ന് മഞ്ഞകലർന്ന രക്തവർണനാണ്. ധർമത്തിന്റെ കാൽഭാഗം കുറഞ്ഞുപോയി. മനുഷ്യർ സത്യത്തിൽ മാത്രം പ്രവർത്തിക്കുന്നവരും ക്രിയാധർമങ്ങളിൽ വിശ്വസിക്കുന്നവരുമായിരുന്നു. യജ്ഞങ്ങളും

→

ടൊപ്പം ഇടവിട്ടിടവിട്ട് ഇടിമിന്നലും ആരംഭിച്ചു. ആറുമണിവരെയെങ്കിലും നന്നായി ഉറങ്ങിയാൽ മാത്രമെ പിറ്റെ ദിവസത്തെ യാത്ര സുഗമമായിത്തീരുകയുള്ളൂ എന്ന് ബാബ ഓർമിപ്പിച്ചപ്പോൾ ഞാൻ പോകാനായി എഴുന്നേറ്റു. പിരിയുന്നതിനുമുമ്പ് ഞാൻ ബാബയോട് ഒരു ചോദ്യം ചോദിച്ചു–

–ഭക്തജനങ്ങൾക്ക് പ്രബോധം ഉണ്ടാക്കാനും അതുവഴി അവർക്ക് ആദ്ധ്യാത്മികോന്നതി കൈവരിപ്പിക്കാനും എന്നൊക്കെ ധരിപ്പിച്ച് ആർഷഗ്രന്ഥങ്ങളുടെ പാരായണവും അർഥം പറച്ചിലും വിശദീകരണങ്ങളുമൊക്കെയായി ചില സംന്യാസിമാർ ഭാരതത്തിൽ വിഹരിക്കുന്നുണ്ട്. ശ്രീശങ്കരാചാര്യരുടെ ജന്മസ്ഥലമായ കേരളത്തിലും ഇത്തരം കപടസംന്യാസിമാരുടെ വിളയാട്ടം വളരെ കൂടുതലാണ്. ധനം ആർജിയ്ക്കാനാണ് ഇവരൊക്കെ ഈ വേഷംകെട്ടി നടക്കുന്നത്. ഭക്തജനങ്ങളേയും വിശ്വാസത്തിലേക്ക് വരുന്നവരേയും ഇവരുടെ പിടിയിൽനിന്ന് രക്ഷിച്ചെടുക്കാൻ എന്താണ് മാർഗം?

ഒന്നു ചിന്തിച്ചശേഷം ബാബ മറുപടി പറഞ്ഞു. അത് വളരെ വ്യക്തമായ ഒരു മറുപടിതന്നെയാണെന്ന് എനിക്ക് തോന്നുകയും ചെയ്തു.

'–ഈശ്വരാംശമായ സൂക്ഷ്മശരീരം എല്ലാവർക്കും ഉണ്ട്. യോഗികളും ഉത്തമസംന്യാസിമാരും തങ്ങളുടെ സൂക്ഷ്മശരീരത്തെ കഠിനമായ ധ്യാനത്തിലൂടെ സദാ ജ്വലിപ്പിച്ച് നിലനിർത്തുന്നു. അതീന്ദ്രിയമായ കഴിവുകൾ ഇപ്രകാരമാണ് കൈവരുന്നത്. ഇത്രയ്ക്കൊന്നും സാധ്യമാവില്ലെങ്കിലും സാധാരണക്കാർക്കും,

---

കർമങ്ങളും ക്രിയകളും വിവിധങ്ങളായി പരിണമിച്ചു. ധർമത്തിൽനിന്നും വ്യതിചലിക്കാത്ത തപോദാനനിരതന്മാരായിരുന്നു അന്നുള്ളവർ. സ്വധർമസ്ഥന്മാരും കർമനിരതന്മാരുമാണ് ത്രേതായുഗത്തിലെ മനുഷ്യർ.

ദ്വാപരയുഗത്തിൽ ധർമത്തിന്റെ രണ്ടു പാദങ്ങൾ (പകുതി) നിർജീവമായിത്തീരും. മഹാവിഷ്ണു പീതവർണനാണ്. വേദം നാലായി പിരിയുന്നത് ഈ യുഗത്തിലാണ്. ചിലർ ചതുർവേദന്മാരും, ചിലർ ത്രിവേദന്മാരും, മറ്റുചിലർ ദ്വിവേദന്മാരും ഏകവേദന്മാരും, ചിലർ വേദഹീനന്മാരും ആകും. മനുഷ്യരിൽ പല വിഭാഗക്കാർ ഉണ്ടാകും. ദ്വാപരയുഗം രജോഗുണപ്രധാനമാണ്. ഏകദൈവത്തെക്കുറിച്ചുള്ള അജ്ഞാനത്താൽ വേദങ്ങളെ പല രൂപത്തിൽ മാറ്റും. ബുദ്ധി ക്ഷയിക്കുന്നതുമൂലം മനുഷ്യർ സത്യം കാണാതാകും. അതുമൂലം പലതരം രോഗബാധകൾ ഉണ്ടാകും. മോഹങ്ങളും ഉപദ്രവങ്ങളും ദൈവവിഹിതമായി വർധിക്കുന്നതിനാൽ മനുഷ്യർ ഏറ്റവും പീഡിതരായിത്തീരും. ഐഹികസുഖത്തെയും സ്വർഗത്തെയും കാമിച്ച് യജ്ഞങ്ങളിലും തപസ്സിലും ഏർപ്പെടും. അധർമത്താൽ ദ്വാപരയുഗത്തിൽ പ്രജകൾ ക്ഷയിക്കും.

കലിയുഗത്തിൽ ധർമത്തിന് ഒരു പാദം മാത്രമായി നിൽക്കേണ്ടിവരും. തമോഗുണപ്രധാനമായ ആ യുഗത്തിൽ നാരായണൻ കൃഷ്ണവർണനായി ഭവിയ്ക്കും. വേദാചാരങ്ങളും ധർമയജ്ഞക്രിയാദികളും ഇല്ലാതായിവരും. അതിവൃഷ്ടി, വരൾച്ച മുതലായ പ്രകൃതിമാറ്റങ്ങളും ആലസ്യം, ക്രോധം തുടങ്ങിയ ദോഷങ്ങളും വിശപ്പ്, ഭയം എന്നീ ഉപദ്രവങ്ങളും വർധിക്കും. വിശ്വാസികളെ കബളിപ്പിച്ച് ധനം ആർജിയ്ക്കാൻ ശ്രമിക്കുന്ന കപടവേഷധാരികൾ നിരവധിയുണ്ടാകും. യുഗം മാറുന്നതനുസരിച്ച് ധർമ്മവും ഭേദിക്കുന്നു. ധർമം നശിച്ചാൽ ലോകവും നശിക്കും. ലോകം ക്ഷയിക്കുന്നതോടെ, ലോകത്തെ പ്രവർത്തിപ്പിക്കുന്ന ഭാവങ്ങളും മാഞ്ഞുപോകും." (ഹനുമൽ–ഭീമസംവാദത്തിന്റെ ചുരുക്കിയ രൂപമാണ് ഇവിടെ ഉദ്ധരിച്ചിട്ടുള്ളത്.)

ഒരു പരിധിവരെ, ഇത് ചെയ്യാം. ക്രമേണ അവർക്കും ഈശ്വരസാക്ഷാത്ക്കാരത്തിന്റെ പാതയിലേക്ക് എത്തിച്ചേരാം. ഏകാഗ്രതയോടെ ഈശ്വരനെ പ്രാർഥിക്കുക, വ്രതങ്ങൾ അനുഷ്ഠിക്കുക, ആർഷഗ്രന്ഥങ്ങളും മറ്റു സദ്ഗ്രന്ഥങ്ങളും പാരായണം ചെയ്യുക എന്നിവയിലൂടെ സൂക്ഷ്മശരീരത്തിലെ കണങ്ങളുടെ (ദൈവകണം– God's Particles) തിളക്കം വർദ്ധിപ്പിക്കാം. മന്ത്രജപങ്ങളും അനുഷ്ഠാനങ്ങളും തികച്ചും ആവശ്യമാണ്. താന്ത്രികവിധിപ്രകാരമുള്ള ആരാധന തികച്ചും ഒരു ശാസ്ത്രംതന്നെയാണ്. ഉത്തമമായ രീതിയിൽ അനുഷ്ഠിച്ചാൽ മുജ്ജന്മ കർമ്മദോഷത്തെ ഒരു പരിധിവരെ ഇല്ലാതാക്കാം. വീട്ടാതെ കിടക്കുന്ന പൂർവ്വജന്മത്തിലെ കടങ്ങളാണ് ഈ ജന്മത്തിൽ അനുഭവിക്കുന്ന ദുഃഖങ്ങൾക്കും ദുരിതങ്ങൾക്കും കാരണം. ഭഗവദ്ഗീത, ഉപനിഷത്തുകൾ, പുരാണങ്ങൾ, ഇതിഹാസങ്ങൾ തുടങ്ങിയ ആർഷകൃതികൾ അവനവൻതന്നെ പാരായണംചെയ്യണം. മറ്റൊരുവൻ പാരായണംചെയ്ത്, വ്യാഖ്യാനങ്ങൾ കേട്ടതുകൊണ്ട് ഭക്തജനങ്ങൾക്ക് യാതൊരുഗുണവും സിദ്ധിക്കുന്നില്ല എന്നതാണ് സത്യം. പെണ്ണും പണവും (നാരി-നാണ്യം) ആണ് സംന്യാസിമാരെ വഴി തെറ്റിക്കുന്നത്. കൊടുംപാപികളാണ് ഇത്തരത്തിലുള്ള വഞ്ചകന്മാർ. ഇവരുടെ പ്രഭാഷണം/പാരായണം ശ്രവിച്ചാൽ ദൈവകണങ്ങളിലെ ഊർജം, നെഗറ്റീവ് ഊർജമായി മാറുന്നു. അതോടെ നാശത്തിനു തുടക്കം കുറിയ്ക്കുന്നു. ബോധവൽക്കരണത്തിലൂടെ ഭക്തജനങ്ങളെ മാറ്റിയെടുക്കുകമാത്രമാണ് ഇതിനുള്ള പരിഹാരമാർഗം. പിന്നെ, താങ്കൾ ഇക്കാര്യത്തിൽ ആവശ്യത്തിൽ കൂടുതൽ ഉൽക്കണ്ഠ പ്രകടിപ്പിക്കേണ്ടതായ ആവശ്യം ഇല്ല. ശ്രുതിയിലെ ശ്ലോകം ഓർക്കുന്നുണ്ടാവുമല്ലോ?[1] കപടവേഷധാരികളൊക്കെ അഗ്നിയിൽ വീഴുന്ന ഈയാംപാറ്റകളെപ്പോലെ നശിക്കും. ഒരുദിവസം അത് നിശ്ചയമായും സംഭവിക്കും. ഖ്യാതിയും പെരുമയും അതോടെ വട്ടപ്പൂജ്യമാകും.'

അടുത്തദിവസം രാവിലെ വീണ്ടും കാണാമെന്നു പറഞ്ഞ് ഞാൻ ബാബയുടെ അടുത്തുനിന്ന് മടങ്ങി. മഴ കനത്തുതുടങ്ങിയിരുന്നു; ഒപ്പം ഇടിവെട്ടും. വിശ്രമസ്ഥലത്തെത്തിയപ്പോൾ സുഹൃത്തുക്കൾ ഒരു ചെറുപ്പക്കാരനെ പരിചയപ്പെടുത്തിത്തന്നു. ഭാഗീർഗ്രാമക്കാരനായ ബുധിസിങ്ങ് ആണ് ഈ യാത്രയിലെ ഞങ്ങളുടെ സഹായി. സീസണിൽ രണ്ടുതവണ തീർഥാടകരേയും കൊണ്ട് ബുധിസിങ്ങ് മുകളിലേക്ക് പോകാറുണ്ട്. 10 കൊല്ലം കഴിഞ്ഞു, ഈ പണിതുടങ്ങിയിട്ട്. ഒരുദിവസം 300 രൂപയും ചെലവും എന്ന തോതിലാണ് കൂലി വസൂലാക്കുന്നത്. രാത്രി ഏറെ വൈകിയതിനാലും അന്വേഷിച്ചുനടക്കാൻ പറ്റിയ പ്രദേശമല്ലാത്തതിനാലും കിട്ടിച്ചതു ഭാഗ്യം എന്നു കരുതി ഞാൻ ഉടനെ സമ്മതം മൂളി.

---

1. "യോഷിദ്ധിരണ്യാഭരണാംബരാദി, ദ്രവ്യേഷുമായാരചിതേഷുമൂഢഃ
പ്രലോഭിതാത്മാഹ്യുപഭോഗബുദ്ധ്യാ, പതംഗവന്നശ്യതിനഷ്ടദൃഷ്ടിഃ."

സ്ത്രീ, ധനം, ആഭരണം, വസ്ത്രം തുടങ്ങിയ മായാമയങ്ങളായ വസ്തുക്കളാൽ പ്രലോഭിതനായി മൂഢനായ മനുഷ്യൻ, തനിക്ക് സുഖിക്കാനുള്ളവയാണിതെല്ലാം എന്ന വിചാരത്തിൽ കാഴ്ച നശിച്ച് ഈയ്യാംപാറ്റകളെപോലെ നശിക്കുന്നു.

മഴ കോരിച്ചൊരിയുകയാണ്. അഗ്നിഗോളം പടർന്നുകയറുന്നതുപോലെയുള്ള മിന്നലും തുടർന്നുള്ള ഇടിവെട്ടും സഹിക്കാവുന്നതിലും അപ്പുറമായിരുന്നു. ബാബയുടെ പരിചാരകൻ ഞങ്ങൾ ഓരോരുത്തർക്കും അഞ്ച് കമ്പിളി വീതം തന്നു. കിടക്കസ്സഞ്ചിയും, കമ്പിളിപ്പുതപ്പുകളും ഉപയോഗിച്ചിട്ടും മരവിയ്ക്കുന്ന തണുപ്പിന് ഒട്ടും കുറവു തോന്നിയില്ല. രണ്ടടുക്കുകൂടി കമ്പിളിവസ്ത്രങ്ങൾ ധരിച്ചശേഷമാണ് ആശ്വാസം തോന്നിയത്. പ്രാർഥിച്ചശേഷം ഉറങ്ങാൻ ശ്രമിയ്ക്കുമ്പോൾ പ്രധാനമായും മനസ്സിൽ തങ്ങിനിന്നത് ശ്രാവണത്തിലെ മഴയും മുകളിലോട്ടുള്ള യാത്രയുമാണ്.

## III

5 മണിക്ക് എഴുന്നേറ്റ് പുറത്തുവന്നു നോക്കിയപ്പോൾ നല്ല തെളിഞ്ഞ സുപ്രഭാതം. തലേദിവസത്തെ മഴമൂലം വഴിയിലാകെ വെള്ളം തളംകെട്ടികിടക്കുകയാണ്. നയൻഗംഗയിലെ ജലവിതാനം വളരെ ഉയർന്നിരിയ്ക്കുന്നതായി കണ്ടു. ഒഴുക്കിനും നല്ല ശക്തിയുണ്ട്. ആശ്രമംവക കുളിമുറിയും കക്കൂസും മൂന്നെണ്ണം വീതമുള്ളത് നല്ല വൃത്തിയിലും വെടുപ്പിലും സംരക്ഷിച്ചിരിക്കുന്നത് കണ്ടപ്പോൾ സംതൃപ്തിതോന്നി. പ്രഭാതകൃത്യങ്ങൾക്കുശേഷം വഴിയിൽക്കൂടി കുറച്ചുദൂരം നടന്നു. സംന്യാസിമാരുടെ ധർമ്മശാലകൾ 6 എണ്ണം വേറെയും കണ്ടു. സംവിധാനങ്ങളും സൗകര്യങ്ങളും കുറവാണെങ്കിലും ഇവരും തീർഥാടകർക്ക് സൗജന്യതാമസവും ഭക്ഷണവും ഒരുക്കിക്കൊടുക്കുന്നുണ്ട്. യോഗസിദ്ധികളുള്ള സംന്യാസിമാരല്ല ഇവരെന്ന് ഒറ്റനോട്ടത്തിൽത്തന്നെ ഗ്രഹിയ്ക്കാം. എങ്കിലും, സേവനമനസ്ഥിതിയോടെ ഈ വനപ്രദേശത്തുവന്ന് താവളമടിയ്ക്കുന്നുണ്ടല്ലോ എന്നോർത്തപ്പോൾ അവരോട് ബഹുമാനം തോന്നി. ബാബയുടെ അടുത്ത് സദാ തിരക്കാണെങ്കിലും ഇവരുടെ അടുത്തൊന്നും ഒരാളെപ്പോലും കണ്ടില്ല. [1]"അനന്തപുഷ്പസ്യ മധോർഹിചൂതേ, ദ്വിരേഫമാലാ സവിശേഷസംഗാ" - എന്ന കാളിദാസ വചനം ഞാൻ ഓർത്തുപോയി. ബാബയെ കാണാൻ വരുന്നവരിൽ ഭൂരിഭാഗവും സമീപത്തും വിദൂരത്തുമുള്ള ഗ്രാമീണരാണ്. രോഗശാന്തിയ്ക്കും മറ്റു കഷ്ടപ്പാടുകളുടെ നിവാരണത്തിനും വേണ്ടിയാണ് ഇവരൊക്കെ വരുന്നത്.

ആറരമണി കഴിഞ്ഞപ്പോൾ ഞങ്ങൾ തയ്യാറായി. ബാബയുടെ പരിചാരകൻ ഞങ്ങൾക്കുള്ള പ്രാതൽ പൊതിഞ്ഞുകെട്ടി ബുധിസിങ്ങിനെ ഏൽപ്പിച്ചു. തന്റെ കൈവശമുള്ള പ്ളാസ്റ്റിക് ചാക്കിൽ, വാടകക്കെടുത്ത ഒരു സ്പിരിറ്റ് സ്റ്റൗവും അലുമിനിയം കലങ്ങളും പ്ലെയിറ്റുകളും, ഗ്ളാസ്സുകളും ബുധിസിങ്ങ് കരുതിയിരുന്നു. ആട്ട, കിഴങ്ങ് തുടങ്ങിയ റേഷൻ സാമഗ്രികളും വാങ്ങിച്ചിരുന്നു. മലമുകളിൽ ഒരു പ്രതിസന്ധിയുണ്ടായാൽ അതിനെ തരണംചെയ്യുവാനാണ് ഇതെല്ലാം കരുതുന്നത്. ബാബയെ നമസ്കരിച്ച് വണങ്ങി ശുഭയാത്രയ്ക്കായി ഞാൻ അനുമതി ചോദിച്ചു. അഞ്ചുമിനിറ്റോളം സമയം കൈ

1. അസംഖ്യം പുഷ്പങ്ങളോടുകൂടിയ മധുമാസത്തിൽ വണ്ടുകൾക്ക് മാമ്പൂവിൽ വിശേഷിച്ച് ആസക്തിയുണ്ടാകുമല്ലോ- (കുമാരസംഭവം)

എന്റെ തലയിൽവച്ച് എന്നെ അനുഗ്രഹിച്ചശേഷം ബാബ യാത്രാ മംഗളം നേർന്നു. മടക്കയാത്രയിൽ തീർച്ചയായും വരണമെന്ന് പ്രത്യേകം പറയുകയും ചെയ്തു. ബാബയുടെ പരിചാരകന്മാരോടും മറ്റു ജീവനക്കാരോടും അനുഗ്രഹിക്കാൻ അപേക്ഷിച്ച് ഞങ്ങൾ ഇറങ്ങിയപ്പോൾ സമയം കൃത്യം 7 മണിയായിരുന്നു.

ചെറുകിട വഴിവാണിഭക്കാരുടേയും തട്ടുകടകളുടേയും ഇടയിൽക്കൂടി കുറച്ചുദൂരം നടന്നുകഴിഞ്ഞപ്പോൾ വഴി കാനനപ്പാതയിലേയ്ക്ക് എത്തിച്ചേർന്നു. ബഡിങ്ങ് ച ഗ്രാമത്തിന്റെ അടിവാരപ്രദേശമാണ് ഈ ഭാഗങ്ങൾ. ഇവിടെ വനംവകുപ്പിന്റെ രജിസ്റ്ററിൽ തീർഥാടകരുടെ പൂർണമായ മേൽവിലാസവും മറ്റു വിശദാംശങ്ങളും എഴുതി, ഒപ്പിട്ട ശേഷം മാത്രമെ ഉദ്യോഗസ്ഥന്മാർ വനാന്തർഭാഗത്തേക്കുള്ള പ്രവേശനം അനുവദിയ്ക്കുകയുള്ളൂ. സംശയം തോന്നുന്നപക്ഷം തിരിച്ചറിയൽ കാർഡ് ഹാജരാക്കേണ്ടിവരും. തിരക്ക് ഒട്ടും ഇല്ലാതിരുന്നതിനാൽ, റജിസ്റ്റർ ഒന്നു പരിശോധിക്കുവാൻ അനുവദിയ്ക്കുമോയെന്ന് ഞാൻ റെയ്ഞ്ച് ആപ്പീസറോട് ചോദിച്ചു. ഞാൻ കേരളത്തിൽനിന്നാണ് എന്നറിഞ്ഞപ്പോൾത്തന്നെ അദ്ദേഹം ആശ്ചര്യത്തോടെ എന്നെ തുറിച്ചുനോക്കിയിരുന്നു. കേരളത്തിൽനിന്നുള്ള ഒരു തീർഥാടകനെ ഇതേവരെ കണ്ടതായി ഓർക്കുന്നില്ലെന്ന് അദ്ദേഹം പറയുകയുംചെയ്തു. അദ്ദേഹത്തിന്റെ അനുവാദത്തോടെ റജിസ്റ്റർ മുഴുവനും പരിശോധിച്ചുവെങ്കിലും കേരളത്തിൽനിന്നുള്ള ഒരാളും അതിൽ ഇല്ലായിരുന്നു. എന്റെ ക്രമനമ്പർ 1066 ആയിരുന്നു. തീർഥാടനം ഈ വർഷം തുടങ്ങിയതുമുതൽ ഇത്രയും പേർ മാത്രമെ മുകളിലോട്ട് പോയിട്ടുള്ളൂ എന്നർഥം.

റെയ്ഞ്ച് ആപ്പീസ് പിന്നിട്ടശേഷം ഒരു കിലോമീറ്റർ കഴിഞ്ഞപ്പോൾ വഴി അതിന്റെ തനിനിറം പുറത്തുകാണിച്ചുതുടങ്ങി. നദീതീരത്തുകൂടിയുള്ള ചെളി കെട്ടിക്കിടക്കുന്ന വഴി, അടിയൊഴുക്കുമൂലം പല സ്ഥലത്തും വിണ്ടുനിൽക്കുന്നതിനാൽ ഏറ്റവും അപകടകരമായിത്തീർന്നു. നദിയുടെ കുത്തൊഴുക്ക് ഈ ഭാഗങ്ങളിൽ ഏറ്റവും ഭയാനകമായ വിധത്തിലായിരുന്നു. ഈ ഭാഗങ്ങൾ ഒരു വിധം ഭദ്രമായി പിന്നിട്ടുകഴിഞ്ഞപ്പോൾ ഒരു ചെറിയ നിരപ്പിൽ എത്തിച്ചേർന്നു. ഇവിടെ കുറച്ചുസമയം വിശ്രമിച്ചു. മലമുകളിൽനിന്നുള്ള ചെറിയ നീർചോലകൾ നദിയിൽ സംഗമിക്കാനായി വഴിയ്ക്കു കുറുകെ ഒഴുകിയിരുന്നതിനാൽ ശുദ്ധ ജലത്തിന് ക്ഷാമം ഒട്ടും ഉണ്ടായില്ല. ജലം മതിവരുവോളം കുടിച്ച്, ബിസ്കറ്റ് കഴിച്ച് പത്തുമിനിറ്റോളം സമയം വിശ്രമിച്ചപ്പോൾ എല്ലാവരും ഉഷാറായി.

തെളിഞ്ഞ അന്തരീക്ഷമായിരുന്നുവെങ്കിലും തണുപ്പിന് ഒട്ടുംതന്നെ കുറവ് തോന്നിയില്ല. നിരപ്പ് കഴിഞ്ഞാൽ പിന്നെ കുത്തനെ കയറ്റം ആരംഭിയ്ക്കുകയായി. കനത്ത മഴമൂലം, വെള്ളം കുത്തിയൊലിച്ചുവന്ന അഗാധമായ ചാലുകളാണ് ഒരു വശത്ത്. മറുവശത്ത് ദേവദാരു, ഓക്ക് മരങ്ങൾ തിങ്ങിനിറഞ്ഞ നിബിഡവനവും. മറ്റു ചെറുമരങ്ങളും വള്ളിപ്പടർപ്പുകളും ഇതിന്റെ ഇടയിലുണ്ട്. വിവിധയിനം പക്ഷികളുടെ ശബ്ദകോലാഹലങ്ങൾ വനാന്തർഭാഗത്ത്

മുഴങ്ങിക്കേട്ടപ്പോൾ കുറച്ചുസമയം അത് ശ്രദ്ധിച്ചുനിന്നു. കുറച്ചുദൂരം ഉള്ളിലോട്ടു നടന്നാൽ ചതുപ്പ് പോലുള്ള ഒരു വലിയ പ്രദേശമുണ്ടെന്നും പക്ഷികളുടെ വിഹാരകേന്ദ്രമാണ് ആ പ്രദേശമെന്നും ബുധിസിങ്ങ് പറഞ്ഞു. പക്ഷിനിരീക്ഷകന്മാരുടെ സംഘങ്ങൾ ഇവിടെ വരാറുണ്ടെന്നും, ദേശാടനപ്പക്ഷികളെ ഇവിടെ കണ്ടെത്തിയതായി പറയുന്നുണ്ടെന്നും അദ്ദേഹം തുടർന്നുപറഞ്ഞു. ഹിമാചൽപ്രദേശിന്റെ പല ഭാഗത്തും ദേശാടനക്കിളികളെ കണ്ടെത്തിയതായും, അവയുടെ സെൻസസ് എടുത്ത വിശദാംശങ്ങളുമടങ്ങിയ ഒരു റിപ്പോർട്ട് ഷിംലയിൽനിന്നുള്ള ഒരു പത്രത്തിൽ ഞാൻ വായിച്ചിരുന്നു.[1]

ബ്രാട്ടിനാള എത്താറായപ്പോഴേക്കും വഴി അത്യധികം ദുർഘടമായിത്തീർന്നു. കുതിച്ചൊഴുകുന്ന നദിയുടെ തൊട്ടടുത്തുകൂടിയാണ് കുത്തനെ വഴി മേലോട്ടുകിടക്കുന്നത്. നൂറിലധികം പടവുകൾ കല്ലുകൊണ്ടുകെട്ടി ഉയർത്തിയിട്ടുണ്ടെങ്കിലും, പടവുകൾക്ക് അരയടിപോലും വീതിയില്ലാത്തതിനാൽ ഭയം തോന്നി. മുകളിൽ എത്തിയശേഷം, ഇത്രതന്നെ പടവുകൾ കുത്തനെ കീഴോട്ടും ഇറങ്ങണം. പകുതി ഇറങ്ങിക്കഴിയുമ്പോഴേക്കും പടവുകളുടെ അവസ്ഥ അത്യന്തം പരിതാപകരമാകുന്നു. പടവുകളുടെ അടിഭാഗം നദി കാർന്നെടുത്തുകഴിഞ്ഞിരുന്നതിനാൽ ഇളകിനിൽക്കുന്ന കല്ലുകളിന്മേൽക്കൂടി വേണം താഴോട്ടിറങ്ങുവാൻ. താഴെ, കറങ്ങിക്കുത്തിത്തിരിയുന്ന കയം ആയതിനാൽ അതീവ ശ്രദ്ധയോടെവേണം ഓരോ ചുവടുംവയ്ക്കാൻ. ഇറക്കം കഴിഞ്ഞശേഷവും ചെളി കെട്ടിക്കിടക്കുന്ന നേരിയ മാർഗത്തിൽക്കൂടി വേണം മുന്നോട്ടു പോകാൻ.

10 മണി കഴിഞ്ഞപ്പോൾ ബ്രാട്ടിനാളയിൽ എത്തി. ഇവിടെ, നയൻഗംഗയെ ഒരു താൽക്കാലിക പാലത്തിന്മേൽക്കൂടി അക്കരെ കടക്കണം. രണ്ടുദിവസം കഴിഞ്ഞു മാത്രമെ ഈ നദിയെ വീണ്ടും കാണുകയുള്ളുവെന്ന് ബുധിസിങ്ങ് പറഞ്ഞു. ബ്രാട്ടിനാളയിൽ ഒരു ചെറിയ ധാബയുണ്ട്. മറ്റൊരെണ്ണംകൂടി കെട്ടിയുണ്ടാക്കുന്നുമുണ്ട്. പ്രാതൽ ഞങ്ങളുടെ കൈവശം ഉണ്ടായിരുന്നതിനാൽ ചായ മാത്രം തന്നാൽ മതിയെന്ന് ധാബക്കാരനോട് പറഞ്ഞു. ശുദ്ധമായ പശുവിൻ പാലുകൊണ്ട് തയ്യാറാക്കിയ ചായയ്ക്ക് നല്ല രുചി തോന്നി. വീണ്ടും ഓരോ ഗ്ലാസ്സ് ചായകൂടി ഞങ്ങൾ ആവശ്യപ്പെട്ടു. വെള്ളക്കടലയും കിഴങ്ങും ചേർന്ന സബ്ജിയും തണുത്ത റോട്ടിയും സാവധാനത്തിൽ ആസ്വദിച്ചു കഴിക്കുമ്പോൾ ഞാൻ ചുറ്റുപാടുകൾ ശ്രദ്ധിച്ചു. നദിയുടെ ഇടതുഭാഗം മുഴുവനും നിബിഡവനമാണ്. ആകെ ഇരുളടഞ്ഞ പ്രതീതി. വലതുഭാഗത്തുള്ള പർവതം കുത്തനെ മേലോട്ടുകിടക്കുകയാണ്. ദേവദാരു, ബ്ളൂപൈൻ എന്നീ വൃക്ഷങ്ങളാണ് ഇവിടെയുള്ളത്. പർവതങ്ങളിന്മേൽക്കൂടിയുള്ള കയറ്റം ഇവിടെനിന്ന് തുടങ്ങുന്നു. നാലാം ദിവസം പാർവതീഭാഗിൽ എത്തുന്നതുവരെ ഇതുതന്നെയാണ് അവസ്ഥ. ബുധിസിങ്ങിന് വഴി മനഃപ്പാഠമായതിനാൽ വിശദാംശങ്ങൾ അപ്പപ്പോൾ പറഞ്ഞുതന്നിരുന്നു.

1. Global Positioning System (GPS) was used for the first time to record the exact locations where the winged visitiors from central Asia are sighted during the CENSUS.

ഒന്നു പുകവലിച്ച് ഉന്മേഷവാന്മാരായി വരാമെന്നു പറഞ്ഞ് സുഹൃത്തുക്കൾ മൂന്നുപേരും നദീതീരത്തിലേയ്ക്ക് ഇറങ്ങിയപ്പോൾ ഞാൻ കാനനഭംഗി ആസ്വദിച്ച് ഢാബയിൽ ഇരുന്നു. കുറച്ചുകഴിഞ്ഞപ്പോൾ ഢാബക്കാരൻ എന്റെടുത്ത് വന്ന് ഭവ്യതയോടെ ചോദിച്ചു-

"സാബ്, നല്ല 'വീര്യം' വേണമെങ്കിൽ എന്റെ കൈവശമുണ്ട്. മുകളിൽ, വില കൂടുതൽ കൊടുക്കേണ്ടിവരും. മൂന്നോ നാലോ വേണമെങ്കിൽ ഞാൻ കുറഞ്ഞ വിലയ്ക്ക് തരാം." എനിയ്ക്കൊന്നും മനസ്സിലായില്ല. എങ്കിലും ചോദിച്ചു-

"എന്തു വീര്യം?"

"നല്ല ഒന്നാന്തരം കഞ്ചാവിൽനിന്ന് ഞങ്ങൾ ഉണ്ടാക്കുന്നതാണ്. തീർഥാടകർക്കുവേണ്ടി കുറഞ്ഞ ഡോസിൽ പ്രത്യേകം തയ്യാറാക്കുന്നതാണ്. വരും ദിവസങ്ങളിലെ യാത്ര ദുർഘടങ്ങൾനിറഞ്ഞതാണ്. മരവിച്ചുപോകുന്ന തണുപ്പും. ഇത് ഇടയ്ക്കിടെ ഓരോ പുക എടുത്താൽ പ്രയാസങ്ങൾ ഒന്നും അറിയാതെ കയറിപ്പോകാം." തുടർന്ന്, അദ്ദേഹം തന്റെ സഞ്ചിയിൽനിന്ന് ഒരു ചെറിയ തകരപ്പെട്ടി എടുത്ത് തുറന്നു കാണിച്ചു. മുക്കാൽ ഇഞ്ചോളം സമചതുരത്തിൽ വലിപ്പമുള്ള, കറുത്ത നിറമുള്ള കുറേയധികം കട്ടകൾ പെട്ടിയിൽ അടുക്കി വച്ചിട്ടുണ്ട്. ഒരു ചെറുവിരലിന്റെയത്ര നീളമുള്ള ഉരുണ്ട ആകൃതിയിലുള്ളതും കൂട്ടത്തിൽ കണ്ടു. എനിയ്ക്ക് അദ്ദേഹത്തോട് നീരസം തോന്നി. വ്രതശുദ്ധിയോടെ നടത്തുന്ന ഒരു തീർഥാടനത്തിൽ, തീർഥാടകരെ കഞ്ചാവ് വലിയ്ക്കാൻ പ്രേരിപ്പിക്കുന്ന ആ കച്ചവടമനസ്ഥിതി ഒട്ടും നല്ലതല്ലെന്ന് ഞാൻ ഢാബക്കാരനോട് തുറന്നുപറയുകയുംചെയ്തു. ഇതിന്നിടയിൽ സുഹൃത്തുക്കളും എത്തിച്ചേർന്നു. അവരും വീര്യം വലിച്ചതായി എനിയ്ക്കുടനെ ബോധ്യമായി. മൂന്നുപേരും വല്ലാതെ പരുങ്ങിപ്പോയെങ്കിലും ബുധിസിങ് ഒരു വിശദീകരണം തന്നു. ശ്രീപരമേശ്വരൻ വിഷം വിഴുങ്ങി ഭൂമിയെ രക്ഷിച്ച ശേഷം ഇവിടെ വന്നപ്പോൾ ഭഗവാൻ ആ വിഷത്തിന്റെ നിർവൃതിയിലായിരുന്നു. ഈ തീർഥാടനത്തിൽ ഭക്തന്മാർ കഞ്ചാവ് ഉപയോഗിയ്ക്കുന്നത് അതിന്റെ ഓർമ്മയ്ക്കായിട്ടാണ്. എല്ലാവരും വ്രതശുദ്ധിയോടെയാണ് തീർഥാടനത്തിനു വരുന്നതെങ്കിലും ഇത് ഉപയോഗിക്കുന്നതിൽ തടസ്സമൊന്നും ഇല്ല. പിന്നെ, ക്ലേശങ്ങൾതാണ്ടി മുകളിൽ എത്തണമെങ്കിൽ ഈ വീര്യം ഉപയോഗിയ്ക്കണമെന്നാണ് വിശ്വാസം.

"ഇത് ഉപയോഗിച്ചില്ല എങ്കിൽ മുകളിൽ എത്തിച്ചേരില്ല എന്നാണോ?" - ഞാൻ ചോദിച്ചുപോയി. ബുധിസിങ് ഉത്തരമൊന്നും പറഞ്ഞില്ല. തന്റെ പോക്കറ്റിൽനിന്ന് ഒരു പ്ലാസ്റ്റിക് ഉറ പുറത്തെടുത്ത് അദ്ദേഹം അതെനിയ്ക്ക് കാണിച്ചുതന്നു. അതിൽ രണ്ട് ഡസനോളം 'മരുന്ന്' സ്റ്റോക്ക് ഉണ്ടായിരുന്നു. ആവശ്യക്കാർക്ക് വിൽക്കാനും സ്വയം ഉപയോഗത്തിനുമാണത്രെ ഇതെല്ലാം കീശയിൽ കരുതുന്നത്. എന്തു വിശ്വാസത്തിന്റെ പേരിലായാലും ഇത്രയും മാരകമായ വിഷം വലിച്ചുകയറ്റുന്നത് സിരാകേന്ദ്രത്തെ പ്രതികൂലമായി

ബാധിയ്ക്കും.[1] തുടർന്ന്, മാറാരോഗങ്ങൾക്കടിമപ്പെട്ട് ജീവിതം ഹോമിച്ചുകള യേണ്ടതായ അവസ്ഥയിൽ എത്തുകയുംചെയ്യും.

ഢാബക്കാരനോട് യാത്ര പറഞ്ഞ് ഞങ്ങൾ യാത്രതുടർന്നു. തികച്ചും വ്യത്യസ്തമായൊരു ചുറ്റുപാടിൽക്കൂടിയാണ് തുടർന്നുള്ള യാത്രയെന്ന് തുട ക്കത്തിൽത്തന്നെ ബോധ്യമായി. ദേവദാരു, പൈൻ വൃക്ഷങ്ങൾ ആകാശം മുട്ടുമാറെന്നപോലെ ഉയർന്നുനിൽക്കുന്ന പർവതത്തിന്മേൽക്കൂടിയുള്ള കയറ്റം കുത്തനെയാണ് മുകളിലോട്ട് കിടക്കുന്നത്. നടന്നുകയറാനുള്ള മാർഗം വൃക്ഷ ങ്ങളുടെ ഇടയിൽക്കൂടിയായതിനാൽ പ്രയാസം ഇരട്ടിയാണ്. പൊന്തി നിൽക്കുന്ന കൂറ്റൻ വേരുകളും മഴ പെയ്ത് നനഞ്ഞുകുതിർന്നുകിടക്കുന്ന പ്രതലവും ഒന്നിച്ചപ്പോൾ യാത്ര അത്യധികം ക്ലേശപൂർണമായിത്തീർന്നു. അന്തരീക്ഷം തെളിഞ്ഞുനിന്നത് ഗുണം ചെയ്തുവെങ്കിലും പർവതഭാഗങ്ങ ളിൽനിന്ന് ഒഴുകിയെത്തിയ കുളിർതെന്നൽ തണുപ്പ് വർധിപ്പിക്കാൻ മാത്രമെ ഉപകരിച്ചുള്ളൂ. ഓരോ പത്തുമീറ്ററോളം കയറിക്കഴിഞ്ഞാൽ കുറച്ചുസമയം വീതം നിന്ന് വിശ്രമിച്ചുവെങ്കിലും ആദ്യത്തെ ഒരു മണിക്കൂറിന്നുള്ളിൽ പകു തിദൂരംപോലും പിന്നിടാൻ സാധിച്ചില്ല. നടന്നുകയറുന്ന പർവതത്തിന്റെ മുകൾഭാഗത്തേയ്ക്ക് നോക്കാതിരിയ്ക്കുന്നതാണ് കീഴ്വഴക്കമെങ്കിലും, വിശ്ര മത്തിന്നിടയ്ക്ക് അറിയാതെ നോക്കിപ്പോയപ്പോൾ മനസ്സ് പതറിപ്പോയി. ഇതൊക്കെ താരതമ്യേന നിസ്സാരമാണെന്നും വരുംദിസങ്ങളിൽ പർവതങ്ങ ളുടെ ഭീകരമുഖങ്ങൾ കാണാൻ കഴിയുമെന്നും ബുധിസിങ് മുന്നറിയിപ്പുത ന്നപ്പോൾ ഞാനത് കേൾക്കാത്ത ഭാവത്തിൽ ഇരുന്നു. വെള്ളവും ബിസ്കറ്റും കഴിച്ച് വിശ്രമിച്ച്, ശ്വാസോച്ഛ്വാസം ക്രമീകരിച്ച് ദുർഘടമായ ഘട്ടങ്ങൾ ഓരോന്നായി ഞങ്ങൾ പിന്നിട്ടു. മുകളിലോട്ട് ചെല്ലുന്തോറും തണുപ്പ് രൂക്ഷ മായിത്തീർന്നു. 12 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ പർവതമുകളിൽ എത്തി.

പർവതമുകളിലെ നിരപ്പിൽ ആറടിയോളം ഉയരത്തിൽ വളർന്നുനിൽക്കുന്ന

---

1. കഞ്ചാവിൽനിന്ന് ഉൽപ്പാദിപ്പിക്കപ്പെടുന്ന ചരസ്, ഭാംഗ്, ഹഷീഷ് എന്നിവയും മറ്റു ലഹരിവസ്തുക്കളും മനുഷ്യശരീരത്തിലെ പ്രധാനപ്പെട്ട സിരകളുടെ പ്രവർത്തന ങ്ങളെ തകർത്തുകളയുന്നു. പ്രധാനമായും ലഹരിവസ്തുക്കൾകൊണ്ട് നിർവീര്യമാ കുന്ന സിരകൾ ഇവയാണ്. ആക്ഷകാധീ സിര (Sub-clavian vein), ദക്ഷിണ അക്ഷ കാധീ സിര (Right sub-clavian vein), അന്തഃപ്രകോഷ്ടികാ സിര (Ulnar Vein), അന്തർപ്ര ഗണ്ഡിയാ സിര (Basilic vein), ബഹിർപ്രഗണ്ഡിയാ സിര (Cephalic vein), ഗൗൽഫീ സിര (Dorsalis vein), ഗ്രീവ സിര (Jugular vein), തിര്യക്മൗഖികീ സിര (Transverse Facial Vein), പൂർവശാംഖികാ സിര (Anti Temporal Vein), ബഹിർഗ്രീവാസ്ഥ സിര (External Jugular vein), ബഹിർപ്രകോഷ്ഠികാ സിര (Radial vein), മൗഖീകീ സിര (Facial vein), വാഹീ സിര (portal vein), വൃക്ക സിര (Renal vein). സിരാനിയ ന്ത്രണ കേന്ദ്രത്തേയും (Controlling centre), ആജ്ഞാശക്തി, ബുദ്ധി, വിവേചനം എന്നിവയുടെ മൂലസ്ഥാനമായ മസ്തിഷ്ക ഭാഗത്തേയും (Cerebral Hemisphere) ലഹ രിവസ്തുക്കളുടെ ഉപയോഗം പ്രതികൂലമായി ബാധിക്കുന്നു. സിരാഹർഷം എന്ന നേത്രരോഗത്തിനും ഹേതു ഇതുതന്നെയാണ്.

പുൽക്കൂട്ടങ്ങളാണ് മുഴുവനും. പത്തുമിനിറ്റോളം സമയം ഇരുന്ന് വിശ്രമിച്ച ശേഷം മുകളിൽനിന്ന് താഴ്‌വാരത്തിലേയ്ക്ക് ഇറങ്ങി. പിന്നിട്ട പർവതത്തേക്കാൾ അതികഠിനമാണ് മുന്നിൽക്കാണുന്ന പർവതമെന്ന് ഒറ്റനോട്ടത്തിൽ മനസ്സിലായി. കുംഭ്ദ്വാർ എന്ന ഈ പർവതം കയറി മുകളിലെത്തിയാൽ അവിടെ ഒരു ഢാബ ഉണ്ടാകാൻ സാധ്യതയുണ്ടെന്ന് ബുധിസിങ്ങ് ആശ്വസിപ്പിച്ചു. ഉച്ചഭക്ഷണം അവിടെ ലഭിച്ചേക്കുമെന്നും അദ്ദേഹം പറഞ്ഞു. നിബിഡവനമേഖലയായതിനാൽ പ്രകാശം വളരെ കുറവാണ്. നടക്കുന്ന വഴിയിലാകെ ഇലകൾ ചീഞ്ഞളിഞ്ഞുകിടക്കുന്നതുകൊണ്ട് ഓരോ അടി വയ്ക്കുമ്പോഴും അത്യധികം ശ്രദ്ധ ചെലുത്തേണ്ടിവന്നു. ഊർജം ക്രമാതീതമായി ചോർന്നുപോയ്ക്കഴിഞ്ഞപ്പോൾ, തീർത്തും അവശരായിപ്പോയ ഞങ്ങൾ ഒരു വൃക്ഷച്ചുവട്ടിൽ നീണ്ടുനിവർന്നു കിടന്നു. ദേവദാരു വൃക്ഷങ്ങളുടെ വേരുകൾക്കിടയിൽക്കൂടി ഒലിച്ചിറങ്ങിവരുന്ന ശുദ്ധജലം ബുധിസിങ്ങ് ധാരാളം ശേഖരിച്ച് തന്നപ്പോൾ ഞങ്ങൾ മൂവരും ഓരോകുപ്പിവീതം അത് അകത്താക്കി. വല്ലാത്തൊരു നിർവൃതിയാണ് വെള്ളം കുടിച്ചപ്പോൾ തോന്നിയത്. അവസാനഘട്ടം കയറ്റം തീർത്തും ഒരു പരീക്ഷണമായിരുന്നു. കീഴ്ത്താടി കാൽമുട്ടുകളിൽ ഉരസുന്ന ഒരു അവസ്ഥ. പല സ്ഥലത്തും, ബുധിസിങ്ങ് മുന്നോട്ട് അള്ളിപ്പിടിച്ച് കയറി, തന്റെ കാലുകൾ ഞങ്ങൾക്ക് പാകത്തിന് നീട്ടിത്തന്ന് സഹായിക്കേണ്ടിവന്നു. എല്ലാവിധപരീക്ഷണങ്ങളേയും തരണംചെയ്ത് തീർത്തും അവശരായി, മുകളിൽ എത്തിയപ്പോൾ പതിവുപോലെ മലർന്നു കിടന്ന് കുറച്ചുനേരം വിശ്രമിച്ചു.

പ്രതീക്ഷിച്ചതുപോലെ ഇവിടെ ഒരു ഢാബയുണ്ടായിരുന്നു. ഒരു പാറക്കെട്ടിനോട് ചേർന്നാണ് ഢാബ കെട്ടി ഉറപ്പിച്ചിരിക്കുന്നത്. റോട്ടിയും കിഴങ്ങുകറിയും തരാമെന്ന് ഢാബക്കാരൻ പറഞ്ഞപ്പോൾ വായിൽ വെള്ളമൂറി. ഗ്ലൂക്കോസ് വെള്ളം ധാരാളം കുടിച്ച് മലർന്നുകിടന്നപ്പോൾ കണ്ണുകൾ താനെ അടഞ്ഞുപോയി. ദേവദാരു വൃക്ഷങ്ങളെ തഴുകി ഒഴുകിയെത്തുന്ന തണുത്ത കാറ്റ് ഏറ്റപ്പോൾ ഉന്മേഷം തിരിച്ചുകിട്ടിയപോലെ അനുഭവപ്പെട്ടു.

ബുധിസിങ്ങ് വിളിച്ചുണർത്തിയപ്പോഴാണ് എഴുന്നേറ്റത്. റോട്ടിയും കിഴങ്ങുകറിയും ആസ്വദിച്ചുകഴിക്കുമ്പോൾ ഞാൻ ചുറ്റുപാടുകൾ ശ്രദ്ധിച്ചു. നിബിഡമായ വനപ്രദേശമല്ലെങ്കിലും വൃക്ഷഛായയിൽ മയങ്ങിക്കിടക്കുന്ന ഈ മുകൾഭാഗത്തിന് തികഞ്ഞ ഏകാന്തതയാണുള്ളത്. താഴെ അഗാധമായ താഴ്‌വരയാണെങ്കിലും വൃക്ഷത്തലപ്പുകൾ മാത്രമെ കാണുവാൻ കഴിയൂ. കരിമ്പാറക്കെട്ടുകളിന്മേൽ കൊച്ചുവൃക്ഷങ്ങൾ വളർന്നുനിൽക്കുന്നത് കാണുമ്പോൾ ആനപ്പുറത്ത് പച്ചപ്പട്ടുകുട പിടിച്ചപോലെതോന്നും. ചുറ്റുമുള്ള പർവതഭാഗങ്ങളിൽനിന്ന് നിരന്തരം വീശിയെത്തുന്ന തണുത്ത കാറ്റ് എല്ലാ ഇന്ദ്രിയങ്ങളേയും ഉത്തേജിപ്പിക്കാൻ പര്യാപ്തമാണ്.

ഭക്ഷണത്തിനുശേഷം ഢാബക്കാരനുമായി സംസാരിച്ചപ്പോൾ, തുടർന്നുള്ള യാത്രയെക്കുറിച്ച് അദ്ദേഹം പറഞ്ഞുതന്നു. അടുത്ത താവളമായ ധാട്ടിവിൽ എത്തുമ്പോൾ സമയം മൂന്നര മണി കഴിയും. മൂന്നുമണിയ്ക്ക്

ശേഷമുള്ള യാത്ര കാലാവസ്ഥ നോക്കിവേണം ചെയ്യാൻ. ധാട്ടിവിലിൽ ഢാബകൾ ഉണ്ട്. ശ്രാവണമാസമായതിനാൽ ഉച്ചയ്ക്ക് ശേഷം മഴ പെയ്തേക്കാം. ഉടനെ പുറപ്പെട്ടാൽ വൈകാതെ ലക്ഷ്യസ്ഥാനത്ത് എത്താം. ഢാബക്കാരനോട് യാത്ര പറഞ്ഞ് ഞങ്ങൾ ധാട്ടിവിൽ ലക്ഷ്യം വച്ച് യാത്ര തുടർന്നു.

കുംഭദ്വാറിൽ നിന്നുള്ള കയറ്റങ്ങൾ മനസ്സിനെ കിടിലം കൊള്ളിക്കുന്ന വിധത്തിലുള്ളതാണ്. പർവതങ്ങളുടെ ഓരത്തുകൂടിയുള്ള ഒറ്റയടിപ്പാതകൾ അടിവച്ചടിവച്ച് നടന്നുകയറുമ്പോൾ എല്ലാ ഘടകങ്ങളും പ്രതികൂലമാണ്. ഒരടിയോളംമാത്രം വീതിയുള്ള, മഴ പെയ്തു കുതിർന്ന പ്രതലം, താഴെ അഗാധമായ കൊക്ക, വീശിയടിക്കുന്ന തണുത്ത കാറ്റ്, മൂടിക്കെട്ടിയ അന്തരീക്ഷം, പലപ്പോഴും ശ്വാസതടസ്സം അനുഭവപ്പെടുന്ന കൊടുംകയറ്റങ്ങൾ എന്നിങ്ങനെ ഓരോ പ്രതിസന്ധിയും ഒരു തീർഥാടകനെ സംബന്ധിച്ചിടത്തോളം വളരെ നിർണായകമാണ്. വളരെ ബുദ്ധിപൂർവം തരണംചെയ്യേണ്ടതായ ഒരു ഭൂവിഭാഗമാണ് ഈ പ്രദേശങ്ങൾ. നേരിയ ഒരു പിഴവുപോലും വൻദുരന്തത്തിൽ കലാശിക്കും. നിബിഢവനമേഖല പിന്നിട്ടതോടുകൂടി തുറന്നപ്രദേശങ്ങൾ മാത്രമായി. ഇടത്തരം വൃക്ഷങ്ങളും വള്ളിപ്പടർപ്പുകളും അങ്ങിങ്ങായി കാണാമെങ്കിലും, പർവതങ്ങളുടെ ആകാരം മനസ്സിൽ പരിഭ്രാന്തിയുളവാക്കുന്ന വിധത്തിലാണ്. ഓരോ പർവതം കയറിക്കഴിയുമ്പോഴും ഞങ്ങൾ വിശ്രമിച്ചു. അത്തരത്തിൽ ഒരു വിശ്രമത്തിന്നിടയ്ക്ക് ആകാശം പെട്ടെന്ന് ഇരുണ്ടപ്പോൾ, മഴ ഉറപ്പാണെന്ന് ബുധിസിങ്ങ് മുന്നറിയിപ്പ് തന്നു. മഴക്കോട്ട് ധരിക്കുന്നതിന്നിടയ്ക്ക് ഞാൻ ആകാശത്തെ ശ്രദ്ധിച്ചു. ഇരുണ്ടുകൂടിനിൽക്കുന്ന കാർമേഘങ്ങൾ ഏതാണ്ട് നിശ്ചലമാണ്. താഴ്വരയിൽ കാറ്റുണ്ടെങ്കിലും ഉപരിവായുപ്രവാഹം ഇല്ലെന്നാണ് മഴമേഘങ്ങളുടെ നിശ്ചലതയിൽനിന്ന് ബോധ്യമായത്. ഉപരിവായുപ്രവാഹം ശക്തമാണെങ്കിൽ കാർമേഘങ്ങളെ, ഒരു പരിധിവരെ, മുന്നോട്ട് നീക്കിക്കൊണ്ടുപോകും. ഞങ്ങൾ സജ്ജമായിക്കഴിഞ്ഞപ്പോഴേയ്ക്കും ഇടിമിന്നലിന്റെ ആരംഭമായി. കനത്ത മിന്നലും തുടർന്ന് ഇടിവെട്ടും ശക്തിപ്രാപിച്ചുകൊണ്ടിരിയ്ക്കെ ഞങ്ങൾ നടന്നുനീങ്ങി. ഒട്ടും വൈകാതെ മഴയും എത്തിച്ചേർന്നു. കാത്തുനിൽക്കുന്നതിൽ അർഥമില്ലെന്നു തോന്നിയതിനാൽ കഴിയാവുന്നത്ര വേഗത്തിൽ നടന്നു. അരമണിക്കൂറിന്നുള്ളിൽ ധാട്ടിവിലിൽ എത്താമെന്ന് ബുധിസിങ്ങ് ആശ്വസിപ്പിച്ചതു മാത്രമായിരുന്നു ഞങ്ങളുടെ പ്രചോദനം. അഗ്നിഗോളം പടർന്നുകയറുന്നതുപോലെയുള്ള മിന്നലും ഘോരമായ ഇടിവെട്ടും കോരിച്ചൊരിയുന്ന മഴയും സഹിച്ചുകൊണ്ട് മുന്നോട്ട് നടക്കുമ്പോൾ പഞ്ചാക്ഷരിയും ദേവീസ്തുതികളും നാരായണസ്തുതികളും ഇടമുറിയാതെ ജപിച്ചുകൊണ്ടിരുന്നു. ആകെ ഇരുളടഞ്ഞ അന്തരീക്ഷമായെങ്കിലും കോടമഞ്ഞ് ഇല്ലാതിരുന്നത് വലിയ അനുഗ്രഹമായി. ഒറ്റയടിപ്പാതകളിൽനിന്ന് അകന്ന് ഇടത്തരം വനമേഖലയലേക്ക് പ്രവേശിച്ചുകഴിഞ്ഞിരുന്നതിനാൽ കൊക്കയുടെ ഓരത്തുകൂടിയുള്ള യാത്ര ഒഴിവായത് ഏറ്റവും ഗുണമായി. കോരിച്ചൊരിയുന്ന മഴയും ഭൂമി പൊട്ടിപ്പിളരുന്നതുപോലെയുള്ള ഇടിവെട്ടും തണുത്ത് മരവിച്ചുപോകുന്ന അന്തരീക്ഷവും ഒന്നിച്ചപ്പോൾ എല്ലാ

വരും അവശരായിപ്പോയി. ചുഴലിക്കാറ്റുപോലെയുള്ള ഒരു വായുപ്രവാഹം ഏതാനും സെക്കന്റുസമയം വീശിയടിച്ചുപോയപ്പോൾ വൃക്ഷക്കൊമ്പുകൾ ആടിയുലയുകയും കടകടാ ശബ്ദത്തോടെ പൊട്ടിവീഴുകയും ചെയ്തത് ഞങ്ങളിൽ ഭീതിയുളവാക്കി.

നാലുമണിക്ക് മുമ്പായി ഞങ്ങൾ ധാട്ടിവിൽ എന്ന ലക്ഷ്യത്തിൽ എത്തി. ഇവിടെ ഒരു ഢാബ മാത്രമെ പ്രവർത്തനസജ്ജമായി കണ്ടുള്ളൂ. മറ്റൊരെണ്ണം കെട്ടിയുണ്ടാക്കിയിട്ടുണ്ടെങ്കിലും പ്രവർത്തനം തുടങ്ങിയിട്ടില്ല. വണ്ണക്കൂടുതലുള്ള ദേവദാരു വൃക്ഷങ്ങളാണ് ഈ ഭാഗത്ത് മുഴുവനും. ഇരുപത് പേർക്കെങ്കിലും സുഖമായി താമസിക്കാനുള്ള സംവിധാനം ഢാബയിൽ ഒരുക്കിയിട്ടുണ്ട്. കോരിച്ചൊരിയുന്ന മഴയത്ത് കയറിച്ചെന്ന ഞങ്ങളെ ഢാബക്കാരനും സഹായിയും ഹാർദ്ദമായി സ്വാഗതംചെയ്തു. മഴക്കോട്ട് അഴിച്ചുമാറ്റാനും ലഗ്ഗേജ് ബാഗ് വാങ്ങിച്ചുവയ്ക്കാനും അവർ സഹായിക്കുകയുംചെയ്തു. അടുപ്പിൽ തിളച്ചുകിടക്കുന്ന കട്ടൻ ചായ ഓരോ സ്റ്റീൽ ഗ്ലാസ് നിറയെ ഓരോരുത്തർക്കും തന്നപ്പോൾ ഞങ്ങളെല്ലാവരും സന്തോഷിച്ചുപോയി. ഗ്ലൗസ് ഊരിമാറ്റി, മരവിച്ചുപോയ കൈപ്പത്തികൾ ചൂടുപിടിപ്പിച്ച് ആശ്വാസംകൊണ്ടശേഷമാണ് ചായ മൊത്തിക്കുടിച്ചത്. ഷൂസുകൾ അഴിച്ചുമാറ്റി അടുപ്പിന്റെ ചുറ്റും വട്ടംകൂടിയിരുന്നുകഴിഞ്ഞപ്പോഴാണ് തണുപ്പിനു ശമനം തോന്നിയത്. വിറകുകഷണങ്ങൾ അടുപ്പിലേക്ക് കയറ്റിയിട്ട് നല്ലപോലെ ജ്വലിപ്പിച്ചപ്പോൾ ഢാബയ്ക്കുള്ളിൽ നേരിയ ചൂട് പരന്നുതുടങ്ങി.

ഇടിവെട്ടിന് ശക്തി കുറഞ്ഞെങ്കിലും മഴ തോരാതെ പെയ്തുകൊണ്ടിരുന്നു. കാറ്റ് ഇടയ്ക്കെല്ലാം വീശിയടിച്ചെങ്കിലും അത് അപകടകരമായി തോന്നിയില്ല. മറ്റൊന്നും ചെയ്യാനില്ലാത്തതുകൊണ്ട് ഞങ്ങൾ കനത്ത കമ്പിളികൊണ്ട് പുതച്ചു കിടന്നു. കൂട്ടുകാരുടെ ചോദ്യങ്ങൾക്ക് ഢാബക്കാരൻ മറുപടി പറയുന്നത് ശ്രദ്ധിച്ചുകൊണ്ട് കിടന്നപ്പോൾ നല്ല സുഖം തോന്നി. എല്ലാ വർഷത്തെയുംപോലെ ശ്രാവണത്തിലെ തീർഥാടനത്തിന് ഇക്കൊല്ലവും തിരക്ക് കുറവാണ്. മഴതന്നെയാണ് ഏറ്റവും വലിയ പ്രശ്നം. ശ്രാവണസംക്രമം കഴിഞ്ഞാൽ മഴ കുറയും. പക്ഷേ, പിന്നത്തെ പ്രശ്നം മഞ്ഞിന്റെയാണ്. കനത്ത മഞ്ഞുവീഴ്ച ആരംഭിച്ചാൽ ദുർഘടമായ ഈ യാത്രാപഥം സഞ്ചാരയോഗ്യമല്ലാതാകും. വനംവകുപ്പുകാർ വഴി ഉടൻ അടയ്ക്കുകയും ചെയ്യും. മഞ്ഞിന്റെ ശല്യം ഇല്ലെങ്കിൽ ഒരാഴ്ചകൂടി തീർഥാടനസമയം നീട്ടിക്കൊടുക്കും. സമീപപ്രദേശത്തുനിന്നുള്ള ഗ്രാമീണരൊക്കെ അന്നേരം തീർഥാടനത്തിനിറങ്ങും. രാത്രിഭക്ഷണംകഴിച്ച് ഢാബയിൽ അന്തിയുറങ്ങുന്ന തീർഥാടകർ വന്നാൽ മാത്രമെ എന്തെങ്കിലും മിച്ചം ഉണ്ടാവുകയുള്ളൂ. 150 രൂപയാണ് ഒരാളിൽനിന്ന് ഈടാക്കുന്നത്. അടുത്ത താവളമായ താച്ച്ഡുവരെ ഈ നിരക്കാണ്. പിന്നെ, മുകളിലോട്ട് ചെല്ലുംതോറും നിരക്ക് വർധിക്കും. വനംവകുപ്പുകാർക്ക് വാടക, വിറകിന്റെ കാശ്, സാധനങ്ങൾ മുകളിൽ എത്തിക്കുവാനുള്ള ചെലവ്, സഹായികളുടെ ശമ്പളം ഇതൊക്കെ കഴിച്ചാലും ഒരു സമ്പാദ്യം ലഭിക്കാറുണ്ട്. ഈ സമയത്ത് മറ്റൊന്നും ചെയ്യാനില്ലാത്തതിനാൽ കിട്ടിയത് മിച്ചം.

അന്തരീക്ഷമാകെ കത്തിപ്പടരുന്നതുപോലെയുള്ള ഒരു മിന്നലും അതേ സെക്കന്റിൽത്തന്നെ ഭൂമി പിളർക്കുന്നതുപോലെയുള്ള ഇടിവെട്ടും ഡാബയുടെ പരിസരത്ത് ഉണ്ടായപ്പോൾ ഞങ്ങളെല്ലാവരും ചാടിയെഴുന്നേറ്റുപോയി. ഹുങ്കാരശബ്ദത്തോടെ എന്തോ പൊട്ടിപ്പിളർന്ന് നിലംപതിക്കുന്ന ശക്തമായൊരാഘാതം അടുത്തുതന്നെ സംഭവിച്ചപ്പോൾ ഉൽക്കണ്ഠയോടെ എല്ലാവരും പുറത്തേയ്ക്ക് നോക്കി. കനത്ത മഴ കാരണം ഒന്നും വ്യക്തമായില്ല. അടുപ്പിന്റെ അടുത്ത് ഇരിക്കുകയായിരുന്ന ഢാബക്കാരന്റെ ആത്മഗതം വ്യക്തമായികേട്ടു– 'ഒരു ദേവദാരുവിന്റെകൂടി കഥ കഴിഞ്ഞു.'

ഹിമാലയൻ റേഞ്ചുകളിൽ ഇടിമിന്നൽമൂലം നാശം സംഭവിക്കുന്നത് ഭൂരിഭാഗവും ദേവദാരു വൃക്ഷങ്ങൾക്കാണ്. പല മേഖലകളിലും, യാത്രാമധ്യേ, ഞാനിത് ശ്രദ്ധിച്ചിട്ടുണ്ട്. പടുകൂറ്റൻ ദേവദാരുവൃക്ഷങ്ങൾ ഉണങ്ങിക്കരിഞ്ഞു പൊട്ടിപ്പിളർന്നും നടുവൊടിഞ്ഞും നിൽക്കുന്ന കാഴ്ച ഒട്ടൊരു ദുഃഖത്തോടെ ഞാൻ നോക്കി നിൽക്കാറുമുണ്ട്. ഇടിമിന്നലിനെ ആകർഷിക്കുന്ന ഒരു ഘടകം ഈ വൃക്ഷങ്ങൾക്ക് ജഗദീശ്വരൻ സൃഷ്ടിയിൽത്തന്നെ കല്പിച്ചുകൊടുത്തിട്ടുണ്ടെന്നു തോന്നുന്നു. ആ ചുറ്റുപാടിൽ ഉള്ള മനുഷ്യർക്കോ ജന്തുക്കൾക്കോ സംഭവിച്ചേക്കാവുന്ന ജീവഹാനി ഈ സദ്‌വൃക്ഷം സ്വയം ഏറ്റെടുക്കുകയാണെന്നുവേണം കരുതാൻ. നേരെമറിച്ച്, ആൽവൃക്ഷങ്ങൾ ഇടിമിന്നലിനെ ഫലപ്രദമായി നേരിട്ട്, അതിനെ ഭൂമിക്കടിയിലേക്ക് പ്രവഹിപ്പിച്ച് അപകടം ഒഴിവാക്കുകയാണ് ചെയ്യുന്നത്. ഇടിമിന്നൽ സ്വയം ഏറ്റുവാങ്ങി, മറ്റുള്ളവരെ രക്ഷിച്ച് കത്തിയമരുന്ന ദേവദാരുവും, അതിനെ ഭൂമിയിലേക്ക് പ്രവഹിപ്പിച്ച് അമൂല്യമായ ധാതുശേഖരണം നടത്തുന്ന ആൽവൃക്ഷവും സൃഷ്ടിയുടെ വിഭിന്ന മുഖങ്ങളാണല്ലോ എന്നു ചിന്തിച്ചപ്പോൾ ഒരു നിമിഷം ശിരസ്സ് കുനിഞ്ഞുപോയി.

ഇടിമിന്നലും മഴയും പുറത്ത് അവിഘ്നം തുടർന്നുകൊണ്ടിരുന്നതിനാൽ ഞങ്ങൾ ഢാബയ്ക്കുള്ളിൽ ഒതുങ്ങിക്കൂടി. രാത്രിഭക്ഷണം തയ്യാറാക്കിക്കൊണ്ടിരിക്കുന്നതിന്നിടയിൽ ഢാബക്കാരൻ കാലാവസ്ഥയെ ശപിച്ചുകൊണ്ടിരുന്നു. മഴ തോരാതെ പെയ്യുകയാണെങ്കിൽ അടുത്ത ദിവസത്തെ യാത്ര പ്രശ്നമാകുമെന്നും അദ്ദേഹം സൂചിപ്പിച്ചു. അന്നത്തെ യാത്ര അതികഠിനമായിരുന്നതിനാൽ പാദങ്ങളിലും സന്ധികളും വേദനയും കടച്ചിലും അനുഭവപ്പെട്ടു തുടങ്ങി. ബുധിസിങ്ങ് ഒരു ഉഴിച്ചിൽ വിദഗ്ദ്ധനായിരുന്നതിനാൽ ലേപനം പുരട്ടി നല്ലപോലെ ഉഴിഞ്ഞുതന്നപ്പോൾ വളരെ ആശ്വാസമായി. എട്ടുമണിക്കു മുമ്പായി ഞങ്ങൾ അത്താഴം കഴിച്ചു. വെള്ളക്കടലചേർത്ത കിഴങ്ങുകറിയും തീയിൽ ചുട്ടെടുത്ത രോട്ടിയും ആസ്വദിച്ചു കഴിക്കുമ്പോഴും പുറത്ത് മഴ തിമർത്തു പെയ്തുകൊണ്ടിരുന്നു. ഭക്ഷണശേഷം മറ്റൊന്നും ചെയ്യാനില്ലാത്തതിനാൽ, ഞങ്ങൾ ഉറങ്ങാൻ തയ്യാറായി. നല്ലപോലെ പ്രാർഥിച്ചശേഷം, കനത്ത കമ്പളികൊണ്ട് മൂടിപ്പുതച്ചുകിടക്കുമ്പോൾ അടുത്ത ദിവസം ശുഭമായിത്തീരണമേ എന്ന ചിന്തയായിരുന്നു മനസ്സിൽ നിറഞ്ഞുനിന്നത്.

# IV

അഞ്ചരമണിക്ക് ഢാബക്കാരൻ എല്ലാവരേയും വിളിച്ചുണർത്തി കട്ടൻചായ തന്നു. ഢാബയുടെ പുറത്തുവന്ന് നോക്കിയപ്പോൾ സന്തോഷം തോന്നി. മഴ തീർത്തും നിലച്ചിരുന്നു. ചുറ്റുമുള്ള വിശാലമായ മലമടക്കുകളിലാകെ ഉദയ കിരണങ്ങൾ ഓളംവെട്ടിക്കിടക്കുന്നു. ഞങ്ങൾ പെട്ടെന്ന് യാത്രയ്ക്ക് തയ്യാറായി. ഢാബക്കാരൻ പൊതിഞ്ഞുതന്ന പ്രാതൽ കൈവശംവച്ച് ആറുമണിക്ക് മുമ്പുതന്നെ യാത്ര തുടങ്ങി.

ധാട്ടിവിലിൽനിന്ന് താച്ച്ടുവരെയുള്ള അന്നത്തെ യാത്ര തീർത്തും ഒരു പരീക്ഷണമാണെന്ന് അറിവ് കിട്ടിയിരുന്നു. ഈ 12 കി.മീറ്ററോളം ദൂരമുള്ള യാത്ര, ഭൂരിഭാഗവും, അത്യഗാധമായ കൊക്കകളുടെ ഓരത്തുകൂടിയാണ്. ആദ്യത്തെ ഒരു മണിക്കൂർകൊണ്ട് കുത്തനെനിൽക്കുന്ന വനഭൂമി പിന്നിട്ട് ഞങ്ങൾ മുകളിൽ എത്തി. തുടർന്ന് തരിശായിക്കിടക്കുന്ന പർവതഭാഗങ്ങളിൽക്കൂടി, കുത്തനെയുള്ള കയറ്റങ്ങൾ കയറി, ബഹുദൂരം മുന്നോട്ടു പോയി. പർവതമുകളിൽനിന്ന് താഴോട്ടിറങ്ങി വീണ്ടും വനമേഖലയിലേക്ക് പ്രവേശിച്ചപ്പോൾ ഒരു നിരപ്പിൽ യാത്ര നിർത്തി വിശ്രമിച്ചു. ക്ഷീണിച്ച് അവശരായിക്കഴിഞ്ഞിരുന്നതിനാൽ ഇവിടെ ഇരുന്ന് പ്രാതൽ കഴിച്ചു. ഗ്ലൂക്കോസ് കലർത്തിയ ശുദ്ധജലം ധാരാളം കുടിച്ച് കുറച്ചുനേരം മലർന്നുകിടന്നപ്പോൾ വളരെ ആശ്വാസംതോന്നി. ഇടത്തരം വണ്ണമുള്ള ബ്ളൂപൈൻ, ദേവദാരു മരങ്ങൾ മാത്രമെ ഈ മേഖലയിൽ ഉള്ളൂ. വനഭൂമി പടിപടിയായി ഉയർന്ന് മുകളിലോട്ട് നീണ്ടുകിടക്കുകയാണ്. ഇലകൾ വീണ് ചീഞ്ഞളിഞ്ഞപ്രതലവും മഴവെള്ളം കുത്തിയൊലിച്ചുപോയി രൂപംകൊണ്ട ഗർത്തങ്ങളും തരണം ചെയ്യേണ്ടതിനാൽ വളരെ സാവധാനത്തിൽമാത്രമെ ഈ ഭാഗങ്ങളിൽക്കൂടി സഞ്ചരിക്കുവാൻ കഴിയുകയുള്ളൂ. കൂട്ടുകാർ വീര്യംകൂടിയ പുകവലിക്ക് വട്ടംകൂട്ടിക്കൊണ്ടിരുന്നതിനാൽ, ഞാൻ അവരിൽനിന്ന് അകന്നുമാറി ഒരു പാറക്കെട്ടിന്റെ അടുത്തെത്തി. ഇവിടെ നിന്നാൽ മുന്നോട്ടുള്ള വഴിയുടെ ഒരേകദേശരൂപം കിട്ടും. ഉയർന്ന മലമടക്കിന്റെ ഓരത്തുകൂടി ഒരു കൊച്ചുസംഘം താഴോട്ട് ഇറങ്ങിവരുന്നത് കണ്ടപ്പോൾ അത് സൂക്ഷിച്ചുനോക്കി. അവരുടെ രൂപങ്ങൾ കൂടുതൽ തെളിഞ്ഞപ്പോൾ അവർ ഭാരമുള്ള എന്തോ ഒരു വസ്തു ഏറ്റിക്കൊണ്ടുവരികയാണെന്ന് ബോധ്യമായി. തീർഥാടനം കഴിഞ്ഞുവരുന്നവർ എന്താണ് ഏറ്റിക്കൊണ്ടുവരുന്നതെന്ന് അറിയാനായി ഞാൻ ബൈനാക്കുലർ എടുത്തുകൊണ്ടുവന്ന് ഫോക്കസ്സ് ചെയ്ത് നോക്കി. ഒരു മനുഷ്യനെയാണ് നാലുപേർചേർന്ന് ഏറ്റിക്കൊണ്ടുവരുന്നതെന്ന് ബോധ്യമായപ്പോൾ ഞാൻ കൂട്ടുകാരെ വിളിച്ചു. അപകടംപറ്റി കാലൊടിഞ്ഞ ഒരാളാകാം അതെന്ന് കൂട്ടുകാർ അഭിപ്രായപ്പെട്ടപ്പോൾ, എന്തോ, എന്റെ മനസ്സ് അതങ്ങനെയല്ല എന്ന് സൂചനതന്നു. അവർ അടുത്തെത്തുന്നതുവരെ കാത്തുനിൽക്കാൻ ഞങ്ങൾ തീരുമാനിച്ചു.

അരമണിക്കൂറോളം സമയമെടുത്തു, അവർ എത്തിച്ചേരാൻ. ഓറഞ്ചുനിറ

മുള്ള ഒരു തുണികൊണ്ട് മൂടിപ്പുതച്ച്, മരക്കമ്പുകളിൽ കെട്ടിയുറപ്പിച്ച ആ മൃതദേഹം നിലത്തിറക്കിവച്ചശേഷം ഏറ്റുകാരായ നാലുപേരും നിലത്ത് മലർന്നുകിടന്നു. അവരുടെ സംഘത്തിലെ മറ്റു രണ്ടുപേർ തല താഴ്ത്തി സമീപത്ത് ഇരുന്നു. ഞങ്ങളെല്ലാവരും ഒരു നിമിഷം തരിച്ചുനിന്നുപോയി. നിലത്ത് കിടക്കുന്നവർ വെള്ളത്തിനായി ആംഗ്യം കാണിച്ചപ്പോൾ, ഗ്ലൂക്കോസ് കലക്കിയ വെള്ളം ആവശ്യാനുസരണം അവർക്ക് കൊടുത്തു. ബിസ്കറ്റും ഉണക്കപ്പഴങ്ങളും കഴിച്ചശേഷം സംസാരിക്കാനുള്ള ഊർജം തിരിച്ചുകിട്ടിയപ്പോൾ, എന്തെങ്കിലും ഭക്ഷണം കിട്ടിയാൽകൊള്ളാമെന്ന് അവർ അറിയിച്ചു. ക്ഷീണിച്ച്, അത്രയ്ക്കധികം അവശരായിക്കഴിഞ്ഞിരുന്നു അവരെല്ലാവരും. ഞാൻ ബുധിസിങ്ങിനെ ചോദ്യരൂപേണ നോക്കി. ഗോതമ്പ് നുറുങ്ങും പാൽപ്പൊടിയും കൈവശമുണ്ടെന്നും ഗോതമ്പ് പാലിൽ കുറുക്കിയെടുത്ത് കൊടുക്കാമെന്നും അദ്ദേഹം സ്വരം താഴ്ത്തി പറഞ്ഞപ്പോൾ അതുടനെ തയ്യാറാക്കാൻ ഞാൻ അദ്ദേഹത്തോട് അഭ്യർഥിച്ചു. ചാക്കുകെട്ടിൽനിന്ന് ആവശ്യമുള്ള സാധനങ്ങൾ എടുത്ത് സുഹൃത്തുക്കൾ അടുത്തുള്ള പാറപ്പുറത്തേക്ക് നീങ്ങി.

മൃതദേഹം കൊണ്ടുവന്നവരും ഞാനും മാത്രമായി രംഗത്ത്. ആരും സംസാരിച്ചില്ല. ഒരു ദേവദാരുവൃക്ഷത്തിൽ ചാരി ഇരുന്ന്, ശൂന്യതയിലേക്ക് നോക്കി, ഓരോന്ന് ചിന്തിച്ച് ഞാൻ സമയംതള്ളിനീക്കി. താഴെ ഇറക്കിവയ്ക്കുന്നതിനുമുമ്പുതന്നെ അത് മൃതദേഹമാണെന്ന് മനസ്സിലാക്കിക്കഴിഞ്ഞപ്പോൾ പിന്നീട് അതിനെ ഞാൻ നോക്കിയില്ല. കൂടെവന്ന ആറുപേരും 35 വയസ്സിനു താഴെമാത്രം പ്രായമുള്ളവരാണ്. അപ്പോൾ, മരണപ്പെട്ട വ്യക്തിയും അതേ പ്രായക്കാരനാകാനെതരമുള്ളൂ. സുഹൃത്തിന്റെ മരണം ഇവരെ വല്ലാതെ ഉലച്ചതായി കാണുന്നു. ഒന്നിച്ച് പഠിച്ച് കൂട്ടുകൂടി നടന്ന് വളർന്നവരാകാം ഈ സംഘം. ഈ തീർഥാടനത്തിന് ഒന്നിച്ച് പുറപ്പെട്ടത് അതുകൊണ്ടാകാം. പക്ഷേ, കൂട്ടുകാരൻ ഇവരെയൊക്കെ ഉപേക്ഷിച്ച് എന്നെന്നേയ്ക്കുമായി പിരിഞ്ഞുപോയിക്കഴിഞ്ഞു. കൂട്ടുകാരന്റെ ഭാര്യയും പിഞ്ചുമക്കളും ഇദ്ദേഹത്തെ തീർഥാടനത്തിനായി യാത്ര അയക്കുമ്പോൾ പ്രകടിപ്പിച്ച മുഖഭാവങ്ങൾ ഈ ആറുപേരുടെയും മനസ്സിനെ ഇപ്പോഴും വ്യാകുലപ്പെടുത്തിക്കൊണ്ടിരിക്കുന്നുണ്ടാകും. ആ സഹോദരിയോടും കുഞ്ഞുങ്ങളോടും എന്തു സമാധാനം പറയും?

ഞാൻ തല തിരിച്ച് മൃതദേഹത്തെ ഒന്നു നോക്കി. മഞ്ഞത്തുണികൊണ്ട് മൂടിപ്പുതച്ച് കെട്ടി ഉറപ്പിച്ചിരിക്കുന്നതിനാൽ, പാദങ്ങൾഒഴികെ, മറ്റു ശരീരഭാഗങ്ങൾ ഒന്നും പുറത്തുകാണുന്നില്ല. 5 അടി 7 ഇഞ്ചോളം ഉയരമുണ്ട്. പാദങ്ങളുടെ തൂവെള്ള നിറത്തിൽനിന്ന്, ഏകദേശം അതേനിറം ശരീരത്തിനും ഉണ്ടെന്ന് അനുമാനിക്കാം. പാദങ്ങളുടെ ആകൃതിവച്ചുനോക്കുമ്പോൾ ഇദ്ദേഹം സുമുഖനാണെന്ന് കരുതാം. കാലിലെ നഖങ്ങളിൽ ഇളംറോസ് നിറത്തിലുള്ള നെയിൽപോളീഷ് പുരട്ടിയിട്ടുണ്ട്. അത് വളരെ സൂക്ഷ്മതയോടെ നിർവഹിച്ചിട്ടുമുണ്ട്. പുരുഷന്മാർക്ക് ഇക്കാര്യത്തിൽ ക്ഷമയും കൃത്യതയും വളരെ

കുറവായതിനാൽ, പരേതന്റെ ഭാര്യയായിരിക്കാം ഈ അലങ്കാരം ചെയ്തു കൊടുത്തത്...

ഒരു നിമിഷംകൊണ്ട് ഞാൻ തല തിരിച്ച് വീണ്ടും ശൂന്യതയിലേക്ക് നോക്കി ഇരുന്നു. ബുധിസിങ്ങിന്റെ സ്പിരിറ്റ് സ്റ്റൗ ചീറി കത്തുകയാണ്. എന്റെ മനസ്സിലും വിവിധ വികാരങ്ങൾ ചീറിയടിച്ചുകൊണ്ടിരുന്നു. ക്രമേണ മനസ്സ് പതിയെ എന്നോട് മന്ത്രിച്ചു.... അരുത്.... അരുത്, മനസ്സിനെ ശാന്തമാക്കൂ.... കണ്ണടച്ചിരുന്ന്, ഭഗവദ്ഗീതയിലെ ചില ശ്ലോകങ്ങൾ ഉരുവിട്ട് ഞാൻ മനസ്സിനെ ശാന്തമാക്കി.[1]

ബുധിസിങ്ങ് ഇതിനകം ഭക്ഷണം തയ്യാറാക്കിക്കഴിഞ്ഞിരുന്നു. അദ്ദേഹത്തിന്റെ ലഗ്ഗേജിൽ നാല് പ്ലെയിറ്റുകളേ ഉണ്ടായിരുന്നുള്ളൂ. ചുമട്ടുകാർക്കുള്ള ഭക്ഷണം ആദ്യം വിളമ്പിക്കൊടുത്തു. ഗോതമ്പിനോടൊപ്പം പുഴുങ്ങിയെടുത്ത ഉരുളക്കിഴങ്ങ്, ചെറിയ കഷണങ്ങളാക്കി ഉപ്പും മുളകുപൊടിയും തൂവിയിട്ട

1. "ജാതസ്യ ഹി ധ്രുവോ മൃത്യുർധ്രുവം ജന്മ മൃതസ്യ ച
തസ്മാദപരിഹാര്യേർഥേ ന ത്വം ശോചിതുമർഹസി."

(ജനിച്ചവന്നു മരണവും, മരിച്ചവന്നു ജനനവും നിശ്ചയമാകുന്നു. അതിനാൽ ജനന-മരണങ്ങൾ നിവൃത്തിയില്ലാത്ത കാര്യമാകുന്നു. അങ്ങനെ നിവൃത്തിയില്ലാത്ത കാര്യത്തിൽ നീ വ്യസനിച്ചിട്ടു ഫലമില്ല.)

"അവ്യക്തോയമചിന്ത്യോയമവികാര്യോയമുച്യതേ
തസ്മാദേവം വിദിത്വൈനം നാനുശോചിതുമർഹസി."

(ഈ ആത്മാ കാണപ്പെടത്തക്കവനല്ല; ചിന്തിക്കപ്പെടത്തക്കവനല്ല; ഭേദപ്പെടത്തക്കവനുമല്ല എന്നറിഞ്ഞാലും. ആയതുകൊണ്ട് ഇപ്രകാരം ഈ ആത്മാവിനെ അറിഞ്ഞിട്ട് വ്യസനിക്കുന്നതിന് നീ യോഗ്യനല്ല.)

"യ ഏനം വേത്തി ഹന്താരം യശ്ചൈനം മന്യതേ ഹതം
ഉഭൗ തൗ ന വിജാനീതോ നായം ഹന്തി ന ഹന്യതേ."

(എവൻ ഈ ആത്മാവിനെ മരിയ്ക്കുന്നവനായി അറിയുന്നുവോ, എവൻ ഈ ആത്മാവിനെ കൊല്ലപ്പെടുന്നവനായി അറിയുന്നുവോ, അവർ വാസ്തവത്തെ അറിയുന്നവരല്ല. എന്തെന്നാൽ, ഈ ആത്മാ ആരേയും കൊല്ലുന്നില്ല; ആരാലും കൊല്ലപ്പെടുന്നുമില്ല.)

"ദേഹിനോസ്മിൻ യഥാ ദേഹേ കൗമാരം യൗവനം ജരാ
തഥാ ദേഹാന്തരപ്രാപ്തിർധീരസ്തത്ര ന മുഹ്യതി."

(ദേഹാഭിമാനമുള്ള ആത്മാവിന് ഈ ദേഹത്തിൽ എപ്രകാരമാണ് ബാല്യം, യൗവനം, വാർദ്ധക്യം മുതലായവയുണ്ടാകുന്നത് അതുപോലെ അന്യദേഹപ്രാപ്തിയും ഉണ്ടാകുന്നു. ഇപ്രകാരം (ദേഹമാണ് നശിക്കുന്നത്, ആത്മാ നാശമില്ലാത്തവനാകുന്നു എന്ന്) അറിയുന്ന ധീമാൻ മോഹത്തെ പ്രാപിക്കുന്നില്ല.)

"മാത്രാസ്പർശാസ്തു കൗന്തേയ ശീതോഷ്ണസുഖദുഃഖദാഃ
ആഗമാപായിനോനിത്യാസ്താംസ്തിതിക്ഷസ്വ ഭാരത."

(അല്ലയോ അർജ്ജുന, ശ്രോത്രാദീന്ദ്രിയങ്ങൾ ശബ്ദാദിവിഷയങ്ങളോടു സംബന്ധപ്പെട്ടാൽ ആ സംബന്ധംകൊണ്ട് ശീതം, ഉഷ്ണം, സുഖം, ദുഃഖം മുതലായവ ഉണ്ടാകുന്നു. അവ വന്നുകൊണ്ടും പോയിക്കൊണ്ടുമിരിക്കുന്നവയും നിത്യങ്ങളല്ലാത്തവയുമാകുന്നു. അതിനാൽ, അല്ലയോ ഭാരത, അവയെ സഹിച്ചാലും.)

വിഭവം മാത്രമായിരുന്നു കൂട്ടിക്കഴിക്കാൻ കൊടുത്തത്. അവർ ആറുപേരും ഭക്ഷണം നന്നായി കഴിച്ചു. അതിനുശേഷം ശുദ്ധജലം ആവശ്യാനുസരണം കുടിക്കുകയും ചെയ്തു. പാറപ്പുറത്ത് ചമ്രംപടിഞ്ഞിരുന്ന് സംഘത്തിലെ ഒരുവൻ കഴിഞ്ഞ ദിവസത്തെ സംഭവം വിവരിച്ചപ്പോൾ ഞങ്ങൾ ചുറ്റുംകൂടിയിരുന്ന് അത് ശ്രവിച്ചു.

"ഞങ്ങൾ ഷിംല സ്വദേശികളാണ്. പാരമ്പര്യമായ കുടുംബ ബിസിനസ്സുകൾ ചെയ്യുന്നു. ഹിമാലയത്തിലെ പുണ്യസ്ഥലങ്ങൾ സന്ദർശിക്കാറുണ്ട്. പക്ഷേ, ഇതുപോലെയുള്ള അത്യപകടകരമായ ട്രെക്കിങ്ങ് റൂട്ടിൽക്കൂടി യാത്ര ചെയ്ത പരിചയമില്ല. അടുത്ത ക്യാമ്പ് ആയ താച്ച്ടുവരെ എത്തിയപ്പോൾത്തന്നെ ഇന്ദർശർമ്മ അവശത പ്രകടിപ്പിച്ചുതുടങ്ങിയിരുന്നു. ഞങ്ങൾക്കാർക്കും, മുൻപൊരിക്കലും, യാതൊരുവിധ അസുഖങ്ങളും ഉണ്ടായിട്ടില്ല. താച്ച്ടു കഴിഞ്ഞാൽ ട്രക്കിങ്ങ്റൂട്ടിന്റെ സ്വഭാവം മൊത്തം മാറും. അത്രയ്ക്കും അപകടംപിടിച്ചതാണ് തുടർന്നുള്ളവഴി. താച്ച്ടു കഴിഞ്ഞ് ഠണ്ഡാചടായി എത്തുന്നതിനുമുമ്പ് ഇന്ദർ കുഴഞ്ഞുവീണു. പോർട്ടർ താങ്ങിപ്പിടിച്ചകാരണം അഗാധമായ താഴ്‌വരയിലേക്ക് വീണില്ല. മരിച്ചു എന്നറിയാതെ ഞങ്ങൾ താച്ച്ടുവിലുള്ള വനംവകുപ്പിന്റെ വിശ്രമകേന്ദ്രത്തിൽ, വളരെ ബുദ്ധിമുട്ടി, ഇവനെ എത്തിച്ചു. അവിടെ മരുന്നുകളും ഒരു ഫാർമസിസ്റ്റും ഉണ്ടെന്ന് അറിയാമായിരുന്നു. പക്ഷേ, ഇന്ദർ മരിച്ചു കഴിഞ്ഞിരുന്നു എന്നറിഞ്ഞപ്പോൾ ഞങ്ങൾ തകർന്നുപോയി. മൃതദേഹം താച്ച്ടു വനത്തിൽ സംസ്കരിക്കാൻ അവരൊക്കെ നിർബന്ധിച്ചു. അതൊരിക്കലും സാധ്യമല്ലെന്ന് ഞങ്ങൾ തീർത്തുപറഞ്ഞു. എത്ര ത്യാഗം സഹിച്ചാലും ഞങ്ങളിത് ഷിംലയിൽ എത്തിച്ച് സംസ്കരിക്കും. അവിടെയായാൽ, ഇടയ്ക്കെല്ലാം ആ ശവകുടീരത്തിൽ പുഷ്പങ്ങൾ അർപ്പിച്ച് സുഹൃത്തിന്റെ ആത്മാവിനുവേണ്ടി പ്രാർത്ഥിക്കാമല്ലോ. മൃതദേഹം നാട്ടിൽ എത്തിച്ചില്ലെങ്കിൽ ഒരാളും ഇന്ദർ മരിച്ചുവെന്ന് വിശ്വസിക്കുകയുമില്ല. ഒന്നിച്ച് പഠിച്ച് കളിച്ച് വളർന്നവരാണ് ഞങ്ങൾ. ഞങ്ങളെ ഒറ്റയ്ക്കാക്കി ഇന്ദർ പോയിക്കഴിഞ്ഞു. ഇവന്റെ ഭാര്യയും കൊച്ചുമക്കളും...."

വാചകം തുടരാനാകാതെ ആ സുഹൃത്ത് തലതാഴ്ത്തി ഇരുന്ന് പൊട്ടിക്കരഞ്ഞു. ഞാൻ അദ്ദേഹത്തെ സമാധാനിപ്പിച്ചു. ദുർഘടമായ വഴികളിൽക്കൂടി ഒട്ടുദൂരം ഇനിയും സഞ്ചരിക്കേണ്ടതുണ്ടെന്നും മൃതദേഹത്തിന് നിയമാനുസൃതമായ നടപടിക്രമങ്ങൾ പൂർത്തിയാക്കാൻ കാലതാമസം വന്നാൽ ബുദ്ധിമുട്ടാകുമെന്നും ഞാൻ ഓർമിപ്പിച്ചു. തങ്ങളുടെ പോർട്ടർമാരും മറ്റു രണ്ടു സുഹൃത്തുക്കളും അതിരാവിലെത്തന്നെ താഴോട്ട് പോയിട്ടുണ്ടെന്നും സേവാസമിതിക്കാരുമായി ബന്ധപ്പെട്ട് ആവശ്യമായ ക്രമീകരണങ്ങൾ ചെയ്യുമെന്നും പറഞ്ഞ് പോകാനായി എല്ലാവരും എഴുന്നേറ്റു. മൃതദേഹത്തിൽ അർപ്പിക്കാനായി കുറച്ച് കാട്ടുപുഷ്പങ്ങൾ അറുത്തെടുത്തുതരാൻ ഞാൻ ബുധിസിങ്ങിനോട് നിർദ്ദേശിച്ചു. അദ്ദേഹം തിരിച്ചുവരുന്നതിനുമുമ്പ് അവരെല്ലാവരും ചേർന്ന് മൃതദേഹത്തെ മൂടിക്കെട്ടി ഉറപ്പിച്ചിരുന്ന തുണി അഴിച്ചുമാറ്റി.

എല്ലാവരും ചുറ്റുംകൂടി നിന്ന് നോക്കി. സുമുഖനായ ഇന്ദർശർമ ഒരിയ്ക്കലും ഉണരാത്ത നിദ്രയിലാണ്. ഇന്നലെ ഈ സമയത്ത് കയറ്റം കയറുകയായിരുന്ന ഇദ്ദേഹം ഇന്ന് നിശ്ചലനാണ്. മനുഷ്യജീവിതം ഇത്രയ്ക്കൊക്കയേയുള്ളൂ. കഴുത്തിലണിഞ്ഞ കനമുള്ള സ്വർണഹാരവും സ്വർണലോക്കറ്റുകളും, കൈവിരലുകളിലെ നവരത്നമോതിരങ്ങളും ഇന്നലെവരെ ഈ ശരീരത്തിന് ഭൂഷണമായിരുന്നു. പഞ്ചഭൂതങ്ങളിൽ വിലയിക്കുവാനുള്ള ഈ ദേഹത്തിന് ഇനി ഇതിന്റെയൊന്നും ആവശ്യമില്ല. ദേവവൃക്ഷമായ ദേവദാരുവിന്റെ കൊമ്പുകൾകൊണ്ട് കെട്ടിയുണ്ടാക്കിയ മഞ്ചത്തിൽ ഇന്ദർശർമ അന്ത്യവിശ്രമത്തിലാണ്. ശ്രാവണസംക്രമ മുഹൂർത്തം അടുത്തെത്തിക്കഴിഞ്ഞ ഈ സമയത്ത്, രാമായണമാസത്തിന്റെ ആരംഭത്തിൽ, ദേവീ-ദേവന്മാരുടെ ദിവ്യസാന്നിദ്ധ്യമുള്ള ഈ പർവതനിരയിൽവച്ച് ഇന്ദർശർമയുടെ ആത്മാവ് മറ്റൊരു ദേഹം സ്വീകരിക്കാനായി യാത്രയായിക്കഴിഞ്ഞു. വാല്മീകി മഹർഷിയുടെ അധ്യാത്മരാമായണത്തിലെ വരികൾ ഞാൻ പതുക്കെ ഉരുവിട്ടു-

[1]"യഥാ ത്യജതി വൈ ജീർണം
വാസോ ഗൃഹ്ണാതി നൂതനം
തഥാ ജീർണം പരിത്യജ്യ
ദേഹീ ദേഹം പുനർനവം."

പുഷ്പങ്ങൾ അർപ്പിച്ചുകൊണ്ട്, മൃതദേഹത്തെ വണങ്ങി ഞങ്ങൾ നാലുപേരും ഒതുങ്ങിമാറിനിന്നു. മൃതദേഹം ഏറ്റിക്കൊണ്ട് അവർ നടന്നു നീങ്ങുന്നതുംനോക്കി കുറച്ചുസമയംകൂടി ഞങ്ങൾ അവിടെ നിന്നു. പിന്നെ, ഞങ്ങളും സാവധാനത്തിൽ മുന്നോട്ട് നടന്നു. ഹിമാലയയാത്രക്കിടയിൽ അപകടമര

---

1. പഴകിയ വസ്ത്രങ്ങൾ ഉപേക്ഷിച്ച് പുതിയ വസ്ത്രം സ്വീകരിക്കുന്നതുപോലെ ജീവാത്മാവ് ജീർണിച്ച ദേഹം ഉപേക്ഷിച്ച് വീണ്ടും പുതിയ ദേഹം സ്വീകരിക്കുന്നു.
ഈ ശ്ലോകത്തിന് തുഞ്ചത്തെഴുത്തച്ഛന്റെ തർജ്ജമ ഇപ്രകാരമാണ്-

"ജീർണവസ്ത്രങ്ങളുപേക്ഷിച്ചു ദേഹികൾ
പൂർണ്ണശോഭം നവവസ്ത്രങ്ങൾകൊള്ളുന്നു
ജീർണദേഹങ്ങളവ്വണ്ണമുപേക്ഷിച്ചു
പൂർണശോഭം നവദേഹങ്ങൾ കൊള്ളുന്നു."

കുറിപ്പ്:- വേദവ്യാസന്റെ മഹാഭാരതത്തിലും ഇതേ ആശയം വ്യക്തമാക്കുന്ന ശ്ലോകം കാണാം.

"വാസാംസി ജീർണാനി യഥാ വിഹായ
നവാനി ഗൃഹ്ണാതി നരോപരാണി
തഥാ ശരീരാണി വിഹായ ജീർണാ-
ന്യന്യാനി സംയാതി നവാനി ദേഹീ."

(മനുഷ്യൻ എപ്രകാരമാണ് പഴയ വസ്ത്രങ്ങളെ ഉപേക്ഷിച്ച് പുതിയവയെ സ്വീകരിക്കുന്നത്, അപ്രകാരംതന്നെ ആത്മാവും ജീർണദേഹത്തെ വിട്ട് ഒരു വികാരവും കൂടാതെതന്നെ പുതിയ ദേഹത്തെ പ്രാപിക്കുന്നു.)

(ഭഗവദ്ഗീത- 2-22)

ണങ്ങളെക്കുറിച്ച് ധാരാളം കേൾക്കാനിടവന്നിട്ടുണ്ട്. പക്ഷേ, ഇതുപോലത്തെ ഒരനുഭവം ആദ്യമായിരുന്നു.

ഒരു മണിക്കൂറോളം സമയം നഷ്ടപ്പെട്ടുകഴിഞ്ഞതിനാൽ കഴിയാവുന്നത്ര വേഗത്തിൽ നടന്നു. പക്ഷെ, കുത്തനെനിലകൊള്ളുന്ന പർവതഭാഗങ്ങൾ കയറി മുകളിലെത്തുവാൻ വല്ലാതെ ക്ലേശിക്കേണ്ടിവന്നു. ശ്വാസം നിലച്ചു പോകുന്നവിധത്തിലുള്ള കയറ്റങ്ങളും, തുടർന്ന് ആശ്വാസംനല്കുന്ന താഴ്വര കളും പിന്നിട്ട് ഞങ്ങൾ ബഹുദൂരം മുന്നോട്ട്പോയി. ഇടയ്ക്കെല്ലാം കുറച്ച് സമയം വിശ്രമിക്കുമ്പോൾ ബിസ്കറ്റും, ഉണക്കപ്പഴങ്ങളും കഴിച്ച് ക്ഷീണമ കറ്റി. ഗ്ലൂക്കോസ് വെള്ളം ധാരാളം കുടിക്കുകയുംചെയ്തു. ഓരോ കയറ്റം കയറി മുന്നോട്ടുപോകുന്തോറും വിഷമം വർധിച്ചുവന്നു. മൂടിക്കെട്ടിയ അന്ത രീക്ഷമായതിനാൽ തണുപ്പ് കൂടിക്കൂടിവന്നു. ശ്രാവണത്തിൽ ഉച്ചക്കുശേഷം മഴ പതിവുള്ളതുകൊണ്ട്, മഴയ്ക്ക് മുമ്പ് താച്ച്ടുവിൽ എത്തിയാൽ ആശ്വാ സമായി. പക്ഷേ, വിശപ്പ് എല്ലാ കണക്കുകൂട്ടലുകളേയും തെറ്റിച്ചു. താച്ച്ടു എത്തുന്നതുവരെ ധാബകൾ ഒന്നും ഇല്ലാത്തതിനാൽ ഉച്ചഭക്ഷണം ലഭി ക്കാനും മാർഗമില്ല. ഭക്ഷണം പാചകംചെയ്തുണ്ടാക്കുകയാണ് ഏക പോംവഴി. കുത്തനെനിൽക്കുന്ന മറ്റൊരു പർവതം ഏന്തിവലിഞ്ഞു കയറി മുകളിലെത്തിയപ്പോൾ എല്ലാവരും തളർന്നുകിടന്നു. ഭക്ഷണം കഴിക്കാതെ ഒരടിപോലും ഇനി മുന്നോട്ടുവയ്ക്കാൻ സാധ്യമല്ല എന്നുറപ്പായതിനാൽ ഞാൻ ബുധിസിങ്ങിനോട് എന്തെങ്കിലും ഉണ്ടാക്കിത്തരുവാൻ പറഞ്ഞു. അദ്ദേഹം ചാക്കുകെട്ട് അഴിക്കാൻ തുടങ്ങുമ്പോഴാണ് താഴെ സമതലത്തിൽ ഒരു ചെറിയ കൂടാരം ദൃഷ്ടിയിൽപ്പെട്ടത്. പുക ഉയർന്നുപോകുന്നതിനാൽ അവിടെ പാചകംനടക്കുന്നുണ്ടെന്ന് ഉറപ്പായി. താൽക്കാലിക ധാബയിലും ഭക്ഷണം ലഭിക്കുമെന്ന് ബുധിസിങ് പറഞ്ഞു. ലൈസൻസില്ലാത്ത ഇത്തരം ധാബകളും സീസൺ സമയത്ത് പ്രവർത്തിക്കാറുണ്ടെന്ന് അദ്ദേഹം കൂട്ടി ച്ചേർത്തു. താഴ്വര ലക്ഷ്യമാക്കി ഞങ്ങൾ താഴോട്ട് ഇറങ്ങി.

അതൊരു ധാബയല്ലെന്നും തീർഥാടനംകഴിഞ്ഞു മടങ്ങുന്ന ഗ്രാമീണർ കൂടാരംവച്ച് ഭക്ഷണം പാചകംചെയ്യുകയാണെന്നും അടുത്തെത്തിയപ്പോ ഴാണ് ഞങ്ങൾക്ക് ബോധ്യമായത്. ബുധിസിങ് പഹാഡി ഭാഷയിൽ അവരു മായി സംസാരിച്ചു. ഞങ്ങൾക്ക് ആവശ്യമുള്ളത്ര ഭക്ഷണം തരാൻ സന്തോ ഷമെയുള്ളൂവെന്നും, സാമ്പത്തികശേഷി കുറവാണെങ്കിലും തീർഥാടക രിൽനിന്ന് പണം വസൂലാക്കുന്ന കച്ചവടമനഃസ്ഥിതി തങ്ങൾക്കില്ലെന്നും സംഘത്തലവൻ പറഞ്ഞതായി ബുധിസിങ് ഞങ്ങളെ അറിയിച്ചു. കിഴങ്ങു കറി തയ്യാറായിക്കൊണ്ടിരിക്കുകയാണെന്നും റോട്ടി ഉടനെ ചുട്ടെടുക്കാമെന്നും അതുവരെ വിശ്രമിക്കണമെന്നും അവർ ഞങ്ങളോട് അഭ്യർഥിച്ചു. തീർഥാ ടനം കഴിഞ്ഞ് മടങ്ങുന്ന അവരോട് അതിന്റെ വിശദാംശങ്ങൾ പറഞ്ഞുതര ണമെന്ന് ഞാൻ അപേക്ഷിച്ചു.

പാർവ്വതീഭാഗിൽ എത്തി പിതൃക്കൾക്ക് ബലിയർപ്പിച്ചശേഷം ഇവർ തിരിച്ചു പോരുകയാണുണ്ടായത്. ഒരു മാസത്തെ വ്രതാനുഷ്ഠാനം ഇല്ലാത്തതിനാൽ

മുകളിൽ കയറി ശ്രീകണ്ഠ്മഹാദേവനെ വന്ദിക്കാൻ പോയില്ല. വ്രതശുദ്ധിയില്ലാതെ ആ തിരുസന്നിധിയിൽ പോകരുത് എന്നാണ് ആചാരം. ഇത് തെറ്റിക്കുന്നവർക്ക് തിക്തമായ അനുഭവങ്ങൾ ഉണ്ടായിട്ടുമുണ്ട്. മലമടക്കുകളിൽ ജീവിക്കുന്ന ഇവർക്ക് മഹാദേവൻ മാത്രമാണ് തുണ. ഗ്രാമീണർ മുകളിൽ കയറാതെ തിരിച്ചുപോരുന്നത് ഇതുകൊണ്ടാണ്. പാർവതീഭാഗിൽ നിന്നാലും, കാലാവസ്ഥ തെളിഞ്ഞതാണെങ്കിൽ, ശ്രീകണ്ഠ് മഹാദേവന്റെ അഗ്രഭാഗം വ്യക്തമായി കാണാം. മുകളിലെ കാലാവസ്ഥ അതിന്റെ രൗദ്രഭാവം കൈക്കൊണ്ടാൽ സംക്രമദിവസം ആരും മുകളിലോട്ട് കയറുകയില്ല. പൂജാരിമാരും സംഘവും, താഴെ, പാർവതീഭാഗിന്റെ തടാകക്കരയിൽ സംക്രമ പൂജ ചെയ്ത് തിരിച്ചുപോകും. പല വർഷങ്ങളിലും ഇങ്ങനെ സംഭവിച്ചിട്ടുണ്ട്. ഭീകരരൂപത്തിലുള്ള ഹിമാനികൾ പാർവതീഭാഗിന്റെ താഴെവരെ വ്യാപിച്ചുകിടക്കുന്ന സന്ദർഭങ്ങളും ഉണ്ടായിട്ടുണ്ട്. അങ്ങനെ സംഭവിച്ചാലും മുകളിലോട്ടുള്ള യാത്ര സാധ്യമല്ലാതാകും. ഈ യാത്ര അതികഠിനംതന്നെയാണ്. നിയോഗമുണ്ടെങ്കിൽ മാത്രമെ ഇത് വിജയകരമായി പൂർത്തിയാക്കാൻ കഴിയൂ.

ഗ്രാമീണരുടെ രോട്ടിയും കിഴങ്ങുകറിയും തികച്ചും സ്വാദിഷ്ടമായിരുന്നു. ഉന്മേഷം വീണ്ടുകിട്ടിയ ഞങ്ങൾ യാത്രക്ക് തയ്യാറായി. ശ്രാവണത്തിലെ മഴയ്ക്കും അതോടൊപ്പമുള്ള ഇടിമിന്നലിനും ചതിയൻ സ്വഭാവമുണ്ടെന്നും അതുകൊണ്ട് ശ്രദ്ധിക്കണമെന്നും അവർ മുന്നറിയിപ്പ് തന്നു. മുഴുവനും കയറ്റങ്ങളാണെങ്കിലും രണ്ടു മണിക്കൂർകൊണ്ട് താച്ചടുവിൽ എത്താമെന്നും അവർ പറഞ്ഞു. ഗ്രാമീണരോട് നന്ദി പറഞ്ഞ് ഞങ്ങൾ മുന്നോട്ട് നീങ്ങി.

സമയം ഒരുമണി കഴിഞ്ഞെങ്കിലും സൂര്യന്റെ ദിശപോലും നിർണയിക്കാൻ കഴിഞ്ഞില്ല. ആകെ മൂടിക്കെട്ടിയ അന്തരീക്ഷം. തണുപ്പാണെങ്കിൽ ഓരോ നിമിഷത്തിലും വർധിച്ചുവന്നു. വനമേഖലയല്ലാത്തതിനാൽ ഉയരങ്ങളിൽനിന്ന് ഉയരങ്ങളിലേക്ക് കുത്തനെകിടക്കുന്ന ഒറ്റയടിപ്പാത വ്യക്തമായി കാണാം. ഉയരംകൂടിയ ഒരിനം കാട്ടുപുല്ല് വളർന്നുനിൽക്കുന്ന മേഖലയിൽഎത്തിയപ്പോൾ ഞങ്ങൾക്ക് അതീവജാഗ്രതയോടെ സഞ്ചരിക്കേണ്ടിവന്നു. പുള്ളിപ്പുലികളുടെ വിഹാരകേന്ദ്രമാണ് ഇതെന്ന് ബുധിസിങ് സൂചിപ്പിച്ചു. ഈ ഭാഗത്ത് ലാംഗൂർ കുരങ്ങന്മാരും കാട്ടാടുകളും ധാരളമുള്ളതിനാൽ പുലികൾ ഇവിടെ ഒരു താവളമാക്കിയിരിക്കയാണ്. വേട്ടയാടിക്കിട്ടിയ ഇരയെ ഭക്ഷിച്ചുകൊണ്ടിരിക്കുമ്പോൾ മനുഷ്യർ മുമ്പിൽ എത്തിപ്പെട്ടാൽ പുലികൾ ആക്രമിക്കാൻ സാധ്യതയുണ്ട്. പാറക്കെട്ടുകളും പുൽക്കൂട്ടങ്ങളും നിറഞ്ഞ ഈ പ്രദേശത്തുകൂടി ഒരു കിലോമീറ്ററിലധികംദൂരം സഞ്ചരിച്ചുകഴിഞ്ഞപ്പോൾ, തുടർന്നുള്ള വഴി അഗാധമായ കൊക്കയുടെ ഓരത്തുകൂടിയായിത്തീർന്നു. കയറ്റം മിതമാണെങ്കിലും ഒന്നര അടിയോളംമാത്രം വീതിയുള്ള വഴിയുടെ അടിഭാഗം അഗാധമായ കൊക്കയാണ്. തരിശായിക്കിടക്കുന്ന ഈ പർവ്വതഭാഗത്ത് ഉരുളൻകല്ലുകളും ചരലും ഇടകലർന്ന് കിടക്കുന്നതിനാൽ വഴി ഏറെ സങ്കീർണമാണ്. ചവിട്ടുമ്പോൾ തെന്നിമാറുന്ന ചെറിയ കല്ലുകളാണ് ഏറെ അപകടം. ഇടതുഭാഗത്തെ പർവതമുകളിൽനിന്ന് കല്ലുവീഴ്ച സ്ഥിരമായി സംഭവിക്കുന്ന

മേഖലയായതിനാൽ അതുകൂടി ശ്രദ്ധിച്ചുവേണം മുന്നോട്ട് പോകാൻ. കഴിഞ്ഞ വർഷത്തെ തീർഥാടനസമയത്ത് രണ്ട് തീർഥാടകർ മലയിടിച്ചിലിൽപ്പെട്ട് മരണമടഞ്ഞത് ഈ ഭാഗത്തുവച്ചാണെന്ന് ബുധിസിങ്ങ് പറഞ്ഞുതന്നു. ഇത്തരം മരണവൃത്താന്തങ്ങളൊന്നും യാത്രാമധ്യേ ഓർമിപ്പിക്കരുതെന്നും, സംഭവിക്കാനുള്ളത് മാത്രമെ എവിടെവച്ചായാലും സംഭവിക്കുകയുള്ളൂവെന്നും ഞാൻ ബുധിസിങ്ങിനെ ധരിപ്പിച്ചു.

അന്തരീക്ഷം കൂടുതൽ കൂടുതൽ ഇരുണ്ടുവന്നു.വടക്കുഭാഗത്തുനിന്ന് തണുത്ത കാറ്റ് വീശിയടിച്ചുതുടങ്ങിയപ്പോൾ നടത്തം വളരെ മന്ദഗതിയിലായിപ്പോയി. കൊക്കയുടെ അവസാനഭാഗമായപ്പോൾ കുത്തനെയുള്ള കയറ്റം വീണ്ടും തുടങ്ങി. ചെറിയ ഉരുളൻകല്ലുകളും ചരലും ഇടകലർന്നു കിടക്കുന്ന ഭാഗങ്ങളായതിനാൽ ഓരോ അടി വയ്ക്കുമ്പോഴും ശ്രദ്ധിക്കേണ്ടിവന്നു. കൊക്കയുടെ ഭാഗത്തുനിന്നു മാറി ഇടത്തോട്ടു ചേർന്നാണ് കയറ്റം കയറുന്നതെങ്കിലും, തെന്നിവീണാൽ കൊക്കയിൽ പതിച്ചേക്കാൻ സാധ്യതയുണ്ട്. പഞ്ചാക്ഷരി ജപിച്ചുകൊണ്ട് ഓരോ ദുർഘടഘട്ടങ്ങളും സാവധാനത്തിൽ നടന്നു കയറി. തീരെ സാധിക്കാത്ത അവസ്ഥവരുമ്പോൾ ഇരുന്ന് വിശ്രമിച്ചു. അന്നേരം വെള്ളവും ബിസ്കറ്റും കഴിച്ച് ക്ഷീണമകറ്റി. മുകളിലെ നിരപ്പിൽ എത്തിയപ്പോൾ സമയം രണ്ടേമുക്കാൽ മണി കഴിഞ്ഞിരുന്നു.

ഇടിവെട്ടിയാലും മഴ വന്നാലും വിരോധമില്ല എന്ന ഭാവത്തിൽ ഞങ്ങൾ നിരപ്പിൽ മലർന്നുകിടന്നു. ക്ഷീണവും സന്ധികളിലെ വേദനയും അതിന്റെ മൂർധന്യത്തിൽ എത്തിക്കഴിഞ്ഞിരുന്നു. കട്ടൻചായ കുടിക്കാതെ ഇനി മുമ്പോട്ട് യാത്രചെയ്യാൻ പറ്റില്ല എന്നു പറഞ്ഞപ്പോൾ ബുധിസിങ്ങ് ചാക്കുകെട്ട് അഴിച്ചു. തണുത്ത കാറ്റേറ്റ് കിടന്നപ്പോൾ വളരെ ആശ്വാസംതോന്നി. ഇന്ദർ ശർമയുടെ മൃതദേഹവും വഹിച്ചുകൊണ്ട് ആ ചെറുപ്പക്കാർ ഈ വഴിയൊക്കെ തരണം ചെയ്താണല്ലോ വന്നത് എന്നോർത്തപ്പോൾ എനിക്ക് വിസ്മയം തോന്നി. ഇറക്കങ്ങളാണെങ്കിലും ബാലൻസ് തെറ്റാതെ ഇത്രയും ദൂരം സഞ്ചരിക്കണമെങ്കിൽ ശാരീരികബലത്തിനു പുറമെ മനോബലവും വേണം. കൊക്കയുടെ ഓരത്തുകൂടിയുള്ള യാത്ര ശരിക്കും ഒരു പരീക്ഷണഘട്ടംതന്നെയാണ്.

പത്ത് മിനിറ്റിനുള്ളിൽ ബുധിസിങ്ങ് നല്ല കടുപ്പത്തിലുള്ള കട്ടൻചായ തയ്യാറാക്കിത്തന്നു. ബിസ്കറ്റ് കഴിച്ചശേഷം ചൂടുള്ള ചായ മെല്ലെമെല്ലെ കുടിച്ചപ്പോൾ ക്ഷീണം ക്രമേണ മാറിത്തുടങ്ങി. വനമേഖലയിൽ വീണ്ടും പ്രവേശിച്ചതിനാൽ തണുത്ത കാറ്റ് ദേഹത്ത് ഏൽക്കുന്നതിനു കുറവുണ്ടായി. താച്ച്ടു എത്തുന്നതിന് തൊട്ടുമുമ്പ് കുത്തനെയുള്ള ഒരു കയറ്റംകൂടി ഉണ്ടെന്നും ഒരു മണിക്കൂറിനുള്ളിൽ അവിടെ എത്താമെന്നും ബുധിസിങ്ങ് അറിയിച്ചു. വനമേഖലയായതിനാൽ അന്തരീക്ഷം കൂടുതൽ ഇരുണ്ടതായിത്തീർന്നു. മഴയുടെ എല്ലാ ലക്ഷണങ്ങളും ഒത്തുവന്നതായി തോന്നിയെങ്കിലും മഴത്തുള്ളികൾ നിലത്ത് വീഴ്ത്താതെ മാനം മുഖംകറുപ്പിച്ച് നിലകൊണ്ടു. വണ്ണംകൂടിയ ദേവദാരു വൃക്ഷങ്ങളും മറ്റ് ഇടത്തരം വൃക്ഷങ്ങളും ഇടകലർന്നുനിൽക്കുന്ന നിരപ്പിൽക്കൂടി ഞങ്ങൾ ഒരുവിധം വേഗത്തിൽ നടന്നു. താച്ച്ടു എത്തുന്നതിനു

മുമ്പുള്ള അവസാനത്തെ കയറ്റത്തിനു തയ്യാറെടുക്കുന്നതിനായി കുറച്ചുസമയം വീണ്ടും വിശ്രമിച്ചു. തൊണ്ണൂറ് ഡിഗ്രി എന്നപോലെ നിലകൊള്ളുന്ന പർവ്വതത്തെ മറികടന്ന് മുകളിലെത്തണമെങ്കിൽ അര കിലോമീറ്ററിലധികം സഞ്ചരിക്കേണ്ടിവരുമെന്ന് മനസ്സിലായി. മഴ ഏതു നിമിഷത്തിലും പെയ്തേക്കാമെന്ന അവസ്ഥ സംജാതമായതിനാൽ ഓരോ അടിയും സൂക്ഷ്മതയോടെവച്ച് ഞങ്ങൾ മുകളിലോട്ട് കയറി. ചെറുമരങ്ങളെ കൈകൊണ്ട് ചുറ്റിപ്പിടിച്ച് മൂന്നടിയോളം ഉയരമുള്ള തിണ്ടുകളിലേക്ക് കുതിച്ച് കയറിയും, ചെറിയ പാറക്കെട്ടുകളിൽ അള്ളിപ്പിടിച്ച് അപ്പുറത്തേയ്ക്ക് കടന്നും മുന്നോട്ട് ഗമിച്ചു. ഇത്തരം സന്ദർഭങ്ങളിലെല്ലാം ബുധിസിങ്ങിന്റെ മെയ്വഴക്കവും അനുഭവസമ്പത്തും ഞങ്ങൾക്ക് തുണയായിഭവിച്ചു. കാലിന്റെ മുട്ടുകളിൽ കീഴ്ത്താടി സ്ഥിരമായി ഉരയുന്ന ഒരവസ്ഥയിൽ, കയറ്റം കയറുന്നതിന്റെ ബുദ്ധിമുട്ട് പറഞ്ഞറിയിക്കാൻ വിഷമമാണ്. ഇന്ദർശർമയുടെ മൃതദേഹം ഈ ഭാഗങ്ങളിലൊക്കെ നിലത്തുകൂടി നിരക്കിയിറക്കിയതാവാനാണ് സാധ്യത. ഇലകൾ ചീഞ്ഞളിഞ്ഞുകിടക്കുന്ന പ്രതലങ്ങളിൽ രണ്ടര അടിയോളം വീതിയിൽ, എന്തോ കനമുള്ള വസ്തു വലിച്ചിഴച്ചതിന്റെ അടയാളങ്ങൾ മിക്കസ്ഥലത്തും കാണുകയുണ്ടായി. മഴയുടെ മുന്നോടിയായി ശക്തമായ കാറ്റ് വീശിയടിച്ചപ്പോൾ വൃക്ഷശിഖരങ്ങൾ അപ്പാടെ ആടിയുലഞ്ഞു. ഒട്ടും വൈകാതെ ദൂരെനിന്ന് മഴ ഇരച്ചുവരുന്നതിന്റെ ആരവവും കേട്ടു. ഉദ്ദേശം ഇരുന്നൂറടി കയറിയാൽ ഞങ്ങൾക്ക് മുകളിലെത്താം. പക്ഷേ, അത്രയും സാവകാശം മഴ തരില്ലെന്ന് ഉറപ്പായതിനാൽ എല്ലാവരും ധൃതിയിൽ മഴക്കോട്ട് ധരിച്ചു. ആർത്തിരമ്പിയെത്തിയ മഴ ശക്തമായി വർഷിച്ചപ്പോൾ ചുറ്റുപാടുകൾ അന്ധകാരത്തിലമർന്നതുപോലെയായി. മുന്നോട്ടുവയ്ക്കുന്ന ഓരോ അടിയും തെന്നിത്തുടങ്ങി. നിരപ്പിൽനിന്ന് മഴവെള്ളം കുത്തിയൊലിച്ചുതുടങ്ങിയപ്പോൾ അത് ഞങ്ങൾ കയറിപ്പോകുന്ന ഇടുങ്ങിയ വഴിയിലേക്ക് പ്രവഹിച്ചു. ഉയരംകൂടിയ തിണ്ടുകളിലേക്ക് വലിഞ്ഞുകയറിവേണം പിന്നെ മുന്നോട്ടുപോകാൻ. കനത്ത മഴ പെയ്യുമ്പോൾ അതൊട്ടും സാധ്യമല്ലതാനും. മഴവെള്ളം ഒഴുകി വരാത്ത ഒരു ഭാഗത്തേയ്ക്ക് മാറി ഞങ്ങൾ ഒതുങ്ങിനിന്നു.

അരമണിക്കൂർ നേരം കനത്തതോതിൽ പെയ്തശേഷം നാലരമണി കഴിഞ്ഞപ്പോൾ മഴ നിലച്ചു. പെയ്തൊഴിഞ്ഞ മഴക്കാറുകൾക്ക് കനം കുറഞ്ഞപ്പോൾ മാനം തെളിഞ്ഞുതുടങ്ങി. പക്ഷേ, തെക്ക്-പടിഞ്ഞാറ് മൂലയിൽ കാർമേഘങ്ങൾ അടിഞ്ഞുകൂടുന്നുണ്ടെന്നും സന്ധ്യകഴിഞ്ഞാൽ മഴ വീണ്ടും വന്നെത്തുമെന്നും ബുധിസിങ്ങ് പ്രവചിച്ചു. എന്തായാലും, തൽക്കാലം രക്ഷപ്പെട്ടല്ലോ എന്ന ചിന്തയോടെ ഞങ്ങൾ കയറ്റം കയറിത്തുടങ്ങി. ഈ കനത്ത മഴ, യഥാർഥത്തിൽ, ഒരനുഗ്രഹമായി എന്നതായിരുന്നു തുടർന്നുള്ള ഞങ്ങളുടെ അനുഭവം. തെന്നിപ്പോകുന്ന വിധത്തിൽ ചെളി കെട്ടിക്കിടന്നിരുന്ന വഴിയിൽനിന്ന് മഴവെള്ളത്തിന്റെ കുത്തൊഴുക്കിൽപ്പെട്ട് ചെളി ഒലിച്ചുപോയതിനാൽ ഒരുവിധം ഭദ്രമായി കയറുവാൻ സാധിച്ചു. കാൽമുട്ടുകൾ കീഴ്ത്താടിയിൽ ഉരസുന്ന പ്രതിസന്ധിയൊക്കെ അവസാനഘട്ടത്തിൽ ഉണ്ടായെങ്കിലും,

5 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ താച്ച്ടു എന്ന ലക്ഷ്യത്തിൽ എത്തി.

നിരപ്പിൽ കണ്ട ആദ്യത്തെ ഢാബയിൽനിന്ന് ഞങ്ങൾ ഓരോ കട്ടൻ ചായ കുടിച്ചു. അതോടെ തെല്ലൊരാശ്വാസം തോന്നുകയുംചെയ്തു. തട്ടുതട്ടായി മുകളിലേക്ക് വ്യാപിച്ചുകിടക്കുന്ന താച്ച്ടുവിൽ പത്തിലധികം ഢാബകൾ ഉണ്ടെന്ന് ഒറ്റനോട്ടത്തിൽ എണ്ണിയപ്പോൾ മനസ്സിലായി. മുകളിലെ തട്ടിൽ, വനംവകുപ്പിന്റെ വലിയ ഷെഡ്ഡ് തീർഥാടകർക്കുള്ള സൗജന്യവിശ്രമകേന്ദ്ര മാണ്. ചുറ്റും ഇരുളടഞ്ഞുനിൽക്കുന്ന വനപ്രദേശത്തിന്റെ മുകൾഭാഗംമാത്രം തുറസ്സായ സ്ഥലമാണ്. ഇവിടെയാണ് ഢാബകൾ കെട്ടിയുണ്ടാക്കിയിരിക്കു ന്നത്. ഢാബക്കാരൻ താമസവും ഭക്ഷണവും ഒരുക്കിത്തരാമെന്ന് വിനയ ത്തോടെ ക്ഷണിച്ചെങ്കിലും ഞങ്ങൾ ഒന്നുചുറ്റിക്കറങ്ങി വരാമെന്ന് പറഞ്ഞ് മുന്നോട്ട് നടന്നു. ഇദ്ദേഹത്തിന്റെ ഢാബയിൽ സൗകര്യം വളരെ കുറവാ ണെന്ന് കണ്ടതിനാലാണ് അത് വേണ്ടെന്ന് വച്ചത്.

വനംവകുപ്പിന്റെ ഷെഡ്ഡിൽ അന്വേഷിച്ചപ്പോൾ അവിടത്തെ അവസ്ഥ പരമ ദയനീയമാണെന്ന് ബോധ്യമായി. കരിങ്കല്ലുകൊണ്ട് ഉയർത്തിപ്പണിഞ്ഞ തറ സിമന്റുതേച്ച് വൃത്തിയാക്കിയിട്ടുണ്ടെങ്കിലും കോൺക്രീറ്റ് തൂണുകളിൽ ഉറ പ്പിച്ച ഇരുമ്പ് മേൽക്കൂരയും ടിൻഷീറ്റ് മേച്ചിലും പല ഭാഗത്തും പൊട്ടിപ്പൊളി ഞ്ഞുകിടക്കുകയാണ്. ശക്തമായ കാറ്റിൽ മരക്കൊമ്പുകൾ തെറിച്ചുവന്ന് വീണതുകൊണ്ടാണ് ഈ നാശം സംഭവിച്ചിട്ടുള്ളത്. നൂറുപേർക്കെങ്കിലും സുഖമായി കിടക്കാനുള്ള സൗകര്യമുണ്ടെങ്കിലും ചോർന്നൊലിക്കുന്ന ഈ സ്ഥലത്തേക്ക് തീർഥാടകർ വരുന്നില്ലായെന്നാണ് അവിടെയുള്ള ജീവനക്കാർ പറഞ്ഞത്. അത്യാവശ്യമായ അലോപ്പതി മരുന്നുകൾ സൗജന്യമായി കൊടു ക്കുന്നുണ്ടെങ്കിലും ഭക്ഷണം ലഭ്യമല്ല. ചെറിയതോതിലുള്ള ഇടിമിന്നലും തണുത്ത കാറ്റും മഴയ്ക്കുള്ള മുന്നോടിയായതിനാൽ മറ്റേതെങ്കിലും ഢാബ യിൽ കയറിക്കൂടാം എന്നു കരുതി ഞങ്ങൾ മുകളിലേക്ക് നടന്നു. വഴിയിൽ ഇറങ്ങി നിന്ന് തീർഥാടകരെ തന്റെ ഢാബയിലേക്ക് ക്ഷണിക്കുന്ന ഒരു സ്ത്രീ, ബുധിസിങ്ങിനെ പേരുപറഞ്ഞ് വിളിച്ചപ്പോൾ ഞങ്ങൾ ആ ഢാബയുടെ മുന്നിൽ നിന്നു. മധ്യവയസ്സു കഴിഞ്ഞ ആ സ്ത്രീയും ഭർത്താവും ബുധിസി ങ്ങിന്റെ ഗ്രാമക്കാരാണ്. വൃത്തിയുണ്ടെന്ന് തോന്നിയതിനാൽ ഇവിടെ തങ്ങാൻ ഞങ്ങൾ തീരുമാനിച്ചു.

ഇരുപത് പേർക്ക് തങ്ങാനുള്ള സൗകര്യം ഢാബയിൽ ഉണ്ട്. വലിയ കൂടാ രത്തിനേയും ഢാബ എന്നാണ് തദ്ദേശിയർ പറയാറ്. നിലത്ത് ചൗക്കാളം വിരിച്ചിട്ടുണ്ട്. ഒരാൾക്ക് ഒരു കിടക്കസ്സഞ്ചിയും രണ്ടു കമ്പിളിയും തരും. കൂടു തൽ കമ്പിളി വേണമെങ്കിൽ ഒന്നിന് 15 രൂപവച്ച് അധികം നൽകണം. രാത്രി ഭക്ഷണവും, പ്രഭാതചായയും, കിടപ്പും അടക്കം ഒരാളിൽനിന്ന് 150 രൂപയാണ് ഇവർ ഈടാക്കുന്നത്. പ്രാതൽ വേണമെങ്കിൽ അതിന് വില വേറെ നൽകണം. ബുധിസിങ്ങിന്റെ നേതൃത്വത്തിൽ വന്നവരായതിനാൽ പ്രാതൽ സൗജന്യമായി തന്നുകൊള്ളാമെന്നുള്ള ഒരു ഇളവ് ഇവർ ഞങ്ങൾക്കനുവദിക്കുകയും ചെയ്തു.

ഢാബയിൽ കയറിപ്പറ്റുന്നതിന് മുമ്പ് എനിക്ക് ഒന്നു തയ്യാറാകേണ്ടതുണ്ടായിരുന്നു. ചെളിപുരണ്ട പാന്റ്സും ഷൂസും തുടച്ചു വൃത്തിയാക്കി ഢാബയുടെ അടുത്തായി കെട്ടിയിട്ടുള്ള അടുക്കളയിൽ തൂക്കിയിട്ടു. അടുപ്പുകളിൽ നിന്നുള്ള ചൂടേറ്റാൽ അത് ഉണങ്ങിക്കൊള്ളും. ദേഹമാസകലം കഠിനമായ വേദനയുണ്ടായിരുന്നതിനാൽ ഒരു ബക്കറ്റ് ചൂടുവെള്ളം വാങ്ങിച്ച്, ഢാബയുടെ അടുത്തുള്ള ഒരു പാറക്കെട്ടിനു താഴെ ഇരുന്ന് വിസ്തരിച്ചൊരു ഉഴിച്ചിൽ പ്രക്രിയനടത്തി. അത് കഴിഞ്ഞപ്പോൾ വളരെ ആശ്വാസം തോന്നുകയും ചെയ്തു. തണുത്തകാറ്റും ഇടിമിന്നലും തുടർന്നുകൊണ്ടിരുന്നതിനാൽ പാറക്കെട്ടിലെ നീരൊഴുക്കിൽനിന്ന് വെള്ളം ശേഖരിച്ച് പെട്ടെന്ന് കുളിച്ചുകയറി. കൂട്ടുകാർ ഢാബക്കാരനുമൊന്നിച്ച് പാറപ്പുറത്തിരുന്ന് കഞ്ചാവ് വലിച്ച് നിർവൃതി കൊള്ളുന്നുണ്ടായിരുന്നു. പുതുവസ്ത്രങ്ങളും, അനുയോജ്യമായ കമ്പിളിവസ്ത്രങ്ങളും ധരിച്ച് പുറത്തുവന്നപ്പോൾ ഢാബക്കാരന്റെ ഭാര്യ കട്ടൻചായ തന്നു. ഉടനെത്തന്നെ മഴയും പെയ്തുതുടങ്ങി. വീശിയടിക്കുന്ന തണുത്ത കാറ്റിൽനിന്നും രക്ഷനേടാനായി ഞങ്ങളെല്ലാവരും അടുക്കളയിൽ കയറിക്കൂടി. ഇരമ്പിയാർത്തുപെയ്യുന്ന മഴയും, ശക്തമായി വീശിയടിക്കുന്ന കാറ്റും, കോടമഞ്ഞും ഒന്നിച്ചപ്പോൾ താച്ച്ടു അന്ധകാരത്തിലമർന്നുപോയി. എവിടെയൊക്കെയോ, വൃക്ഷക്കൊമ്പുകൾ കടകടാ ശബ്ദത്തിൽ ഒടിഞ്ഞു വീഴുന്ന ശബ്ദം നിരന്തരം കേട്ടു. ദേവദാരുവിന്റെ പച്ച വിറക് ആളിക്കത്തിയപ്പോൾ സുഗന്ധത്തിനോടൊപ്പം ചൂടും കൂടാരത്തിനുള്ളിൽ നിറഞ്ഞുനിന്നു. ഞാൻ കേരളത്തിൽനിന്നാണ് എന്നറിഞ്ഞപ്പോൾ ഢാബക്കാരന്റെയും ഭാര്യയുടെയും മുഖത്ത് അത്ഭുതഭാവം. അവരുമായി പരിചയപ്പെട്ട്, ഓരോ കാര്യങ്ങൾ ചോദിച്ചറിഞ്ഞ് സമയം തള്ളിനീക്കി.

ഉത്തംസിങ്ങും സേനാദേവിയും താഴ്വരയിലുള്ള ഭാഗീർ ഗ്രാമക്കാരാണ്. സ്വന്തമായി വളരെ കുറച്ച് ഭൂമി മാത്രമെയുള്ളൂ. കൂലിപ്പണികൊണ്ടാണ് ഉപജീവനം. മഞ്ഞുകാലം കഴിച്ചുകൂട്ടാനാണ് ഏറ്റവും ബുദ്ധിമുട്ട്. പെൺമക്കൾ വിവാഹപ്രായത്തിൽ എത്തിക്കഴിഞ്ഞു. തീർഥാടനകാലത്ത് ഢാബ നടത്തിയാൽ തരക്കേടില്ലാത്ത ഒരു സംഖ്യ മിച്ചമുണ്ടാക്കാൻ സാധിക്കാറുണ്ട്. താച്ച്ടുവിൽ ഢാബ നടത്തുന്നത് ഇത് മൂന്നാംതവണയാണ്. അതിനുമുമ്പ് ഒരു കൊല്ലം അടിവാരത്തിൽ നടത്തിയെങ്കിലും മിച്ചമൊന്നും ഉണ്ടാക്കാൻ കഴിഞ്ഞില്ല. ഓരോ കൊല്ലം കഴിയുന്തോറും ഢാബ നടത്തിക്കൊണ്ടുപോകാനുള്ള ചെലവ് വർധിച്ചുവരികയാണ്. വനംവകുപ്പിന്റെ ലൈസൻസ് ഫീസ്, വിറകിന്റെ വില, സാധനങ്ങൾ താഴെനിന്ന് കൊണ്ടുവരുന്നതിന്റെ കൂലി തുടങ്ങിയ എല്ലാ ചെലവുകളും വർധിക്കുകയാണ്. എന്നാലും ഒരു സമ്പാദ്യമുണ്ടാക്കാൻ കഴിയുന്നുണ്ടല്ലോ എന്നു കരുതിയാണ് ഈ ബുദ്ധിമുട്ടുകളൊക്കെ സഹിക്കുന്നത്. സംക്രമം കഴിഞ്ഞ് പിറ്റേദിവസം മുതൽ തീർഥാടകരുടെ തിരക്ക് തുടങ്ങാറുണ്ട്. ആ ഒരാഴ്ച നല്ല കച്ചവടം ലഭിക്കും. പക്ഷേ, മുകളിൽ ഹിമക്കട്ടകൾ ചലിച്ചുതുടങ്ങിയാൽ അധികൃതർ വഴി പെട്ടെന്ന് അടയ്ക്കും. സാധനങ്ങൾ ബാക്കി വന്നാൽ കച്ചവടം നഷ്ടത്തിൽ കലാശിയ്ക്കും.

അതുകൊണ്ട്, ദിവസേന സാധനങ്ങൾ താഴെനിന്ന് കൊണ്ടുവരികയാണ്. പെൺമക്കളും ഇക്കാര്യത്തിൽ ഇവരെ സഹായിക്കുന്നുണ്ട്.

മഴ തോരാതെ പെയ്യുകയാണ്. ഇടിമിന്നൽ നിലച്ചുവെങ്കിലും കാറ്റിന് ഒട്ടും ശമനം ഉണ്ടായില്ല. ഉത്തംസിങ്ങിന്റെയും സേനാദേവിയുടെയും ജീവിതപ്രാരബ്ധങ്ങൾ കേട്ടുകൊണ്ടിരുന്നതിനിടയ്ക്ക്, കൂടാരത്തിന്റെ മൂലയിൽ ഒരു പ്ളാസ്റ്റിക് ചാക്കിൽ കൂട്ടിവച്ചിട്ടുള്ള വസ്തുവിൽ എന്റെ ശ്രദ്ധ പലതവണ ഉടക്കിനിന്നു. അവസാനം അതെന്താണെന്ന് ഞാൻ അദ്ദേഹത്തോട് ചോദിക്കുകയും ചെയ്തു. കഴിഞ്ഞ ദിവസത്തെ ഘോരമായ ഇടിവെട്ടിൽ വനത്തിൽ പല സ്ഥലത്തും നിരവധി കൂണുകൾ(Mushrooms) പൊട്ടിമുളച്ചിട്ടുണ്ടെന്നും, മക്കൾ വരുമ്പോൾ കൊടുത്തയയ്ക്കാനായി കരുതിവച്ചതാണെന്നും ഉത്തംസിങ് മറുപടി പറഞ്ഞു. അത് ഭക്ഷ്യയോഗ്യമായ കൂൺ ആണെന്നറിഞ്ഞപ്പോൾ ഞാൻ വിസ്മയിച്ചുപോയി. കാരണം, എനിക്കേറ്റവും ഇഷ്ടപ്പെട്ട ഒരു വിഭവമാണ് കൂൺകറി. മഴക്കാലത്ത് തൊടികളിൽ കൂണുകൾ പൊട്ടിവിടരാറുണ്ട്; കർക്കിടകസംക്രമണദിവസവും കറുത്ത വാവിന്റെ തലേദിവസവും. തെക്കുപടിഞ്ഞാറൻ കാലവർഷാരംഭത്തിലും, അതിനുശേഷവും സംഭവിക്കുന്ന കനത്ത ഇടിവെട്ടലിലും കൂണുകൾ പൊട്ടിമുളയ്ക്കാറുണ്ട്. ഭൂമീദേവി അമിതമായി ആഹ്ളാദം കൊള്ളുമ്പോഴാണത്രേ കൂൺ മുളപ്പിയ്ക്കുന്നത്. ഇടിവെട്ട് അതിന് ഒരു കാരണവും ആണ്. ഇത്തരത്തിലുള്ള ഒരു പരാമർശം കാളിദാസന്റെ മേഘദൂതം പൂർവഭാഗത്തിലും കാണാം.[1]

പോഷകസമ്പുഷ്ടമായ ഒരു ഭക്ഷ്യവസ്തു എന്നനിലയിൽ കൃത്രിമമായ കൂൺ ഉൽപ്പാദനം ഭാരതത്തിൽ ഉടനീളം നടക്കുന്നുണ്ട്. കാർഷികസർവകലാശാലകളും കൃഷിവകുപ്പുകളും കൂൺകൃഷിക്ക് പ്രോത്സാഹനം നൽകുന്നുമുണ്ട്. മറ്റു കൃഷികളെ അപേക്ഷിച്ച് കൂൺകൃഷി വളരെ എളുപ്പമായതിനാൽ വ്യാവസായികാടിസ്ഥാനത്തിലും, ഒറ്റയ്ക്കും ഈ കൃഷിചെയ്യാൻ നിരവധിപേർ മുന്നോട്ട് വരുന്നുണ്ട്. അവർക്കിത് നല്ലൊരു വരുമാനമാർഗ്ഗമാണ്. സ്വാഭാവികകൂണിന്റെ ഗുണവും സ്വാദും കൃത്രിമ കൂണിന് ഒരിയ്ക്കലും ലഭിയ്ക്കില്ല എന്നത് ഒരു വസ്തുതയാണ്. ഹിമാചൽപ്രദേശ് സർക്കാർ കൃത്രിമകൂൺ കൃഷിയെ നല്ലപോലെ പ്രോത്സാഹിപ്പിക്കുന്നുണ്ട്. സോളൻ ജില്ല 'മഷ്റൂം സിറ്റി ഓഫ് ഇന്ത്യ' എന്നാണ് അറിയപ്പെടുന്നത്. ഇവിടെ 'ഇന്ത്യൻ കൗൺസിൽ ഓഫ് അഗ്രികൾച്ചറൽ റിസർച്ച്' (ICAR) ന്റെ കീഴിൽ പ്രവർത്തി

1. "കർത്തും യച്ച പ്രഭവതി മഹീമുച്ഛിലീന്ധ്രാമവന്ധ്യാം
തച്ഛ്രുത്വാ തേ ശ്രവണസുഭഗം ഗർജിതം മാനസോൽകാഃ
ആ കൈലാസാൽ ബിസകിസലയച്ഛേദപാഥേയവന്തഃ
സമ്പത്സ്യന്തേ നഭസി ഭവതോ രാജഹംസാഃ സഹായാഃ"

– കൂണുകൾ മുളപ്പിച്ച് ഭൂമിയെ സമ്പന്നയാക്കാൻ പോന്നതും ചെവികൾക്ക് ഇമ്പം നൽകുന്നതുമായ അങ്ങയുടെ ഗർജനം കേട്ട് മാനസസരസ്സിലെത്താൻ വെമ്പി ഇളം താമരവളയങ്ങളെ പാഥേയമാക്കിയെടുത്ത രാജഹംസങ്ങൾ ആകാശത്ത് കൈലാസ പർവതംവരെ താങ്കൾക്ക് കൂട്ടുകാരായി വരികയും ചെയ്യും.

ക്കുന്ന 'ഡയറക്ടറേറ്റ് ഓഫ് മഷ്റൂം റിസർച്ച് സോളൻ' എന്ന ഗവേഷണ സ്ഥാപനമുണ്ട്. കുംഭ് എന്നാണ് പ്രാദേശിക ഭാഷയിൽ കൂണിനെ വിളിക്കുന്നത്.

എന്റെ താൽപര്യം കണക്കിലെടുത്ത് രാത്രി ഭക്ഷണത്തിന് കൂൺ കറി ഉണ്ടാക്കിത്തരാമെന്ന് സേനാദേവി അറിയിച്ചപ്പോൾ എനിക്ക് അതിയായ സന്തോഷം തോന്നി. ആറുമണി കഴിഞ്ഞപ്പോൾ മഴ ശമിച്ചപോലെയായി. മാനം തെളിഞ്ഞതോടെ പ്രകാശം പരക്കുകയുംചെയ്തു. ഇതൊരു 'കള്ള വെളിച്ച'മാണെന്ന്, ആകാശത്തേക്ക് നോക്കി, ഉത്തംസിങ്ങ് വിലയിരുത്തി. കൂടാരത്തിൽനിന്ന് പുറത്തുകടന്ന് താച്ച്ടു നിരപ്പിലൂടെ ഞങ്ങൾ ഒന്നു ചുറ്റിക്കറങ്ങി. മിക്ക ധാബകളിലും തീർഥാടകർ വളരെ കുറച്ചുമാത്രമെയുള്ളൂ. തീർഥാടനം കഴിഞ്ഞുവരുന്നവരുണ്ടോയെന്നു തിരക്കി എല്ലാ ധാബകളിലും ഞങ്ങൾ അന്വേഷണം നടത്തി. പക്ഷേ, പാർവതീ്ബാഗിൽപ്പോയി ബലിയർപ്പിച്ചുവരുന്ന ഗ്രാമീണതീർഥാടകരെ മാത്രമെ കാണാൻ സാധിച്ചുള്ളൂ. ഷിംല, സോളൻ എന്നീ പ്രദേശങ്ങളിൽ നിന്നുള്ള നൂറിൽപ്പരം തീർഥാടകർ രണ്ടുദിവസംമുമ്പ് ഈ വഴിയെ കടന്നുപോയിട്ടുണ്ടെന്ന് ഒരു ധാബക്കാരൻ പറഞ്ഞുതന്നു. പരമ്പരാഗതമായ ഈ തീർഥയാത്രാപഥത്തിൽക്കൂടിയല്ലാതേയും ശ്രീകണ്ഠിൽ എത്തിച്ചേരാമെന്നും അദ്ദേഹം അറിയിച്ചു. അവിടേയും വനം വകുപ്പിന്റെ ആപ്പീസ് പ്രവർത്തിക്കുന്നുണ്ട്.

ഉത്തംസിങ്ങ് പ്രവചിച്ചതുപോലെത്തന്നെ കള്ളവെളിച്ചം പെട്ടെന്ന് മങ്ങിപ്പോയി. അന്തരീക്ഷമാകെ ഇരുളടഞ്ഞപോലെനിന്നു. തണുത്തകാറ്റും ഇടിമിന്നലും തുടങ്ങിയപ്പോൾ മഴ പെയ്യുമെന്നുറപ്പായി. ഞങ്ങൾ കൂടാരത്തിലേക്ക് മടങ്ങിപ്പോന്ന് വിശ്രമത്തിന്നായി കിടന്നു. അധികം വൈകാതെ മഴ വീണ്ടും പെയ്തുതുടങ്ങി. ആഞ്ഞുവീശുന്ന കാറ്റ് ഉണ്ടായില്ലെങ്കിലും മഴ ശക്തമായതോടെ അന്തരീക്ഷമാകെ തണുത്ത് മരവിച്ചു. തുള്ളിക്കൊരു കുടം എന്നപോലെ മഴ ശക്തിപ്രാപിച്ചപ്പോൾ മുകളിൽനിന്ന് വെള്ളം താഴെയുള്ള നിരപ്പിലേക്ക് കുതിച്ചൊഴുകി. ഒരടിയോളം ഉയരത്തിൽ മണ്ണിട്ട് ഉയർത്തിയ തറയിലാണ് ധാബ നിർമിച്ചിട്ടുള്ളതെങ്കിലും വെള്ളത്തിന്റെ ഒഴുക്ക് വർധിച്ചതുകൊണ്ട് ഉള്ളിലേക്ക് വെള്ളം കയറുമെന്ന സ്ഥിതിവിശേഷം ഉണ്ടായി. പെരുംമഴയത്ത്, മൺവെട്ടികൊണ്ട്, ഉത്തംസിങ്ങും ഭാര്യയും മുകളിൽനിന്നുള്ള ചാലുകൾ വഴിതിരിച്ച് വിട്ടപ്പോൾ ജലപ്രവാഹം ആ വഴിയ്ക്ക് ഒഴുകിപ്പോയി. ജീവിക്കാൻ വേണ്ടിയാണല്ലോ ഇവർ ഇത്രയും അദ്ധ്വാനിക്കുന്നതെന്ന് ചിന്തിച്ചപ്പോൾ എനിക്കവരോട് അനുകമ്പ തോന്നി.

ഏഴരമണിക്ക് മുമ്പായി ഉത്തംസിങ്ങ് ഞങ്ങളെ അത്താഴം കഴിക്കാൻ ക്ഷണിച്ചു. നേരത്തെ ആഹാരം കഴിച്ച് എട്ടുമണിക്കുറെങ്കിലും ഉറങ്ങിയാൽ മാത്രമെ പിറ്റെ ദിവസത്തെ യാത്രയ്ക്ക് സഹായകരമാകുകയുള്ളുവെന്ന് അദ്ദേഹം പറഞ്ഞു. താച്ച്ടുവിൽനിന്നുള്ള യാത്ര ഈ തീർഥാടനത്തിലെ ഏറ്റവും അപകടം പതിയിരിക്കുന്ന ഒന്നാണെന്ന് എന്റെ ചോദ്യത്തിന് ഉത്തരമായി അദ്ദേഹം വിശദീകരിച്ചുതന്നു. പുലർച്ചെ അഞ്ചരമണിക്കെങ്കിലും പുറ

പ്പെട്ടാൽ മാത്രമെ വൈകുന്നേരം മൂന്നു മണി കഴിഞ്ഞ് കുൻഷയിൽ എത്തിച്ചേരാൻ കഴിയുകയുള്ളൂ. താച്ച്ടുവിൽനിന്ന് ഒരു കിലോമീറ്റർ കഴിഞ്ഞാൽ വനമേഖല അവസാനിക്കും. പിന്നെ മുഴുവനും ഉയർന്ന പർവതഭാഗങ്ങളാണ്. ഇതിൽ കരിങ്കൽ ശൈലങ്ങളുടെ പള്ളയിൽക്കൂടിയുള്ള വഴികളും ഉൾപ്പെടുന്നു. ആ മഹാശക്തിയിൽ വിശ്വസിച്ച് യാത്ര ചെയ്യുക. എല്ലാ മംഗളമായി ഭവിക്കും. റോട്ടി ചുട്ടെടുക്കുന്നതിന്റെയിടയിൽ ഉത്തംസിങ്ങ് വിശദീകരിച്ചു.

ഉള്ളിയും പച്ചമുളകും മസാലക്കൂട്ടും എണ്ണയിലിട്ടുവഴറ്റിയ മിശ്രിതത്തിലേക്ക് വേവിച്ച കൂൺ ചേർത്ത്, ചെറുതീയിൽ, സേനാദേവി ഇളക്കിക്കൊണ്ടിരുന്നപ്പോൾ ആസ്വാദ്യകരമായ ഒരു ഗന്ധം കൂടാരത്തിൽ ഉയർന്നു. എന്റെ വായിൽ അതോടെ വെള്ളമൂറുകയുംചെയ്തു. വെള്ളക്കടലയും കിഴങ്ങും ചേർത്ത കറിയും കൂൺ സബ്ജിയും, കനലിൽ ചുട്ടെടുത്ത പൊള്ളച്ച റോട്ടിയും ചേർന്നപ്പോൾ രാത്രി ഭക്ഷണം അവിസ്മരണീയമായ ഒരു വിരുന്നായി മാറി. കോരിച്ചൊരിയുന്ന മഴയുടെ താളം ശ്രദ്ധിച്ചാസ്വദിച്ച് വളരെ സാവധാനത്തിൽ ഭക്ഷണം രുചിയോടെ കഴിക്കുമ്പോൾ ഒരു കൊടുംകാട്ടിലാണ് എന്ന യാഥാർഥ്യം മനസ്സിൽനിന്ന് മാഞ്ഞുപോയി.

എട്ടുമണിക്കുമുമ്പായി ഞങ്ങൾ നിദ്രയ്ക്ക് തയ്യാറെടുത്തു. തണുപ്പകറ്റാൻ തീക്കുണ്ഠമോ നെരിപ്പോടൊ ഇല്ലാത്തതിനാൽ കിടക്കസ്സഞ്ചിയും കമ്പിളിപ്പുതപ്പുകളും മാത്രമായിരുന്നു ആശ്രയം. പ്രാർഥിച്ചശേഷം നിദ്രയിലേയ്ക്കമരുമ്പോൾ ഇന്ദർശർമയുടെ സർവാഭരണഭൂഷിതമായ മൃതദേഹമാണ് മനസ്സിൽ ഉടക്കിനിന്നത്.

## V

ഉത്തംസിങ്ങ് വിളിച്ചുണർത്തിയപ്പോൾ സമയം കൃത്യം 5 മണി. ഉദയം നേരത്തെ കഴിഞ്ഞിരുന്നതിനാൽ താച്ച്ടുവും ചുറ്റുപാടുള്ള വനമേഖലയും പുലരിവെളിച്ചത്തിൽ ആറാടിനിന്നു. വൃക്ഷങ്ങളെല്ലാം തോർന്നുകഴിഞ്ഞിരുന്നതിനാൽ മഴ അർധരാത്രിക്കുശേഷം നിലച്ചിരുന്നതായി കരുതാം. ചൂടുള്ള കട്ടൻചായ അകത്തുചെന്നപ്പോൾ തണുപ്പിന് ശമനംവന്നു. അഞ്ചര മണിക്ക് മുമ്പായിത്തന്നെ ഞങ്ങൾ യാത്രയ്ക്ക് തയ്യാറായി. ഉത്തംസിങ്ങും സേനാദേവിയുംകൂടി പ്രാതൽ പെട്ടെന്ന് തയ്യാറാക്കിത്തന്നു. എനിക്കുള്ള പൊതിയിൽ കൂൺ വരട്ടിയതും വച്ചിട്ടുണ്ടെന്ന് അവർ പറഞ്ഞപ്പോൾ, നന്ദിസൂചകമായി ഞാൻ തലകുനിച്ചു. കണക്കുതീർത്ത് പണം കൊടുത്തപ്പോൾ നൂറ് രൂപ അധികമായി അവർക്കു കൊടുക്കുകയുംചെയ്തു. മടക്കയാത്രയിൽ കാണാമെന്നു പറഞ്ഞ്, അവരുടെ അനുഗ്രഹത്തോടെ, ഞങ്ങൾ മുന്നോട്ട് നടന്നു.

താച്ച്ടുവിൽനിന്ന് വനമേഖല കഴിയുന്നതുവരെ നീണ്ടുകിടക്കുന്ന കയറ്റമാണ്. മഴമൂലം വെള്ളം കുത്തിയൊലിച്ചുവന്ന ചാലുകളും ഇലകൾ വീണ് ചീഞ്ഞളിഞ്ഞ് സ്പോഞ്ച്പോലുള്ള പ്രതലവും നടത്തത്തിന് തടസ്സങ്ങൾ ഉണ്ടാക്കി. അന്നത്തെ ലക്ഷ്യമായ കുൻഷാ താഴ്വരയിലേക്ക്, 12 കിലോമീറ്ററിലധികം ദൂരമുള്ളതിനാൽ, പ്രഭാതത്തിലെ ആദ്യഘട്ടങ്ങൾ പരമാവധി വേഗ

ത്തിൽ നടന്നാൽമാത്രമെ സന്ധ്യയ്ക്കു മുമ്പായിട്ടെങ്കിലും അവിടെ എത്താൻ സാധിക്കുകയുള്ളൂ. പഹാഡികൾ നടന്നുമുന്നേറുന്നതുപോലെയൊന്നും സാധാരണക്കാരെക്കൊണ്ട് സാധിക്കുകയില്ല. തന്നെയുമല്ല, അടിയ്ക്കടി വിശ്രമം ആവശ്യമായ കുത്തനെയുള്ള കയറ്റങ്ങളായതിനാൽ കാലതാമസം സ്വാഭാവികവുമാണ്.

രണ്ടുകിലോമീറ്ററോളം ദൂരംവരുന്ന കയറ്റം കയറിക്കഴിഞ്ഞപ്പോൾ വനമേഖല അവസാനിച്ചു. ഇനി ശ്രീകണ്ഠ്മഹാദേവ് സന്നിധാനംവരേയും നഗ്നമായ പർവതമേഖലകളാണ്. കുത്തനെയുള്ള കയറ്റങ്ങൾ കയറുമ്പോഴും വനത്തിൽക്കൂടിയുള്ള യാത്ര മനസ്സിന് ആഹ്ളാദംപകരുന്ന ഒരു ഘടകമാണ്. വൃക്ഷങ്ങൾ, പർവതങ്ങളിൽനിന്ന് വീശിയടിക്കുന്ന കാറ്റിനെ ഏറ്റുവാങ്ങി, മൃദുവാക്കി, കടത്തിവിടുമ്പോൾ അത് നമ്മളെ തഴുകിയൊഴുകിപോകുന്ന ഒരു അനുഭൂതിയായിത്തീരുന്നു. പ്രാണവായു നിറഞ്ഞുനിൽക്കുന്നതിനാൽ വനത്തിൽ ശ്വാസോച്ഛ്വാസം ശരീരത്തിനു തികച്ചും ഗുണകരവുമാണ്. വൃക്ഷങ്ങളുടെ ശീതളച്ഛായയിൽ വിശ്രമിക്കുമ്പോൾ അത് എല്ലാ ഇന്ദ്രിയങ്ങൾക്കും ഉത്തേജനംതരുന്നു. വൃക്ഷങ്ങളെ സ്നേഹത്തോടെ സ്പർശിക്കുമ്പോൾപ്പോലും നമുക്ക് ഇന്ദ്രിയനിർവൃതി ഉണ്ടാകുന്നു. വൃക്ഷങ്ങളുടേയും ഔഷധസസ്യങ്ങളുടെയും വേരുപടലങ്ങളിൽക്കൂടി അരിച്ചിറങ്ങി പുറത്തേയ്ക്കു വരുന്ന സ്ഫടികസമാനമായ ശുദ്ധജലം അമൃതപാനത്തിനു തുല്യമാണ്. പക്ഷികളുടെ സംഗീതാർദ്രമായ വിളികളും ചലനങ്ങളും ശ്രദ്ധിച്ചു നടക്കുമ്പോൾ വനം ഒരു സ്വപ്നഭൂമിപോലെ മനോഹരിയായിത്തീരുന്നു. വനമാണ് മനുഷ്യനെ നിലനിർത്തുന്നത്. പ്രകൃതിയോടിണങ്ങി ജീവിക്കുക എന്ന പ്രാഥമികപാഠം മനുഷ്യനെ പഠിപ്പിക്കുന്നത് വനമാണ്. വനമേഖല അവസാനിച്ചല്ലോ എന്ന ദുഃഖത്തോടെ ഞാൻ കുറച്ചുനേരം നിരപ്പിൽ തങ്ങി താഴെയുള്ള വനഭാഗത്തേക്ക് നോക്കിനിന്നു. ഇളംകാറ്റിൽ ഇളകിയാടുന്ന വൃക്ഷശിഖരങ്ങൾ, കൈവീശി യാത്രാനുമതി തരുന്നതുപോലെ പ്രതികരിച്ചപ്പോൾ സന്തോഷത്തോടുകൂടി മുന്നോട്ട് നടന്നു.

നിരപ്പിൽക്കൂടി കുറച്ചുദൂരം നടന്നശേഷം വീണ്ടും കയറ്റം കയറ ത്തുടങ്ങി. പാറക്കെട്ടുകളും ഉരുളൻകല്ലുകളും ഇടകലർന്നുകിടക്കുന്ന വഴിയിൽക്കൂടി, ഓരോ അടിയും സൂക്ഷ്മതയോടെ വച്ച്, കുത്തനെകിടക്കുന്ന കയറ്റത്തിന്റെ പകുതിദൂരം എത്തിയപ്പോൾ വിശ്രമത്തിന്നായി യാത്ര നിർത്തി. ഉണക്കപ്പഴങ്ങൾ നല്ലപോലെ ചവച്ചരച്ച് കഴിച്ച്, ധാരാളം വെള്ളം കുടിച്ച്, ശ്വാസോച്ഛ്വാസം ക്രമീകരിക്കാനുള്ള വ്യായാമം ചെയ്തുകഴിഞ്ഞപ്പോൾ ഉന്മേഷം തിരിച്ചുകിട്ടി. കയറ്റം കയറി മുകളിൽ എത്തിയപ്പോൾ ക്ഷീണിച്ചവശരായിപ്പോയതിനാൽ വീണ്ടും മലർന്നുകിടന്ന് വിശ്രമിക്കേണ്ടിവന്നു. ക്ഷീണം തീർക്കാനുള്ള ലഘുഭക്ഷണവും പിന്നെ വെള്ളവും കുടിച്ച് തൃപ്തരായതിനുശേഷം മുകളിലെ നിരപ്പിൽക്കൂടി വളരെ സാവകാശത്തോടെ നടന്നു. നിരപ്പിൽനിന്ന് ഒരു ചെറിയ താഴ്‌വരയിലേക്ക് ഇറങ്ങിയശേഷം ഠണ്ഡാചടായി എന്ന കുത്തനെയുള്ള കയറ്റം കയറാനായി ഞങ്ങൾ വീണ്ടും യാത്ര നിർത്തി.

തണുപ്പ് കഠിനമായിരുന്നതിനാൽ വേഷവിധാനങ്ങൾ ഒന്നുകൂടി മികവുറ്റതാക്കി. റണ്ഡാചടായിപർവതത്തിനു കുറുകെ വീശിയടിക്കുന്ന കാറ്റ് ഹിമാനികളെ തഴുകിയെത്തുന്നതുകൊണ്ടാണ് കഠിനമായ തണുപ്പുണ്ടാകാൻ കാരണം. മൈനസ് ഇരുപതോളംവരുന്ന ഇവിടത്തെ താപനില തികച്ചും അപകടകരമാണ്. ഒഴിഞ്ഞപ്രദേശത്ത് വീശിയടിക്കുന്ന കാറ്റിന്, തടസ്സങ്ങൾ ഒന്നുമില്ലാത്തതുകൊണ്ട് ശക്തികൂടും. കാറ്റിന്റെ ഗതിവേഗം സൂക്ഷ്മമായി പഠിച്ചില്ലായെങ്കിൽ അത് ദുരന്തം ഉണ്ടാക്കിത്തീർക്കും. റണ്ഡാചടായിയുടെ മുകൾഭാഗം കാണണമെങ്കിൽ കഴുത്ത് പരമാവധി പിന്നോട്ട് ചായ്ച്ച് നോക്കണം. ഒറ്റനോട്ടത്തിൽത്തന്നെ സംഭ്രമജനകമാണ് ആ ദൃശ്യം. ഇന്ദർശർമ മരണമടഞ്ഞത് ഈ കയറ്റം കയറുമ്പോഴാണ് എന്ന ചിന്ത മനസ്സിലുണ്ടായിരുന്നതിനാൽ എല്ലാവിധ തയ്യാറെടുപ്പുകളുംനടത്തിയാണ് കയറിത്തുടങ്ങിയത്. ഒരു മുൻകരുതലെന്നനിലയ്ക്ക് മഹാധന്വന്തരം ഗുളിക എല്ലാവരും വായിൽ ഇടുകയുംചെയ്തു. രാവിലത്തെ പ്രസന്നഭാവമൊക്കെ കൈവെടിഞ്ഞ് അന്തരീക്ഷം മുഖംകറുപ്പിച്ച് നിന്നത് നല്ല ലക്ഷണമായി തോന്നിയില്ല. പർവതത്തിന്റെ വലതുഭാഗത്തുള്ള ഗർത്തം അഗാധമല്ലെങ്കിലും നിരങ്ങിവീണാൽ ഗുരുതരമാകുമെന്നതിൽ ഒട്ടും സംശയമില്ല. അടിവെച്ചടിവച്ച് ഞങ്ങൾ സാവധാനത്തിൽ മുന്നോട്ട് കയറി. നിരങ്ങുന്ന ചെറിയ കല്ലുകളും, പാദങ്ങളിൽ തട്ടുവാൻ തക്ക ഉയരത്തിൽ പൊന്തിനിൽക്കുന്ന ഉണ്ടക്കല്ലുകളും, മഴവെള്ളം കുത്തിയൊലിച്ചുപോയതിനാൽ പിടുത്തം നഷ്ടപ്പെട്ട ഒറ്റക്കല്ലുകളും യാത്ര ദുരിതപൂർണമാക്കിമാറ്റി. വിശ്രമം അടിക്കടി ആവശ്യമായി വന്നു. ഇരുന്ന് വിശ്രമിച്ചും ലഘുപദാർത്ഥങ്ങൾ കഴിച്ചും ഗ്ലൂക്കോസ് വെള്ളം കുടിച്ചും ഞങ്ങൾ ഊർജം വീണ്ടെടുത്തു. മുകളിലേയ്ക്കെത്തുന്തോറും ശ്വാസോച്ഛ്വാസത്തിന് വിഷമം തോന്നിത്തുടങ്ങി. നാമജപം നിരന്തരം നടത്തിക്കൊണ്ടിരുന്നതിനാൽ, ഒരദൃശ്യശക്തി മുന്നോട്ട് നയിക്കുന്നതായി പലപ്പോഴും തോന്നി.

മുകളിൽ എത്തിയപ്പോൾ, പതിവുപോലെ, മലർന്നുകിടന്നു. കടുത്ത തണുപ്പിലും ഉള്ളിൽ വിയർപ്പ് അനുഭവപ്പെട്ടു. ശ്വസനം സാധാരണഗതിയിലാകാൻ കുറച്ചുസമയം വേണ്ടിവന്നു. വെള്ളം ധാരാളം കുടിച്ച് വിശ്രമിച്ചശേഷം നിരപ്പിന് തൊട്ടുതാഴെയുള്ള ഒരു ചെറിയ നീരൊഴുക്കിന്റെ സമീപത്തേക്ക് ഞങ്ങൾ നടന്നു. പ്രാതൽ കഴിക്കാതെ ഇനി യാത്രതുടരാൻ സാധിക്കില്ല എന്നവസ്ഥയിൽ എത്തിക്കഴിഞ്ഞിരുന്നു എല്ലാവരും. തണുത്ത ജലംകൊണ്ട് മുഖം രണ്ടുമൂന്നാവർത്തി കഴുകി, കണ്ണുകളിൽ പലതവണ ജലാഭിഷേകം ചെയ്തപ്പോൾ വളരെ ആശ്വാസമായി. സമയം 10 മണിയായെങ്കിലും 4 കിലോമീറ്ററോളം ദൂരംമാത്രമെ പിന്നിട്ടിട്ടുള്ളൂവെന്ന് ബുധിസിങ്ങ് ഓർമിപ്പിച്ചപ്പോൾ വല്ലാത്ത അസ്വസ്ഥതതോന്നി. ഈ യാത്ര മുഴുവനാക്കാൻ സാധിക്കാതെ പിൻതിരിയേണ്ടിവരുമോ എന്ന ചിന്ത മനസ്സിൽ ഊറിക്കൂടാനുംതുടങ്ങി. മനസ്സിന് പൂർണമായ ഏകാഗ്രതയും അർപ്പണബോധവും ഇല്ലാത്തതാണ് കാരണമെന്ന് തോന്നിയതിനാൽ, പ്രാതലിന് മുമ്പ് അരമണിക്കൂറെങ്കിലും സമയം ധ്യാന

ത്തിൽ മുഴുകാൻ ഞാൻ ഉടനെ തീരുമാനമെടുത്തു. കൂട്ടുകാരോട് വിശ്രമിക്കാൻ പറഞ്ഞ്, കിഴക്കോട്ട് തിരിഞ്ഞ് ഇരുന്ന്, മനസ്സിനെ ഏകാഗ്രതയിലാക്കിയശേഷം, ധ്യാനത്തിലേക്ക് വളരെ പെട്ടെന്ന് ലയിച്ചുചേർന്നു.

പത്തരമണി കഴിഞ്ഞശേഷമാണ് ഉണർന്നത്. മനസ്സ് സ്വസ്ഥമായിക്കഴിഞ്ഞിരുന്നു. ആത്മവിശ്വാസം മനസ്സിൽ കുമിഞ്ഞുകൂടി. സേനാദേവിയുടെ കൂൺകറിയും ഉരുളക്കിഴങ്ങ് സബ്ജിയുംചേർന്ന പ്രാതൽ സ്വാദോടെ ഭക്ഷിക്കുമ്പോൾ തികഞ്ഞ സംതൃപ്തി തോന്നുകയുംചെയ്തു. ധാരാളം വെള്ളം കുടിച്ച് പൂർണമായ തയ്യാറെടുപ്പോടെ ഞങ്ങൾ യാത്രതുടർന്നു.

ഞങ്ങളുടെ അടുത്ത ലക്ഷ്യം ഭീംതലായിയാണെന്നും, നിരപ്പിലൂടെയുള്ള യാത്ര കഴിഞ്ഞാൽ കുത്തനെ ഇറക്കമാണെന്നും ബുധിസിങ് അറിയിച്ചു. ഇറക്കമായതുകൊണ്ട് ഒട്ടും ഭയപ്പെടേണ്ടതില്ല എന്നാണ് കരുതിയത്. പക്ഷേ, നിരപ്പ് കഴിഞ്ഞ് താഴോട്ടുനോക്കിയപ്പോൾ ഭയന്നുപോയി. അരകിലോമീറ്ററിലധികം ദൂരംവരുന്ന ഈ ഇറക്കം കുത്തനെ താഴോട്ട് കിടക്കുകയാണ്. പായൽ പറ്റിപ്പിടിച്ചിരിക്കുന്ന പാറ കലർന്നസ്ഥലങ്ങളും, ചെളിനിറഞ്ഞ് ഒച്ചിനെപ്പോലെ വഴുക്കുന്ന പ്രതലങ്ങളുമായതിനാൽ, ഓരോ അടിയും അതിസൂക്ഷ്മതയോടെ വച്ചുവേണം താഴോട്ട് ഇറങ്ങാൻ. തെന്നിവീണാൽ താഴെയുള്ള പാറക്കൂട്ടങ്ങളിലേക്കാണ് ചെന്നെത്തുക. പിന്നത്തെ അവസ്ഥ ഊഹിക്കാവുന്നതേയുള്ളൂ. ബുധിസിങ് കൈതന്ന് സഹായിച്ചതിനുപുറമെ, തന്റെ പാദങ്ങൾ ബലത്തിൽ നിലത്തൂന്നി ഞങ്ങളുടെ പാദങ്ങളെ നിലത്തുറപ്പിക്കാൻ സഹായിച്ചതുകൊണ്ടും ഞങ്ങൾ അടിവെച്ചടിവച്ച് അടിവാരത്തിൽ എത്തി. വെള്ളം കുടിയ്ക്കാൻപോലും താഴെ എത്തിയശേഷമാണ് സാവകാശം കിട്ടിയത്. മടക്കയാത്രയിൽ ബുദ്ധിമുട്ടേണ്ടിവരുന്ന ഒരു സ്ഥലമാണ് ഇതെന്ന് ഞാൻ മനസ്സിൽ കുറിച്ചിടുകയും ചെയ്തു. ഭീംതലായി എത്തുന്നതിനുമുമ്പുള്ള അവസാനത്തെ കയറ്റം കയറുന്നതിനുമുമ്പായി ഞങ്ങൾ വീണ്ടും വിശ്രമിച്ചു.

അന്തരീക്ഷം ഇരുളടഞ്ഞുതന്നെനിന്നു. തണുത്ത കാറ്റ് നിരന്തരം മുഖത്തേറ്റ കാരണം അവിടെയാകെ മരവിച്ചപോലെയായി. ക്രീം പുരട്ടി മുഖമാകെ തടവിയശേഷം, മറ്റെല്ലാ തയ്യാറെടുപ്പുകളോടുംകൂടി ഞങ്ങൾ കയറ്റം കയറി. മഴവെള്ളം കുത്തിയൊലിച്ച് രൂപപ്പെട്ട അഗാധമായ ചാലുകളാണ് പകുതിദൂരം വരേയ്ക്കും പ്രതിസന്ധിയുളവാക്കിയത്. നനഞ്ഞുകുതിർന്നുകിടക്കുന്ന പ്രതലമായതിനാൽ ചവിട്ടുമ്പോൾ ഇടിഞ്ഞുപോകുന്നതാണ് ഏറ്റവും രൂക്ഷമായപ്രശ്നമായത്. പകുതിദൂരം പിന്നിട്ടപ്പോൾ 15 മിനിറ്റോളം ഇരുന്ന് വിശ്രമിച്ചു. തുടർന്നുള്ള കയറ്റത്തിന്നിടയിൽ ശ്വാസതടസ്സം അനുഭവപ്പെട്ടെങ്കിലും, നിന്ന് വിശ്രമിച്ച് ശ്വാസോച്ഛ്വാസം ക്രമീകരിച്ച്, മനസ്സിനെ ഏകാഗ്രതയിലാക്കി കയറ്റം കയറി മുകളിലെത്തിയപ്പോൾ ക്ഷീണം തീർക്കാനായി വീണ്ടും വിശ്രമിച്ചു.

ഭീംതലായിയിലെ നിരപ്പിൽനിന്ന് കുറച്ചുതാഴെയായി ഒരു ധാബയുണ്ട്. കൂടാരത്തിനു മുകളിൽ പ്ളാസ്റ്റിക് ഷീറ്റ് വിരിച്ചിട്ട് ഭദ്രമാക്കിയ ഒരു കൊച്ചു ധാബയാണ് ഇത്. സമയം 12 മണി കഴിഞ്ഞിരുന്നതിനാൽ എന്തെങ്കിലും

ഭക്ഷണം ലഭിക്കുമോ എന്നറിയാനായി ഞങ്ങൾ ഢാബയിലേക്ക് കയറി. ഢാബക്കാരനും ഒരു സഹായിയും മാത്രമെ അകത്തുണ്ടായിരുന്നുള്ളൂ. പരിപ്പുകറിയും രോട്ടിയും പത്തുമിനിറ്റിനകം തയ്യാറാക്കി തരാമെന്ന് അവർ പറഞ്ഞപ്പോൾ ഞങ്ങൾ ഢാബയുടെ പുറത്ത് ഇരിപ്പുറപ്പിച്ചു. ഢാബയുടെ മറുഭാഗത്തുള്ള ചെരുവിൽ വറ്റിപ്പോയ ഒരു തടാകത്തിന്റെ അവശിഷ്ടങ്ങൾ ഉണ്ടെന്നും, ഭീമസേനൻ വനവാസകാലത്ത് മുങ്ങിക്കുളിച്ച തടാകമായിരുന്നു ഇതെന്നും ഢാബക്കാരൻ ലല്ലുസിങ്ങ് പറഞ്ഞപ്പോൾ എനിക്ക് കൗതുകം തോന്നി. ഭീംതലായി എന്ന് ഈ സ്ഥലത്തിനു പേരുവരാൻ ഇതാണ് കാരണമെന്നും അദ്ദേഹം പറഞ്ഞുതന്നു. ഭക്ഷണത്തിനുമുമ്പ് ഇതൊന്ന് കാണാമെന്നുകരുതി ഞങ്ങൾ അങ്ങോട്ടു നടന്നു.

മൂന്നുഭാഗത്തുനിന്നും പർവതങ്ങളുടെ അടിഭാഗം സന്ധിക്കുന്ന ഒരു താഴ്‌വരയിലാണ് തടാകാവശിഷ്ടങ്ങൾ കണ്ടത്. അരകിലോമീറ്ററോളം മാത്രം വിസ്തീർണമുള്ള തടാകത്തിന്റെ ചുറ്റും കല്ലുകൾ പടുത്തുയർത്തിയതിന്റെ അടയാളങ്ങൾ കാണാം. ഭീമസേനന്റെ പേരിന് അന്വർഥമായ വിധത്തിലുള്ളതാണ് തടാകഭാഗത്തുള്ള പല കല്ലുകളും. എങ്ങോട്ടു നോക്കിയാലും ഉയർന്നുനിൽക്കുന്ന പർവതശൃംഗങ്ങൾ മാത്രം. അതിന്റെ താഴ്‌വരയിൽ, അന്ന് ദ്വാപരയുഗത്തിൽ, ആലസ്യം പൂണ്ടുകിടന്നിരുന്ന ഈ തടാകത്തെ ഭാവനയിൽ കണ്ടപ്പോൾ ആ ചിത്രത്തിനു മിഴിവേറി. നീലാംബരത്തിന്റെ നീലിമയും കാനനത്തിന്റെ മരതകപ്പച്ചയും തടാകത്തിൽ സമന്വയിക്കുമ്പോൾ ആ വശ്യചിത്രം പൂർണതയിലമരുന്നു. വനവാസകാലത്തെ സജീവമായ ചിത്രങ്ങൾ മനസ്സിലൂടെ മിന്നിമറഞ്ഞപ്പോൾ മനസ്സ് കോരിത്തരിച്ചുപോയി.

പരിപ്പുകറിയും രോട്ടിയും കഴിച്ചശേഷം യാത്ര തുടരാനായി ഞങ്ങൾ ഇറങ്ങി. പതിവുപോലെ, ഢാബക്കാരനോട് തുടർന്നുള്ള വഴിയെക്കുറിച്ച് ഒരന്വേഷണം നടത്തിയിരുന്നു. വഴിയെക്കുറിച്ച് ഒരേകദേശ ധാരണ കിട്ടാനാണ് ഇങ്ങനെ ചെയ്യുന്നത്. തുടർന്നുള്ള യാത്രാപഥം അതിദുർഘടം തന്നെയാണെന്നും മഴ പെയ്താൽ അത് അതീവഗുരുതരമായിത്തീരുമെന്നും ലല്ലുസിങ്ങ് അറിയിച്ചു. മഹാദേവനെ പ്രാർഥിച്ച് യാത്രചെയ്താൽ എല്ലാം ശുഭമായിത്തീരുമെന്ന് അദ്ദേഹം അനുഗ്രഹിക്കുകയുംചെയ്തു.

താഴ്‌വരയിലൂടെ ഒരുവിധംവേഗത്തിൽ അല്ലലൊന്നുമില്ലാതെ ഒരു കിലോമീറ്ററോളം ദൂരം സഞ്ചരിച്ചുകഴിഞ്ഞപ്പോൾ ഭൂപ്രകൃതി ഒട്ടാകെ മാറി. അംബരചുംബികളായ പർവതനിരകളാണ് ചുറ്റും. ഒരു പുൽക്കൊടിപോലും മുളയ്ക്കാത്ത കരിങ്കൽ ശൈലങ്ങളാണ് മിക്കവയും. അതിന്റെ മധ്യത്തിൽ നിലകൊള്ളുന്ന പർവതത്തെ മറികടന്നുവേണം മുന്നോട്ട് പോകാൻ. ഏതൊരു മനസ്സും പതറിപ്പോകുന്ന അവസ്ഥ. പർവതത്തിന്റെ പള്ളയിൽക്കൂടി മുകളിലോട്ട് കയറിപ്പോകുന്ന നൂലുപോലെയുള്ള വഴി കണ്ണുകളുടെ ദൃശ്യപരിധിക്കപ്പുറത്തേക്കും നീണ്ടുപോകുന്നുണ്ട്. ആ ഭാഗമൊന്നും വ്യക്തമാകുന്നുമില്ല. മൂടിക്കെട്ടിനിൽക്കുന്ന അന്തരീക്ഷം മഴയുടെ സൂചനയാണ് തരുന്നത്. തണുപ്പാണെങ്കിൽ അതിരൂക്ഷവും. ഈ വഴിയിൽ ഏറ്റവും ഭയക്കേണ്ടത് മുകളിൽ

നിന്നുള്ള കല്ലുവീഴ്ചയാണെന്ന് ബുധിസിങ്ങ് പറഞ്ഞു. താഴ്വരയിൽ കുറച്ചുനേരം വിശ്രമിച്ച്, എല്ലാം നോക്കി പഠിച്ചശേഷം, നല്ലപോലെ മനസ്സിനെ ഏകാഗ്രതയിലാക്കി, പഞ്ചാക്ഷരി ഉരുവിട്ടുകൊണ്ട് മുന്നോട്ട് നടന്നു.

നിരപ്പിൽനിന്ന് പർവതത്തിന്റെ അടിവാരത്തിലെത്തിയശേഷം മുകളിലോട്ടുള്ള കയറ്റം കയറിത്തുടങ്ങി. കുത്തനെ നടന്നുകയറാൻ സാധ്യമല്ലാത്തതുകൊണ്ടാണ് പർവതത്തിന്റെ പള്ളയിൽക്കൂടി കയറി മുകളിൽ എത്തുന്നത്. മുന്നോട്ട് പോകുന്തോറും വഴി അതിന്റെ ഭീകരഭാവം പുറത്തുകാട്ടിത്തുടങ്ങി. കഴിഞ്ഞ ഏതോ യുഗത്തിലാകാം ഈ വഴി വെട്ടിയെടുത്തത്. വഴിക്ക് ഒന്നര അടിയോളം വീതിയുണ്ടെങ്കിലും പല സ്ഥലത്തും അതിലും കുറവാണ്. മുന്നോട്ട് പോകുന്തോറും വലതുവശത്തുള്ള താഴ്വരയുടെ ആഴം കൂടിക്കൂടിവന്നു. പാറയിൽ പൂപ്പൽ പറ്റിപ്പിടിച്ചുകിടക്കുന്ന ഭാഗങ്ങളും ഉണ്ട്. മഴ പെയ്ത് നനഞ്ഞുകിടക്കുന്ന പൂപ്പലിൽ ചവിട്ടുമ്പോൾ തെന്നിപ്പോകാൻ സാധ്യതയേറെയാണ്. അതുപോലെത്തന്നെ, ചെറിയ ഗോലിയുടെ വലുപ്പത്തിലുള്ള ഉരുളൻകല്ലുകളും മുഴുത്ത ചരലും ഇടകലർന്നുകിടക്കുന്ന സ്ഥലങ്ങളും മാർഗമധ്യേയുണ്ട്. ഇതിൽ ചവിട്ടുമ്പോൾ അടിതെറ്റി വീഴാതെ നോക്കാൻ പരമാവധി ശ്രദ്ധ ചെലുത്തണം. മുകളിൽനിന്ന് പാറക്കല്ലുകൾ പൊട്ടിത്തകർന്നു വീഴുന്നതുകൊണ്ടാണ് വഴിയിൽ ചരൽ നിറഞ്ഞുകിടക്കുന്നത്. വളരെ സൂക്ഷ്മതയോടെ നടന്ന് പകുതിദൂരം പിന്നിട്ടപ്പോൾ അപാരമായ ഉയരത്തിലേക്ക് എത്തിക്കഴിഞ്ഞിരുന്നു. കാൽക്കീഴിലുള്ള വഴിയിലേക്ക് നോക്കിമാത്രമാണ് നടന്നതെങ്കിലും ഇടയ്ക്കെല്ലാം ദൃഷ്ടി കുത്തനെ താഴോട്ട് കിടക്കുന്ന അഗാധമായ താഴ്വരയിലേക്ക് പാളിപ്പോയി. മനസ്സ് ഭയവിഹ്വലമായിപ്പോകുന്ന നിമിഷങ്ങളായിരുന്നു അതെല്ലാം. കുത്തനെയുള്ള കയറ്റങ്ങൾ ഇല്ലെങ്കിലും ചെരിഞ്ഞുകിടക്കുന്ന കയറ്റങ്ങൾ പലപ്പോഴും പ്രതിസന്ധിയുണ്ടാക്കി. മിനുസമുള്ള ഇത്തരം സ്ഥലങ്ങളിൽ പാദങ്ങൾ ഉറപ്പിക്കാൻ ബുദ്ധിമുട്ടാണ്. ബുധിസിങ്ങ് ഓരോ ആപൽഘട്ടത്തിലും കൈതന്ന് സഹായിച്ചത് ഞങ്ങൾക്ക് ഏറെ സഹായമായി. എതിർഭാഗത്തുനിന്ന് യാത്രക്കാർ വന്നാൽ ഒഴിഞ്ഞുമാറിനിൽക്കാൻ ചില സ്ഥലങ്ങളിൽ വീതി കൂടുതലുണ്ട്. അത്തരത്തിലുള്ള ഒരു ഭാഗത്ത് ഒതുങ്ങിനിന്ന് ഞങ്ങൾ ക്ഷീണമകറ്റുകയും ബിസ്കറ്റും വെള്ളവും കഴിക്കുകയും ചെയ്തു.

ഇരുണ്ടുകൂടിനിൽക്കുന്ന അന്തരീക്ഷം ഒന്നുകൂടി ഇരുണ്ടപ്പോൾ ഭയന്നുപോയി. കാർമേഘക്കൂട്ടങ്ങൾ തെക്കുപടിഞ്ഞാറുഭാഗത്ത് നിശ്ചലമായി നിൽക്കുകയാണ്. ശക്തമായ ഒരു കാറ്റ് അതിനെ നീക്കിക്കൊണ്ടുപോയില്ലായെങ്കിൽ മഴ ഏതു നിമിഷവും പെയ്തേക്കാം. മഴയും കാറ്റും കനത്താൽ കോട ഉറപ്പാണ്. ഞങ്ങളുടെ യാത്ര അതോടെ അത്യധികം പരുങ്ങലിൽ ആയിത്തീരുകയും ചെയ്യും. പഞ്ചാക്ഷരി നിരന്തരം ഉരുവിട്ടുകൊണ്ട് ആത്മസമർപ്പണത്തോടെ മുന്നോട്ട് നീങ്ങിയപ്പോൾ തെക്കുഭാഗത്ത് വെളിച്ചം പരക്കുന്നതു കണ്ടു. മഴക്കാറ് മെല്ലെ നീങ്ങിപ്പോകുകയാണ്. ഞങ്ങളെല്ലാവരും സന്തോഷിക്കുകയും, ശ്രീകണ്ഠ്മഹാദേവന്റെ നാമം ഉച്ചത്തിൽ വിളിക്കുകയും

ചെയ്തു. പക്ഷേ, ഈ സന്തോഷം വരാനിരിക്കുന്ന ഒരു മാനസികസംഘർഷത്തിന്റെ മുന്നോടിയാണെന്ന് ആരും അറിഞ്ഞില്ല.

വഴുക്കുന്ന പ്രതലത്തിൽക്കൂടിയുള്ള ഒരു ചെറിയ കയറ്റം കയറി മുന്നോട്ട് നടക്കുമ്പോൾ, ആശ്ചര്യസൂചകമായ ഒരു ചൂളംവിളിയോടെ ബുധിസിങ്ങ് പെട്ടെന്ന് നിന്നു. എന്തുപറ്റിയെന്ന് ഞങ്ങൾ ഒന്നിച്ചുചോദിച്ചപ്പോൾ ഇടതുഭാഗത്തേക്ക് ഒതുങ്ങി നിന്ന് അദ്ദേഹം മുന്നോട്ട് വിരൽ ചൂണ്ടി. മുന്നിൽ അഗാധമായ ഒരു ഗർത്തം മാത്രമാണ് കണ്ടത്. പാറക്കഷണങ്ങളും പാറപ്പൊടിയും ഇടകലർന്നുകിടക്കുന്നുമുണ്ട്. വ്യക്തമായ ഒരു ചിത്രം ലഭിക്കുന്നതിനുവേണ്ടി ഞാൻ, വളരെ സൂക്ഷിച്ച്, അടുത്തേക്ക് നീങ്ങി. ആ ദൃശ്യം വ്യക്തമായതോടെ മനസ്സ് ഞെട്ടിവിറച്ചുപോയി! മുകളിൽനിന്നുള്ള കല്ലുവീഴ്ചയിൽ, വഴി 3 അടിയോളം നീളത്തിൽ ഇടിഞ്ഞുപോയിരിക്കുന്നു. വലിയ പാറക്കഷണമായതിനാലാകാം, വഴി ഇങ്ങനെ തകർന്നുപോയത്. താഴോട്ട് നോക്കിയപ്പോൾ, അത്യഗാധമായ കൊക്കയിലേക്ക് ദൃഷ്ടി ചെന്നെത്തുന്നുമില്ല. തികച്ചും ഭയവിഹ്വലമായ ഒരു ദൃശ്യം.

എന്തു ചെയ്യണമെന്ന് ഞങ്ങൾ കൂടിയാലോചിച്ചു. മഴക്കാറ് തൽക്കാലം നീങ്ങിയിട്ടുണ്ടെങ്കിലും അത് ശാശ്വതമല്ല. മഴ പെയ്താൽ സ്ഥിതിഗതികൾ അതീവഗുരുതരമായിത്തീരും. സാധാരണഗതിയിൽ, 3 അടിയോളം ദൂരം ചാടിക്കടക്കുവാൻ അത്ര പ്രയാസമൊന്നുമില്ല. പക്ഷേ, ഇവിടെ സ്ഥിതി തികച്ചും വിഭിന്നമാണ്. ഇടതുവശത്ത് കുത്തനെ ഉയർന്നുനിൽക്കുന്ന കരിങ്കൽ ശൈലമാണ്. താഴെ ആയിരക്കണക്കിനു അടി താഴ്ച്ചയുള്ള കൊക്കയും. ഇതിന്റെ ഇടയിലാണ് ഒന്നര അടിയോളം മാത്രം വീതിയുള്ള വഴി. ആത്മസംയമനം പാലിച്ച് അപ്പുറത്തേക്ക് ചാടിയാൽത്തന്നെ, അവിടെ കൃത്യമായി പാദങ്ങൾ ഉറപ്പിക്കാൻ സാധിച്ചെന്നുവരില്ല. ചാടിക്കഴിഞ്ഞശേഷം മുമ്പോട്ടോ, പിന്നോട്ടോ, വലതുഭാഗത്തേക്കോ ഉണ്ടാകാവുന്ന ഒരു നേരിയ ചലനവ്യത്യാസംപോലും മാരകമായി കലാശിക്കും. അപ്പുറത്തേക്ക് ചാടിക്കടക്കാമെന്ന ബുധിസിങ്ങിന്റെ അഭിപ്രായത്തെ, ഇതുകൊണ്ടൊക്കെത്തന്നെ, ഞങ്ങൾ തള്ളിക്കളഞ്ഞു. ബലമുള്ള മരക്കൊമ്പുകൾ മൂന്നോ നാലോ ഒരുമിച്ച് കെട്ടി ഒരു പാലംപോലെയാക്കിയെടുത്താൽ പ്രശ്നം പരിഹരിക്കാം. പക്ഷേ, വനമേഖലയിലേക്ക് തിരിച്ചെത്തണമെങ്കിൽ ഒരു ദിവസത്തിലധികം സഞ്ചരിക്കണം. ശ്രാവണസംക്രമപൂജയ്ക്ക് പൂജാരിമാരും സംഘവും വരുമ്പോൾ എല്ലാവിധ സന്നാഹങ്ങളോടുംകൂടിയാവും വരിക. അവർ എന്തെങ്കിലും പരിഹാരമാർഗം കാണാതിരിക്കില്ല. അതുവരെ, തിരിച്ച് ഢാബയിലേക്ക് പോയി കാത്തിരിക്കുകയാണ് ഏക പോംവഴി.

ബുധിസിങ്ങിന്റെ തീരുമാനം, പക്ഷേ, മറ്റൊന്നായിരുന്നു. ഞങ്ങളുടെ ഊന്നുവടികൾ മൂന്നും ഒന്നിച്ചുകെട്ടിയശേഷം, ഇടിഞ്ഞഭാഗത്ത് ഇളകിക്കിടക്കുന്ന ചെറുതും വലുതുമായ കല്ലുകൾ ആ വടികൊണ്ട് ഇളക്കിമാറ്റി താഴേക്ക് അദ്ദേഹം കുത്തിച്ചാടിച്ചു. ഇരുഭാഗത്തുമുള്ള കല്ലുകളും കരിങ്കൽ ചീളുകളും കുത്തിക്കളഞ്ഞ് വൃത്തിയാക്കിയശേഷം, ഷൂസ് നന്നായ് മുറുക്കിക്കെട്ടി ഏകാ

ഗ്രതയോടെ കുറച്ചുസമയം നോക്കിനിന്നു. എന്താണ് അദ്ദേഹത്തിന്റെ ഉദ്ദേശ്യമെന്ന് പിടികിട്ടിയില്ല. പക്ഷേ, ഞങ്ങളെ അത്ഭുതപ്പെടുത്തിക്കൊണ്ട് ഒരു തവള ചാടുന്നതുപോലെ ബുധിസിങ്ങ് അപ്പുറത്തേക്ക് ഒറ്റച്ചാട്ടം! ഒരു സെക്കന്റിനുള്ളിൽ ഇത് നടന്നുകഴിഞ്ഞിരുന്നു. ഇടത്തുവശത്തെ പാറയിൽ കൈ ഊന്നി, തിരിഞ്ഞുനിന്ന്, യാതൊന്നും സംഭവിക്കാത്തതുപോലെ അദ്ദേഹം ഞങ്ങളെ നോക്കി ചിരിച്ചു. ഇത്തരത്തിൽ അങ്ങോട്ട് ചാടിയാൽ മതിയെന്നും, താൻ കൈപിടിച്ച് സഹായിക്കാമെന്നും ബുധിസിങ്ങ് പറഞ്ഞപ്പോൾ ഞങ്ങൾ മുഖത്തോടുമുഖം നോക്കി. മലവർഗക്കാർക്ക് ഇതൊക്കെ വളരെ നിസ്സാരമാണ്. മലയിലും മഞ്ഞിലും വനത്തിലും ജീവിക്കുന്ന ഇവർക്ക് പ്രകൃതി അതിന്റേതായ സംരക്ഷണങ്ങൾ നൽകുന്നുണ്ട്. പ്രകൃതിയോട് ഇണങ്ങി ജീവിക്കുന്നവരാണ് ഇവർ. ഇവരിൽനിന്ന് നമുക്ക് പലതും പഠിക്കാനുമുണ്ട്.

ഗർത്തത്തിന്റെ നീളം ഞാൻ കൃത്യമായി നോക്കി കണക്കാക്കി. രണ്ടര അടിയേക്കാൾ കുറച്ച് കൂടുതൽ ഉണ്ട്. ബുധിസിങ്ങ് നിൽക്കുന്ന സ്ഥലത്ത് പാദങ്ങൾ കൃത്യമായി ഉറപ്പിക്കാൻ സാധിക്കില്ലെന്ന് എന്റെ മനസ്സ് മുന്നറിയിപ്പ് തന്നു. അതോടെ ഞങ്ങൾ ആ പദ്ധതി ഉപേക്ഷിച്ചു. ബുധിസിങ്ങിനോട് ഈ തീരുമാനം പറയുകയുംചെയ്തു. അദ്ദേഹം ഇങ്ങോട്ട് തിരിച്ചുചാടുന്നതും നോക്കി നിന്ന ഞങ്ങളെ തികച്ചും അമ്പരപ്പിക്കുന്ന ഒരു കൃത്യമാണ് സുഹൃത്ത് തുടർന്നുചെയ്തത്. മറുഭാഗത്ത് കമിഴ്ന്നു കിടന്നുകൊണ്ട്, ഇഞ്ചിഞ്ചായി പിന്നോക്കം നിരങ്ങി തന്റെ പാദങ്ങൾ രണ്ടും ഇങ്ങേകരയിൽ ഉറപ്പിച്ചുനിർത്തി! അതിനുശേഷം, നിലത്തുകുത്തിയ കൈയും കാലും നന്നായി ബാലൻസ് ചെയ്ത് ഉയർത്തി. തന്റെ പുറത്ത് ചവുട്ടി വേഗം ഇങ്ങേകരയിലെത്താൻ വിളിച്ചുപറയുകയും ചെയ്തു. ഷൂസ് ധരിച്ചുകൊണ്ടുതന്നെ അപ്പുറം കടക്കാൻ തുനിഞ്ഞ വിനയ്കുമാറിനോട് അത് അഴിച്ചുവയ്ക്കാൻ ഞാൻ നിർദ്ദേശിച്ചു. ഒരു ചുവട് മാത്രം ബുധിസിങ്ങിന്റെ മുതുകിൽവച്ച് അദ്ദേഹം അപ്പുറത്തെത്തിയപ്പോൾ സമാധാനംതോന്നി. ഇടതുവശത്തെ പാറയിൽ പരമാവധി ബലംകൊടുത്ത് ഞാനും അപ്പുറം കടന്നു. ബുധിസിങ്ങിന്റെ ശരീരത്തിന് ഉരുക്കിന്റെ ബലമുള്ളതുപോലെ തോന്നി. ലഗ്ഗേജുകൾ ഇപ്പുറത്തേക്ക് എറിഞ്ഞുതന്നശേഷം ഭൂപീന്ദറും ഭദ്രമായി ഇക്കരയെത്തി. ഒരു സർക്കസ് അഭ്യാസിയുടെ മെയ്വഴക്കത്തോടെ ഒറ്റക്കുതിക്ക് ബുധിസിങ്ങ് ഞങ്ങളുടെ അടുത്തെത്തിയപ്പോൾ സുഹൃത്തുക്കൾ രണ്ടുപേരുംചേർന്ന് അദ്ദേഹത്തെ പിടിച്ചുയർത്തി. ബുധിസിങ്ങിന്റെ കാലിൽതൊട്ട് വന്ദിച്ചശേഷം ഞങ്ങൾ നന്ദിയും കടപ്പാടും അറിയിച്ചു. ഒരു വലിയ പ്രതിസന്ധി തരണംചെയ്തതിന്റെ ആഹ്ളാദത്തിൽ ഉണക്കപ്പഴങ്ങളും ബിസ്കറ്റും കഴിച്ച്, വെള്ളം മതിവരുവോളം കുടിച്ച് ഞങ്ങൾ കുറച്ചുസമയം വഴിയിൽ നിന്നുകൊണ്ട് വിശ്രമിച്ചു. അത്യഗാധമായ കൊക്കയിലേക്ക് ഒന്നു വീണ്ടും നോക്കിയപ്പോൾ മനസ്സ് ഭയവിഹ്വലമായിപ്പോയി.

ബുദ്ധിമുട്ടുകളെല്ലാം തരണംചെയ്ത് മുകളിലെ നിരപ്പിൽ എത്തിയപ്പോൾ

സമയം രണ്ടുമണി കഴിഞ്ഞിരുന്നു. ശക്തായ കാറ്റ് ആരംഭിച്ചത് പെട്ടെന്നാണ്. അന്തരീക്ഷം ഒന്നുകൂടി ഇരുളുകയും മഴത്തുള്ളികൾ വീഴുകയും ചെയ്തപ്പോൾ ഞങ്ങൾ മഴക്കോട്ട് ധരിച്ച് തയ്യാറായി. ഇതിന്നിടയിൽ, വെളിച്ചം കുറവാണെങ്കിലും, ഉയർന്ന് താഴ്ന്ന് വിശാലമായിക്കിടക്കുന്ന കുൻഷാ താഴ്വരയെ ഞാൻ ഒരു നോക്ക് കണ്ടു. നോക്കെത്താത്ത ദൂരത്തോളം അതങ്ങനെ നീണ്ടു കിടക്കുകയാണ്. ഉയർന്ന ശൃംഗങ്ങളും, വിസ്തൃതമായി താഴോട്ട് ചെരിഞ്ഞിറങ്ങിക്കിടക്കുന്ന പച്ചപ്പുൽ മൈതാനഭാഗങ്ങളും എത്ര മനോഹരമായ രീതിയിലാണ് പ്രകൃതി സമന്വയിപ്പിച്ചിരിക്കുന്നത്. തെളിഞ്ഞ കാലാവസ്ഥയിൽ ഇതൊരു മനംമയക്കുന്ന സൗന്ദര്യഭൂമിയായി അനുഭവപ്പെടും.

കഠിനമായ കയറ്റങ്ങൾ ഒന്നും ഇല്ലാത്തതിനാൽ താഴ്വരയിൽക്കൂടി ഇറങ്ങിയും കയറിയും ഞങ്ങൾ ഒരുവിധം വേഗത്തിൽ നടന്നു. മിതമായി പെയ്തു തുടങ്ങിയ മഴ, ക്രമേണ, ശക്തിപ്രാപിച്ചുവെങ്കിലും അത് ഞങ്ങൾക്ക് വലിയ തടസ്സങ്ങൾ ഒന്നുമുണ്ടാക്കിയില്ല. മിന്നലും ഇടിവെട്ടും ഇല്ലാതിരുന്നതിനാൽ ഭയപ്പെടാതെ നടക്കുവാനും സാധിച്ചു. നിരപ്പിൽനിന്ന് ഇറങ്ങി രണ്ടുമണിക്കൂർ നീണ്ടുനിന്ന ദീർഘയാത്രയ്ക്കുശേഷം, 4 മണിയോടെ ഞങ്ങൾ കുൻഷാ താഴ്വരയിലെ ക്യാമ്പിൽ എത്തിച്ചേർന്നു.

കുൻഷയിൽ ഇരുപതിലധികം കൂടാരങ്ങൾ ഉണ്ട്. വിവിധ വലിപ്പത്തിലുള്ള ഈ കൂടാരങ്ങളെല്ലാം ആകർഷകമായ നിറങ്ങളുള്ള പ്ലാസ്റ്റിക് ഷീറ്റുകൊണ്ട് മേഞ്ഞവയാണ്. ആദ്യം കയറിയിറങ്ങിയ കൂടാരങ്ങളൊക്കെ 'ഹൗസ് ഫുൾ' ആയതിനാൽ അന്വേഷിച്ച് നടക്കേണ്ടിവന്നു. അവസാനം 10 പേർക്ക് താമസിക്കാവുന്ന ഒരു ചെറിയ കൂടാരത്തിൽ ഞങ്ങൾക്ക് ഇടംകിട്ടി. തദ്ദേശീയരായ രണ്ടുപേർ അതിന്നകത്ത് മൂടിപ്പുതച്ച് ഇരിക്കുന്നുണ്ടായിരുന്നു. യാത്രാമധ്യേ, തീർഥാടകരെയൊന്നും കാണാത്തതുകൊണ്ട് എനിക്ക് ആശങ്ക തോന്നിയിരുന്നു. പക്ഷേ, കുൻഷാ താഴ്വരയിലെ കൂടാരങ്ങളെല്ലാം തീർഥാടകരെക്കൊണ്ട് നിറഞ്ഞതു കണ്ടപ്പോൾ സന്തോഷം തോന്നി. ധാബക്കാരൻ രമേഷ്ചന്ദ്, ജാവൊ ഗ്രാമക്കാരനാണ്. ഒരാൾക്ക് കിടപ്പും ഭക്ഷണവുമടക്കം 150 രൂപയാണ് വാങ്ങിക്കുന്നതെന്ന് അദ്ദേഹം പറഞ്ഞു. പ്രാതലിന്റെ വില വേറെ കൊടുക്കണം. കൂടാരം മൊത്തം വാടകയ്ക്കെടുത്ത്, സുഭിക്ഷമായി ആഹാരം കഴിച്ച്, രണ്ടോ മൂന്നോ ദിവസം താമസിക്കുന്ന തീർഥാടകർ വന്നാൽ തങ്ങൾക്ക് നല്ല വരുമാനമുണ്ടാകുമെന്ന് അദ്ദേഹം പറഞ്ഞു. മഴ കോരിച്ചൊരിയുന്നതുപോലെ പെയ്യുകയാണ്. രമേഷ് തയ്യാറാക്കിത്തന്ന ചൂടുള്ള കട്ടൻചായ കുടിക്കുന്നതിന്നിടയ്ക്ക് കരിങ്കൽ ശൈലത്തിലെ വഴിയിൽ ഗർത്തം ഉണ്ടായ വിവരം ഭൂപീന്ദർ സൂചിപ്പിച്ചു. തീർഥാടകരുടെ വരവ് നിലച്ചുപോകുമെന്ന ആശങ്കയും അദ്ദേഹം രമേശിനെ അറിയിച്ചു. തദ്ദേശീയരായ രണ്ടുപേരും രമേഷ്ചന്ദും ശ്രീകണ്ഠിലേക്കുള്ള ബദൽ മാർഗങ്ങളെക്കുറിച്ച് വിസ്തരിച്ചപ്പോഴാണ് സാഗരംപോലെ കിടക്കുന്ന ഈ മലപ്രദേശത്തിന്റെ വൈവിധ്യങ്ങളെക്കുറിച്ച് ബോധവാനായത്.

ഞങ്ങൾ കുൻഷാ താഴ്വരയിൽ എത്തിയത് പരമ്പരാഗതമായ തീർഥ

യാത്രാപഥത്തിലൂടെത്തന്നെയാണ്. താച്ച്ടുവിൽനിന്ന് യാത്ര തുടങ്ങി വനമേഖല കഴിഞ്ഞാൽ മറ്റു രണ്ട് വഴികളിൽക്കൂടിയും കുൻഷയിൽ എത്തിച്ചേരാം. അപ്പോൾ കരിങ്കൽ ശൈലത്തെ കുറുകെ കയറുന്നത് ഒഴിവാക്കാം. അപകടം പതിയിരിക്കുന്ന ഒരു കയറ്റംതന്നെയാണത്. തീർഥാടനസമയത്ത് അപകടമരണങ്ങൾ സ്ഥിരം സംഭവിക്കുന്ന ഒരു മേഖലയാണ് ഇത്. മറ്റു വഴികളിൽക്കൂടി വന്നാൽ 4 കിലോമീറ്ററോളം ദൂരം കൂടുതൽ നടക്കണം. കയറ്റങ്ങൾ ഉണ്ടെങ്കിലും അപകടസാധ്യത കുറവാണ്. ദൂരം കൂടുതൽ ഉള്ളതിനാൽ താച്ച്ടുവിൽനിന്ന് പുലർച്ചെ നാലുമണിക്കെങ്കിലും യാത്ര തുടങ്ങിയാൽ മാത്രമെ ഈ സമയത്ത് ഇവിടെ എത്താൻ കഴിയൂ. കുൻഷയിൽനിന്ന് ശ്രീകണ്ഠിലേക്ക് ഒരു പാത മാത്രമേയുള്ളൂ. അടുത്ത ദിവസത്തെ യാത്രയും അതിദുർഘടംതന്നെയാണ്. പാർവതീബാഗിലേക്ക് 10 കിലോമീറ്ററിലധികം ദൂരമുണ്ട്. ഭീംഗുഹയ്ക്കടുത്ത് ഢാബകൾ ഉണ്ട്. അവിടെ ഒരു രാത്രി തങ്ങിയശേഷം പാർവതീബാഗിലേക്ക് പോകുന്നതാണ് നല്ലത്. അവിടെ ഒരു ദിവസം പൂർണവിശ്രമമെടുത്തതിനുശേഷം പിറ്റേന്ന് സംക്രമപൂജയ്ക്കായി മുകളിലേക്ക് കയറുക. അതികഠിനമായ, കുത്തനെയുള്ള, കയറ്റമായതിനാൽ ഒരു ദിവസത്തെ വിശ്രമം ശരീരത്തിനു ഗുണംചെയ്യും.

ഗ്രാമീണരുടെയും രമേഷിന്റെയും വാക്കുകൾ ശ്രദ്ധിച്ചുകേട്ടപ്പോൾ സന്തോഷം തോന്നി. കരിങ്കൽ ശൈലത്തിലും, അതിനു മുമ്പും, ചുമന്ന ചായത്തിൽ വഴി അടയാളപ്പെടുത്തിയിട്ടുണ്ടല്ലോ എന്ന എന്റെ ചോദ്യത്തിന്, മറ്റു വഴികളിലും സേവാസമിതിക്കാർ അപ്രകാരം ചെയ്തിട്ടുണ്ടെന്ന് രമേഷ് മറുപടി പറഞ്ഞു.

മഴ ശക്തമായിത്തന്നെ പെയ്തുകൊണ്ടിരുന്നു. വീശിയടിക്കുന്ന കാറ്റിനും കുറവുണ്ടായില്ല. ഗ്രാമീണർ വീര്യംകൂടിയ പുകവലിക്കാനായി തയ്യാറെടുത്തു. സിഗരറ്റിന്നുള്ളിലെ പുകയില മുഴുവനും പുറത്തേയ്ക്കെടുത്ത് ഒരു പ്ലാസ്റ്റിക് കടലാസ്സിൽവച്ചശേഷം ഡപ്പിയിൽനിന്ന് ഒരു കഷണം കഞ്ചാവ് എടുത്ത് അതിൽ പൊടിച്ചുചേർത്തു. പുകയിലയും കഞ്ചാവും നല്ലപോലെ തിരുമ്മിച്ചേർത്തശേഷം ആ മിശ്രിതം സിഗരറ്റിൽ വളരെ ശ്രദ്ധാപൂർവം വീണ്ടും നിറച്ചു. ഉള്ളംകൈയിൽവച്ച് നല്ലപോലെ ഉരുട്ടി ആകൃതിവരുത്തിയശേഷം ഒരാൾ അതിനു തീ കൊളുത്തി. ഇനിയും ഉള്ളിൽ ഇരുന്നാൽ വിഷപ്പുക ശ്വസിക്കേണ്ടിവരുമെന്ന് ഉറപ്പായതിനാൽ ഞാൻ എഴുന്നേറ്റ് കൂടാരത്തിന്റെ കവാടത്തിന്നടുത്തുപോയി പുറത്തേക്ക് നോക്കിനിന്നു.

സമയം 5 മണി കഴിഞ്ഞതേയുള്ളൂ. മഴ വീശിയടിച്ചു പെയ്യുകയാണ്. കോട വന്നു മൂടിയ കാരണം ചുറ്റുപാടുകൾ ഒന്നും ദൃശ്യമല്ല. പുൽത്തകിടിയിലൂടെ നിറഞ്ഞൊഴുകുന്ന വെള്ളംമാത്രമേ കാണാനുള്ളൂ. ഇത്തരമൊരു അവസ്ഥയിൽ കരിങ്കൽ ശൈലത്തിലെ വഴിയിൽ പെട്ടുപോയാൽ... ശേഷം ചിന്തിക്കാതെ ഞാൻ പഞ്ചാക്ഷരി ജപിച്ച് കണ്ണടച്ച് നിന്നു. അകത്തുനിന്ന് ബുധിസിങ്ങിന്റെയും വിനയ്കുമാറിന്റെയും ശബ്ദം ഉയർന്നുതുടങ്ങി. ഈ പുക അകത്തുചെന്നാൽ ചിലർക്ക് അങ്ങനെയാണ്. ഭൂപീന്ദർ മാത്രം ശബ്ദിച്ചില്ല;

ഒരുപക്ഷേ, എന്നോടുള്ള ബഹുമാനം കൊണ്ടാകാം.

ആറുമണി കഴിഞ്ഞപ്പോൾ മഴ നിലച്ചു. കോട മാഞ്ഞുപോകാൻ സമയമെടുക്കുമെങ്കിലും ഞാൻ കൂടാരത്തിൽനിന്ന് പുറത്തിറങ്ങി. ചെരിഞ്ഞ പ്രദേശമായതിനാൽ മഴവെള്ളം എവിടേയും കെട്ടിനിൽക്കുന്നില്ല. ഏറ്റവും അടുത്തുള്ള കൂടാരത്തിന്റെ അങ്ങേ താഴ്‌വരയിലുള്ള ഒരു പാറക്കൂട്ടത്തിന്റെ അടുത്തെത്തിയപ്പോൾ അതിന്മേലേക്ക് വലിഞ്ഞുകയറി സ്വസ്ഥമായി ഒരിടത്ത് ഇരുന്നു. കോട മാഞ്ഞുതുടങ്ങിയതോടെ ചുറ്റുപാടുകൾ ഒരുവിധം വ്യക്തമായിത്തുടങ്ങി. ചുറ്റും പർവതനിരകളാണ്. പർവതങ്ങളുടെ അഗ്രഭാഗം മൂടൽമഞ്ഞിലാണ്ടുപോയതിനാൽ ചക്രവാളം തിരിച്ചറിയാൻ കഴിയുന്നില്ല. വൃക്ഷ-സസ്യ-ലതാദികളൊന്നുമില്ലാത്ത വിജനഭൂമിയായതിനാൽ പരിപൂർണ നിശ്ശബ്ദതയാണെങ്ങും. മഴ തോർന്നതോടെ കാറ്റും നിശ്ചലമായി. പരിപൂർണമായ നിശ്ശബ്ദത ആനന്ദത്തിന്റെ മാർഗമാണ്. മനസ്സിനെ ഏകാഗ്രതയിലാക്കി ധ്യാനത്തിലിരിക്കാൻ ഇത്തരം സ്ഥലങ്ങൾ ഉത്തമമാണ്. ബാഹ്യേന്ദ്രിയങ്ങൾ നിശ്ചലമാകുന്നതോടെ ആന്തരീകേന്ദ്രിയങ്ങൾ പ്രവർത്തിച്ചുതുടങ്ങും. ആന്തരീകശ്രവണേന്ദ്രിയങ്ങൾവഴി ശരീരത്തിന്റെ അതിസൂക്ഷ്മമായ ഓരോ ചലനവും നമുക്ക് അനുഭവവേദ്യമാകുകയുംചെയ്യും. ഹൃദയമിടിപ്പ് മുതൽ സൂക്ഷ്മനാഡികളിൽക്കൂടിയുള്ള രക്തപ്രവാഹംവരെ വ്യക്തമായി കേൾക്കാം. ഹൃദയമിടിപ്പിന്റെ താളം ഓംകാരമാണെന്ന അറിവ് മനസ്സിൽ ബോധ്യപ്പെടുന്ന അവസ്ഥയിൽ എത്തുമ്പോൾ, സാക്ഷാൽക്കാരത്തിന്റെ മാർഗത്തിൽ എത്തിച്ചേർന്ന അനുഭൂതിയുണ്ടാകും. ധ്യാനത്തിനുശേഷം ബോധമനസ്സിലേക്ക് തിരിച്ചെത്തുമ്പോൾ ശരീരവും മനസ്സും തരളമാകുന്നു. ഇത് ശാന്തതയിലേക്ക് നമ്മെ നയിക്കുന്നു. ഈ ശാന്തത നമ്മുടെ പ്രവൃത്തികളിലും നിഴലിക്കുന്നു; പക്വത കൈവരുന്നു. അതോടെ, മനസ്സിന്റെ പിരിമുറുക്കം ഇല്ലാതാകുന്നു. രോഗങ്ങളും, ഒരു പരിധിവരെ, ശരീരത്തെ വിട്ടൊഴിയുന്നു. സൽപ്രവൃത്തികളിലേക്ക് മനസ്സ് നമ്മെ നയിക്കുന്നു. പരിപൂർണമായ നിശ്ശബ്ദതയ്ക്ക് മഹത്വം ഏറെയാണ്. മനുഷ്യന് ആവശ്യവും അതാണ്.

ഒരു മണിക്കൂറിനുശേഷം കൂടാരത്തിലേക്ക് തിരിച്ചുനടക്കുമ്പോൾ മനസ്സ് ശാന്തമായിരുന്നു. വഴിമധ്യേ സുഹൃത്തുക്കളെ കണ്ടപ്പോൾ അവർ ഒഴിഞ്ഞുമാറാൻ നോക്കി. ലഹരി വലിച്ചുകയറ്റിയതിനാൽ മൂന്നുപേരുടേയും കണ്ണുകളിൽ ചുമപ്പ് രാശി പടർന്നിരുന്നു. രാത്രിയിൽ മഴ വീണ്ടും പെയ്യുമോയെന്ന് ബുധിസിങ്ങിനോട്, വെറുതെ, ചോദിച്ചപ്പോൾ തീർച്ചയായും പെയ്യുമെന്ന മറുപടി കിട്ടി. ലഹരി വലിക്കുമ്പോഴൊക്കെ എനിക്കവരോട് അപ്രീതി തോന്നിയിരുന്നു. അത് തെറ്റാണെന്ന് എനിക്കുതോന്നി. അവർ അതിൽ ആനന്ദം കണ്ടെത്തുന്നുവെങ്കിൽ അങ്ങനെയായിക്കൊള്ളട്ടെ. ബോധവൽക്കരണത്തിലൂടെ ഒരു ശീലം മാറ്റിയെടുക്കാൻ പരിമിതികളേറെയുണ്ട്. ഈ യാത്രയിൽ എന്റെ രക്ഷകരാണ് ഇവർ. ഇവരെ എത്ര നമിച്ചാലാണ് മതിവരിക.

ഢാബയിൽ തിരിച്ചെത്തിയപ്പോൾ, രമേഷ്ചന്ദ് പാചകപ്പണിയിൽ ഏർപ്പെട്ടതായി കണ്ടു. ഗ്രാമീണർ സഹായിക്കുന്നുണ്ട്. പേശികളിലും സന്ധികളിലും

ബാം പുരട്ടി കുറച്ചുനേരം ഉഴിഞ്ഞപ്പോൾ വളരെ ആശ്വാസംതോന്നി. സന്ധ്യാവന്ദനത്തിനുശേഷം കുറച്ചുസമയം വിശ്രമത്തിന്നായി വെറുതെ കിടന്നു. അപ്പോഴേക്കും കൂട്ടുകാരും തിരിച്ചെത്തി. പുറത്ത് തണുത്ത കാറ്റ് വീശുന്നുണ്ടെന്നും ആകാശം മഴമേഘങ്ങളാൽ മൂടി നിൽക്കുകയാണെന്നും ബുധിസിങ് അറിയിച്ചപ്പോൾ ഞങ്ങൾ ആഹാരം കഴിച്ച് നേരത്തെ കിടക്കാൻ തീരുമാനിച്ചു. രമേഷ്ചന്ദിന്റെ പരിപ്പും കിഴങ്ങുംചേർന്ന കറിയും റോട്ടിയും കഴിക്കുന്നതിന്നിടയ്ക്ക് മഴ ഇരച്ചുകൊണ്ടെത്തി. മഴ കനത്തതോടെ തണുപ്പ് രൂക്ഷമായി.

5 മണിക്ക് പ്രകാശം പരക്കുമെന്നും, നേരത്തെ യാത്ര തുടങ്ങിയാൽ നല്ലതാണെന്നും രമേഷ്ചന്ദ് പറഞ്ഞപ്പോൾ ഞങ്ങൾ നിദ്രയ്ക്ക് ഒരുങ്ങി. കിടക്കസ്സഞ്ചിയിലേക്ക് കയറിക്കിടന്നശേഷം മൂന്ന് കമ്പിളികൊണ്ട് പുതച്ചിട്ടും തണുപ്പിന് ശമനമുണ്ടായില്ല. തീക്കുണ്ഠമോ നെരിപ്പോടൊ ചെറിയ കൂടാരത്തിൽ സാധ്യമല്ലാത്തിനാൽ തീയിന്റെ ചൂടുകൊണ്ട് കൂടാരത്തിന്റെ ഉൾവശത്തെ തണുപ്പ് കുറയ്ക്കാനും നിവൃത്തിയില്ല. ധ്യാനത്തിൽ ഇരുന്ന് ആന്തരീകാഗ്നിയെ ഉത്തേജിപ്പിച്ചാൽ തണുപ്പിൽനിന്ന് രക്ഷനേടാം. പക്ഷേ, അതിന് ധാരാളം സമയംവേണം. ഉറക്കം കണ്ണുകളിൽവന്ന് തലോടിനിൽക്കുമ്പോൾ ഏകാഗ്രത കൈവരിക്കാൻ ബുദ്ധിമുട്ടുണ്ട്. പ്രാർഥനയിലൂടെയും ജപത്തിലൂടെയും മനസ്സിനെ സ്വസ്ഥമാക്കിക്കൊണ്ടിരിക്കുന്നതിന്റെയിടയിൽ നിദ്ര വന്നെത്തിയത് അറിഞ്ഞതേയില്ല.

## VI

സുഖമായ ഉറക്കത്തിൽനിന്നുണർന്ന് സമയം നോക്കിയപ്പോൾ 4 മണി കഴിഞ്ഞതേയുള്ളൂ. പുറത്ത് സംസാരം കേട്ടപ്പോൾ എഴുന്നേറ്റ് അങ്ങോട്ടു ചെന്നു. രമേഷ്ചന്ദും ഒരു സഹായിയുംകൂടി പാചകപ്പണി തുടങ്ങിക്കഴിഞ്ഞിരുന്നു. സുപ്രഭാതം ആശംസിച്ചശേഷം ഞാൻ അടുപ്പിന്നടുത്തേക്ക് നീങ്ങിയിരുന്നു. ചായ തിളച്ചുകിട്ടുന്നതുവരെ ഞങ്ങൾ സംസാരിച്ച് സമയം നീക്കി.

വനമേഖലയല്ലാത്തതിനാൽ വിറകിന് ബുദ്ധിമുട്ടാണ്. മണ്ണെണ്ണയും സ്പിരിറ്റുമാണ് ഉപയോഗിക്കുന്നത്. എങ്കിലും, കുറച്ച് വിറകൊക്കെ സംഘടിപ്പിക്കും. കരിയും കരുതാറുണ്ട്. രാത്രി 12 മണി കഴിഞ്ഞപ്പോഴാണ് മഴ നിലച്ചത്. തുടർച്ചയായി പെയ്യുന്ന ഈ മഴ, തുടർന്നുള്ള യാത്രാപഥത്തിൽ പ്രശ്നങ്ങൾ ഉണ്ടാക്കാൻ സാധ്യതയുണ്ട്. ദിവസങ്ങൾ ബാക്കിയുള്ളതിനാൽ ഇവിടന്നങ്ങോട്ട് വിശ്രമിച്ച് യാത്രചെയ്താൽ മതി. അതാണ് ഭദ്രം. പാർവതീഭാഗിലും ഒരു ദിവസം പരിപൂർണവിശ്രമം എടുക്കുക. ശ്രീകണ്ഠിലേക്കുള്ള അവസാനത്തെ കയറ്റം തീർത്തും ഒരു പരീക്ഷണംതന്നെയാണ്. ഞാൻ കേരളത്തിൽനിന്നാണ് എന്നറിഞ്ഞപ്പോൾ രമേഷ്ചന്ദ് അത്ഭുതപ്പെട്ടുപോയി. കഴിഞ്ഞ 10 വർഷമായി അദ്ദേഹം ഇവിടെ ധാബ നടത്തുന്നുണ്ട്. പക്ഷേ, ഒരു 'കേരളവാല'യെ ഇതേവരെ കണ്ടിട്ടില്ല.

കട്ടൻചായ തയ്യാറായപ്പോൾ കൂട്ടുകാരെ ഉണർത്തി. പല്ലുതേപ്പും മറ്റും

കഴിച്ച്, ദേഹശുദ്ധിവരുത്തിയശേഷം, ഞങ്ങൾ യാത്രക്ക് തയ്യാറായി. പ്രാതൽ ഒന്നിച്ചു പൊതിഞ്ഞുതന്നത് ബുധിസിങ്ങ് കൈവശംവച്ചു. രമേഷ്ചന്ദും ഗ്രാമീണരും ഞങ്ങളുടെ തലയിൽ കൈവച്ച്, യാത്ര ശുഭമായി പൂർത്തീകരിച്ചുവരാൻ അനുഗ്രഹിച്ചു. കൃത്യം 5 മണിക്കുതന്നെ യാത്ര തുടങ്ങുകയും ചെയ്തു. ചുറ്റുമുള്ള പർവതശൃംഗങ്ങളിൽ മൂടൽ മഞ്ഞ് തളംകെട്ടിനിന്നതിനാൽ സൂര്യോദയം ആസ്വദിക്കാൻ സാധിച്ചില്ല. ഇക്കഴിഞ്ഞ ദിവസങ്ങളിലൊന്നും സൂര്യനെ വ്യക്തമായി ഒന്നു ദർശിക്കുവാൻപോലും കഴിഞ്ഞിട്ടില്ല. പ്രഭാതകിരണങ്ങൾ പുറത്തു കണ്ടില്ലായെങ്കിലും മലമടക്കുകളിലും താഴ്‌വരകളിലും വെളിച്ചം പരന്നുകിടന്നു. കുൻഷാതാഴ്‌വരയുടെ ഭംഗി ആസ്വദിച്ചുകൊണ്ട് ഒരു പ്രഭാതസവാരിപോലെ ഞങ്ങൾ നടന്നുനീങ്ങി. ഉയർന്നും താഴ്ന്നും കിടക്കുന്ന താഴ്‌വരപ്രദേശങ്ങളായതിനാൽ ഒട്ടും ബുദ്ധിമുട്ട് തോന്നിയതുമില്ല. പർവതങ്ങളുടെ വിശാലമായ താഴ്‌വരകളിലെല്ലാം കൊച്ചു സസ്യങ്ങൾ മൊട്ടിട്ടു നിൽക്കുന്ന കാഴ്ച കണ്ണുകൾക്ക് നല്ലൊരു വിരുന്നായി. പൂക്കളായി വിരിഞ്ഞു നിൽക്കാൻ ഇനിയും ദിവസങ്ങൾ കഴിയണമെങ്കിലും, ഓരോ ഭാഗത്തായി മഞ്ഞ, നീല, വെള്ള, ചുവപ്പ് എന്നീ നിറങ്ങളിൽ ചെടികൾ പുഷ്പിച്ചു നിൽക്കുന്നത് എത്ര കണ്ടാലും മതിവരില്ല. കുൻഷാ താഴ്‌വരയെ 'പൂക്കളുടെ താഴ്‌വര' (Valley of Flowers) യെന്നാണ് വിളിക്കുന്നതെന്ന് ബുധിസിങ്ങ് പറഞ്ഞപ്പോൾ, ഹിമാലയത്തിൽ പൂക്കളുടെ താഴ്‌വര മൊത്തം എത്രയായി എന്നു ഞാൻ ചിന്തിച്ചുപോയി.

താഴ്‌വരകളിൽനിന്നു താഴ്‌വരകളിലേക്ക് കയറിയും ഇറങ്ങിയും രണ്ടു കിലോമീറ്ററോളം സഞ്ചരിച്ചപ്പോൾ ഭൂപ്രകൃതിക്ക്, ക്രമേണ, മാറ്റം വന്നു തുടങ്ങി. ചെങ്കുത്തായപോലെനിൽക്കുന്ന പർവതങ്ങളുടെ ഒരു നീണ്ടനിര മുന്നിൽ തെളിഞ്ഞപ്പോൾ വിശ്രമത്തിനായി ഞങ്ങൾ യാത്രനിർത്തി. മലയിടുക്കുകൾക്കിടയിൽക്കൂടി കുതിച്ചൊഴുകിവരുന്ന നയൻഗംഗയെ ഇവിടെ വീണ്ടും സന്ധിച്ചപ്പോൾ അതിയായ ആഹ്ളാദം തോന്നുകയുംചെയ്തു. ഇന്നത്തെ യാത്രയിൽ ഈ നദിയെ രണ്ടുതവണ കുറുകെ കടക്കേണ്ടതുണ്ടെന്ന് ബുധിസിങ്ങ് പറഞ്ഞപ്പോൾ ഞാൻ വിസ്മയത്തോടെ അദ്ദേഹത്തെ നോക്കി. എന്തോ കാരണത്താൽ ജലവിതാനം പെട്ടെന്ന് താഴുമെന്നും അന്നേരം നോക്കി അപ്പുറത്തേക്ക് കടക്കാമെന്നും ബുധിസിങ്ങ് സമാശ്വസിപ്പിച്ചു. എത്ര കനത്ത മഴ പെയ്താലും മണിക്കൂറുകൾക്കുള്ളിൽ വെള്ളം കുത്തിയൊഴുകി താഴേക്ക് ഗമിക്കുകയാണ് ഇത്തരം ചെങ്കുത്തായ മലയിടുക്കുകളിൽ സാധാരണ പതിവ്. നദികളുടെ ഒഴുക്ക് സ്ഥിരമായി നിലനിർത്തുന്നത് മഞ്ഞുരുകിയെത്തുന്ന ജലവും ഹിമാനികളിൽനിന്നും അന്തർധാരാപ്രവാഹങ്ങളിൽനിന്നും ഒഴുകിയെത്തുന്ന നീരൊഴുക്കുകളുമാണ്. മർദ്ദവ്യത്യാസംമൂലം അന്തർധാരാപ്രവാഹങ്ങൾ താൽക്കാലികമായി പിൻവലിയുമ്പോൾ നദികളുടെഒഴുക്ക് വല്ലാതെ കുറഞ്ഞുപോകും. മർദ്ദത്തിൽ മാറ്റം വരുമ്പോൾ ജലം കുതിച്ചുയർന്ന് ഒഴുകിവരികയും ചെയ്യും. ഹിമാലയത്തിലെ നദികളിൽ ഇറങ്ങുമ്പോൾ വളരെ മുൻകരുതൽ വേണമെന്ന് പറയുന്നത് ഇതു

കൊണ്ടാണ്.

വിശ്രമിച്ച് ക്ഷീണമകറ്റിയശേഷം യാത്ര തുടർന്നു. പർവതങ്ങളുടെ അടിവാരത്തുകൂടി സഞ്ചരിച്ചും ഇടത്തരം കുന്നുകൾ കയറിയിറങ്ങിയും ഒരു മണിക്കൂറിലധികം നടന്നപ്പോൾ അഗാധമായൊരു താഴ്‌വരയുടെ മുകൾഭാഗത്ത് എത്തിച്ചേർന്നു. മുകളിൽനിന്ന് താഴോട്ട് നോക്കുമ്പോൾ, നോക്കെത്താത്ത ദൂരത്തോളം താഴ്‌വര നീണ്ടുകിടക്കുകയാണ്. ദൂരദർശിനിയിൽക്കൂടി നോക്കിയപ്പോഴാണ് താഴ്‌വരയുടെ തനിനിറം കണ്ടത്. ചെളി കെട്ടിക്കിടക്കുന്ന പ്രതലങ്ങളും അഗാധമായ മലയിടുക്കുകളിൽക്കൂടിയുള്ള ഇറക്കങ്ങളും ഈ പ്രദേശത്തെ ദുർഘടങ്ങൾ നിറഞ്ഞതാക്കിമാറ്റുന്നു. സമയം 9 മണി കഴിഞ്ഞതേയുള്ളുവെങ്കിലും പ്രാതൽ കഴിച്ചശേഷം യാത്ര തുടരാമെന്ന് തീരുമാനിച്ചു. പ്രഭാതത്തിലെ തെളിച്ചത്തിനുശേഷം അന്തരീക്ഷം വീണ്ടും മൂടിക്കെട്ടിയപോലെ നിന്നു. സൂര്യന്റെ സ്ഥാനം നിർണയിക്കാനൊന്നും സാധിക്കുന്നില്ല. തണുപ്പാണെങ്കിൽ രൂക്ഷമായിക്കൊണ്ടിരുന്നു. കാറ്റ്, അഭിമുഖമായി വീശുന്നില്ല എന്നതു മാത്രമായിരുന്നു ആശ്വാസം.

ശുദ്ധജലം ധാരാളം കുടിച്ചശേഷം ഞങ്ങൾ പ്രാതൽ പങ്കുവച്ച് കഴിച്ചു. തണുത്ത് മരവിച്ചുപോയ റോട്ടിയും ഉരുളക്കിഴങ്ങ് സബ്ജിയും സാവധാനത്തിൽകഴിക്കുമ്പോൾ, ഞാൻ ചുറ്റുപാടും ശ്രദ്ധിച്ചുനോക്കി. എത്രയെത്ര പർവതങ്ങളാണ് ചുറ്റും നിരന്നുനിൽക്കുന്നത്. ഒന്നു കഴിഞ്ഞാൽ മറ്റൊന്ന്; അതങ്ങനെ നീണ്ടുകിടക്കുന്നു. ഹിമത്തൊപ്പികൾ അണിഞ്ഞുനിൽക്കുന്ന പർവതരാജാക്കന്മാരുടെ നിര ഇനിയും എത്രയോ അകലെയാണ്. താഴെ സിംഗാഡ് മുതൽ ശ്രീകണ്ഠ്മഹാദേവ് കൈലാസംവരെയുള്ള സ്ഥലങ്ങൾ മഞ്ഞുകാലത്ത് 15 അടിയോളം കനത്തിൽ മഞ്ഞിൽ ആണ്ടുകിടക്കുമ്പോൾ എന്തായിരിക്കും ആ ഹിമഭൂമിയുടെ അവസ്ഥ. താച്ച്ടുവരെയുള്ള വനഭൂമിയും മഞ്ഞിലകപ്പെട്ടു കിടക്കുന്ന ദൃശ്യം ഭാവനയിൽ കണ്ടപ്പോൾ രസംതോന്നി. അഗാധമായ ഈ ഗർത്തങ്ങളും താഴ്‌വരകളും പർവതങ്ങളും മഞ്ഞാൽ മൂടിക്കിടക്കുമ്പോൾ ഇതൊരു ഹിമസാഗരമായി മാറും.

പ്രാതൽ കഴിച്ചശേഷം താഴോട്ടുള്ള ഗമനം ആരംഭിച്ചു. വീതി ധാരാളമുള്ള സ്ഥലമായതിനാൽ ഒരു കൈ വടിയിൽ ഊന്നിപ്പിടിച്ച് മറ്റെ കൈ പരസ്പരം കോർത്തുപിടിച്ച് ഞങ്ങൾ താഴോട്ട് ഇറങ്ങി. വഴുക്കുന്ന പ്രതലങ്ങളും ചെളി നിറഞ്ഞ ഭാഗങ്ങളും പിന്നിട്ട് പകുതിദൂരംകഴിഞ്ഞപ്പോൾ ഒരു ചെറിയ നിരപ്പിൽ കുറച്ചുനേരം വിശ്രമിച്ചു. ഇവിടന്നങ്ങോട്ട് വഴി യഥാർഥത്തിൽ ഇല്ല എന്നതായിരുന്നു അവസ്ഥ. രണ്ടു പർവതങ്ങളുടെ കുത്തനെയുള്ള അടിവാരമായതിനാൽ, മുകളിൽനിന്ന് വെള്ളം കുത്തിയൊലിച്ചുവന്ന് അഗാധമായ ഒരു ഗർത്തമായിക്കഴിഞ്ഞിരുന്നു ഈ ഭാഗം. ഗർത്തത്തിന്റെ ഓരത്തുകൂടി കഷ്ടി ഒരടി വീതിയിൽ ഒരു വരമ്പ് അവശേഷിച്ചിട്ടുണ്ട്. ഒരു കൈത്തണ്ടയുടെമാത്രം വണ്ണമുള്ള ഒരുതരം കാട്ടുചെടികൾ വരമ്പിന്റെ ഇടതുഭാഗത്ത് വളർന്നുനിൽക്കുന്നുണ്ട്. ചെടികളുടെ വേരുകൾ പല ഭാഗത്തും മണ്ണൊലിപ്പ് മൂലം നഗ്നമായി താഴോട്ട് തൂങ്ങിക്കിടക്കുകയാണ്. ഈ ചെടികളിൽ പിടിച്ചു

വേണം അടിവെച്ചടിവച്ച് മുന്നോട്ടുനീങ്ങാൻ. ഇറക്കമാണെങ്കിൽ കുത്തനെ താഴോട്ടാണ്. മഴപെയ്ത് കുതിർന്നുകിടക്കുന്നതിനാൽ ഓരോ അടിവയ്ക്കുമ്പോഴും തെന്നുന്ന അവസ്ഥ. ഒരാൾക്ക് മറ്റൊരാളെ സഹായിക്കാനും സാധ്യമല്ല. പഞ്ചാക്ഷരിയും സ്തോത്രങ്ങളും ഉരുവിട്ട്, മനസ്സിനെ ഏകാഗ്രമാക്കി, ഇടുങ്ങിയ വഴിയുടെ അവസാനഭാഗത്ത് എത്തിയപ്പോഴാണ് സമാധാനമായത്. ഇവിടെനിന്ന് പത്തടിയിൽ കൂടുതൽ താഴ്ചയുള്ള ഒരു കിടങ്ങിലേക്ക് നിരങ്ങി ഇറങ്ങുകയല്ലാതെ മറ്റൊരു പോംവഴിയുമില്ല. ബുധിസിങ്ങ് ആദ്യം നിരങ്ങിയിറങ്ങിയശേഷം ഞങ്ങൾ ഓരോരുത്തരായി അതുപോലെ താഴെയെത്തി. അവസാനഘട്ടത്തിൽ വേഗത വല്ലാതെ വർധിച്ചുവെങ്കിലും ബുധിസിങ്ങ് കൈതന്ന് സഹായിച്ചതിനാൽ എല്ലാം ഭംഗിയായി കലാശിച്ചു. നയൻഗംഗയിൽ ലയിക്കാനുള്ള ഒരു ചെറിയ പ്രവാഹം താഴെയുള്ള ഗർത്തത്തിൽക്കൂടി ഒഴുകുന്നുണ്ട്. വസ്ത്രങ്ങളിലെ ചെളി കഴുകിക്കളഞ്ഞും ലഘുഭക്ഷണപദാർഥങ്ങൾ കഴിച്ചും ഒരു മണിക്കൂറോളം ഞങ്ങൾ ഇവിടെ വിശ്രമിച്ചു. മടക്കയാത്രയിലെ ഒരു സന്ദിഗ്ദ്ധഘട്ടമായി ഈ സ്ഥലത്തെയും ഞാൻ മനസ്സിൽ സൂക്ഷിച്ചു.

കഴിഞ്ഞ ഇറക്കം 2 കിലോമീറ്ററിലധികം ദൂരമുണ്ടായിരുന്നതിനാൽ സമയം വളരെയധികം വേണ്ടിവന്നു. വിശ്രമത്തിനുശേഷം യാത്ര തുടങ്ങിയപ്പോൾ സമയം 12 മണിയോടടുത്തിരുന്നു. വരാൻപോകുന്ന മറ്റൊരു കഠിനമായ കയറ്റത്തെക്കുറിച്ച് ബുധിസിങ്ങ്, വിശ്രമത്തിന്നിടയ്ക്ക്, സൂചനതന്നിരുന്നു. ഞാൻ അതേക്കുറിച്ച് യാതൊന്നും അദ്ദേഹത്തോട് ചോദിച്ചില്ല. കഠിനമായ കയറ്റങ്ങളും അതേപോലെയുള്ള ഇറക്കങ്ങളും ഈ യാത്രയിൽ പരിചിതമായി ത്തീർന്നിരിക്കുന്നു. കയറ്റങ്ങൾ കയറുക, ഇറങ്ങുക എന്നത് ഒരു സാധാരണ സംഭവംപോലെമാത്രം എടുത്താൽ മനസ്സിന്റെ പിരിമുറുക്കം ഒഴിവാക്കാം.

ഞങ്ങൾക്കുമുമ്പ് ഒരു സംഘം തീർഥാടകർ ഈ വഴിയിലൂടെ കടന്നുപോയിട്ടുണ്ടെന്ന് ഉറപ്പാക്കുന്ന പല അടയാളങ്ങളും വഴിമധ്യേ കാണുകയുണ്ടായി. രാത്രി 12 മണിക്കുശേഷം മഴ പെയ്തിട്ടില്ലാത്തതിനാൽ, ചെളിയിൽപതിഞ്ഞു കിടക്കുന്ന ഷൂസ് അടയാളങ്ങൾ പുതിയതുതന്നെയാണ്. കുൻഷാ താഴ്‌വരയിൽനിന്ന് ഞങ്ങൾക്കു മുമ്പെ ഈ സംഘം യാത്രതിരിച്ചുവെന്ന് വ്യക്തം. ഷൂസുകളുടെ വ്യത്യസ്തമായ ചവിട്ടടിപ്പാടുകൾവച്ചുനോക്കുമ്പോൾ 10 പേരെങ്കിലും ഈ സംഘത്തിൽ ഉണ്ടെന്ന് കരുതാം. നിലത്തു പതിഞ്ഞു കിടക്കുന്ന അടയാളങ്ങളിൽനിന്ന് വിലകൂടിയ ട്രക്കിംങ് ഷൂസ് ആണ് അവർ ഉപയോഗിച്ചിട്ടുള്ളതെന്ന് മനസ്സിലാക്കാം. മിഠായി-ബിസ്കറ്റ്- സിഗരറ്റ് എന്നിവയുടെ ഒഴിഞ്ഞ കൂടുകൾ അലക്ഷ്യമായി പല സ്ഥലത്തും ഉപേക്ഷിച്ചതായി കണ്ടു. ഇതിലൊന്നും മഴവെള്ളത്തുള്ളികൾ ഇല്ലാത്തതിനാൽ ഇവയൊക്കെ പ്രഭാതത്തിനുശേഷം ഉപയോഗിച്ചവയാണ്. സിംല- കുള്ളു- മണാലി ഭാഗത്തുനിന്നുള്ള മലകയറ്റക്കാരുടേതാകാം ഈ സംഘമെന്ന് എനിക്കു തോന്നി. നടത്തത്തിന്നിടയ്ക്ക് ഇത്തരം നിരീക്ഷണങ്ങൾ നടത്തുന്നത് തലച്ചോറിന് ഒരു വ്യായാമമാണ്.

താഴ്‌വരകളിൽക്കൂടി ബഹുദൂരം സഞ്ചരിച്ചശേഷം വലിയൊരു പർവത ത്തിന്റെ അടിവാരത്ത് എത്തിയപ്പോൾ വീണ്ടും വിശ്രമത്തിന്നായി യാത്ര നിർത്തി. ഉച്ചകഴിഞ്ഞതോടെ ആകാശം വീണ്ടും കനത്തുതുടങ്ങി. പർവത മുകളിൽനിന്ന് വീശിവരുന്ന കാറ്റിനും ശക്തികൂടി. തണുപ്പ് വല്ലാതെ വർധി ക്കുകയുംചെയ്തു. പർവതത്തിന്റെ പള്ളയിൽക്കൂടിയുള്ള കയറ്റം കണ്ട പ്പോൾത്തന്നെ മനസ്സ് പതറി. ഒരു നൂലുപോലെ അതങ്ങ് കയറിപ്പോകുക യാണ്. ഭീംഗുഹയിൽ എത്തുന്നതിനു മുമ്പുള്ള അവസാനത്തെ കയറ്റമാണ് ഇതെന്ന് ബുധിസിങ്ങ് പറഞ്ഞു. അദ്ദേഹം മുമ്പ് സൂചിപ്പിച്ച ആ കഠിനമായ കയറ്റം ഇതുതന്നെയാണ്. ഞാൻ വീണ്ടും മനസ്സിനെ നിയന്ത്രിച്ചു; കയറ്റം വരട്ടെ, കയറാം.

ഓരോ ചായ കുടിച്ച് ഉന്മേഷം വീണ്ടെടുത്തശേഷം യാത്ര തുടരാം എന്നു തീരുമാനിച്ചപ്പോൾ ബുധിസിങ്ങ് അതിന്നായുള്ള ഒരുക്കങ്ങൾ തുടങ്ങി. മുന്നി ലുള്ള പർവതത്തിന്റെ പള്ളയിൽക്കൂടിയുള്ള പാതയുടെ ഏറ്റവും അറ്റത്ത് ഒരു സംഘം ആളുകൾ നീങ്ങുന്നത് വിനയ്കുമാറാണ് ചൂണ്ടിക്കാട്ടിയത്. ഞങ്ങ ളെല്ലാവരും അത് ശ്രദ്ധിച്ചു. അവർ മുകളിലേക്ക് അടുത്തുകൊണ്ടിരിക്കുക യാണ്. അത്രയും ദൂരത്തിലും ഉയരത്തിലും ആയിരുന്നതിനാൽ അവരുടെ രൂപങ്ങൾ വളരെ ചെറുതായിതോന്നി. ദൂരദർശിനിയെടുത്ത് ഞാൻ അവരെ സൂക്ഷിച്ചുനോക്കി. ഏറ്റവും മുകളിൽ നിലയുറപ്പിച്ചിട്ടുള്ള വ്യക്തി ഒരു മഞ്ഞ പ്ലാസ്റ്റിക് വടം പാറയിൽ ചുറ്റിപ്പിടിച്ച് കീഴോട്ട് നീട്ടിക്കൊടുത്തിരിക്കയാണ്. ആ പ്ലാസ്റ്റിക് കയറിൽ പിടിച്ചിട്ടാണ് താഴെനിന്ന് മറ്റുള്ളവർ സാവധാനത്തിൽ കയറുന്നത്. വഴിയുടെ താഴെ അഗാധമായ കൊക്കയാണെന്ന് മനസ്സിലാക്കാം. ഞാൻ മുമ്പ് സൂചിപ്പിച്ച പരിചയസമ്പന്നരായ മലകയറ്റക്കാർത്തന്നെയാണ് ഇവർ. എല്ലാവിധ സന്നാഹങ്ങളോടെയാണ് വന്നിട്ടുള്ളതും.

ചായ കുടിച്ച ഉണർവോടെ ഞങ്ങൾ കയറ്റം കയറിത്തുടങ്ങി. മനസ്സിനെ ഏകാഗ്രമാക്കി നല്ലപോലെ പ്രാർഥിച്ചശേഷമാണ് യാത്ര തുടങ്ങിയത്. കാൽച്ചു വട്ടിലെ ഭൂമിയിലേക്കു മാത്രം ശ്രദ്ധിച്ച് ബുധിസിങ്ങിന്റെ പിന്നാലെ നടക്കു മ്പോൾ മനസ്സ് ശാന്തമായിരുന്നു. പഞ്ചാക്ഷരിയും മറ്റു നാമജപങ്ങളും ഇടമു റിയാതെ ഉരുവിട്ടു. തുടക്കത്തിൽ ധാരാളം വീതിയുണ്ടായിരുന്ന വഴി, ക്രമേണ, ചുരുങ്ങിവന്നു. മധ്യഭാഗത്ത് എത്തിയതോടെ ഒന്നര അടിയോളം മാത്രമായി ത്തീരുകയും ചെയ്തു. ഇടയ്ക്കെല്ലാം നിന്ന് വിശ്രമിക്കുമ്പോൾ താഴെയുള്ള അഗാധമായ കൊക്കയിലേക്ക് ശ്രദ്ധിക്കാതിരിക്കാൻ സാധിച്ചില്ല. മനുഷ്യസ ഹജമായ ഒരു ശീലമാണല്ലോ അത്. അഭിവാഞ്ഛ അടക്കാൻ കഴിയാതായ പ്പോൾ, ഒരു തവണ, ബുധിസിങ്ങിന്റെ കൈയിൽ ബലമായി പിടിച്ച്, താഴെ യുള്ള കൊക്കയുടെ അഗാധതലത്തിലേക്ക് നോക്കുകയുംചെയ്തു. വമ്പൻ പാറക്കൂട്ടങ്ങൾ, കൂണുകൾ പൊട്ടിമുളച്ചുനിൽക്കുന്നതുപോലെയാണ് അവിടെ കാണപ്പെട്ടത്. പകുതിഭാഗം കഴിഞ്ഞതോടെ വഴിയുടെ സങ്കീർണത വല്ലാതെ വർധിച്ചു. ചില സ്ഥലങ്ങളിൽ ആമയുടെ പുറംതോടുപോലെ 'റ' ആകൃതി യിലാണ് വഴി. പാറയുടെ മിനുസവും അതുപോലെത്തന്നെയാണ്. നേരിയ

ഒരു അശ്രദ്ധപോലും മാരകമായിതീർന്നേക്കാം. ഞാൻ, പക്ഷേ, മറിച്ചു ചിന്തിച്ചുനോക്കി. എത്രയോ തീർഥാടകർ ഈ വഴിയെ സഞ്ചരിച്ചിട്ടുണ്ട്. അപൂർവം ചിലരൊഴികെ മറ്റുള്ളവരെല്ലാം ലക്ഷ്യത്തിൽ എത്തിയിട്ടുമുണ്ട്. നിയോഗമുണ്ടെങ്കിൽ എല്ലാം നടക്കും.

വളരെ കരുതലോടെ, ഓരോ അടിവയ്ക്കുന്നതും ഭദ്രമാണെന്ന് ഉറപ്പു വരുത്തി, മുകളിൽനിന്ന് കല്ലു വീഴ്ചയുണ്ടോ എന്നു ശ്രദ്ധിച്ച്, വളരെ സാവകാശം കയറിയപ്പോൾ ദുർഘടഘട്ടങ്ങൾ പിന്നിട്ട് മുകളിലെ നിരപ്പിൽ എത്തിച്ചേർന്നു. ഇവിടെ കുറച്ചുനേരം ഇരുന്ന് വിശ്രമിക്കാൻ ഞങ്ങൾ തീരുമാനിച്ചു. ഭൂപീന്ദറിന് ദേഹാസ്വാസ്ഥ്യം അനുഭവപ്പെട്ടതുകൊണ്ടുകൂടിയാണ് ഇത്തരത്തിലൊരു തീരുമാനം എടുത്തത്. കയറ്റം കയറി മുകളിൽ എത്തിയ ഉടനെ തലകറങ്ങുന്നതുപോലെ തോന്നി അദ്ദേഹത്തിന്. ഛർദ്ദിയുടെ ലക്ഷണമായ ഓക്കാനവും തുടങ്ങി, മലയുച്ചാരുക്കിന്റെ ലക്ഷണങ്ങളാണ് ഇതെല്ലാം. കൃത്യമായ ഉയരത്തിന്റെ കണക്കുകളൊന്നും ലഭ്യമല്ലെങ്കിലും 16,000–17,000 അടി ഉയരത്തിലാണ് ഞങ്ങൾ സഞ്ചരിക്കുന്നതെന്ന് ഉറപ്പായിരുന്നു. മലകയറ്റക്കാരെ സംബന്ധിച്ചിടത്തോളം മലമുകളിലെ അസുഖങ്ങൾ പരമാവധി ഒഴിവാക്കാൻ ശ്രമിക്കുന്നതാണ് നല്ലത്.[1] ഭൂപീന്ദറിന് മരുന്നുകൾ കൊടുത്ത് വിശ്രമിച്ചപ്പോൾ

---

1. 15000 അടി ഉയരം കഴിഞ്ഞാൽ മലകയറ്റക്കാർക്ക് പലവിധ അസുഖങ്ങളും ഉണ്ടായേക്കാം. നടത്തം ഒരു നിശ്ചിതവേഗത്തേക്കാൾ കൂടിയാൽ AMS (Acute Mountain Sickness) ന്റെ ലക്ഷണങ്ങൾ കണ്ടുതുടങ്ങും. ഉയർന്നപ്രതലത്തെ ശരീരം നിരാകരിക്കുന്നതാണ് ഇതിന്റെ കാരണം. കോശങ്ങളുടെ ഇടയിൽ ദ്രാവകം അടിഞ്ഞുകൂടാൻ തുടങ്ങുന്നതോടെ രോഗം ആരംഭിക്കുന്നു. ക്രമേണ, ഇത് ശ്വാസകോശത്തെയും തലച്ചോറിനെയും ബാധിക്കുന്നു. ശ്വാസകോശത്തിൽ ദ്രാവകം കെട്ടിക്കിടക്കുന്ന അവസ്ഥ വന്നാൽ ശ്വാസോച്ഛ്വാസം തടസ്സപ്പെടുന്നു. ഈ സ്ഥിതി തുടർന്നാൽ രോഗം HAPE (High Altitude Pulmonary Edema) ആയി മാറുന്നു. അടിയന്തിര വൈദ്യസഹായം ആവശ്യമായ ഒരു ഘട്ടമാണ് ഇത്. രോഗിയെ എത്രയും പെട്ടെന്ന് ഉയരം കുറഞ്ഞ പ്രതലത്തിലേക്ക് മാറ്റുകയും ചെയ്യണം. 20,000–ത്തോളം അടി ഉയരത്തിൽ എത്തുമ്പോൾ, ശരീരത്തിന്റെ കൂട്ടായ പ്രവർത്തനത്തിന്റെ ബാലൻസ് തെറ്റുന്ന അവസ്ഥ വന്നാൽ ATAXIA എന്ന അസുഖത്തിന്റെ ലക്ഷണങ്ങൾ തുടങ്ങും. ഇതിനെ HACE (High Altitude Cerebral Edema) എന്നാണ് പറയുക. രോഗിയെ ഉയരം കുറഞ്ഞ തലത്തിലേക്ക് ഉടനെ എത്തിച്ചില്ലെങ്കിൽ മരണം ഉറപ്പാണ്. കാലാവസ്ഥയ്ക്കനുയോജ്യമായി ശരീരം പ്രവർത്തിക്കാതിരിക്കുമ്പോഴാണ് മലമുകളിൽ മിക്ക അസുഖങ്ങളും പിടിപെടുന്നത്. 1000 അടിയിൽ കൂടുതൽ ഒരു ദിവസം കയറരുത് എന്നു പറയുന്നത് ഇതുകൊണ്ടാണ്. 7000 അടിയ്ക്കു മുകളിൽ എത്തിയാലും AMS പിടിപ്പെട്ടേക്കാം. 10,500 അടിയ്ക്ക് മുകളിൽ യാത്രചെയ്യുമ്പോൾ ഒരു ദിവസം പരിപൂർണ വിശ്രമം ആവശ്യമാണ്. 13000 അടിയ്ക്ക് മുകളിൽ യാത്ര ചെയ്യുന്നവർ, യാത്രയ്ക്ക് മുമ്പ്, നിർബന്ധമായും താഴെ പറയുന്ന പരിശോധനകൾ, ഒരു വിദഗ്ദ്ധ ഡോക്ടറുടെ നിർദ്ദേശപ്രകാരം ചെയ്ത് ഉപദേശം വാങ്ങേണ്ടതാണ് 1. Post Medical History- to be checked. 2. Blood Pressure. 3. Pulmonary Function Test. 4. Hemoglobin Count. 5. Blood Sugar & UREA. 6. TLC/DLC. 7. Urine Examination. 8. Heart Check-up. 9. Chest X-ray. 10. ECG.

വളരെ പെട്ടെന്ന് അസുഖത്തിന് ശമനമായി. ഓരോ കട്ടൻ ചായ കുടിച്ചശേഷം യാത്ര തുടരാമെന്ന് തീരുമാനിച്ചപ്പോൾ ബുധിസിങ്ങ് തന്റെ പണി തുടങ്ങി. അന്നത്തെ താവളമായ ഭീംഗുഹയിൽ എത്തിച്ചേരാൻ ഒരു മണിക്കൂർ സമയം മാത്രമെ വേണ്ടിവരികയുള്ളൂവെന്നും വിശാലമായ മലഞ്ചെരുവുകളിൽക്കൂടിയുള്ള യാത്രയായതിനാൽ ബുദ്ധിമുട്ടൊന്നും ഉണ്ടാകില്ലെന്നും അദ്ദേഹം സമാശ്വസിപ്പിച്ചു.

ചായ കുടിച്ചശേഷം വളരെ സാവധാനത്തിൽ ഞങ്ങൾ നടന്നു നീങ്ങി. മുന്നോട്ട് പോകുംതോറും താഴ്‌വരകളുടെ ഭംഗി കൂടിക്കൂടിവന്നു. ചെങ്കുത്തായ രണ്ടു പർവതങ്ങളുടെ ഉച്ചിയിൽനിന്ന് താഴോട്ട് കുത്തനെ പതിക്കുന്ന പാർവതി വെള്ളച്ചാട്ടം ദൂരെനിന്ന് കണ്ടപ്പോൾ മനസ്സിൽ ആഹ്ളാദം അണപൊട്ടിയൊഴുകി. നയൻഗംഗയിലേക്കാണ് ഈ ജലപാതം പതിക്കുന്നത്. അടുത്തെത്തുന്തോറും വെള്ളച്ചാട്ടത്തിന്റെ ദൃശ്യത്തിന് മിഴിവ് ഏറിവന്നു. ഏറ്റവും ഉയരത്തിൽനിന്ന് താഴോട്ട് പതിക്കുന്നതിന്നിടയിൽ, താഴെ തട്ടുതട്ടായി നിൽക്കുന്ന പാറക്കെട്ടുകളിൽ തട്ടിച്ചിതറി വീണ്ടും ശക്തിയോടെ താഴോട്ട് ഒഴുകിവീഴുന്നതു കാണുമ്പോൾ ഒരു ജലധാരയന്ത്രത്തിന്റെ പ്രവർത്തനം പോലെയാണ് തോന്നുക. നയനേന്ദ്രിയങ്ങൾക്കു ലഭിക്കുന്ന ദൃശ്യഭംഗിക്കു പുറമെ, ശ്രവണേന്ദ്രിയങ്ങൾക്കുകൂടി ആസ്വാദ്യകരമാണ് വെള്ളച്ചാട്ടത്തിന്റെ താളാത്മകമായ ശബ്ദം. വെള്ളച്ചാട്ടത്തിന്റെ തൊട്ടുതാഴെനിന്ന് വീക്ഷിക്കുമ്പോൾ ഇതൊരു അസുലഭദൃശ്യവിരുന്നായി മാറുന്നു. നദിയിലെ ജലവിതാനം ക്രമാതീതമായി ഉയർന്നിരുന്നതിനാൽ ഇവിടെ അരമണിക്കൂറോളം ഞങ്ങൾക്ക് കാത്തുനിൽക്കേണ്ടിവന്നു. ബുധിസിങ്ങ് മുമ്പ് സൂചിപ്പിച്ചിരുന്നതുപോലെ പ്രവാഹത്തിന് പെട്ടെന്ന് ശക്തി കുറഞ്ഞപ്പോൾ നദിയ്ക്ക് കുറുകെ ഇട്ടിട്ടുള്ള പാറക്കല്ലുകളിന്മേൽക്കൂടി നടന്ന് അക്കരെയെത്തി. ഇവിടെയുള്ള വിശാലമായ ഒരു താഴ്‌വരയുടെ അറ്റത്താണ് ഭീംഗുഹ ക്യാമ്പ്.

തീർത്ഥാടകരുടെ എണ്ണത്തിനനുസരിച്ച് കെട്ടിക്കൊടുക്കുന്ന 'പോർട്ടബിൾ' കൂടാരങ്ങളാണ് ഇവിടെയുള്ളത്. പ്രധാന ഢാബയിൽ, ഢാബക്കാരനും സഹായികളും മാത്രമാണ് താമസിക്കുന്നത്. പാചകവും സ്റ്റോർമുറിയും ഇതിൽത്തന്നെയായതിനാൽ മറ്റുള്ളവർക്ക് താമസിക്കാൻ ഇടമില്ല. ഞങ്ങൾ ചെല്ലുമ്പോൾത്തന്നെ എട്ട് കൂടാരങ്ങൾ ഇവിടെ കണ്ടു. നാലുഭാഗത്തും പർവതങ്ങൾ നിരന്നുകിടക്കുന്നതുകൊണ്ട് കാറ്റിന്റെ രൂക്ഷത ഉണ്ടാവില്ലെന്ന് തോന്നി. നാലുപേർക്ക് സുഖമായി കിടക്കാനുള്ള ഒരു കൂടാരം ക്ഷണത്തിൽ അവർ തയ്യാറാക്കിത്തന്നു. ഭക്ഷണമടക്കം 200 രൂപയാണ് ഒരാളിൽനിന്ന് വസൂലാക്കുന്നതെന്ന് ഢാബക്കാരൻ പറഞ്ഞു. കിടക്കസ്സഞ്ചിയും കമ്പിളികളുമടക്കമാണ് ഈ തുക. കട്ടൻചായയ്ക്കൊപ്പം കഴിയ്ക്കാൻ ഉരുളക്കിഴങ്ങ് ബജിയും കിട്ടിയപ്പോൾ ഉച്ചഭക്ഷണം അതുമാത്രമാക്കി ചുരുക്കി. സമയം 3 മണിയോടടുത്തു കൊണ്ടിരുന്നതിനാൽ അസമയത്ത് ഉച്ചഭക്ഷണം നല്ലതല്ല എന്നും തോന്നി. ഒരു മണിക്കൂർ സമയം വിശ്രമിച്ചശേഷം പുറത്തിറങ്ങി നടക്കാം എന്നു തീരുമാനിച്ച് ഞങ്ങൾ മൂടിപ്പുതച്ച് കിടന്നു.

പകലുറക്കം പതിവില്ലാത്തതുകൊണ്ട് കുറച്ചുസമയം വിശ്രമിച്ചശേഷം യാത്രാക്കുറിപ്പുകൾ എഴുതാനായി ഞാൻ സമയം വിനിയോഗിച്ചു. 4 മണി കഴിഞ്ഞപ്പോൾ പുറത്തേയ്ക്കിറങ്ങി. കൂട്ടുകാരെല്ലാം സുഖനിദ്രയിലാണ്. ആകാശം തെളിയാതെത്തന്നെ നിൽക്കുകയാണ്. കാർമേഘക്കൂട്ടങ്ങൾ ഭയാനകമായ രൂപത്തിൽ ഉരുണ്ടുകൂടുകയാണ്. താഴ്വരയിലേയ്ക്ക് ഇല്ലെങ്കിലും പർവതമുകളിൽ കാറ്റ് ആഞ്ഞുവീശുന്നുണ്ട്. ആ ഭാഗത്തുള്ള ചെറുവൃക്ഷങ്ങൾ കാറ്റിനെ പ്രതിരോധിക്കാൻ സാധിക്കാതെ ആടിയുലയുകയാണ്. പരിസരംവിട്ട് അധികദൂരം പോകുന്നത് ഉചിതമല്ലെന്നു തോന്നിയതിനാൽ കൂടാരങ്ങൾക്കിടയിലൂടെ വെറുതെ നടന്നു. കഞ്ചാവ് വലിച്ച് നിർവൃതികൊള്ളുകയാണ് മിക്കവരും. കൂടാരങ്ങളുടെ ഉൾവശത്ത് മൂടൽമഞ്ഞുപോലെ പുക തളംകെട്ടിനിൽക്കുന്നുണ്ട്. തീർഥാടകരുടെ കൊച്ചുസംഘങ്ങൾ ദൂരെനിന്നും വരുന്നത് കണ്ടു. മറ്റൊരു വലിയസംഘം ഇവിടെ തങ്ങാതെ കയറ്റം കയറുന്നതു കണ്ടപ്പോൾ ദൂരദർശിനിയിൽക്കൂടി ആ ഭാഗങ്ങൾ സൂക്ഷിച്ചുനോക്കി. അപാരമായ ഉയരത്തിലേക്ക് കയറിപ്പോകുന്ന ഒറ്റയടിപ്പാതകളാണെങ്കിലും അഗാധമായ കൊക്കകളൊന്നും അവിടെ കണ്ടില്ല.

ദൂരെ, തെക്കുഭാഗത്തുള്ള ചക്രവാളത്തിൽ ഇടിമിന്നലിന്റെ തുടക്കം ആരംഭിച്ചപ്പോൾ കൂടാരത്തിലേക്ക് തിരിച്ചുനടന്നു. വെടിക്കെട്ടിന്റെ ആരംഭത്തിൽ ഡയന പൊട്ടിക്കുന്നതുപോലെ, കനത്തൊരു മിന്നലും തുടർന്ന് ഘോരമായൊരു ഇടിവെട്ടും താഴ്വരയിൽ സംഭവിച്ചപ്പോൾ പിന്നാലെ ആർത്തലച്ചെത്തിയ മഴയും പെയ്തുതുടങ്ങി. കൂടാരത്തിൽ മൂടിപ്പുതച്ച് ഇരുന്ന് മഴ ആസ്വദിക്കാൻ ശ്രമിച്ചപ്പോൾ, കനത്ത ഇടിവെട്ട് അതിന് തടസ്സംനിന്നു. ആ പ്രദേശമാകെ പൊട്ടിപ്പിളർന്നുപോകുന്ന വിധത്തിലായിരുന്നു ഓരോ ഇടിവെട്ടും. മഴയാണെങ്കിൽ അക്ഷരാർഥത്തിൽത്തന്നെ കോരിച്ചൊരിയുകയാണ്. താഴ്വരയും ചുറ്റുമുള്ള പർവതനിരകളും അന്ധകാരത്തിൽ ആണ്ടുപോയി. കനത്ത മിന്നലും മേഘങ്ങളുടെ ഗർജനവും അതിരൂക്ഷമായപ്പോൾ കണ്ണുകൾ അടയ്ക്കേണ്ടതായും ചെവികൾ പൊത്തിപ്പിടിക്കേണ്ടതായും വന്നു. ഓരോ ഗർജ്ജനവും പർവതസാനുക്കളിൽ വിലയിച്ചുചേരുന്നതുവരെ അതിന്റെ മുഴക്കം പ്രതിധ്വനിച്ചുകൊണ്ടിരുന്നു. പാർവതീഭാഗിലേക്ക് യാത്ര തുടരാതെ ഇവിടെ തങ്ങാൻ തീരുമാനിച്ചത് ഉചിതമായി എന്നെനിക്കു തോന്നി. കുറച്ചു മുമ്പ് ആ വഴിയെ ഗമിച്ച തീർഥാടകരുടെ കാര്യം ഓർത്തപ്പോൾ മനസ്സ് വ്യാകുലപ്പെട്ടു.

7 മണി കഴിഞ്ഞപ്പോഴാണ് ഇടിവെട്ട് തീർത്തും നിലച്ചത്. മഴയുടെ ശക്തി കുറഞ്ഞുവെങ്കിലും തണുപ്പ് അതിരൂക്ഷമായിത്തീർന്നു. ഢബയിലെ ജോലിക്കാർ ഭക്ഷണം കൂടാരത്തിലേക്ക് എത്തിച്ചുതന്നപ്പോൾ അത് കഴിച്ച് നേരത്തെ കിടക്കാൻ ഞങ്ങൾ തീരുമാനിച്ചു. വെള്ളക്കടലയും കിഴങ്ങുംചേർത്ത കറിയും റോട്ടിയും കഴിച്ചപ്പോൾ വിശപ്പിന് ശമനമായി. മറ്റൊന്നും ചെയ്യാനില്ലാത്തതുകൊണ്ട്, കിടക്കസ്സഞ്ചിയിൽ അഭയം പ്രാപിച്ച് രണ്ടു കമ്പിളികൊണ്ട് മൂടിപ്പുതച്ച് നല്ലൊരു നിദ്രയ്ക്കുവേണ്ടി തയ്യാറായി. മനസ്സിനെ സ്വസ്ഥമാക്കി,

പ്രാർഥിച്ച് കിടക്കുമ്പോൾ പാർവതീഭാഗ് എന്ന സ്വപ്നഭൂമിയായിരുന്നു മനസ്സിൽ നിറഞ്ഞുനിന്നത്.

# VII

ഉണർന്നെഴുന്നേറ്റ് സമയം നോക്കിയപ്പോൾ കൃത്യം 4 മണി. 8 മണിക്കൂറോളം ഗാഢനിദ്രയിൽ ലയിച്ചതു കാരണം ശരീരത്തിന് നവോർജം കൈവന്നപോലെയായി. കൂടാരത്തിൽനിന്ന് പുറത്തു കടന്ന് നോക്കിയപ്പോൾ കിഴക്കൻ ചക്രവാളത്തിൽ പുലരിയുടെ മിന്നലാട്ടം. കഴിഞ്ഞ രാത്രിയിലെ താണ്ഡവങ്ങൾ ഈ താഴ്‌വരയിലാണോ നടന്നതെന്ന് സംശയിച്ചുപോകുന്ന വിധത്തിൽ ശാന്തമായിരുന്നു പ്രഭാതം. കൂടാരങ്ങളെല്ലാം മൂടിക്കെട്ടിയ നിലയിൽത്തന്നെയാണ് കണ്ടത്. ആരും ഉണർന്നിട്ടില്ല. ഢാബയുടെ സമീപത്തുചെന്നു നോക്കിയപ്പോൾ അതും അടഞ്ഞുകിടപ്പാണ്. പല്ലുതേപ്പും ദേഹശുദ്ധിയും മറ്റും കഴിച്ചശേഷം കൂടാരത്തിന്റെ അടുത്തുള്ള ഒരു ഉയർന്ന തിട്ടയിൽ ഇരുന്ന് ധ്യാനത്തിൽ മുഴുകി...

ഉണർന്നെഴുന്നേറ്റ് കൂടാരത്തിൽ വന്ന് സമയം നോക്കിയപ്പോൾ അഞ്ചര മണി കഴിഞ്ഞിരുന്നു. എല്ലാ ഇന്ദ്രിയങ്ങളും പൂർണമായ തോതിൽ സജ്ജമായിക്കഴിഞ്ഞു. ഗുരുവിന്റെ നിർദ്ദേശങ്ങളും ലഭിച്ചു. തികഞ്ഞ സംതൃപ്തി തോന്നുകയും ചെയ്തു.

കൂട്ടുകാർ ഉറക്കത്തിൽത്തന്നെയാണ്. 8 മണി കഴിഞ്ഞ് യാത്ര തുടങ്ങിയാൽമതിയെന്ന് കഴിഞ്ഞ ദിവസം ഢാബക്കാരൻ പറഞ്ഞിരുന്നു. ഢാബയിൽചെന്ന് ഒരു ചായ കുടിയ്ക്കാം എന്നുകരുതി അവിടേയ്ക്ക് നടന്നു. ഢാബ സജീവമായിക്കഴിഞ്ഞിരുന്നു. ഒരു സംഘം തീർഥാടകർ ഢാബയുടെ അരികത്തു നിന്ന് ചായ കുടിക്കുന്നുണ്ട്. ശ്രീ കണ്ഠ്മഹാദേവന്റെ നാമത്തിൽ ആശംസപറഞ്ഞശേഷം അവരുമായി പരിചയപ്പെട്ടു. കുള്ളു- മനാലി ഭാഗത്തുനിന്നുള്ള ഇരുപതുപേരടങ്ങുന്ന ഒരു സംഘമായിട്ടാണ് ഇവർ വന്നത്. എട്ടുപേർ യാത്ര തുടരാൻ കഴിയാത്തവിധം അവശരായപ്പോൾ അവരെ താച്ച്ടുവിൽ താമസിപ്പിക്കേണ്ടിവന്നു. അതിൽ രണ്ടുപേരുടെ നില അല്പം മോശമാണ്. മരുന്നുകൾ കഴിച്ച് വിശ്രമിച്ചാൽ ഭേദമാകുമെന്ന് പ്രതീക്ഷിക്കുന്നു. കാട്ടുജാതിക്കാരുടെ ഒറ്റമൂലിപ്രയോഗങ്ങളും ചെയ്യുന്നുണ്ട്. ഞാൻ കേരളത്തിൽനിന്നാണ് എന്നറിഞ്ഞപ്പോൾ സംഘത്തലവനായ രാജേഷ് ചൗഹാന് അത്ഭുതം. ചായയുംകൊണ്ട് ഢാബക്കാരൻ ജയ്സിങ്ങ് വന്നപ്പോൾ അദ്ദേഹവും സംഭാഷണത്തിൽ പങ്കുചേർന്നു. ഭീംഗുഹയിലേയ്ക്ക് പോകാനുള്ള വഴിയെക്കുറിച്ച് ചോദിച്ചപ്പോൾ അദ്ദേഹം വ്യക്തമായ മറുപടി തന്നു. ജയ്സിങ്ങ് ചൂണ്ടിക്കാണിച്ച ഇടതുവശത്തുള്ള പർവതത്തിന്റെ മറുഭാഗത്തെ പള്ളയിലാണ് ഭീംഗുഹയുടെ പ്രവേശനദ്വാരം. കുൻഷാ താഴ്‌വരയിൽനിന്ന് അങ്ങോട്ട് പോകുന്നതാണ് എളുപ്പം. ആ വഴിയിൽക്കൂടി സഞ്ചരിച്ചാൽ ഇങ്ങോട്ട് വരുമ്പോൾ കയറിയ കുത്തനെയുള്ള കയറ്റങ്ങൾ ഒഴിവാക്കാം. പക്ഷേ, രണ്ടു ദിവസം കൊടുംപാറക്കെട്ടുകൾക്കിടയിൽക്കൂടി സഞ്ചരിക്കണം.

കുത്തനെയുള്ള കയറ്റങ്ങൾ ഇല്ലെങ്കിലും, മറ്റൊരുവിധത്തിൽ വഴി വളരെ ദുർഘടമാണ്. പരമ്പരാഗതതീർഥയാത്രാപഥമല്ലാത്തതിനാൽ ഢാബകളോ കൂടാരങ്ങളോ ലഭ്യവുമല്ല. പുള്ളിപ്പുലികളുടെ വാസസ്ഥലമായതിനാൽ ആ ഭീഷണിയും ഉണ്ട്. ഭീംഗുഹ, കുനിഹാർ വനത്തിൽനിന്നാണ് ആരംഭിക്കുന്നത്. 200 കിലോമീറ്ററോളം ദൂരം ഈ ഗുഹാമാർഗത്തിനുണ്ടെന്നാണ് പറയുന്നത്. കുനിഹാറിൽനിന്നാണ് ഭീമസേനന്റെ നേതൃത്വത്തിൽ, വനവാസകാലത്ത്, പാണ്ഡവന്മാർ ശ്രീകണ്ഠ്മഹാദേവ് കൈലാസത്തിൽ വന്നത്. ഈ തീർഥാടനം പൂർത്തീകരിക്കുവാൻ കുനിഹാറിലും പോകണമെന്നാണ് വിശ്വാസം. ജയ്സിങ്ങ് തന്റെ വിശദീകരണം അവസാനിപ്പിച്ചപ്പോൾ സുഹൃത്തുക്കളോട് മുകളിൽവച്ച് കാണാമെന്നു പറഞ്ഞ് ഞാൻ കൂടാരത്തിലേക്ക് മടങ്ങി.

ഏഴര മണി കഴിഞ്ഞപ്പോൾ ഢാബയിൽനിന്ന് പ്രാതൽ പൊതിഞ്ഞുകിട്ടി. ഒട്ടും താമസിയാതെ ഞങ്ങൾ യാത്രതിരിക്കുകയുംചെയ്തു. താഴ്വരയിൽക്കൂടി അര കിലോമീറ്ററോളം ദൂരം ഉല്ലാസത്തോടെ നടന്നശേഷം, ഒരിയ്ക്കൽക്കൂടി നയൻഗംഗാനദിയെ മുറിച്ചുകടക്കാനായി തയ്യാറെടുത്തു. നദിക്കു കുറുകെ ഒരു വരി വലിയ കല്ലുകൾ സ്ഥാപിച്ചിട്ടുണ്ടെങ്കിലും, ഒഴുക്ക് ഒരുവിധം ശക്തമായതിനാൽ വളരെ കരുതലോടെവേണം അക്കരെയെത്താൻ. ഇവിടെ ജലവിതാനം കുറയുന്നതുവരെ കാത്തുനിൽക്കാറില്ല എന്നാണ് ബുധിസിങ്ങ് പറഞ്ഞത്. ഷൂസ് അഴിച്ചുപിടിച്ച്, പാന്റ്സ് തെറുത്തുകയറ്റിവച്ച് ബുധിസിങ്ങിന്റെ സഹായത്തോടെ ഓരോരുത്തരായി അക്കരെയെത്തി. തണുത്തുമരവിച്ച ജലമായതിനാൽ പാദങ്ങൾ മരവിച്ചുപോയി. കുറച്ചുസമയം വിശ്രമിച്ചശേഷം കുത്തനെയുള്ള കയറ്റം കയറുവാൻ ഞങ്ങൾ തയ്യാറെടുത്തു.

വിശാലമായ പർവതത്തിന്റെ നടുഭാഗത്തുകൂടി നേരെ മുകളിലേക്ക് കയറുക എന്നുള്ളതാണ് ദൗത്യം. മഴവെള്ളം കുത്തിയൊലിച്ചുവന്ന ചെറിയ ചാലുകൾ ഉടനീളം ഉണ്ടെങ്കിലും അഗാധമായ ഗർത്തങ്ങളോ കൊക്കയോ ഇല്ലെന്നുള്ളത് വളരെ ആശ്വാസമായിത്തോന്നി. പറ്റിപ്പിടിച്ചപോലെ വളർന്നുകിടക്കുന്ന പച്ചപ്പുല്ലിൽ പാദങ്ങൾ ഉറപ്പിക്കുമ്പോൾ തെന്നിപ്പോകുന്നില്ലയെന്നതും ഗുണകരമായി. പലപ്പോഴും 'Z ആകൃതിയിൽ' കയറിയാണ് ഞങ്ങൾ മുന്നോട്ട് ഗമിച്ചത്. ഉയരങ്ങളിൽനിന്ന് ഉയരങ്ങളിലേക്ക് എത്തുന്തോറും ശ്വാസോച്ഛ്വാസത്തിന് നേരിയതോതിൽ തടസ്സം അനുഭവപ്പെട്ടുതുടങ്ങി. പർവതത്തിന്റെ മുക്കാൽ ഭാഗത്തോളം എത്തിയപ്പോൾ ഈ യാത്രയിൽആദ്യമായി ഹിമശൃംഗങ്ങളുടെ ലോകത്തേക്ക് എത്തിപ്പെട്ടു. എങ്ങോട്ടു നോക്കിയാലും ഹിമക്കൊടുമുടികൾ മാത്രം. തണുപ്പ് അതിരൂക്ഷമായിത്തീർന്നുവെങ്കിലും ഹിമപർവതങ്ങളുടെ ദർശനം മനസ്സിനെ കുളിരണിയിച്ചു. അവസാനഘട്ടത്തിൽ ക്ലേശം വല്ലാതെ വർധിച്ചുവെങ്കിലും പത്തരമണി കഴിഞ്ഞപ്പോൾ ഞങ്ങൾ മുകളിൽ എത്തിച്ചേർന്നു.

നിരപ്പിൽ കുറച്ചുസമയം മലർന്നുകിടന്നു വിശ്രമിച്ചശേഷം പ്രാതൽ കഴിയ്ക്കാമെന്ന് തീരുമാനിച്ചു. കറുത്തിരുണ്ട ആകാശമായതിനാൽ ഹിമക്കൊടു

മുടികൾക്കും വെൺമ കുറവാണ്. സൂര്യന്റെ സ്ഥാനനിർണയത്തിന്നും സാധ്യമായില്ല. കിടന്നു വിശ്രമിച്ചപ്പോൾ ശ്വാസകോശങ്ങളുടെ പ്രവർത്തനം സാധാരണഗതിയിലായി. ഹിമപർവതങ്ങളെ തഴുകിയെത്തുന്ന നിർവൃതിദായകമായ ഒരിളംകാറ്റ് നിരപ്പിൽ വീശിക്കൊണ്ടിരുന്നതിനാൽ ഉറക്കത്തിലേക്ക് വഴുതിവീഴാൻ സാധ്യതയുണ്ടെന്ന് തോന്നി. ആഹാരം കഴിച്ച് തയ്യാറാകാമെന്നു കരുതി ഞങ്ങൾ എഴുന്നേറ്റു.

ഗോതമ്പ് നുറുങ്ങുകൊണ്ടുള്ള ഒരു വിഭവമാണ് പ്രാതലിന്നായി തന്നിരുന്നത്. ഇഞ്ചിയും വറ്റൽമുളകും ഉഴുന്നുപരിപ്പും കടുകുംചേർന്ന ഈ ഭക്ഷണത്തിന് ഉപ്പുമാവിന്റെ സ്വാദ് തന്നെയാണ്. ബുധിസിങ്ങ് സന്ദർഭോചിതമായി കട്ടൻചായ തയ്യാറാക്കിത്തന്നപ്പോൾ ഞാൻ മനസാ അദ്ദേഹത്തെ വണങ്ങി. പ്രാതൽ കഴിച്ച് ചായ കുടിച്ചപ്പോൾ എല്ലാവരും ഉഷാറായി. നിരപ്പിൽനിന്ന് താഴോട്ടിറങ്ങി അരമണിക്കൂറോളം നടന്നപ്പോൾ വളരെയേറെ വീതിയുള്ള ഒരു ഗർത്തത്തിന്റെ മുകൾഭാഗത്ത് എത്തി. മഴപെയ്യുന്ന സമയത്താണെങ്കിൽ ഇതിനെ മുറിച്ചുകടക്കുക അസാധ്യമാണ്. ചുറ്റുപാടുമുള്ള പർവതസാനുക്കളിൽനിന്ന് ഒഴുകിയെത്തുന്ന ജലം ഗർത്തത്തിന്റെ പകുതിയോളംവരെ ഉയരത്തിൽ ഒഴുകിയതിന്റെ അടയാളങ്ങൾ ഇരുവശത്തുമുള്ള ഭിത്തികളിൽ കാണാനുണ്ട്. 40 അടിയിലധികം താഴ്ചയുള്ള ഈ ഗർത്തത്തിന്റെ അവസാനം കുത്തനെയുള്ള കയറ്റമാണ്. കൊച്ചുകൊച്ചു പ്രവാഹങ്ങളെ ചാടിക്കടന്നും കുഴഞ്ഞ ചെളിമണ്ണിൽക്കൂടി സഞ്ചരിച്ചും ഗർത്തത്തിൽനിന്നു കയറി മുകളിലെത്തിയപ്പോൾ വിസ്മയിച്ചുപോയി. ഭൂപ്രകൃതി ഒട്ടാകെ മാറിക്കഴിഞ്ഞിരിക്കുന്നു. കൊച്ചുപുഷ്പങ്ങൾ നിറഞ്ഞുനിൽക്കുന്ന ചെരിഞ്ഞ താഴ്വരകളും, കുറ്റിക്കാടുകൾ നിറഞ്ഞ സമതലപ്രദേശങ്ങളും, പച്ചപ്പുല്ല് നിറഞ്ഞ അടിവാരപ്രദേശങ്ങളും, നീരൊഴുക്കുകളും നിറഞ്ഞ ഈ പ്രദേശം പ്രകൃതിസൗന്ദര്യംകൊണ്ട് അനുഗ്രഹീതമാണ്.

നിരപ്പിൽക്കൂടി കുറച്ചുദൂരം സഞ്ചരിച്ചശേഷം ഒരു ചോലത്തടത്തിൽ എത്തിയപ്പോൾ ബുധിസിങ്ങ് നിന്നു. പിന്നെ പരന്നുകിടക്കുന്ന, വിശാലമായ ഒരു പാറപ്രദേശത്തേക്ക് വിരൽചൂണ്ടി. ഇതാണത്രെ ഭീമസേനൻ ബകാസുരനെ വധിച്ച സ്ഥലം. 200 ചതുരശ്ര അടിയോളം വിസ്തീർണമുള്ള ഈ പാറയുടെ മുകൾഭാഗത്തിന് ചുമപ്പ് നിറമാണ്. ബകാസുരൻ ഭീമസേനന്റെ അടിയേറ്റ് വീണ് അന്ത്യശ്വാസം വലിക്കുമ്പോൾ ഛർദ്ദിച്ചതാണ് ഈ ചോരപ്പാട് എന്നാണ് വിശ്വാസം. അന്ന് ഛർദ്ദിച്ച ചോരയുടെ നിറം ഇന്നും നിലനിൽക്കുന്നു എന്നു പറയുന്നതിൽ യുക്തി ഇല്ലെങ്കിലും മറ്റു പല ഘടകങ്ങളും ചിന്തിച്ചുനോക്കുമ്പോൾ അത് അങ്ങനെയാകാനും സാധ്യതയുണ്ടെന്ന് തോന്നിപ്പോകുന്നു. ഭീമസേനന്റെ നാമത്തെ അനുസ്മരിപ്പിക്കുന്ന പല സ്ഥലങ്ങളും ഇവിടെയുണ്ട്. ഭീംദ്വാർ, ഭീംഗുഹ, വറ്റിപ്പോയ ഭീംതാൽ, ഭീംവഹി എന്നിങ്ങനെയുള്ള സ്ഥലങ്ങൾ ഈ പ്രദേശത്തുതന്നെയാണ്. വനവാസകാലത്തും പിന്നീട് അജ്ഞാതവാസക്കാലത്തുമായിരിക്കണം കുനിഹാറിൽനിന്ന് ഗുഹാമാർഗത്തിലൂടെ ഇവിടെയെയെത്തി ശ്രീകണ്ഠ്കൈലാസനാഥനെ വണങ്ങിയത്. മഹാഭാരത

യുദ്ധത്തിനുശേഷം ക്ഷേത്രനിർമാണം ലക്ഷ്യംവച്ച് വീണ്ടും അവർ ഇവിടെ വന്നിട്ടുണ്ട്. ബകാസുരനെ വധിച്ചത് ഇവിടെവച്ചാണെങ്കിൽ അന്നത്തെ ആ ചോരയുടെ നിറം എന്തുകൊണ്ട് മാഞ്ഞുപോയില്ല? ചുണ്ണാമ്പു കലർന്ന പാറകൾ ചായങ്ങളെ സാവധാനത്തിൽ ആഗിരണംചെയ്യുന്നതുകൊണ്ട്, നിറങ്ങൾ സ്ഥിരമായി നിലനിൽക്കും എന്നൊരു സിദ്ധാന്തമുണ്ട്. ഗുഹാന്തർഭാഗങ്ങളിലാണ് ഈ പ്രതിഭാസം കണ്ടുവരുന്നത്. തുറസ്സായസ്ഥലങ്ങളിൽ ഇതിന് സാധ്യത വളരെ കുറവാണ്. പിന്നെ, പ്രകൃതിദത്തമായ നിറങ്ങളും രക്തത്തിന്റെ നിറവും അടിസ്ഥാനപരമായി വ്യത്യാസമുള്ളതാണല്ലോ. ചുണ്ണാമ്പു കലർന്ന പാറകൾ ഈ പ്രദേശത്തൊന്നും ഇല്ലെന്നിരിയ്ക്കെ, ആഗിരണം മൂലമാണ് ഈ രക്തവർണം നിലനിൽക്കുന്നതെന്ന് കരുതാൻ യാതൊരു ന്യായവും കാണുന്നില്ല. ഒരു ഉത്തരം മാത്രമെ ഇതിനു പറയാനുള്ളൂ. യുഗവ്യത്യാസമനുസരിച്ച് പ്രകൃതിക്കും മനുഷ്യനും മാറ്റങ്ങൾ സ്വാഭാവികമാണ്. ദ്വാപരയുഗത്തിൽ നടന്ന ബകാസുരവധത്തിന്റെ അടയാളം കലിയുഗത്തിലും നിലനിൽക്കണമെന്നാകാം പ്രകൃതിയുടെ നിശ്ചയം. ഭാരതഭൂഖണ്ഡത്തിൽ ഇത്തരത്തിലുള്ള പ്രതിഭാസങ്ങൾ പലസ്ഥലങ്ങളിലും കാണാമെന്നുള്ളതും പ്രസ്താവ്യമാണ്.

മൂർച്ചയുള്ള ഒരു കരിങ്കല്ലു കഷണംകൊണ്ട് പാറയുടെ പല ഭാഗത്തും ഞാൻ അമർത്തി ഉരച്ചുനോക്കി. ഉരയ്ക്കുന്ന കല്ലിന്റെ അടയാളം വീഴുന്നുണ്ടെങ്കിലും വെള്ളം ഒഴിച്ചുനോക്കുമ്പോൾ ആ അടയാളം മാഞ്ഞുപോകുന്നു. അവിടെ വീണ്ടും ചുമപ്പ് നിറം തെളിഞ്ഞു കാണുകയും ചെയ്തു. പാണ്ഡവന്മാരെ ധ്യാനിച്ച്, പ്രാർഥിച്ചശേഷം യാത്ര തുടരാനായി ഞങ്ങൾ മുന്നോട്ട് നീങ്ങി.

ചോലത്തടത്തിൽനിന്ന് ചെറിയ മേടുകളിലേക്ക് കയറിയിറങ്ങി കുറേദൂരം നടന്നശേഷം ഒരു നിരപ്പിൽ എത്തിയപ്പോൾ ബുധിസിങ്ങ് നിന്നു. ദൂരെ, പാർവതീഭാഗ് അദ്ദേഹം ചൂണ്ടിക്കാണിച്ചപ്പോൾ ഞങ്ങൾ അതിയായി സന്തോഷിച്ചു. ഒരു യാത്ര അതിന്റെ അവസാനഘട്ടത്തിലേക്ക് എത്തുകയാണ്. നീണ്ടുകിടക്കുന്ന ഒരു കയറ്റമാണ് മുന്നിൽ. അതിന്റെ അവസാനഭാഗത്ത് ചക്രവാളം ഭൂമിയെ സ്പർശിച്ചപോലെയാണ് നിലകൊള്ളുന്നത്. ചെരിഞ്ഞുകിടക്കുന്ന ഈ പ്രദേശത്താകെ കൊച്ചുപുഷ്പങ്ങൾ വിടർന്നുനിൽക്കുന്നുണ്ട്. മഞ്ഞനിറത്തിലുള്ള പൂക്കളാണ് അധികമെങ്കിലും വെള്ള, വയലറ്റ് നിറങ്ങളിലുള്ളതും ഓരോ ഭാഗങ്ങളിൽ ഉണ്ട്. വെള്ളിപ്പുതപ്പ് പുതച്ച ഹിമപർവതനിരകളാണ് ചുറ്റും. പാർവതീഭാഗിന്റെ ഇടതുഭാഗത്താണ് ശ്രീകണ്ഠമഹാദേവ് പർവതനിര. അംബരചുംബികളാണ് ഈ ഭാഗത്തുള്ള ഹിമശൃംഗങ്ങൾ. ഇത്രയേറെ പർവതങ്ങൾ ചുറ്റും നിരന്നുനിൽക്കുന്ന ഒരു ഭൂവിഭാഗം ഹിമാലയത്തിൽ വേറെ ഉണ്ടെന്നു തോന്നുന്നില്ല. എങ്ങോട്ടു നോക്കിയാലും ഹിമഗോപുരങ്ങൾ മാത്രം.

ചെരിഞ്ഞുകിടക്കുന്ന നീണ്ട കയറ്റമായതിനാൽ ഒട്ടും ബുദ്ധിമുട്ട് അനുഭവപ്പെടില്ലായെന്നാണ് ആദ്യം കരുതിയത്. പക്ഷേ, അതൊരു തെറ്റായ ധാരണയായിരുന്നുവെന്ന് തുടക്കത്തിൽത്തന്നെ ബോധ്യമായി. കളിമണ്ണ് കലർന്ന

ഒരു തരം മണ്ണാണ് ഈ പ്രദേശം മുഴുവൻ. നനഞ്ഞ് കുതിർന്നുകിടക്കുന്നതിനാൽ ഓരോ അടി വയ്ക്കുമ്പോഴും തെന്നുന്ന അവസ്ഥയാണ്. തീർഥാടകർ സഞ്ചരിച്ച ഒരു ഒറ്റയടിപ്പാതയുണ്ടെങ്കിലും ചെളി കെട്ടിക്കിടക്കുന്നതുകൊണ്ട് വളരെ ബുദ്ധിമുട്ടാണ്. തുറ്റുതുറ്റായി, ഒരടിയോളം ഉയരത്തിൽ, വളർന്നുനിൽക്കുന്ന ചെടികൾക്കിടയിലൂടെകയറി നടക്കാമെന്നുവച്ചാൽ, ഭൂമിക്കടിയിൽനിന്ന് തലയുയർത്തി പുറത്തുവരാൻശ്രമിക്കുന്ന ഹിമാനികളാണ് സർവത്ര. ഹിമാനികളെ ഒരിക്കലും വിശ്വസിക്കാൻ പറ്റില്ല എന്നറിയാവുന്നതിനാൽ, മധ്യഭാഗത്തുകൂടിയുള്ള ഒറ്റയടിപ്പാതതന്നെ ഉപയോഗിക്കേണ്ടിവന്നു. ശ്രാവണസംക്രമം കഴിഞ്ഞ് ഒരാഴ്ചക്കുള്ളിൽ ഈ ഭാഗം മുഴുവനും ഹിമാനികളാൽ മൂടപ്പെട്ടുക്കിടക്കുമെന്ന് ബുധിസിങ്ങ് പറഞ്ഞപ്പോൾ, ഈ പാവം ചെടികളുടെ അവസ്ഥയെക്കുറിച്ച് ചിന്തിച്ചുപോയി. വിശ്രമത്തിന്നിടയ്ക്ക്, ഒരു പുഷ്പം നുള്ളിയെടുത്ത് പരിശോധിച്ചപ്പോൾ അത്ഭുതപ്പെട്ടു. അതിന്നുള്ളിലെ വിത്തുകളെല്ലാം മൂത്ത് പാകമായിക്കഴിഞ്ഞിരുന്നു. തങ്ങൾ അല്പായുസ്സികളാണെന്ന് ഇവയ്ക്കറിയാം. ഹിമാനികളുടെ അടിയിൽ ഈ വിത്തുകൾ ഭദ്രമായി ഇരിക്കുമെന്നും അടുത്ത സീസണിൽ ഹിമാനികൾ ഉരുകിയൊലിച്ചുകഴിയുമ്പോൾ വീണ്ടും പൊട്ടിമുളച്ചുപുറത്തുവരാമെന്നും ഇവർ കരുതുന്നുണ്ടാകുമോ?

പകുതിവഴി പിന്നിട്ടിട്ടും എങ്ങും എത്താത്ത പ്രതീതി. താഴെനിന്നു കണ്ടതിനെക്കാളും ദൂരം കൂടുതലുണ്ടെന്ന് ബോധ്യമായിക്കഴിഞ്ഞപ്പോൾ ലഘുഭക്ഷണം കഴിച്ച് കുറച്ചുനേരം വിശ്രമിക്കാനായി യാത്ര നിർത്തി. താഴെനിന്ന് ഒരു സംഘം തീർഥാടകർ ഇടതുഭാഗത്തുകൂടി കയറിവരുന്നതു കണ്ടപ്പോൾ ആ വഴിയെക്കുറിച്ച് ബുധിസിങ്ങിനോട് ആരാഞ്ഞു. കയറ്റത്തിന്റെ ഇടതുഭാഗത്തുകൂടിയുള്ള വഴി നയൻഗംഗാ നദിയുടെ ഓരത്തുകൂടിയാമെന്നും സ്ഥിരമായി മണ്ണിടിച്ചിൽ സംഭവിക്കുന്ന മാർഗമായതിനാലാണ് ഈ വഴി ഉപയോഗപ്പെടുത്താൻ തീരുമാനിച്ചതെന്നും അദ്ദേഹം മറുപടി പറഞ്ഞു. തെളിഞ്ഞ അന്തരീക്ഷമല്ലെങ്കിലും കഴിഞ്ഞ ദിവസങ്ങളിലേതുപോലെ മൂടിക്കെട്ടി നിന്നില്ലായെന്നത് ആശ്വാസമായി. പക്ഷേ, തണുപ്പ് അതിരൂക്ഷമായിക്കൊണ്ടിരുന്നു. പതിനഞ്ച് മിനിറ്റ് വിശ്രമിച്ചശേഷം യാത്ര തുടർന്നു. മുകളിലോട്ട് എത്തുന്തോറും കിതപ്പും ക്ഷീണവും കൂടിക്കൂടിവന്നു. അവസാനത്തെ നൂറടിയോളം ദൂരം കുത്തനെയായതിനാൽ എല്ലാ ഊർജവും വിനിയോഗിക്കേണ്ടിവന്നു. രണ്ടുമണി കഴിഞ്ഞപ്പോൾ ഞങ്ങൾ നിരപ്പിൽ കാലുകുത്തി.

ക്ഷീണിച്ച് അവശനായിപ്പോയെങ്കിലും പാർവതീഭാഗിന്റെ പ്രഥമ ദർശനം മനസ്സിനെ കുളിരണിയിച്ചു. അതിവിശാലമായ ഒരു നിരപ്പാണ് ഈ സ്ഥലം. ശ്രീകണ്ഠ്മഹാദേവ്പർവതത്തിന്റെ താഴ്‌വരപ്രദേശമാണ് ഇത്. ഉയർന്നുനിൽക്കുന്ന കൊച്ചുമേടുകൾ ഇരുവശത്തും ഉണ്ടെങ്കിലും മൊത്തത്തിൽ നിരപ്പായ ഒരു പ്രതലമാണിത്. നേരെ മുൻവശത്തും ഇടത്തും ഒരു കോട്ടപോലെ പർവതനിരകളാണ്. അതിൽ ചക്രവാളത്തെ മുട്ടിയുരുമ്മിയപോലെ നിൽക്കുന്ന ഒരു പർവതം ഹിമവിമുക്തമാണ്. വലതുവശത്ത് വിശാലമായ

താഴ്‌വരയാണ്. അതു കഴിഞ്ഞാൽ ഉടനീളം ഹിമപർവതനിരയും. നിരപ്പിലും, വിദൂരമായ താഴ്‌വരവരേയും പച്ചക്കാർപ്പറ്റുവിരിച്ചപോലെ പുല്ല് വളർന്നുകിടക്കുന്നതിനാൽ അസുലഭമായൊരു ദൃശ്യവിരുന്നാണ് പ്രകൃതി ഇവിടെയൊരുക്കിയിരിക്കുന്നത്. തെളിഞ്ഞ അന്തരീക്ഷമാണെങ്കിൽ ഇതൊന്നുകൂടി ദീപ്തിമത്തായി മാറിയേനെ എന്നു തോന്നി. മഞ്ഞിന്റെ സാമ്രാജ്യത്തിൽ എത്തിച്ചേർന്നതോടെ തണുപ്പ് അതിരൂക്ഷമായിത്തീർന്നു.

നിരപ്പിൽക്കൂടി ഞങ്ങൾ സാവധാനം മുന്നോട്ട് നടന്നു. ഇരുവശത്തുമായി ധാരാളം കൂടാരങ്ങൾ കെട്ടിയിട്ടുണ്ട്. മിക്കതിലും തീർഥാടകരുമുണ്ട്. ഇവിടത്തെ സമ്പ്രദായമനുസരിച്ച് കൂടാരത്തിൽ താമസസൗകര്യം മാത്രമെയുള്ളൂ. ഭക്ഷണം പുറത്തുള്ള ഢാബകളിൽനിന്ന് കഴിക്കണം. ഢാബകളിൽ സ്ഥലസൗകര്യം വളരെ കുറവായതിനാൽ ഭക്ഷണം പുറത്തിരുന്ന് കഴിക്കുകയാണ് ചെയ്യുന്നത്. കുറച്ചുദൂരം മുന്നോട്ട് നടന്നപ്പോൾ ഒരൊഴിഞ്ഞ കൂടാരം കണ്ടെത്തി. ആറുപേർക്ക് താമസസൗകര്യമുള്ള ഈ ചെറിയ കൂടാരത്തിൽ ഒരാൾക്ക് ഒരു ദിവസം താമസിക്കാൻ 175 രൂപയാണ് ഈടാക്കുന്നത്. മറ്റാരേയും താമസിപ്പിക്കില്ല എന്ന വ്യവസ്ഥയിൽ മൊത്തം 2000 രൂപ കൊടുത്ത് 2 ദിവസത്തേക്ക്‌വേണ്ടി, ഞങ്ങൾ ഈ കൂടാരം വാടകയ്ക്കെടുത്തു. നിലത്ത് ചൗക്കാളം വിരിച്ച് അതിനു മുകളിൽ കട്ടിയുള്ള കമ്പിളി രണ്ടായി മടക്കിയിട്ടതു കാരണം കിടപ്പ് സുഖമാകുമെന്നു തോന്നി. കിടക്കസ്സ്പോഞ്ചികളും കമ്പിളിപ്പുതപ്പുകളും ആവശ്യാനുസരണം ഉപയോഗിക്കാം. ക്ഷീണം കലശലായിത്തോന്നിയതിനാൽ കുറച്ചു സമയം വിശ്രമിക്കാനായി ഞങ്ങൾ കിടന്നു.

അരമണിക്കൂർ കഴിഞ്ഞപ്പോൾ എഴുന്നേറ്റ് നിരപ്പിലൂടെ നടന്നു. കട്ടൻ ചായ അത്യാവശ്യമായിത്തോന്നിയതിനാൽ ഒരു ഢാബയിലേക്ക് കയറി. ഒരു പാക്കറ്റ് ബിസ്കറ്റ് വാങ്ങിക്കഴിച്ചുകൊണ്ട് ഞങ്ങൾ പുൽത്തകിടിയിൽ ചമ്രം പടിഞ്ഞ് ഇരുന്നു. വരുമ്പോൾ കണ്ടതിനേക്കാൾ കൂടുതൽ കൂടാരങ്ങൾ ഇതിനകം ഉയർന്നതായി കണ്ടു. യാത്രാമധ്യേ വളരെ അപൂർവമായി മാത്രമെ തീർഥാടക സംഘങ്ങളെ കണ്ടിരുന്നുള്ളൂ. പക്ഷേ, ഇവിടെയെത്തിയപ്പോൾ സ്ഥിതിയാകെ മാറിയപോലെ തോന്നി. കൂടുതൽ തീർഥാടകർ ദൂരെനിന്ന് കയറിവരുന്നതും കണ്ടു. പരമ്പരാഗത തീർഥയാത്രാപഥത്തിൽക്കൂടിയല്ലാതെ മറ്റുവഴികളിൽക്കൂടിയും തീർഥാടകർ എത്തുന്നുണ്ടെന്ന് ഉറപ്പായി. ഇത്രയധികം വൈവിധ്യത്തോടെകിടക്കുന്ന ഈ ബൃഹത്തായ പർവ്വതസാമ്രാജ്യത്തിൽ മറ്റ് യാത്രാ മാർഗങ്ങൾ ഉണ്ടാകുന്നത് തികച്ചും സ്വാഭാവികമാണ്. ചായ കുടിച്ച് ഉന്മേഷവാന്മാരായപ്പോൾ, നയൻസരോവർ ഭാഗത്തേക്ക് സഞ്ചരിക്കാൻ ഞങ്ങൾ തീരുമാനിച്ചു. മൂടിക്കെട്ടിയ അന്തരീക്ഷത്തിന്റെ സ്വഭാവം പെട്ടെന്ന് മാറുമെന്ന് അറിയാമായിരുന്നതിനാൽ അധിക ദൂരം പോകാൻ ഉദ്ദേശ്യമില്ലായിരുന്നു.

മുന്നോട്ട് പോകുന്തോറും തണുപ്പ് വല്ലാതെ വർധിച്ചു. ഞങ്ങൾ സഞ്ചരിക്കുന്ന മൈതാനത്തിന്റെ ഇടതുഭാഗം മുഴുവനും ഹിമക്കൊടുമുടികളാണ്. കറുത്തിരുണ്ട മേഘങ്ങൾക്കിടയിൽ മുട്ടിയുരുമ്മിയപോലെ നിലകൊള്ളുന്ന

തിനാൽ മുകൾഭാഗം ഒട്ടും വ്യക്തമല്ല. ഒരു കിലോമീറ്ററോളം ദൂരം മുന്നോട്ടു നടന്നപ്പോൾ ശ്രീ കണ്ഠ്മഹാദേവ് ശിവലിംഗം കാണപ്പെടുന്ന ഹിമപർവത നിര ബുധിസിങ്ങ് ചൂണ്ടിക്കാട്ടിത്തന്നു. തെളിഞ്ഞ അന്തരീക്ഷമാണെങ്കിൽ ശിവലിംഗത്തിന്റെ അഗ്രഭാഗം താഴെ നിന്നാൽ കാണാമെന്നും അദ്ദേഹം പറഞ്ഞു. ആ ഭാഗത്തേയ്ക്ക് നോക്കി നല്ലപോലെ പ്രാർഥിച്ചശേഷം ഞങ്ങൾ മടങ്ങിപ്പോന്നു.

കൂടാരത്തിൽ എത്തുന്നതിനുമുമ്പ് മഴ പെയ്തുതുടങ്ങുമെന്ന് ഉറപ്പായപ്പോൾ അവസാനത്തെ നൂറു മീറ്ററോളം ദൂരം ഞങ്ങൾക്ക് ഓടേണ്ടിവന്നു. ഇരമ്പിയാർത്തുവന്ന മഴ നിലത്തെത്തുമ്പോഴേക്കും ഒരുവിധത്തിൽ കൂടാരത്തിൽ എത്തുകയും ചെയ്തു. ശ്രാവണത്തിലെ മഴ തിമിർത്ത് പെയ്യുകയാണ്. നിരപ്പ് ഒട്ടാകെ ഇരുളടഞ്ഞുപോയി. ഇടവിട്ടിടവിട്ട് വീശിയടിച്ച കാറ്റിൽ കൂടാരം ആടിയുലഞ്ഞപ്പോൾ പരിഭ്രമിച്ചുപോയി. ഇടിമിന്നൽ തുടരെ തുടരെ ഉണ്ടായെങ്കിലും ഇടിവെട്ട് ഉണ്ടായില്ല എന്നതുകൊണ്ട് സമാധാനം തോന്നി. വീശിയടിക്കുന്ന കാറ്റിൽക്കൂടി കൂടാരത്തിനകത്തേക്ക് വെള്ളം ചീറിയെത്തുമെന്ന അവസ്ഥ സംജാതമായപ്പോൾ മുൻഭാഗത്തെ പ്ലാസ്റ്റിക്ഷീറ്റ് താഴ്ത്തിക്കെട്ടി ഭദ്രമാക്കി. കിടക്കസ്സഞ്ചികൊണ്ടും കമ്പിളിപ്പുതപ്പുകൊണ്ടും മൂടിപ്പുതച്ച്, മഴയുടെ താളം ആസ്വദിച്ച്, വെറുതെ കണ്ണടച്ച് കിടക്കുമ്പോൾ പലതും ചിന്തിച്ചുപോയി. ഭാരതഭൂമിയുടെ ഏറ്റവും വടക്കുഭാഗത്ത്, ജന്മനാട്ടിൽനിന്ന് 4500 -ൽപ്പരം കിലോമീറ്റർ ദൂരെ, പർവതനിരകളാൽ ചുറ്റപ്പെട്ടുകിടക്കുന്ന ഒരു ഹിമസാമ്രാജ്യത്തിൽ, പ്രകൃതിയുടെ എല്ലാവിധ താണ്ഡവങ്ങളും സഹിച്ച്, ഒരു കൊച്ചുകൂടാരത്തിൽ മലർന്നുകിടക്കുകയാണെന്ന ചിന്ത മനസ്സിനെ തരളമാക്കി. എത്രയെത്ര യാത്രകൾ.... മരണത്തെ മുഖാമുഖം ദർശിച്ച എത്രയെത്ര സന്ദർഭങ്ങൾ.... ഒരു യാത്ര കഴിയുമ്പോൾ ചിന്തിക്കും, ഇനി വേണ്ട, വേണ്ട. പക്ഷേ, ഒരു നിയോഗംപോലെ വീണ്ടും യാത്ര. എല്ലാം നേടിയെന്ന് അഹങ്കരിച്ചില്ലേ, ഒരു കാലത്ത്. ആശിച്ചതൊന്നും നിലനിന്നില്ല. മായയുടെ ഈ ലോകത്തിൽ ആശിക്കുന്നതൊക്കെ ഭ്രമത്തിന്റെ ഒരു ഭാഗമാണെന്നല്ലേ അർഥം? ഭൂമിയെ അധിവാസയോഗ്യമാക്കിയ ആ കാലത്ത്തന്നെ സൃഷ്ടികർത്താവ് ഇതിനെ ട്യൂൺഡ് (TUNED) ആക്കിവച്ചിട്ടുണ്ട്. ഓരോ ജീവാത്മാവിനും ഈ ട്യൂണിങ്ങ് ബാധകമാണ്. അതനുസരിച്ചു മാത്രമെ ഇവിടെ എന്തും സംഭവിക്കുകയുള്ളൂ. ഭ്രമവും ഇതിന്റെയൊരു ഭാഗം മാത്രമാണ്. ഭ്രമത്തിൽനിന്ന് മോചനം നേടുവാനായാൽ, മായയിൽനിന്ന് മോചനമായി. മായ മറയുന്നതോടെ ഈശ്വരചൈതന്യം തെളിയുന്നു. ജഗത് മിഥ്യയാണെന്നും, ബ്രഹ്മം മാത്രമാണ് സത്യവും ശാശ്വതവുമെന്ന് അറിയുകയും ചെയ്യുന്നു.

ഒരു മണിക്കൂറിലധികം പെയ്തശേഷം മഴ നിലച്ചു. പുറത്തു കടന്ന് നോക്കിയപ്പോൾ അന്തരീക്ഷം തെളിയുന്നതാണ് കണ്ടത്. കാറ്റും നിലച്ചിരുന്നു. സമയം 6 മണി കഴിഞ്ഞുവെങ്കിലും ഹിമശൃംഗങ്ങൾ ജ്വലിക്കുന്നതുപോലെ നിന്നു. മഴക്കാറുകൾ പെയ്തൊഴിഞ്ഞതോടെ ശ്രാവണ സന്ധ്യ മനോഹരിയായി. കൂടാരങ്ങൾക്കിടയിൽക്കൂടി സായാഹ്നസഞ്ചാരംപോലെ വെറുതെ നടക്കു

മ്പോൾ രാജേഷ് ചൗഹാനെയും സംഘത്തെയും കണ്ടുമുട്ടി. കുശലാന്വേഷണങ്ങൾക്കുശേഷം തൊട്ടടുത്ത ഢാബയിൽനിന്ന് ഞങ്ങളെല്ലാവരും കട്ടൻചായ കുടിച്ചു. തങ്ങളുടെ കൈവശമുള്ള മധുരപലഹാരങ്ങൾ ഒരു തളികയിൽ എനിക്കായി വച്ചുതന്നപ്പോൾ, ഒരു കഷണം പഞ്ചാബി ഹൽവ മാത്രം എടുത്ത് തൃപ്തിപ്പെട്ടു. ശ്രാവണ സംക്രമത്തിന് സാക്ഷ്യംവഹിക്കാൻ തന്റെ സംഘത്തിൽനിന്ന് പകുതിയോളം തീർഥാടകർമാത്രമെ മുകളിലേക്ക് കയറുന്നുള്ളൂവെന്ന് രാജേഷ് പറഞ്ഞു. ബാക്കിയുള്ളവർ താഴെ വിശ്രമിക്കും. അവരെല്ലാം വളരെ ക്ഷീണിതരായതിനാലാണ് ഇങ്ങനെ തീരുമാനിച്ചത്. അടുത്ത ദിവസം 8 മണി കഴിഞ്ഞ് നയൻസരോവർവരെ യാത്രചെയ്യാൻ തീരുമാനിച്ചിട്ടുണ്ട്. അവരുടെകൂടെ വരുവാൻ അദ്ദേഹം തികഞ്ഞ മര്യാദയോടെ ക്ഷണിച്ചപ്പോൾ, അങ്ങനെയാകാമെന്ന് ഞാൻ സമ്മതിച്ചു.

പെട്ടെന്നാണ് നിരപ്പിൽ ആഹ്ലാദസൂചകമായ ആർപ്പുവിളി മുഴങ്ങിയത്. ചൂളമടികളും, 'ശ്രീകണ്ഠ് മഹാദേവ് കി ജയ്', 'ജയ് ഭോലെനാഥ്' വിളികളുംകൊണ്ട് അന്തരീക്ഷം മുഖരിതമായി. ഢാബക്കാരും പോർട്ടർമാരും തീർഥാടകരും അടുത്തുള്ള മേടുകളിൽ കയറിനിന്ന്, കൈകൂപ്പി, ആനന്ദാവേശത്തിൽ തുള്ളിച്ചാടുകയാണ്. ഞങ്ങളും തിടുക്കത്തിൽ അങ്ങോട്ടെത്തി. ശ്രീകണ്ഠ് മഹാദേവന്റെ രൂപം മുകളിൽ തെളിഞ്ഞതാണ് ഈ ആഹ്ലാദത്തിന്റെ കാരണമെന്ന് അടുത്തെത്തുന്നതിനു മുമ്പുതന്നെ അറിയാമായിരുന്നു. അങ്ങുദൂരെ, ഹിമപർവതത്തിന്റെ മധ്യത്തിലെവിടെയോയായി, പത്തടിയോളം ഉയരത്തിൽ, ഒട്ടും മഞ്ഞില്ലാത്ത ഒരു കരിങ്കൽ സ്തൂപം ഉയർന്നുനിൽക്കുന്നു. ശ്രീകണ്ഠ്മഹാദേവ് കൈലാസത്തിലെ ശിവലിംഗത്തിന്റെ അഗ്രഭാഗമാണ് ഇത്. മഞ്ഞിൻശകലങ്ങൾ ശിവലിംഗത്തെ ഇടയ്ക്കെല്ലാം മറയ്ക്കുന്നുണ്ടെങ്കിലും, അത് മാറിപ്പോകുമ്പോൾ രൂപം വ്യക്തമാണ്. സംക്രമദിവസം കാലാവസ്ഥ പ്രതികൂലമായാൽ മുകളിലേക്ക് കയറാൻ സാധിക്കില്ലെന്നാണ് പരിചയസമ്പന്നരായ തദ്ദേശീയർ പറയുന്നത്. നാളത്തെ കാലാവസ്ഥയെക്കുറിച്ചും ഉറപ്പൊന്നും ഇല്ലാത്തതിനാൽ, ദർശനം സാധ്യമാകുന്നതുവരെ മേടിന്റെ മുകളിൽ ഇരിക്കുവാൻ ഞങ്ങൾ തീരുമാനിച്ചു. പഞ്ചാക്ഷരി ജപിച്ചും ശിവ-ദേവീ സ്തോത്രങ്ങൾ ഉരുവിട്ടും കൈകൂപ്പി ഇരുന്നപ്പോൾ വല്ലാത്ത നിർവൃതി. ഏഴു മണി കഴിഞ്ഞപ്പോൾ മൂടൽമഞ്ഞ് ശക്തമായി. അതോടെ ആ ഭാഗം മുഴുവനും മഞ്ഞിലമരുകയും ചെയ്തു.

ഏഴരമണികഴിഞ്ഞപ്പോൾ ഢാബയിൽനിന്ന് ഭക്ഷണം കിട്ടി. റോട്ടിയോടൊപ്പം കഴിക്കാൻ വൻപയർ കറിയും ഉരുളക്കിഴങ്ങ് സബ്ജിയുമായിരുന്നു വിഭവങ്ങളായി തന്നത്. ഭക്ഷണത്തിന്റെ വിലയായി ഒരാളിൽനിന്ന് വാങ്ങിക്കുന്നത് 75 രൂപയാണ്. ഇത്രയും ഉയരത്തിൽ ഈ സംഖ്യ ഒട്ടും അധികമായി എനിക്ക് തോന്നിയില്ല. നാളത്തെ ദിവസം വിശ്രമദിനമായതിനാൽ മതിവരുവോളം ഉറങ്ങാനാണ് ഭൂപീന്ദറും അനിൽകുമാറും തീരുമാനിച്ചത്. നയൻസരോവർ യാത്രക്ക് ബുധിസിങ്ങ് മാത്രമെ എന്റെ കൂടെ വരുന്നുള്ളൂവെന്നും തീരുമാനിച്ചു.

തണുപ്പുകൊണ്ട് ദേഹം കിടുകിടാ വിറച്ചുകൊണ്ടിരുന്നതിനാൽ കട്ടിയേറിയ കമ്പിളിവസ്ത്രങ്ങൾ ധരിച്ചു. കിടക്കസ്സഞ്ചിയിലേയ്ക്ക് കയറിക്കിടന്ന് രണ്ട് കമ്പിളികൊണ്ട് പുതച്ചിട്ടും തണുപ്പിന് ശമനം തോന്നിയില്ല. മൂന്നാമതൊന്നു കൂടി പുതച്ചപ്പോൾ മാത്രമെ അല്പം ആശ്വാസം തോന്നിയുള്ളൂ. പ്രാർഥിച്ച ശേഷം നിദ്രയെ കാംക്ഷിച്ചുകിടക്കുമ്പോൾ, ശ്രീകണ്ഠ്മഹാദേവന്റെ തിരുസന്നിധിയുടെ തൊട്ടുതാഴെയാണ് കിടക്കുന്നതെന്ന ചിന്ത മനസ്സിനെ കോൾമയിർകൊള്ളിച്ചു.

## VIII

6 മണി കഴിഞ്ഞപ്പോഴാണ് ഉണർന്നെഴുന്നേറ്റത്. ബുധിസിങ് സ്ഥലംവിട്ടതായി കണ്ടു. ചായ കിട്ടുമോ എന്നറിയാനായി ഢാബയിലേക്ക് ചെന്നപ്പോൾ ബുധിസിങ്ങും അവിടെയുണ്ടായിരുന്നു. രാജേഷും കൂട്ടുകാരും താമസിയാതെ എത്തി. ചൂടുള്ള കട്ടൻചായ കുടിയ്ക്കുമ്പോൾ ഞാൻ ചുറ്റുപാടും ശ്രദ്ധിച്ചു നോക്കി. പർവതമുകളിൽ കനത്ത മൂടൽമഞ്ഞ്കെട്ടിനിൽക്കുകയാണ്. അന്തരീക്ഷം തികച്ചും തെളിഞ്ഞതാണെന്ന് പറയാൻവയ്യ. ഉദയം നേരത്തെ കഴിഞ്ഞിരുന്നുവെങ്കിലും മലമുകളിലെ സൂര്യന്റെ സ്ഥാനം വ്യക്തമല്ല. ഉച്ചകഴിഞ്ഞാൽ മഴ ഉറപ്പാണെന്നാണ് ഢാബക്കാരൻ പറഞ്ഞത്. നയൻസരോവർ ഭാഗത്ത് മുഴുവനും ഹിമാനികളാണെന്നും മഴ പെയ്യുമ്പോൾ അതിൽക്കൂടി യാത്ര ചെയ്യുന്നത് അപകടമാണെന്നും ഉച്ചയ്ക്കുമുമ്പായി തിരിച്ചുവരുന്നതാണ് നല്ലതെന്നും അദ്ദേഹം തുടർന്നു പറഞ്ഞു.

തണുത്ത് മരവിച്ചുപോകുന്ന തണുപ്പായിരുന്നുവെങ്കിലും പല്ലുതേപ്പും ദേഹശുദ്ധിവരുത്തലും മറ്റും കഴിച്ച് 8 മണിയ്ക്കു മുമ്പായിത്തന്നെ ഞാനും ബുധിസിങ്ങും തയ്യാറായി. രാജേഷിന്റെ സംഘത്തിൽ രണ്ടു സഹായികളടക്കം പത്തുപേരാണ് ഉണ്ടായിരുന്നത്. ചായ തിളപ്പിച്ചെടുക്കാനുള്ള സന്നാഹങ്ങളോടെയാണ് ഇവർ വന്നത്. ഢാബയിൽനിന്ന് പ്രാതൽ പൊതിഞ്ഞുവാങ്ങിയ ശേഷം 8 മണി കഴിഞ്ഞപ്പോൾ യാത്ര തുടങ്ങി. പച്ചക്കാർപറ്റുവിരിച്ചപോലെ കിടക്കുന്ന നിരപ്പിൽകൂടിയും, ചെറിയ മേടുകളിന്മേൽക്കൂടി കയറിയിറങ്ങിയും ഒരു കിലോമീറ്റർ സഞ്ചരിച്ചപ്പോൾ കുറച്ചുസമയം വിശ്രമിച്ചു. ഇത്രയും ദൂരം വരെ കഴിഞ്ഞ ദിവസം ഞങ്ങളുടെ സംഘം വന്നിരുന്നു. ശ്രീകണ്ഠ്മഹാദേവ് പർവതനിര ഒട്ടാകെ മൂടൽമഞ്ഞാൽ മൂടിക്കിടക്കുന്നതിനാൽ ശിവലിംഗദർശനം ഒട്ടും സാധ്യമായില്ല.

മുന്നോട്ട് പോകുന്തോറും ഭൂപ്രകൃതിയിൽ വല്ലാത്ത മാറ്റംവന്നു. ഹിമപർവതങ്ങളുടെ അടുത്തേക്ക് അടുക്കുന്തോറും ഒരത്ഭുതലോകത്തിലേക്ക് എത്തിച്ചേർന്ന പ്രതീതിയായി. താഴ്ന്നിറങ്ങിക്കിടക്കുന്ന വിശാലമായതാഴ്വരകളും മഞ്ഞാൽ മൂടിക്കിടക്കുന്ന പർവതനിരകളും നിറഞ്ഞതാണ് ഈ പ്രദേശം മുഴുവനും. ഇവിടന്നങ്ങോട്ട് കല്ലുവീഴ്ച സ്ഥിരമായി സംഭവിക്കുന്ന മേഖലയാണ്. മഞ്ഞുമൂടിക്കിടക്കുന്ന കരിങ്കൽ ശൈലങ്ങളിൽനിന്നും, മണ്ണും കല്ലും ഇടകലർന്നുകിടക്കുന്ന മറ്റു പർവതങ്ങളിൽനിന്നും ഈ താഴ്വരയിലേയ്ക്ക്

വമ്പൻ കല്ലുകൾപതിക്കുന്നു. കൂടുതൽ മുന്നോട്ടുപോകുന്തോറും കല്ലുവീഴ്ച നേരിൽ കാണുവാനും കഴിഞ്ഞു. തുടർച്ചയായി പെയ്യുന്ന മഴകാരണം മണ്ണിന് കനം വർധിക്കുന്നതിനാലും മണ്ണ് ഒലിച്ചുപോകുന്നതിനാലും കല്ലുവീഴ്ച മഴക്കാലത്ത് വർധിക്കുന്നു. നിരന്തരമായി കുമിഞ്ഞുകൂടുന്ന മഞ്ഞ്, പാറകളിൽ വിള്ളലുകൾ ഉണ്ടാക്കുമ്പോഴാണ് കരിങ്കൽശൃംഗങ്ങളിൽ ഇടിച്ചിലുണ്ടാക്കുന്നത്. ഇത്തരം വിശാലമായ താഴ്വരകളിൽ കല്ലുവീഴ്ചയുണ്ടാകുമ്പോൾ, കരുതലോടെ നടന്നാൽ, ഒഴിഞ്ഞുമാറുവാൻ വലിയ പ്രയാസമൊന്നുമില്ല. പർവതമുകളിൽനിന്ന് ഊക്കോടെ താഴേക്ക് പതിക്കുന്ന കല്ലുകൾ, താഴെയുള്ള പ്രതലങ്ങളിൽതട്ടി, ഗതിമാറി, താഴെ എത്തുമ്പോഴേക്കും വേഗത കുറഞ്ഞ്, നിരുപദ്രവമായ വിധത്തിൽ മൈതാനഭാഗങ്ങളിൽ എത്തിനിൽക്കുന്നു. പക്ഷേ, വീതികുറഞ്ഞ വഴികളിൽകൂടി സഞ്ചരിക്കുമ്പോൾ ഒഴിഞ്ഞുമാറാൻ യാതൊരു നിവൃത്തിയുമില്ലാതെ അപകടത്തിൽപെട്ടുപോകുന്നു. ഒരു പർവതഭാഗം മുഴുവനും ഇടിഞ്ഞു താഴെ പതിയ്ക്കുമ്പോഴും യാത്രക്കാർ നിസ്സഹായരാണ്.

കല്ലുവീഴ്ച തുടർന്നു കൊണ്ടിരിക്കുന്നതിനിടയ്ക്ക്, നിന്നും, ഒഴിഞ്ഞുമാറിയും, വലിയ കല്ലുകളിന്മേൽക്കൂടി കയറിയിറങ്ങിയും, ഒരടി മാത്രം വീതിയുള്ള പഴുതുകളിൽക്കൂടി ഞെരുങ്ങിനീങ്ങിയും ഞങ്ങൾ ബഹുദൂരം മുന്നോട്ട് നടന്നു. നയൻസരോവറിലേയ്ക്കുള്ള 3 കിലോമീറ്ററിന്റെ മുക്കാൽഭാഗവും പിന്നിട്ടപ്പോൾ ഹിമാനികളുടെ സാമ്രാജ്യത്തിലേക്ക് എത്തിച്ചേർന്നു. തണുപ്പ് അതിരൂക്ഷമായിക്കഴിഞ്ഞിരുന്നു. മഞ്ഞുമലകളിൽനിന്നുള്ള തണുത്ത കാറ്റും കൂടിയായപ്പോൾ ദേഹം വിറച്ചു തുടങ്ങി. നാളെ രാവിലെ ഈ വഴിയിൽക്കൂടി വീണ്ടും വരണമെന്നിരിക്കെ, ഹിമാനികൾക്കിടയിൽക്കൂടിയുള്ള ഇപ്പോഴത്തെ യാത്ര ഒഴിവാക്കാൻ ഞങ്ങൾ തീരുമാനിച്ചു. വിശപ്പും ക്ഷീണവും കലശലായിക്കഴിഞ്ഞിരുന്നതിനാൽ പ്രാതൽ കഴിക്കാൻ തയ്യാറാവുകയും ചെയ്തു.

രാജേഷിന്റെ സഹായികളും ബുധിസിങ്ങുംകൂടി ചായ തിളപ്പിച്ചെടുക്കാനുള്ള ശ്രമം ആരംഭിച്ചു. ഇത്രയും ഉയർന്ന പ്രതലങ്ങളിൽ സ്പിരിറ്റ് സ്റ്റൗ മാത്രമേ പ്രവർത്തിക്കുകയുള്ളൂ.[1] മണ്ണെണ്ണ സ്റ്റൗവും വിറകും കത്താൻ ബുദ്ധിമുട്ടാണ്. മരവിച്ചുപോയ രോട്ടിയും കിഴങ്ങ് സബ്ജിയും കഴിച്ചശേഷം നൂറ് അടിയോളംമാത്രം ദൂരത്തിൽക്കിടക്കുന്ന ഹിമാനിയുടെ അടുത്തേയ്ക്ക് ഞാനും രാജേഷും നടന്നു. ഭൂമിക്കടിയിൽനിന്ന് പൊന്തിവന്ന അതിന്റെ രൂപം

1. ഇന്ധനം വായുവിലെ ഓക്സിജനുമായി ചേരുന്ന രാസപ്രവർത്തനത്തെയാണ് കത്തൽ എന്നു പറയുന്നത്. കത്തുന്ന പദാർത്ഥത്തിലെ തന്മാത്ര (മോളിക്യൂൾ - അണുപുഞ്ജം)യിലെ കാർബൺ അളവ് കുറവാണെങ്കിൽ, കത്തുമ്പോൾ കാർബൺ മുഴുവനും കാർബൺ ഡൈ ഓക്സൈഡായി മാറും. ഇതുകൊണ്ടാണ് പാചകവാതകം കത്തുമ്പോൾ പുകയില്ലാത്തതിനു കാരണം. മണ്ണെണ്ണയിലെ തന്മാത്രകളിലെ കാർബൺ ശതമാനം കൂടുതലായതിനാലാണ് മണ്ണെണ്ണ സ്റ്റൗ പുകഞ്ഞുകത്തുന്നത്. അപൂർണമായ കത്തൽ മൂലം കാർബൺ കരിയായി പുറത്തുവരുന്നു. സ്പിരിറ്റിൽ കാർബൺ അംശം വളരെ കുറവായതിനാൽ അവ പൂർണമായി കത്തുകയും പൂർണമായി $CO_2$ ആയി മാറുകയും ചെയ്യുന്നു. അനുഭവജ്ഞാനം കൊണ്ടാണ് മലകയറ്റക്കാർ സ്പിരിറ്റ് സ്റ്റൗ മാത്രം ഉപയോഗിക്കുന്നത്.

കണ്ടപ്പോൾ ഭയംതോന്നി. അരകിലോമീറ്ററിലധികം വിസ്തീർണ്ണത്തിൽ, ആ പ്രദേശമാകെ ഹിമാനികളാണ്. പലസ്ഥലത്തും നാല് അടിയിലധികം ഉയരമുണ്ട്. വിള്ളലുകളിൽക്കൂടി ചവിട്ടിക്കയറിവേണം ഈ ഭാഗങ്ങളിൽ സഞ്ചരിക്കാൻ. നാളെ പുലർച്ചസമയത്ത് ഈ ഭാഗങ്ങളിൽക്കൂടി യാത്രചെയ്യുമ്പോൾ അതീവക്ലേശമനുഭവിക്കേണ്ടിവരുമെന്ന് ഉറപ്പായി. നയൻസരോവർ കഴിഞ്ഞാൽ ഇടതു ഭാഗത്തായി കാണുന്ന, ഹിമം മൂടാതെകിടക്കുന്ന, പർവതമാണ് നാളെ കയറിക്കടക്കേണ്ടത്. കുത്തനെനിലകൊള്ളുന്ന ഈ പർവതരാജനെ കണ്ടപ്പോൾത്തന്നെ ഉള്ളൊന്ന് വിറച്ചു. ഈ ഹിമസാമ്രാജ്യത്തിൽ ഈ പർവതത്തിൽ മാത്രം ഒരുതരി മഞ്ഞെങ്കിലും ഇല്ലാത്തതെന്തേ? മടക്കയാത്രയിൽ ഇതേക്കുറിച്ച് രാജേഷിന്റെ പരിചയസമ്പന്നനായ പോർട്ടറോട് ഞാൻ ചോദിച്ചറിഞ്ഞു. ശ്രാവണസംക്രമം കഴിഞ്ഞാൽ പത്തുദിവസത്തിന്നുള്ളിൽ ഈ പ്രദേശമാകെ മഞ്ഞ് വന്നുമൂടും. അന്നേരം ഈ പർവതവും കനത്ത മഞ്ഞാൽ ആവരണംചെയ്യപ്പെട്ട് കിടക്കും. പാർവതീഭാഗും കഴിഞ്ഞ്, അങ്കുൻഷാ താഴ്വരവരേയും ഹിമസാമ്രാജ്യമായി മാറും. ഒരാഴ്ചകൂടി പിന്നിട്ടാൽ താച്ച്ടുവരെ മഞ്ഞ് വന്ന്മൂടും.

കട്ടൻചായ കുടിച്ചശേഷം തിരിച്ചുനടക്കുമ്പോൾ ഞാൻ ചിന്തിച്ചത് ഈ പർവതത്തിൽ സംഭവിക്കുന്ന അപൂർവ പ്രതിഭാസത്തെക്കുറിച്ചാണ്. ശ്രാവണസംക്രമത്തിന് ശ്രീകണ്ഠ്മഹാദേവ്കൈലാസത്തിൽ തീർഥാടകർക്ക് എത്തിച്ചേരാൻ പാകത്തിൽ മഞ്ഞ് ഒഴിഞ്ഞു നിൽക്കുകയാണെന്നല്ലേ ഇതിന്നർഥം? മഞ്ഞാൽ മൂടപ്പെട്ടുകിടക്കുകയാണെങ്കിൽ ഈ പർവതത്തെ മറികടക്കാൻ ആധുനികമായ മലകയറ്റ ഉപകരണങ്ങൾത്തന്നെവേണ്ടിവരും. പരിചയസമ്പന്നരായ ട്രക്കേഴ്സിനുപോലും ഇത് എളുപ്പമല്ലതാനും. ശ്രാവണസംക്രമ മുഹൂർത്തത്തിന് സാക്ഷ്യംവഹിക്കാൻ തന്റെ ഭക്തജനങ്ങൾ വന്നെത്തണമെന്ന് മഹാദേവൻ ആഗ്രഹിക്കുന്നുവെന്നല്ലേ ഇതിന്റെ ആത്മീയവശം?

തിരിച്ചുപോരുമ്പോൾ, ആനയേക്കാൾ വലിയൊരു കല്ല് ഞങ്ങളുടെ യാത്രാമാർഗത്തിലേക്ക് കുതിച്ചെത്തിയത് ഒട്ടൊരു സംഭ്രമത്തിന് ഇടവരുത്തി. ഡൈനാമിറ്റ് പൊട്ടുന്നപോലെയുള്ള ശബ്ദത്തോടെ കല്ല് താഴേക്ക് എത്തിയത് ഞൊടിയിടകൊണ്ടാണ്. പക്ഷേ ഞങ്ങളിൽനിന്നും അമ്പതടിയോളം അകലെയെത്തിയപ്പോൾ അത് പെട്ടെന്ന് നിന്നു. ഗമനത്തിനിടയ്ക്ക് അത് പൊട്ടിത്തകർന്ന് കഷണങ്ങളായിത്തീർന്നിരുന്നുവെങ്കിൽ ഒഴിഞ്ഞുമാറാൻ പ്രയാസപ്പെട്ടേനെ. നയൻസരോവറിലേക്കുള്ള യാത്രമധ്യേ, പത്തടിയിലധികം ഉയരമുള്ള ഈ കല്ല് ഒരു സ്മാരകശിലപോലെ ഇന്നും നിൽക്കുന്നുണ്ടാകാം.

12 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ തിരിച്ചെത്തി. അന്തരീക്ഷം ഇതിനകം കറുത്തിരുണ്ടുകഴിഞ്ഞിരുന്നു. റോട്ടിയും കിഴങ്ങുകറിയും ഉച്ചഭക്ഷണമായി കഴിച്ച് കൂടാരത്തിൽ വിശ്രമിക്കുമ്പോൾ ശക്തമായൊരു കാറ്റ് നിരപ്പിലുടനീളം ആഞ്ഞുവീശി. പുറത്തുവന്നു നോക്കിയപ്പോൾ കൂടാരങ്ങളുടെ മേൽക്കൂരകൾ വായുവിൽ പൊന്തിനിൽക്കുന്നതാണ് കണ്ടത്. ചിലതൊക്കെ കാറ്റിൽ പറന്നുപോകുകയുംചെയ്തു. ശക്തമായ വായുപ്രവാഹം കൂടാരത്തിനുള്ളിലേക്ക്

കടന്നതുകൊണ്ടാണ് ഇങ്ങനെ സംഭവിച്ചത്. ഞങ്ങളുടെ മേൽക്കൂരയും ഉയർന്നുപൊങ്ങിയെങ്കിലും പറന്നുപോയില്ല. ഓരോ സംഘവും തങ്ങളുടെ കൂടാരം പുനർനിർമ്മിക്കാൻ ശ്രമം ആരംഭിച്ചു. ഇതിന്നിടയിൽ മിന്നലും ഇടി വെട്ടും തുടങ്ങി. ഉയർന്നപ്രതലങ്ങളിൽ ഇടിവെട്ടിന് ശബ്ദം കൂടുതലാണ്. മിന്നലാണെങ്കിൽ അഗ്നിഗോളം പടർന്നുകയറുന്നപോലെയും. ഭൂമി പൊട്ടി പ്പിളരുന്നപോലെയുള്ള അതിഘോരമായ ഇടിവെട്ട് തുടരെത്തുടരെ സംഭവി ച്ചപ്പോൾ പാർവതീഭാഗ് സ്തംഭിച്ചപോലെയായി. മിന്നലിനോടൊപ്പം അതേ നിമിഷത്തിൽതന്നെ ഇടിവെട്ടുന്നതുകൊണ്ട് ആളപായത്തിനു സാധ്യതകൂ ടുതലാണ്. ഇത് സംഭവിക്കുന്നതാകട്ടെ, നിരപ്പിൽ, തൊട്ടുമുന്നിലും. മഴ കുറച്ചു സാവകാശംതന്നതുകൊണ്ട് കൂടാരങ്ങളുടെ കേടുപാടുകൾ തീർക്കാൻ സാവ കാശംകിട്ടി. ഹുങ്കാരശബ്ദത്തോടെ മഴയും എത്തിയതോടെ പാർവതീഭാഗിലെ താണ്ഡവം പൂർണമായി. മഴ അതിശക്തമായതോടെ, ഉലച്ചിൽ തട്ടിയിരുന്ന കൂടാരത്തിന്റെ പലഭാഗങ്ങളും ചോർന്നുതുടങ്ങി. മഴവെള്ളം വീഴാത്ത ഒരു ഭാഗത്ത് ഒതുങ്ങിക്കൂടിയിരുന്ന് ഞങ്ങൾ എല്ലാവരും പഞ്ചാക്ഷരി ജപിച്ചു.

മിന്നലും ഇടിവെട്ടും ഒരു മണിക്കൂറിന്നുള്ളിൽ നിലച്ചുവെങ്കിലും മഴ പൂർണ മായും നിലച്ചപ്പോൾ സമയം 4 മണി കഴിഞ്ഞിരുന്നു. നിലത്തുവിരിച്ചിട്ട ചൗക്കാളം പകുതിയോളം നനഞ്ഞുകുതിർന്നുകഴിഞ്ഞിരുന്നതിനാൽ അത് മാറ്റിയിടേണ്ടതുണ്ട്. കമ്പിളിവിരിക്കും നനവ് തട്ടിയിട്ടുണ്ട്. കൂടാരത്തിന്റെ കരാ റുകാരനെ അന്വേഷിച്ച് ബുധിസിങ്ങ് പോയപ്പോൾ ഞങ്ങൾ ചായ കുടിക്കാ നായി ധാബയിൽ ചെന്നു. രാജേഷ് ചൗഹാനും സംഘവും അവിടെ ഉണ്ടാ യിരുന്നു. വളരെ മടിച്ചിട്ടാണെങ്കിലും രാജേഷ് എന്റെ മുൻപാകെ ഒരഭ്യർഥന അവതരിപ്പിച്ചു. നാലുകൈലാസങ്ങളും നടന്നു പൂർത്തീകരിച്ച എന്റെ യാത്രാ നുഭവങ്ങൾ ഹ്രസ്വമായവിധത്തിൽ ഒന്നുകേട്ടാൽ കൊള്ളാമെന്നായിരുന്നു ഈ അഭ്യർഥന. ഞാൻ സമ്മതിച്ചപ്പോൾ അവർക്കെല്ലാം വളരെ സന്തോഷമായി. സംക്രമത്തിന്റെ തലേദിവസമായതിനാൽ പാർവതീഭാഗിൽ കൂട്ട പ്രാർഥന യുണ്ട്. പൂജാരിമാരുടെ നേതൃത്വത്തിൽ നടക്കുന്ന ഈ ദീപാരാധന 6 മണി കഴിഞ്ഞാൽ ആരംഭിക്കും. ശ്രാവണസംക്രമദിവസത്തെ യാത്ര സഫലമാകാ നാണ് ഈ ചടങ്ങ് നടത്തുന്നത്. ദീപാരാധനയ്ക്ക് മുമ്പ് എന്റെ യാത്രാനുഭ വങ്ങൾ പങ്കുവയ്ക്കാമെന്നുതീരുമാനിച്ച് അവരോടൊപ്പം രാജേഷിന്റെ കൂടാ രത്തിലേക്കു നടന്നു.

കൂടാരത്തിൽ മൂടിപ്പുതച്ച് ഇരുന്ന് ഞാൻ അവരോട് സംവദിച്ചു. തിബ ത്തിലെ കൈലാസ് – മാനസസരസ്സിനെയും, ഭാരതഭൂമിയിലെ ആദികൈലാ സത്തെയും കുറിച്ചറിയാനായിരുന്നു ഇവർക്കേറെ താൽപര്യം. ഹിമാചൽപ്ര ദേശത്തുകാരായിരുന്നിട്ടുകൂടി മണിമഹേഷ്, കിന്നർകൈലാസങ്ങളെക്കുറിച്ച് ഇവരിൽ ചുരുക്കം പേർക്കുമാത്രമേ അറിയാമായിരുന്നുള്ളൂ. ഹിമാലയസാ മ്രാജ്യത്തെക്കുറിച്ചും അവിടെ പല സ്ഥലങ്ങളിലായി ഇന്നും സ്ഥിതിചെയ്യുന്ന, വേദ – പുരാണേതിഹാസങ്ങളിൽ പരാമർശിക്കുന്ന, പവിത്രസ്ഥലങ്ങളെക്കു റിച്ചും സാമാന്യമായൊരു ജ്ഞാനം എന്നിൽക്കൂടി ലഭിച്ചപ്പോൾ എല്ലാവരും

ആശ്ചര്യഭരിതരായിപ്പോയി. ഹൃഷീകേശത്തെക്കുറിച്ചും അതിന് മുകളിൽ സ്ഥിതിചെയ്യുന്ന നാലു ധാമങ്ങളെക്കുറിച്ചും പരാമർശിക്കവെ, ഹൃഷീകേശിന്റെ നാമം 'ഋഷികേശ്' അല്ലേയെന്ന് ഗോപാൽശർമയെന്നൊരു വ്യക്തി സംശയം ഉന്നയിച്ചു. അത് ഹൃഷീകേശ് തന്നെയാണെന്ന് അദ്ദേഹത്തിന് സമർഥിച്ചുകൊടുക്കുകയും ചെയ്തു.[1] ലോകത്തിൽ ഏറ്റവും ഉയരംകൂടിയ പ്രതലത്തിൽ ആത്മീയപ്രഭാഷണംനടത്തിയ വ്യക്തി, ഒരുപക്ഷേ ഞാനായിരിക്കുമെന്ന് രാജേഷ് അഭിപ്രായപ്പെട്ടപ്പോഴാണ് പാർവതീഭാഗിന്റെ ഉയരത്തെക്കുറിച്ച് ബോധവാനായത്.

6 മണി കഴിഞ്ഞപ്പോൾ പൂജയ്ക്കും ദീപാരാധനയ്ക്കുമുള്ള ഒരുക്കങ്ങൾ തുടങ്ങി. അന്തരീക്ഷലക്ഷണം ശുഭമല്ലാത്തതിനാൽ എല്ലാം തിടുക്കത്തിൽ ചെയ്യേണ്ടിവന്നു. 150നു താഴെ തീർഥാടകർമാത്രമേ എത്തിച്ചേർന്നിട്ടുള്ളു എന്നു കണ്ടപ്പോൾ എനിക്ക് വിഷമംതോന്നി. കൂടുതൽ ഭക്തജനങ്ങൾ അടുത്ത ദിവസം എത്തിച്ചേരുമെന്ന് സമാധാനിക്കുകയും ചെയ്തു. പൂജാരിമാർ ചൊല്ലിത്തന്ന സ്തോത്രങ്ങൾ എല്ലാവരും ചേർന്ന് ഏറ്റുചൊല്ലി. ദീപാരാധനപൂജ ചെയ്തുകൊണ്ടിരിക്കെ മഴ തുള്ളിയിട്ടുതുടങ്ങി. നെയ്യൊഴിച്ച് കത്തിച്ച ചിരാതുകൾ പൂർണമായും കത്തിത്തീരാനുള്ള സാവകാശം മഴ തന്നതിനാൽ എല്ലാം ഭംഗിയായി കലാശിച്ചു. പ്രസാദവിതരണം നടന്നുകൊണ്ടിരിക്കെ മഴ ശക്തമാകുകയുംചെയ്തു.

രാജേഷ് ചൗഹാന്റെ കൂടാരത്തിൽവച്ച് അടുത്ത ദിവസത്തെ യാത്രാപരിപാടി ആസൂത്രണംചെയ്തു. അദ്ദേഹത്തിന്റെ പോർട്ടർമാർ നിരവധിതവണ മുകളിൽപോയിട്ടുള്ള പരിചയസമ്പന്നരാണ്. മധ്യവയസ്സു പിന്നിട്ട ഇവർക്ക് ഇവിടത്തെ ഓരോ സ്പന്ദനവും മനഃപാഠമാണ്. അവർ കാര്യങ്ങൾ വിശദീകരിച്ചുതന്നു. അഞ്ചരമണിക്ക് നയൻസരോവറിൽ എത്തണമെങ്കിൽ, മൂന്നുമണിക്ക് പാർവതീഭാഗിൽനിന്ന് യാത്രതിരിക്കണം. ബലികർമങ്ങൾ ചെയ്തശേഷം കൃത്യം ആറ് മണിക്ക് കയറ്റം കയറാൻ തുടങ്ങണം. ലഗ്ഗേജ് കഴിയാവുന്നത്ര കുറയ്ക്കുക. കൂടുതൽ കമ്പിളി വസ്ത്രങ്ങൾ, മരുന്നുകൾ, ടോർച്ച്, ലഘുഭക്ഷണപദാർഥങ്ങൾ, വെള്ളം, കറുത്ത കണ്ണട, മഴക്കോട്ട് എന്നിവ നിർബന്ധമായും കൈവശമുണ്ടായിരിക്കണം. പ്രാതൽ ഢാബക്കാർ പൊതിഞ്ഞുതരുമെങ്കിലും കൈലാസനാഥനെ ദർശിച്ചശേഷംമാത്രം കഴിക്കുകയെ

---

1 ഹൃഷീകം = ജ്ഞാനേന്ദ്രിയം. ഹൃഷീകേശൻ (ഹൃഷീക+ഈശ)= മഹാവിഷ്ണു.

"ഹൃഷീകാണിന്ദ്രിയാണ്യാഹു
സ്തേഷാമീശോയതോഭവാൻ
ഹൃഷീകേശസ്തതോ വിഷ്ണോ
ഖ്യാതോദേവേഷു കേശവഃ"

ഇന്ദ്രിയങ്ങളെ നിയന്ത്രിക്കുന്നവൻ; സൂര്യചന്ദ്രരൂപനായിരിക്കുന്ന യാതൊരുവന്റെ കേശങ്ങൾ (രശ്മികൾ) ജഗത്തിന് ഹർഷമുണ്ടാക്കുന്നുവോ അവൻ – ശ്രീകൃഷ്ണൻ.

ന്നതാണ് കീഴ്‌വഴക്കം. ഒരു മാസത്തെയെങ്കിലും വ്രതാനുഷ്ഠാനമില്ലാത്തവർ മുകളിലേക്ക് കയറരുത്. അങ്ങനെയുള്ളവർ വന്നാൽ അത് മറ്റുള്ളവർക്കു കൂടി ദുരന്തങ്ങൾ വരുത്തിവച്ചേക്കാം. പൂർവകാല അനുഭവങ്ങൾ അതാണ്.

മഴ മിതമായ തോതിൽ പെയ്തുകൊണ്ടിരുന്നതിനാൽ ധാബയിലെ ജോലിക്കാർ ഭക്ഷണം കൂടാരത്തിൽ എത്തിച്ചുതന്നു. അന്തരീക്ഷം തണുത്തു മരവിച്ചതുകൊണ്ട്, ഭക്ഷണവും അതുപോലെത്തന്നെയായിരുന്നു. കൂടാരത്തിന്റെ തകരാറുകൾ ജോലിക്കാർവന്ന് പരിഹരിച്ചിരുന്നു. നനഞ്ഞ ചൗക്കാളവും കമ്പിളിയും മാറ്റിയിടുകയുംചെയ്തിട്ടുണ്ട്. കൂടെ കൊണ്ടുപോകാനുള്ള ബാഗിൽ സാധനങ്ങൾ അടക്കിവെച്ചശേഷം ഞങ്ങൾ ഉറങ്ങാൻ തയ്യാറെടുത്തു. എല്ലാവിധ വേഷവിധാനങ്ങളും അണിഞ്ഞ്, പ്രാർഥിച്ചശേഷം ശാന്തനായി കിടക്കുമ്പോൾ ശ്രീകണ്ഠ് കൈലാസനാഥന്റെ ദിവ്യസന്നിധിയായിരുന്നു ഭാവനയിൽ കണ്ടത്.

## IX

ഭയാനകമായ ഒരു ശബ്ദംകേട്ടിട്ടാണ് ഉണർന്നത്. ഉണർന്ന് ബോധത്തിലേക്ക് വന്നശേഷവും ശബ്ദത്തിന്റെ അലയടികൾ വ്യക്തമായി കേട്ടു. കൂടാരത്തിന് മുകളിലേക്ക് ചരൽവാരി എറിയുന്നതുപോലെ 'പരപരാ' ശബ്ദങ്ങളും ഉണ്ടായി. എന്താണ് സംഭവിച്ചതെന്ന് അറിയാനായി എഴുന്നേറ്റിരുന്ന് ശ്രദ്ധിച്ചു. പിന്നെ, തുടർന്നൊന്നും കേട്ടില്ല. സർവത്ര നിശ്ശബ്ദത. കൂടാരത്തിന്റെ പിൻഭാഗം, പർവതനിരയുടെ താഴ്‌വരപ്രദേശമാണ്. നയൻഗംഗാനദി അതിന്റെ ഓരത്തുകൂടി ഒഴുകുന്നുണ്ട്. പർവതനിരയുടെ മുകൾഭാഗത്ത് മുഴുവനും ഭീമാകാരത്തിലുള്ള ഒറ്റകല്ലുകളാണ്. അതിലൊന്ന് ഇടിഞ്ഞു താഴെ പതിച്ചതുകൊണ്ടാകാം ഇത്രവലിയ ശബ്ദം ഉണ്ടായത്. താഴോട്ടുള്ള ഗമനത്തിൽ ഒരു കുതിപ്പ് അധികമായാൽ കല്ല് വന്നുപതിക്കുക കൂടാരങ്ങളുടെ ഇടയിലേക്കാവാം. സമയം 2 മണി കഴിഞ്ഞതിനാൽ തുടർന്ന് ഉറങ്ങേണ്ടതില്ല എന്നു തീരുമാനിച്ചു. 3 മണിക്ക് യാത്രതുടങ്ങേണ്ടതിനാൽ അതുവരെ ധ്യാനത്തിൽ ഇരിക്കാൻ തയ്യാറായി.

കൂട്ടുകാർ തട്ടിവിളിച്ചപ്പോഴാണ് ഉണർന്നത്. ഇന്ദ്രിയാനുഭൂതി ഉണ്ടായതുകൊണ്ട് ശരീരം പൂർണമായി സജ്ജമായിക്കഴിഞ്ഞിരുന്നു. തിടുക്കത്തിൽ തയ്യാറായി പുറത്തുവന്നപ്പോൾ മറ്റുള്ളവരും എത്തിച്ചേർന്നു. കൈലാസശൃംഗത്തിന്റെ ദിശയിലേക്കു നോക്കി പ്രാർഥിച്ചശേഷം, കൈലാസനാഥനെ തൊണ്ടപൊട്ടുമാറുച്ചത്തിൽ വിളിച്ചുകൊണ്ട് സംഘം യാത്രതുടങ്ങി. ബഹളംകൂട്ടിയുള്ള ഇത്തരം വന്ദനരീതിയിൽ എനിക്കൊട്ടും താൽപര്യമില്ലാത്തതിനാൽ പഞ്ചാക്ഷരി ജപിച്ചുകൊണ്ട് ഞാൻ നടന്നു. കഴിഞ്ഞദിവസം സഞ്ചരിച്ചിരുന്ന വഴിയായതിനാൽ ഇതേക്കുറിച്ച് ഒരേകദേശധാരണ എല്ലാവർക്കും ഉണ്ടായിരുന്നു. അർധരാത്രിവരെ മഴപെയ്ത് മാനം തെളിഞ്ഞതുകൊണ്ട് മൂടൽമഞ്ഞിന്റെ ശക്തി വളരെ കുറവായിരുന്നു. ഇത് വലിയൊരു അനുഗ്രഹമായി. എല്ലാവർക്കും ടോർച്ച് ഉള്ളതുകൊണ്ട് പ്രകാശത്തിന് ഒട്ടും കുറവ്

തോന്നിയില്ല. എല്ലാവരും ഇടവിട്ടിടവിട്ട് ഇടതുഭാഗത്തുള്ള പർവതനിരയിലേക്ക് ടോർച്ച് പ്രകാശിപ്പിക്കണമെന്ന് ആദ്യമേ നിർദ്ദേശംനൽകിയിരുന്നു. കല്ലുവീഴ്ചയുണ്ടോയെന്ന് നോക്കാനായിരുന്നു ഇത്.

നാലേമുക്കാൽ മണി കഴിഞ്ഞപ്പോൾ ഹിമാനികളുടെ അടുത്തെത്തി. കഴിഞ്ഞദിവസം ഞങ്ങൾ പ്രാതൽ കഴിച്ച സ്ഥലംവരെ ഹിമാനി വ്യാപിച്ചതായി കണ്ടു. ചലനം ഈ ഭാഗത്ത് ധ്രുതഗതിയിലാണെന്ന് വ്യക്തം. ഇടതുകൈ വടിയിൽ മുറുക്കിപിടിച്ച്, വലതുകൈകൊണ്ട് ടോർച്ച് പ്രകാശിപ്പിച്ച് ഹിമാനികളുടെ മുകളിൽക്കൂടി അടിവച്ചടിവച്ച് നടക്കുമ്പോൾ പരമാവധി ജാഗ്രതപുലർത്തേണ്ടിവന്നു. പാറയിടുക്കിലേക്ക് കുത്തനെ ഇറങ്ങുമ്പോളും, അവിടെനിന്ന് മുകളിലോട്ട് കയറുമ്പോഴും പരസഹായം ആവശ്യമാണ്. ബുധിസിങ്ങിന്റെ സേവനം ഇവിടെയും സ്തുത്യർഹമായിരുന്നു. ചില സ്ഥലങ്ങളിൽ, അഗാധമായ കുഴികളുടെ മുകളിൽ കണ്ണാടിച്ചില്ലുപോലെ ഒരു പാട മാത്രമേയുള്ളൂ. ഹിമാനികളുടെ ഉറയ്ക്കാത്ത പ്രതലങ്ങളാണ് ഇത്. ഇതിൽ ചവിട്ടിയാൽ മുകളിലെ ആവരണഭാഗം തകർന്ന് കുഴിയിലേക്ക് പതിക്കും. മുൻപേ നടക്കുന്ന പോർട്ടർമാർ ഇത്തരം സ്ഥലങ്ങളിലെത്തുമ്പോൾ കൂവിക്കൊണ്ട് മുന്നറിയിപ്പ് തന്നുകൊണ്ടിരുന്നു. ഹിമാനികളുടെ തണുപ്പ് മരവിച്ചുപോകുന്ന വിധത്തിലായതിനാൽ പാദങ്ങളിൽ കടച്ചിൽ അനുഭവപ്പെട്ടുതുടങ്ങി. രണ്ടു ജോടി സാധാരണ സോക്സും അതിന്റെ മീതെ കമ്പിളി സോക്സും ധരിച്ചിട്ടാണ് ട്രെക്കിങ്ങ് ഷൂസ് മുറുക്കിക്കെട്ടിയിരുന്നത്. താപനില മൈനസ് ഇരുപതിനു മുകളിലാണെങ്കിൽ ഇതൊന്നും പര്യാപ്തമല്ല എന്നാണ് അനുഭവം. ഹിമശൃംഗങ്ങളിൽനിന്നുള്ള തണുത്ത കാറ്റും ഹിമാനികളുടെ തണുപ്പും ഒന്നിച്ചപ്പോൾ ആറ് അടുക്ക് കമ്പിളിവസ്ത്രങ്ങൾ ധരിച്ചിട്ടും തണുപ്പിനെ പ്രതിരോധിക്കാൻ കഴിയാത്ത അവസ്ഥയിലായിപ്പോയി. പുലർകാലത്ത് തണുപ്പിന് പൊതുവെ ശക്തി കൂടുതലുമാണ്. നീണ്ടുനിന്ന യാതനകൾക്കൊടുവിൽ നയൻസരോവറിന്റെ തീരത്തെത്തിയപ്പോൾ അഞ്ചരമണിയാകാൻ അഞ്ചുമിനിറ്റ് ബാക്കിയുണ്ടായിരുന്നു.

പേരിനെ സൂചിപ്പിക്കുന്നപോലെ, കണ്ണിന്റെ ആകൃതിയാണ് നയൻസരോവറിന്. വിശാലമായൊരു പാറപ്പുറത്താണ് ഈ തടാകം. ഉദ്ദേശം 2 കിലോമീറ്റർ ചുറ്റളവുണ്ട് തടാകത്തിന്. തടാകത്തിന്റെ ചുറ്റുവട്ടത്തൊക്കെ ഹിമാനികൾ പൊന്തിവരുന്നുണ്ട്. ഒരു ഭാഗത്ത് വലിയ പാറക്കൂട്ടങ്ങളാണ്. ഇവിടെയുള്ള നിരപ്പിൽ, പലഭാഗത്തും, മഞ്ഞ് മൂടിക്കിടക്കുന്നു. തടാകത്തിൽ 3 അടിയോളം വെള്ളമുണ്ട്. തെളിഞ്ഞ്, പരിശുദ്ധമായ ജലമായതിനാൽ അടിഭാഗം വ്യക്തമായിക്കാണാം. ഏതോ യുഗത്തിൽ പടുത്തുയർത്തിയപോലെ പഴക്കം തോന്നിക്കുന്ന പടവുകൾ തടാകത്തിന്റെ ചുറ്റും, ചിലഭാഗങ്ങളിൽ ഉണ്ട്. നയനാകൃതിയിൽ തടാകത്തിന്റെ അതിരുകളും വ്യക്തമാണ്. തടാകത്തിന്റെ കിഴക്കുഭാഗത്ത് ഉയരത്തിലുള്ള ഹിമപർവ്വതമാണ്. ഇതിന്റെ താഴ്വരയിൽ, മുകളിൽനിന്ന് അടർന്നുവീണ നിരവധി കല്ലുകൾ കുന്നുകൂടിക്കിടക്കുന്നുണ്ട്. പക്ഷേ തൊട്ടടുത്തുള്ള തടാകത്തിലേക്ക് ഒരു കല്ലുപോലും വീണിട്ടില്ലയെ

ന്നത് കൗതുകമുണർത്തുന്ന ഒരു വസ്തുതയാണ്.

സൂര്യോദയം നേരത്തെയായിരുന്നതിനാൽ പ്രകാശം പരന്നുകഴിഞ്ഞിരുന്നു. രാജേഷിന്റെ സംഘത്തിൽപ്പെട്ട ഗോപാൽശർമയുടെ നേതൃത്വത്തിൽ ബലികർമ്മങ്ങൾക്കുള്ള ഒരുക്കങ്ങൾ ആരംഭിച്ചു. ഹിമാലയത്തിൽ ഇതുപോലെ കടുത്ത കാലാവസ്ഥയുള്ള സ്ഥലങ്ങളിൽ ബലികർമ്മങ്ങൾ ചെയ്യുമ്പോൾ കുളി അത്ര നിർബന്ധമല്ല. മുഖം, കൈകാലുകൾ എന്നിവ കഴുകി തലയിലും ദേഹത്തും വെള്ളം തളിച്ചാൽ കുളിച്ചതിനു തുല്യമായിയെന്നാണ് വിശ്വാസം. ശർമയും രാജേഷും ഞാനും ഭൂപീന്ദറും മാത്രമേ കുളിക്കാൻ തയ്യാറായുള്ളൂ. ഞങ്ങൾ കുളിക്കാൻ തയ്യാറെടുക്കുമ്പോഴാണ് പൂജാരിമാരും സംഘവും എത്തിച്ചേർന്നത്. പാർവതീഭാഗിലെ നയൻഗംഗാനദിയിൽ കുളിച്ച്, പൂജ ചെയ്തശേഷമാണ് ഇവർ വരുന്നതെന്ന് ബുധിസിങ്ങ് പറഞ്ഞു. ചിരാത് കത്തിച്ചുവെച്ച് സ്തോത്രങ്ങൾ ചൊല്ലി, നയൻസരോവറിനെ കൈകൂപ്പി തൊഴുത് നമസ്കരിച്ചശേഷം, സരോവറിലെ ജലം ചെറിയ തൂക്കുപാത്രങ്ങളിൽ ശേഖരിച്ച് സംഘം നടന്നുനീങ്ങിയപ്പോൾ ഞാൻ അവരെ നോക്കി കൈകൂപ്പി കുറച്ചുസമയം നിന്നുപോയി. നല്ല തേജസ്വികളായ പൂജാരിമാർ. ഇരുപതുപേരടങ്ങുന്ന അവരുടെ സംഘത്തിൽ പകുതിയോളംപേരും ചുമട്ടുകാരാണ്. ഒരടിയോളംമാത്രം വലുപ്പമുള്ള ഓക്സിജൻ കുറ്റികൾ മിക്കവരുടെ തോളിലും ഉണ്ട്.

മരവിച്ച ജലത്തിൽ മുങ്ങിക്കുളിച്ചശേഷം, തടാകക്കരയിൽ, പൂജാരിക്കുമുമ്പിൽ ഞങ്ങൾ നിരന്ന് ഇരുന്നു. ആട്ട കുഴച്ച് ഉരുളകളാക്കുമ്പോൾ, മരവിച്ചുപോയ വിരലുകൾ അനുസരണക്കേട് കാണിച്ചുതുടങ്ങി. ബലികർമങ്ങളിൽ ആവശ്യമായ പരിജ്ഞാനം എനിക്കുള്ളതുകൊണ്ട് ഗോപാൽശർമയെ ശ്രദ്ധിക്കാതെ കേരളരീതിയിൽ ഞാൻ കർമങ്ങൾചെയ്തു. ഉരുളകളാക്കിയ പിണ്ഡം ഓരോന്നും പരേതാത്മാക്കളെ ഭക്തിപൂർവ്വം ധ്യാനിച്ച് ദർഭപ്പുല്ലിൽ കൂട്ടിവച്ച്, എള്ളും അരിയും പുഷ്പങ്ങളും അർപ്പിച്ച്, ജലം കൊടുത്ത്, സംപ്രീതരാക്കി. മൂലമന്ത്രം ഉരുവിട്ടുകൊണ്ട് ഇത് മൂന്നാവർത്തി ചെയ്തു. സ്വന്തക്കാർക്കുപുറമെ, മരിച്ചുപോയ കേരളീയർക്കുവേണ്ടിയും മൊത്തത്തിൽ ബലിയർപ്പിച്ചു. ജീവിച്ചിരിക്കുന്ന എല്ലാവർക്കും അവരുടെ പരമ്പരകൾക്കും ശാന്തിയും സമാധാനവും ശ്രേയസ്സും ഉണ്ടാകാൻ അനുഗ്രഹിക്കേണമേ എന്ന് പിതൃക്കളോട് അഭ്യർത്ഥിച്ച്, സാഷ്ടാംഗം നമസ്കരിച്ചു. പിണ്ഡാവശിഷ്ടങ്ങൾ നയൻസരോവറിൽ ഭക്തിപൂർവ്വം സമർപ്പിച്ചശേഷം, ഒന്നുകൂടി മുങ്ങിക്കുളിച്ചതോടെ ബലികർമങ്ങൾക്ക് വിരാമമായി. ഗോപാൽശർമയ്ക്ക് ദക്ഷിണനൽകി നമസ്കരിച്ചുകഴിഞ്ഞപ്പോൾ ചടങ്ങ് പൂർത്തിയാവുകയും ചെയ്തു.[1]

1. മരിച്ചുപോയവർക്കുവേണ്ടി ബലികർമങ്ങൾ ചെയ്യാൻ ഇന്ന് പലരും വിമുഖത കാട്ടുന്നു. ഹിന്ദുമത ആചാരമനുസരിച്ച് ശ്രാദ്ധബലികർമങ്ങൾക്ക് ഏറെ പ്രസക്തിയുണ്ട്. പിതൃക്കളെ സംപ്രീതരാക്കിയാൽ അടുത്ത തലമുറയിലുള്ളവർക്കും അതിനുശേഷമുള്ള തലമുറകൾക്കും ശ്രേയസ്സുണ്ടാകുമെന്നാണ് വിശ്വാസം. ഏഴാം ദിവസം ചടങ്ങ് എങ്ങനെയൊക്കെയോ കാട്ടികൂട്ടി അവസാനിപ്പിച്ച്, പുലയിൽ ഒരു സദ്യയും നടത്തി, തടി →

ബുധിസിങ്ങിന്റെ സഹായത്തോടെ വസ്ത്രങ്ങൾ ധരിച്ചശേഷം ചായ തിളപ്പിക്കുന്ന അടുപ്പിന്റെ അടുത്തിരുന്ന് ഞങ്ങൾ മരവിച്ചുപോയ കൈകാലുകൾക്ക് ചൂടുപിടിപ്പിച്ചു. പാദങ്ങളിൽ വിങ്ങിക്കുത്തുന്നതുപോലെയുള്ള വേദന തുടർന്നും അനുഭവപ്പെട്ടുവെങ്കിലും മുറിവുകളൊന്നും ഇല്ലാത്തതിനാൽ അത്ര സാരമാക്കിയില്ല. ചായകുടിച്ചശേഷം ഞങ്ങൾ യാത്രയ്ക്ക് തയ്യാറായി. ആറുമണി കഴിഞ്ഞപ്പോൾ കിഴക്കുഭാഗത്തുള്ള പർവതശൃംഗങ്ങളിലെ മൂടൽമഞ്ഞ് മാറിത്തുടങ്ങുകയും സൂര്യകിരണങ്ങൾ പുറത്തുവരികയും ചെയ്തു. ദിവസങ്ങൾക്കുശേഷമാണ് ഇത്തരമൊരു ദൃശ്യം കാണുന്നത്. പക്ഷേ, വടക്കുഭാഗത്തുള്ള കൈലാസപർവതനിരയിൽ മൂടൽമഞ്ഞ് തളംകെട്ടി നിൽക്കുകതന്നെയാണ്.

നയൻസരോവറിൽനിന്ന് അരകിലോമീറ്ററോളം നടന്നപ്പോൾ കുത്തനെ നിൽക്കുന്ന പർവതത്തിന്റെ അടിവാരത്തിൽ എത്തിചേർന്നു. പിന്നിട്ട വഴിയിലാകെ വലുതും ചെറുതുമായ ഉണ്ടക്കല്ലുകളായിരുന്നു. കല്ലുവീഴ്ച ഈ ഭാഗങ്ങളിലൊക്കെ നിരന്തരം ഉണ്ടാകുന്നുണ്ട്. അടിവാരത്തിൽ കുറച്ചുസമയം നിന്ന് വിശ്രമിക്കുമ്പോൾ പർവതത്തെ ഒന്നുനോക്കിപഠിച്ചു. കുത്തനെ, 90ഡിഗ്രിയിൽത്തന്നെയാണ് പർവതംനില്ക്കുന്നത്. ചെറിയ പാറക്കൂട്ടങ്ങളും ഉണ്ടക്കല്ലുകളുമാണ് സർവത്ര. ഏറ്റവും മുകൾഭാഗത്ത് മഞ്ഞിന്റെ തിളക്കം കാണു

---

തപ്പുകയാണ് പലരും ചെയ്യുന്നത്. വളർത്തിവലുതാക്കിയ മാതാപിതാക്കൾക്കുവേണ്ടി പത്തോ പതിനൊന്നോ ദിവസം പുല ആചരിക്കാൻപോലും പലരും തയ്യാറല്ല. വൃദ്ധസദനങ്ങൾ പെരുകിവരുന്ന ഇക്കാലത്ത് അച്ഛനമ്മമാരെയൊക്കെ ഓർക്കാൻ ആർക്കാണ് സമയമുള്ളത്? വീടുകളിലും ഫ്ളാറ്റുകളിലും ഇതിനൊക്കെ ഇക്കാലത്ത് സൗകര്യങ്ങളില്ല എന്നതാണ് ഇതിന്റെ കാരണമെന്ന് പറയുന്നു. ശ്രേഷ്ഠമായ നദീതീരങ്ങളും മറ്റു പുണ്യസ്ഥലങ്ങളും കേരളത്തിൽ വേണ്ടത്രയുണ്ടെന്നിരിക്കെ, മേൽപറഞ്ഞ വാദങ്ങൾക്ക് കഴമ്പൊന്നുമില്ല. അന്നദാനം പിതൃക്രിയകളുടെ ഒരു ഭാഗമായതുകൊണ്ട്, അനാഥാലയങ്ങളിലോ അതുപോലെയുള്ള സ്ഥാപനങ്ങളിലോ ആർഭാടമില്ലാത്ത രീതിയിൽ അന്നദാനം നടത്താവുന്നതാണ്. തൊട്ടതിനൊക്കെ രാമായണത്തെ ഉദ്ധരിക്കുന്ന നമ്മൾ, രാവണവധത്തിനുശേഷം, ശ്രീരാമചന്ദ്രൻ വിഭീഷണനെ ഉപദേശിക്കുന്നത് ശ്രദ്ധിച്ചാൽ നന്ന്. ജ്യേഷ്ഠനായ രാവണന്റെ മൃതദേഹം യഥാവിധി സംസ്കരിക്കണമെന്നും മരണാനന്തരക്രിയകൾ ചെയ്യണമെന്നും ശ്രീരാമചന്ദ്രൻ നിർദ്ദേശിച്ചപ്പോൾ വിഭീഷണൻ അതിനു തയ്യാറായില്ല. ദുഷ്ടനും അതിനീചനുമായ തന്റെ ജ്യേഷ്ഠന്റെ സംസ്കാരാദികർമങ്ങൾ ചെയ്യാൻ താൻ ഒരുക്കമല്ലായെന്ന് വിഭീഷണൻ തുറന്നുപറയുകയും ചെയ്തു. തന്റെ ശത്രുവായിരുന്ന രാവണനെ വാനോളം പുകഴ്ത്തിയശേഷം ("മഹാത്മാബലസമ്പന്നോ രാവണോ ലോകരാവണഃ"= രാവണൻ പ്രശസ്തനായ, അതിബലവാനായ രാജാവായിരുന്നു), ശ്രീരാമചന്ദ്രൻ വിഭീഷണനെ ബോധ്യപ്പെടുത്തുന്നത് നമുക്കെല്ലാവർക്കുമുള്ള ഒരു പാഠമാണ്.

"മരണാന്താനി വൈരാണി നിവൃത്തം നഃ പ്രയോജനം
ക്രിയതാമസ്യ സംസ്കാരോ മമാപ്യേഷയഥാ തവ
ത്വത്സകാശാദ്ദശഗ്രീവഃ സംസ്കാരം വിധിപൂർവകം
പ്രാപ്തുമർഹതി ധർമജ്ഞ ത്വം യശോഭാഗ്ഭവിഷ്യസി."

→

ന്നുണ്ടെങ്കിലും മറ്റൊരു ഭാഗത്തും ഒരുതരിപോലും മഞ്ഞ് ഇല്ല. ഇരുഭാഗത്തുമുള്ള പർവതങ്ങൾ ഒട്ടാകെ മഞ്ഞിൽ മൂടികിടക്കുന്നുമുണ്ട്. പൂജാരിമാരുടെ സംഘം വളരെ ക്ലേശിച്ച് കയറുന്നത് കണ്ടപ്പോൾതന്നെ കയറ്റത്തിന്റെ കാഠിന്യത്തെക്കുറിച്ച് ഊഹിക്കാൻ കഴിഞ്ഞു. മനസ്സിനെ കിടിലംകൊള്ളിക്കുന്ന വിധത്തിലാണ് പർവതം നിൽക്കുന്നത്.

നല്ലപോലെ പ്രാർത്ഥിച്ച്, മനസ്സിനെ ഏകാഗ്രതയിലാക്കിയശേഷം, മഹാധന്വന്തരം ഗുളിക വായിലിട്ട്, പർവതത്തെ തൊട്ടുവണങ്ങി, വലതുകാൽ ഞാൻ ആദ്യം മുന്നോട്ടുവച്ച് നടന്നുതുടങ്ങി. ആദ്യത്തെ കുറച്ചുദൂരം ഒരേ നിരയായിട്ടാണ് ഞങ്ങൾ നടന്നത്. പിന്നെ, കുത്തനെയുള്ള പ്രതലത്തിലേക്ക് പ്രവേശിച്ചു. അതോടെ ക്ലേശത്തിന്റെ തുടക്കവും ആയി. നിശ്ചിതമായ യാത്രാപഥ

---

(ചുരുക്കാർത്ഥം: ശത്രുത മരിച്ചശേഷം നിലനിർത്തരുത്. നിന്റെ ജ്യേഷ്ഠന്റെ ശവസംസ്കാരാദികർമങ്ങൾ വിധിപ്രകാരം നിർവഹിച്ചില്ലെങ്കിൽ, അത് ഞാൻ ചെയ്യുന്നതായിരിക്കും. പക്ഷേ അത് നിനക്ക് ഒരിക്കലും ഭൂഷണമാകില്ല). കൊടുംക്രൂരനായിരുന്ന തന്റെ ശത്രുവിന്റെ ശവസംസ്കാരക്രിയകളും തുടർന്നുള്ള ശേഷക്രിയകളും വിധിയാംവണ്ണം സ്വയംചെയ്യാൻ ശ്രീരാമൻ തയ്യാറായി എന്നറിയുമ്പോൾ ശേഷക്രിയാദികളുടെ മഹത്വം എത്ര വലുതാണെന്ന് ഊഹിക്കാവുന്നതേയുള്ളൂ.

ശേഷക്രിയ ചെയ്യുമ്പോൾ അവനവന്റെ ഗോത്രം അറിഞ്ഞിരിക്കേണ്ടത് ആവശ്യമാണ്. അല്ലെങ്കിൽ മൊത്തം എല്ലാ ഗോത്രങ്ങൾക്കുംവേണ്ടി ക്രിയ ചെയ്യേണ്ടിവരും. ആർഷപരമ്പരയനുസരിച്ച് ഭാരതഭൂമിയിലെ ജനങ്ങൾ 7 ശ്രേഷ്ഠഋഷീഗോത്രങ്ങളിൽപ്പെട്ടവരാണ്. ജന്മനക്ഷത്രപ്രകാരം ഓരോ ഗോത്രത്തിൽപ്പെട്ടവരേയും താഴെ പറയുംപ്രകാരം വേർതിരിച്ചിട്ടുണ്ട്:

1. മരീചിഗോത്രം: അശ്വതി, പൂയം, ചോതി.
2. വസിഷ്ഠഗോത്രം ഭരണി, ആയില്യം, വിശാഖം, തിരുവോണം.
3. അംഗിരസ്ഗോത്രം: കാർത്തിക, മകം, അനിഴം, അവിട്ടം.
4. അത്രിഗോത്രം: രോഹിണി, പൂരം, തൃക്കേട്ട, ചതയം.
5. പുലസ്ത്യഗോത്രം: മകയിരം, ഉത്രം, മൂലം, പൂരുരട്ടാതി.
6. പുലഹഗോത്രം: തിരുവാതിര, അത്തം, പൂരാടം, ഉത്തൃട്ടാതി.
7. ക്രതുഗോത്രം: പുണർതം, ചിത്തിര, ഉത്രാടം, രേവതി.

പഞ്ചഭൂതങ്ങളായ ഭൂമി, ജലം, അഗ്നി, വായു, ആകാശം എന്നിവയിൽപ്പെടുന്ന ജന്മനക്ഷത്രക്കാരേയും താഴെ പറയുംപ്രകാരം വേർതിരിച്ചിട്ടുണ്ട്.

1. ഭൂമി:- അശ്വതി, ഭരണി, കാർത്തിക, രോഹിണി, മകയിരം.
2. ജലം:- തിരുവാതിര, പുണർതം, പൂയം, ആയില്യം, മകം, പൂരം.
3. അഗ്നി:- ഉത്രം, അത്തം, ചിത്തിര, ചോതി, വിശാഖം, അനിഴം.
4. വായു:- തൃക്കേട്ട, മൂലം, പൂരാടം, ഉത്രാടം, തിരുവോണം.
5. ആകാശം:- അവിട്ടം, ചതയം, പൂരുരുട്ടാതി, ഉത്തൃട്ടാതി, രേവതി.

പഞ്ചഭൂതങ്ങളാൽ നിർമിതമായ ശരീരം, പഞ്ചഭൂതങ്ങളിൽത്തന്നെ വിലയിച്ചുചേരുന്നു. ഓരോ കുടുംബത്തിലും പഞ്ചഭൂതസാന്നിധ്യം ഉണ്ടോയെന്ന് മേൽപറഞ്ഞ വേർതിരിവുപ്രകാരം പരിശോധിക്കാവുന്നതാണ്.

മൊന്നും ഇല്ലാത്തതുകൊണ്ട് മുൻപേ നടക്കുന്ന ബുധിസിങ്ങ് തന്റെ യുക്തിക്കനുസരിച്ച് കയറുമ്പോൾ ഞങ്ങളും പിൻതുടർന്ന് നടന്നു. മുന്നോട്ടുകയറുന്തോറും നടന്നുകൊണ്ടിരിക്കുന്ന വഴിയുടെ വീതി ഭീതിജനകമായ വിധത്തിൽ ചുരുങ്ങിവന്നു. അരയടിപോലും വീതിയില്ലാത്ത പാറയിടുക്കുകളും, ചവിട്ടുമ്പോൾ തെന്നിമാറുന്ന ചെറിയ ഉരുളൻകല്ലുകൾനിറഞ്ഞ വഴിയും അടിക്കടി വന്നപ്പോൾ യാത്ര അത്യന്തം ദുരിതപൂർണ്ണമായിമാറി. ഓരോ പത്തടി കയറിക്കഴിയുമ്പോഴും വിശ്രമിക്കേണ്ടിവന്നു. നയൻസരോവറിലെ ജലം ഒരു കവിൾ കുടിച്ചുകഴിഞ്ഞാൽ ഊർജം തിരിച്ചുകിട്ടുന്നതായി അനുഭവപ്പെട്ടു. ഇതെല്ലാവർക്കും ബോധ്യമാവുകയുംചെയ്തു. ഗ്ലൂക്കോസിന്റെ ഉപയോഗം വളരെ കുറച്ചുമാത്രമേ വേണ്ടിവന്നിരുന്നുള്ളൂ എന്നറിഞ്ഞപ്പോൾത്തന്നെ ഞാൻ ഇതേക്കുറിച്ച് ചിന്തിച്ചിരുന്നു. അടുത്ത അതിദുർഘടമായ ഒരു പത്തടികൂടി കയറിക്കഴിഞ്ഞപ്പോൾ വീണ്ടും ഒരു കവിൾ ജലം കുടിച്ചു. വളരെപെട്ടെന്ന് ഊർജസ്വലനാവുകയുംചെയ്തു. എന്റെ അനുഭവം തന്നെയായിരുന്നു മറ്റുള്ളവർക്കും. ദൂരെകിടക്കുന്ന നയൻസരോവറിനെ നോക്കി, ദേവീസ്തോത്രങ്ങൾ ഉരുവിട്ട്, കൈകൂപ്പി ഞാൻ കുറച്ചുസമയം നിന്നു. വിഘ്നമൊന്നുംകൂടാതെ നടന്നുകയറുവാൻ പാർവതീദേവിയോട് അപേക്ഷിക്കുകയും ചെയ്തു. നയൻസരോവറിന്റെ തീരത്തേക്ക് തീർഥാടകർ എത്തിക്കൊണ്ടിരിക്കുന്നത്, ഇത്രയും ദൂരെനിന്ന് കാണുമ്പോൾ, കൊച്ചുമനുഷ്യരൂപങ്ങൾപോലെ മാത്രമേ തോന്നുകയുള്ളൂ. ദൂരെ, മൈതാനത്തിൽക്കൂടിയും ഇതേപോലെ മനുഷ്യരൂപങ്ങൾ വരുന്നുണ്ട്. രാജേഷ്ചൗഹാന്റെ സംഘം ഞങ്ങളിൽനിന്ന് വളരെ പിന്നിലായിരുന്നു. തിരിഞ്ഞ് താഴോട്ട് നോക്കുമ്പോഴെല്ലാം അവർ വിശ്രമിക്കുന്നതായിട്ടാണ് കണ്ടത്. എന്റെ നിർദ്ദേശപ്രകാരം, നയൻസരോവറിലെ ജലംകുടിച്ച് യാത്രചെയ്യാൻ ബുധിസിങ്ങ് അവരോട് ഉറക്കെ വിളിച്ചുപറഞ്ഞു. മുന്നോട്ടുകയറുന്തോറും ക്ലേശം കൂടിക്കൂടിവന്നെങ്കിലും തീർഥജലം കുടിച്ച് ഞങ്ങൾ മുന്നേറി. സന്ദിഗ്ദ്ധഘട്ടങ്ങൾ തുടരെത്തുടരെ ഉണ്ടായിയെങ്കിലും ഒരുവിധത്തിൽ അതെല്ലാം തരണംചെയ്തു. ഇളകി നിൽക്കുന്ന ഒരു ചെറിയ പാറയുടെ മുകളിൽ ചവിട്ടി അപ്പുറം കടന്നതും, ഇരുവശവും വിണ്ടുനിൽക്കുന്ന ഒരു ചെറിയ ചാലിന്റെ അങ്ങേഭാഗത്ത് എത്തിയതും ഇത്തരം സന്ദർഭങ്ങളിൽ ചിലതാണ്. തീർഥജലം കുറഞ്ഞുവരുന്നത് ആശങ്കയ്ക്കിടയാക്കിയെങ്കിലും പിശുക്കി ഉപയോഗിച്ചുകൊണ്ട് മുന്നോട്ട് കയറി. മുക്കാൽഭാഗം കയറിക്കഴിഞ്ഞ്, വിശ്രമിക്കുന്നതിനിടയ്ക്ക് താഴോട്ട് നോക്കിയപ്പോൾ മനസ്സ് ഞെട്ടിവിറച്ചുപോയി. ഇവിടെവരെ എങ്ങനെ കയറിയെത്തിയെന്നാണ് പിന്നെ ചിന്തിച്ചത്. ഏറ്റവും അടിയിൽ, പുള്ളിക്കുത്തുപോലെ ചില രൂപങ്ങൾ ചലിക്കുന്നതുകണ്ടപ്പോൾ പുതിയ സംഘങ്ങൾ കയറിവരുന്നുണ്ടെന്ന് മനസ്സിലായി. രാജേഷിന്റെ സംഘം പകുതിവഴിപോലും എത്താതെ നിൽക്കുകയാണെന്ന് ബോധ്യമായപ്പോൾ വിഷമംതോന്നി. തുടർന്ന് മുന്നോട്ടുകയറിയപ്പോൾ പുതിയ ഒരു പ്രതിസന്ധി ഉടലെടുത്തു. പ്രാണവായു കുറഞ്ഞുപോയതായിരുന്നു ഇതിന്റെ കാരണം. ശ്വാസതടസ്സം അനുഭവപ്പെട്ടപ്പോൾ നാസാദ്വാരങ്ങളിൽ,

നീറുന്നപോലെ വേദന തുടങ്ങി. പരിശുദ്ധജലം ഓരോ ഇറക്ക് കുടിച്ചശേഷം, കഴുത്ത് പിന്നോക്കം മലർത്തിപ്പിടിച്ച് നിന്ന് വിശ്രമിച്ച്, അവസാനത്തെ പത്ത ടിയോളം ദൂരം കയറാൻ തയ്യാറായി. ബുധിസിങ്ങ് അള്ളിപിടിച്ച് മുകളിലെ ത്തിയശേഷം, ഭദ്രമായ ഒരു സ്ഥലത്ത് ഇരുന്ന്, തന്റെ പാദങ്ങൾ ഞങ്ങൾക്കു കയറാനായി നീട്ടിവച്ചുതന്നു. രണ്ടാമനായി മുകളിൽ എത്തിയപ്പോൾ ഞാൻ കുറച്ചുനേരം ആഹ്ലാദിച്ചുനിന്നുപോയി. പിന്നെ, കൈലാസഭാഗത്തേക്കുനോക്കി സാഷ്ടാംഗം നമസ്കരിച്ചു കിടന്നു.

മഞ്ഞുഭൂമിയിൽ ചമ്രംപടിഞ്ഞിരുന്ന് ഞങ്ങൾ ഉണക്കപ്പഴങ്ങളും ബിസ്കറ്റും കഴിച്ച് വിശപ്പടക്കി. കുപ്പിയിൽ ശേഷിച്ചിരുന്ന പരിശുദ്ധജലംകൂടി കുടിച്ചപ്പോൾ വളരെ ആശ്വാസമായി. പിന്നെ, സാവകാശം എഴുന്നേറ്റ് നിന്ന് മഞ്ഞുഭൂമിയെ ശ്രദ്ധിച്ചുനോക്കി. വെളുത്തപുകപോലെ മൂടൽമഞ്ഞിന്റെ ഏറ്റവും നനുത്ത രൂപത്തിലുള്ള ഒരാവരണത്താൽ ആ പ്രദേശമാകെ മൂട പ്പെട്ടുകിടക്കുകയാണ്. മേഘശകലങ്ങൾ പാറിപ്പറന്നുനടക്കുന്നതുപോലെ പല സ്ഥലത്തും അതിന് ചലനവുമുണ്ട്. മേഘകൂട്ടങ്ങൾക്കിടയിലൂടെ സൂര്യകിര ണങ്ങൾ പുറത്തുവരുമ്പോഴൊക്കെ മഞ്ഞുഭൂമിയുടെ അപാരമായ വിസ്തീർണ്ണം ദൃഷ്ടീഭവിക്കും. സാഗരംപോലെ അതങ്ങനെ നീണ്ടുപരന്നു കിടക്കുകയാണ്. ഈ പ്രതലം ഏറ്റവും ഉയരത്തിലായതുകൊണ്ട് മേഘക്കൂ ട്ടങ്ങളെ തൊട്ടടുത്ത് എന്നപോലെ കാണാം. വലതുഭാഗത്ത് പാറപോലെ ഉറ ച്ചുകിടക്കുന്ന പ്രദേശം മുഴുവനും ഹിമാനികളാണ്. ഹിമാനികളുടെ മുകൾഭാ ഗത്ത് പഞ്ഞിക്കൂട്ടംപോലെ പുതുമഞ്ഞ് വീണുകിടക്കുന്നത് വ്യക്തമായി കാണാം. അത് ഉരുകി, ചെറിയ നീർച്ചാലുകളായി ഓരോ വഴിക്ക് ഒഴുകുന്നു. സൂര്യകിരണങ്ങൾ ഏൽക്കുമ്പോൾ ഹിമാനികളുടെ പ്രതലം വജ്രംപോലെ തിളങ്ങുന്നുണ്ട്. ശ്രീകണ്ഠ്മഹാദേവ്കൈലാസത്തിന്റെ രൂപം പുകമറയിൽക്കി ടയിൽകൂടി ഇടയ്ക്കെല്ലാം തെളിഞ്ഞുകാണാം. അനന്തമായ മഞ്ഞുഭൂമിയുടെ ഇടയിൽ ഒരു സ്തൂപംപോലെ അതങ്ങനെ ഉയർന്നുനിൽക്കുന്നു.

സമയം ഒമ്പതരമണി കഴിഞ്ഞിരുന്നു. പ്രാണവായുവിന്റെ കുറവ് അനുഭ വപ്പെടുന്നതുകൊണ്ട് ഞങ്ങൾ ക്ഷണത്തിൽ യാത്രയ്ക്ക് തയ്യാറായി. പൂജാ രിമാരുടെ സംഘത്തിന്റെ കാല്പാടുകൾ മഞ്ഞിൽ വ്യക്തമായി പതിഞ്ഞുകി ടന്നതിനാൽ വഴിതെറ്റില്ലെന്ന് ഉറപ്പായി. ദിശമാറി സഞ്ചരിച്ചാൽ, ഇത്തരം സ്ഥല ങ്ങളിൽ, അപകടസാദ്ധ്യതയുണ്ട്. അഗാധമായ കുഴികളിലേക്ക് തെന്നിവീ ണുപോയേക്കാം. പാദങ്ങൾ മുഴുവനായും മഞ്ഞിൽ മൂടിപ്പോകുന്ന വിധ ത്തിൽ മഞ്ഞ് കുമിഞ്ഞുകൂടിക്കിടക്കുന്നതുകൊണ്ട് യാത്ര വളരെ സാവധാ നത്തിൽമാത്രമേ സാധിച്ചുള്ളൂ. മുന്നോട്ട് പോകുന്തോറും മഞ്ഞ - ഓറഞ്ച് നിറങ്ങളിലുള്ള ചെറിയ കൊടികൾ മഞ്ഞിൽ തറച്ചുനിർത്തിയതായി കണ്ടു. മുമ്പേപോയ സംഘമാണ് ഇത് ചെയ്തിട്ടുള്ളത്. കൊടിയടയാളം ദൂരെകാണു മ്പോൾ വഴി ഭദ്രമാണെന്ന ചിന്ത മനസ്സിന് ശാന്തതയുണ്ടാക്കി. മരവിച്ചുപോ കുന്ന തണുപ്പുംസഹിച്ചുകൊണ്ട്, പഞ്ചാക്ഷരിയും മറ്റു സ്തോത്രങ്ങളും സദാ ഉരുവിട്ട് നടക്കുമ്പോൾ ഒരു സ്വപ്നലോകത്തിലൂടെ നടക്കുന്ന പ്രതീതിയാണ്

അനുഭവപ്പെട്ടത്. എങ്ങും, പരിപൂർണ്ണമായ നിശ്ശബ്ദത. അന്തരീക്ഷം കൂടുതൽ തെളിഞ്ഞപ്പോൾ മഞ്ഞുഭൂമി വെട്ടിത്തിളങ്ങി. നിരപ്പായ വഴിയിൽനിന്നു മാറി, കയറ്റങ്ങളും അതിന്റെ ചെറിയ താഴ്‌വരകളുമടങ്ങിയ മഞ്ഞുഭൂമിയിൽ പ്രവേശിച്ചതോടെ യാത്ര ബുദ്ധിമുട്ടേറിയതായിത്തീർന്നു. കൊലവിളിനടത്തി ഇരമ്പിപ്പായുന്ന മഞ്ഞുകാറ്റടിക്കുമ്പോൾ, മഞ്ഞുഭൂമിയിൽ, മഞ്ഞുമലകൾ രൂപപ്പെടാറുണ്ട്. ഇങ്ങനെയുണ്ടാകുന്ന കൊച്ചുകൊച്ചുമലകൾ നദികളിലേയും സമുദ്രങ്ങളിലേയും ചുഴികൾപോലെ അപകടംപിടിച്ചതാണ്. ഇത്തരം സ്ഥലങ്ങളെ ചുറ്റിവളഞ്ഞുപോകേണ്ട വിധത്തിലാണ് കൊടികൾ നാട്ടിയിട്ടുള്ളത്. മഞ്ഞുകൂമ്പാരങ്ങളിലോ അതിന്റെ താഴ്‌വരകളിലോ പൂഴ്ന്നുപോയാൽ മരണം ക്ഷണത്തിൽ സംഭവിക്കും. അനന്തമായിക്കിടക്കുന്ന മഞ്ഞുഭൂമിയിൽ, അലറിവിളിക്കുന്ന മഞ്ഞുകാറ്റടിക്കുമ്പോൾ മനുഷ്യൻ പൊതുവെ നിസ്സഹായനാണ്. മഞ്ഞുകാറ്റ് ചുഴലിക്കാറ്റായി മാറുമ്പോൾ അത് മലകയറ്റക്കാരെ വായുവിലേയ്ക്കെടുത്തുയർത്തി അഗാധമായ താഴ്‌വരകളിലേക്ക് വലിച്ചെറിയും. പ്രകൃതിശക്തിക്കുമുമ്പിൽ നമ്മളൊക്കെ തൃണതുല്യരാണ്. കേൾവിയനുസരിച്ച്, ശ്രീകണ്ഠ്മഹാദേവ് കൈലാസമുൾപ്പെടുന്ന ഹിമഭൂമി അത്യന്തം അപകടംപിടിച്ചതാണ്. പരിചയസമ്പന്നരായ മലകയറ്റക്കാർപോലും ഈ പ്രദേശത്തെ ഒഴിവാക്കുകയാണ് ചെയ്യുന്നത്. ശ്രാവണമാസക്കാലത്തുമാത്രമേ ഇങ്ങോട്ടുള്ള യാത്ര സാധ്യമാകുകയുള്ളൂ. അപ്പോഴാണെങ്കിൽ കനത്ത മഴയും.

അന്തരീക്ഷം ഒരുവിധം തെളിഞ്ഞുനിന്നത് വളരെ ആശ്വാസമായി. ലക്ഷ്യത്തിലേക്ക് എത്തുന്തോറും കൈലാസം കൂടുതൽ തെളിഞ്ഞുവരുന്നതുകണ്ടപ്പോൾ ഉത്സാഹം കൂടിവന്നു. മുകൾഭാഗത്തുമാത്രം മൂടൽമഞ്ഞ് തളംകെട്ടിനിൽക്കുന്നുണ്ട്. മഞ്ഞുഭൂമിയൊട്ടാകെ വെട്ടിത്തിളങ്ങിക്കിടപ്പാണ്. ഉയർന്നുനിൽക്കുന്ന ചെറിയൊരു മേടിൽ കയറിക്കഴിഞ്ഞപ്പോൾ കൈലാസദൃശ്യം വളരെ വ്യക്തമായി. സമയം 11 മണിയോട് അടുത്തിരുന്നു. കൈലാസനാഥനെ കൈകൂപ്പി തൊഴുതുവന്ദിച്ചശേഷം, ക്ഷണത്തിൽ താഴോട്ടിറങ്ങി. തുടർന്ന്, നീണ്ടുകിടക്കുന്ന കയറ്റം കയറി നിരപ്പിലെത്തിയപ്പോൾ ഞങ്ങൾ കൈലാസസന്നിധിയിൽ എത്തിക്കഴിഞ്ഞിരുന്നു. സാഷ്ടാംഗം നമസ്കരിച്ച് കുറച്ചുനേരംകിടന്നശേഷം എഴുന്നേറ്റ് കൈലാസമെന്ന അദ്ഭുതപ്രതിഭാസത്തെ നോക്കിക്കൊണ്ട് ഏതാനും സമയം നിന്നുപോയി. അടിഭാഗം ഏതാണ്ട് വൃത്താകാരത്തിലാണ്; തള്ളിനിൽക്കുന്ന ചില എടുപ്പുകൾ ഉണ്ടെങ്കിലും. കറുത്തശിലയാണ് അടിഭാഗം മുഴുവനും. മൊത്തം ഉയരം 90 അടിയിൽ കൂടുതലുണ്ട്. പകുതി കഴിഞ്ഞാൽ സ്തൂപംപോലെ ചുരുങ്ങി മുകളിലോട്ടുപോകുന്നു. അവസാനത്തെ 10 അടിയോളം ഭാഗം പുകമറയ്ക്കുള്ളിലെന്നപോലെ മൂടപ്പെട്ടുകിടക്കുന്നതിനാൽ വ്യക്തമല്ല. പകുതികഴിഞ്ഞാൽ ശിലയുടെ നിറത്തിൽ മാറ്റമുണ്ട്. 5 മിനിറ്റിൽതാഴെ സമയംമതി കൈലാസത്തെ ഒന്നു പ്രദക്ഷിണംവയ്ക്കാൻ. പ്രദക്ഷിണം ചെയ്യുന്നതിനിടയിൽ ഓരോഭാഗവും സൂക്ഷ്മമായി നോക്കിപ്പഠിച്ചപ്പോൾ വിസ്മയം കൂടിക്കൂടിവന്നു. ഇത്രയും വിജനമായ ഒരു മഞ്ഞുഭൂമിയിൽ, അതും 18000-ൽപ്പരം അടി ഉയര

ത്തിൽ, 90 അടിയേക്കാൾ ഉയരമുള്ള ഒരു ഒറ്റക്കല്ലിലുള്ള ശിവലിംഗം ആകാശത്തെ ചുംബിച്ചുനിൽക്കുന്നതുപോലെ നിലകൊള്ളുന്നതു കാണുമ്പോൾ എങ്ങനെ വിസ്മയിക്കാതിരിക്കും? ചുറ്റുപാടുകൾ മുഴുവനും കൊടുംമഞ്ഞാൽ മൂടപ്പെട്ടുകിടക്കുമ്പോൾ കൈലാസത്തിൽ ഒരു തരിപോലും മഞ്ഞില്ല എന്ന യാഥാർഥ്യം മറ്റൊരു അതിശയമാണ്. അപാരമായ ഊർജ്ജപ്രസരണം ഈ ശിവലിംഗത്തിലും അതിനു ചുറ്റും ഉണ്ടെന്നുള്ളത് ഒരു പരമാർഥമാണ്. മഞ്ഞിൽക്കൂടി നടന്നുവരുമ്പോൾ ശ്വാസം വലിച്ചെടുക്കാൻ പലപ്പോഴും ക്ലേശിക്കേണ്ടിവന്നിരുന്നു. പക്ഷേ, ഈ സന്നിധിയിൽ എത്തിയപ്പോൾ അങ്ങനെയൊരു ബുദ്ധിമുട്ട് ആർക്കും അനുഭവപ്പെട്ടില്ലായെന്നതും പ്രസ്താവ്യമാണ്.

പൂജാരിമാർ മുകളിലേക്ക് കയറിക്കഴിഞ്ഞിരുന്നു. കൈലാസത്തിന്റെ പകുതിയോളംദൂരംവരെ കയറിച്ചെന്ന് അവിടെയുള്ള ഒരു പരന്ന, ചെറിയ, എടുപ്പിലാണ് പ്രധാനപൂജചെയ്യുന്നത്. താഴെ, വിഘ്നേശ്വരപൂജയും ദേവീപൂജയും അതുകഴിഞ്ഞ് സുബ്രഹ്മണ്യനുള്ള പൂജയും കഴിഞ്ഞശേഷമാണ് അവസാനപൂജയ്ക്കായി മുകളിലേക്ക് കയറുന്നത്. ഇത് കൈലാസനാഥന് മാത്രമായിട്ടുള്ളതാണ്. മഞ്ഞ, ഓറഞ്ച്, ചുമപ്പ് നിറങ്ങളിലുള്ള കൊടി തോരണങ്ങൾകൊണ്ട് അവിടെയെല്ലാം അലങ്കരിക്കുകയാണ് ആദ്യം ചെയ്തത്. പിന്നെ, നയൻസരോവറിലെ തീർഥംകൊണ്ട് അഭിഷേകംചെയ്തശേഷം വേദമന്ത്രങ്ങളും സ്തോത്രങ്ങളും ഉരുവിട്ട് പൂജാരിമാർ കൈലാസനാഥനെ വണങ്ങിനിന്നു. അതിനുശേഷം പുഷ്പഹാരങ്ങൾ ചാർത്തി. പിന്നെ, പുഷ്പദളങ്ങൾ അർപ്പിച്ചു. ഇതിന്നിടയിലും മന്ത്രോച്ചാരണങ്ങൾ ഇടമുറിയാതെ തുടരുന്നുണ്ട്. തളികകളിൽ സമർപ്പിച്ചുവച്ചിട്ടുള്ള നിവേദ്യവസ്തുക്കൾ കൈലാസനാഥന് ആവാഹിച്ച് അർപിച്ചുകഴിഞ്ഞപ്പോൾ പൂജാകർമ്മങ്ങൾ പൂർത്തിയായി. ആ ചെറിയ പ്രതലത്തിൽ ഒതുങ്ങിക്കൂടി സാഷ്ടാംഗം നമസ്കരിച്ചശേഷം പൂജാരിമാരുടെ സംഘം താഴേക്ക് ഇറങ്ങിയപ്പോൾ ഞങ്ങൾ മുകളിലേക്കു കയറി. അടിഭാഗത്തുള്ള ചെറിയ ഗുഹാമാർഗ്ഗത്തിൽക്കൂടി താഴ്ന്നുകയറിയശേഷമാണ് ഞങ്ങൾ മുകളിലേക്ക് ചെന്നത്. മദ്ധ്യാഹ്നസൂര്യന്റെ ദീപ്തമായ കിരണങ്ങൾ കൈലാസശൃംഗത്തിൽ പതിച്ചപ്പോൾ അത് ഉജ്ജ്വലമായി വെട്ടിത്തിളങ്ങിനിന്നു. വളരെ പെട്ടെന്നാണ് ഇത് സംഭവിച്ചത്. മുകൾഭാഗത്ത് തളംകെട്ടിനിന്നിരുന്ന പുകമറയൊക്കെ നീങ്ങിക്കഴിഞ്ഞിരിക്കുന്നു. തല പരമാവധി പിന്നോക്കം മലർത്തി മുകളിലേക്ക് നോക്കിയപ്പോൾ കൈലാസശൃംഗത്തിൽ ഒരു രൂപം വ്യക്തമായി തെളിഞ്ഞിരിക്കുന്നത് കണ്ടു. ഞങ്ങളെല്ലാവരും അദ്ഭുതപ്പെട്ടുപോയി! കണ്ണുകളും, മൂക്കും, താടിയും, വായും എല്ലാം വളരെ ഭംഗിയായി തെളിഞ്ഞുകാണാം. പുരികങ്ങളും വിശാലമായ നെറ്റിത്തടവും ഒരു ചിത്രകാരന്റെ കരവിരുതോടെ രൂപപ്പെടുത്തിയിട്ടുണ്ട്. നെറ്റിയിൽ പൊട്ടിന്റെ സ്ഥാനത്ത് ചുമന്നനിറത്തിൽ തൃക്കണ്ണിന്റേതുപോലെ ഒരടയാളം കാണാം. തലയിൽ ധരിച്ച ഒരു കിരീടംപോലെ മുകൾഭാഗം പൊന്തിനിൽക്കുന്നു. ഇടതുവശത്തെ കണ്ണിനു തിളക്കം കൂടുതലുണ്ട്. സൂക്ഷിച്ചുനോക്കിയപ്പോൾ കൃഷ്ണമണികൾ, രണ്ടുകണ്ണിന്റെയും വളരെ വ്യക്തമാണ്. താടിയുടെ അടി

ഭാഗം ഒരു ശംഖിന്റെ ആകൃതിയിൽ നിൽക്കുന്നു. ചെവികളുടെ സ്ഥാനത്ത്, ഇരുഭാഗത്തേയ്ക്കും തള്ളിനിൽക്കുന്ന പരന്ന പ്രതലമായതിനാൽ പ്രത്യക്ഷത്തിൽ ചെവികളുടെ കുറവ് ഒട്ടും തോന്നിക്കുകയുമില്ല. അദ്ഭുതപ്പെടുത്തുന്ന മറ്റൊരു വസ്തുത, ഈ ദിവ്യരൂപത്തിന്റെ പലഭാഗത്തും ഓരോ വ്യത്യസ്ത രൂപങ്ങൾ പതിഞ്ഞുകിടക്കുന്നുണ്ടെന്നുള്ളതാണ്. വിവിധ കോണിൽനിന്നും നോക്കുമ്പോൾ ഇതെല്ലാം വ്യക്തമായി കാണുകയുംചെയ്യാം. ഏറ്റവും വിസ്മയജനകമായത് നവരത്നക്കല്ലുകളുടെ പ്രഭയാണ്. നവരത്നങ്ങളുടെ മിക്കനിറങ്ങളും ഓരോ ഭാഗത്തായി കാണാം. സ്ഫടികത്തിൽ, ചുമപ്പുനിറത്തിന്റെ വിവിധ ഷെയ്ഡു(Shade)കളാണ് ഭൂരിഭാഗം സ്ഥലത്തും വ്യാപിച്ചു കിടക്കുന്നത്.

പഞ്ചാക്ഷരി ജപിച്ചുകൊണ്ട് ഈ വിസ്മയരൂപത്തിൽ ലയിച്ചങ്ങനെ അന്തംവിട്ടു നിൽക്കുമ്പോഴാണ്, ഒരുവെളിപാടുപോലെ, ഇതൊന്ന് ക്യാമറയിൽ പകർത്തണമെന്ന ചിന്ത എന്റെ മനസ്സിൽ ഉദിച്ചത്. ഞാൻ ധൃതിയിൽ താഴേക്കിറങ്ങി ബാഗിൽനിന്ന് ക്യാമറയെടുത്ത് ഫോക്കസ്ചെയ്തു. ഇവിടെ എത്തിച്ചേർന്നയുടനെ എടുത്ത ചിത്രങ്ങളെല്ലാം കൈലാസശൃംഗത്തിന്റെ ഇരുണ്ട ചിത്രങ്ങളായിരുന്നു. ഈ യാത്രയ്ക്കുവേണ്ടി, താഴെ സിംഗാഢിൽ എത്തിയപ്പോൾ അവിടെവച്ച് കണ്ടുമുട്ടിയ ബാബ, സൂര്യകിരണങ്ങൾ തെളിഞ്ഞാൽ ഇത്തരത്തിലൊരു ദിവ്യദർശനം കാണാൻ സാധിക്കുമെന്ന് പറഞ്ഞിരുന്നു. എനിക്കതിന് നിയോഗമുണ്ടെന്നും അന്നേരം ആ അപൂർവ്വദൃശ്യം ക്യാമറയിൽ പകർത്തണമെന്നും അദ്ദേഹം അഭ്യർഥിച്ചിരുന്നു.എല്ലാവരും നോക്കിനിൽക്കെ, ദീപ്തമായ ആ ദൃശ്യം ഞാൻ ക്യാമറയിൽ പകർത്തി. അത് ഭംഗിയായി പതിഞ്ഞുകിട്ടിയിട്ടുണ്ടെന്ന് കണ്ട് ബോധ്യമായപ്പോൾ എല്ലാവരും സന്തോഷിച്ചുപോയി. താഴെ, സേവാസമിതിക്കാരുമായി ബന്ധപ്പെട്ട് ആവശ്യമുള്ളവർക്കൊക്കെ ഈ അപൂർവ്വചിത്രത്തിന്റെ കോപ്പി ലഭ്യമാക്കാൻ വേണ്ടതായ ശ്രമംചെയ്യാമെന്ന് ഞാൻ പൂജാരി സംഘത്തോട് ഉറപ്പുപറഞ്ഞു.

വെളിച്ചം ഓഫാക്കുന്നതുപോലെ പെട്ടെന്ന് സൂര്യപ്രകാശം മങ്ങിപ്പോയി. ഗ്ലൗസ് ഊരിപ്പിടിച്ച്, ശൃംഗത്തിന്റെ വീഡിയോ ചിത്രീകരണംകൂടി ചെയ്യാൻ ക്യാമറയുടെ ക്രമീകരണം മാറ്റുവാൻ ശ്രമിക്കുന്നതിന്നിടയിലാണ് ഇത് സംഭവിച്ചത്. ഉച്ചകഴിഞ്ഞാൽ കാലാവസ്ഥാമാറ്റം ശ്രാവണത്തിൽ പതിവാണെന്നും, എത്രയും വേഗം താഴോട്ട് ഇറങ്ങുന്നതാണ് നല്ലതെന്നും പൂജാരിമാരുടെ സംഘത്തിലെ തദ്ദേശീയർ പറഞ്ഞപ്പോൾ എല്ലാവരും ക്ഷണത്തിൽ യാത്രയ്ക്കൊരുങ്ങി. ഫോട്ടോ പകർത്തിയെടുക്കാനുള്ള തിടുക്കത്തിൽ ഞാൻ മുകളിൽ സാഷ്ടാംഗം നമസ്കരിക്കാൻ വിട്ടുപോയിരുന്നു. ഒരിയ്ക്കൽക്കൂടി മുകളിലേക്ക് കയറി പ്രാർഥിച്ചശേഷം കൈലാസശൃംഗത്തെ തൊട്ടുവണങ്ങി, നമസ്കരിച്ച് താഴോട്ടിറങ്ങി. പഞ്ചകൈലാസദർശനം പൂർത്തിയാക്കിക്കഴിഞ്ഞുവെന്ന ചിന്ത എന്റെ മനസ്സിനെ കോരിത്തരിപ്പിച്ചു. ഇതിന്റെ പുണ്യം എന്റെ കൊച്ചു കേരളത്തിലെ ജനങ്ങൾക്കുകൂടി ലഭ്യമാക്കിത്തീർക്കേണമേ എന്നു പ്രാർഥിച്ചുകൊണ്ട് ഞാൻ കൈലാസനാഥനോടും ദേവിയോടും വിട പറഞ്ഞു.

അന്തരീക്ഷം ഇരുണ്ടുവെങ്കിലും മഞ്ഞുഭൂമി തിളങ്ങിത്തന്നെകിടന്നു. തീർഥാടകരുടെ കൊച്ചുസംഘങ്ങൾ ദൂരെനിന്നും വരുന്നതു കണ്ടു. അവർ അടുത്തെത്തിയപ്പോൾ, പെട്ടെന്ന് ദർശനംനടത്തി തിരിച്ചുവരുവാൻ പൂജാരിമാരുടെ കൂട്ടത്തിൽ നിന്നാരോ ഉറക്കെ വിളിച്ചുപറയുന്നതു കേട്ടു. രാജേഷ് ചൗഹാന്റെ സംഘം എതിരെവന്നപ്പോൾ ഞങ്ങൾ നിന്നു. രാജേഷും മറ്റു രണ്ടു സുഹൃത്തുക്കളും സംഘത്തിൽ ഇല്ലായെന്നുകണ്ടപ്പോൾ ഞാൻ പരിഭ്രമിച്ചുപോയി. താഴെനിന്നുള്ള കയറ്റം മുക്കാൽ ഭാഗത്തോളം കയറിക്കഴിഞ്ഞപ്പോൾ അവർ തീർത്തും അവശരായിപ്പോയെന്നും, അപകടസാധ്യത തോന്നിയതിനാൽ ഒരു സഹായിക്കൊപ്പം താഴേയ്ക്ക് ഇറങ്ങുകയാണുണ്ടായതെന്നും കൂട്ടത്തിലെ ഒരുവൻ വ്യക്തമാക്കി. അവർക്ക് യാത്രാമംഗളം നേർന്നുകൊണ്ട് ഞങ്ങൾ മുന്നോട്ട് പോയി. ഇന്ദർശർമയുടെ അനുഭവം ഓർമയിലുള്ളതുകൊണ്ട്, രാജേഷ് ബുദ്ധിപൂർവ്വം പ്രവർത്തിച്ചു എന്നെനിക്കു തോന്നി.

ചെറിയൊരു താഴ്വര കയറി മേടിന്റെ മുകളിലെത്തിയപ്പോൾ ഞാൻ നിന്നു. ഇവിടെ നിന്നു നോക്കിയാലാണ് കൈലാസത്തിന്റെ പൂർണരൂപം ദൃഷ്ടിഗോചരമാകുക. മേടിൽനിന്നിറങ്ങി മുന്നോട്ടു ഗമിയ്ക്കുന്തോറും ശൃംഗത്തിന്റെ ചെറിയൊരു ഭാഗം മാത്രമെ കാണുവാൻ സാധിക്കുകയുള്ളൂ. അതും പുകമറയ്ക്കുള്ളിലെന്നപോലെ മാത്രം. കൈലാസത്തിന്റെ പൂർണരൂപം പൂർണസംതൃപ്തിയോടെ നോക്കിനിന്ന് വന്ദിച്ചശേഷം ഞാൻ മുന്നോട്ട് നടന്നു. ഈ ജന്മത്തിൽ ഇനിയിത് സാധ്യമാവുകയില്ല. പതിയെ മനസ്സിൽ മന്ത്രിച്ചു... കൈലാസ്നാഥാ.... അമ്മേ, ദേവീ.... വിട.[1]

മേടിൽനിന്ന് താഴേയ്ക്കിറങ്ങുമ്പോൾ കൂട്ടുകാർ പത്തടിയോളം മുന്നിലാ

1. ഹിമാലയത്തിൽ കൈലാസംപോലുള്ള പർവതങ്ങളും മറ്റു ശിലാരൂപത്തിലുള്ള ദിവ്യസന്നിധികളും അപാരമായ ഊർജസംഭരണികളാണ്. യുഗങ്ങൾക്കുമുമ്പ് രൂപപ്പെട്ട സ്വയംഭൂവായ ഈ ശിലാസംഘാതങ്ങളോരോന്നും ക്ഷേത്രഗണിത (ജ്യാമിതീയ- Geometric) പ്രകാരമുള്ള ഉത്തമ സ്ഥാനങ്ങളിലാണ്, മിക്കവാറും പർവതമുകളിൽ, നിലകൊള്ളുന്നത്. വിവിധ കോണുക(Angle)ളിൽക്കൂടി നവഗ്രഹങ്ങളുടെ ചൈതന്യത്തെ സ്വാംശീകരിച്ചെടുക്കുന്നതിനാൽ ഈ ചൈതന്യപ്രവാഹം ശിലാരൂപങ്ങളിൽ അനർഗളം പ്രവഹിച്ചുകൊണ്ടിരിക്കുന്നു. ഗ്രഹങ്ങളും ഭൂമിയും, ഭൂമിയിലെ മനുഷ്യരും തമ്മിൽ പരസ്പരം ആകർഷിക്കപ്പെട്ടുകിടക്കുന്നു എന്നത് ഒരു യാഥാർഥ്യമാണല്ലോ. ചിലത് പ്രത്യക്ഷരൂപത്തിലും (ഉദാ: ചന്ദ്രൻ) മറ്റു ചിലത് സൂക്ഷ്മരൂപത്തിലും ആണെന്നു മാത്രം. ഇതുപോലെത്തന്നെയാണ് ഹിമാലയത്തിലും ഭാരതഭൂമിയുടെ മറ്റുഭാഗങ്ങളിലും കിടക്കുന്ന മഹാക്ഷേത്രങ്ങളുടെ സ്ഥിതിവിശേഷം. എത്രയോ നൂറ്റാണ്ടുകൾക്കു മുമ്പ് ഇത്തരം മഹാക്ഷേത്രങ്ങൾ നിർമിച്ചപ്പോൾ അന്നത്തെ ദിവ്യദൃഷ്ടികളായ ഋഷീശ്വരന്മാർ ക്ഷേത്രങ്ങളുടെ ശ്രീകോവിൽ നിർമാണത്തിൽ മേൽപ്പറഞ്ഞ നവഗ്രഹസ്വാംശീകരണം നിർവഹിച്ചിട്ടുണ്ട്. നവഗ്രഹങ്ങളുടെ സത്തയെ ഒരു നാണയത്തി (Metal Coin) ലേക്ക് ആവാഹിച്ച്, അതിന്റെ വശങ്ങൾ യോഗശക്തികൊണ്ട് ഉരുക്കിച്ചേർത്ത്, ശ്രീകോവിലിന്റെ മുകളിലുള്ള താഴികക്കുടത്തിൽ ക്ഷേത്ര- വേദഗണിതപ്രകാരമുള്ള ഉത്തമ

→

യിരുന്നു. വലതുഭാഗത്തുള്ള ഒരു ചെറിയ മഞ്ഞുകൂമ്പാരത്തിൽ എന്തോ സാധനം വെട്ടിത്തിളങ്ങുന്നതു കണ്ടപ്പോൾ അത് തീർഥാടകർ അലക്ഷ്യമായി വലിച്ചെറിഞ്ഞ എന്തെങ്കിലും പാഴ്‌വസ്തുക്കളാകുമെന്ന് കരുതി. ഉടഞ്ഞ കുപ്പിക്കഷണങ്ങളോ പാനീയ പാക്കറ്റുകളുടെ മൂടികളോ മഞ്ഞുഭൂമികളിൽ സാധാരണമാണ്. എത്ര ബോധവൽക്കരണം നടത്തിയാലും ഫലമില്ല. തണുത്ത് മരവിച്ച മിതമായ കാറ്റും, അസ്ഥികൾക്കുള്ളിലേക്കുപോലും കുത്തിക്കയറുന്ന കൊടുംതണുപ്പുമായതിനാൽ തിളങ്ങുന്ന വസ്തുവിനെ ഒന്നുകൂടി നോക്കിയശേഷം ഞാൻ മുന്നോട്ട് നടന്നു. അടുത്ത നിമിഷത്തിൽത്തന്നെ എന്റെ ഭ്രൂമധ്യം തുടിച്ചു. അതൊരു സിഗ്നൽ ആണെന്ന് അറിയാവുന്നതുകൊണ്ട് ഞാൻ പെട്ടെന്ന് നിന്നു. സിംഗാഢിൽവച്ച് ബാബ പറഞ്ഞ കാര്യങ്ങൾ ഉടനെത്തന്നെ എന്റെ ഓർമയിൽ മിന്നിമറഞ്ഞു. കൈലാസപരിസരത്തുനിന്ന് ഒരു വിശിഷ്ടമായ കല്ല് എനിക്കു ലഭിക്കാൻ സാധ്യതയുണ്ടെന്നായിരുന്നു അന്ന് അദ്ദേഹം പറഞ്ഞത്. തിരിച്ചുചെന്ന് തിളങ്ങുന്ന വസ്തുവിനെ വടികൊണ്ട്

---

കോണിൽ സ്ഥാപിച്ച്, താഴികക്കുടത്തിനെ അതിശക്തമായ ഒരു 'ആന്റെന' (Antenna)യാക്കി മാറ്റുന്നു. ഇറിഡിയം എന്ന അമൂല്യ ലോഹം ഈ നാണയത്തിനുള്ളിൽ അടക്കം ചെയ്തിട്ടുണ്ട്. IRIDUM- പ്ലാറ്റിനം വർഗത്തിൽപ്പെട്ട ലോഹമാണ്. പ്ലാറ്റിനത്തെപ്പോലെ വെളുത്ത നിറമാണെങ്കിലും നേരിയ മഞ്ഞ കലർന്നതാണ്. ഉറപ്പാണെങ്കിൽ കടുത്തത്. ഉയർന്ന ദ്രവണാങ്കമായതിനാൽ 2000 ഡിഗ്രി സെന്റിഗ്രേയ്ഡിലും മാറ്റം വരുകയില്ല. 1803-ൽ ബ്രിട്ടീഷ് ശാസ്ത്രജ്ഞനായ സ്മിത്ത്സൺ ടെനന്റ് ആണ് ഈ ലോഹം കണ്ടുപിടിച്ചത്. ഇതിന്റെ ലവണങ്ങളിൽ അദ്ദേഹം കണ്ടെത്തിയ വൈവിധ്യമായ നിറങ്ങളിൽനിന്നാണ്, ഗ്രീക്ക് മഴവിൽ ദേവതയായ ഐറിസിന്റെ പേര് ഈ ലോഹത്തിന് നല്കിയത്. ഇതിന്റെ ദൗർലഭ്യം മൂലമാണ് ഇതൊരു അമൂല്യ ലോഹമാവാൻ കാരണം. ആഗോള വാർഷിക ഉൽപാദനം 3000 കിലോഗ്രാമിന് താഴെ മാത്രം. വിമാന/റോക്കറ്റ് എഞ്ചിനുകളുടെ ഭാഗങ്ങൾ, സ്പാർക്ക് പ്ലഗ്ഗുകൾ തുടങ്ങിയവയ്ക്കാണ് ഇറിഡിയം പ്രധാനമായും ഉപയോഗിക്കുന്നത്. (ക്ഷേത്രതാഴികക്കുടങ്ങൾ തകർക്കുന്ന ഒരു മാഫിയ അടുത്തകാലത്തായി രംഗപ്രവേശനം ചെയ്തിട്ടുണ്ട്. കോടികൾ വിലമതിക്കുന്ന ഇറിഡിയം മോഷ്ടിക്കാനാണ് ഇത്.) ഇങ്ങനെ നവഗ്രഹങ്ങളുടെ ചൈതന്യം സൂക്ഷ്മമായ വിധത്തിൽ വിഗ്രഹത്തിലേക്ക്, അനർഗളം പ്രവഹിക്കുന്നു. ക്ഷേത്രദർശനം നടത്തുന്ന ഭക്തജനങ്ങൾക്ക് ഈ ഊർജപ്രവാഹം ലഭിക്കുമ്പോൾ അവരുടെ സൂക്ഷ്മശരീരത്തിന് ഉത്തേജനമുണ്ടാകുന്നു. സൂക്ഷ്മശരീരം (ന്യൂക്ലിയർ ബോഡി) ഈശ്വരാംശമായതിനാൽ (God's Particles -ദൈവകണങ്ങൾ) മനുഷ്യനും ഈശ്വരനും തമ്മിലുള്ള അഭേദ്യമായ ബന്ധത്തെ സൂചിപ്പിക്കുന്നു. സയൻസിന്റെ ഭാഷ്യമനുസരിച്ച് നെഗറ്റീവ് അയോണുകൾ (ion) കൂടുതലുള്ള സ്ഥലങ്ങളാണ് തീർത്ഥാടനകേന്ദ്രങ്ങൾ. അന്തരീക്ഷവായുവിലെ മോളിക്യൂളുകൾ സ്ഥിരമായി പോസിറ്റീവോ നെഗറ്റീവോ ചാർജുകളുള്ള കണികകളായി വിഭജിക്കപ്പെടുന്നു. ഇതിനാവശ്യമായ ഊർജം, കോസ്മിക്‌രശ്മികൾ, ഇലക്ട്രോമാഗ്നറ്റതരംഗങ്ങൾ, ഇടിമിന്നൽ, സൗരോർജം, വെള്ളച്ചാട്ടം എന്നിവയിൽനിന്ന് പ്രകൃതിദത്തമായി ലഭിക്കുന്നു. ചില പ്രത്യേക സാഹചര്യങ്ങളിൽ വായുവിന്റെ അയോണുകളുടെ സംഖ്യയിലും, പോസറ്റീവ്/നെഗറ്റീവ് ചാർജുകളുടെ അനുപാതത്തിലും വ്യത്യാസം വരുന്നു. പരക്ഷ, പർവ്വതങ്ങൾ, നദീതീരങ്ങൾ, ഗുഹകൾ, ഉയർന്ന പ്രതലത്തിലുള്ള തീർത്ഥാടനകേന്ദ്രങ്ങൾ എന്നിവ നെഗറ്റീവ് അയോണുകൾ കൂടുതലുള്ള സ്ഥലങ്ങളാണ്. നെഗറ്റീവ് അയോണുകൾ രോഗം തടയുന്നതിനും രോഗചികിത്സയ്ക്കും ഉപകാരപ്രദമാണ്.

ഇളക്കി പുറത്തെടുത്തപ്പോൾ അക്ഷരാർഥത്തിൽ വിസ്മയിച്ചുപോയി! കുറച്ചു മുമ്പ് മാത്രം ദർശിച്ച, കൈലാസത്തിന്റെ അഗ്രഭാഗത്തുള്ള വിശിഷ്ടമായ കല്ലുകളുടെ ഒരു കഷണമാണ് ഇതെന്ന് ഉടനെ ബോധ്യപ്പെടുകയും ചെയ്തു. അത് കിട്ടിയ ഭാഗത്ത് ഒന്നുകൂടി ഇളക്കിനോക്കിയപ്പോൾ അതിനേക്കാൾ ചെറിയൊരു കഷണംകൂടി ലഭിച്ചു. വെളുത്ത കല്ലിൽ നവരത്നക്കല്ലുകളുടെ ചില നിറങ്ങൾ പടർന്നുകിടക്കുന്ന നിരവധി പ്രതലങ്ങൾ കൈലാസത്തിന്റെ മുകൾ ഭാഗത്ത് കണ്ടത് ഞാൻ ഓർത്തുനോക്കി. ആ വെളുത്ത കല്ലിന്റെ കഷണങ്ങൾതന്നെയാണിത് എന്നുറപ്പായപ്പോൾ, ദിവ്യമായ ആ കല്ലുകൾ നെഞ്ചോട് ചേർത്തുപിടിച്ച്, കൈലാസത്തെ നോക്കിക്കൊണ്ട്, പഞ്ചാക്ഷരി ഉരുവിട്ട് കുറച്ചു സമയം നിന്നു. എന്റെ ഉള്ളംകൈയിലിരുന്ന് തിളങ്ങുന്ന കല്ലുകളെ വിസ്മയത്തോടെ, വിശ്വസിക്കാനാവാതെ, ഞാൻ വീണ്ടും വീണ്ടും നോക്കി ആസ്വദിച്ചു. യന്ത്രസഹായത്താൽ മുറിച്ചെടുത്തപോലെയാണ് വലിയ കല്ലിന്റെ കോണുകൾ. ഒന്നര ഇഞ്ചോളം നീളമുണ്ട്. ചെറിയ കല്ല് ഇതിന്റെ പകുതിയോളമെ വരൂ.

ഞാൻ അനങ്ങാതെ നില്ക്കുന്നതു കണ്ടപ്പോൾ കൂട്ടുകാർ അടുത്തേക്ക് വന്നു. എല്ലാവരും കല്ലുകൾ തൊട്ടുവണങ്ങി പ്രാർഥിച്ചു. ഇത്രയും കാലം മഞ്ഞുഭൂമിയിൽക്കൂടി സഞ്ചരിച്ചിട്ടും തനിയ്ക്ക് ഇങ്ങനെയൊന്ന് ലഭിക്കാൻ ഭാഗ്യമുണ്ടായില്ലല്ലോയെന്ന് ബുധിസിങ്ങ് സങ്കടപ്പെട്ടപ്പോൾ ആരും പ്രതികരിച്ചില്ല.

മഞ്ഞുഭൂമിയുടെ നിരപ്പിന്റെ അവസാനത്തെത്തിയപ്പോൾ പൂജാരി സംഘം അവിടെ വിശ്രമിക്കുന്നത് കണ്ടു. അവർ ഞങ്ങൾക്ക് നിവേദ്യവസ്തുക്കൾ കഴിക്കാൻ തന്നു. തീർഥജലം കുടിച്ച് ദാഹമകറ്റിയശേഷം, പൂജാരിമാർക്ക് ദക്ഷിണകൊടുത്ത് വണങ്ങി ഞങ്ങൾ യാത്രക്ക് തയ്യാറായി. തീർഥാടകരേയും കാത്ത് പൂജാരിമാർ കുറച്ചുസമയംകൂടി നിരപ്പിൽ തങ്ങുമെന്നാണ് പറഞ്ഞത്. നിരപ്പിൽനിന്ന് താഴോട്ട് നോക്കിയപ്പോൾ പരിഭ്രമം തോന്നി. താഴെ, അങ്ങു ദൂരെ, നയൻസരോവറിന്റെ തീരത്ത് കൊച്ചുകൊച്ചു മനുഷ്യരൂപങ്ങൾ ചലിയ്ക്കുന്നത് കണ്ടു. കയറ്റം കയറിവരുന്ന തീർഥാടകരേയും കാണാം. സമയം പന്ത്രണ്ടേമുക്കാൽ കഴിഞ്ഞിരുന്നു. ഒരിയ്ക്കൽക്കൂടി കൈലാസഭാഗത്തേയ്ക്കു നോക്കി തൊഴുത്, ശിരസ്സുനമിച്ച് വണങ്ങി ഞങ്ങൾ താഴോട്ട് ഇറങ്ങാൻ തയ്യാറായി....

[1]"ജഗദ്യോനിരയോനിസ്ത്വം ജഗദന്തോ നിരന്തകഃ
ജഗദാദിരനാദിസ്ത്വം ജഗദീശോ നിരീശ്വരഃ"

1. അങ്ങ് ലോകത്തിന്റെ ഉത്ഭവസ്ഥാനമാണ്. അങ്ങേയ്ക്ക് ഉത്ഭവസ്ഥാനമേയില്ല. ലോകത്തിന്റെ അവസാനം അങ്ങിലാണ്. എന്നാൽ അങ്ങേയ്ക്ക് അവസാനമില്ല. അങ്ങ് ലോകത്തിന്റെ തുടക്കമാണ്. അങ്ങേയ്ക്ക് തുടക്കമില്ല. അങ്ങ് സർവേശ്വരനാണ്. അങ്ങേയ്ക്ക് മീതെ ഒരീശ്വരൻ ഇല്ല.

(കുമാരസംഭവം- കാളിദാസൻ)

# മടക്കയാത്ര

3 മണിയ്ക്ക് മുമ്പ് ഞങ്ങൾ നയൻസരോവറിൽ എത്തി. ബലിയർപ്പിക്കാൻ വന്നുചേർന്ന തദ്ദേശീയരുടെ കൂടാരങ്ങൾ തടാകതീരത്ത് ധാരാളം കണ്ടു. നിരവധി തീർഥാടകർ പാർവതിഭാഗ് ലക്ഷ്യംവച്ച് നീങ്ങുന്നുമുണ്ട്. നയൻസരോവറിനെ വന്ദിച്ചശേഷം, തീർഥജലം ധാരാളം കുടിച്ച് ഞാൻ തടാകത്തോട് യാത്രപറഞ്ഞു. കാലത്ത് കയറ്റം കയറാൻ ക്ലേശിക്കുമ്പോൾ അവിടുത്തെ ഈ ജലം ഓരോ കവിൾ കുടിച്ചുകൊണ്ടാണ് സന്ദിഗ്ദ്ധഘട്ടങ്ങൾ പിന്നിട്ടതെന്ന് മന്ത്രിയ്ക്കുംപോലെ നയനാദേവിയോട് പറഞ്ഞു.വീണ്ടും വീണ്ടും ദേവിയെ വണങ്ങിയശേഷം ഞാൻ കൂട്ടുകാർക്കൊപ്പം ചേർന്നു.

പാദങ്ങളിൽ നീറുന്നതുപോലെയുള്ള വേദന തുടർച്ചയായി അനുഭവപ്പെട്ടുകൊണ്ടിരുന്നത് എന്നെ വിഷമിപ്പിച്ചു. ഭൂപീന്ദറിനും ഇതേ പ്രശ്നം തന്നെയാണെന്ന് പറഞ്ഞു. മരവിയ്ക്കുന്ന തണുപ്പുംപേറി, മഞ്ഞുഭൂമിയിൽക്കൂടിയും ഹിമാനികളിൽക്കൂടിയും, ദിവസങ്ങളോളം നടക്കുമ്പോൾ പാദങ്ങളിലേക്കുള്ള രക്തപ്രവാഹം കുറഞ്ഞുപോകുന്നു. നഖങ്ങൾ നീലനിറത്തിലാവുകയും, ക്രമേണ, പഴുത്ത് അടർന്നുപോകുകയും ചെയ്യും. ആന്റിബയോട്ടിക് മരുന്ന് കഴിച്ച് പഴുപ്പിനെ നിയന്ത്രവിധേയമാക്കുകയാണ് ഇതിനുള്ള പോംവഴി. ആദികൈലാസയാത്രയ്ക്കുശേഷവും തുടർന്നുള്ള മറ്റു പല യാത്രകളിലും എനിക്ക് നഖങ്ങൾ നഷ്ടപ്പെട്ടിട്ടുണ്ട്.

4 മണി കഴിഞ്ഞപ്പോൾ പാർവതീഭാഗിൽ എത്തി. മഴ ഒഴിഞ്ഞുനിന്നുവെങ്കിലും തണുപ്പ് അസഹ്യമായവിധത്തിൽ ഉയർന്നു. പാർവതീഭാഗിലെ ഭൂമിയ്ക്കടിയിൽനിന്ന് ഹിമാനികൾ പുറത്തുവന്നുതുടങ്ങിയതിന്റെ ലക്ഷണമാണ് ഇതെന്ന് ഢാബക്കാർ പറഞ്ഞു. രാത്രിയായാൽ തണുപ്പ് വീണ്ടും വർധിക്കും. രാജേഷ് ചൗഹാന്റെ അസുഖത്തെക്കുറിച്ച് അന്വേഷിക്കാൻ അവരുടെ കൂടാരത്തിൽ ചെന്നപ്പോൾ അവർ ഉച്ചയ്ക്കുശേഷം സ്ഥലംവിട്ടു എന്നറിഞ്ഞു. ഢാബയിൽനിന്ന് ഭക്ഷണം കഴിച്ചപ്പോൾ ക്ഷീണത്തിന് കുറവുണ്ടായി. കൂടാരങ്ങളൊക്കെ ഏതാണ്ട് നിറഞ്ഞുകഴിഞ്ഞതിനാലും മഴ ഒഴിഞ്ഞുനിന്നതുകൊണ്ടും അടുത്ത ക്യാമ്പിൽ രാത്രി തങ്ങാമെന്നുതീരുമാനിച്ച് ഞങ്ങൾ പാർവതീഭാഗിനോട് യാത്ര പറഞ്ഞു. കൈലാസശൃംഗം ദൃശ്യമായില്ലെങ്കിലും ആ ഭാഗത്തേക്കുനോക്കി പ്രാർഥിച്ചശേഷമാണ് യാത്ര തിരിച്ചത്.

മഴ ചാറിച്ചാറി പെയ്തുകൊണ്ടിരുന്നുവെങ്കിലും അത് സാരമാക്കാതെ ഞങ്ങൾ നടന്നു. ഭീംഗുഹവരെ മിക്ക ഭാഗങ്ങളും താഴോട്ട് ഇറക്കമായതിനാൽ ക്ലേശം കുറവായിരുന്നു. 7 മണികഴിഞ്ഞപ്പോൾ ലക്ഷ്യത്തിൽ എത്തിച്ചേർന്നു.

തീർഥാടകരുടെ തിരക്കുണ്ടായിരുന്നതിനാൽ ഢാബക്കാരൻ ജയ്സിങ്ങ് ഞങ്ങൾക്ക് വേണ്ടി ഒരു ചെറിയ കൂടാരം ക്ഷണത്തിൽ തയ്യാറാക്കിത്തന്നു. ക്ഷീണവും വിശപ്പും മൂർധന്യത്തിൽ എത്തിക്കഴിഞ്ഞതുകൊണ്ട് നേരത്തെ ഭക്ഷണം കഴിച്ച് കിടന്നു.

ശാന്തമായ നിദ്രയ്ക്കുശേഷം അഞ്ചുമണിക്കെഴുന്നേറ്റ് ഞങ്ങൾ യാത്രയ്ക്ക് തയ്യാറെടുത്തു. കഴിഞ്ഞ രണ്ടുദിവസത്തിനുള്ളിൽ 5 തീർഥാടകർ മരിച്ചുപോയ വിവരം സ്ഥിരീകരിച്ചിട്ടുണ്ടെന്ന് ഢാബക്കാരൻ പറഞ്ഞു. നാലുപേരെ കാണാതായ വിവരവും കിട്ടിയിട്ടുണ്ടെന്ന് അദ്ദേഹം തുടർന്നു പറഞ്ഞു. മരിച്ചവരിൽ മൂന്നുപേരും കാണാതായവരും കൊക്കയിലേക്ക് വീണുപോയതാണെന്നും ജയ്സിങ്ങ് പറഞ്ഞു. പ്രാതൽ പൊതിഞ്ഞുവാങ്ങി ഞങ്ങൾ ക്ഷണത്തിൽ യാത്രതിരിച്ചു. അന്നത്തെ ഞങ്ങളുടെ ലക്ഷ്യം താച്ച്ടുവിൽ എത്തുക എന്നുള്ളതായിരുന്നു. ഉച്ചയ്ക്കുശേഷം കനത്ത മഴ പെയ്തുവെങ്കിലും, മഴക്കോട്ട് ധരിച്ച് യാത്ര തുടർന്നു. പാദങ്ങളിലെ വേദന അസഹ്യമായപ്പോഴൊക്കെ വേദനസംഹാരി സ്പ്രേചെയ്ത് ആശ്വാസംകൊണ്ടു. ബുദ്ധിമുട്ടുകൾ നിരവധി അനുഭവപ്പെട്ടുവെങ്കിലും ആറരമണിയ്ക്കുമുമ്പായി താച്ച്ടുവിൽ എത്തിച്ചേർന്നു.

ഉത്തംസിങ്ങിന്റെ ഢാബയിൽ രണ്ടുപേർക്ക് മാത്രമെ ഇടം കിട്ടിയുള്ളൂ. സ്ഥലമന്വേഷിച്ച് ബുധിസിങ്ങും വിനയ്കുമാറും പോയപ്പോൾ ഢാബയിൽനിന്ന് ഒരു ബക്കറ്റ് ചൂടുവെള്ളം വാങ്ങിച്ച് ഞാൻ കുളിക്കാൻ തയ്യാറെടുത്തു. പാദങ്ങളിൽ ചൂടുവെള്ളംകൊണ്ട് ഒരു ഉഴിച്ചിൽ പ്രക്രിയ നടത്താനാണ് ചൂടുവെള്ളം വാങ്ങിച്ചത്. നഖങ്ങൾ മിക്കതും ഇളംനീല നിറമായിക്കഴിഞ്ഞിരുന്നു. തൊടുമ്പോൾപോലും അസഹ്യമായ വേദന. ഷൂസിൽനിന്ന് പാദങ്ങൾ സ്വതന്ത്രമായപ്പോൾ നടക്കാൻപോലും ബുദ്ധിമുട്ടായി. ഞാൻ അവശത അനുഭവിക്കുന്നതു കണ്ടപ്പോൾ ഉത്തംസിങ്ങ് എന്റെ പാദങ്ങൾ പരിശോധിച്ചു. പച്ചിലക്കൂട്ടുകൊണ്ടുള്ള ഒരു ഒറ്റമൂലി മരുന്ന് താൻ തയ്യാറാക്കിത്തരാമെന്നും രാത്രി കിടക്കുമ്പോൾ അതുവച്ചുകെട്ടിക്കിടന്നാൽ വേദന ശമിയ്ക്കുമെന്നും അദ്ദേഹം പറഞ്ഞു. തണുത്ത വെള്ളത്തിൽ കുളിച്ചു കഴിഞ്ഞപ്പോൾ വളരെ സുഖം തോന്നി.

ബുധിസിങ്ങും വിനയ്കുമാറും വനംവകുപ്പിന്റെ ഷെഡ്ഡിൽ അഭയം തേടുകയാണെന്നു പറഞ്ഞപ്പോൾ ഉത്തംസിങ്ങ് അവർക്ക് കിടക്കസ്സഞ്ചികളും കമ്പിളിപ്പുതപ്പുകളും കൊടുത്തു. ഷെഡ്ഡിന്റെ വരാന്തയുടെ ഒരു ഭാഗത്ത് പോലീസ് ഔട്ട്പോസ്റ്റ് തുറന്നിട്ടുണ്ടെന്ന് ബുധിസിങ്ങ് അറിയിച്ചപ്പോൾ അവരെ കണ്ട് ചില വിവരങ്ങൾ തിരക്കാനായി ഞാൻ അങ്ങോട്ടുപോയി. തീർഥാടകരുടെ മരണസംഖ്യ മുമ്പ് കേട്ടതിനെക്കാളും കൂടുതലാണെന്ന് താച്ച്ടുവിൽ പലരും പറയുന്നത് കേട്ടിരുന്നു. പോലീസിന്റെ വിശദീകരണത്തിന് ഔദ്യോഗിക സ്വഭാവമുണ്ടാകുമല്ലോ.

ഞാൻ എഴുത്തുകാരനാണെന്ന് പരിചയപ്പെടുത്തിയപ്പോൾ ഇൻസ്പെക്ടർ ജഗത്സിങ്ങ് നേഗി എന്നെ ഹാർദ്ദമായി സ്വീകരിച്ചു. അദ്ദേഹത്തിന്റെ സഹ

പ്രവർത്തകരായ ജോവൻദാസ്, രമേഷ്കുമാർ, ബ്രിജ്ലാൽ എന്നിവരെ എനിക്ക് പരിചയപ്പെടുത്തുകയും ചെയ്തു. കുള്ളു ജില്ലയിലെ നിർമാണ്ട് പോലീസ് ,സ്റ്റേഷനിൽനിന്നുള്ളവരാണ് ഇവർ. ശ്രീകണ്ഠമഹാദേവ് കൈലാസം ഇതിന്റെ പരിധിയിലാണ് വരിക. ഈ തീർഥാടനകാലത്ത് ഇതേ വരെ മരണമടഞ്ഞ തീർഥാടകരുടെ എണ്ണം, മറ്റ് അപകടങ്ങൾ, ക്രമസമാധാനം എന്നിവയെക്കുറിച്ചൊക്കെ ഞാൻ ഇൻസ്പെക്ടറോട് ചോദിച്ചറിഞ്ഞു. അദ്ദേഹത്തിന്റെ മറുപടി വളരെ ശ്രദ്ധേയമായിരുന്നു.

ക്രമസമാധാനം ഒരു കുഴപ്പവുമില്ല. അങ്ങനെയൊരു പ്രശ്നം ഇവിടെ പതിവില്ല. തീർഥാടകരെ കൊള്ളയടിക്കുന്ന ഒരു സംഭവംപോലും ഇവിടെ നടന്നിട്ടില്ല. യാത്രാമധ്യേ സംഭവിക്കുന്ന പരുക്കുകളോ മറ്റു ക്ഷതങ്ങളോ ഒന്നും പോലീസിന്റെ ശ്രദ്ധയിൽ വരാറില്ല. അടിയന്തിരസഹായം ആവശ്യപ്പെട്ടാൽ ചെയ്തുകൊടുക്കും. സേവാസമിതിയുടെ വളണ്ടിയർമാർ സദാ ജാഗ്രത പുലർത്തുന്നതിനാൽ ഇക്കാര്യങ്ങളിലൊക്കെ പോലീസിന്റെ സേവനം ആവശ്യവുമില്ല. പോലീസിന്റെ ഏറ്റവും വലിയ പ്രശ്നം തീർഥാടകരോ സഹായികളോ മരണപ്പെടുമ്പോഴാണ്. കൊക്കയിലേക്ക് വഴുതിവീണും, മലയിടിച്ചിലിൽപ്പെട്ടും, ഇടിമിന്നലേറ്റും, വൃക്ഷക്കൊമ്പുകൾ ഇടിഞ്ഞുവീണും, ഹിമപാതത്തിലും ഹിമാനികളിലുംപെട്ടുമൊക്കെയാണ് അപകടമരണങ്ങൾ സംഭവിക്കുന്നത്. കയറ്റം കയറുമ്പോഴും മരണങ്ങൾ ഉണ്ടാകാറുണ്ട്. പക്ഷേ, മരണങ്ങൾ ഭൂരിഭാഗവും സംഭവിക്കുന്നത് കൊക്കകളിലേക്ക് വീണിട്ടാണ്. ഇതുതന്നെയാണ് പോലീസിന്റെ ഏറ്റവും വലിയ തലവേദന. മൃതദേഹം നേരിൽ കണ്ടിട്ടുവേണം ഇൻക്വസ്റ്റ് തയ്യാറാക്കാൻ. അഗാധമായ കൊക്കകളിലേക്കു വീണുപോയാൽ, ആയിരക്കണക്കിന് അടി താഴോട്ടിറങ്ങാൻ ദേവേന്ദ്രൻ വിചാരിച്ചാലും സാധ്യമല്ല. മരിച്ചാൽ നിയമാനുസൃതമായ നടപടികൾക്കെല്ലാം മരണസർട്ടിഫിക്കറ്റ് ആവശ്യമാണ്. കൊക്കയിലേയ്ക്ക് വീണു എന്നുള്ളതിന് സാക്ഷി കൂടെയുള്ളവരാണ്. കൊക്കയിലേക്ക് വീണ് കാണാതായി (Missing) എന്നു മാത്രമേ പോലീസിന് പറയാൻ കഴിയൂ. ഇതുപോലെത്തന്നെയാണ് മഞ്ഞുമലകൾ ഇടിഞ്ഞു വീണും, ഗ്ലേഷിയറുകൾക്കിടയിൽപ്പെട്ടും മരണമടഞ്ഞാലുള്ള സ്ഥിതി. 'ഡീപ്' (Deep) ഹിമാലയത്തിൽവച്ച് മരണം സംഭവിച്ചാൽ എല്ലാവർക്കും പ്രശ്നമാണ്.

പോലീസിന്റെ തദ്ദേശീയനായ പാചകക്കാരൻ ചുക്കും ഏലയ്ക്കയും ചേർത്ത് തയ്യാറാക്കിത്തന്ന കട്ടൻചായ കുടിച്ചപ്പോൾ എനിക്ക് നല്ല ഉണർവ് തോന്നി. അവരോടെല്ലാം നന്ദി പറഞ്ഞ് താവളത്തിലേക്ക് മടങ്ങുമ്പോൾ മഴ തുടങ്ങി. സേനാദേവിയുടെയും ഉത്തംസിങ്ങിന്റെയും പാചകപ്പണികൾ ശ്രദ്ധിച്ചുകൊണ്ട് അടുപ്പിന്റെയടുത്തേക്ക് പാദങ്ങൾ നീട്ടിവച്ച് ഇരുന്നപ്പോൾ വേദനയ്ക്ക് വളരെ ആശ്വാസം തോന്നി. 8 മണി കഴിഞ്ഞപ്പോൾ ഭക്ഷണം കഴിച്ചു. കിടക്കസ്സഞ്ചിയിലേക്ക് കയറിക്കൂടുന്നതിനുമുമ്പ് ഉത്തംസിങ് പച്ചിലമരുന്ന് വിരലുകളിൽ വച്ചുകെട്ടിത്തന്നു. കൂടാരത്തിൽ ബാക്കിയുള്ളവരെല്ലാം മുകളിലേക്ക് പോകേണ്ടവരായിരുന്നു. അവരെല്ലാവരും കൂട്ടംകൂടിയിരുന്ന് കഞ്ചാവ്

വലിച്ചപ്പോൾ കൂടാരത്തിന്നുള്ളിൽ പുക നിറഞ്ഞു. ഏറ്റവും അറ്റത്ത് കിടന്നിരുന്നതുകൊണ്ട് കൂടാരത്തിന്റെ മണ്ണിലുറപ്പിച്ച അടിഭാഗം കുറച്ച് പൊക്കിവച്ചപ്പോൾ പുറത്തുനിന്നുള്ള ശുദ്ധവായു യഥേഷ്ടം ലഭിച്ചു. അടുത്ത കൂടാരത്തിലുള്ളവർ ഉറക്കെ സംസാരിച്ചുകൊണ്ടിരുന്നതിനാൽ പെട്ടെന്ന് ഉറങ്ങാൻ കഴിഞ്ഞില്ല. കാലിലെ വേദനയും തടസ്സമായി. "ഹിമാചലിൽ മറ്റൊരു അത്ഭുതമുണ്ട്. പക്ഷേ അധികമാർക്കും അറിഞ്ഞുകൂടാ."-ഈ വാചകം കേട്ടപ്പോൾ ഞാൻ ആ സംഭാഷണം ശ്രദ്ധിച്ചു.

-കിന്നർ ജില്ലയുടെ ഇന്ത്യ-ചൈന അതിർത്തിയിൽ, ഒരു കുഗ്രാമത്തിൽ, 500-ൽപ്പരം വർഷങ്ങൾക്കു മുമ്പ് സമാധിയായ ഒരു ലാമയുടെ മമ്മി (Mummy) യുണ്ട്. മൃതദേഹത്തിന് വലിയ കേടൊന്നും സംഭവിച്ചിട്ടില്ല. ലാമയുടെ മുടി ഇപ്പോഴും കിളിർക്കുന്നുണ്ട്. ചില അവസരങ്ങളിൽ ചോരയും വരുന്നുണ്ട്. ഒരു ഫ്രഞ്ച് ടെലിവിഷൻ സംഘത്തിന്റെ ഡ്രൈവറായി പോയപ്പോഴാണ് ഇത് കണ്ടത്. പക്ഷേ എത്തിപ്പെടാനാണ് ബുദ്ധിമുട്ടിയത്.

കേട്ടത് ശരിയാണെങ്കിൽ ഇതൊരത്ഭുതംതന്നെയാണ്. ഇതേക്കുറിച്ച് ചോദിച്ചറിയണമെന്ന തീരുമാനത്തോടെ കിടന്നപ്പോൾ ഉറങ്ങിപ്പോകുകയും ചെയ്തു. മുകളിലേക്ക് യാത്രതിരിയ്ക്കാനുള്ള തീർഥാടകരുടെ ബഹളം കേട്ടാണ് പുലർച്ചെ ഉണർന്നത്. പാദങ്ങളിലെ വേദന ശമിച്ചതായി ബോധ്യപ്പെട്ടപ്പോൾ വളരെ സന്തോഷം തോന്നി. പക്ഷേ, നഖങ്ങളിലെ നിറവ്യത്യാസം വർധിച്ചതായിട്ടാണ് കണ്ടത്. തലേദിവസത്തെ സംഭാഷണത്തെക്കുറിച്ച് അറിയാനായി അടുത്ത കൂടാരത്തിലേക്ക് ചെന്നപ്പോൾ, സംസാരിച്ച വ്യക്തിയെ ഞാൻ അദ്ദേഹത്തിന്റെ സ്വരത്തിൽനിന്നുതന്നെ തിരിച്ചറിഞ്ഞു. ഞങ്ങൾ തമ്മിൽ ഈ വിഷയത്തെക്കുറിച്ച് സംസാരിക്കുകയും ചെയ്തു.

ഒരു സ്വകാര്യ ട്രാവൽ ഏജൻസിയുടെ ഡ്രൈവറാണ് സിംലക്കാരനായ കിഷൻ. കിന്നർ ജില്ലയുടെ വടക്കു- കിഴക്ക് അതിർത്തിയിലെ നാക്കൊ ഗ്രാമം കഴിഞ്ഞ് 60 കിലോമീറ്ററിലധികം യാത്രചെയ്താൽ ഗ്യൂ (Gue) എന്ന ഗ്രാമത്തിൽ എത്താം. ഉയർന്ന മലമടക്കുകളിൽക്കൂടിയുള്ള യാത്രയായതിനാൽ വഴി തികച്ചും ഭീതിജനകമാണ്. ഗ്രാമീണരുടെ വസതികളിൽ താമസിച്ചു വേണം യാത്ര തുടരാൻ. മൂന്നു സ്ഥലത്ത് എൻട്രി പെർമിറ്റ് എടുക്കണം. ഗ്യൂ ഗ്രാമത്തിൽ വാഹനം നിർത്തി അവിടെ കാവൽ നില്ക്കേണ്ടിവന്നതിനാൽ കിഷന് ലാമയുടെ മമ്മി കാണുവാൻ സാധിച്ചില്ല. പക്ഷേ, തന്റെ സുഹൃത്തായ ഗൈഡിന്റെ ക്യാമറയിൽക്കൂടി ലാമയുടെ ചിത്രങ്ങൾ വ്യക്തമായി കണ്ടു. ഇതൊരു അത്ഭുതം തന്നെയാണെന്നാണ് ഫ്രഞ്ചുകാർ പറഞ്ഞത്. കിഷൺ തന്റെ അറിവ് ഇത്രയൊക്കെ മാത്രമെയുള്ളൂവെന്ന് പറഞ്ഞ് യാത്രയ്ക്ക് തയ്യാറായി. അദ്ദേഹത്തിന്റെ മൊബൈൽ നമ്പർ എഴുതിയെടുത്ത്, നന്ദിപറഞ്ഞ് ഞങ്ങളും യാത്രയ്ക്കൊരുങ്ങി.[1]

1. 2011 ഏപ്രിൽ അവസാനത്തിൽ ഞങ്ങൾ ലാമയുടെ മമ്മി സന്ദർശിച്ചു. മറ്റൊരു അവിസ്മരണീയമായ ഹിമാലയൻയാത്രയായിരുന്നു ഇത്. ഈ യാത്രയും ഈ ഗ്രന്ഥത്തിൽ ഉൾപ്പെടുത്താൻ ഉദ്ദേശ്യമുണ്ടായിരുന്നുവെങ്കിലും പേജുകളുടെ വർധനമൂലം തല്ക്കാലം →

ഉത്തംസിങ്ങിന്റെ മരുന്ന് കാലിൽ ഒരിയ്ക്കൽക്കൂടി കെട്ടിവച്ച്, അദ്ദേഹത്തോടും ഭാര്യയോടും നന്ദി പറഞ്ഞ് ഞങ്ങൾ നടന്നുനീങ്ങി. കാലാവസ്ഥ തെളിഞ്ഞുനിന്നതിനാൽ വലിയ അല്ലലൊന്നും കൂടാതെ സന്ധ്യയ്ക്കു മുമ്പായി സിംഗാഡിൽ എത്തിച്ചേർന്നു. ബാബയെ കണ്ട്, നമസ്കരിച്ച്, അനുഗ്രഹംവാങ്ങി കുറച്ചുസമയം അദ്ദേഹത്തോടൊപ്പം ചെലവഴിച്ചു. തീർഥാടകരുടെ തിരക്ക് വർധിച്ചതിനാൽ, ബാബയെകണ്ടുവണങ്ങാൻ നിരവധി തീർഥാടകർ എത്തിക്കൊണ്ടിരുന്നു. ശ്രീകണ്ഠ്മഹാദേവ്കൈലാസത്തിന്റെ തെളിഞ്ഞ ദിവ്യരൂപം ക്യാമറയിൽ പകർത്തിയത് ബാബയ്ക്ക് കാണിച്ചുകൊടുത്തു. കുറച്ചധികം നേരം അദ്ദേഹം അതിൽത്തന്നെ നോക്കിയിരുന്നശേഷം, പിന്നെ കുറച്ചുസമയം ധ്യാനത്തിൽ ഇരുന്നു. കല്ലുകൾ കാണിച്ചുകൊടുത്തപ്പോഴും ബാബ ഇതേപോലെതന്നെ ചെയ്തു. കല്ലുകൾ മുറിച്ച് മോതിരത്തിൽ ധരിക്കുന്നത് ശ്രേയസ്സാണെന്ന് പറയുകയും ചെയ്തു. കൈലാസ് സേവാസമിതിക്കാരുമായി ബന്ധപ്പെട്ട് കൈലാസത്തിന്റെ ചിത്രം ബാബയ്ക്ക് ലഭ്യമാകാൻവേണ്ടതായ ക്രമീകരണങ്ങൾചെയ്യാമെന്നു പറഞ്ഞ് ഞാൻ യാത്രക്കൊരുങ്ങി. ഭ്രൂമധ്യത്തിൽ തുടിപ്പ് ഉണ്ടാകുമ്പോൾ ശ്രദ്ധിക്കാനും, അതുവഴി തന്റെ നിർദ്ദേശങ്ങൾക്കനുസരിച്ച് പ്രവർത്തിക്കാനും ബാബ എന്നോട് ഉപദേശിച്ചു. കൂനിഹാർ ഗുഹയിലേക്കുകൂടി യാത്രചെയ്ത് ശ്രീകണ്ഠ് മഹാദേവ് കൈലാസയാത്ര പൂർണമാക്കാനും അദ്ദേഹം നിർദ്ദേശിച്ചു. പാദങ്ങളിലെ വേദന ശമിയ്ക്കാൻ ഒരു വെളുത്തപൊടി തരികയും ചെയ്തു. ഒരിക്കൽകൂടി ബാബയെ നമസ്കരിച്ചശേഷം ഞങ്ങൾ സേവാസമിതിയുടെ ക്യാമ്പ് ലക്ഷ്യംവച്ച് നടന്നു.

വിപുലമായ സന്നാഹങ്ങളാണ് കൈലാസ്-മാനസസരോവർ സേവാസമിതിക്കാർ സിംഗാഡിൽ ഒരുക്കിയിട്ടുള്ളത്. ഈ സംഘടനയുടെ ആജീവനാന്ത അംഗമായ ഞാൻ അവരുടെ തിരിച്ചറിയൽ കാർഡ് ആപ്പീസിൽ കാണിച്ചപ്പോൾ ഞങ്ങൾക്കായി ഒരു കൂടാരം ഒരുക്കിത്തന്നു. ഇവിടെവരുന്ന തീർഥാടകർക്ക് സദാസമയവും സൗജന്യമായ ഭക്ഷണം ലഭ്യമാണ്. മുന്നൂറിലധികം തീർഥാടകർക്ക് കിടക്കാനുള്ള സൗകര്യങ്ങളും ഒരുക്കിയിട്ടുണ്ട്. റെഡിമെയ്ഡ് കുളിമുറികളും കക്കൂസുകളും വേണ്ടതിലധികമുണ്ട്. എല്ലാം വളരെ ശുചിത്വത്തോടെ പരിപാലിക്കുന്നുമുണ്ട്. വൈദ്യസഹായത്തിനായി ഡോക്ടർമാരും

---

മാറ്റിവയ്ക്കുകയാണ്. ബിജ്‌ലി മഹാദേവ്, മണികിരൺ, പരശുരാമൻ തന്റെ അമ്മയുടെ തല അരിഞ്ഞുവീഴ്ത്തിയ രേണുകാതടാകം, പാണ്ഡവരുടെ മറ്റൊരു ഗുഹാമാർഗമായ അർജുൻ ഗുഹ, പാണ്ഡവരെ കാണാൻ രാധയും കൃഷ്ണനും ഒരുമിച്ചു വന്ന പർവതമുകളിലെ വനമധ്യത്തിലെ ക്രോൾ കി ഡിബ്ബ, മാർക്കാണ്ഡേയ മുനിയുടെ ഗ്രാമം, മുമ്പ് പാലാഴിയുടെ ഭാഗമായിരുന്ന റിവോൾസർ തടാകം, ഹനുമാന്റെ മാതാവ് അഞ്ജനാദേവി തപസ്സു ചെയ്തപ്പോൾ അവർക്ക് ലഭിച്ച സ്വയംഭൂവായ ശിവലിംഗം സ്ഥിതി ചെയ്യുന്ന സോളാങ് വാലി ഹിമസാമ്രാജ്യം തുടങ്ങി നിരവധി യാത്രകളുടെ മറ്റൊരു രചനകൂടി കഴിഞ്ഞാൽ മാത്രമെ ദേവഭൂമിയിലൂടെ നടത്തിയ യാത്രകൾ പൂർണമാകുകയുള്ളൂ. ഈ യാത്രകളുടെ വീഡിയോ ചിത്രീകരണങ്ങളും ചിത്രങ്ങളും www.mkramachandran.org എന്ന വെബ്സൈറ്റിൽ കാണാവുന്നതാണ്.

ഉണ്ട്. മുകളിലേക്കുപോകുന്ന തീർഥാടകരെ പരിശോധിച്ച് മരുന്നുകൾ നൽകുന്നു. ഹൃദയത്തിന്റെയും ശ്വാസകോശത്തിന്റെയും പ്രവർത്തനം തൃപ്തി കരമല്ലെങ്കിൽ അവരെ വിലക്കുകതന്നെ ചെയ്യും. തീർഥാടകരുടെ ക്ഷേമാ ന്വേഷണങ്ങൾ നടത്തി, ബാഡ്ജ് ധരിച്ച വളണ്ടിയർമാർ തലങ്ങും വിലങ്ങും ഓടിനടക്കുന്നു. ഇവരിലധികംപേരും ദെൽഹി-ഹരിയാന ഭാഗത്തുനിന്നുള്ള സ്ത്രീകളാണ്. ഹാളിന്റെ അറ്റത്തുള്ള വേദിയിൽ സ്വാമി ജ്ഞാനാനന്ദിന്റെ നേതൃത്വത്തിൽ ഒരു സംഘം സ്ത്രീകൾ ഭജന ആലപിക്കുന്നുണ്ട്. വാഹന ഗതാഗതം തീരെ സാധ്യമല്ലാത്ത ഒരു സ്ഥലത്ത്, 5 കിലോമീറ്ററോളം ദൂരെ കിടക്കുന്ന ജാവൊ ഗ്രാമത്തിൽനിന്ന് ദുഷ്കരമായ മലഞ്ചെരിവുകളിലൂടെ തലച്ചുമടായി ഇത്രയും സന്നാഹങ്ങൾ ഇവിടേയ്ക്കെത്തിക്കണമെങ്കിൽ എത്ര മാത്രം ബുദ്ധിമുട്ടുകൾ സഹിക്കേണ്ടിവരുമെന്ന് ചിന്തിച്ചപ്പോൾ അദ്ഭുതപ്പെ ട്ടുപോയി. ഭക്തിയുണ്ടെങ്കിൽ മാത്രമെ ത്യാഗമനോഭാവം ഉണ്ടാവുകയുള്ളൂ. ത്യാഗമനോഭാവമുണ്ടെങ്കിൽ മാത്രമെ അവിടെ ഈശ്വരസാന്നിദ്ധ്യം ഉണ്ടാ വുകയുള്ളൂ. അതുണ്ടെങ്കിൽ മാത്രമെ സ്പർദ്ധയും വൈരാഗ്യവും അസൂ യയും അതുപോലെയുള്ള മറ്റു ചീത്തവികാരങ്ങളും, നിഷ്കാസിതമാവുക യുള്ളൂ. അപ്പോൾ, [1]'മാ വിദ്വിഷാ വഹൈ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ' എന്ന ആദിവാണി പൂർണമാകുന്നു.

ആപ്പീസിൽ ലാപ്ടോപ് സൗകര്യമുള്ളതിനാൽ ശ്രീകണ്ഠമഹാദേവന്റെ തെളിഞ്ഞ വിസ്മയരൂപം ഞാൻ എന്റെ ക്യാമറയിൽ പകർത്തിയത് അവർ പകർത്തിയെടുത്തു. ഇത്രയും തെളിഞ്ഞൊരുരൂപം അവരാരും കണ്ടിട്ടില്ലെന്ന് പറഞ്ഞു. ആവശ്യപ്പെടുന്നവർക്ക് കോപ്പി കൊടുക്കാനും ഒരു കോപ്പി ബാബയ്ക്ക് എത്തിക്കാനും ഞാൻ അപേക്ഷിച്ചപ്പോൾ അങ്ങനെ ചെയ്തു കൊള്ളാമെന്ന് അവർ സമ്മതിച്ചു. സംസാരമദ്ധ്യേ, ഞാൻ അഞ്ചുകൈലാസ ങ്ങളും പൂർത്തിയാക്കിക്കഴിഞ്ഞു എന്നറിഞ്ഞപ്പോൾ എല്ലാവരും അദ്ഭുതപ്പെ ട്ടുപോയി. മൂന്നുകൈലാസങ്ങൾ സന്ദർശിച്ചവർ അക്കൂട്ടത്തിൽ ഉണ്ടെങ്കിലും, അഞ്ചും പൂർത്തിയാക്കിയ ഒരു വ്യക്തിയെ ആദ്യമായിട്ടാണ് അവർ കാണു ന്നത്. ഈ വാർത്ത വളരെ പെട്ടെന്ന് ക്യാമ്പിൽ പരന്നു. സേവാസമിതിയുടെ ഭാരവാഹികൾ പെട്ടെന്ന് കൂടിയാലോചനനടത്തുകയും അന്ന് രാത്രി 8 മണിക്ക് എനിക്കൊരു സ്വീകരണം തരാൻ ശ്രമം ആരംഭിക്കുകയും ചെയ്തു.

തീർഥാടകർ നിറയെ ഉണ്ടായിരുന്നതിനാൽ ചടങ്ങ് നന്നായി. സേവാസമി തിക്കാർ അന്യോന്യം മത്സരിക്കുന്നതുപോലെ എന്നെ പുകഴ്ത്തിപ്പറഞ്ഞത് മാത്രം എനിക്കത്ര ഹൃദ്യമായി തോന്നിയില്ല. പട്ടുകൊണ്ടുള്ള ഒരു ഷാൾ

1. ഞങ്ങൾ ഒരിക്കലും അന്യോന്യം കലഹിക്കാതിരിക്കുകയും അന്യോന്യം മൈത്രി പുലർത്തുകയും ചെയ്യാൻ അങ്ങയുടെ അനുഗ്രഹം ഉണ്ടാകട്ടെ. ഈശ്വരാ! അങ്ങ യുടെ കരുണയാൽ ഞങ്ങളുടെ മൂന്നുവിധ ദുഃഖങ്ങൾ (രോഗപീഡയാൽ ഉണ്ടാകുന്ന ശാരീരിക ക്ലേശങ്ങൾ, ഇതര പ്രാണികളാലും മറ്റും ഉണ്ടാകുന്ന ക്ലേശങ്ങൾ, മനസ്സ്- ഇന്ദ്രിയങ്ങൾ മുതലായവയുടെ അശുദ്ധി,ചഞ്ചലത) നിവാരണം ചെയ്താലും; ശാന്ത മാക്കിയാലും. എന്നെന്നും അങ്ങ് ഞങ്ങൾക്ക് സഹായമരുളണം.

എന്നെ അണിയിച്ചശേഷം, താണ്ഡവനൃത്തത്തിന്റെ പ്രതിമ ഉപഹാരമായി നൽകുകയും ചെയ്തു. ഉത്തരേന്ത്യക്കാരെങ്കിലും പഞ്ചകൈലാസ് യാത്രയുടെ പ്രാധാന്യം അറിയുന്നുണ്ടല്ലോ എന്ന ചിന്ത എന്നെ അത്യധികം സന്തോഷിപ്പിച്ചു.

രാത്രിഭക്ഷണം ഒന്നിച്ചിരുന്ന് കഴിച്ചശേഷം ബുധിസിങ്ങ് തന്റെ ഗ്രാമത്തിലേക്ക് മടങ്ങാൻ തയ്യാറായി. അദ്ദേഹം എന്റെ പാദങ്ങൾ തൊട്ടുവണങ്ങുമെന്ന് എനിക്കുറപ്പുണ്ടായിരുന്നതിനാൽ, ഞാൻ ആദ്യംതന്നെ അദ്ദേഹത്തിന്റെ പാദങ്ങളിൽ തൊട്ടുവന്ദിച്ച്, നമസ്കരിച്ചു. സേവാസമിതിക്കാരുടെ പ്രശംസാവചനങ്ങളും മറ്റുംകേട്ട് അന്തംവിട്ടുപോയ ബുധിസിങ്ങ്, ഇത്രയും ദിവസം താൻ കൂടെ കൊണ്ടുനടന്നത് ഏതാണ്ടെല്ലാ ഹിമാലയഭാഗങ്ങളും സഞ്ചരിച്ച ഒരദ്‌ഭുതമനുഷ്യനെയാണല്ലോയെന്ന് ഭൂപീന്ദറിനോട് പറഞ്ഞുവത്രെ. ഭക്ഷണം കഴിക്കാനിരിക്കുമ്പോൾ ഭൂപീന്ദർ ഇക്കാര്യം എന്നോട് പറയുകയും ചെയ്തിരുന്നു. ഞാൻ നമസ്കരിച്ചപ്പോൾ ആ സാധുമനുഷ്യൻ മുഖംപൊത്തി കരഞ്ഞുപോയി. പിന്നെ, നിലത്തുകിടന്ന് എന്റെ പാദങ്ങളിൽ കെട്ടിപ്പിടിച്ച് എന്തൊക്കെയോ പുലമ്പി. ബുധിസിങ്ങിന്റെ സേവനങ്ങൾ എത്രമാത്രം എനിക്ക് സഹായകമായി എന്ന് പറഞ്ഞറിയിക്കാൻ വാക്കുകളില്ല. ദിവസാടിസ്ഥാനത്തിലുള്ള നിരക്കൊന്നും നോക്കാതെ ഞാൻ നല്ലൊരു സംഖ്യ അദ്ദേഹത്തിന് ഉപഹാരമായി കൊടുത്തു. ഒരു തീർഥാടനസീസൺ മുഴുവൻ പണിയെടുത്താലും ഇത്രയും സംഖ്യ സ്വരൂപിച്ചുണ്ടാക്കാൻ അദ്ദേഹത്തിനു സാധിക്കില്ലെന്നും എനിക്കുറപ്പുണ്ടായിരുന്നു. ബുധിസിങ്ങിന്റെ കുട്ടികളുടെ വിദ്യാഭ്യാസത്തിന്നുവേണ്ടി ധനസഹായം നൽകാമെന്നും ഞാൻ അദ്ദേഹത്തെ ധരിപ്പിച്ചു. കൂടാരത്തിന്റെ പുറത്തുള്ള വഴിയിൽക്കൂടി എന്നെ വീണ്ടുംവീണ്ടും തിരിഞ്ഞുനോക്കി നടന്നകലുന്ന സുഹൃത്തിനെ നോക്കി ഞാനും നിശ്ചലനായി നിന്നുപോയി.

പൂർണസംതൃപ്തി നൽകിയ ഒരു യാത്രയുടെ മംഗളകരമായ പരിസമാപ്തിയെക്കുറിച്ച് ചിന്തിച്ച് കൂടാരത്തിൽ വിശ്രമിക്കുമ്പോൾ മനസ്സ് ശാന്തമായിരുന്നു.

# ശിവതാണ്ഡവ ഗുഹ - കുനീഹാർ

ജാവൊ ഗ്രാമത്തിൽനിന്ന് 250 കിലോമീറ്ററോളം യാത്രചെയ്ത് അർധരാത്രി കഴിഞ്ഞപ്പോൾ ഞങ്ങൾ സോളൻ എന്ന കൊച്ചുപട്ടണത്തിൽ എത്തിച്ചേർന്നു. അസമയത്തായതുകാരണം ഒരു ചെറിയ ലോഡ്ജിൽ ഒതുങ്ങേണ്ടിവന്നു. കുനീഹാറിനെക്കുറിച്ച് വ്യക്തമായ ഒരു ധാരണ യാത്രാമധ്യേ കിട്ടിയിരുന്നതിനാൽ രാവിലെ വളരെ സാവകാശത്തോടെ മാത്രമെ യാത്രയ്ക്ക് തയ്യാറായുള്ളൂ.

സോളനിൽനിന്ന് ദേവ്ടി-സബാതു-ഗംബർഫുൽ വഴി കുനീഹാറിലേക്ക് 48 കിലോമീറ്റർ ദൂരമുണ്ട്. ദേവ്ടി കഴിഞ്ഞപ്പോൾ വനമേഖലയായി. നിബിഡമായ വനങ്ങൾ ഈ ഭാഗത്ത് ഇല്ല. ഇടത്തരം വൃക്ഷങ്ങളും പൊന്തക്കാടുകളും മാത്രമെ ഇവിടെയുള്ളൂ. ടാർ ചെയ്ത റോഡാണെങ്കിലും വീതി വളരെ കുറവാണ്. വനമേഖലയാണെങ്കിലും ഒരു ഭാഗത്ത് ഗ്രാമീണരുടെ വസതികൾ ഉണ്ട്. സബാതു എത്തുന്നതോടെ ഭൂപ്രകൃതി ഒട്ടാകെ മാറുന്ന കാഴ്ചയാണ് കണ്ടത്. വിശാലമായ കൃഷിഭൂമികളാണ് റോഡിന്റെ ഇരുവശത്തും. ഗംബർഫുൽ വരെ ഇതുതന്നെയാണ് സ്ഥിതി. വടക്കു - കിഴക്കുള്ള ഹിമപർവതനിരകളിൽ നിന്നുദ്ഭവിക്കുന്ന ഗംബർനദി ഈ പ്രദേശങ്ങളെ ചുറ്റിയാണ് ഒഴുകുന്നത്. വീതിയേറിയ നദിയുടെ ഇരുവശത്തുമുള്ള വിശാലമായ തടങ്ങളിൽ പച്ചക്കറികൾ കൃഷി ചെയ്തിരിക്കുന്നതു കണ്ടാൽ അദ്ഭുതപ്പെട്ടുപോകും. പക്ഷേ, ചോളക്കൃഷിയാണ് ഈ മേഖലയിലെ പ്രധാനകൃഷി. ഹിമാചൽ പ്രദേശിലെ ഏറ്റവും മികച്ച ഇനം ചോളം ഇവിടെയാണ് കൃഷി ചെയ്യുന്നത്. സബാതുവിലാണ് '14 ഗൂർഖ ട്രെയിനിങ്ങ് സെന്ററി'ന്റെ ആസ്ഥാനം. ഇന്ത്യയിലെ അഞ്ചു ഗൂർഖ ട്രെയിനിങ്ങ് സെന്ററുകളിലെ ഒന്നാണ് ഇവിടെയുള്ളത്. പട്ടാളമേഖലയായതിനാൽ അതിന്റേതായ എല്ലാ സന്നാഹങ്ങളും ഇവിടെയുണ്ട്.

പ്രാതൽ കഴിക്കാനായി ഒരു ചെറിയ ഹോട്ടലിൽ കയറിയപ്പോൾ അതിന്റെ പരിസരത്ത് ഏറ്റവും മുന്തിയഇനത്തിൽപെട്ട ആഡംബരകാറുകളുടെ നീണ്ട നിര കണ്ടു. വിനോദസഞ്ചാരമേഖലയൊന്നുമല്ലാത്തതിനാൽ എന്തിനായിരിക്കാം ഇവർ വന്നതെന്ന് ഞാൻ ചിന്തിച്ചുനോക്കി. മാന്യമായ വേഷം ധരിച്ച പട്ടണവാസികളാണ് ഇവരെല്ലാം. കുനീഹാറിലേക്ക് പോകുന്ന വഴിയുടെ എതിർദിശയിലേക്ക് വാഹനങ്ങൾ പാർക്ക് ചെയ്തിട്ടിരിക്കുന്നതിനാൽ ഇവർ അങ്ങോട്ടേയ്ക്കല്ല എന്നുതോന്നി. ദർശനം കഴിഞ്ഞുവരുന്നവരാണെങ്കിൽ എന്തെങ്കിലും കുറി അടയാളം കാണേണ്ടതാണ്. ഒരു ആകാംക്ഷ തീർക്കാൻ വേണ്ടിമാത്രം അവരിൽ ഒരാളോട് ഞാൻ വിവരം തിരക്കി. ദിലീപ് ചന്ദ് എന്ന

ചാണ്ഡീഗഢ് സ്വദേശിയുടെ വിവരണം കേട്ടപ്പോൾ എന്റെ ആകാംക്ഷയ്ക്ക് അറുതിവരികയും ചെയ്തു.

ഇവിടെ വിളയുന്ന ചോളത്തിന് ആവശ്യക്കാർ ഏറെയാണ്. കോൺഫ്ളെയ്ക്സ് (CORNFLAKES) ഉണ്ടാക്കുന്ന വൻകിട കമ്പനിക്കാർ ഇവിടത്തെ ചോളത്തിന് മുന്തിയ വില കൊടുക്കുന്നു. ചോളമണികൾ ആധുനിക യന്ത്രോപകരണങ്ങൾ ഉപയോഗിച്ച് പരത്തിയെടുക്കുമ്പോൾ അവ പരമാവധി പരന്നുകിട്ടണം. ഉടഞ്ഞുപോയാൽ അതിന്റെ ഭംഗികുറയും. ഉത്തമമായ ചോളമണികളുടെ നിറം നല്ല മഞ്ഞയാണ്. ഇവയ്ക്ക് കൃത്രിമനിറം കൊടുക്കേണ്ട ആവശ്യവുമില്ല. സ്ഥലവ്യത്യാസമനുസരിച്ച് ചോളത്തിന് രുചിയിലും മാറ്റംവരും. പൊടിയാക്കാൻമാത്രമേ രുചികുറഞ്ഞ ചോളം ഉപയോഗിക്കുകയുള്ളൂ. ഇവിടത്തെ ചോളം ഏറ്റവും മുന്തിയതാണ്. നിറത്തിലും രുചിയിലും ഇതിനെ മറികടക്കുന്ന ചോളം അടുത്തെങ്ങും ഇല്ല. ജൈവവളങ്ങൾ മാത്രമെ ഇവിടത്തെ കർഷകർ ഉപയോഗിക്കുന്നുള്ളൂ. രാസകീടനാശിനികളും ഉപയോഗിക്കുന്നില്ല. ടൺ അടിസ്ഥാനത്തിൽ വില നിശ്ചയിച്ച്, മുൻകൂറായി പണം കൊടുത്ത്, ഇവിടത്തെ കർഷകരിൽനിന്ന് വൻകിടകമ്പനിക്കാർക്കുവേണ്ടി ഏജന്റുമാർ ചോളം വാങ്ങുന്നു. ചോളം വിളവെടുപ്പ് കഴിഞ്ഞാൽ നാഷണൽപെർമിറ്റ് ലോറികൾ കിലോമീറ്റർ കണക്കിന് ദൂരത്തിൽ ഇവിടെ കാത്തുകിടക്കും. ഒരു ഉത്സവപ്രതീതിയാണ് ആ സമയത്ത് ഇവിടെയെല്ലാം.

കേരളത്തിൽ കൗമാരപ്രായക്കാരുടെ പ്രാതൽ മെനുവിൽ കോൺഫ്ളെയ്ക്സിന് പ്രഥമസ്ഥാനമുണ്ട്. പാലും കോൺഫ്ളെയ്ക്സും ചേർന്ന മിശ്രിതം ഉത്തമമായ ആഹാരമാണ്. പെട്ടെന്ന് തയ്യാറാക്കുകയും ചെയ്യാം. കുട്ടികൾ കഴിക്കുന്നത് സംശുദ്ധമായ ഉൽപ്പന്നമാണല്ലോ എന്ന ചിന്ത മനസ്സിന് കുളിർമ നൽകി.

ദിലീപ് ചന്ദിനോട് യാത്രപറഞ്ഞ് ഞങ്ങൾ മുന്നോട്ട് നീങ്ങി. ഗ്രാമീണരുടെ കൊച്ചുവസതികൾ റോഡിന്റെ ഇരുഭാഗത്തും ധാരാളമുണ്ട്. വൻകിട ഭൂവുടമകളുടെ കൂലിപ്പണിക്കാരാണ് ഇവർ. വീടുകളെ മൊത്തത്തിൽ ശ്രദ്ധിച്ചപ്പോൾ വൃത്തിയും വെടുപ്പിനുമൊപ്പം അത്യാവശ്യം ആധുനികസൗകര്യങ്ങളും ഉള്ളതായി കണ്ടു. മിക്കവീടുകളിലും ഇരുചക്രവാഹനങ്ങളും ടെലിവിഷനും ഉണ്ട്. സമൃദ്ധമായ നാൽക്കാലി സമ്പത്താണ് ഈ ഭാഗങ്ങളിൽ കണ്ട ഏറ്റവും വലിയ പ്രത്യേകത. ഗംബർ നദിയുടെ ഇരു തീരങ്ങളിലും വളർന്നുനിൽക്കുന്ന ഒരു തരം പുല്ല് വലിയ നാൽക്കാലികളുടെ ഇഷ്ടഭോജ്യമാണ്. മേടുകളിലും അതിന്റെ താഴ്വരകളിലും കാർപറ്റ് വിരിച്ചപോലെ തുറ്റുതുറ്റായി കാണുന്ന പുൽപ്പടർപ്പുകളിൽ ആട്ടിൻപറ്റങ്ങൾ യഥേഷ്ടം മേയുന്നു.

കുനീഹാർ മേഖലയിലേക്ക് പ്രവേശിച്ചതോടുകൂടി ഭൂപ്രകൃതിയിൽ വീണ്ടും മാറ്റം വന്നു. ഇടത്തരം കുന്നുകളും മേടുകളും ഇടകലർന്നുകിടക്കുന്ന ഈ പ്രദേശം റിസർവ് വനമാണ്. ചെങ്കല്ലുപോലെയുള്ള ഒരു തരം പാറകളാണ് ഇവിടെ അധികവും കണ്ടത്. ഗ്രാമീണരുടെ കൊച്ചുകുടിലുകൾ ഉണ്ടെങ്കിലും

കൃഷിഭൂമികൾ വളരെ കുറവാണ്. നാൽക്കാലികളെ മേച്ചുനടക്കുന്ന ഗ്രാമീണരെ അങ്ങിങ്ങായി കണ്ടു. കുനീഹാർ ഗുഹ എന്നെഴുതിയ ഒരു ചെറിയ ബോർഡ് കണ്ടപ്പോൾ ഞങ്ങൾ വാഹനം നിർത്തി. റോഡിന്റെ ഇരുവശത്തും ഗുഹാമാർഗ്ഗം നോക്കിനടന്നെങ്കിലും അത് കണ്ടെത്താൻ കഴിഞ്ഞില്ല. വിജനമായ പ്രദേശമായതിനാൽ ആരെയെങ്കിലും കണ്ടെത്തി ചോദിക്കാനും കഴിഞ്ഞില്ല. സമയം പത്തുമണിയോടടുക്കുന്നു. ഭൂപീന്ദർ ബോർഡ് വീണ്ടും നോക്കാൻ പോയപ്പോൾ, കാലിലെ വേദനകാരണം ഞാൻ പാതയുടെ ഒരു ഭാഗത്ത് ഇരുന്നു. ബോർഡിൽ മറ്റു സൂചന അടയാളങ്ങളൊന്നും കാണുന്നില്ലെന്നു പറഞ്ഞ് അദ്ദേഹം തിരിച്ചുവന്നപ്പോൾ ആരെയെങ്കിലും കണ്ടുമുട്ടുന്നതുവരെ കാത്തിരിക്കാൻ തീരുമാനിച്ചു. ദൂരെനിന്ന് ഒരു ചെറിയ ഇരുചക്രവാഹനക്കാരൻ വരുന്നതുകണ്ടപ്പോൾ ഞങ്ങൾ തയ്യാറായി നിന്നു. അദ്ദേഹം ഗുഹയിലേക്കുള്ള വഴി പറഞ്ഞുതരികയും ചെയ്തു. ഗുഹയുടെ പ്രവേശനമാർഗം ബോർഡ്വച്ച സ്ഥലത്തിന്റെ അടിയിലാണ്. ടാർ റോഡ് അതിന്റെ മുകളിൽകൂടിയാണ് പോകുന്നത്. പക്ഷേ ഈ കുന്നിന്റെ മറുഭാഗത്തെത്തിവേണം താഴോട്ട് ഇറങ്ങുവാൻ. അരകിലോമീറ്റർ മുന്നോട്ടുപോയാൽ അവിടെ പ്രവേശനകമാനം കാണാം. ഈ ബോർഡ് സഞ്ചാരികളെ തെറ്റിദ്ധരിപ്പിക്കുന്നുണ്ട്. അദ്ദേഹം യാത്ര പറഞ്ഞ് പോയപ്പോൾ ഞങ്ങൾ മുന്നോട്ട് പോയി.

റോഡിന്റെ വലതുവശത്തുതന്നെയാണ് പ്രവേശന കമാനം. താഴേയ്ക്കിറങ്ങാൻ പടവുകൾ കെട്ടിപ്പടുത്തിട്ടുണ്ട്. നീണ്ടുകിടക്കുന്ന ഇറക്കം ഇറങ്ങിച്ചെന്നാൽ ചെറിയൊരു മുറ്റം. മുറ്റത്തിന്റെ ഒരു ഭാഗത്ത് ചെറിയൊരു ശിവക്ഷേത്രമുണ്ട്. 'ശിവ് താണ്ഡവ് ഗുഹാ വികാസ് സമിതി'യുടെ ഒരു ഇരുനില കെട്ടിടസമുച്ചയമാണ് ഇടതുഭാഗത്ത്. ക്ഷേത്രഗോപുരത്തിന്റെ ഉള്ളിൽകൂടിത്തന്നെയാണ് ഗുഹയിലേക്കുള്ള പ്രവേശനമാർഗം. ഉച്ചപ്പൂജയുടെ സമയമായതിനാൽ ഞങ്ങൾ സമിതിയുടെ ആപ്പീസിൽ വിശ്രമിച്ചു. ഒരു മാനേജരും അദ്ദേഹത്തിന്റെ സഹായിയും മാത്രമെ ജീവനക്കാരായി അവിടെ ഉണ്ടായിരുന്നുള്ളൂ. അടിച്ചുതളിക്കാരിയായ ഒരു സ്ത്രീയും ഉണ്ട്. ഞങ്ങൾ ശ്രീകണ്ഠ് മഹാദേവ് ദർശനംകഴിഞ്ഞ് വരുന്നവരാണെന്നു പറഞ്ഞപ്പോൾ മാനേജർക്ക് വലിയ സന്തോഷമായി. ഉച്ചപ്പൂജയ്ക്ക് ഭോജൻ നിവേദിക്കുന്നതുകൊണ്ട്, പൂജ കഴിയാൻ കുറച്ചു താമസമുണ്ടെന്ന് മാനേജർ പറഞ്ഞു. അതുകഴിഞ്ഞശേഷം മാത്രമേ ഗുഹയിലേക്ക് പോകാൻ സാധിക്കുകയുള്ളൂ. ശിവ് താണ്ഡവ ഗുഹയുടെ ചരിത്രപശ്ചാത്തലം ഇതിന്നിടയിൽ അദ്ദേഹം വിവരിച്ചുതരികയും ചെയ്തു.

ലിംഗപുരാണം 163-ാം അധ്യായത്തിൽ ഈ ഗുഹയെക്കുറിച്ച് പരാമർശിക്കുന്നുണ്ട്. സതീദേവിയുടെ ആത്മാഹൂതിക്കുശേഷം പരമശിവൻ താണ്ഡവനൃത്തമാടിയപ്പോൾ ഈരേഴുപതിനാലുലോകങ്ങളും കുലുങ്ങിവിറച്ചു. ദക്ഷനിഗ്രഹത്തിനായി ശിവന്റെ ഭൂതഗണങ്ങൾ ഈ ഗുഹാമാർഗ്ഗത്തിൽകൂടിയാണത്രെ ഹൃഷീകേശിനടുത്തുള്ള കനഖലിൽ എത്തിയത്. പിന്നീട്, ഭസ്മാസുരന് വരംകൊടുത്തപ്പോൾ ഭസ്മാസുരനിൽനിന്ന് ഒളിച്ചിരിക്കാൻ പരമശി

വൻ ഈ ഗുഹയിൽ വസിച്ചു. ഗുഹാമാർഗങ്ങളിൽക്കൂടി മറ്റു കീഴ്ലോകങ്ങളിലേക്ക് പ്രവേശനമാർഗങ്ങൾ അന്നത്തെ യുഗത്തിൽ ഉണ്ടായിരുന്നു. കുനീഹാറിൽനിന്ന് മണിമഹേഷ് കൈലാസത്തിലേക്കും ഗുഹാമാർഗ്ഗത്തിൽകൂടി സഞ്ചരിക്കാം. കീഴ്ലോകങ്ങളിൽപ്പെട്ട രാക്ഷസന്മാരുടെ രസാതലത്തിലേക്കും ഗുഹാമാർഗങ്ങൾ ഉണ്ട്. പരമശിവന്റെ 28 അവതാരങ്ങളിൽ ഒന്നായ ബൃജേശ്വർ മഹാദേവ്അവതാരം ഈ ഗുഹയിൽവച്ചായിരുന്നുവത്രെ. ബ്രാഹ്മമുഹൂർത്തത്തിൽ ദേവന്മാർ ഈ ഗുഹാമാർഗത്തിൽക്കൂടി ഇവിടെവന്ന് ബൃജേശ്വർമഹാദേവനെ ഇപ്പോഴും വന്ദിക്കുന്നു എന്നാണ് വിശ്വാസം. ഹിമാലയത്തിലെ ദിവ്യയോഗീശ്വരന്മാരും ഈ വിധത്തിൽ ഇവിടെ എത്തുന്നുണ്ട്. വനവാസത്തിലെ അജ്ഞാതവാസക്കാലത്ത് പാണ്ഡവർ ഇവിടെ തങ്ങിയിട്ടുണ്ട്. അവർ ശ്രീകണ്ഠ്മഹാദേവ്കൈലാസത്തിലേക്ക് പോയതും ഈ ഗുഹാമാർഗത്തിൽക്കൂടിയാണ്. ഇപ്പോൾ കേന്ദ്രസർക്കാരിന്റെ പുരാവസ്തു വകുപ്പിന്റെ നിയന്ത്രണത്തിലാണ് കുനീഹാർ താണ്ഡവഗുഹ.

ഉച്ചപ്പൂജ കഴിഞ്ഞ് നട തുറന്നപ്പോൾ ഞങ്ങൾ ഗുഹയിലേക്ക് കയറി. തല കുനിയ്ക്കാതെത്തന്നെ അകത്തുകയറാം. ഇടുങ്ങിയ ഒരു ഇടനാഴികഴിഞ്ഞാൽ വിശാലമായ ഗുഹാന്തർഭാഗമായി. ഇരുപത് അടിയോളം ഉയരവും പതിനഞ്ച് അടിയിലധികം വീതിയുമുണ്ട് ഉൾഭാഗത്ത്. തറഭാഗം മുഴുവനും സിറാമിക് ഓടുവിരിച്ച് ഭംഗിയാക്കിയിട്ടുണ്ട്. നിരപ്പല്ലാത്ത, ചെറിയ കുണ്ടുകളും മറ്റുമായ രൂപത്തിലായിരുന്നു ഗുഹയുടെ പൂർവരൂപം. ഗുഹയ്ക്കകത്തുചെയ്ത ഒരേയൊരു പുനർനിർമാണ പ്രവൃത്തിയും ഇതുമാത്രമാണ്. വൈദ്യുതീകരിച്ചിട്ടുമുണ്ട്. വിസ്മയങ്ങളുടെ ഒരു ലോകമാണ് ശിവ് താണ്ഡവ ഗുഹ. ഉരുകിയൊലിച്ച മെഴുകുപോലെയാണ് വെണ്ണക്കല്ലിലുള്ള ഭിത്തികളും മുകൾഭാഗവും. വിദഗ്ദ്ധനായ ഒരു ശിൽപ്പി പ്ലാസ്റ്റർ ഓഫ് പാരിസ്കൊണ്ടോ കോൺക്രീറ്റ് മിശ്രിതംകൊണ്ടോ രൂപപ്പെടുത്തിയെടുത്ത ഒരു കൃത്രിമപ്രതലംപോലെ മാത്രമേ ഒറ്റനോട്ടത്തിൽ ആർക്കും തോന്നുകയുള്ളൂ. നിരവധി രൂപങ്ങൾ ഭിത്തിയിൽ രൂപപ്പെട്ടുകിടക്കുന്നുണ്ട്. ഇടതുഭാഗത്തായി, ഏറ്റവും അറ്റത്താണ് സ്വയംഭൂവായ വിഗ്രഹരൂപങ്ങൾ. ശിവലിംഗവും പാർവതീരൂപവും അടുത്തടുത്താണ്. ശിവലിംഗത്തിന്റെ താഴെ വെള്ളം ഒലിച്ചുപോകാനായി ഒരു പീഠവും കാണാം. ദേവീരൂപത്തിലുള്ള വിഗ്രഹങ്ങൾ വേറെയുമുണ്ട്. വിഗ്രഹങ്ങളുടെ കൂട്ടത്തിൽ ഏറ്റവും വലിപ്പമുള്ളത് ഫണം വിടർത്തി നിലകൊള്ളുന്ന ശേഷനാഗത്തിന്റെയാണ്. മണ്ഡപംപോലെ ഒരു ഉയർന്ന സ്ഥലത്താണ് പ്രതിഷ്ഠാരൂപങ്ങളെല്ലാം. ഒന്നര അടിയോളം ഉയരമുള്ള ഈ മണ്ഡപത്തിലേയ്ക്ക് കയറി ഭക്തജനങ്ങൾക്ക് അർധപ്രദക്ഷിണം ചെയ്യാം. മുകളിൽനിന്ന് ഇറ്റിറ്റായി വീഴുന്ന പരിശുദ്ധജലം ശിവലിംഗത്തിന്മേലാണ് വീഴുന്നത്. പ്രകൃതിദത്തമായ വിശുദ്ധധാര! തൊഴുത്, സാഷ്ടാംഗം നമസ്കരിച്ച്, മണ്ഡപത്തിനു താഴെ കുറച്ചധികംനേരം ഞാൻ ധ്യാനത്തിൽ ഇരുന്നു. സമാധിഅവസ്ഥയിൽ എത്തിയശേഷം ബോധത്തിലേക്കു വന്നപ്പോൾ മുക്കാൽ മണിക്കൂറോളം സമയം കഴിഞ്ഞിരുന്നു. എല്ലാ ഇന്ദ്രിയങ്ങളും

നവോർജ്ജംകൊണ്ട് നിറഞ്ഞപോലെയായി. പ്രധാനപൂജാരിയായ പണ്ഡിറ്റ് രാംചന്ദറിന് ദക്ഷിണകൊടുത്ത് നമസ്കരിച്ചശേഷം ഞങ്ങൾ മടക്കയാത്രയ്ക്ക് തയ്യാറായി. പേരിന്റെ സാമ്യംകൊണ്ടാണോ എന്നറിയില്ല, പൂജാരിക്ക് എന്നെ വളരെ ബോധ്യമായി. ചെറിയ തോതിലൊക്കെ ഉപാസനയുണ്ടെന്ന് അദ്ദേഹം, വിനീതനായി, പറയുകയും ചെയ്തു. ഉച്ചഭക്ഷണം, ഭോജൻ നിവേദ്യം, കഴിച്ചശേഷംമാത്രം പോയാൽമതിയെന്ന് അദ്ദേഹം നിർബന്ധിക്കുകയും ചെയ്തു.

ഗുഹാന്തർഭാഗത്തേക്കുള്ള നീണ്ടമാർഗം പുരാവസ്തുക്കാർ അടച്ച് പൂട്ടിയിരിക്കുകയാണ്. ടോർച്ച് പ്രകാശിപ്പിച്ചുനോക്കിയപ്പോൾ അതങ്ങനെ അനന്തമായി നീണ്ടുകിടക്കുകയാണ്. വിദഗ്ദ്ധന്മാരടങ്ങിയ ഒരു പര്യവേഷണ സംഘം, എല്ലാവിധ സന്നാഹങ്ങളോടുംകൂടി, ഒരിയ്ക്കൽ ഗുഹാന്തർഭാഗത്തേക്ക് പോയിരുന്നുവെന്ന് മാനേജർ പറഞ്ഞു. കുറേദൂരം സഞ്ചരിച്ചശേഷം അവർ അന്നുതന്നെ തിരികെപോന്നു. ഗുഹാമാർഗം ഉപയോഗയോഗ്യമാക്കണമെങ്കിൽ കോടികൾവരുന്ന സംഖ്യ ചെലവഴിക്കേണ്ടിവരും. വർഷംതോറും 10 ലക്ഷം രൂപ മാത്രമാണ് ശിവതാണ്ഡവ ഗുഹ ക്ഷേത്രസമുച്ചയത്തിലേക്കുവേണ്ടി പുരാവസ്തുക്കാർ ഇപ്പോൾ കൊടുത്തുകൊണ്ടിരിക്കുന്നത്. ശിവരാത്രി മഹോത്സവമാണ് ഇവിടത്തെ ഏറ്റവും വലിയ ആഘോഷം.

അനുഭൂതിദായകമായ ഒരു ധന്യയാത്രയുടെ ഓർമകളോടെ കുനീഹാറിൽനിന്ന് മടങ്ങിപ്പോരുമ്പോൾ മനസ്സ് പതിയെ മന്ത്രിച്ചു..... സഫലമീയാത്ര.....

■

# ചൂഡേശ്വർ മഹാദേവ്

2010-ൽ നടത്തിയ മൂന്ന് ഹിമാലയയാത്രകളിൽ അവസാനത്തേതായിരുന്നു ചൂഡേശ്വർമഹാദേവ് സന്നിധിയിലേക്ക്. അക്കൊല്ലം മാർച്ച് ആദ്യവാരത്തിൽ കാക്കി (ശാന്തി സൗക്യാണി)യുടെ[1] സമാധിയോടനുബന്ധിച്ച് ധാർച്ചുലയിൽ സംഘടിപ്പിച്ച ഒരനുസ്മരണയോഗത്തിൽ ഞാൻ പങ്കെടുത്തിരുന്നു. അതിനുശേഷം, ധാർച്ചുലയിൽനിന്ന് തവാഗഢ്-ഷോഗ്ല-പാംങ്കു-സിർഖാ-നാരായണാശ്രമംവഴി യാത്രചെയ്ത് സിർഖാ ഗ്രാമത്തിന്റെ അങ്ങേ അറ്റത്തുള്ള കുന്നിൻചെരുവിൽ എത്തിച്ചേർന്നു. ഭൂമികുലുക്കംമൂലം മലമുകളിൽക്കൂടിയുള്ള വാഹനഗതാഗതം പട്ടാളക്കാർ നിരോധിച്ചിരുന്നതിനാൽ മൂന്നു ദിവസത്തോളം നടന്ന് യാത്രചെയ്താണ് സിർഖാ ഗ്രാമത്തിൽ എത്തിച്ചേർന്നത്. പ്രേംസിങ്ങ് യാക്കി[2] എന്ന ആട്ടിടയന് 25,000 രൂപ ധനസഹായം എത്തിച്ചുകൊടുക്കുന്നതിനുവേണ്ടിയായിരുന്നു ഈ യാത്ര. സൻജയ് സിങ്ങ് കപോട്ടി എന്നു പേരുള്ള അൽമോറക്കാരനായ ഒരു യുവാവായിരുന്നു എന്റെ കൂടെ ഡ്രൈവറും സഹായിയുമായി വന്നത്. പക്ഷെ, ഈ യാത്രയിൽ പ്രേംസിങ്ങിനെ കണ്ടെത്താൻ കഴിഞ്ഞില്ല. ഗ്രാമത്തലവനെ കണ്ട്, ഈ കുട്ടിയെ കാത്ത്ഗോഡത്തിൽ എത്തിക്കാൻ ഏർപ്പാടുകൾ ചെയ്തശേഷം ഞങ്ങൾ മടങ്ങിപ്പോരുകയാണുണ്ടായത്.

2010 മെയ് മാസത്തിലാണ് കിന്നോർ കൈലാസത്തിന്റെ മഹാപ്രദക്ഷിണം ലക്ഷ്യംവച്ച് ഞങ്ങൾ റിക്കോങ്ങ് പിയോവിൽ ഒത്തുചേർന്നത്. പരാജയപ്പെട്ട ഒരു യാത്രയായിരുന്നു അതെങ്കിലും ഛായൽ എന്ന സുഖവാസകേന്ദ്രത്തിൽ താമസിച്ച് ശാരീരികമായി സംഭവിച്ച ക്ഷതങ്ങൾക്ക് ചികിത്സചെയ്ത് ഏതാനും ദിവസം അവിടെ തങ്ങുകയുണ്ടായി. ഈ സമയത്താണ് ചൂഡേശ്വർ മഹാ

---

1. 'ആദികൈലാസയാത്ര'- പേജ് 248- അധ്യായം 12 നോക്കുക. കാക്കി തന്റെ സമാധി ഒരു മാസം മുമ്പുതന്നെ പ്രവചിച്ചിരുന്നു; രാവിലെ 9-10ന്. കൃത്യം ആ ദിവസം, അതേ സമയത്ത്തന്നെ അവർ നിത്യസമാധിയിൽ ലയിച്ചു!

2. 'ആദികൈലാസയാത്ര'- പേജ് 268, രണ്ടാം ഖണ്ഡിക മുതൽ വായിക്കുക. പ്രേംസിങ്ങ് യാക്കിക്ക്, കുമയൂൺ ടൂറിസം വകുപ്പിന്റെ സഹകരണത്തോടെ കാത്ത്ഗോഡം ഗസ്റ്റ് ഹൗസിൽ നടന്ന ചടങ്ങിൽവച്ച് ധനസഹായം 2010 മെയ്മാസത്തിൽ നൽകുകയുണ്ടായി. ആദികൈലാസയാത്രയിൽ എന്റെ പോർട്ടറായിരുന്ന രാജുവിനും പഠനാവശ്യത്തിനുവേണ്ടി ധനസഹായം നൽകി. എന്നെങ്കിലും 'ഹിമാലയയാത്രാക്കുറിപ്പുകൾ' എഴുതുമ്പോൾ ഇതുപോലെയുള്ള നിരവധി സംഭവങ്ങൾ, മറ്റു യാത്രാനുഭവങ്ങൾ എല്ലാം അതിൽ ക്രോഡീകരിക്കുന്നതായിരിക്കും.

ദേവ് എന്ന ശിവ-പാർവതി സന്നിധാനത്തെക്കുറിച്ച് അറിയാൻ ഇടവന്നത്. ഭൂപീന്ദറിന്റെ സുഹൃത്തായ ഒരു ഡ്രൈവറിൽനിന്നാണ്. വളരെ യാദൃച്ഛികമായി. ഈ വാർത്ത ലഭിച്ചത്. ഹരിദ്വാറിൽനിന്നുള്ള നാലുപേരടങ്ങുന്ന ഒരു തീർഥാടകസംഘത്തെ ചൂഡേശ്വറിന്റെ അടിവാരത്ത് എത്തിച്ചതും ഒരാഴ്ച കഴിഞ്ഞ് അവർ തിരിച്ചുവന്നതും അദ്ദേഹം വിസ്തരിച്ചു. മുകളിലോട്ട് കയറാത്തതുകൊണ്ട് അവിടെയുള്ള വിശേഷങ്ങൾ ഒന്നുംതന്നെ അദ്ദേഹത്തിനറിഞ്ഞുകൂടാ.

അന്നു രാത്രി ഞങ്ങൾ ഒരു തീരുമാനമെടുത്തു. ഭൂപീന്ദറിന്റെ ഒരകന്ന ബന്ധു നഹാൻ എന്ന സ്ഥലത്ത് താമസമുണ്ട്. ചൂഡേശ്വർ യാത്രയെക്കുറിച്ച് അദ്ദേഹത്തെ കണ്ടുസംസാരിക്കാം. സിർമോർ ജില്ലയിൽപ്പെട്ട സ്ഥലങ്ങളാണ് ചൂഡേശ്വറും നഹാനും. മടുപ്പ് മാറ്റാൻവേണ്ടി നഹാൻവരെ യാത്ര ചെയ്ത് വൈകുന്നേരത്തോടെ തിരിച്ചെത്താനുള്ള ഒരു ഹ്രസ്വയാത്ര ഞങ്ങൾ ആസൂത്രണംചെയ്തു.

നഹാനിലേക്കുള്ള യാത്ര പലവിധത്തിലും ഗുണംചെയ്തു. ഹിമാചൽ പ്രദേശിലെ, പിന്നോക്കാവസ്ഥയിൽക്കിടക്കുന്ന ഏതാനും ജില്ലകളിൽ ഒന്നാണ് സിർമോർ. മിക്ക ജില്ലകളും ടൂറിസത്തിൽക്കൂടി ഗണ്യമായ നേട്ടങ്ങൾ ഉണ്ടാക്കിയപ്പോൾ. ആരാലും ശ്രദ്ധിക്കപ്പെടാതെ സിർമോർ ജില്ല അതിന്റെ പിന്നോക്കാവസ്ഥയിൽ തുടർന്നു. പക്ഷെ, ഈയിടെയായി ഈ സ്ഥിതിക്ക് മാറ്റം വന്നുതുടങ്ങിയിട്ടുണ്ട് സിർമോർ ജില്ലയിലെ പ്രധാനപട്ടണമായ നഹാൻ പ്രദേശത്തെ ഒരു പൈതൃകപട്ടണ(Heritage Town)മാക്കാൻ സർക്കാർ ശ്രമം തുടങ്ങിയിട്ടുണ്ട്. മനംമയക്കുന്ന നിരവധി തടാകങ്ങളും, ഫോസ്സിൽ പാർക്കും, അണ്ഡാകൃതിയിലുള്ള രേണുകാ തടാകവും, ഹൃദയഹാരിയായ വെള്ളച്ചാട്ടങ്ങളും. താഴ്ന്നിറങ്ങിക്കിടക്കുന്ന കുന്നിൻചെരുവുകളും, പൈൻമരങ്ങളുടെ പച്ചമണം പരത്തുന്ന. സുഖപ്രദമായ, കുളിരണിഞ്ഞ കാലാവസ്ഥയും ഈ പ്രദേശത്തിനെ സ്വപ്നതുല്യമായ ഒന്നാക്കിമാറ്റുന്നു. സഞ്ചാരികളെ ഇങ്ങോട്ടാകർഷിക്കുന്നതിന് പ്രധാന തടസ്സം സൗകര്യപ്രദമായ ഹോട്ടലുകളുടേയും സഞ്ചാരയോഗ്യമായ റോഡുകളുടേയും അഭാവമാണ്. മുൻ സർക്കാരിന്റെ കാലത്ത്, മുഖ്യമന്ത്രി വീരഭദ്രസിങ്ങും ടൂറിസം വകുപ്പുമന്ത്രി ജി.എസ്. ബാലിയും സ്റ്റേറ്റ് ടൂറിസം മാനേജിങ്ങ് ഡയറക്ടർ തരുൺ ശ്രീധറും ഇക്കാര്യത്തിൽ അതീവജാഗ്രത പുലർത്തുകയുണ്ടായി. 5 കോടി രൂപ പ്രാരംഭപ്രവർത്തനങ്ങൾക്കായി അനുവദിക്കുകയും ചെയ്തു.

ഭൂപീന്ദറിന്റെ സുഹൃത്ത് ദേവ് ഇന്ദർസിങ്ങുമായി നഹാനിൽവച്ച് നടന്ന കൂടിക്കാഴ്ച ഫലപ്രദമായിരുന്നു. ചൂഡേശ്വർ മഹാദേവിലേക്ക് അദ്ദേഹം യാത്ര ചെയ്തിട്ടില്ലെങ്കിലും അദ്ദേഹത്തിന്റെ സുഹൃത്തുക്കൾ മുഖേന ലഭിച്ച വിവരങ്ങൾ ഞങ്ങൾക്ക് സംതൃപ്തി നൽകുന്നതായിരുന്നു. ശ്രീകൃഷ്ണ ജന്മാഷ്ടമിക്കു മുമ്പായി ചൂഡേശ്വറിലേക്കുള്ള തീർഥയാത്ര ആരംഭിക്കുന്നു. നവംബർ ആദ്യവാരം മുതൽ യാത്ര ഏറ്റവും കഠിനമാകുന്നു. പ്രകൃതിശക്തിയുടെ എല്ലാവിധ ഭീകരമുഖങ്ങളും ഈ സമയത്ത് നേരിട്ടുകാണാം. മൈനസ് 20ന്

മുകളിൽ തണുപ്പ് എത്തിത്തുടങ്ങുന്നതും ഈ സമയത്താണ്. സീസൺ സമയത്തുപോലും തീർഥാടകർ കുറവാണ്. തദ്ദേശവാസികളും അയൽ ജില്ലകളിൽ നിന്നുള്ളവരുമാണ് ഭൂരിഭാഗം തീർഥാടകരും. അപൂർവ്വമായി മാത്രം പുറമെനിന്നുള്ളവർ വരാറുണ്ട്.

സിർമോറിൽക്കൂടിയുള്ള യാത്രാമധ്യേ, അലക്ഷ്യമായിട്ടാണെങ്കിലും, ഒരു കാര്യം ഞാൻ ശ്രദ്ധിച്ചിരുന്നു. പല സ്ഥലത്തും, വിദേശമദ്യഷാപ്പുകൾ ആക്രമിക്കപ്പെട്ടനിലയിലും തീവെച്ചനിലയിലും കണ്ടപ്പോൾ അതിനു പിറകിൽ സാമൂഹ്യദ്രോഹികളോ കുടിച്ച് ലക്കുകെട്ടവരോ ആയിരിക്കുമെന്നാണ് കരുതിയത്. നഹാനിൽവച്ച് എല്ലാവരുംകൂടി ലഘുഭക്ഷണം കഴിക്കാനായി ഒരു കടയിൽ കയറിയപ്പോൾ, അതിന്റെ തൊട്ടടുത്തുള്ള ഒരു വിദേശമദ്യവില്പനശാല തകർക്കപ്പെട്ടനിലയിൽ കണ്ടു. ഹിമാചൽപ്രദേശിലെ മിക്ക മദ്യവില്പനശാലകൾക്കും ഇരുമ്പുകൊണ്ടുള്ള ഒരു സംരക്ഷണകവചമുണ്ട്. മദ്യം വാങ്ങാനും പണം കൊടുക്കാനും, ബാങ്ക് കൗണ്ടറിലെന്നപോലെ, പാകത്തിനുള്ള ദ്വാരം മാത്രമെയുള്ളൂ. ഷാപ്പുകൾക്കു മുമ്പിൽ അടിപിടി സാധാരണമായതിനാൽ, രക്ഷയ്ക്കുവേണ്ടിയാണ് ഈ കരുതൽ സംവിധാനം. പക്ഷെ, നിരവധി മദ്യഷാപ്പുകൾ ആക്രമിക്കപ്പെട്ടനിലയിൽ കണ്ടപ്പോൾ നഹാനിലെ സുഹൃത്തുക്കളോട് ഇതേക്കുറിച്ച് ആരാഞ്ഞു. അവരുടെ വിസ്തരിച്ച മറുപടി കേട്ടപ്പോൾ ആദ്യം അമ്പരപ്പാണ് തോന്നിയത്; പിന്നെ അമിതമായ ആഹ്ളാദവും.

സിർമോർ ജില്ലയിലെ വനിതകൾ മദ്യമെന്ന ദേശീയ വിപത്തിനെതിരെ പോരാടി, സമരംചെയ്ത്, വിജയംകൈവരിച്ച സംഭവം ഇന്ന് ചരിത്രത്തിന്റെ ഒരു ഭാഗമായിക്കഴിഞ്ഞു. അസിസ്റ്റന്റ് കമ്മീഷണറുടെ, എക്സൈസ് & ടാക്സേഷൻ, കണക്കുപ്രകാരം ശരാശരി 74 മദ്യഷാപ്പുകളാണ് ഓരോ ജില്ലയിലും ഉള്ളത്. 28 മദ്യഷാപ്പുകൾകൂടി ഓരോ ജില്ലയിലും തുടങ്ങാനാണ് സർക്കാർ ശ്രമിച്ചത്. ആവശ്യപ്പെട്ടവർക്കൊക്കെ മദ്യവിൽപ്പനകേന്ദ്രങ്ങൾ അനുവദിച്ചുകൊടുക്കാനുള്ള സർക്കാരിന്റെ നീക്കം ഗുരുതരമായ സാമൂഹ്യപ്രത്യാഘാതങ്ങൾക്ക് ഇടയാക്കുമെന്ന് മഹിളാ മണ്ഡൽ കമ്മറ്റിയിലെ അംഗങ്ങൾക്ക് ബോധ്യമായപ്പോൾ അവർ ഒന്നടങ്കം സംഘടിച്ച് സർക്കാരിനെതിരെ തിരിഞ്ഞു. സിർമോർ ജില്ലയിലെ 50 മഹിളാമണ്ഡൽ കമ്മറ്റികൾ സബ്ഡിവിഷണൽ മജിസ്ട്രേറ്റിനും ഡെപ്യൂട്ടി കമ്മീഷണർക്കും പരാതികൾ റജിസ്റ്റർ ചെയ്തുനൽകുകയാണ് ആദ്യം ചെയ്തത്. പൊതുകാര്യങ്ങളിൽ താൽപ്പര്യമെടുക്കുന്ന സാമൂഹ്യസംഘടനകളും വനിതകളുടെ നീക്കത്തിന് പിന്തുണ പ്രഖ്യാപിച്ചു. ഇവരുടെ ബോധവൽക്കരണ ക്ലാസ്സുകളാണ് മദ്യമെന്ന രാക്ഷസനെതിരെ പൊരുതാൻ സ്ത്രീകൾക്ക് ഉത്തേജനം നൽകിയത്. വനിതകൾ ചെയർപേഴ്സനായുള്ള ഭൂരിഭാഗം പഞ്ചായത്തുകൾക്കും സർക്കാരിന്റെ പുതിയ മദ്യനയത്തെക്കുറിച്ച് ഒരറിയിപ്പും കിട്ടിയിരുന്നില്ല. പക്ഷെ, പുരുഷന്മാർ ചെയർമാൻ സ്ഥാനത്തുള്ള എല്ലാ പഞ്ചായത്തുകൾക്കും ഇതേക്കുറിച്ച് വ്യക്തമായ അറിയിപ്പുകൾ കിട്ടിയിരുന്നു. അവരൊക്കെ പുതിയ മദ്യന

യത്തിനെ സഹർഷം സ്വാഗതംചെയ്തു. 'വിശ്വ ജാഗ്രതിമഞ്ച്' നടത്തിയ ഒരു സർവെ പ്രകാരം, സിർമോർ ജില്ലയിലെ 19 പഞ്ചായത്തുകൾ തങ്ങളുടെ ഗ്രാമ പരിധിപ്രദേശത്തു തുറക്കാനിരുന്ന പുതിയ മദ്യഷാപ്പുകൾ സർക്കാരിനെ ക്കൊണ്ട് റദ്ദാക്കിച്ചു. 14 മദ്യശാലകൾ തുടങ്ങാനുള്ള മറ്റു പഞ്ചായത്തുകളുടെ കരടുനിർദ്ദേശം മരവിപ്പിക്കുകയും ചെയ്തു.

ജില്ലയിലെ 17 കേന്ദ്രങ്ങളിൽ ആയിരക്കണക്കിന് വനിതകൾ നടത്തിയ പ്രതിഷേധപ്രകടനങ്ങളും ധർണകളും സർക്കാരിനെ അക്ഷരാർഥത്തിൽ വിറ പ്പിച്ചു. കോട്ടിധാമൻ പ്രദേശത്ത് എക്സൈസ് ഉദ്യോഗസ്ഥന്മാരും പോലീസും ചേർന്ന് ഒരു മദ്യഷാപ്പ് ബലമായി തുടങ്ങാൻ എത്തിയപ്പോൾ, രണ്ടായിര ത്തോളം വനിതകൾ സംഘടിച്ച് പോലീസടക്കം എല്ലാവരെയും തല്ലി ഓടിച്ചു. ഗുരുതരമായ പരിക്കുകളോടെ കോൺട്രാക്റ്ററും സ്ഥലം വിട്ടു. കച്ചാടാങ്ക് ഭാഗത്ത്, മുനിസിപ്പൽ കമ്മറ്റിയുടെ അനുവാദമില്ലാതെ (NOC) മദ്യഷാപ്പ് തുട ങ്ങാനായി ശ്രമിച്ച ഷാപ്പുടമസ്ഥനെതിരെ ആയിരക്കണക്കിന് വനിതകളാണ് അണിനിരന്നത്. ബസ്സ്റ്റാന്റ് ചൗക്കിലും പ്രധാന റോഡുകളിലും സ്ത്രീകൾ രാപ്പകൽ ഉപരോധം ഏർപ്പെടുത്തി. മൂന്നാഴ്ചയോളം നീണ്ടുനിന്ന പ്രതിഷേ ധപ്രകടനങ്ങൾകാരണം ഷാപ്പ് കോൺട്രാക്ടർ മദ്യഷാപ്പ് തുടങ്ങാനുള്ള ശ്രമം ഉപേക്ഷിച്ച് പിൻവാങ്ങി. രാജ്ഗഢ് സബ്ഡിവിഷണൽ ഭാഗത്തുപെട്ട കുന്താൽപഷോഗ് എന്ന സ്ഥലത്ത് രാജ്ഗഢ്-സോളൻ പ്രധാനവീഥിയും സതീവാല പഞ്ചായത്തിലെ നഹാൻ സബ്ഡിവിഷനിലെ ചാണ്ഡീഗഢ്- ഡെഹ്റാഡൂൺ ഹൈവേയും വനിതകൾ ദിവസങ്ങളോളം ഉപരോധിച്ചത് പുതിയ മദ്യഷാപ്പുകൾ തുറക്കുന്നതിന്നെതിരെയായിരുന്നു. മുന്നൂറോളം പുതിയ ഷാപ്പുകൾ തുടങ്ങാനായിരുന്നു സർക്കാരിന്റെ ശ്രമമെങ്കിലും വനിത കളുടെ സംഘടിതമായ എതിർപ്പുകാരണം കേവലം 6 എണ്ണം മാത്രമെ തുറ ക്കാൻ സാധിച്ചുള്ളൂ! പഞ്ചായത്ത് ഭാഗങ്ങളിൽ പുതിയ ഷാപ്പുകൾ തുടങ്ങു മ്പോൾ അതാത് പഞ്ചായത്തുകൾക്ക് വരുമാനം വർധിക്കുമെന്നാണ് സർക്കാ രിന്റെ ഭാഷ്യം. വരുമാനം എത്രയാണെന്നു കേട്ടാൽ മൂക്കത്ത് വിരൽവച്ചു പോകും; ഒരു കുപ്പി മദ്യം വിറ്റാൽ 1 രൂപ പഞ്ചായത്തിന്! ഹിമാചൽപ്രദേ ശിൽ സാക്ഷരതയിൽ വനിതകൾ മുൻപന്തിയിലാണ്- 68.08 ശതമാനം. മദ്യ ത്തിലും മയക്കുമരുന്നുകളിലും മുങ്ങിത്താഴ്ന്ന് തങ്ങളുടെ പരമ്പരകൾ സർവ നാശത്തിന്റെ അഗാധമായ പടുകുഴിയിൽ പതിച്ചുപോയേക്കാവുന്ന ദുര്യോഗ ത്തെക്കുറിച്ച് ഹിമാചൽപ്രദേശിലെ ധീരവനിതകൾക്ക് ബോധോദയം ഉണ്ടാ യതിന്റെ അനന്തരഫലങ്ങളാണ് പ്രതിഷേധങ്ങളിലൂടെ അവർ നേടിയെടുത്ത ഈ അദ്ഭുതവിജയം.[1]

നഹാനിൽനിന്ന് മടങ്ങിയെത്തിയശേഷം ഹോട്ടൽ മുറിയിൽവച്ച് ഞങ്ങൾ സുദീർഘമായ ചർച്ചനടത്തി. നവംബർ ആദ്യവാരത്തോടെ ഈ തീർഥാടന

1. സിർമോർ ജില്ലാ ഇൻഫോർമേഷൻ ഓഫീസിൽനിന്ന് കിട്ടിയ വിവരങ്ങളാണ് ഇവിടെ ക്രോഡീകരിച്ചിട്ടുള്ളത്.

ത്തിന് ശ്രമിക്കാമെന്ന എന്റെ നിർദ്ദേശം സുഹൃത്തുക്കൾക്ക് ആദ്യം സ്വീകാര്യമായില്ല. ഹിമാലയത്തിലെ ശിവാലിക് റേഞ്ചിലെ ഏറ്റവും ഉയരംകൂടിയ പർവതമാണ് ചൂഡേശ്വർ. ദീപാവലിക്കു മുമ്പുതന്നെ അതികഠിനമായ തണുപ്പ് ഈ ഭാഗങ്ങളിൽ ആരംഭിക്കും. നവംബർ മാസം തുടക്കത്തോടെ കനത്ത മഞ്ഞുവീഴ്ചയും തുടങ്ങും. ആഗസ്റ്റ്- സെപ്തംബർ മാസങ്ങളിലെ ഭദ്രമായ കാലാവസ്ഥയിൽ യാത്ര പൂർത്തീകരിച്ച് മടങ്ങുന്നതല്ലെ ഉചിതം എന്നായിരുന്നു കൂട്ടുകാരുടെ വാദം. ഭദ്രമായ കാലവസ്ഥ എന്നൊന്ന് ഹിമാലയത്തിൽ ഇല്ലെന്നും, കഴിഞ്ഞവർഷം ശ്രാവണത്തിലെ സംക്രമത്തിന് ശ്രീകണ്ഠ് മഹാദേവ് കൈലാസത്തിലേക്ക് യാത്രചെയ്തപ്പോൾ ജൂലായ് മാസത്തിലെ സ്വതവെ ഭദ്രമായ കാലാവസ്ഥ അതിരൂക്ഷമായി മാറിയത് ഓർക്കുന്നില്ലേയെന്നും ഞാൻ ഭൂപീന്ദറിനെ ഓർമിപ്പിച്ചു. തുടക്കത്തിൽ ശാന്തമായ കാലാസ്ഥയായിരുന്നുവെങ്കിലും കഴിഞ്ഞ ആഴ്ച കിന്നർ കൈലാസ് മഹാപരിക്രമണസമയത്ത് അനുഭവിച്ചുകൂട്ടിയ ഭീകരമായ കാലാവസ്ഥ ഇത്ര പെട്ടെന്ന് മറന്നുപോയോ എന്നുകൂടി ഞാൻ സുഹൃത്തിനോട് ചോദിച്ചു. എന്നിട്ടും നമ്മൾ ജീവനോടെയിരിക്കുന്നു. എല്ലാം ഒരു നിയോഗമാണ്. കടുത്ത കാലാവസ്ഥയും, ഒരർഥത്തിൽ, പ്രകൃതിയുടെ.ഒരു വരദാനമാണ്. നമ്മൾ, പ്രജകൾ, അല്ലാതെ മറ്റാരാണ് ഇതൊക്കെ അനുഭവിക്കുക?

## II

2010 നവംബർ രണ്ടാംവാരത്തിൽ ഞങ്ങൾ ഛായലിൽ വീണ്ടും ഒത്തുചേർന്നു. ഭൂപീന്ദറിനു പുറമെ മൂപ്സിങ്ങും സൻജയ് കുമാറും ഈ ദൗത്യത്തിൽ അംഗങ്ങളായി. ഹിമാചൽപ്രദേശ് മുഴുവനും കടുത്ത ശൈത്യത്തിന്റെ പിടിയിൽ അമർന്നുകഴിഞ്ഞിരുന്നു.

രാവിലെ 5 മണിക്ക് യാത്ര തുടങ്ങണമെന്നാണ് തീരുമാനിച്ചിരുന്നതെങ്കിലും മഞ്ഞുവീഴ്ച ശക്തമായതിനാൽ യാത്ര വൈകിക്കേണ്ടിവന്നു. 7 മണി കഴിഞ്ഞപ്പോൾ മഞ്ഞിന്റെ കാഠിന്യം കുറഞ്ഞതിനാൽ യാത്ര തുടങ്ങി. ഛായലിൽ നിന്ന് കാനൊ- ഗേവ- കനോടി- തെലികത്തേഡ്-ഗേവ്ഡ- യശ്വന്ത്നഗർ- രാജ്ഗഢ് വഴി നൗഹ്റാദാർ എത്തിച്ചേരുകയാണ് അന്നത്തെ ലക്ഷ്യം. 100 കിലോമീറ്ററോളംമാത്രമെ ദൂരമുള്ളൂവെങ്കിലും വീതി വളരെ കുറഞ്ഞ മലമ്പാതകളും, അത് കഴിഞ്ഞാൽ പൊട്ടിത്തകർന്ന് കുണ്ടും കുഴിയും നിറഞ്ഞ റോഡുകളായതിനാലും യാത്ര വളരെ സാവധാനത്തിൽമാത്രമെ സാധിക്കുകയുള്ളൂ. സിർമോർ ജില്ലയുടെ പിന്നോക്കാവസ്ഥ യാത്രയിലുടനീളം ബോധ്യപ്പെട്ടു. ഭൂരിഭാഗവും ഗ്രാമപ്രദേശങ്ങളായതിനാൽ കൃഷിഭൂമികളാണ് സർവത്ര. മഞ്ഞുകാലത്തിനു മുമ്പ് വിളവെടുപ്പ് കഴിഞ്ഞതിനാൽ കൃഷിയിടങ്ങൾ ഭൂരിഭാഗവും തരിശായി കിടക്കുകയാണ്. വെള്ളത്തിന് ക്ഷാമം ഒട്ടുമില്ലാത്തതിനാൽ പച്ചക്കറികളും ഇലക്കറികളും ധാരാളമുണ്ട്. വനമേഖലയിൽപ്പെട്ട സ്ഥലങ്ങൾ ഗ്രാമങ്ങൾക്കിടയിൽ ധാരാളമുണ്ടെങ്കിലും മരങ്ങൾ, മിക്കവാറും, ഇല പൊഴിച്ചുനിൽക്കുന്നതിനാൽ കാനനഭംഗി ഒട്ടും തോന്നിയില്ല. നാൽക്കാലി

ക്കൂട്ടങ്ങളെ മേച്ചുനടക്കുന്ന ഗ്രാമീണരേയും പച്ചക്കറിപ്പാടങ്ങളിൽ വിളവെടുപ്പ് നടത്തുന്ന സ്ത്രീകളേയും ഇടയ്ക്കെല്ലാം കണ്ടു. മഞ്ഞുകാലമായതിനാൽ ചെറുകിട കച്ചവടസ്ഥാപനങ്ങളെല്ലാം അടഞ്ഞുകിടക്കുകയാണ്. 3 മണിക്കൂറിലധികം യാത്ര ചെയ്തുകഴിഞ്ഞപ്പോഴാണ് ഒരു ചെറിയ പെട്ടിക്കടയിൽനിന്ന് ചായ ലഭിച്ചത്.

ഒരു മണിക്കു മുമ്പായി യശ്വന്ത്നഗറിൽ എത്തി. തണുപ്പുകാലത്ത് വിശപ്പ് വല്ലാതെ വർധിക്കുമെന്നാണ് പൊതുവെ പറയാറ്. അനുഭവവും അതുതന്നെയാണ്. പിന്നിട്ട കാട്ടുപ്രദേശങ്ങളിൽ കണ്ട ചെറിയ അങ്ങാടികളെ അപേക്ഷിച്ച് യശ്വന്ത്നഗർ തിരക്കുള്ള വലിയൊരു അങ്ങാടിയാണെന്നു പറയാം. ഉച്ചഭക്ഷണം കഴിച്ച് വിശപ്പടക്കിയശേഷം, അങ്ങാടിയിൽ ഒന്നു ചുറ്റിക്കറങ്ങി. പച്ചക്കറിക്കടകളും മധുരപലഹാരക്കടകളും ധാരാളമുണ്ട്. ചെറിയ തോതിലാണെങ്കിലും. ഒട്ടുമിക്ക കച്ചവടങ്ങളും ഇവിടെയുണ്ട്. പാലും, പാലുൽപ്പന്നങ്ങളും വിൽക്കുന്ന കടകൾ സർവത്രയാണ്. കുഫ്റി– നാർക്കണ്ട ഭാഗത്തുള്ള ഹാട്ടുകൊടുമുടിയിൽനിന്ന് ഉത്ഭവിക്കുന്ന ഗിരിനദി യശ്വന്ത്നഗറിനെ വലംവച്ചാണ് ഒഴുകുന്നത്. നദീതടത്തോട് ചേർന്ന് ആയിരക്കണക്കിന് കൃഷിഭൂമികളുണ്ട്. ഭൂരിഭാഗവും, വനമധ്യത്തിലൂടെ ഒഴുകിവരുന്നതിനാൽ ഫലഭൂയിഷ്ഠമായ എക്കൽമണ്ണാണ് ഗിരിനദി വർഷംതോറും ഇവിടത്തെ കൃഷിഭൂമികളിൽ നിക്ഷേപിക്കുന്നത്. അതുകൊണ്ട് കൃഷിയിൽനിന്ന് മികച്ച വിളവാണ് കർഷകർക്ക് ലഭിക്കുന്നത്. വനത്തിന്റെ അടിവാരത്തുള്ള വിശാലമായ ചെരുവുകളിൽ നാൽക്കാലിക്കൂട്ടങ്ങൾ സംതൃപ്തിയോടെ മേഞ്ഞുനിൽക്കുന്നത് കാണുമ്പോൾ ആ ഗ്രാമത്തിന്റെ കാർഷികാഭിവൃദ്ധിയെക്കുറിച്ച് ഊഹിക്കാൻ കഴിയും.

യശ്വന്ത്നഗറിൽനിന്ന് രാജ്ഗഢ് വഴി നൗഹ്റാദാറിലേക്ക് 45 കിലോമീറ്റർ ദൂരമുണ്ട്. ഈ യാത്ര ഭൂരിഭാഗവും വനമധ്യത്തിലൂടെയാണ്. റോഡിന്റെ ദയനീയാവസ്ഥമൂലം വളരെ സാവധാനത്തിൽമാത്രമെ സഞ്ചരിക്കാൻ സാധിക്കുകയുള്ളൂ. മഞ്ഞുകാലത്തെ വരവേൽക്കാൻവേണ്ടി വൻവൃക്ഷങ്ങളെല്ലാം ഇലപൊഴിച്ചുകഴിഞ്ഞതിനാൽ കാനനത്തിന്റെ ഹരിതഭംഗി നഷ്ടപ്പെട്ടുപോയി. രാജ്ഗഢ് അങ്ങാടിയിൽ വാഹനം നിർത്തി ഓരോ ചായ കഴിച്ച്, വനമധ്യത്തിലൂടെ യാത്ര തുടർന്നു. കൊച്ചുകൊച്ചു ഗ്രാമങ്ങളും വളരെ ചെറിയ അങ്ങാടികളും പിന്നിട്ട് 4 മണി കഴിഞ്ഞപ്പോൾ ലക്ഷ്യസ്ഥാനമായ നൗഹ്റാദാറിൽ ഞങ്ങൾ എത്തിച്ചേർന്നു.

ചൂഡേശ്വർമഹാദേവ് യാത്രയുടെ അടിവാര ക്യാമ്പ് ആയതിനാൽ ഈ കുഗ്രാമം ഇടത്തരത്തിലുള്ള ഒരു അങ്ങാടിയായി മാറിയിട്ടുണ്ട്. രേണുക തടാകത്തിലേക്ക് ഈ വഴിയിൽക്കൂടിയും യാത്രചെയ്യാമെന്നതുകൊണ്ട്, ഈ യാത്രയുടെ ഒരു ഇടത്താവളംകൂടിയാണ് നൗഹ്റാദാർ. തീർഥാടകരെ ലക്ഷ്യംവച്ചുകൊണ്ടുള്ള പുതിയ ഒരു രണ്ടുനില ലോഡ്ജ് ഇവിടെയുണ്ട്. അങ്ങാടിയിൽ പിന്നെയുള്ളത് മുഴുവനും പഴഞ്ചൻ ഒറ്റനില കെട്ടിടങ്ങളാണ്. പുതിയ ചില നിർമാണങ്ങൾ അങ്ങിങ്ങായി ആരംഭിച്ചിട്ടുമുണ്ട്. ചെറുകിട ഹോട്ടലുക

ളും, പഴം-പച്ചക്കറി- പലവ്യഞ്ജന വ്യാപാരങ്ങളുമാണ് അങ്ങാടിയിൽ അധികവും കണ്ടത്. കീറിപ്പറിഞ്ഞ കമ്പിളികൊണ്ട് മൂടിപ്പുതച്ച്, വഴിയോരത്ത് കൂട്ടം കൂടിയിരുന്ന് തീകായുന്ന ഗ്രാമീണരുടെ നിസ്സംഗത മുറ്റിനിൽക്കുന്ന മുഖഭാവങ്ങൾ ഒരു നിമിഷം ശ്രദ്ധിച്ചപ്പോൾ മനസ്സ് നൊമ്പരപ്പെട്ടു.

നൗഹ്റാദാർ വളരെ വിശാലമായ ഒരു ഗ്രാമപ്രദേശമാണ്. ഗ്രാമം താഴ്‌വരയിലായതിനാൽ, ചുറ്റും നിരന്നുനിൽക്കുന്ന പർവതനിരകൾ ഭംഗിയായി കാണാം. അങ്ങാടി മാത്രം അല്പം ഉയർന്നനിരപ്പിലാണ്. നിരപ്പിൽ നിന്ന് നോക്കിയാൽ താഴെയുള്ള ഗ്രാമീണരുടെ വീടുകളും കൃഷിയിടങ്ങളും നല്ല കാഴ്ചയാണ്. വിളവെടുപ്പുകഴിഞ്ഞ ഗോതമ്പുവയലുകളിലും ചോളച്ചെടികൾ അരിഞ്ഞുകൂട്ടിവച്ചിരിക്കുന്ന ചോളപ്പാടങ്ങളിലും നാൽക്കാലികൾക്കൊപ്പം കുട്ടികൾ കളിച്ചുരസിക്കുന്ന ദൃശ്യം ഞാൻ കുറച്ചുനേരം നോക്കിനിന്നു. ഭൂപീന്ദറും രൂപ്സിങ്ങും താമസസൗകര്യം അന്വേഷിച്ച് ലോഡ്ജിലേക്ക് പോയിക്കഴിഞ്ഞതിനാൽ ഞാനും സൻജയും അങ്ങാടിയിൽക്കൂടി സാവധാനം നടന്ന് സമയം കളഞ്ഞു.

തണുപ്പിൽനിന്ന് രക്ഷനേടാൻവേണ്ടി ഞങ്ങൾ ഓരോ ചായകുടിച്ച് നിൽക്കുമ്പോൾ സുഹൃത്തുക്കൾ എത്തിച്ചേർന്നു. അവർ കൊണ്ടുവന്ന വാർത്ത തികച്ചും നിരാശാജനകമായിരുന്നു. തീർഥാടനകാലം അവസാനിച്ചതിനാൽ രണ്ടുദിവസം മുമ്പ് ലോഡ്ജ് അടച്ചു. അവിടെ ഏതാനും ജീവനക്കാർ മാത്രമെയുള്ളൂ. ചുഡേശർമഹാദേവ് സന്നിധാനത്തിലുള്ള ക്ഷേത്രവും പൂട്ടിക്കഴിഞ്ഞു എന്നാണ് ജീവനക്കാർ പറഞ്ഞത്. മഞ്ഞുവീഴ്ചയും തണുപ്പും ശക്തമായതിനാൽ ഈയിടെയായി തീർഥാടകർ വളരെ കുറച്ച് മാത്രമെയുള്ളൂ. പി.ഡബ്ളിയൂ.ഡി ഗസ്റ്റ് ഹൗസിൽ അന്വേഷിച്ചാൽ മുറി ഒഴിവുണ്ടെങ്കിൽ കിട്ടും. അല്ലെങ്കിൽ വഴിയോരത്തെ ചെറുകിട ഹോട്ടലുകളിൽ അഭയം തേടേണ്ടി വരും. വളരെ പരിമിതമായ സൗകര്യങ്ങൾ മാത്രമേ അവിടെ കിട്ടുകയുള്ളൂ. രാത്രിയിലെ കച്ചവടം കഴിയുന്നതുവരെ കാത്തിരുന്നാൽ ഭക്ഷണശാലയുടെ ഒരു ഭാഗം അവർ ഒഴിവാക്കിത്തരും. കിടക്കസ്സെഞ്ചിയും കമ്പിളിയും ഹോട്ടലുകാർ തരും.

കൂടുതൽ കേൾക്കാൻ നിൽക്കാതെ ഞാൻ പ്രധാന വീഥിയുടെ താഴെ ഭാഗത്തു സ്ഥിതിചെയ്യുന്ന ഗസ്റ്റ് ഹൗസിലേക്ക് നടന്നു. ഭംഗിയുള്ള ചെറിയൊരു പൂന്തോട്ടമാണ് ഇരുമ്പ് ഗെയ്റ്റ് തുറന്ന് അകത്തുകടന്നാൽ നമ്മെ വരവേൽക്കുക. പഞ്ചാബ് രജിസ്ട്രേഷൻ നമ്പറുള്ള ഒരു പുതിയ ടൊയോട്ട കാർ ഗസ്റ്റ് ഹൗസിന്റെ ഒരൊഴിഞ്ഞ കോണിൽ പാർക്ക് ചെയ്തിട്ടുണ്ട്. പക്ഷേ, പ്രധാന കവാടം താഴിട്ട് പൂട്ടിയ നിലയിലാണ് കണ്ടത്. കെട്ടിടത്തിന്റെ മറുഭാഗത്തേക്കും പിൻഭാഗത്തേക്കും ചെന്നുനോക്കി. ആരുമില്ല. കടുത്ത നിരാശയോടെ ഞങ്ങൾ പുറത്തേക്ക് നടന്നു. തണുപ്പാണെങ്കിൽ കൂടിക്കൂടി വരികയാണ്. ഇനി എന്തു ചെയ്യണം എന്നു ചിന്തിച്ച് ഗെയ്റ്റിനു മുമ്പിൽ നിൽക്കുമ്പോൾ വയസ്സായ ഒരു ഗ്രാമീണൻ സഹായാഭ്യർഥനയുമായി ഞങ്ങളുടെ അരികിലെത്തി. ഗസ്റ്റ് ഹൗസ് മാനേജരെ എവിടെ കണ്ടുകിട്ടുമെന്ന് വൃദ്ധ

നോട് ഭൂപീന്ദർ ചോദിച്ചപ്പോൾ അദ്ദേഹം തൊട്ടുതാഴെയുള്ള ഒരു ഗല്ലിയിലേക്ക് വിരൽചൂണ്ടി. അദ്ദേഹത്തെ ഉടനടി ഇവിടേക്കു കൊണ്ടുവരാമെന്നു പറഞ്ഞ് വൃദ്ധൻ സ്ഥലംവിടുകയും ചെയ്തു.

ഈ സമയത്തുതന്നെയാണ് ട്രക്കിങ്ങ് വേഷത്തിൽ രണ്ടു പേർ ഗസ്റ്റ്ഹൗസിലേക്കു കടന്നുപോയത്. തൊട്ടുപിന്നാലെ ലഗ്ഗേജുകൾ ചുമന്നുകൊണ്ട് ഒരു ചെറുപ്പക്കാരനും എത്തി. മുമ്പെ പോയവർ ഗസ്റ്റ് ഹൗസിന്റെ വരാന്തയിൽ മലർന്നു കിടന്നപ്പോൾ ചെറുപ്പക്കാരൻ വാഹനം തുറന്ന് ലഗ്ഗേജുകൾ അതിനുള്ളിൽ കയറ്റിവച്ചു. ഇവർ ചൂഡേശ്വറിൽനിന്ന് വരുന്നവരായിരിക്കും എന്ന നിഗമനത്തോടെ ഞാൻ ഇവരുമായി ഒന്നു പരിചയപ്പെടാൻ തീരുമാനിച്ച് വരാന്തയിൽ എത്തി. ഒട്ടും വൈകാതെതന്നെ മാനേജരേയുംകൂട്ടി ഗ്രാമീണവൃദ്ധനും സ്ഥലത്തെത്തി.

ഞങ്ങൾ അന്യോന്യം പരിചയപ്പെട്ടു. ഗസ്റ്റ് ഹൗസിൽ മാനേജർ തസ്തിക എന്നൊന്നില്ല. ജിതേന്ദ്രകുമാർ എന്ന ചെറുപ്പക്കാരനാണ് ഹൗസ് കീപ്പർ. നഹാൻ ഹെഡ് ക്വാർട്ടേഴ്സിലെ ചീഫ് എഞ്ചിനീയർക്കാണ് ഇവിടത്തെ ചാർജ്. അദ്ദേഹം ആഴ്ചയിൽ ഒരിക്കൽ വന്ന് എല്ലാ പരിശോധിക്കും. ഞങ്ങൾക്ക് ഒരു മുറി തരാമെന്ന് ജിതേന്ദ്രകുമാർ ഏറ്റു. രണ്ടാമതൊരു മുറി ഏഴുമണി കഴിഞ്ഞ്, സർക്കാർ ഉദ്യോഗസ്ഥന്മാർ ആരും വന്നില്ലെങ്കിൽ, തരാമെന്നും അദ്ദേഹം സമ്മതിച്ചു. രാത്രി ഭക്ഷണം വേണമെങ്കിൽ, പണം മുൻകൂറായി കൊടുത്താൽ, അങ്ങാടിയിൽപ്പോയി സാധനങ്ങൾ വാങ്ങിവന്ന് ചൂടോടെ ഉണ്ടാക്കിത്തരാമെന്നും അദ്ദേഹം തുടർന്ന് പറഞ്ഞു.

ചൂഡേശ്വറിലേക്കുള്ള യാത്രയെക്കുറിച്ച് ഞാൻ ഉൽക്കണ്ഠയോടെ ആരാഞ്ഞ ചോദ്യങ്ങൾക്ക് ജിതേന്ദ്രകുമാർ പറഞ്ഞ മറുപടി ഞങ്ങളെയൊക്കെ സംതൃപ്തരാക്കി. മൂന്നുദിവസംകൂടി പർവതമുകളിലെ ക്ഷേത്രം തുറന്നിരിക്കും. മൂന്നാംദിവസം ഉച്ചപ്പൂജയ്ക്കുശേഷം നട അടയ്ക്കും. ക്ഷേത്രസേവാസമിതിയിലെ ഒരു ഉദ്യോഗസ്ഥനെ കഴിഞ്ഞദിവസം അങ്ങാടിയിൽവച്ച് കണ്ടപ്പോഴാണ് ഈ വിവരം പറഞ്ഞത്. ക്ഷേത്രനട അടച്ചുകഴിഞ്ഞാൽ വനം വകുപ്പുകാരും വഴി അടയ്ക്കും. പിന്നെ ഈ സീസണിൽ ചൂഡേശ്വർ യാത്ര സാധ്യമല്ല. നൗഹ്റാദാറിൽനിന്ന് 20 കിലോമീറ്ററിലധികം ദൂരമുണ്ട് ചൂഡേശ്വറിലേക്ക്. സീസൺ സമയത്താണെങ്കിൽ ഒരു ദിവസംകൊണ്ട് മുകളിൽ എത്താം. പക്ഷെ, ഇപ്പോൾ സാധ്യമല്ല. പർവതമുകളിലേക്കുള്ള വഴിയിലെ മിക്ക ധാബകളും അടച്ചുകഴിഞ്ഞു. വനംവകുപ്പിലെ വാച്ചർമാരുടെ വകയായി രണ്ടെണ്ണം ഉള്ളത് നട അടച്ചു മടങ്ങിപ്പോരുന്നതുവരെ തുറന്നിരിക്കും. പക്ഷെ, ഭക്ഷണം ലഭിക്കാൻ സാധ്യതയില്ല. അതുകൊണ്ട് റേഷൻ സാധനങ്ങളും മറ്റും ഇവിടെനിന്ന് കൊണ്ടുപോകേണ്ടതായിവരും. ഇവിടെനിന്ന് മുകളിലേക്കുള്ള ട്രക്കിങ്ങ് റൂട്ട് കഠിനംതന്നെയാണ്. സിംല ഭാഗത്തുനിന്നും വരുന്നവർക്ക് ആയാസം വളരെ കുറഞ്ഞ രണ്ടു മാർഗങ്ങൾ ഉണ്ട്. കുഫ്റി- തെനോഗ് -ഛരള്ള- പുൽബഹൽ വഴി ചൂഡേശ്വറിലേക്ക് 16 കിലോമീറ്റർ ട്രക്കിങ്ങ് മതി. ഛരള്ള-ചോപ്പൽ-സിറയിൻ വഴിയാണെങ്കിലും 16 കിലോമീറ്റർ ട്രക്കിങ്ങേയുള്ളു.

പക്ഷെ, വാഹനഗതാഗതദൂരം 250 കിലോമീറ്ററിനു മുകളിൽവരും. ഈ രണ്ടു മാർഗങ്ങളിൽക്കൂടിയാണെങ്കിലും ട്രക്കിങ്ങ് ഒരുവിധം എളുപ്പമാണ്. പരമ്പരാഗത തീർഥയാത്രാപഥം എന്ന നിലയ്ക്കാണ് നൗഹ്റാദാർ വഴി ചൂഡേശ്വരിലേക്ക് തീർഥാടകർ പോകുന്നത്. ഈ വഴി അതികഠിനം തന്നെയാണെന്ന്, പ്രത്യേകിച്ച് ഈ സമയത്ത്, ഒരിക്കൽക്കൂടി ഓർമിപ്പിക്കുന്നു.

ജിതേന്ദ്രകുമാറിന്റെ സഹായിയായ ഒരു നേപ്പാളി പയ്യൻ ഇതിനിടയ്ക്ക് ചൂടുള്ള ചായ തയ്യാറാക്കിക്കഴിഞ്ഞിരുന്നു. വരാന്തയിൽ ഇരുന്ന് ചായ ആർത്തിയോടെ കുടിച്ചുകഴിഞ്ഞപ്പോഴാണ് ട്രക്കിങ്ങ് കഴിഞ്ഞ് എത്തിയ രണ്ടുപേർ സംസാരിക്കാൻ തുടങ്ങിയത്. ജിതേന്ദ്രകുമാറിന്റെ സംസാരം ഇരുവരും ശ്രദ്ധിക്കുന്നുണ്ടായിരുന്നു. ഇവരുടെ സാമാന്യം ദീർഘമായ വിവരണം കേട്ടുകഴിഞ്ഞപ്പോഴാണ് ഈ യാത്രയുടെ കാഠിന്യത്തെക്കുറിച്ച് ബോധവാനായത്. പഞ്ചാബിൽ നിന്നുള്ള അരവിന്ദ് ജഗ്ഗയും, ഡോക്ടർ ദിലാവാറിയും കഴിഞ്ഞ ദിവസം രാവിലെയാണ് മുകളിലേക്കുള്ള ട്രക്കിങ്ങ് ആരംഭിച്ചത്. സ്വന്തം ഡ്രൈവർക്കു പുറമെ, അങ്ങാടിയിൽനിന്ന് ഒരു ചെറുപ്പക്കാരനേയും സഹായത്തിനു വിളിച്ചു. ദിവസമൊന്നുക്ക് 250 രൂപയും ചെലവും എന്ന കരാർപ്രകാരമാണ് പോർട്ടറെ കൂടെകൊണ്ടുപോയത്. തങ്ങളുടെ ശാരീരികക്ഷമതയെക്കുറിച്ച് ഉത്തമബോധ്യമുള്ളതിനാൽ, പ്രായം എഴുപതിനോട് അടുത്തെങ്കിലും, ഈ ട്രക്കിങ്ങ് സാധ്യമാകുമെന്നായിരുന്നു വിശ്വാസം. നഹാൻ സ്വദേശിയായ ജഗ്ഗയുടെ ഒരു സുഹൃത്താണ് യാത്രയ്ക്ക് പ്രേരണ തന്നത്. ആദ്യത്തെ 3 മണിക്കൂർ കഴിയുമ്പോഴേക്കും രണ്ടുപേരും തളർന്ന് അവശരായിപ്പോയി. ചാപ്ദാർ ഗ്രാമത്തിൽ എത്തിയപ്പോൾ തുടർന്നുള്ള യാത്ര അസാധ്യമാണെന്ന് ബോധ്യമായി. ഒരു ഫിസിഷ്യനായ ദിലാവാറിക്ക് ഹൃദയമിടിപ്പ് അപകടകരമാകുന്നു എന്നു തോന്നിയപ്പോൾ ഒരു ഗ്രാമീണന്റെ വരാന്തയിൽ അഭയംതേടുകയല്ലാതെ മറ്റൊരു മാർഗവും ഇല്ലായിരുന്നു. രാത്രിയിലെ അതിശൈത്യവും ഇടയ്ക്കിടെ പെയ്ത മഴയും ദുരിതങ്ങൾ പൂർണമാക്കുന്നതിന് സഹായിക്കുകയും ചെയ്തു. പ്രഭാതത്തിൽത്തന്നെ മടക്കയാത്ര ആരംഭിച്ചു. ഇവർ ഇപ്പോൾ നഹാനിലെ സുഹൃത്തിന്റെ അടുത്തേക്ക് പോകാനാണ് ഉദ്ദേശിക്കുന്നത്. അവിടെച്ചെന്ന് വിശ്രമിച്ചാൽ ക്ഷീണം മാറിക്കിട്ടും.

5 മണി കഴിഞ്ഞപ്പോൾ ഡോക്ടറും സുഹൃത്തും യാത്രയ്ക്കൊരുങ്ങി. ഞങ്ങളെല്ലാവരും വാഹനത്തിന്റെ സമീപംവരെ ചെന്ന് അവർക്ക് യാത്രാമംഗളം നേർന്നു. ഞങ്ങളെയെല്ലാവരേയും ചേർത്തുപിടിച്ച് ഡോക്ടർ ഞങ്ങൾക്കും ശുഭയാത്ര ആശംസിച്ചു. മുപ്പതിനും നാൽപ്പത്തിയഞ്ചിനും മദ്ധ്യപ്രായമുള്ള സംഘമായതിനാൽ ഞങ്ങൾക്ക് ട്രക്കിങ്ങിന് പ്രശ്നങ്ങൾ ഒന്നും ഉണ്ടാകില്ലെന്നും മുകളിൽ എത്തി ക്ഷേത്രദർശനം നടത്തുമ്പോൾ തങ്ങൾക്കുവേണ്ടിയും പ്രാർഥിക്കണമെന്നും ഡോക്ടർ തുടർന്നുപറഞ്ഞപ്പോൾ, അങ്ങനെയാകാമെന്ന് ഞങ്ങൾ സമ്മതിക്കുകയും ചെയ്തു.

ഗസ്റ്റ് ഹൗസിലേക്ക് തിരിച്ചുനടക്കുമ്പോൾ ഡോക്ടർ സൂചിപ്പിച്ച എന്റെ പ്രായത്തെക്കുറിച്ചുള്ള പരാമർശം ഓർത്തപ്പോൾ ഉള്ളിൽ ചിരിവന്നു. ക്രിയാ

യോഗം ചിട്ടയോടെ എന്നും പരിശീലിക്കുന്നവർക്ക് പ്രായത്തെ, ഒരു പരിധി വരെ, മറികടക്കാൻ സാധിക്കുമെന്നുള്ളത് അത്ര രഹസ്യമായ ഒരു കാര്യമല്ല. സ്ഥൂലശരീരത്തെ (ഫിസിക്കൽ ബോഡി)ക്കുറിച്ച് മാത്രം അറിയുന്ന ഡോക്ടർമാർക്ക്, സൂക്ഷ്മശരീരത്തിന്റെ (ന്യൂക്ളിയർ ബോഡി) അപാരമായ സിദ്ധികളെക്കുറിച്ച് അറിയുന്നില്ല. ഒരു മിനിറ്റുപോലും ഗ്യാരണ്ടിയില്ലാത്ത ഫിസിക്കൽ ബോഡിയിൽ അമിതമായി ഭ്രമിച്ചുനടക്കുന്ന മനുഷ്യർക്ക്, ഈശ്വരാംശമായ സൂക്ഷ്മശരീരത്തെ ഓർക്കാൻ ഒട്ടും സമയമില്ലല്ലോ.

ഗസ്റ്റ് ഹൗസിന്റെ മുറ്റത്തു നിന്നാൽ പടിഞ്ഞാറെ ചക്രവാളത്തിൽ സൂര്യൻ അസ്തമനത്തിനു തയ്യാറെടുക്കുന്ന രംഗങ്ങൾ ഭംഗിയായി ആസ്വദിക്കാം. 6 മണി കഴിഞ്ഞാൽ മഞ്ഞുവീഴ്ച ആരംഭിക്കുമെന്നും അങ്ങാടി ക്രമേണ നിശ്ചലമാകുമെന്നും ജിതേന്ദ്രകുമാർ മുന്നറിയിപ്പുതന്നപ്പോൾ, ഞങ്ങൾ പിറ്റേദിവസത്തെ യാത്രക്കാവശ്യമായ സാധനങ്ങൾ വാങ്ങിക്കാൻ ഇറങ്ങിത്തിരിച്ചു. ആട്ട, പലവ്യഞ്ജനങ്ങൾ, പച്ചക്കറികൾ തുടങ്ങി മൂന്നു ദിവസത്തേക്കുവേണ്ട സാമഗ്രികളും ബിസ്കറ്റ്, കുടിവെള്ളം എന്നിവയും വാങ്ങി ഒരു പ്ളാസ്റ്റിക് ചാക്കിൽ കെട്ടിവച്ചു. പോർട്ടർമാരെ അന്വേഷിച്ച് ജിതേന്ദ്രകുമാർ അങ്ങാടി മുഴുവൻ നടന്നുവെങ്കിലും ഒരാളെപ്പോലും കണ്ടെത്താനായില്ല. തീർത്ഥാടന സമയം ഏതാണ്ട് അവസാനിച്ചതിനാൽ അടുത്ത ഗ്രാമങ്ങളിൽനിന്ന് വന്ന് ഇവിടെ താവളമടിച്ചിരുന്ന കൂലികളൊക്കെ സ്ഥലം വിട്ടുകഴിഞ്ഞിരുന്നു. ഇനി അന്വേഷിച്ചുപോകാൻ സമയവുമില്ല. മലമുകളിലെ വിദൂരഗ്രാമങ്ങളിലേക്കു പോകുന്ന ഗ്രാമീണരെ പോർട്ടർമാരായി ലഭിക്കുമെന്നും രാത്രിയിലെ അവസാനത്തെ ബസ്സിൽ വരുന്ന ഇവർ കടത്തിണ്ണയിൽ കിടന്ന് ഉറങ്ങാറാണ് പതിവെന്നും ജിതേന്ദ്രകുമാർ പറഞ്ഞു. രാവിലെ 7 മണി കഴിഞ്ഞാൽ മലമുകളിലേക്ക് യാത്രതുടങ്ങുന്ന ഇവരെ അതിനുമുമ്പ് വന്നുകണ്ട് കരാർ ഉറപ്പിക്കാം. റേഷൻ സാധനങ്ങൾ അങ്ങോട്ടെത്തുന്നതിനുമുമ്പ് ഏതാണ്ട് അവസാനിക്കുമെന്നിരിയ്ക്കെ, ഇങ്ങോട്ട് പോർട്ടർമാരുടെ സേവനം ആവശ്യമില്ലല്ലോ. ഒരു വഴികാട്ടിയെ കിട്ടുകയെന്നുള്ളതാണ് ബാക്കിയുള്ള ഒരു പ്രശ്നം. തിസ്സേരിയിലെ അവസാനത്തെ ഢാബവരെ വഴി തെറ്റില്ല. വന്യമൃഗസംരക്ഷണകേന്ദ്രമായതിനാൽ വനംവകുപ്പുകാർ വഴി അടയാളപ്പെടുത്തിയിട്ടുണ്ട്. ഏതെങ്കിലും ഒരു ഢാബയിൽനിന്ന് ഗ്രാമീണരെ ആരെയെങ്കിലും കിട്ടാതിരിക്കില്ല. ജിതേന്ദ്രകുമാർ പറഞ്ഞതൊക്കെ മൂളിക്കേട്ട്, ഞങ്ങൾ ഗസ്റ്റ് ഹൗസിലേക്ക് നടന്നു.

നേരിയ ഇരുട്ട് പരന്നതോടെ തണുപ്പിന് ശക്തികൂടി. നാലടുക്ക് കമ്പിളിവസ്ത്രങ്ങളും, അതിനുമീതെ കമ്പിളിപ്പുതപ്പുകൂടി പുതച്ചിട്ടും തണുപ്പിനെ തടുക്കാൻ കഴിഞ്ഞില്ല. ജിതേന്ദ്രകുമാറിന്റേയും സഹായിയുടേയും പാചകപ്പണികൾ ശ്രദ്ധിച്ച്, വിറകടുപ്പിന്റെ ചുറ്റും ഇരുന്നപ്പോൾ തണുപ്പിന് ചെറിയൊരു ശമനം കിട്ടി. 8 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ ഭക്ഷണം കഴിച്ചു. ഇതിന്നിടയിൽ മഞ്ഞുവീഴ്ച ആരംഭിച്ചുകഴിഞ്ഞിരുന്നു. ഭക്ഷണം കഴിച്ചതിനുശേഷം, വരാന്തയിൽ നിന്ന് നോക്കിയപ്പോൾ പഞ്ഞിക്കഷണങ്ങൾപോലെ മഞ്ഞ് വീണുകൊണ്ടിരുന്നു. നൗഹ്റാദാർ മൊത്തം മഞ്ഞിന്റേയും തണുപ്പിന്റേയും

പിടിയിൽ അമർന്നുകഴിഞ്ഞിരുന്നു. ഒരു പകൽ മുഴുവനും നീണ്ടുനിന്ന യാത്രയും വൈകുന്നേരത്തെ അലച്ചിലും ഒക്കെക്കൂടിയായപ്പോൾ ക്ഷീണം തോന്നി. പ്രാർഥിച്ചശേഷം കിടക്കസ്സഞ്ചിയിൽ കയറിക്കൂടിയ ഉടനെത്തന്നെ ഉറങ്ങിപ്പോകുകയും ചെയ്തു.

## III

അഞ്ചരമണിയ്ക്ക് എഴുന്നേറ്റ് പുറത്തുവന്ന് നോക്കിയപ്പോൾ ഉദയം കഴിഞ്ഞിരുന്നു. മഞ്ഞുവീഴ്ച നിലച്ചുവെങ്കിലും മൂടൽമഞ്ഞ് മൂടിക്കെട്ടി നിന്നതിനാൽ ഒന്നും വ്യക്തമായി കാണാൻ വയ്യ. വരാന്തയിൽ മൂടിപ്പുതച്ച് കിടന്നുറങ്ങിയിരുന്ന രണ്ടുപേരെ അധികം ശ്രദ്ധിക്കാതെ ഞാൻ അടുക്കള ഭാഗത്തേക്ക് നടന്നു. ജിതേന്ദ്രകുമാറിന്റെ സഹായിപ്പയ്യൻ പാചകപ്പണിയിലാണ്. 7 മണിക്ക് യാത്ര തുടങ്ങേണ്ടതിനാൽ, അന്നത്തേക്കാവശ്യമായ പ്രാതലും ഉച്ചഭക്ഷണവും പൊതിഞ്ഞു കൂടെകരുതണം. പാലുമായി ജിതേന്ദ്രകുമാർ അങ്ങാടിയിൽനിന്ന് എത്തിയ ഉടനെ ചായ തയ്യാറാക്കാനുള്ള ശ്രമം ആരംഭിച്ചു. പോർട്ടർമാരുടെ കാര്യം ഞാൻ ഓർമിപ്പിച്ചപ്പോൾ, അവരാണ് വരാന്തയിൽ കിടക്കുന്നതെന്ന് അദ്ദേഹം പറഞ്ഞു.

കൃത്യസമയത്തുതന്നെ യാത്ര തുടങ്ങണമെന്ന ഉദ്ദേശ്യത്തോടെ ഞങ്ങൾ അങ്ങാടിയിൽ ഒത്തുകൂടി. അങ്ങാടി മിക്കവാറും ശൂന്യമാണ്. പക്ഷെ, തെരുവുനായ്ക്കൾ യഥേഷ്ടമുണ്ട്. താഴെനിന്ന് നോക്കുമ്പോൾ അങ്ങുദൂരെ മലമടക്കുകളിൽക്കൂടി കയറിപ്പോകുന്ന ഗ്രാമീണരെ കണ്ടു. കയറ്റത്തിന്റെ തീവ്രത ഉടനെ ബോധ്യപ്പെടുകയും ചെയ്തു. ഇതിന്നിടയിൽ ഞങ്ങളുടെ പോർട്ടർമാരെ പരിചയപ്പെട്ടു. സുരേഷ് തോംമ്പർ, സുഭാഷ് തോംമ്പർ എന്ന രണ്ടു ചെറുപ്പക്കാർ മലമുകളിലെ തണ്ടിദഹാർ ഗ്രാമത്തിൽനിന്നുള്ളവരാണ്. നൗഹ്റാദാറിൽനിന്ന് ഒന്നര ദിവസം നടന്നു യാത്രചെയ്താലെ ഇവരുടെ ഗ്രാമത്തിൽ എത്തുകയുള്ളൂ. യശ്വന്ത്നഗറിലെ ഒരു ഇരുമ്പുകടയിൽ ഇരുവരും ജോലി ചെയ്യുന്നു. മാസത്തിൽ ഒരിയ്ക്കൽമാത്രമെ വീട്ടിൽ പോകാൻ സാധിക്കുകയുള്ളൂ. മഞ്ഞുകാലം ആരംഭിച്ചതിനാൽ കാലാവസ്ഥ കടുത്തതാകുമെന്നും ജംമ്നലയിലോ തിസ്സേരിയിലൊ ഒരു രാത്രി തങ്ങേണ്ടിവരുമെന്നും സുഭാഷ് വിശദീകരിച്ചു.

അങ്ങാടിയുടെ വലതുഭാഗത്തുനിന്ന് കുത്തനെ പടുത്തുയർത്തിയിട്ടുള്ള കരിങ്കൽപ്പടവുകൾ കയറിയാണ് ചൂഡേശ്വർ യാത്ര ആരംഭിക്കുക. അടിയിൽ, റോഡിനോട് ചേർന്നുനിൽക്കുന്ന ആദ്യത്തെ പടവിൽ പാർവതി-പരമേശ്വരന്മാരുടെ പ്രതിഷ്ഠയുണ്ട്. ദീപം തെളിയിച്ച്, ചന്ദനത്തിരികളും കർപൂരവും കത്തിച്ച്, തൊഴുത് നമസ്കരിച്ച്, പർവതത്തെ തൊട്ടുവന്ദിച്ച്, വലതുകാൽ ആദ്യംവച്ച് ഞങ്ങൾ യാത്ര തുടങ്ങി. ജിതേന്ദ്രകുമാറിനോട് നന്ദി പറഞ്ഞ്, തലേദിവസം സഹായാഭ്യർഥനയുമായി വന്ന വൃദ്ധന് നൂറുരൂപ കൊടുത്ത് സന്തോഷിപ്പിച്ചശേഷമാണ് ഞാൻ യാത്ര ആരംഭിച്ചത്.

കരിങ്കൽപ്പടവുകൾ കഴിഞ്ഞ് പിന്നെ മുന്നിൽ കാണുന്നത് കുത്തനെ

നിൽക്കുന്ന ഒരു പർവതഭാഗമാണ്. ഒന്നര കിലോമീറ്ററിലധികം ദൂരം വരുന്ന ഈ കയറ്റം കടുത്ത ഒരു പരീക്ഷണഘട്ടംതന്നെയാണ്. 'Z' ആകൃതിയിൽ കയറി ആയാസം കുറയ്ക്കാമെന്നുവച്ചാൽ, അതിനുള്ള യാതൊരു സാധ്യതയും ഈ ഭാഗത്തില്ല. ഉണ്ടക്കല്ലുകളും ചരലുകളും മാത്രമുള്ള ഈ സ്ഥലത്തുകൂടി നടന്നുകയറുമ്പോൾ, താഴെ ഉറപ്പിക്കുന്ന ഓരോ അടിയും ഭദ്രമാണെന്ന് ഉറപ്പുവരുത്തേണ്ടതുണ്ട്. ഞങ്ങളുടെ കൊച്ചുസംഘത്തിൽ സൻജയ്കുമാർ ഉൾപ്പെട്ടിട്ടുണ്ടെങ്കിൽ, ഈ ചെറുപ്പക്കാരനാണ് എന്റെ സഹായിയായി നിഴൽപോലെ എന്നെ പിൻതുടരാറുള്ളത്. സന്ദിഗ്ദ്ധഘട്ടങ്ങളിൽ കൈകൊണ്ട് താങ്ങിത്തന്നും, മുഴുത്ത ചരലിൽ ചവുട്ടി പാദങ്ങൾ തെന്നുമ്പോൾ സ്വന്തം കാലുകൊണ്ട് താങ്ങുതന്നും സൻജയ് എന്നെ മുകളിലോട്ട് നയിച്ചു. പഹാഡി വർഗത്തിൽപ്പെട്ട ഇദ്ദേഹത്തിന് മലകയറ്റം ഒരു പ്രശ്നമേയല്ല.

കയറ്റം കയറി മുകളിലെത്തിയപ്പോൾ 15 മിനിറ്റോളം ഇരുന്ന് വിശ്രമിച്ചു. ഉന്മേഷം വീണ്ടെടുക്കാനുള്ള ശ്രമത്തിൽ കുറച്ചുനേരം മലർന്നുകിടന്നു വിശ്രമിക്കുകയുംചെയ്തു. ശുദ്ധജലവും ബിസ്കറ്റും കഴിക്കുന്നതിന്നിടയ്ക്ക് താഴെയുള്ള സുചാവ്ല ഗ്രാമത്തെ ശ്രദ്ധിച്ചു. മുപ്പതോളം വീടുകൾ മാത്രമെ ഇവിടെയുള്ളൂ. ഗ്രാമത്തിന്റെ അങ്ങേക്കരെവരെകിടക്കുന്ന വിശാലമായ കൃഷിയിടങ്ങൾ വിളവെടുപ്പ് കഴിഞ്ഞതിനാൽ ഭൂരിഭാഗവും തരിശാണ്. മട്ടർ, മല്ലി, ഉരുളക്കിഴങ്ങ്, വെളുത്തുള്ളി, ചോളം എന്നിവയാണ് പ്രധാനകൃഷികളെന്ന് സുഭാഷ് പറഞ്ഞുതന്നു. ചരൽ കലർന്ന ഭൂമിയായതിനാൽ നെല്ലും ഗോതമ്പും കൃഷിചെയ്യാൻ പറ്റില്ല. വീടുകളോടുചേർന്ന ഭാഗങ്ങളിൽ പച്ചക്കറി കൃഷികളും കണ്ടു.

മുകളിൽനിന്ന് കുത്തനെ താഴോട്ടിറങ്ങി ഞങ്ങൾ യാത്ര തുടർന്നു. ഇവിടന്നങ്ങോട്ട് വളരെ വീതികുറഞ്ഞ വഴിയാണ്. വഴിയുടെ വലതുഭാഗം, അഞ്ഞൂറടിയോളം താഴ്ചയിൽ, കൃഷിയിടങ്ങളാണ്. ഇടതുഭാഗത്തെ മലമുകളിൽ ലക്ഷ്മിദേവി ഗ്രാമവും. ഈ ഗ്രാമക്കാരുടെ കൃഷിഭൂമികളാണ് താഴെ. ഇത്രയും മുകളിൽനിന്ന് താഴെ ഇറങ്ങിവന്ന് കൃഷിപ്പണികൾ ചെയ്യണമെങ്കിൽ വളരെയധികം ബുദ്ധിമുട്ടേണ്ടിവരും. ഞങ്ങൾ നടന്നുപോകുന്ന വീതികുറഞ്ഞ വഴിയുടെ ഓരത്തു നിന്ന് മുകളിലോട്ടു നോക്കുമ്പോൾ, അവിടെ നിരന്നു നിന്ന് നോക്കുന്ന ഗ്രാമീണരുടെ കുട്ടികൾ പാവക്കുട്ടികളെപ്പോലെ മാത്രമെ തോന്നുകയുള്ളൂ. ഈ വഴിയിൽക്കൂടിവേണം കുട്ടികൾക്ക് നൗഹ്റാദാറിലുള്ള സ്കൂളിൽ പോയിവരാൻ. ഗ്രാമീണരുടെ കോവർക്കഴുതകളും കുതിരകളും കൃഷിയുൽപ്പന്നങ്ങൾ ഏറ്റി താഴെ അങ്ങാടിയിലേക്ക് ഇടയ്ക്കിടെ പൊയ്ക്കൊണ്ടിരുന്നതിനാൽ ഞങ്ങളുടെ യാത്രക്ക് പലപ്പോഴും തടസ്സം ഉണ്ടാക്കി. രാത്രിയിലെ മഞ്ഞും മഴയുംമൂലം വഴി, പല സ്ഥലത്തും, ചെളിക്കെട്ടിക്കിടന്നതും ബുദ്ധിമുട്ട് വർധിക്കാൻ ഹേതുവായി.

ദുർഘടം നിറഞ്ഞ കയറ്റങ്ങൾ കയറി ചാപ്ദാർ ഗ്രാമത്തിൽ എത്തിയപ്പോൾ സമയം 11 മണി കഴിഞ്ഞിരുന്നു. ചൂഡേശ്വർ യാത്രക്കിടയിലെ ഏറ്റവും

വലിയ ഗ്രാമവും ഇതാണ്. ഹിൽ റിസോർട്ട് പോലെയുള്ള ഒരു കുന്നിൻ മുകളിലാണ് ഗ്രാമീണരുടെ വസതികൾ. തൊട്ടുതാഴെ അതിവിശാലമായ കൃഷിയിടങ്ങളും. മറ്റു ഗ്രാമങ്ങളെ അപേക്ഷിച്ച് ചാപ്ദാർ ഗ്രാമീണർ സമ്പന്നരാണ്. അവരുടെ വീടുകളും പരിസരങ്ങളും കണ്ടാൽ ഇത് ആർക്കും ഊഹിക്കാവുന്നതേയുള്ളൂ. വെളുത്തുള്ളി, ഉരുളക്കിഴങ്ങ്, ഗ്രീൻപീസ്, ചോളം എന്നിവയാണ് പ്രധാനകൃഷികൾ. ഗോതമ്പ് സ്വന്തം ആവശ്യത്തിനു വേണ്ടി മാത്രമേ കൃഷി ചെയ്യുന്നുള്ളൂ. മഴ ഇടയ്ക്കിടെ പെയ്യുന്ന പ്രദേശമായതിനാൽ കൃഷിഭൂമികളിൽനിന്ന് മികച്ച വിളവാണ് ലഭിക്കുന്നത്. സമൃദ്ധമായ നാൽക്കാലി സമ്പത്താണ് ഈ ഗ്രാമീണരുടെ മറ്റൊരു നേട്ടം. സങ്കരവർഗത്തിൽപ്പെട്ട പശുക്കളുടെ നിറഞ്ഞുതൂങ്ങി കുടംപോലെനിൽക്കുന്ന അകിടുകൾ കണ്ടാൽ വിസ്മയിച്ച് നോക്കി നിന്നുപോകും. കോവർക്കഴുതകളുടെ പുറത്തുവച്ചുകെട്ടി അതിരാവിലെത്തന്നെ പാൽ നൗഹ്റാദാറിൽ എത്തിക്കുന്നു. അവിടെനിന്ന് വാഹനത്തിൽ പാൽവിതരണകേന്ദ്രങ്ങളിലേക്ക് സൊസൈറ്റി ജീവനക്കാർ കൊണ്ടുപോകുന്നു. ദൂരെ സ്ഥിതിചെയ്യുന്ന തണ്ടിദഹാർ ഗ്രാമത്തിലെ ഗ്രാമീണരാണ് ഇവിടെവന്ന് കൃഷിപ്പണികൾ ചെയ്യുന്നത്. താൽക്കാലിക വസതികളുണ്ടാക്കി ഇവർ ഇവിടെ സകുടുംബം താമസിക്കുന്നു. ദീപാവലിക്കുമുമ്പ്, വിളവെടുപ്പ് കഴിഞ്ഞശേഷം, എല്ലാവരും മടങ്ങിപ്പോകും. സുരേഷിന്റെയും സുഭാഷിന്റെയും വീട്ടുകാർ കൃഷിപ്പണികൾക്കായി കൊല്ലംതോറും ഇവിടെ വരാറുണ്ട്. അതുകൊണ്ടുതന്നെ അദ്ദേഹത്തിന് ഇവരെയൊക്കെ നല്ല പരിചയമാണ്.

ഇതേവരെയുള്ള യാത്രയിൽ ഭൂരിഭാഗവും കയറ്റങ്ങളായതിനാലും വഴി വളരെ ഇടുങ്ങിയതായതിനാലും പ്രാതൽ കഴിക്കാൻ പറ്റിയൊരു സ്ഥലം ഒത്തുകിട്ടിയില്ല. ചാപ്ദാർ ഗ്രാമത്തിലേക്കുള്ള അവസാനത്തെ കയറ്റം കയറിക്കഴിഞ്ഞപ്പോഴേക്കും ക്ഷീണംകൊണ്ടും വിശപ്പുകൊണ്ടും ഞങ്ങൾ തളർന്ന് അവശരായിപ്പോയി. സൻജയ്കുമാറിന്റേയും രൂപ്സിങ്ങിന്റേയും ആദ്യത്തെ ആവേശമൊക്കെ കെട്ടടങ്ങിയപോലെ തോന്നി. കഴിഞ്ഞദിവസം ഗസ്റ്റ്ഹൗസിൽവച്ച് പരിചയപ്പെട്ട അരവിന്ദ്ജഗ്ഗയും, ഡോക്ടർ ദിലാവാറിയും ഈ ഗ്രാമത്തിലാണ് തങ്ങളുടെ യാത്ര അവസാനിപ്പിച്ചതെന്ന കാര്യം ഞാൻ ഓർത്തുപോയി.

പ്രാതൽ കഴിക്കാൻ തനിയ്ക്ക് പരിചയമുള്ള ഒരു വീടിന്റെ മുറ്റത്തേക്ക് സുഭാഷ് ഞങ്ങളെ നയിച്ചു. തൊഴുത്തിന്റെ ഭാഗത്ത് നിന്നിരുന്ന സുന്ദരിയായൊരു യുവതി സുഭാഷിനെ പേരുവിളിച്ച് കുശലം പറഞ്ഞ് അടുത്തേക്ക് വന്നു. ചൂഡേശ്വർമഹാദേവന്റേയും പാർവതീദേവിയുടേയും നാമത്തിൽ ഞങ്ങൾ എല്ലാവരുംചേർന്ന് അവർക്ക് മംഗളം ആശംസിച്ചു. അവർ അതേപോലെത്തന്നെ ഞങ്ങൾക്കും സ്വാഗതമരുളി. ആധ്യാത്മികകേന്ദ്രങ്ങളിലേക്കുള്ള ഇത്തരം തീർഥയാത്രകളിൽ തദ്ദേശീയർക്ക് ഇതേപോലെ മംഗളമാശംസിക്കുന്നത് ഒരു ആചാരമാണ്. ഞങ്ങളുടെ സംസാരം കേട്ടിട്ടാണെന്നു തോന്നുന്നു, അകത്തുനിന്ന്, മധ്യവയസ്സുകഴിഞ്ഞ ഒരു സ്ത്രീയും വയസ്സായ

മറ്റൊരു സ്ത്രീയും ഒന്നിച്ച് വരാന്തയിലേക്കു വന്നു. ഞങ്ങൾ അവർക്കും വന്ദനം പറഞ്ഞു. കൈകൂപ്പി ഞങ്ങൾക്ക് സ്വാഗതം ആശംസിച്ചശേഷം, ഞങ്ങൾ ചൂഡേശ്വറിലേക്കാണോയെന്ന് വൃദ്ധ ആകാംക്ഷയോടെ ചോദിച്ചു. അതെയെന്ന് സുഭാഷ് മറുപടി പറഞ്ഞപ്പോൾ അവർ രണ്ടുകൈയും കൂപ്പി ശിരസ്സിനു മുകളിൽ ഉയർത്തിപ്പിടിച്ച് ചൂഡേശ്വർ ഭാഗത്തേക്ക് നോക്കി എന്തോ മന്ത്രിച്ചു. പിന്നെ, ഞങ്ങളെ നോക്കി ആശംസകൾ അർപിച്ചു. നാളെ കഴിഞ്ഞ് പിറ്റെ ദിവസം രാവിലെ നട അടയ്ക്കുമ്പോൾ അതിന് സാക്ഷ്യം വഹിക്കുവാൻ കഴിയുകയെന്നുള്ളത് ജന്മജന്മാന്തര സുകൃതമാണെന്ന് അവർ പറഞ്ഞു. 50 വർഷത്തിലേറെയായി അവർ ഈ ഗ്രാമത്തിൽ വന്നിട്ട്. സീസൺ സമയത്ത് ചൂഡേശ്വറിൽ പോയിട്ടുണ്ട്. പക്ഷെ, ഒരിക്കൽപോലും നട അടയ്ക്കുന്ന ദിവസം അങ്ങോട്ടെത്താൻ സാധിച്ചിട്ടില്ല. ഒരു നിയോഗംപോലെ മാത്രമെ ഇതൊക്കെ നടക്കുകയുള്ളു.

വരാന്തയിൽ ഇരുന്ന് പ്രാതൽ കഴിയ്ക്കാൻ സുഭാഷ്, ഞങ്ങൾക്കു വേണ്ടി, അനുമതി ചോദിച്ചപ്പോൾ വൃദ്ധ തലയാട്ടി വിലക്കി. ചൂഡേശ്വർ തീർഥാടകരെ അതിഥികളായി കിട്ടുന്നത് പുണ്യമാണെന്നും, പത്ത് മിനിറ്റിനുള്ളിൽ ചൂടുള്ള പ്രാതൽ തന്നുകൊള്ളാമെന്നും വൃദ്ധ ആദരവോടെ അറിയിച്ചു. തണുത്ത് മരവിച്ചുപോയ ഞങ്ങളുടെ പ്രാതൽ പശുക്കൾക്ക് തീറ്റയായി കൊടുക്കാനും സുഭാഷിനോട് അവർ നിർദ്ദേശിച്ചു. ചെറുപ്പക്കാരിയായ വീട്ടമ്മ ഓരോ ഗ്ലാസ് ചൂടുള്ള പാൽ ഞങ്ങൾക്കായി മുമ്പിൽ വച്ചപ്പോൾ അവരുടെ ആ ഔദാര്യത്തിനു മുന്നിൽ ഞാൻ തല കുനിച്ചു. ഏറെ സ്വാദിഷ്ഠമായ പാൽ മെല്ലെ മെല്ലെ മൊത്തിക്കുടിച്ചപ്പോൾ തണുപ്പിന് ശമനം കിട്ടുകയുംചെയ്തു. സുഭാഷ് തന്റെ യജമാനത്തിമാരുമായി അവരുടെ ഗ്രാമീണഭാഷയിൽ എന്തൊക്കെയോ സംസാരിച്ചുകൊണ്ടിരുന്നു. പാൽ ഈരണ്ടു ഗ്ലാസ് വീതം കുടിച്ചുകഴിഞ്ഞതോടെ ഞങ്ങൾ എല്ലാവരും ഉഷാറായി. വരാന്തയിൽ നീണ്ടുനിവർന്ന് കിടന്ന് ഞങ്ങളെല്ലാവരും വിശ്രമിച്ചു. തണുത്ത അന്തരീക്ഷവും വൃത്തിയുള്ള ചുറ്റുപാടുകളും ഒത്തുചേർന്നപ്പോൾ കണ്ണുകൾ താനെ അടഞ്ഞുപോയി.

പ്രാതൽ കഴിക്കാനായി സുഭാഷ് വിളിച്ചപ്പോഴാണ് ഞങ്ങൾ എഴുന്നേറ്റത്. പപ്പടംപോലെ പൊള്ളച്ച പൂരിയും, പച്ചക്കറികളും കിഴങ്ങും ചേർത്തുണ്ടാക്കിയ സബ്ജിയും പളപളാ തിളങ്ങുന്ന സ്റ്റീൽ കിണ്ണത്തിൽ കണ്ടപ്പോൾത്തന്നെ വായിൽ കൊതിയൂറി. വലിയ പപ്പടത്തോളം വലിപ്പം വരുന്ന പൂരിയ്ക്ക് അതീവഹൃദ്യമായ രുചിയാണ് അനുഭവപ്പെട്ടത്. കറിയൊന്നും കൂടാതെത്തന്നെ ഇത് കഴിയ്ക്കാവുന്നതാണ്. നല്ലപോലെ വിശപ്പ് അനുഭവപ്പെട്ടിരുന്നുവെങ്കിലും രണ്ടു പൂരികൊണ്ട് ഞാൻ തൃപ്തനായപ്പോൾ, കൂട്ടുകാർ നാലും അഞ്ചുംവരെ അകത്താക്കി. ഗോതമ്പ്പൊടി മാത്രം ഉപയോഗിച്ച് ഇത്രയും സ്വാദിഷ്ഠമായ പൂരി ഉണ്ടാക്കിയെടുക്കാൻ കഴിയില്ലെന്ന് ഉറപ്പായതിനാൽ ഞാൻ ഇതേക്കുറിച്ച് വൃദ്ധയോട് ചോദിച്ചു. ആട്ടയോടൊപ്പം ഒരു നിശ്ചിത അളവിൽ ഒർഗ്ഗ, ചോളം എന്നീ ധാന്യങ്ങളുടെ പൊടിയും പാലിന്റെ ക്രീമും വെള്ളവും പകുതിവീതവും ചേർത്ത് കുഴച്ചെടുത്താൽ പൂരി ഇതേ

പോലെ സ്വാദിഷ്ഠമാകുമെന്ന് അവർ പുഞ്ചിരിയോടെ വിവരിച്ചുതന്നു. മറ്റുള്ളവരൊക്കെ തദ്ദേശീയ ഭാഷ സംസാരിച്ചപ്പോൾ ഞാൻ മാത്രം ഹിന്ദി ഭാഷ ഉപയോഗിച്ചതു കേട്ടപ്പോഴാണ് അവർ എന്റെ നാട് അന്വേഷിച്ചത്. ഞാൻ കേരളത്തിൽനിന്നാണ് എന്നറിഞ്ഞപ്പോൾ അവർ അന്തംവിട്ടപോലെയായി. പഞ്ചകൈലാസങ്ങളിലും ചെന്നെത്തിയ ഒരു തീർഥാടകനാണ് ഞാനെന്നും കഴിഞ്ഞ നാലുവർഷമായി ഹിമാചലിലൂടെ നിരന്തരം സഞ്ചരിക്കുകയാണെന്നും ഗ്രന്ഥകാരനാണ് എന്നുമൊക്കെ ഭൂപീന്ദർ എന്നെ പരിചയപ്പെടുത്തിയപ്പോൾ ആ വൃദ്ധമാതാവ് മന്ദമന്ദം എന്റെ അടുത്തേക്ക് വന്നു. കുനിഞ്ഞ് പാദങ്ങളിൽ തൊട്ടുവന്ദിക്കാൻ തന്റെ ദേഹസ്ഥിതി അനുവദിക്കുന്നില്ലെന്നും അതുകൊണ്ട് തലയൊന്നു കുനിച്ചു തരാൻ ദയവുണ്ടാകണമെന്നും അവർ വിറയാർന്ന സ്വരത്തിൽ അഭ്യർഥിച്ചപ്പോൾ ഞാൻ അങ്ങനെ ചെയ്തു. അവർ എന്റെ മൂർധാവിൽ തലോടുന്നതിന്റെ ഇടയിൽ ഞാൻ അവരുടെ പാദങ്ങൾ തൊട്ടു വന്ദിക്കുകയും ചെയ്തു. വൃദ്ധയുടെ സ്നേഹപ്രകടനങ്ങളും അഭിവാദ്യങ്ങളും കഴിഞ്ഞപ്പോൾ, മറ്റ് രണ്ടു സ്ത്രീകൾ എന്നെ നമസ്കരിച്ചു. എല്ലാവരുടേയും കണ്ണുകൾ ഈറനണിഞ്ഞു.

അരമണിക്കൂറിലധികം സമയം ഇവിടെ ചെലവിട്ടുകഴിഞ്ഞതിനാൽ ഞങ്ങൾ യാത്രക്ക് തയ്യാറായി. അവരോടെല്ലാവരോടും നന്ദി പറഞ്ഞ് ഞങ്ങൾ നടന്നുതുടങ്ങിയപ്പോൾ, മടക്കയാത്രയിൽ മറക്കാതെ ഇവിടെ കയറണമെന്ന് അവർ മൂന്നുപേരും ഒരേ സ്വരത്തിൽ അഭ്യർത്ഥിച്ചു. വിദ്യാലയങ്ങൾ അടച്ചുകഴിഞ്ഞതിനാൽ ഗ്രാമീണരുടെ കുട്ടികൾ താഴെയുള്ള വയലുകളിൽ കളിച്ച് തിമർക്കുകയാണ്. നവംബർ അവസാനംവരെ മാത്രമെ ഇവർക്ക് ഇത് സാധ്യമാകുകയുള്ളു. അതു കഴിഞ്ഞാൽ ഈ പ്രദേശം മുഴുവനും മഞ്ഞ് വന്ന് മൂടും. നാല് അടിയോളം കനത്തിൽ മഞ്ഞ് മൂടിക്കഴിഞ്ഞാൽ പിന്നെ ഇവരുടെ വിഹാരം സ്വന്തം വീടുകൾക്കുള്ളിൽ മാത്രമാണ്. പുരുഷന്മാരൊക്കെ ദൂരെ സ്ഥലങ്ങളിൽ ജോലിയിലായതിനാൽ സ്ത്രീകളാണ് കുടുംബം നിയന്ത്രിച്ചുകൊണ്ടുപോകുന്നതെന്ന് സുഭാഷ് പറഞ്ഞു.

ഒരു മണിക്കൂറിലധികം നടന്നുകഴിഞ്ഞപ്പോൾ ജോക്കബാഗ് എന്ന കൊച്ചു ഗ്രാമത്തിൽ എത്തി. പത്തോ പന്ത്രണ്ടോ വീടുകൾ മാത്രമെ ഇവിടെയുള്ളു. ഗ്രാമത്തിലേക്കു പ്രവേശിക്കാതെ, മുകളിലുള്ള കുന്നിന്റെ ഓരത്തുകൂടി സുഭാഷ് ഞങ്ങളെ മുന്നോട്ട് നയിച്ചു. വിശാലമായ കൃഷിയിടങ്ങൾ ഇവിടെയും കണ്ടു. ചാപ്ദാർ ഗ്രാമം കഴിഞ്ഞപ്പോൾത്തന്നെ ഭൂപ്രകൃതിയിൽ മാറ്റം കണ്ടുതുടങ്ങിയിരുന്നു. തണുപ്പിനും ശക്തികൂടിക്കൂടി വന്നു. ജോക്കബാഗ് മുതൽ വൻ വൃക്ഷങ്ങളുടെ നീണ്ട നിര കണ്ടുതുടങ്ങി. റോഡൊഡെൻഡ്രോൺ, ഓക്ക് തുടങ്ങിയവയാണ് ഈ ഭാഗങ്ങളിൽ വളരുന്നത്. ചൂഡേശ്വർ യാത്രയിലെ അവസാനത്തെ ഗ്രാമമാണ് ജോക്കബാഗ്. ഈ ഗ്രാമം കഴിഞ്ഞാൽ വനമേഖല തുടങ്ങുകയായി. വന്യമൃഗസംരക്ഷണകേന്ദ്രമായതിനാൽ വനംവകുപ്പിന്റെ മുന്നറിയിപ്പ് ബോർഡുകൾ വേണ്ടത്രയുണ്ട്. ഇവർ അടയാളപ്പെടുത്തിയിട്ടുള്ള യാത്രാപഥത്തിൽക്കൂടി മാത്രമെ സഞ്ചരിക്കുവാൻ പാടുള്ളുവെന്ന് പ്രത്യേകം

നിഷ്ക്കർഷിക്കുന്നുമുണ്ട്.

വനത്തിലേക്ക് പ്രവേശിച്ചപ്പോൾത്തന്നെ തണുപ്പ് അതിശക്തമായി. നിബിഡമായ വനമല്ലെങ്കിലും ആകെ ഇരുളടഞ്ഞ പ്രതീതി. ബ്ളൂ പൈൻ, ദേവദാരു വൃക്ഷങ്ങളാണ് ഭൂരിഭാഗവും. വനംവകുപ്പിന്റെ പാതയ്ക്ക് വേണ്ടത്ര വീതിയുണ്ടെങ്കിലും മുഴുവനും ഹെയർപിൻതിരിവുകളോടുകൂടിയ കയറ്റങ്ങളാണ്. ഇടയ്ക്കിടെ പെയ്യുന്ന മഴയും കനത്ത മഞ്ഞുവീഴ്ചയുംമൂലം യാത്രാപഥം പല സ്ഥലത്തും ചെളിനിറഞ്ഞുകിടക്കുകയാണ്. ഹെയർപിൻകയറ്റങ്ങൾ കയറുമ്പോൾ പാദങ്ങൾ തെന്നിപ്പോകുന്നത് ബുദ്ധിമുട്ട് വർധിപ്പിച്ചു. പക്ഷികളുടെ കുറുങ്ങലുകളും നീട്ടിയുള്ള വിളികളും, കാട്ടുകോഴികളുടെ ചെറിയ കൂവലുമൊക്കെക്കൂടി കാനനാന്തരീക്ഷം സജീവമായതിനാൽ ക്ലേശങ്ങൾക്ക് ഒരു പരിധിവരെ മോചനം കിട്ടി. വഴികാട്ടികൾ ഒഴികെ ബാക്കിയുള്ളവരെല്ലാം തളർന്നുപോയപ്പോൾ ഒരു ചെറിയ നിരപ്പിൽ ഞങ്ങൾ വിശ്രമിച്ചു. സമയം രണ്ടുമണിയോടടുത്തതിനാൽ ഉച്ചഭക്ഷണം കഴിക്കാനും ഈ അവസരം വിനിയോഗിച്ചു. മുകളിലെ മഞ്ഞുപർവതനിരകളിൽനിന്ന് കിനിഞ്ഞിറങ്ങിവരുന്ന പരിശുദ്ധജലം ധാരാളം കുടിച്ച് നിരപ്പിൽ മലർന്നുകിടന്നപ്പോൾ വളരെ ആശ്വാസം തോന്നി.

തുടർന്നുള്ള രണ്ടുകിലോമീറ്റർ ദൂരം കഠിനമായിരിക്കുമെന്ന് സുഭാഷ് മുന്നറിയിപ്പുതന്നു. രാവിലെ മുതൽക്കുതന്നെ യാത്ര കഠിനമായിരുന്നതിനാൽ, സുഭാഷിന്റെ മുന്നറിയിപ്പിൽ എനിയ്ക്കൊട്ടും പുതുമ തോന്നിയില്ല. വനംവകുപ്പിന്റെ നിർമാണാവശ്യങ്ങൾക്കായി കരിങ്കല്ല് മുറിച്ചെടുക്കുന്ന ഒരു ക്വാറിയുടെ അടുത്തെത്തിയപ്പോൾ ഞങ്ങൾ കുറച്ചുസമയം അവിടെ വിശ്രമിച്ചു. ഒരു താൽക്കാലിക ഷെഡ്ഡിലാണ് തൊഴിലാളികൾ താമസിക്കുന്നത്. അവരെല്ലാവരും എഴുന്നേറ്റുനിന്ന് ഞങ്ങളെ അഭിവാദ്യംചെയ്തു. കലത്തിൽ കട്ടൻ ചായ തിളച്ചുകിടപ്പുണ്ടെന്നും, ഓരോ ഗ്ലാസ് കുടിച്ച് തണുപ്പും ക്ഷീണവും അകറ്റാനും അവരുടെ നേതാവാണെന്ന് തോന്നിച്ച ഒരു ചെറുപ്പക്കാരൻ ഞങ്ങളോട് അപേക്ഷിച്ചു. തണുപ്പുമൂലം വിറച്ചുകൊണ്ടിരുന്നതിനാൽ ആ ക്ഷണം ഞങ്ങൾ സ്വീകരിച്ചു. ചായ കുടിക്കുന്നതിന്നിടയിൽ ഭൂപാൽസിങ്ങ് എന്ന മേസ്തിരിയുമായി ഞാൻ സംസാരിച്ചു. വനംവകുപ്പിന്റെ താൽക്കാലിക ജോലിക്കാരാണ് ഇവരൊക്കെ. നിശ്ചിത അളവുകളിൽ മുറിച്ചെടുക്കുന്ന കല്ലുകൾക്ക് പ്രത്യേകം പ്രത്യേകം നിരക്കുകളാണ്. മുറിച്ചെടുത്ത കല്ലുകൾ വിവിധ സ്ഥലങ്ങളിലേക്ക് കഴുതപ്പുറത്ത് വച്ചുകെട്ടി എത്തിക്കാനും പ്രത്യേകം നിരക്കുകളാണ്. രാപ്പകൽഭേദമന്യെ അധ്വാനിച്ചാൽമാത്രമെ എന്തെങ്കിലും സമ്പാദ്യം ഉണ്ടാവുകയുള്ളു. വന്യജീവിസംരക്ഷണകേന്ദ്രമായതിനാൽ വെടിമരുന്നുപയോഗിച്ച് പാറ പൊട്ടിച്ചെടുക്കാൻ വനംവകുപ്പ് സമ്മതിക്കാറില്ല. പാറ കുത്തിക്കുത്തി വിടവുകളുണ്ടാക്കി പൊട്ടിച്ചെടുക്കണം. മഞ്ഞുകാലംവന്നാൽ പണിയൊന്നും ഇല്ലാത്തതിനാൽ അക്കാലത്തേക്കുവേണ്ടിയുള്ളതുകൂടി ഇപ്പോൾ അധ്വാനിച്ചുണ്ടാക്കിയെടുക്കണം. കൃഷിഭൂമിയൊന്നും സ്വന്തമായി ഇല്ലാത്ത പഹാഡി വർഗക്കാരാണ് ഇവർ. സ്ത്രീകൾ മറ്റുള്ളവരുടെ കൃഷി

ഭൂമികളിൽ പണിയെടുക്കാൻ പോകും. കുട്ടികളുടെ വിദ്യാഭ്യാസമൊക്കെ ചെറിയ ക്ലാസുകൾവരെ മാത്രമേയുള്ളൂ. അതുകഴിഞ്ഞാൽ ജീവിതപ്രാരബ്ധങ്ങളുടെനടുവിലേക്ക് ഇറങ്ങുന്നു. എന്റെ കൈവശമുണ്ടായിരുന്ന അണ്ടിപ്പരിപ്പിന്റെ പകുതിയോളം ഇവർക്കായി കൊടുത്തശേഷം, ചുവദേശ്വർ യാത്ര സഫലമാകാൻ അനുഗ്രഹിയ്ക്കണമെന്ന് അപേക്ഷിച്ച് യാത്ര തുടർന്നു. കാറിയുടെ മുൻഭാഗത്തുള്ള കയറ്റം കയറിക്കഴിഞ്ഞ് ഞാൻ തിരിഞ്ഞുനോക്കി. അവരെല്ലാവരും ഞങ്ങളെ നോക്കി, കൈ ഉയർത്തിപ്പിടിച്ച്, നിൽക്കുകയാണ്.

മുന്നോട്ടു പോകുന്തോറും വഴി കൂടുതൽ സങ്കീർണമായിവന്നു. പാറക്കെട്ടുകളുടെ ഓരത്തുകൂടിയുള്ള ഒറ്റയടിപ്പാതകളും, പാദങ്ങൾ നിലത്ത് ഊന്നുമ്പോൾ തെന്നിമാറുന്ന ചരൽ നിറഞ്ഞ കയറ്റങ്ങളും യാത്ര തികച്ചും ദുരിതപൂർണമാക്കി. ഒരു സ്ഥലത്ത്, കുട വിരിച്ചപോലെ നിലകൊള്ളുന്നു ഒരു പാറക്കെട്ട് കണ്ടപ്പോൾ അതെന്താണെന്ന് സുഭാഷിനോട് ചോദിച്ചു. അവിടെ ഒരു ഗുഹയുണ്ടെന്നും, താഴോട്ട് ഏതാനും പടവുകൾ ഉണ്ടെന്നും അദ്ദേഹം പറഞ്ഞപ്പോൾ വളരെ ബുദ്ധിമുട്ടനുഭവിച്ചിട്ടാണെങ്കിലും ഞങ്ങൾ അതിന്മേൽ കയറി ഗുഹ കാണുകയുണ്ടായി. ഒരാൾക്ക് ഇറങ്ങിപ്പോകാവുന്നത്ര വ്യാസമുണ്ടെങ്കിലും കുറ്റിച്ചെടികളും മറ്റും വളർന്നു നിൽക്കുന്നതിനാൽ താഴോട്ട് ഇറങ്ങാൻ വിഷമമാണ്. മുനിമാർ തപസ്സനുഷ്ഠിച്ചിരുന്ന ഗുഹയാണ് ഇതെന്ന് സുഭാഷ് പറയുകയുണ്ടായി.

കുത്തനെകിടക്കുന്ന മറ്റൊരു നീണ്ട കയറ്റം കയറി തളർന്നുനിൽക്കുമ്പോൾ സുഭാഷ് കുറച്ചു ദൂരെയുള്ള നിരപ്പിലേക്ക് വിരൽ ചൂണ്ടി. അതാണ് അന്നത്തെ താവളമായ ജംർനാല. അവസാനത്തെ ഊർജംവരെ ചെലവഴിച്ച് വിശാലമായ നിരപ്പിൽ എത്തിയപ്പോൾ സമയം മൂന്നരമണി കഴിഞ്ഞിരുന്നു. മതിവരുവോളം ഗ്ലൂക്കോസ് കലക്കിയ തണുത്ത ജലം കുടിച്ച് എല്ലാവരും പച്ചക്കാർപറ്റുപോലെയുള്ള പുല്ലിൽ ചമ്രം പടിഞ്ഞ് ഇരുന്നു. ചുവദേശ്വർ യാത്രയിലെ ഏറ്റവും മനോഹരമായ സ്ഥലമാണ് ജംർനാല. സിനിമാ ചിത്രീകരണത്തിന് ഏറ്റവും അനുയോജ്യമായ സ്ഥലങ്ങളിൽ ഒന്നാണ് ഇതെന്ന് നിസ്സംശയം പറയാം. നിരപ്പിന്റെ ചുറ്റുമുള്ള കുന്നിൻചെരുവുകളിൽ ചക്രവാളത്തെ ചുംബിച്ചപോലെ നിലകൊള്ളുന്ന ബ്ലൂപൈൻ, ദേവദാരു വൃക്ഷങ്ങളാണ് സർവത്ര. താഴ്ന്നിറങ്ങിക്കിടക്കുന്ന ചക്രവാളത്തിന് ഉയരം കുറവായതിനാൽ ആകാശനീലിമ ഒരു കര തുന്നിച്ചേർത്തപോലെ തോന്നും. നിരപ്പിന്റെ വൃത്താകാരത്തിലുള്ള മധ്യഭാഗത്ത് വൃക്ഷങ്ങൾ ഇല്ലാത്തതിനാൽ ഒഴിവാണ്. പക്ഷെ, ഇതിന് അതിർത്തിയിട്ടപോലെ പടുകൂറ്റൻ ദേവദാരു വൃക്ഷങ്ങൾ കാവൽക്കാരെപ്പോലെ നിലകൊള്ളുന്നുണ്ട്. മധ്യഭാഗത്തെ പുൽത്തകിടി അതിമനോഹരംതന്നെയാണ്. കുടപോലെനിൽക്കുന്ന നീലാകാശം, പച്ചപ്പട്ടുടുത്ത കാമുകിയെ നിർന്നിമേഷനായി അനുരാഗപൂർവം കടാക്ഷിക്കുകയാണോ? മൂടൽമഞ്ഞിന്റെ നേരിയ പുകമറ താഴ്‌വരകളിൽനിന്ന് ഉയർന്നുവരുമ്പോൾ, പോക്കുവെയിലിന്റെ ദീപ്തമായ രശ്മികളേറ്റ് അത് തങ്കപ്രഭപോലെയായി മാറുന്ന ദൃശ്യം ചേതോഹരമാണ്. ചുറ്റുമുള്ള ഓരോ കുന്നിന്റെ ചെരുവും തുടർന്നുള്ള

ഉയർച്ചയും, ഒരു പൂന്തോട്ട രൂപകല്പനാവിദഗ്ദ്ധനുപോലും സാദ്ധ്യമാകാത്ത രീതിയിൽ, പ്രകൃതി സംവിധാനംചെയ്ത് ഒരുക്കിയിരിക്കുന്നതു കാണുമ്പോൾ വിസ്മയപ്പെട്ടുനില്ക്കാനെ കഴിയുകയുള്ളൂ. വൃക്ഷങ്ങളുടെ നിഴൽപ്പാടുകൾ വീണുകിടക്കുന്ന കുന്നിൻചെരുവുകളിലൂടെ അനന്തതയിലേക്കെന്നപോലെ നടന്നകലുന്ന ദൃശ്യം ഞാൻ ഭാവനയിൽ ഒന്നാസ്വദിച്ചുനോക്കി. ഇര തേടിക്ക ഴിഞ്ഞ് പൂർണസംതൃപ്തിയോടെ വൃക്ഷശിഖരങ്ങളിൽ വിശ്രമിക്കുന്ന വിവി ധയിനം പക്ഷികളുടെ ഹ്രസ്വമായ വിളികളും, ദൂരെനിന്ന് താവളം ലക്ഷ്യ മാക്കി പറന്നുവരുന്ന പറവകളുടെ നീട്ടിനീട്ടിയുള്ള, സംഗീതാർദ്രമായ, കൂജ നവും അതിമനോഹരമായ ഈ പ്രകൃതിദൃശ്യത്തിന് അനുയോജ്യമായ പാശ്ചാത്തലസംഗീതം ഒരുക്കിക്കൊടുത്തു. ശീതീകരിച്ച ഒരു തിയ്യേറ്ററിൽ ഇരുന്ന് പ്രകൃതിയുടെ ചാരുതയാർന്ന ദൃശ്യങ്ങൾ നേരിട്ട് കണ്ടാസ്വദിക്കുന്ന ഒരു പ്രതീതി.

നിരപ്പിൽ ഒരു ഢാബ മാത്രമെയുള്ളൂ. മറ്റു രണ്ടെണ്ണം പൊളിച്ച് അടുക്കി വച്ച നലയിൽ കണ്ടു. ഞങ്ങൾ നിരപ്പിൽ വിശ്രമിക്കുമ്പോൾ ഢാബക്കാരൻ ഠാക്കൂർ ഷേർസിങ്ങ് കട്ടൻചായ തയ്യാറാക്കട്ടേയെന്ന് ചോദിച്ചിരുന്നു. ചായയും വെണ്ണപുരട്ടി മൊരിച്ചെടുത്ത ബ്രഡ്ഡുമായി ഷേർസിങ്ങ് വന്നപ്പോൾ എല്ലാവരും സന്തോഷിച്ചു. കഠിനമായ തണുപ്പും, അതിലും കഠിനമായ വിശപ്പുംമൂലം എല്ലാവരും അവശരായിരുന്നു. ഒരു സ്റ്റീൽ കെറ്റിൽ നിറയെ ചായയുണ്ടായി രുന്നതിനാൽ എല്ലാവർക്കും ആവശ്യാനുസരണം കഴിക്കാനുള്ളതുണ്ട്. അദ്ദേ ഹത്തോട് പലതും ചോദിച്ചറിഞ്ഞ് കുറച്ചുസമയം ചെലവഴിച്ചു.

ഠാക്കൂർ ഷേർസിങ്ങ് വനംവകുപ്പിലെ വാച്ചർ ആണ്. താൽക്കാലിക ജീവ നക്കാരായതിനാൽ വാച്ചർമാർക്ക് ആരോഗ്യമനുവദിക്കുന്ന സമയംവരെ ജോലി യിൽ തുടരാം. തന്റെ പിതാവിൽനിന്നാണ് ഷേർസിങ്ങ് ഈ ജോലി ഏറ്റെടു ത്തത്. തനിക്ക് വയ്യാതായാൽ മകന് ഈ ജോലി കിട്ടും. ഈ ഢാബ കേന്ദ്രീ കരിച്ചാണ് അദ്ദേഹം ജോലിചെയ്യുന്നത്. തീർഥാടനസമയത്ത്, അവർക്ക് താമ സവും ഭക്ഷണവും കൊടുത്ത് ഢാബയിൽ അന്തിയുറങ്ങാൻ സൗകര്യങ്ങൾ ചെയ്തുകൊടുക്കും. അതിൽനിന്ന് ഒരു വരുമാനം കൊല്ലംതോറും ലഭിക്കു ന്നുണ്ട്. താഴെയുള്ള അങ്ങാടിയിൽനിന്ന് സാധനങ്ങൾ ഇങ്ങോട്ടെത്തിക്കാൻ ചെലവ് കൂടുതലാണ്. ഇക്കൊല്ലം കാലാവസ്ഥ കടുത്തതായതിനാൽ തീർഥാ ടകർ കുറവായിരുന്നു. തദ്ദേശീയർ ആരും ഇവിടെ തങ്ങില്ല. കാലത്ത് 4 മണിക്ക് നൗഹ്റാദാറിൽനിന്നും പുറപ്പെട്ടാൽ സന്ധ്യയോടെ മുകളിൽ എത്തും. സിംല, ചാണ്ഡീഗഢ് ഭാഗത്തുനിന്നുള്ള തീർഥാടകർ വന്നുതുട ങ്ങിയാൽ മാത്രമെ കുറച്ചെങ്കിലും തിരക്കനുഭവപ്പെടാറുള്ളൂ. ഡിസംബർ മാസം തുടക്കത്തിൽതന്നെ കനത്തതോതിൽ മഞ്ഞുവീഴ്ച ആരംഭിക്കും. അന്നേരം മുതൽ ഇവിടമാകെ 10 അടിയോളം കനത്തിൽ മഞ്ഞ് വന്നുമൂടും. മറ്റന്നാൾനട അടച്ചുകഴിഞ്ഞാൽ താഴേക്ക് ഇറങ്ങും. പിന്നെ മെയ്മാസത്തിൽ മാത്രമെ ഇവിടേയ്ക്ക് വരുകയുള്ളൂ. വന്യമൃഗസംരക്ഷണകേന്ദ്രമാണെങ്കിലും വിപു ലമായ മൃഗസമ്പത്ത് ഈ ഭാഗങ്ങളിൽ ഇല്ല. കറുത്ത കരടികളും കാട്ടുപശു

ക്കളുമാണ് ഇവിടെയുള്ളത്. ബാഗ് എന്നു തദ്ദേശീയർ വിളിക്കുന്ന ഒരുതരം പുലിയെപ്പറ്റി ഷേർസിങ്ങ് പറഞ്ഞപ്പോൾ ഞങ്ങൾക്കാർക്കും അതെക്കുറിച്ച് മനസ്സിലാക്കാൻ കഴിഞ്ഞില്ല. ഈ റേഞ്ച് കഴിഞ്ഞാൽ, വന്യമൃഗങ്ങളും പക്ഷികളും ധാരാളമുണ്ടെന്നും അദ്ദേഹം പറഞ്ഞു.

ഷേർസിങ്ങിന്റെ ധാബയിൽ 20 പേർക്ക് സുഖമായി അന്തിയുറങ്ങാം. മൂലയിലുള്ള അടുപ്പ് സദാസമയം ജ്വലിച്ചുകൊണ്ടിരുന്നതിനാൽ ധാബയ്ക്കുള്ളിൽ തണുപ്പിന് ശമനമുണ്ട്. ദേവദാരു കത്തിയെരിയുന്ന ഹൃദ്യമായ ഗന്ധം അവിടെയാകെ തളംകെട്ടിനിന്നു. അന്നത്തേക്കാവശ്യമായ റേഷനും പച്ചക്കറികളും സുഭാഷ് ഷേർസിങ്ങിന് ഏൽപ്പിച്ചുകൊടുത്തു. അരമണിക്കൂറോളം സമയം കിടന്നു വിശ്രമിച്ചശേഷം ഞാൻ ധാബയിൽനിന്ന് പുറത്തുകടന്നു. കൂട്ടുകാരെല്ലാം പാതിമയക്കത്തിലാണ്. നിരപ്പിന്റെ പല ഭാഗത്തും ഇടത്തരം പാറക്കൂട്ടങ്ങളുണ്ട്. വന്യമൃഗങ്ങളുടെ ശല്യമൊന്നും ഈ ഭാഗങ്ങളിൽ ഇല്ലെന്ന് ഷേർസിങ്ങും സുഭാഷും പറഞ്ഞിരുന്നതിനാൽ വെറുതെ ഒന്നു നടക്കാനായി പടിഞ്ഞാറുഭാഗം ലക്ഷ്യംവച്ച് മുന്നോട്ടുപോയി. ചെറുതും വലുതുമായ നിരവധി പാറക്കൂട്ടങ്ങൾ ഈ ഭാഗത്തുണ്ട്. ശബ്ദമുണ്ടാക്കാതെ പതിയെ നടന്നതുകാരണം അടുത്തെത്തിയപ്പോഴാണ് കാട്ടുകോഴികൾ ശബ്ദമുണ്ടാക്കി ഓടിയകന്നത്. ഇവയുടെ വിസർജ്യങ്ങൾ ഈ ഭാഗത്ത് യഥേഷ്ടം കണ്ടതിനാൽ ഇത് ഇവയുടെ താവളമാണെന്നു മനസ്സിലായി. പാറക്കൂട്ടങ്ങൾക്കിടയിലുള്ള വലിയ വിള്ളലുകളിൽ മറഞ്ഞിരുന്നാൽ ശത്രുക്കളിൽനിന്ന് രക്ഷനേടുകയും ചെയ്യാം.

പടിഞ്ഞാറുഭാഗത്തേക്ക് ചാഞ്ഞുകൊണ്ടിരുന്ന സൂര്യനെ നോക്കി ഒരു പാറപ്പുറത്ത് ഇരിക്കുമ്പോൾ അകന്നുപോയ കോഴികൾ മെല്ലെമെല്ലെ അടുത്തുവന്നുതുടങ്ങി. കൊക്കിക്കൊക്കി തന്റെ പ്രജകൾക്ക് എന്തോ സൂചന കൊടുത്തുകൊണ്ടാണ് പൂവൻകോഴി തന്റെ സംഘത്തെ പാറക്കൂട്ടത്തിന്നടുത്തേക്ക് ആനയിച്ചത്. ചെറുതും വലുതും പൂവനും പിടയുമൊക്കെയുള്ള ആ കൂട്ടത്തിൽ ഇരുപതോളം കോഴികൾ ഉണ്ടായിരുന്നു. ഞാൻ അപകടകാരിയല്ല എന്നു ബോധ്യമായതിനാലാകാം, കോഴികൾ പാറക്കെട്ടിനു മുകളിലേക്ക് കയറിത്തുടങ്ങി. നമ്മുടെ നാട്ടിൻപ്രദേശങ്ങളിൽ കാണാറുള്ള നാടൻ കോഴികളെപ്പോലെ ഇവയും അതീവസുന്ദരസൃഷ്ടികൾതന്നെയാണ്. വലിപ്പം കുറച്ച് കുറവാണെന്നു മാത്രം. പോക്കുവെയിലിന്റെ പൊൻരശ്മികൾ ഇവയുടെ ദേഹത്ത് പതിക്കുമ്പോൾ വിവിധവർണങ്ങളിലുള്ള തൂവലുകൾ മിന്നിത്തിളങ്ങുന്നത് മനോഹരമായ ഒരു കാഴ്ചയാണ്.

ഹിമാചൽപ്രദേശിലെ വനാന്തരങ്ങളിൽ ഒരു കാലത്ത് സമൃദ്ധമായി കണ്ടുവന്നിരുന്ന ചുവന്ന ഇന്ത്യൻ കാട്ടുകോഴികൾ (Indian Red Jungle Fowls) വംശനാശം സംഭവിച്ച് അപ്രത്യക്ഷമായി എന്നായിരുന്നു പൊതുവെയുള്ള ധാരണ. പക്ഷിനിരീക്ഷകന്മാരും ജന്തുശാസ്ത്രജ്ഞന്മാരും ഇത് ശരിവയ്ക്കുകയുംചെയ്തു. വൈദ്യശാസ്ത്രജ്ഞന്മാരാണെങ്കിൽ ഇതൊരു തീരാനഷ്ടമാണെന്ന് വിലയിരുത്തി. ലൂക്കേമിയ (Leukaemia) പോലുള്ള മാരകമായ

രോഗങ്ങൾക്ക് ചുവന്ന കാട്ടുകോഴിയിൽനിന്നുണ്ടാക്കുന്ന ഔഷധം വളരെ ഫലപ്രദമാണെന്ന് തെളിഞ്ഞിട്ടുണ്ട്. പക്ഷെ, ഇപ്പോൾ എല്ലാവരേയും അദ്ഭുതപ്പെടുത്തിക്കൊണ്ട് ഹിമാൽപ്രദേശിലെ നിഗൂഢവനമേഖലകളിൽ ഈ കോഴികളെ കണ്ടെത്തിയതായി വനംവകുപ്പ് സ്ഥിരീകരിക്കുന്നു. ശാസ്ത്രീയമായ നിരവധി പഠനങ്ങൾ ഇതിനകം നടന്നുകഴിഞ്ഞു. മോർഫോളോജിക്കൽ[1] (Morphological) ശാസ്ത്രജ്ഞന്മാർ നടത്തിയ സൂക്ഷ്മവിശകലനത്തിൽ ജീനിനെ(Genetic) സംബന്ധിച്ച പരീക്ഷണങ്ങളും നടത്തുകയുണ്ടായി. പരിസ്ഥിതിവിജ്ഞാനം (Ecological), പ്രവർത്തനരീതി (Behavioural) എന്നിവയും സസൂക്ഷ്മം പരിശോധിച്ചു. പൂവനും പിടയ്ക്കും വ്യത്യാസമില്ലാതെ ദേഹത്തോടു സമാന്തരമായിനിൽക്കുന്ന സപ്തവർണങ്ങളോടുകൂടിയ വാലും, കോഴിപ്പൂവ് ഇല്ലാത്ത പിടയും, വളരെ ഹ്രസ്വമായ കൂവലും, ആറോ എട്ടോ മാത്രം മുട്ടകൾ ഇടുന്ന സ്വഭാവവും എല്ലാംകൂടി സൂക്ഷ്മമായി പഠിച്ചശേഷമാണ് കൺസർവേറ്റർ ഓഫ് ഫോറസ്റ്റ് (വൈൽഡ് ലൈഫ്) ഡോക്ടർ ലളിത്മോഹൻ ചുകന്ന കാട്ടുകോഴികളെത്തന്നെയാണ് കണ്ടെത്തിയതെന്ന് സ്ഥിരീകരിച്ചത്. ഛായൽ, രേണുക, സർഹാൻ ഭാഗത്തുള്ള വനങ്ങളിൽ കണ്ടെത്തിയ ഇവയുടെ രക്തസാമ്പിളുകൾ വിപുലമായ DNA പരിശോധനകൾക്കുകൂടി വിധേയമാക്കിയശേഷമെ അന്തിമപ്രഖ്യാപനം നടത്തുകയുള്ളു. World Pheasant Association -ലെ സംരക്ഷണവിദഗ്ധൻ ജോൺ കോർഡർ (John Corder) ആണ് ഹിമാചൽപ്രദേശിൽ ചുവന്ന കാട്ടുകോഴികളെ ഇപ്പോൾ കണ്ടെത്തിയത്. വംശനാശം സംഭവിച്ചു എന്നു കരുതപ്പെട്ടിരുന്ന ഈ അപൂർവ്വ വംശം ഇവിടത്തെ കാടുകളിൽ ഇപ്പോഴും ജീവിക്കുന്നു എന്ന അറിവ് തീർച്ചയായും ആശ്വാസപ്രദമാണ്.[2]

ഭൂപീന്ദർ അന്വേഷിച്ചുവന്നപ്പോഴാണ് ഞാൻ എഴുന്നേറ്റത്. സമയം ആറുമണിയോട് അടുക്കുന്നു. പുതിയ ഒരാളെ കണ്ടപ്പോൾ കോഴികൾ സംഭ്രമം കലർന്നരീതിയിൽ കൊക്കിക്കൊണ്ട് ബഹളംവച്ചു. കോഴികളുടെ അടുത്ത് കൈ എത്താവുന്ന ദൂരത്തിൽമാത്രം ഇരുന്നിരുന്ന എന്നെ കണ്ടപ്പോൾ ഭൂപീന്ദറിന്റെ മുഖത്ത് അദ്ഭുതം. പകൽ വെളിച്ചം ബാക്കിയുണ്ടായിരുന്നുവെങ്കിലും ദൂരെനിന്ന് മൂടൽമഞ്ഞ് അരിച്ചരിച്ച് വന്നുകൊണ്ടിരുന്നു. അതിന്റെ മുന്നോടിയായി തണുപ്പും വർധിച്ചുതുടങ്ങി. ഢാബയ്ക്കുള്ളിൽ തിരക്കിട്ടവിധത്തിൽ പാചകപ്പണികൾ നടക്കുകയാണ്. ദേവദാരുവിന്റെ വലിയൊരു കഷണം അടുപ്പിൽക്കിടന്ന് ആളിക്കത്തുന്നതുകൊണ്ട് തണുപ്പിന് ശമനമുണ്ടായി. കാറ്റത്ത് ഇടിഞ്ഞുവീഴുന്ന വൃക്ഷശിഖരങ്ങൾ വനംവകുപ്പുകാർ വിലനിശ്ചയിച്ച് ഢാബക്കാർക്കും ഗ്രാമീണർക്കും നൽകുകയാണ് പതിവെന്ന് ഷേർസിങ് പറഞ്ഞു. വലിയ വൃക്ഷങ്ങൾ വീണുകഴിഞ്ഞാൽ വനം വകുപ്പിലെ താൽക്കാലിക ജീവ

1. ചെടികളുടേയും ജന്തുക്കളുടേയും രൂപത്തെ സംബന്ധിച്ച പഠനം- രൂപവിജ്ഞാനീയം.
2. സറാഹൻ wild pheasant conservation office - ൽ നിന്നാണ് ഇത്രയും വിവരങ്ങൾ ലഭിച്ചത്.

നക്കാർ വന്ന്, കരാർ അടിസ്ഥാനത്തിൽ, മുറിച്ച് പാകപ്പെടുത്തി താഴെ എത്തിക്കും. മരത്തിന്റെ വിലയുടെ ഇരട്ടി കൂലി കൊടുത്താൽപ്പോലും അത് താഴെ എത്തുകയില്ല എന്നു ബോധ്യമായാൽ, മരം വീണിടത്ത് ഉപേക്ഷിക്കു കയാണ് പതിവ്.

അടുത്ത ദിവസത്തെ യാത്രയെക്കുറിച്ചും മുകളിലെ ക്ഷേത്രത്തെക്കുറിച്ചും ഷേർസിങ്ങിനോട് ചോദിച്ചറിയണമെന്ന് ഞാൻ മുമ്പേ തീരുമാനിച്ചിരുന്നു. പാചകപ്പണി സുഹൃത്തുക്കളോട് ഏറ്റെടുക്കാൻ പറഞ്ഞ്, ഞാൻ അദ്ദേഹത്തെ എന്റെ അടുത്തേക്ക് ക്ഷണിച്ചു. അടുപ്പിലെ വിറകുമുട്ടികൾ ഒന്നിളക്കിയിട്ട് കൂടുതൽ ശക്തിയോടെ ജ്വലിപ്പിച്ചശേഷം ഷേർസിങ് എന്റെ അടുത്ത് ഭവ്യ തയോടെ ഇരുന്നു. എന്റെ യാത്രകളെപ്പറ്റിയും എഴുത്തുകാരനാണെന്നതി നെക്കുറിച്ചുമൊക്കെ സുഹൃത്തുക്കളിൽനിന്ന് ഷേർസിങ് അറിഞ്ഞിരുന്നു. എന്റെ ചോദ്യങ്ങൾക്കുത്തരമായി സാമാന്യം നല്ലൊരു വിവരണംതന്നെ അദ്ദേഹം പറഞ്ഞുതന്നു.

'-അടുത്ത ദിവസം രാവിലെ മൂടൽമഞ്ഞ് മാറിയശേഷം 9 മണിയോടെ യാത്ര തുടങ്ങിയാൽ 1 മണിയ്ക്ക് മുമ്പായി തിസ്സേരിയിൽ എത്താം. ഇവിടെ നിന്ന് യാത്ര തുടങ്ങി അധികംവൈകാതെതന്നെ യാത്ര മഞ്ഞുഭൂമിയിൽക്കൂ ടിയാകും. കയറ്റങ്ങളായതിനാലും മഞ്ഞിൽക്കൂടി നടക്കുമ്പോൾ തെന്നിപ്പോ കാൻ സാധ്യതയുള്ളതിനാലും ഉദ്ദേശിച്ച സമയത്ത് തിസ്സേരിയിലെത്താൻ സാധിച്ചുവെന്ന്വരില്ല. അവിടെ ഒരു ഡാബയുണ്ട്. സുഭാഷും സുരേഷും അവി ടെവരെമാത്രമെ കൂട്ടിനുണ്ടാകുകയുള്ളു. ഡാബയിൽനിന്ന് വഴികാട്ടിയായി ആരെയെങ്കിലും കിട്ടാതിരിക്കില്ല. തിസ്സേരിയിൽനിന്ന് 3 കിലോമീറ്റർ കഴി ഞ്ഞാൽ ചൂഡേശ്വറിലേക്ക് രണ്ടു വഴികൾ ഉണ്ട്; പരമ്പരാഗതമായ തീർഥ യാത്രാമാർഗവും, സേവാസമിതിക്കാർ നിർമിച്ച പുതിയ വഴിയും. പുതിയ വഴിയിൽക്കൂടി യാത്രചെയ്താൽ വഴി തെറ്റില്ല. പക്ഷേ, മഞ്ഞിന്റെ ശല്യം രൂക്ഷമായിരിക്കും. എന്തായാലും, സന്ധ്യക്കു മുമ്പായി ക്ഷേത്രസന്നിധിയിൽ എത്തണം. അല്ലെങ്കിൽ സംഗതി പ്രശ്നമായേക്കാം. അമാനുഷികശക്തികൾ ഈ സമയത്ത് അവിടെ വിഹരിക്കുന്നുണ്ടാകും. അത്തരം സന്ദർഭങ്ങളുണ്ടാ യാൽ പേടിക്കാതിരുന്നാൽ മതി. ഞങ്ങളിതൊക്കെ എത്രയോ വർഷങ്ങളായി അനുഭവിച്ചറിഞ്ഞവരാണ്. ചൂഡേശ്വറിൽ കൊടുംതണുപ്പാണ് ഇപ്പോൾ. അമ്പലം താഴെയാണ്. പിറ്റേ ദിവസം കാലത്ത് ക്ഷേത്രദർശനത്തിനുശേഷം ചൂഡേശ്വർ ശൃംഗത്തിന്റെ മുകളിലേക്കു കയറണം. അതികഠിനമാണ് ഈ കയറ്റം. മഞ്ഞിൽക്കൂടി, കുത്തനെയുള്ള ഈ കയറ്റം ഒരു പരീക്ഷണഘട്ടംത ന്നെയാണ്. പൂജാരിമാരും സേവാസമിതിക്കാരും മുകളിലെ ശൃംഗത്തിൽ എത്തുന്നതിനുമുമ്പ്, ദർശനംകഴിച്ച് നിങ്ങൾ താഴെ ഇറങ്ങണം. കയറിപ്പോയ വഴിയെയല്ല താഴോട്ടിറക്കം. ആ വഴിയും ഒരു പരീക്ഷണഘട്ടമാണ്. എല്ലാ വരും സ്ഥലംവിട്ടുകഴിഞ്ഞാൽ ഗോത്രവർഗക്കാരുടെ മൃഗബലിയുണ്ട്. ഘടോൽക്കചനെ പ്രീതിപ്പെടുത്തുന്നതിനാണ് ഈ ബലി. സാധാരണ ഭക്ത ജനങ്ങൾ ഇത് കാണരുത് എന്നാണ് വിധി. അതുകൊണ്ടാണ്, രാവിലെത്തന്നെ

ശൃംഗത്തിൽക്കയറി ദർശനംകഴിച്ച് താഴേക്കിറങ്ങാൻ പറഞ്ഞത്.'

ഞങ്ങളെല്ലാവരും ഷേർസിങ്ങിന്റെ വിവരണം ശ്രദ്ധയോടെ കേട്ടു. അത്യാവശ്യമുള്ള കുറിപ്പുകൾ തയ്യാറാക്കിയശേഷം, ചൂഡേശ്വർമഹാദേവനും ഘടോൽക്കചനും തമ്മിലുള്ള ബന്ധത്തെക്കുറിച്ചറിയാൻ താൽപര്യം പ്രകടിപ്പിച്ചു. തന്റെ ഡപ്പിയിൽനിന്ന് പാൻമസാല കുറച്ചെടുത്ത് അത് മോണയ്ക്കിടയിലേക്ക് വൃത്തിയായി തിരുകിവച്ചശേഷം, വിറകുമുട്ടികൾ ഒന്നുകൂടി തട്ടിക്കൂട്ടിയിട്ട് ഷേർസിങ്ങ് തന്റെ വിവരണം തുടർന്നു.

'–ചൂഡേശ്വർ ശൃംഗത്തിന്റെ മുകളിൽ നിന്നാൽ കുരുക്ഷേത്രഭൂമി ഇപ്പോഴും കാണാം. അന്ന് മഹാഭാരതയുദ്ധം നടന്നപ്പോൾ, കർണ്ണനും ഘടോൽക്കചനും തമ്മിൽ നടന്ന ഘോരയുദ്ധത്തെക്കുറിച്ച് അറിയാമല്ലൊ. ലക്ഷക്കണക്കിന് കൗരവസൈന്യത്തേയും പല മഹാരഥന്മാരേയും കൊന്നു മുന്നേറിയ ഘടോൽക്കചനേയും സൈന്യത്തേയും തടയാൻ കൗരവപക്ഷത്ത് ഒരു ശക്തിക്കും കഴിവില്ലാതെപോയി. ഘടോൽക്കചൻ തന്റെ ജീവനുതന്നെ ഭീഷണിയായിത്തീരുമെന്ന് ഉറപ്പായപ്പോൾ, ഗത്യന്തരമില്ലാതെ, അർജുന നിഗ്രഹത്തിനായി കരുതിവച്ചിരുന്ന ശിവദത്തമായ[1] വേൽ ഉപയോഗിച്ച് കർണ്ണൻ ശത്രുവിന്റെ തലയറുത്തു. ഘടോൽക്കചന്റെ ശിരസ്സ് ഭൂമിയിൽപതിച്ചാൽ അത് സർവനാശമാണെന്ന് അറിയാമായിരുന്ന ശ്രീകൃഷ്ണഭഗവാൻ ആ ശിരസ്സ് അമ്പുകൊണ്ട് എയ്ത് തെറിപ്പിച്ച് ചൂഡേശ്വർശൃംഗത്തിൽ നാട്ടിയ മുള്ളുകമ്പിൽ ഉറപ്പിച്ചുനിർത്തി. യുദ്ധം അവസാനിച്ചശേഷം ഭഗവാൻ ഇവിടെവന്ന് മുള്ള് ഊരിയെടുത്തപ്പോൾ കീഴ്‌ലോകങ്ങൾ മുഴുവനും ആ ദ്വാരത്തിൽക്കൂടി ദൃഷ്ടിഗോചരമായി. ഉടനെത്തന്നെ ഘടോൽക്കചന്റെ ശിരസ്സ് ആ ദ്വാരത്തിൽക്കൂടി താഴേക്ക് പതിച്ചു. അത്യുത്തമമായ ഒരു ശിലാശ്രീചക്രംകൊണ്ട് ശ്രീകൃഷ്ണൻ ദ്വാരം ഉടനെ അടയ്ക്കുകയുംചെയ്തു. ആ ശ്രീചക്രം ഇപ്പോഴും മുകളിൽ കാണാം. അതിന്റെ ഇടതുഭാഗത്തുള്ള ഗുഹയിലാണ് പൂജാരി ഇരിയ്ക്കുന്നത്. ഗുഹയുടെ മുകളിലുള്ള ശൃംഗത്തിലാണ് മഹാദേവന്റെ വലിയ പ്രതിഷ്ഠയുള്ളത്. ഘടോൽക്കചന് ഈ മലമുകളിലെ ഗോത്രവർഗത്തിൽ പുനർജന്മമുണ്ടായി. ഇപ്പോൾ ക്ഷേത്രം സ്ഥിതിചെയ്യുന്ന അടിവാരത്ത്, വലിയൊരു പാറയുടെ അടിയിൽ, തന്നെ ചെറുപ്രായത്തിൽ ഘടോൽക്കചൻ ശിവ–പാർവതിമാരെ തപസ്സനുഷ്ഠിച്ചുതുടങ്ങി. കുട്ടിക്ക് പ്രായപൂർത്തിയായപ്പോൾ ശ്രീപരമേശ്വരനും ദേവിയും പ്രത്യക്ഷപ്പെട്ടു. ഘടോൽക്കചനെ ഈ ഗോത്രവർഗത്തിന്റെ രാജാവായി അഭിഷേകംചെയ്ത് അനുഗ്രഹിച്ചശേഷം പാർവതീ–പരമേശ്വരന്മാർ അപ്രത്യക്ഷരായി. ഇവരുടെ ചൈതന്യത്തെയാണ് 'ശിർഗുൾദേവത' എന്ന പേരിൽ ആ ക്ഷേത്രത്തിൽ പ്രതിഷ്ഠിച്ചിട്ടുള്ളത്. ക്ഷേത്രകവാടത്തിന്റെ അടുത്തായി കാണുന്ന തീർഥകുണ്ഡം മാനസസരോവറിൽനിന്നുള്ള ഉറവയാണ്.'

ചൂഡേശ്വറിനെക്കുറിച്ച് ഷേർസിങ്ങ് സമഗ്രമായ അറിവ് സമ്പാദിച്ചിട്ടുണ്ടെന്നറിഞ്ഞപ്പോൾ എനിക്കു സന്തോഷം തോന്നി. പക്ഷെ, വേദവ്യാസന്റെ മഹാ

1. ദേവേന്ദ്രനിൽനിന്നാണ് വൈജയന്തി എന്ന വേൽ കർണന് ലഭിച്ചത്.

ഭാരതത്തിൽ ഘടോൽക്കചന്റെ ഈയൊരു ചരിത്രത്തെക്കുറിച്ച് പരാമർശിക്കുന്നില്ല എന്നു ഞാൻ പറഞ്ഞപ്പോൾ, ഷേർസിങ്ങ് വ്യക്തമായ മറുപടി നൽകി. ഹിമാലയത്തിലെ ശിവാലിക് പർവതനിരയെക്കുറിച്ച് ശിവസംഹിതയിൽ പറയുന്നുണ്ടെന്നും, ഇതേക്കുറിച്ച് ഭോഗ്നാഥർ മുനിയുടെ "ഭോഗർ സപ്തഖണ്ഡം" എന്ന ഗ്രന്ഥത്തിൽ വിവരിക്കുന്നുണ്ടെന്നും ഇവിടത്തെ പ്രസിദ്ധരായ പല പണ്ഡിറ്റുമാരും പറഞ്ഞിട്ടുണ്ട്. അഗാധജ്ഞാനികളായ ചില കാശ്മീരി പണ്ഡിറ്റുമാരിൽനിന്നാണ് ഇവിടത്തെ പണ്ഡിറ്റുമാർക്ക് ഈ വിവരം ലഭിച്ചത്. ശിവാലിക് പർവതനിരയിലാണ് ചൂഡേശ്വർ ഉൾപ്പെടുന്നതും. ഭോഗ്നാഥർ മുനി പല കാലഘട്ടങ്ങളിലും ജീവിച്ചിരുന്നിട്ടുണ്ട്. മഹാഭാരതയുദ്ധത്തിനുശേഷം വന്ന ഭോഗരുടെ ലിഖിതങ്ങളിൽ ഘടോൽക്കചന്റെ ചരിത്രമുണ്ടെന്നു പറയുന്നു.

ഷേർസിങ്ങ് രാത്രിഭക്ഷണം തയ്യാറാക്കാനുള്ള ശ്രമത്തിൽ വീണ്ടും മുഴുകിയപ്പോൾ, ഞാൻ അഗ്നിയിലേക്ക് നോക്കി കുറച്ചുനേരം ഇരുന്നു. എത്രയെത്ര അഗ്നിപരീക്ഷകൾ നേരിട്ടതാണ് മഹാഭാരതയുദ്ധം. പഞ്ചമവേദം എന്നറിയപ്പെടുന്ന ഈ മഹദ്ഗ്രന്ഥം ലോക ക്ലാസ്സിക്രചനകളിൽ ഏറ്റവും ശ്രേഷ്ഠമായതാണ്. മഹാഭാരതത്തിൽനിന്ന് ഉരുത്തിരിഞ്ഞുവന്ന ആയിരക്കണക്കിന് സംഭവങ്ങൾ ഓരോന്നും മഹത്തായ ഈ ഭാരതസംസ്കാരവുമായി, അഭേദ്യമായി, ബന്ധപ്പെട്ടുകിടക്കുന്നവയാണ്. ഉത്തരേന്ത്യയിലെയും ഹിമാലയസാനുക്കളിലെയും എണ്ണമറ്റ സ്ഥലങ്ങളിൽ മഹാഭാരതവുമായി ബന്ധപ്പെട്ട നൂറുനൂറു നെടുവീർപ്പുകൾ ഇന്നും ഉയർന്നുകേൾക്കാം. സാമ്രാജ്യം നഷ്ടപ്പെട്ട് പാണ്ഡവന്മാർ അലഞ്ഞുനടന്ന വനാന്തരങ്ങൾ, അജ്ഞാതവാസക്കാലത്ത് അവർ സഞ്ചരിച്ച നിഗൂഢമായ ഗുഹാമാർഗങ്ങൾ, ദേവഭൂമിയിലൂടെ സഞ്ചരിച്ച് കൈലാസം, ബദരീനാഥം തുടങ്ങിയ നിരവധി തീർഥാടനകേന്ദ്രങ്ങളിൽ എത്തിപ്പെട്ട ചരിത്രങ്ങൾ, കുരുക്ഷേത്ര യുദ്ധഭൂമി, അന്നത്തെ നൂറുകണക്കിന് നാട്ടുരാജ്യങ്ങൾ, ബദരിധാമത്തിലൂടെയുള്ള പാണ്ഡവരുടെ വാനപ്രസ്ഥമാർഗം തുടങ്ങി എത്രയെത്ര ചരിത്രസംഭവങ്ങൾ മഹാഭാരതവുമായി ഇന്നും ബന്ധപ്പെട്ടുകിടക്കുന്നു. മഹാഭാരതയുദ്ധവുമായി ബന്ധപ്പെട്ട നിരവധി ശാസ്ത്രീയഗവേഷണങ്ങൾ ഭാരതത്തിലും ഭാരതത്തിനു പുറത്തും നടന്നിട്ടുണ്ട്.[1]

---

1. മഹാഭാരതയുദ്ധം വേദവ്യാസന്റെ ഭാവനമാത്രമാണെന്നും യുദ്ധം നടന്നതും നടക്കുന്നതും അവനവന്റെ ഉള്ളിൽത്തന്നെയാണെന്നും മറ്റും പ്രസ്താവിച്ചുകൊണ്ടുള്ള ഒരു ലേഖനം 2012 ജനുവരി 21,22 തീയ്യതികളിൽ, വളരെ പ്രാമുഖ്യത്തോടെ, ഒരു പ്രമുഖ മലയാള ദിനപ്പത്രത്തിൽ വായിക്കുകയുണ്ടായി. യഥാർഥ ആത്മീയാചാര്യന്മാരൊന്നും അവനവന്റെ വിശുദ്ധഗ്രന്ഥങ്ങളെ നിഷേധിക്കാറില്ല. ഇരിയ്ക്കുന്ന വൃക്ഷശിഖരം ആരും സ്വയം മുറിയ്ക്കില്ലല്ലോ. പക്ഷേ, മാനസികവിഭ്രാന്തിയുള്ളവർ അത് ചെയ്യാറുമുണ്ട്. അത്തരമൊരു ജല്പകന്റെ വാക്കുകളായിട്ടു മാത്രമേ അതിനെ കരുതേണ്ടതുള്ളൂ. ശ്രീമദ്ഭാഗവതം, ഭഗവദ്ഗീത, ഉപനിഷത്തുകൾ തുടങ്ങിയ ശ്രേഷ്ഠഗ്രന്ഥങ്ങൾ സാധാരണക്കാർക്ക് ലളിതമായി വിവരിച്ചുകൊടുക്കലാണ് ഹിന്ദുമതാചാര്യന്മാർ ചെയ്യേണ്ടത്. പക്ഷേ, →

അഗ്നിയിലേക്കു നോക്കി പലവിധ ചിന്തകളിൽ മുഴുകിയിരുന്നപ്പോൾ സമയം പോയത് അറിഞ്ഞില്ല. എട്ടുമണി കഴിഞ്ഞപ്പോൾ ഞങ്ങൾ അത്താഴം കഴിച്ചു. റോട്ടിയും കിഴങ്ങുകറിയും വെണ്ടയ്ക്കാ സബ്ജിയുംചേർന്നുള്ള ഭക്ഷണം ആസ്വദിച്ച് കഴിക്കുമ്പോൾ വിദൂരമായ മഞ്ഞുഭൂമിയിലാണെന്ന കാര്യം തീരെ മറന്നുപോയി. ഭക്ഷണത്തിനുശേഷം കൈ കഴുകാനായി പുറത്തുകടന്നപ്പോഴാണ് തണുപ്പിന്റെ രൂക്ഷത അനുഭവപ്പെട്ടത്. ഇത്രയും സമയത്തിനുള്ളിൽത്തന്നെ ധാബയ്ക്കു ചുറ്റും ഒരടിയോളം കനത്തിൽ മഞ്ഞ് വീണുകഴിഞ്ഞിരുന്നു. ചുറ്റിനുമുള്ള വൃക്ഷങ്ങളുടെ ശിഖരങ്ങളെല്ലാം മഞ്ഞു തൊപ്പിയണിഞ്ഞ് നിൽക്കുന്നു.

ക്ഷീണം നല്ലപോലെ ഉണ്ടായിരുന്നതിനാൽ എല്ലാവരും ഉറങ്ങാൻ തയ്യാറായി. ഷേർസിങ്ങ് അടുപ്പിലെ കനൽക്കട്ടകൾ മാടിക്കൂട്ടിയിട്ട് ചെറിയ ടിൻഷീ

---

അതിനു പകരം ഈ സദ്ഗ്രന്ഥങ്ങളെക്കൊണ്ട് ലക്ഷക്കണക്കിനു ധനം സമ്പാദിച്ചുകൂട്ടുകയാണ് ചില കാവിവസ്ത്രധാരികൾ. അപ്പോൾ അവരുടെ ഉദ്ദേശ്യം വ്യക്തമാണല്ലോ. ഭ്രമമാണ് മനുഷ്യന്റെ നില തെറ്റിക്കുന്നത്. ഈ ഭൂമിയെത്തന്നെ അമിതമായി ഭ്രമിക്കുന്നതാണ് അതിലും വലിയ തെറ്റ്. സൂര്യനെപ്പറ്റി ചിന്തിക്കുമ്പോൾ നാം വിസ്മയിച്ചു പോകും. 15 കോടി കിലോമീറ്റർ ദൂരെ സ്ഥിതിചെയ്യുന്നു, ഉദിക്കുന്നു അസ്തമിക്കുന്നു, ഋതുക്കളെ സംരക്ഷിക്കുന്നു, ആവശ്യമായ ഊർജം തരുന്നു എന്നിങ്ങനെ മനുഷ്യജീവിതം സാധ്യമാക്കാൻ ആവശ്യമുള്ളതൊക്കെ ചെയ്യുന്നു. സൂര്യന്റെ ഏഴ് അയലത്ത് എത്താൻപോലും സയൻസ് എന്ന അഹങ്കാരം കൊണ്ടുനടക്കുന്ന മനുഷ്യന് സാധ്യവുമല്ല. പക്ഷെ, ഈ ബ്രഹ്മാണ്ഡത്തിന്റെ (cosmos) വിദൂരഭാഗങ്ങളിൽ സ്ഥിതിചെയ്യുന്ന സൂര്യന്മാരെ താരതമ്യംചെയ്യുമ്പോൾ നമ്മുടെ സൂര്യൻ ഒരു മിന്നാമിനുങ്ങിന്റെ (Fire Fly) അത്രമാത്രമെയുള്ളു! നമ്മുടെ സൂര്യനേക്കാൾ പതിനായിരത്തിൽപ്പരം ഇരട്ടി വലിപ്പമുള്ള നിരവധി സൂര്യന്മാർ മറ്റു ഭാഗങ്ങളിൽ ഉണ്ട്. അതുപോലെത്തന്നെ നിരവധി ഗാലക്സികളും ഉണ്ട്. അപ്പോൾ ഈ ബ്രഹ്മാണ്ഡത്തിന്റെ വലുപ്പം ഒന്നാലോചിച്ചു നോക്കു. അങ്ങനെയാകുമ്പോൾ നമ്മുടെ ഈ ഭൂമിയുടെ വലുപ്പം പേനകൊണ്ട് ഒരു കുത്ത് (Dot) ഇട്ടതുപോലെ മാത്രമെയുള്ളു. ഇത്രയും നിസ്സാരമായ ഈ ഭൂമിയുടെ കേവലം ഇരുപത് ശതമാനംമാത്രമെ അതിലെ നിവാസികളായ മനുഷ്യർക്ക് അനുഭവവേദ്യമായിട്ടുള്ളു. ബാക്കി എൺപതുശതമാനത്തെക്കുറിച്ചും നമ്മൾ അജ്ഞരാണ്. നമുക്ക് കാണാൻപറ്റാത്ത തലങ്ങളും മറ്റ് ഇടങ്ങളും ഈ ഭൂമിയിൽത്തന്നെ ഉണ്ട്. നമ്മുടെ വിഹാരം ഗുരുത്വാകർഷണശക്തി (Gravitaional force) യുടെ ഒരു ചെറിയ ഇടയിൽ മാത്രമാണ്. ഇതിൽക്കിടന്നാണ് മനുഷ്യൻ ഭ്രമിക്കുന്നത്– ഞാൻ, എന്റെ, നിന്റെ, സമ്പത്ത്, പദവി എന്നിങ്ങനെ. ഒരു നിമിഷം ഒന്നു ചിന്തിച്ചു നോക്കൂ– അതായത്, അടുത്ത ഒരു മിനിറ്റ് (60 സെക്കന്റ്) ജീവിതത്തെക്കുറിച്ച് ആർക്കെങ്കിലും ഉറപ്പുപറയാൻ സാധിക്കുമോ? അപ്പോൾ, എത്ര നിസ്സാരന്മാരാണ് മനുഷ്യർ. ആ മനുഷ്യനാണ് ഈ ബ്രഹ്മാണ്ഡത്തെ വെല്ലുവിളിക്കുന്നത്! എല്ലാം നിഷേധിക്കുന്നത്. നിഷേധിക്കുകയെന്നത് ഏറ്റവും എളുപ്പമായ കാര്യമാണ്. ഭൂമിയെ വാസയോഗ്യമായ ഒരു ഗ്രഹമാക്കി മാറ്റിയെടുത്ത ആ ആദിമഘട്ടത്തിൽത്തന്നെ, ഈ തലത്തിലേക്കുവേണ്ടതായ വിധത്തിൽ ഇതിനെ (ഭൂമിയെ) റ്റ്യൂൺഡ് (Tuned)ആക്കിയിട്ടുണ്ട്. ഇവിടത്തെ സമസ്തജീവജാലങ്ങൾക്കും ഈ റ്റ്യൂണിങ്ങ് (Tuning)ബാധകമാണ്. എല്ലാവരും ഈശ്വരാംശമായതിനാൽ ജീവാത്മാ

→

റ്റുകൊണ്ട് മൂടിവച്ചു. കിടക്കസ്സെബ്ബികളും കമ്പിളിപ്പുതപ്പുകളും വേണ്ടത്ര ഉണ്ടായിരുന്നതിനാൽ ഓരോരുത്തരും ആവശ്യാനുസരണം എടുത്തു. പ്രാർത്ഥിച്ച ശേഷം, നിദ്രയിൽ മുഴുകുന്നതുവരെ ചിന്തിച്ചത് ചൂഡേശ്വർമഹാദേവ് സന്നിധിയെക്കുറിച്ചായിരുന്നു.

## III

7 മണിവരെ സുഖമായി ഉറങ്ങി. ഷേർസിങ്ങ് കട്ടൻചായ തിളപ്പിച്ചെടുക്കാനുള്ള ശ്രമത്തിലാണ്. 9 മണി കഴിഞ്ഞു മാത്രമെ യാത്ര തുടങ്ങേണ്ടതുള്ളുവെന്ന് തീരുമാനിച്ചിരുന്നതിനാൽ ഒട്ടും തിടുക്കപ്പെടേണ്ട കാര്യം ഇല്ലായിരുന്നു. കട്ടൻ ചായ രണ്ടുഗ്ലാസ് അകത്തുചെന്നപ്പോൾ നല്ല ഉന്മേഷം തോന്നി. കഴിഞ്ഞ രാത്രിയിലെ മഞ്ഞുവീഴ്ച അതിശക്തമായിരുന്നുവെന്ന് പുറത്തുവ

---

ക്കളുടെ ഓരോ ചലനവും, സൂക്ഷ്മശരീരത്തിലെ ലക്ഷക്കണക്കിനു കണങ്ങൾവഴി, ഈശ്വരൻ എന്ന സൂപ്പർനാച്വറൽ ശക്തിയുടെ മെഗാ കംപ്യൂട്ടറിൽ ചലനങ്ങൾ ഉണ്ടാക്കുന്നുണ്ടാകാം. നമ്മുടെ കംപ്യൂട്ടറിനേക്കാൾ കോടാനുകോടി ട്രില്യൻ ക്രിയകൾചെയ്യാൻ കഴിവുള്ള ഒരു കംപ്യൂട്ടറിനോട് ഉപമിച്ചാൽപോലും ഈശ്വരൻ എന്ന ശക്തിയെ അളക്കാൻ സാധ്യമല്ല. സൂക്ഷ്മശരീരത്തിലെ ലക്ഷക്കണക്കിനു കണങ്ങളിൽ ഓരോന്നിലും അതിസൂക്ഷ്മമായ ഓരോ ക്യാമറക്കണ്ണുകൾ ഉണ്ടെന്നും, ഓരോ ജന്മത്തിലും നടക്കുന്ന സംഭവങ്ങൾ മുഴുവനും ഇതിൽ ചിത്രീകരിക്കപ്പെടുന്നുണ്ടെന്നുമുള്ള ആർഷജ്ഞാനത്തെപ്പറ്റി ചിന്തിക്കുമ്പോൾ ഒരു കാര്യം വ്യക്തമാകും. അതായത്, ഓരോ കാലഘട്ടത്തിലും നടന്നിരുന്ന സംഭവങ്ങളത്രയും പ്രകൃതിയുടെ സൂക്ഷ്മ കണങ്ങളാകുന്ന ക്യാമറക്കണ്ണുകളിലും ചിത്രീകരിച്ചുകിടപ്പുണ്ട്. ഇത് അവിഘ്നം നടന്നുകൊണ്ടിരിക്കുകയുംചെയ്യുന്നു. പ്രകൃതിയിലെ സൂക്ഷ്മാണുക്കൾ ഓരോന്നും സകലത്തിന്റെയും വാസ്തവസ്ഥിതിയെ രേഖപ്പെടുത്തുന്നുണ്ടെന്ന സയൻസിന്റെ അറിവും ഇത്തരുണത്തിൽ ശ്രദ്ധിക്കേണ്ടതാണ്. ശബ്ദത്തിനും ഇതേപോലെ അതിസൂക്ഷ്മതലങ്ങളുണ്ട്. മരണശേഷം എല്ലാ ശബ്ദങ്ങളും അതിവിദൂരമായ നാദബ്രഹ്മത്തിൽ വിലയിച്ചുകിടക്കുന്നു. ഇവിടെനിന്നാണ് ഓരോ പ്രജയ്ക്കും തന്റെ കർമാനുസാരിയായ വിധത്തിലുള്ള ശബ്ദം ലഭിക്കുന്നതും. ഒരാളുടെ ശബ്ദം നൂറോ ഇരുന്നൂറോ അഞ്ഞൂറോ കൊല്ലങ്ങൾ കഴിഞ്ഞിട്ടാകും മറ്റൊരാൾക്ക് ലഭിക്കുന്നത്. ശബ്ദത്തിന് നാശമില്ല, മരണമില്ല എന്നു മനസ്സിലാക്കണം. ഇവിടെ പുതിയ ശബ്ദങ്ങൾ ഉണ്ടാകുന്നില്ലെന്നും പരിവൃത്തി (cycle) പോലെ കറങ്ങിക്കൊണ്ടിരിക്കുകയാണെന്നും ഋഷിമാർ പറയുന്നത് ഇതുകൊണ്ടാണ്. ശബ്ദത്തിൽക്കൂടി ഏതോ ജന്മത്തിലെ പ്രജകൾ ഈ ജന്മത്തിലും അന്യോന്യം തിരിച്ചറിയുന്ന സംഭവങ്ങൾ, അപൂർവമായിട്ടാണെങ്കിലും ഈ ലോകത്തിൽ നടക്കുന്നുണ്ട്. സൂക്ഷ്മശരീരത്തിലെ കണങ്ങൾ, ശബ്ദത്തിന്റെ സ്പന്ദനാവസ്ഥയെ കാച്ച് (catch) ചെയ്യുന്നതുകൊണ്ടാണ് ഇങ്ങനെ സംഭവിക്കുന്നത്. അമ്മയുടെ വയറ്റിൽ 10 മാസം കിടക്കുമ്പോൾ കുഞ്ഞിന് ശബ്ദം ഇല്ലെന്നുള്ളത് സ്പഷ്ടമാണല്ലൊ. പ്രസവ മുറിയിൽവച്ച്, അമ്മയുടെ വയറ്റിൽനിന്ന് പുറത്തുവന്നശേഷം ഏതാനും സമയത്തിനുള്ളിൽ കുഞ്ഞ് പൊട്ടിക്കരയുന്നു. നാദബ്രഹ്മത്തിൽനിന്ന് കുഞ്ഞിന്റെ മൂലാധാരത്തിൽ ശബ്ദം വന്നു പതിക്കുമ്പോഴാണ്, ആ വേദനകൊണ്ട്, കുഞ്ഞ് പൊട്ടിക്കരയുന്നത്. കരഞ്ഞുകൊണ്ടല്ലാതെ ഒരു ജനനം ഉണ്ടാകുന്നില്ല എന്നതും ഉറപ്പായ വസ്തുതയാണല്ലോ. പൂർവജന്മ

→

നപ്പോൾ ബോധ്യമായി. ഢാബയുടെ മുൻഭാഗത്തുള്ള മൈതാനത്തിലും തുടർന്ന്, ചുറ്റിനുമുള്ള വനഭാഗങ്ങളിലും രണ്ടടിയോളം കനത്തിൽ മഞ്ഞ് വീണുകിടക്കുന്നുണ്ട്. വൃക്ഷങ്ങളെല്ലാം വെള്ളപ്പുക്കാവടിപോലെ തോന്നിച്ചു. പ്രഭാതത്തിലെ തണുത്തുമരവിച്ച അന്തരീക്ഷമായതിനാലാകാം, പക്ഷികൾ നിശ്ശബ്ദത പാലിച്ചത്.

ഒരു രാത്രികൊണ്ട് കാലാവസ്ഥയിൽ വന്ന മാറ്റം വളരെ പ്രകടമായിരുന്നു. നേരം പുലർന്നപ്പോൾ മഞ്ഞുവീഴ്ചയ്ക്ക് കുറവുണ്ടായെങ്കിലും നൈലോൺ കർട്ടൻപോലെ മൂടൽമഞ്ഞ് മറകെട്ടിനിന്നു. ഉദയസൂര്യൻ ഏതു ദിക്കിലാണെന്ന് അറിയാൻപോലും കഴിഞ്ഞില്ല. എട്ടര മണി കഴിഞ്ഞപ്പോൾ വഴിത്താര തെളിഞ്ഞുതുടങ്ങി. ഷേർസിങ്ങ് തയ്യാറാക്കിത്തന്ന പ്രാതൽ തോൾബാഗിൽ വച്ചശേഷം ഒമ്പതുമണിക്കു മുമ്പായി ഞങ്ങൾ യാത്രതുടങ്ങി. ഞങ്ങളെ അനു

---

ങ്ങളിലെ പാളിച്ചകൾ മൂലം ഊമയായിട്ടും മറ്റു ശബ്ദവൈകൃതങ്ങളോടുകൂടിയും ജനനങ്ങൾ ഉണ്ടാകുന്നുണ്ടെങ്കിലും വളരെ അപൂർവമാണ് അത്തരം ജനനങ്ങൾ.

എല്ലാ ശബ്ദങ്ങളും നാദബ്രഹ്മമെന്ന ബാഹ്യാകാശത്തിൽ(Space)നിന്നാണ് ഉൽഭവിക്കുന്നത്. സൃഷ്ടിയുടെ ആരംഭവും ഇവിടെനിന്നാണ് തുടങ്ങിയത്. സയൻസിന്റെ ഭാഷ്യത്തിൽ, ബാഹ്യാകാശത്തിലെ വിറയലി (vibration) ൽനിന്നാണ് പ്രപഞ്ചം (cosmos) ഉദ്ഭവിച്ചത്. സൃഷ്ടിക്കുശേഷം ബ്രഹ്മാവ് തന്റെ പുത്രന്മാരായ ഏഴ് പ്രജാപതിമാർക്ക് വേദം ഉപദേശിച്ചുകൊടുത്തു. മാനവസമൂഹത്തിന് എക്കാലത്തേക്കും വേണ്ടതായ 18 ശാസ്ത്രവിദ്യകളാണ് ഈ വേദത്തിൽ ഉൾപ്പെട്ടിരിക്കുന്നത്. വേദം ഈശ്വരവചനമാണ് എന്നു പറയുന്നത് ഇതുകൊണ്ടാണ്. ലിപി നിലവിലില്ലാതിരുന്നതിനാൽ പ്രജാപതിമാർ ഇത് ഉരുവിട്ടുകൊണ്ട് നിലനിർത്തി. ഉരുവിട്ടുകൊണ്ടിരുന്ന വേദമന്ത്രങ്ങൾ അന്തരീക്ഷത്തിൽ വിലയിച്ചുകിടക്കുന്നു. യുഗങ്ങൾക്കുശേഷം ശ്രേഷ്ഠമുനിമാർ തപോശക്തികൊണ്ട് ഈ മന്ത്രങ്ങളെ അറിയുകയും കേൾക്കുകയും ചെയ്തു. വേദം മനുഷ്യരചനയല്ല എന്നതുകൊണ്ടാണ് ഇതിനെ 'അപൗരുഷേയ' എന്നു പറയുന്നത്. മുനിമാർ വേദമന്ത്രങ്ങളെ കണ്ടെത്തിയതാണ്. മന്ത്രദ്രഷ്ടാക്കൾ എന്ന് ഇവരെ വിളിക്കാനും ഇതാണ് കാരണം. പിന്നീട് ഇവർ ഇതിനെ ദേവനാഗരി ലിപിയിൽ എഴുതിവയ്ക്കുകയും ചെയ്തു. വേദവ്യാസമഹർഷിയാണ് പിന്നീടൊരു കാലത്ത് വേദത്തെ നാലാക്കി ഭാഗിച്ചത്. വേദത്തിന്റെ പഴക്കം 196.85 ലക്ഷത്തിൽപ്പരം വർഷങ്ങളാണെന്ന് ഭാഗവതത്തിൽ പറയുന്നുണ്ട്.

വേദമന്ത്രങ്ങൾ പതിഞ്ഞുകിടന്നതുപോലെ, ഓരോ യുഗങ്ങളിലായി നടന്ന സംഭവങ്ങളും ഈ ഭൂമിയുടെ അജ്ഞാതതലങ്ങളിൽ പതിഞ്ഞുകിടക്കുന്നുണ്ട്. നേരത്തെ വിസ്തരിച്ചത് ഒന്നുകൂടി ആവർത്തിച്ചാൽ, ഓരോ കാലഘട്ടത്തിലും നടന്നിരുന്ന സംഭവങ്ങളത്രയും പ്രകൃതിയുടെ സൂക്ഷ്മകണങ്ങളാകുന്ന ക്യാമറക്കണ്ണുകളിൽ ചിത്രീകരിച്ചുകിടക്കുന്നുണ്ട്. വർഷങ്ങളോളം നീണ്ടുനിന്ന കഠിനതപസ്സിലൂടെ വേദവ്യാസൻ എന്ന മഹാമുനി തന്റെ മൂന്നാം കണ്ണു(3rd eye)കൊണ്ട് ഇതെല്ലാം ദൃഷ്ടീഭവിച്ച് ഉറപ്പാക്കിയശേഷമാണ് പുരാണങ്ങളും ഇതിഹാസങ്ങളും രചിച്ചത്. ദ്വാപരയുഗത്തിൽ നടന്ന മഹാഭാരതയുദ്ധവും ഭഗവദ്ഗീതോപദേശവും ഭാരതീയ ജനതയ്ക്ക് ലഭിച്ചത് ഈ വിധത്തിലാണ്. സർഗ്ഗാദി പഞ്ചലക്ഷണങ്ങളോടുകൂടിയ ഗ്രന്ഥത്തെയാണ് പുരാണം എന്നു പറയുന്നത്.

"സർഗശ്ചപ്രതിസർഗശ്ച, വംശോ മന്വന്തരാണി ച
വംശാനുചരിതം ചൈവ, പുരാണം പഞ്ചലക്ഷണം."

ഗ്രഹിച്ച് യാത്ര അയയ്ക്കുമ്പോൾ, മടക്കയാത്രയിൽ വീണ്ടും സന്ധിയ്ക്കണമെന്ന് അദ്ദേഹം പ്രത്യേകം അഭ്യർത്ഥിച്ചു.

ഢാബയുടെ പിൻഭാഗത്തുള്ള നിരപ്പിൽനിന്ന് കുത്തനെ താഴോട്ട് ഇറങ്ങിയശേഷം വനംവകുപ്പിന്റെ വഴിയിലേക്ക് ഞങ്ങൾ പ്രവേശിച്ചു. ഇവിടന്നങ്ങോട്ട് കയറ്റമാണ്. പുതുമഞ്ഞ് വീണുകിടക്കുന്നതുകൊണ്ട് കയറ്റം കയറാൻ വല്ലാത്ത ബുദ്ധിമുട്ട് അനുഭവപ്പെട്ടു. ഹെയർപിൻവളവുകളിൽ എത്തുമ്പോൾ ശ്വാസതടസവും ഉണ്ടായി. ഈ പ്രദേശത്ത് എത്തുമ്പോൾ ഇത്തരത്തിലുള്ള പ്രതിസന്ധി ഉണ്ടാകുമെന്ന് സുഭാഷ് മുന്നറിയിപ്പ് തന്നിരുന്നു. നിന്ന് വിശ്രമിച്ച്, ശ്വാസകോശങ്ങൾക്ക് വേണ്ടത്ര വിശ്രമം കൊടുത്ത്, ശുദ്ധജലം ഓരോ കവിൾ കുടിച്ച്, പഞ്ചാക്ഷരി ജപിച്ച് വളരെ സാവധാനത്തിൽ നടന്നപ്പോൾ പ്രതിസന്ധിഘട്ടങ്ങൾ ഓരോന്നോരോന്നായി തരണംചെയ്തു. പതിനൊന്ന് മണി കഴിഞ്ഞപ്പോൾ വനമേഖലയിൽനിന്ന് ഞങ്ങൾ പുറത്തുകടന്നു. വൃക്ഷങ്ങളുടെ ബാഹുല്യം ഇതോടെ അവസാനിച്ചു. കുറ്റിച്ചെടികളും, അഞ്ചടിയോളം ഉയരത്തിൽ വളർന്നുനിൽക്കുന്ന പുൽക്കൂട്ടങ്ങളും, ഉരുളൻകല്ലുകളും ഇടകലർന്നുകിടക്കുന്ന ഒരു പർവതഭാഗത്തേക്കാണ് തുടർന്ന് ഞങ്ങൾ എത്തിച്ചേർന്നത്. അപാരമായ ഉയരത്തിലേക്ക് ഇതങ്ങനെ നീണ്ടുകിടക്കുകയാണ്. നിലത്ത് രണ്ട്-മൂന്ന് അടി കനത്തിൽ മഞ്ഞ് വീണിട്ടുണ്ട്. ക്ഷീണംമൂലം വല്ലാത്ത അവശതയിലെത്തിക്കഴിഞ്ഞിരുന്നതിനാൽ പ്രാതൽ കഴിക്കാനും വിശ്രമിക്കാനുംവേണ്ടി ഞങ്ങൾ യാത്ര നിർത്തി.

ഒറ്റപ്പെട്ടുകിടക്കുന്ന ഉരുളൻകല്ലുകളുടെ മുകളിൽ ആസനസ്ഥരായശേഷം ഞങ്ങൾ പ്രാതൽ കഴിച്ചു. മൂടൽമഞ്ഞ് മാറിക്കിട്ടിയെങ്കിലും ആകാശമധ്യത്തിൽ ഉയർന്നുനിലകൊള്ളുന്ന സൂര്യന്റെ രശ്മികൾ ദുർബലമായിരുന്നു. ഉച്ച കഴിഞ്ഞാൽ അന്തരീക്ഷം നല്ലപോലെ തെളിയാനുള്ള സാധ്യതയുണ്ടെന്ന് സുഭാഷ് പ്രവചിച്ചപ്പോൾ സന്തോഷം തോന്നി. തണുത്ത് മരവിച്ചുപോയ റോട്ടിയും കിഴങ്ങുകറിയും ഒരുവിധത്തിൽ അകത്താക്കിയശേഷം ശുദ്ധജലം മതിവരുവോളം കുടിച്ച് സംതൃപ്തി വരുത്തി യാത്ര തുടരാനായി ഞങ്ങൾ എഴുന്നേറ്റു.

വൻ വൃക്ഷങ്ങളൊന്നും ഇല്ലെങ്കിലും ഈ ഭാഗമെല്ലാം വന്യമൃഗസംരക്ഷണ കേന്ദ്രത്തിൽ പെട്ടതാണ്. ഞങ്ങൾ നടന്നുനീങ്ങുന്ന പർവതഭാഗത്തിന്റെ, താഴെയുള്ള അടിവാരപ്രദേശങ്ങളിൽനിന്ന്, മുകളിലേക്ക് നിബിഡവനമേഖല വ്യാപിച്ചുകിടക്കുന്നുണ്ട്. മഞ്ഞുപുലി, കറുത്ത കരടി, കസ്തൂരിമാൻ, കാട്ടുകാള എന്നീ മൃഗങ്ങളുടെ വിഹാരഭൂമിയാണ് ഇതെന്ന് സുഭാഷ് പറഞ്ഞു. മഞ്ഞു വീണുകിടക്കുന്ന ഉറച്ച പ്രതലങ്ങളിൽക്കൂടി ഞങ്ങൾ ഒരു വിധം വേഗത്തിൽ നടന്നുനീങ്ങി. തണുപ്പ് അസഹ്യമായിരുന്നുവെങ്കിലും മഞ്ഞുകാറ്റിന്റെ ശല്യം ഇല്ലാതിരുന്നതിനാൽ സമാധാനം തോന്നി. സുഭാഷ് പ്രവചിച്ചതുപോലെ, അന്തരീക്ഷം കൂടുതൽ തെളിഞ്ഞുകൊണ്ടിരുന്നു. കുത്തനെയുള്ള കയറ്റങ്ങളും തുടർന്നുള്ള ഇറക്കങ്ങളും പിന്നിട്ട് രണ്ടുമണി കഴിഞ്ഞപ്പോൾ ഞങ്ങൾ തിസ്സേരിയിൽ എത്തിച്ചേർന്നു. പർവതമുകളിലുള്ള ഒരു ചെറിയ നിരപ്പാണ്

തിസ്സേരി എന്ന സ്ഥലം. ഈ പ്രദേശത്തൊന്നും ആൾത്താമസവുമില്ല. ആകെയുള്ളത് നിരപ്പിന്റെ അറ്റത്തുള്ള ഒരു ഢാബമാത്രമാണ്.

നിരപ്പിൽനിന്ന് ഒരു പാത ഇടത്തോട്ടും മറ്റൊന്ന് വലത്തോട്ടും നീണ്ടുകിടക്കുന്നുണ്ട്. ഇടത്തോട്ടുള്ള വഴി ചൂഡേശ്വറിലേക്കും വലത്തോട്ടുള്ളത് തണ്ടി ദഹാർ ഗ്രാമത്തിലേക്കുമാണ്. സുഭാഷിന്റേയും സുഹൃത്തിന്റേയും സേവനം ഇവിടെവരെ മാത്രമെയുള്ളൂ. സുഭാഷ് ഞങ്ങളെ ഢാബയിലേക്ക് ആനയിച്ചു. ഞങ്ങളെ ദൂരെനിന്നു കണ്ടപ്പോൾത്തന്നെ ഢാബക്കാരൻ മുറ്റത്തേയ്ക്ക് ഇറങ്ങിനിന്നു. അടുത്തെത്തിയ ഞങ്ങളോട് തന്റെ കൈവശം ആഹാരസാധനങ്ങൾ ഒന്നുമില്ലെന്നും ഓരോ കട്ടൻചായ തിളപ്പിച്ചുതരാൻ മാത്രമെ സാധിക്കുകയുള്ളൂവെന്നും അദ്ദേഹം ഖേദപൂർവം പറഞ്ഞു. സീസൺ അവസാനിച്ചതിനാൽ സാധനസാമഗ്രികളെല്ലാം കെട്ടിവച്ച് തയ്യാറാക്കിക്കഴിഞ്ഞുവെന്നും മൂന്നുമണി കഴിഞ്ഞാൽ അടിവാരത്തിലേക്ക് മടങ്ങുകയാണെന്നും അദ്ദേഹം കൂട്ടിച്ചേർത്തു. ആട്ടയും പച്ചക്കറികളുംമറ്റും ഞങ്ങളുടെ കൈവശമുണ്ടെന്നും വിശന്നു വലഞ്ഞതിനാൽ ആഹാരമുണ്ടാക്കിത്തരുവാൻ ദയവുണ്ടാകണമെന്നും സുഭാഷ് അഭ്യർഥിച്ചപ്പോൾ ഢാബക്കാരൻ അങ്ങനെയാകാമെന്ന് മറുപടി പറഞ്ഞു. എല്ലാവരും സഹകരിച്ചാൽ പാചകം എളുപ്പത്തിൽ ചെയ്യാമെന്നും ആത്മഗതംപോലെ അദ്ദേഹം ഉരുവിട്ടു.

ഞങ്ങൾ എല്ലാവരും ഢാബയ്ക്കുള്ളിലേക്ക് കടന്ന് സൗകര്യപ്രദമായ ഓരോ ഇടങ്ങളിൽ ഇരുന്നു. ഢാബയ്ക്കുള്ളിൽ രണ്ടുപേർ കിടന്ന് ഉറങ്ങുന്നുണ്ടായിരുന്നു. കനൽക്കട്ടകൾ എരിഞ്ഞുകിടക്കുന്ന അടുപ്പിൽ വെള്ളംവച്ച് ചായ തിളപ്പിച്ചെടുക്കാനുള്ള ശ്രമമാരംഭിച്ച ഢാബക്കാരനെ ഞാൻ പരിചയപ്പെട്ടു. ഠാക്കൂർ ജാഗർസിങ്ങ് നൗഹ്റാദാർ ഗ്രാമക്കാരനാണ്. കഴിഞ്ഞ ഏതാനും വർഷങ്ങളായി സീസൺസമയത്ത് ഇവിടെ ഢാബ നടത്തുന്നുണ്ട്. വനംവകുപ്പിന് പാട്ടക്കാശ് കൊടുത്തിട്ടാണ് ലൈസൻസ് സമ്പാദിക്കുന്നത്. ജന്മാഷ്ടമിസമയത്ത് നിരവധി പുതിയ ഢാബകൾ തുറക്കാറുണ്ട്. ഒരു മാസം കഴിഞ്ഞാൽ ഓരോന്നോരോന്നായി അടയ്ക്കുകയും ചെയ്യും. തീർഥാടകരുടെ തിരക്ക് ഉണ്ടാകാറുള്ളത് ജന്മാഷ്ടമിസമയത്താണ്. പക്ഷെ, അതുകൊണ്ട് ഢാബക്കാർക്ക് വലിയ മെച്ചമൊന്നുമില്ല. തദ്ദേശീയരും ചുറ്റുവട്ടത്തുള്ളവരുമായ തീർഥാടകരൊക്കെ വിപുലമായ സന്നാഹങ്ങളോടെയാണ് തീർഥാടനത്തിന് വരുന്നത്. ഢാബക്കാർക്ക് കച്ചവടം കിട്ടണമെങ്കിൽ പുറത്തുനിന്നുള്ളവർ വരണം. ഇക്കൊല്ലത്തെ കാലാവസ്ഥ പൊതുവെ കടുത്തതായിരുന്നതിനാൽ തീർഥാടകർ കുറവായിരുന്നു. മഴക്കാലത്ത് തുടർച്ചയായ മഴയും അതു കഴിഞ്ഞപ്പോൾ കനത്ത മഞ്ഞും. കുടുംബസഹിതം രാപ്പകൽ ഭേദമില്ലാതെ അധ്വാനിച്ചിട്ടും ജാഗർസിങ്ങിന് ഈ സീസണിൽ പ്രതീക്ഷിച്ചത്ര കച്ചവടമൊന്നും ലഭിച്ചില്ല. നൗഹ്റാദാറിൽനിന്ന് സാധനസാമഗ്രികൾ മുഴുവനും ഇത്രയും ദൂരെ മുകളിലെത്തിക്കുവാൻതന്നെ നല്ലൊരു സംഖ്യ ചെലവുവരും. സ്വന്തം കൃഷിയിടങ്ങളിലെ ഉൽപ്പന്നങ്ങൾ ഉപയോഗിക്കുന്നതുകൊണ്ട് ആ വകയിൽ കുറച്ചു സംഖ്യ സ്വരൂപിക്കാം.

ഞങ്ങളുടെ തുടർന്നുള്ള യാത്രയെക്കുറിച്ച് ഞാൻ ചോദിച്ചപ്പോൾ ജാഗർസിങ്ങ് വ്യക്തമായ മറുപടി തന്നു. തിസ്സേരിയിൽനിന്ന് മൂന്ന് കിലോമീറ്ററോളം ദൂരംവരും ക്ഷേത്രസന്നിധിയിലേക്ക്. ചുരുങ്ങിയത് മൂന്നു മണിക്കൂറെങ്കിലും വേണ്ടിവരും ഈ യാത്രയ്ക്ക്. ഇടത്തോട്ടുള്ള യാത്രാപഥത്തിൽക്കൂടി ഒരു കിലോമീറ്റർദൂരം കയറിക്കഴിഞ്ഞാൽ, വഴി രണ്ടായി പിരിയും. നേരെയുള്ള വഴിയിൽ മഞ്ഞ് കുമിഞ്ഞുകൂടിക്കിടക്കുന്നതിനാൽ യാത്രചെയ്യാൻ ബുദ്ധിമുട്ടാണ്. മറ്റെ വഴിയാണെങ്കിൽ കുത്തനെയുള്ള കയറ്റങ്ങളും പാറക്കൂട്ടങ്ങളുമാണ്. പരിചയമില്ലെങ്കിൽ ഇവിടെ വഴിതെറ്റാൻ സാധ്യതയുണ്ട്. എന്തായാലും, സന്ധ്യയ്ക്ക് മുമ്പായി ക്ഷേത്രത്തിൽ എത്തിച്ചേരാൻ നോക്കണം. അമാനുഷശക്തികളുടെ സാന്നിദ്ധ്യം ഈ വഴിയിൽ ഉണ്ടെന്നുള്ളത് തർക്കമറ്റ സംഗതിയാണ്.

ചൂടുള്ള കട്ടൻചായ മൊത്തിക്കുടിച്ചുകൊണ്ട് ഞാൻ കൂട്ടുകാരുമായി സംസാരിച്ചു. സുഭാഷും സുരേഷും ഇവിടെവച്ച് പിരിയുകയാണ്. ഞങ്ങൾക്കൊരു വഴികാട്ടിയെ കിട്ടിയേ തീരൂ. സുഭാഷിനു മുമ്പാകെത്തന്നെ ഞങ്ങൾ പ്രശ്നം അവതരിപ്പിച്ചു. റോട്ടി ചുട്ടെടുക്കുകയായിരുന്ന സുഭാഷ് തന്റെ നിസ്സഹായത വ്യക്തമാക്കി. തന്റെ ഗ്രാമമായ തണ്ടിദഹാറിൽ എത്തുവാൻ ഇനിയും 6 മണിക്കൂർ സമയം നടക്കണം. ലീവ് കുറവായതിനാൽ ഒരു വിധത്തിലും ഞങ്ങളെ അനുഗമിക്കുവാൻ സാധിക്കുകയില്ല. തങ്ങളുടെ ഗ്രാമക്കാരനായ രാഹുൽ തോംമ്പർ ധാബയിൽ കിടന്നുറങ്ങുന്നുണ്ട്. ക്ഷേത്രസന്നിധിയിൽ സേവാസമിതിക്കാരുടെ കൂലിക്കാരനായി പണിയെടുക്കുന്നവനാണ്. അയാളോട് ചോദിച്ചുനോക്കാം.

ഇതിന്നിടയിൽ ഭക്ഷണം തയ്യാറായി. റോട്ടിയും പച്ചക്കറികൾ കൂട്ടിക്കലർത്തിയ സബ്ജിയും കണ്ടപ്പോൾത്തന്നെ വിശപ്പ് ആളിക്കത്തി. ഞങ്ങൾ ഭക്ഷണം കഴിച്ചുകൊണ്ടിരിക്കുമ്പോൾ, സുഭാഷും ജാഗർസിങ്ങും രാഹുലിനെ വിളിച്ചുണർത്തി വിവരം ധരിപ്പിച്ചു. ഇരുപത് വയസ്സോളം മാത്രം പ്രായമുള്ള ഒരു ചെറുപ്പക്കാരനാണ് രാഹുൽ. അദ്ദേഹത്തിന്റെ മറുപടി കേട്ടപ്പോൾ ആദ്യം വല്ലാത്ത നിരാശതോന്നി. കഴിഞ്ഞ രണ്ടുമാസക്കാലമായി താൻ മുകളിൽ കഷ്ടപ്പെടുകയായിരുന്നുവെന്നും സീസൺ അവസാനിച്ചതിനാൽ ഇന്നു രാവിലെ കണക്കൊക്കെ അവസാനിപ്പിച്ച് മടങ്ങിയെന്നും ഗ്രാമത്തിൽ എത്തിച്ചേരാൻ ധൃതിയുണ്ടെന്നും അദ്ദേഹം രണ്ടുപേരോടുമായി മറുപടി പറഞ്ഞു. പക്ഷെ, സുഭാഷ് നിർബന്ധിച്ചപ്പോൾ രാഹുൽ സമ്മതം മൂളിയെങ്കിലും മുകളിലോട്ടുള്ള വഴിയുടെ അവസ്ഥ അദ്ദേഹം പ്രത്യേകം എടുത്തുപറഞ്ഞു. താൻ ഇറങ്ങിവന്ന വഴിയിൽ മഞ്ഞ് കുന്നുകൂടിക്കൊണ്ടിരിക്കയാണെന്നും അതുവഴി മേലോട്ട് കയറുവാൻ ബുദ്ധിമുട്ടാകുമെന്നും, മറ്റെ വഴിയിലൂടെ താൻ ഒരിക്കൽ മാത്രമേ സഞ്ചരിച്ചിട്ടുള്ളുവെന്നും രാഹുൽ വിശദമാക്കി. ആരും കൂട്ടിനില്ലാത്തതിലും ഭേദമാണല്ലൊ തദ്ദേശീയനായ ഒരാൾ കൂടെയുണ്ടാകുന്നത് എന്ന ചിന്തയോടെ ഞങ്ങൾ രാഹുലിനെ കൂടെ കൊണ്ടുപോകാൻ തീരുമാനിച്ചു. സുഭാഷിനും സുരേഷിനും, പറഞ്ഞുറപ്പിച്ചിരുന്ന രണ്ടുദിവസത്തെ കൂലി

ദിവസം 500 രൂപ വീതം കൊടുത്തതിനു പുറമെ ഞങ്ങൾ ഓരോരുത്തരും 100 രൂപ വീതം ടിപ്പും കൊടുത്തു. ഇരുവർക്കും വളരെ സന്തോഷമായി. ബാക്കി വന്ന റേഷൻ സാധനങ്ങൾ ജാഗർ സിങ്ങിന് സൗജന്യമായി കൊടുത്ത്, അദ്ദേഹത്തിന്റെ കൂലി എന്ന നിലയിൽ 100 രൂപയും സമ്മാനിച്ച് സന്തോഷിപ്പിച്ചു. എല്ലാവരോടും നന്ദി പറഞ്ഞ്. അനുഗ്രഹിയ്ക്കണമെന്ന് അപേക്ഷിച്ച് ഞങ്ങൾ മുകളിലോട്ടുള്ള പ്രയാണം ആരംഭിച്ചു.

സമയം രണ്ടേമുക്കാൽ മണി കഴിഞ്ഞു. സന്ധ്യയ്ക്കു മുമ്പായി സന്നിധാനത്തിൽ എത്താമെന്ന ഉത്തമവിശ്വാസത്തോടെ ഞങ്ങൾ ഒരുവിധം വേഗത്തിൽ നടന്നു. സൂര്യൻ തെളിഞ്ഞുനിന്നുവെങ്കിലും തണുപ്പ് കൂടിക്കൂടി വന്നു. ആദ്യത്തെ ഒരു മണിക്കൂർ യാത്ര ചെരിഞ്ഞു, നീണ്ടുകിടക്കുന്ന പർവതപാർശ്വത്തിൽക്കൂടി ആയിരുന്നതിനാൽ വലിയ ആയാസംകൂടാതെ നടന്നുകയറുവാൻ സാധിച്ചു. സഞ്ചരിക്കുന്ന വഴിയിലൊക്കെ മഞ്ഞുണ്ടായിരുന്നുവെങ്കിലും യാത്രക്ക് വലിയ തടസ്സമൊന്നും ഉണ്ടായില്ല. വഴി രണ്ടായി പിരിയുന്ന സ്ഥലത്തെത്തിയപ്പോൾ സമയം 4 മണിയായി. ഇവിടെ വിശ്രമിക്കാനും, ഏതു വഴി തിരഞ്ഞെടുക്കണമെന്നു ചിന്തിക്കാനുമായി യാത്ര നിർത്തി.

ഉണക്കപ്പഴങ്ങളും ബിസ്കറ്റും പങ്കുവച്ച് കഴിച്ച്, നീരുറവകളിലെ ശുദ്ധജലം ധാരാളം കുടിച്ച് ഞങ്ങൾ ക്ഷീണമകറ്റി. ഇതിന്നിടയിൽ തുടർന്നുള്ള യാത്രാപഥങ്ങളെക്കുറിച്ച് വിസ്തരിച്ച് നോക്കി പഠിക്കുകയുംചെയ്തു. ഞങ്ങൾ സഞ്ചരിച്ചുവന്ന വഴി നേരെ പർവതമുകളിലേക്ക് നീണ്ടുപോകുന്നുണ്ട്. വനം വകുപ്പ് നിർമിച്ച ഈ വഴിക്ക് മൂന്നടിയോളം വീതിയുണ്ടെങ്കിലും ഇടതുഭാഗത്ത് അഗാധമായ ഗർത്തങ്ങളാണ്. ഇവിടന്നങ്ങോട്ട് വഴിയിൽ മിക്കസ്ഥലത്തും മൂന്ന് അടിയിലധികം കനത്തിൽ മഞ്ഞ് വീണുകിടക്കുകയാണ്. വലതുഭാഗത്തുള്ള പർവതപാർശ്വങ്ങളിൽനിന്ന്, വഴിയിലേക്ക് മഞ്ഞ് കട്ടകുത്തി വീണുകൊണ്ടിരിക്കുന്ന കാഴ്ച അത്ര സുഖമുള്ളതായി തോന്നിയില്ല. പർവതത്തിന്റെ മുകൾഭാഗത്തേക്ക് എത്തുന്തോറും മഞ്ഞുവീഴ്ച അതിശക്തമാണെന്ന് രാഹുൽ പറഞ്ഞപ്പോൾ ഈ വഴി ഉപേക്ഷിക്കാൻ ഞങ്ങൾ തീരുമാനിച്ചു. പർവതമുകളിലേക്ക് കുത്തനെയെന്നപോലെകിടക്കുന്ന വലതുഭാഗത്തെ വഴി, ഒറ്റനോട്ടത്തിൽത്തന്നെ സംഭ്രമമുളവാക്കുന്നതാണ്. കരിമ്പാറക്കെട്ടുകൾക്കിടയിലൂടെ, നൂലുപോലെ, ഒരു ഒറ്റയടിപ്പാത മുകളിലേക്ക് പോകുന്നത് താഴെ നിന്ന് കാണാം. ഒരു എലി മാളത്തിൽനിന്ന് പെട്ടെന്ന് പുറത്തുവരുന്നതുപോലെ, പാറക്കൂട്ടത്തിന്റെ ഇടയിൽനിന്ന് ഒരു കാവിവസ്ത്രധാരി ഞങ്ങളുടെ ദിശയിലേക്ക് വരുന്നതുകണ്ടപ്പോൾ ഞാൻ കൗതുകത്തോടെ അദ്ദേഹത്തെ ശ്രദ്ധിച്ചു. അടുത്തുവന്ന് കൈകൊണ്ട് അഭിവാദ്യമർപിച്ചശേഷം സ്വാമിജി നിലത്ത് ഇരുന്നു. അദ്ദേഹത്തെ വന്ദിച്ചശേഷം കുടിക്കാൻ വെള്ളവും പിന്നെ ബിസ്കറ്റും കൊടുത്തു. വിശേഷങ്ങളാരാഞ്ഞപ്പോൾ താൻ മൗനവ്രതത്തിലാണെന്ന് സ്വാമിജി ആംഗ്യഭാഷയിൽ മറുപടി നൽകി. നല്ല തേജസ്സുള്ള ഒരു സംന്യാസിയാണ് ഇദ്ദേഹമെന്ന് ഒറ്റനോട്ടത്തിൽത്തന്നെ എനിക്ക് ബോധ്യമായി. മുകളിലേക്ക് ഏതു മാർഗം തിരഞ്ഞെടുക്കണമെന്ന ചിന്താ

ക്കുഴപ്പത്തിലാണ് ഞങ്ങളെന്ന് അദ്ദേഹം ഊഹിച്ചു എന്നു വ്യക്തമാക്കുന്ന തായിരുന്നു സ്വാമിജിയുടെ അടുത്ത നടപടി. തന്റെ കൊച്ചു ഡയറിയിലെ ഒരു പേജിൽ ഏതാനും വാചകങ്ങൾ എഴുതിയശേഷം, ആ പേജ് കീറിയെ ടുത്ത് സ്വാമിജി അതെന്റെ കൈയിൽതന്നു. കുറിപ്പ് പഹാഡി ഭാഷയിലായ തിനാൽ ഞാനത് രൂപ്സങ്ങിനു കൈമാറി. അദ്ദേഹം എഴുതിത്തന്നത് ഇതാ യിരുന്നു. – "ഹിമാലയയാത്രകളിൽ കുറുക്കുവഴികൾ ഉപയോഗപ്പെടുത്തരുത്. പരമ്പരാഗതമായ തീർഥയാത്രാപഥങ്ങൾ മാത്രം ഉപയോഗിക്കുക. മുകളിൽ വഴിതെറ്റിയാലും ഭയപ്പെടരുത്. നന്നായി പ്രാർഥിച്ച് മുന്നോട്ട് പോകുക. ശുഭം! ഓം ശാന്തി ശാന്തി ശാന്തി..."

വേഗം സ്ഥലംവിടാൻ സ്വാമിജി കൈകൊണ്ട് ആംഗ്യം കാണിച്ചപ്പോൾ, ഞങ്ങളെല്ലാവരും അദ്ദേഹത്തെ നമസ്കരിച്ചശേഷം യാത്ര തുടർന്നു. പാറ ക്കൂട്ടങ്ങളുടെ ഇടയിൽക്കൂടിയുള്ള ഇടുങ്ങിയ വഴിയിലൂടെ കുത്തനെ മുകളി ലേക്ക് കയറിപ്പറ്റാൻ നല്ല മെയ്‌വഴക്കം വേണം. ഓരോ അടിയും സൂക്ഷ്മത യോടെവച്ചുവേണം മുന്നേറാൻ. മഞ്ഞ് വീണുകിടക്കുന്നതിനാൽ തെന്നിപ്പോ കാൻ സാധ്യത ഏറെയാണ്. പല സ്ഥലത്തും, മൂന്നടിയോളം ഉയരത്തിലേക്ക് വലതു കാലിനെ പൊക്കിവച്ച് ഉറപ്പിച്ചശേഷം വേണം, പാറക്കെട്ടിൽ കൈയൂ ന്നി, ഇടതുകാലിനെ അവിടേക്ക് കൊണ്ടുവരാൻ. ഇത്തരം പ്രതിസന്ധിഘട്ട ങ്ങളിൽ എനിക്ക് തുണയായി കൂടെനിന്നത് സൻജയ് ആയിരുന്നു. പക്ഷെ, രണ്ടുപേർക്ക് ഒരേ നിരയിൽ ഒന്നിച്ചു നിൽക്കാൻ സാധ്യമല്ലാത്ത സ്ഥലങ്ങളും ഇടയ്ക്കെല്ലാം വന്നുകൊണ്ടിരുന്നു. ഒരു മണിക്കൂറോളം ഈ അഭ്യാസം തുടർന്നപ്പോൾ ഞങ്ങളെല്ലാവരും ക്ഷീണിച്ചവശരായിപ്പോയി. ഒരു ചെറിയ പാറയുടെ മുകൾഭാഗത്ത് ഇരുന്ന് ബിസ്കറ്റും ഗ്ലൂക്കോസ് വെള്ളവും കഴിച്ച് പത്തുമിനിറ്റോളം വിശ്രമിച്ചപ്പോൾ ക്ഷീണത്തിന് കുറവുണ്ടായി. ഇവിടെ എഴു ന്നേറ്റുനിന്ന് താഴോട്ട് നോക്കിയപ്പോൾ സ്വാമിജിയുടെ രൂപം വളരെ ചെറു തായി തോന്നി. അദ്ദേഹം അവിടെത്തന്നെ ഇരിക്കുകയാണ്.

സമയം അഞ്ചുമണി കഴിഞ്ഞിരുന്നു. മുകളിലെ നിരപ്പിൽ എത്താൻ അര മണിക്കൂറിലധികം വേണ്ടിവരുമെന്ന് ഞാൻ കണക്കാക്കി. പാറക്കെട്ടുകൾക്കി ടയിൽക്കൂടിയുള്ള ദുഷ്കരമായ യാത്ര അതിന്റെ അന്ത്യഘട്ടത്തിലെത്താറാ യപ്പോൾ വീണ്ടും പത്തുമിനിറ്റോളം വിശ്രമിക്കേണ്ടിവന്നു. ഇവിടെ ചെറിയൊരു ഇടവേള ഞാൻ ധ്യാനത്തിന്നായി ഉപയോഗപ്പെടുത്തി. അതിനുശേഷം ഉണർന്ന് ശുദ്ധജലം ധാരാളം കുടിച്ചശേഷം യാത്ര തുടർന്നു. അവസാനഘട്ടം കയറി ക്കിട്ടാൻ ശരീരത്തിലെ അവസാനത്തെ ഊർജംവരെ ചെലവഴിക്കേണ്ടിവന്നു വെങ്കിലും ഞങ്ങൾ ലക്ഷ്യം കൈവരിച്ചു എന്നറിഞ്ഞപ്പോൾ തികച്ചും ആഹ്ലാ ദഭരിതരായിപ്പോയി. എല്ലാവരും നിരപ്പിൽ കുറച്ചുനേരം മലർന്നുകിടന്നു.

സൂര്യൻ പടിഞ്ഞാറെ ചക്രവാളത്തിൽ താഴ്ന്നിറങ്ങാൻ തയ്യാറെടുത്തു കഴിഞ്ഞു. ആ ഭാഗം വർണച്ചാർത്തുകളാൽ ആറാടിക്കിടക്കുകയാണെങ്കിലും വഴിതെറ്റിയപോലെ വന്നുചേരുന്ന കാർമേഘക്കൂട്ടങ്ങൾ ആ സുന്ദരദൃശ്യ ത്തിനു മങ്ങലേൽപ്പിച്ചു. ജലാംശം ഉൾക്കൊള്ളുന്നതിനാലാകാം കാർമേഘ

ങ്ങൾ മന്ദഗതിയിൽ നീങ്ങുന്നത്. വിശ്രമത്തിനുള്ള കിടപ്പ് മയക്കത്തിലേക്കാണെന്നു തോന്നിയപ്പോൾ ഞാൻ കൂട്ടുകാരെ വിളിച്ചുണർത്തി. ഗ്ലൂക്കോസ് വെള്ളവും ബിസ്കറ്റും കഴിച്ചശേഷം ഞങ്ങൾ യാത്രയ്ക്കായി എഴുന്നേറ്റു. സമയം 6 മണിയോടടുക്കുന്നു എന്നു ഞാൻ വേവലാതിപൂണ്ടപ്പോൾ, ഇനി മുഴുവനും ഇറക്കങ്ങളാണെന്നും 7 മണിക്കു മുമ്പായി സന്നിധാനത്തിൽ എത്താമെന്നും രാഹുൽ സമാധാനിപ്പിച്ചു. ഇത്രയും നേരത്തിന്നിടയിൽ അദ്ദേഹം വായ തുറന്നത് ആദ്യമായിട്ടായിരുന്നു.

പർവതമുകളിൽനിന്ന് ഞങ്ങൾ താഴോട്ടുള്ള ഇറക്കം ആരംഭിച്ചു. നല്ല കനത്തിൽ മഞ്ഞ് വീണുകിടക്കുന്നതുകൊണ്ട് താഴോട്ടുള്ള ഗമനം എളുപ്പമായിരുന്നില്ല. കുത്തനെയുള്ള ഇറക്കം കഴിഞ്ഞപ്പോൾ കുറച്ചുസമയം വിശ്രമിക്കാതെ വയ്യെന്നായി. മുന്നിലുള്ള ഭൂമിയുടെ കിടപ്പ് വിസ്തരിച്ചൊന്നു നോക്കിപ്പഠിക്കാൻ ഈ ഇടവേള ഞാൻ ഉപയോഗപ്പെടുത്തി. അനന്തതയിലേക്കെന്നപോലെയാണ് താഴ്ന്നിറങ്ങിക്കിടക്കുന്ന താഴ്വര നീണ്ടുകിടക്കുന്നത്. ഇടതുഭാഗം മുഴുവനും ഒരു കോട്ടപോലെ ഉയർന്നുനിൽക്കുന്ന കരിങ്കൽ ശൈലങ്ങളാണ്. മുന്നിൽ നീണ്ടുകിടക്കുന്ന താഴ്വരയിലാകെ കരിങ്കൽകൂട്ടങ്ങളും. ഏഴ് അടിയോളം ഉയരത്തിൽ, ഒറ്റയ്ക്കും കൂട്ടമായും, നിൽക്കുന്ന ഈ പാറക്കെട്ടുകൾ കടന്നുവേണം മുന്നോട്ടുപോകാൻ. രണ്ടു കിലോമീറ്ററോളം ദൂരം ഇത്തരത്തിൽ യാത്ര ചെയ്യേണ്ട കാര്യം, അതും പ്രകാശം മങ്ങാൻതുടങ്ങുന്ന നേരത്ത്, ഓർത്തപ്പോൾ ശരിക്കും ഭയന്നുപോയി. മഞ്ഞുഭൂമിയായതിനാൽ തീർഥാടകർ നടന്നുപോയ അടയാളങ്ങളൊന്നും അവശേഷിച്ചിട്ടില്ല. വഴി മുന്നോട്ടുതന്നെയാണെന്ന് രാഹുൽ ഉറപ്പിച്ചുപറഞ്ഞപ്പോൾ ആ ദിശ ലക്ഷ്യംവച്ച് ഞങ്ങൾ നടന്നു. പാറക്കെട്ടുകൾക്കു മുകളിലൂടെ കയറി, നാലടിയോളം താഴ്ചയിലേക്ക് ചാടി ഇറങ്ങിയും, അതിനു സൗകര്യമില്ലാത്ത സ്ഥലങ്ങളിൽ ചെരിഞ്ഞുകിടക്കുന്ന പാറയിൽക്കൂടി സൂക്ഷ്മതയോടെ അള്ളിപ്പിടിച്ച് നിരങ്ങിയിറങ്ങിയും ഞങ്ങൾ സാവധാനത്തിൽ മുന്നോട്ടു നീങ്ങി. ഇത്തരം സന്ദിഗ്ദ്ധഘട്ടങ്ങളിൽ സൻജയ് കുമാറും രാഹുലും മുമ്പിൽ നടന്ന് ബാക്കിയുള്ളവരെ സഹായിച്ചു. പഹാഡിവർഗത്തിൽപ്പെട്ട ചെറുപ്പക്കാരായതിനാൽ, പാറക്കൂട്ടത്തിൽ കയറാനും ഇറങ്ങാനും ഇവർക്ക് മെയ്വഴക്കം കൂടുതലാണ്. പാറക്കൂട്ടങ്ങൾ നിറഞ്ഞുകിടക്കുന്ന ഇത്തരത്തിലൊരു ചെരിഞ്ഞ താഴ്വരപ്രദേശം എന്റെ ഹിമാലയയാത്രകളിൽ പുതിയൊരു അനുഭവമായിരുന്നു.

സമയം ഏഴുമണിയോടടുക്കുന്നു. സൂര്യൻ അസ്തമയത്തിന്റെ അവസാനഘട്ടത്തിൽ എത്തിക്കഴിഞ്ഞു. പകൽവെളിച്ചം മഞ്ഞുകാലത്ത് വേഗം അവസാനിക്കുമെന്നതിനാൽ, അന്ധകാരം അടുത്തെത്തിക്കഴിഞ്ഞു എന്ന ചിന്ത ഞങ്ങളിൽ പരിഭ്രാന്തിയുളവാക്കി. ഞങ്ങളുടെ സഞ്ചാരം വലതുഭാഗത്ത് കിടക്കുന്ന വിശാലമായ താഴ്വരയിൽക്കൂടിയാണെന്നും, ഇതിനകംതന്നെ രണ്ടു കിലോമീറ്ററോളം യാത്രചെയ്തുകഴിഞ്ഞിട്ടുണ്ടെന്നും ചെറിയൊരു വിശ്രമത്തിന്നിടയിൽ ഞാൻ കൂട്ടുകാരെ ധരിപ്പിച്ചു. പാറക്കൂട്ടങ്ങളുടെ ഒരു ശവപ്പറമ്പുപോലെ കിടക്കുന്ന വിശാലമായ ഈ താഴ്വരയിൽ ഞങ്ങൾ നിസ്സഹായ

രാവുന്നതുപോലെ തോന്നി. തണുപ്പാണെങ്കിൽ അനുനിമിഷം വർധിച്ചുകൊണ്ടിരിക്കയാണ്. പ്രഭാതസമയത്ത് ഒരിക്കൽ മാത്രമെ താൻ ഈ വഴിയെ യാത്ര ചെയ്തിട്ടുള്ളൂവെന്നും ഇടതുഭാഗത്തെ കരിങ്കൽപർവതനിരയുടെ ഇടയിലുള്ള ഒരു വിള്ളലിൽക്കൂടിയാണ് മറുവശത്തേക്ക് കടന്നതെന്നും രാഹുൽ പറഞ്ഞു. പക്ഷേ, അത്തരത്തിലുള്ള ഒരു വിള്ളൽ അഥവാ ചുരം ഇത്രയും നേരത്തിന്നിടയിൽ ഞങ്ങളുടെ ദൃഷ്ടിയിൽ പെട്ടിരുന്നുമില്ല. ഞങ്ങൾക്ക് വഴിതെറ്റിയെന്ന് ഉറപ്പായി. ഉയർന്നുനിൽക്കുന്ന പാറക്കൂട്ടങ്ങളുടെ മറവുകാരണം ചുരം കാണാതെ പോയതാകാം എന്ന വീണ്ടുവിചാരത്തിന്റെ അടിസ്ഥാനത്തിൽ ഇടതുഭാഗത്തെ പർവതനിരയോടുചേർന്ന് ഞങ്ങൾ പിന്നാക്കം നടന്നു. ഏറെ ദൂരം നടന്നിട്ടും അത്തരത്തിലുള്ള ഒരു ചുരത്തിന്റെ ലക്ഷണങ്ങളൊന്നും കാണാതായപ്പോൾ ഞങ്ങൾ യാത്രനിർത്തി.

വഴിതെറ്റിയതിനു പുറമെ മറ്റു പുതിയ പ്രതിസന്ധികളും ഉടലെടുക്കുകയാണ് എന്ന ചിന്ത എന്നെ ഞെട്ടിച്ചുകളഞ്ഞു. സൂര്യൻ മറഞ്ഞതോടെ അന്ധകാരം സർവത്ര വ്യാപിച്ചുകഴിഞ്ഞു. അതിരൂക്ഷമായ തണുപ്പിനു പുറമെ മരവിപ്പിച്ചുകളയുന്ന കാറ്റും ആരംഭിച്ചു. ചുറ്റുമുള്ള പർവതനിരകളുടെ മുകൾഭാഗത്ത് കോട(മൂടൽമഞ്ഞ്) രൂപപ്പെട്ടു നിൽക്കുന്ന കാഴ്ച മനസ്സിനെ തീർത്തും സംഭ്രമത്തിലാക്കി. മൂടൽമഞ്ഞ് അരിച്ചരിച്ച് താഴേക്ക് എത്തിയാൽ തൊട്ടടുത്ത് നിൽക്കുന്ന മനുഷ്യനെപ്പോലും കാണാൻ സാധിക്കാത്ത അവസ്ഥയിലെത്തും. ഞങ്ങളുടെ കൈവശമുള്ള ശക്തിയേറിയ ടോർച്ച്ലൈറ്റ്പോലും പരാജയപ്പെടും. ഇടയ്ക്കിടെ താഴേക്ക് പതിക്കുന്ന കനത്ത മഴത്തുള്ളികളാണ് ഞങ്ങളെ തീർത്തും ഭയവിഹ്വലരാക്കിയ മറ്റൊരു ഘടകം.

കൂടുതൽ ചിന്തിച്ച് സമയം കളയാതെ പർവതനിരയുടെ തൊട്ടടുത്തുകൂടിയെന്ന നിലയിൽ യാത്ര ചെയ്തു. ശക്തമായ ടോർച്ച് ലൈറ്റിന്റെ പ്രകാശത്തിൽ, പാറക്കൂട്ടങ്ങൾക്കിടിയിൽക്കൂടി നൂഴ്ന്നിറങ്ങിയും താഴോട്ട് ചാടിയും ഇടയ്ക്കെല്ലാം മഞ്ഞിൽ തെന്നിവീണും മുന്നോട്ട് നീങ്ങി. മുൾച്ചെടികളും പുൽക്കൂട്ടങ്ങളും കൈകൊണ്ട് വകഞ്ഞുമാറ്റി, പഞ്ചാക്ഷരി നിരന്തരം ഉരുവിട്ട് ഇടയ്ക്കെല്ലാം ചൂഡേശ്വർമഹാദേവനെ ഉച്ചത്തിൽ ശരണം വിളിച്ച് ഞങ്ങൾ മുന്നേറി. വിജനമായ മഞ്ഞുഭൂമിയിൽ ഞങ്ങളുടെ ശബ്ദം പ്രതിധ്വനിച്ചുകൊണ്ടിരുന്നു. മഴത്തുള്ളികൾ കനത്തുതുടങ്ങിയപ്പോൾ മഴക്കോട്ട് ധരിച്ച് സജ്ജമാകാനായി യാത്ര നിർത്തി.

സമയം 8 മണിയോടടുക്കുന്നു. മഴ കനക്കാനുള്ള ലക്ഷണമാണ്. മൂടൽമഞ്ഞ് താഴ്വരയിലേക്ക് എത്തിക്കൊണ്ടിരിക്കുന്നു. തണുത്തുമരവിച്ച മഞ്ഞുകാറ്റ് അസ്ഥിക്കുള്ളിലേക്ക് തുളച്ചുകയറുന്നതുപോലെ തോന്നി. മഴയും മഞ്ഞും ശക്തമാകുകയാണെങ്കിൽ തുടർയാത്ര അസാധ്യമാകും. വിശന്നുവലഞ്ഞ് ക്ഷീണിച്ചവശരാകാൻതുടങ്ങിക്കഴിഞ്ഞ ഞങ്ങൾ ഒരു രാത്രി എവിടെ കഴിച്ചുകൂട്ടും? കൂടാരമോ, ഭക്ഷണമോ, തണുപ്പിൽനിന്ന് രക്ഷനേടാൻ വിറകോ കൈവശം ഇല്ലാത്ത ഞങ്ങൾ വിജനമായ ഈ മഞ്ഞുഭൂമിയിൽ ജീവിതാവസാനം നേരിടുകയാണോ? മഞ്ഞുകാലത്ത് ഹിമാലയയാത്ര അപകട

കരമാണ് എന്നറിഞ്ഞിട്ടും മതിയായ സജ്ജീകരണങ്ങളില്ലാതെ ഇറങ്ങിത്തിരിച്ചത് അബദ്ധമായില്ലേ? ചെന്നെത്തേണ്ട സ്ഥലത്തെക്കുറിച്ച് സൂക്ഷ്മമായ വിശദാംശങ്ങൾ ശേഖരിച്ചശേഷം മാത്രമേ ഇതുപോലുള്ള യാത്രകൾ മുമ്പ് നടത്തിയിട്ടുള്ളൂ. അപ്പോൾ, പാളിച്ചകൾ സംഭവിച്ചത് ശരിയായ ആസൂത്രണത്തിന്റെ കുറവുകൊണ്ടല്ലേ?

ഇത്തരത്തിലുള്ള ചിന്താശകലങ്ങൾ മനസ്സിൽ മിന്നിമറഞ്ഞുകൊണ്ടിരുന്നപ്പോൾ പെട്ടെന്ന്, നേരത്തെ കണ്ട മൗനിയായ സംന്യാസിയുടെ രൂപം എന്റെ മനസ്സിൽ തെളിഞ്ഞു. അദ്ദേഹം എഴുതിത്തന്ന കുറിപ്പിലെ അവസാന വാചകവും ഉടനെ ഞാൻ ഓർത്തു– 'മുകളിൽ വഴി തെറ്റിയാലും ഭയപ്പെടരുത്. നന്നായി പ്രാർഥിച്ച് മുന്നോട്ടുപോകുക..'

കൂട്ടുകാരോട് പത്തുമിനിറ്റു സമയം നിശ്ശബ്ദരായിരിക്കാൻ നിർദ്ദേശിച്ച്, ഞാൻ നിലത്ത് ചമ്രം പടിഞ്ഞിരുന്ന് ധ്യാനത്തിൽ മുഴുകി. ഏറ്റവും ഉർജ്ജജനകമായ ചുറ്റുപാടിലായിരുന്നതിനാൽ വളരെ പെട്ടെന്നുതന്നെ ഉയർന്ന തലത്തിലേക്ക് എത്തിച്ചേർന്നു. ഉപബോധമനസ്സിനെ സ്വതന്ത്രമാക്കിയിരുന്നതിനാൽ എല്ലാം അറിയുന്നുണ്ടായിരുന്നു. എന്റെ ഗുരുവിന്റെ രൂപം വളരെ വ്യക്തമായി ഭ്രൂമദ്ധ്യത്തിൽ തെളിഞ്ഞുവന്നു.... വീണ്ടും തലങ്ങളിലേക്ക്.... അറിയപ്പെടാത്ത ചുറ്റുപാടുകൾ... പിന്നെ, പരിചിതമായ ചുറ്റുപാടുകൾ.... പാറക്കൂട്ടങ്ങൾ.... അഗാധമായ ഒരു ഗർത്തം. ഗർത്തത്തിൽ മനസ്സ് ഉറച്ചുനിന്നു. തെർമോമീറ്ററിലെ ചുമന്ന രേഖപോലെ ഇടത്തോട്ട്, ആ രേഖ ചലിക്കുന്നു. എല്ലാം നിശ്ചലം...

തണുത്ത് മരവിക്കുന്ന അന്തരീക്ഷമായിരുന്നിട്ടും ഉള്ളിൽ വിയർപ്പ് പൊടിഞ്ഞു. എഴുന്നേറ്റു നിന്നശേഷം, ഈ ചുറ്റുവട്ടത്ത് എവിടെയെങ്കിലും അഗാധമായ ഒരു ഗർത്തം കണ്ടതായി ഓർക്കുന്നുണ്ടോയെന്ന് ഞാൻ രാഹുലിനോട് ചോദിച്ചു. അങ്ങനെയൊരു ഗർത്തം ഉണ്ടെന്നും അതിന്റെ അരികിലൂടെയാണ് ചുരത്തിലേക്ക് കടന്നതെന്നും അദ്ദേഹം ഉടനെ ഉത്തരംനൽകി. ഞങ്ങൾ നിൽക്കുന്ന സ്ഥലത്തുനിന്ന് ഉദ്ദേശം 100 മീറ്റർ അകലെ, വലതുഭാഗത്ത്, പത്തടിയോളം ഉയരമുള്ള വലിയൊരു പാറക്കൂട്ടം ടോർച്ച്ലൈറ്റിന്റെ പ്രകാശത്തിൽ തെളിഞ്ഞുകണ്ടു. എല്ലാ ടോർച്ചുകളും ആ ദിശയിലേക്ക് കേന്ദ്രീകരിച്ചപ്പോൾ അത് വളരെ വ്യക്തമാകുകയും ചെയ്തു. മഞ്ഞുവീണുകിടക്കുന്ന അതിന്റെ മുകൾഭാഗംവരെ മൂടൽമഞ്ഞ് എത്തിക്കഴിഞ്ഞു എന്ന വസ്തുതയും ഞങ്ങൾക്ക് ബോധ്യമായി. സമയം ഒട്ടും പാഴാക്കാതെ, പാറക്കല്ലുകൾക്കു മുകളിൽക്കൂടി കയറിയിറങ്ങിയും, ചില സ്ഥലങ്ങളിൽ മൂന്നടിയോളം താഴേക്ക് ചാടിയിറങ്ങിയും പത്ത് മിനിറ്റിന്നുള്ളിൽ ഞങ്ങൾ വലിയ പാറയുടെ അടുത്ത് എത്തിച്ചേർന്നു. ഈ പാറയിൽനിന്ന് 100 മീറ്ററിലധികം ദൂരത്തിൽക്കൂടിയാണ്, വലതുഭാഗത്തേക്ക്, ഞങ്ങൾ സഞ്ചരിച്ചുകൊണ്ടിരുന്നതെന്നും ഈ ചുറ്റുപാടിൽ വന്നപ്പോൾ ബോധ്യമായി. പാറക്കൂട്ടത്തിന്റെ വലതുഭാഗത്തുകൂടി ചുറ്റിക്കറങ്ങിവന്ന് കരിങ്കൽപർവതനിരയുടെ ഭാഗത്തേക്ക് ഞങ്ങൾ നടന്നു. ചെറിയൊരു പാറയുടെ മുകളിൽക്കയറി താഴോട്ട് ഇറങ്ങാൻ

ഭാവിച്ച രാഹുൽ, മുന്നിൽ വലിയൊരു ഗർത്തം കാണുന്നുണ്ടെന്ന് ഉറക്കെ വിളിച്ചുപറഞ്ഞു. എല്ലാ ടോർച്ചുകളും അവിടേക്ക് കേന്ദ്രീകരിച്ചു. അതെ, ഞാൻ ധ്യാനിച്ചപ്പോൾ കണ്ട ഗർത്തം ഇതുതന്നെയാണ്! പഞ്ചാക്ഷരി ഉരുവിട്ടുകൊണ്ട്, ഗർത്തത്തിന്റെ ഓരത്തുകൂടി ഞങ്ങൾ സൂക്ഷ്മതയോടെ നടന്നു. മൂടൽമഞ്ഞ് തലയ്ക്കു മുകളിൽ എന്നോണം എത്തിക്കഴിഞ്ഞു. ഓരത്തുകൂടിയുള്ള വഴി കുത്തനെ കുറച്ചുദൂരം താഴോട്ട് എത്തിയപ്പോൾ രാഹുൽ, 'ചുരം.. ചുരം' എന്നുറക്കെ വീണ്ടും വിളിച്ചുകൂവി. എല്ലാ ടോർച്ചുകളും വീണ്ടും ഒന്നിച്ചുപ്രകാശിപ്പിച്ചപ്പോൾ, നേരെ മുകളിൽ, കരിങ്കൽ ശൈലത്തിന്റെ നടുവിലായി വലിയൊരു വിള്ളൽ. "ചൂഡേശ്വർ മഹാദേവ് കീ ജയ്... മാ പാർവതീ ദേവീ കീ ജയ്" -കണ്ഠം പൊട്ടിച്ചിതറിപ്പോകുന്ന ശബ്ദത്തിൽ കൂട്ടുകാർ വിളിച്ചുകൂവി.

വലിയ ഉണ്ടക്കല്ലുകൾ നിറഞ്ഞുകിടക്കുന്ന ചുരത്തിന്റെ ഇടുങ്ങിയ വഴിയിൽക്കൂടി അമ്പത് അടിയോളം കയറി മുകളിൽ എത്തിയപ്പോൾ, താഴെ, മൂടൽമഞ്ഞിൽ മൂടിക്കിടക്കുന്ന ഒരു താഴ്വരപ്രദേശം കണ്ടു. ഇതാണ് ക്ഷേത്ര സന്നിധി. അങ്ങിങ്ങായി, മുനിഞ്ഞുകത്തുന്ന ഏതാനും ഇലക്ട്രിക് ബൾബുകൾ ഉണ്ടെങ്കിലും മൂടൽ മഞ്ഞുകാരണം ഒന്നും വ്യക്തമല്ല. കനത്ത നിശ്ശബ്ദതയ്ക്ക് വിരാമമിടുന്നത് ഒരു ജനറേറ്ററിന്റെ മൂളൽ മാത്രം. വെള്ളം കുടിച്ച്, അഞ്ച് മിനിറ്റോളം ചുരത്തിൽ വിശ്രമിച്ചശേഷം ഞങ്ങൾ സാവധാനത്തിൽ താഴോട്ട് ഇറങ്ങി.

ചെറിയൊരു നിരപ്പിലാണ് ക്ഷേത്രവും പരിസരവും സ്ഥിതിചെയ്യുന്നത്. കനത്തതോതിൽ മൂടൽ മഞ്ഞ് മറകെട്ടി നിന്നതിനാൽ ഒന്നും വ്യക്തമായി കാണുവാൻ വയ്യ. മൂടൽമഞ്ഞിനുപുറമെ മഞ്ഞുവീഴ്ചയും ആരംഭിച്ചുകഴിഞ്ഞിരുന്നതിനാൽ മരവിച്ചുപോകുന്ന തണുപ്പാണ് അനുഭവപ്പെട്ടത്. ക്ഷേത്ര നട അടച്ചുകഴിഞ്ഞിരുന്നതിനാൽ പുറത്തുനിന്ന് തൊഴുത് ഞങ്ങൾ സംതൃപ്തരായി. കനത്ത കമ്പിളികൊണ്ട് ആസകലം മൂടിപ്പുതച്ച് നടക്കുന്ന ചില നിഴൽ രൂപങ്ങളെ അങ്ങിങ്ങായി കണ്ടതൊഴിച്ചാൽ, തീർഥാടകർ ആരുംതന്നെ ക്ഷേത്രസന്നിധിയിൽ ഇല്ലായിരുന്നു. സംന്യാസിമാരാണ് ഇങ്ങനെ നടക്കുന്നതെന്ന് രാഹുൽ പറയുകയുണ്ടായി.

ക്ഷേത്രനിരപ്പിൽനിന്ന് ഇരുപതടിയോളം താഴെ സ്ഥിതിചെയ്യുന്ന മറ്റൊരു നിരപ്പിൽ സേവാസമിതിക്കാരുടെ ഓഫീസ് ഉണ്ട്. ഇവിടെ തീർഥാടകർക്ക് താമസസൗകര്യം ലഭിക്കുമെന്നു പറഞ്ഞ് രാഹുൽ ഞങ്ങളെ അങ്ങോട്ട് നയിച്ചു. ഓഫീസ് മുറിയിൽ ഉണ്ടായിരുന്ന രണ്ടു ജീവനക്കാർ ഞങ്ങളോരോരുത്തരുടേയും പേരും വിലാസവും എഴുതിയെടുത്ത്, ഒരു വിശാലമായ മുറി ഞങ്ങൾക്കായി തുറന്നുതന്നു. അമ്പതോളം പേർക്ക് താമസിക്കാനുള്ള സൗകര്യം ഇവിടെയുണ്ട്. ഇത്തരത്തിലുള്ള മൂന്ന് മുറികളാണ് തീർഥാടകർക്കുവേണ്ടി ഇവിടെയുള്ളത്. തീർഥാടകർ ധാരാളമുണ്ടെങ്കിൽ ഇതിന്റെ വരാന്തകളും ഉപയോഗപ്പെടുത്തും. ഒരാൾക്ക് അഞ്ച് കമ്പിളിവീതം ഓഫീസിൽനിന്ന് ഞങ്ങൾക്ക് തന്നു. ഒന്നിന് അഞ്ചുരൂപ വീതം വാടകയായി കൊടുക്കണം.

സമയം 9 മണി കഴിഞ്ഞിരുന്നതിനാൽ സേവാസമിതിയുടെ ഭക്ഷണശാലയി ലേക്ക് രാഹുൽ ഞങ്ങളെ കൊണ്ടുപോയി. വിശന്നു വലഞ്ഞതുകൊണ്ട് ഭക്ഷണം അത്യാവശ്യമായിരുന്നു. കനത്ത തണുപ്പുമൂലം എല്ലാവരും അവ ശരായിക്കഴിഞ്ഞിരുന്നു.

പച്ചരിച്ചോറും, പരിപ്പുകറിയും മാത്രമെ ഭക്ഷണമായി കിട്ടിയുള്ളുവെങ്കിലും ഇത്തരമൊരു സാഹചര്യത്തിൽ അത് അമൃതതുല്യമായിത്തോന്നി. ഭക്ഷണ ത്തിനുശേഷം കൈ കഴുകിയപ്പോൾ വിരലുകൾ മരവിച്ചുപോയി എന്നറിയു മ്പോൾ ചൂഢേശ്വറിലെ തണുപ്പിന്റെ കാഠിന്യത്തെക്കുറിച്ച് മനസ്സിലാക്കാവു ന്നതേയുള്ളൂ. മഞ്ഞുവീഴ്ച ഇതിനകം അതിശക്തമായിക്കഴിഞ്ഞിരുന്നു. ക്ഷേത്രമുറ്റത്തും പരിസരങ്ങളിലും മഞ്ഞ് അടിയ്ക്കടി കുമിഞ്ഞുകൂടിക്കൊ ണ്ടിരുന്നു.

ക്ഷീണാധിക്യംമൂലം എത്രയും വേഗത്തിൽ നിദ്രയ്ക്കായി തയ്യാറാകാ മെന്നു കരുതി മുറിയിലേക്കു തിരിച്ച ഞങ്ങളോട്, വരാന്തയിൽവച്ച് ഒരു ക്ഷേത്രജീവനക്കാരൻ മുഖ്യപൂജാരി ഓഫീസിൽ ഇരിയ്ക്കുണ്ടെന്നറിയിച്ചു. അദ്ദേഹത്തെ കണ്ടുവണങ്ങാൻവേണ്ടി ഞങ്ങൾ ഓഫീസിൽ ചെന്നു. 75 വയ സ്സിലധികം പ്രായം തോന്നിക്കുന്ന പണ്ഡിറ്റ് മെഹർസിങ്ങ് പർവതമുകളി ലുള്ള ചൂഢേശ്വർ മഹാദേവന്റെ പൂജാരിയാണ്. ഉച്ചകഴിഞ്ഞ് 2 മണിക്കുശേഷം ഇവിടേക്ക് ഇറങ്ങിവരും. അതിരാവിലെ മുകളിലേക്ക് കയറും. തീർഥാടകർ ധാരാളമുള്ള സമയമാണെങ്കിൽ മുകളിൽ തങ്ങും. ദക്ഷിണകൊടുത്ത് മട ങ്ങിപ്പോരാൻ തുനിഞ്ഞപ്പോൾ ഞങ്ങൾ ഏതുവഴിയിൽക്കൂടിയാണ് ക്ഷേത്ര സന്നിധിയിലെത്തിയതെന്ന് മെഹർസിങ്ങ് ചോദിച്ചു. ഭൂപീന്ദർ അത് വിശദ മായി പറഞ്ഞപ്പോൾ പണ്ഡിറ്റ്ജി കുറച്ചുസമയം കണ്ണടച്ച് ഇരുന്നു. വളരെ ദിവ്യമായ ഒരു പ്രദേശമാണ് ആ ഭാഗമെന്നും അമാനുഷികസാന്നിദ്ധ്യങ്ങൾ സന്ധ്യകഴിഞ്ഞാൽ അവിടെ ഉണ്ടാകാറുണ്ടെന്നും പറഞ്ഞശേഷം, കഴിഞ്ഞ ആഴ്ചയിൽ അവിടെ നടന്ന ഒരു സംഭവം അദ്ദേഹം വിശദീകരിച്ചു.

'–ഹരിദ്വാറിലെ 'ഗായത്രി പരിവാർ ശാന്തികുൻജ്' എന്ന ആശ്രമത്തിലെ ചെറിയൊരു സംഘം കഴിഞ്ഞ ആഴ്ച ഇവിടെ വന്നിരുന്നു. നഹാൻ ഡിസ്ട്രിക്ട് ഹെഡ്ക്വാർട്ടേഴ്സിലെ ഡി.സി. ആയ പ്രതാപ്ചൗഹാന്റെ ശുപാർശപ്രകാരമാണ് ഈ സംഘം ഇവിടെ എത്തിയത്. നൗഹ്റാദാർ ഗസ്റ്റ്ഹൗസിലാണ് ഇവർ താമസിച്ചത്. തദ്ദേശീയനായ ഒരു ഗൈഡിനെ കൂട്ടി ഈ സംഘം രണ്ടാം ദിവസം തിസ്സേരിയിൽ എത്തി. ഗൈഡുമായി ഉണ്ടായ അഭിപ്രായവ്യത്യാസംമൂലം അദ്ദേഹത്തെ അവർ ഒഴിവാക്കി. നിങ്ങൾക്കു വഴി തെറ്റിയ ആ ഭാഗത്ത് ഇവർക്കും വഴിതെറ്റി. രാത്രി ഒമ്പതരവരെ വിജനമായ ആ പ്രദേശത്ത് അലഞ്ഞുനടന്നു. മഴയും മഞ്ഞും ശക്തമായപ്പോൾ ഒരു പാറ യിടുക്കിൽ അഭയം തേടി. എല്ലാവരും തണുത്ത് മരവിക്കാൻ തുടങ്ങി. മര ണത്തെ മുഖാമുഖം കാണുകയായിരുന്നു എല്ലാവരും. അന്നേരം സംഘത്ത ലവനായ ഒരു ബ്രഹ്മചാരി, ഹരിദ്വാർ ആശ്രമത്തിലെ വർഷങ്ങൾക്കുമുമ്പ് സമാധിയായ തന്റെ ഗുരുവിനെ ധ്യാനിച്ച് ഇരുന്നു. കുറച്ചു കഴിഞ്ഞപ്പോൾ

ദൂരെനിന്ന് ഒരു പ്രകാശം കണ്ടു. വെളുത്ത കുതിരപ്പുറത്ത്, വെള്ളവസ്ത്രം ധരിച്ച് ഇരിക്കുന്ന ഒരു സംന്യാസിയായിരുന്നു അതെന്ന് അടുത്തുവന്നപ്പോൾ മനസ്സിലായി. കുതിരയുടെ കഴുത്തിൽ ഒരു റാന്തൽ വിളക്ക് തൂങ്ങിക്കിടന്നിരുന്നു. എല്ലാവർക്കും ലഘുഭക്ഷണവും വെള്ളവും സംന്യാസി കൊടുത്തു. എല്ലാവരും പെട്ടെന്ന് ഊർജ്ജസ്വലരായി. ഒരു മണിക്കൂർകൊണ്ട് സംന്യാസി ഈ സംഘത്തെ ചുരത്തിന്റെ മുകളിൽ എത്തിച്ചു. എല്ലാവരും തങ്ങളുടെ ക്യാമറകളിൽ സംന്യാസിയുടെ നിരവധി ചിത്രങ്ങൾ പകർത്തി. എല്ലാവരോടും യാത്ര പറഞ്ഞ് സംന്യാസി പെട്ടെന്ന് അപ്രത്യക്ഷനായി. ഇവിടെ വന്ന് ഈ ഓഫീസിലെ സാറ്റലൈറ്റ് ഫോൺ മുഖേന ഈ വിവരം പ്രതാപ് ചൗഹാൻ സാബിനെ ഇവർ അറിയിച്ചു. അന്നേരം ഞങ്ങൾ അഞ്ചാറുപേർ ഇവിടെയുണ്ടായിരുന്നു. ഈ സംഘം ഇവരുടെ ക്യാമറകളിൽ പകർത്തിയ സംന്യാസിയുടെ ചിത്രങ്ങൾ ഒന്നുപോലും പതിഞ്ഞുകിട്ടിയില്ല എന്നതാണ് എല്ലാവരെയും അമ്പരപ്പിച്ച സംഭവം! ഇതുപോലെയൊക്കെയുള്ള നിരവധി സംഭവങ്ങൾ അരങ്ങേറുന്ന ഒരു ദിവ്യഭൂമിയാണ് ഇത്. ഇപ്പോൾ ഉറങ്ങാൻ പോകുക. നാളെ രാവിലെ മുകളിൽവച്ച് വീണ്ടും കാണാം. ഓം നമഃശിവായ...'

മരപ്പലക ഉറപ്പിച്ച തറയിൽ കട്ടികൂടിയ ഒരിനം ചൗക്കാളം പരക്കെ വിരിച്ചിട്ടിട്ടുണ്ട്. അതിനു മീതെ രണ്ടു കമ്പിളി വിരിച്ച്, കിടക്കസഞ്ചിയിൽ കയറിക്കൂടി പിന്നെ മൂന്ന് കമ്പിളികൊണ്ട് മൂടിപ്പുതച്ചാണ് കിടന്നത്. അഞ്ചടുക്ക് കമ്പിളിവസ്ത്രങ്ങൾ ധരിച്ച്, തല മുഴുവനും മഫ്ളർകൊണ്ട് മൂടിക്കെട്ടിയാണ് കിടക്കസ്സഞ്ചിയിൽ പ്രവേശിച്ചത്. ഇത്രയൊക്കെ സന്നാഹങ്ങൾ ചെയ്തിട്ടും തണുപ്പ് അസഹ്യമായ വിധത്തിൽ ആയിരുന്നു. തണുപ്പിന് ആക്കം കൂട്ടാനെന്നപോലെ മഞ്ഞുവീഴ്ചയും കാറ്റും അതിശക്തമായി. തകരഷീറ്റ് മേഞ്ഞ മേൽക്കൂരയിൽ മഞ്ഞുകട്ടകൾ പതിക്കുമ്പോൾ ഉണ്ടാകുന്ന ശബ്ദം മനസ്സിൽ പലപ്പോഴും ഭീതിയുളവാക്കി. ക്ഷീണംകൊണ്ട് കണ്ണുകൾ താനേ അടയുന്നുണ്ടായിരുന്നുവെങ്കിലും അലറിവിളിക്കുന്ന കാറ്റിന്റെയും ആലിപ്പഴവർഷ (Hail Storm)ന്റെയും ശബ്ദകോലാഹലങ്ങൾ ഉറക്കത്തിന് വിഘ്നം ഉണ്ടാക്കി. വെള്ളക്കുതിരയുടേയും വെളുത്ത വസ്ത്രധാരിയായ സംന്യാസിയുടേയും മിഴിവാർന്ന രൂപങ്ങൾ മനസ്സിൽ മിന്നിമറിഞ്ഞുകൊണ്ടിരുന്നതിന്റെയിടയിൽ, എപ്പോഴോ ഗാഢനിദ്രയിൽ ലയിച്ചുപോയി.

## IV

അഞ്ചര മണിക്ക് ഉണരണമെന്നായിരുന്നു കഴിഞ്ഞ രാത്രിയിലെ തീരുമാനം. അഞ്ചുമണി കഴിഞ്ഞപ്പോൾ ഞാൻ ഉണർന്നു. പുറത്ത് ശബ്ദകോലാഹലങ്ങൾ ഒന്നും ഇല്ല. ജനലിന്റെ ചില്ലിൽ നല്ല പ്രകാശം കണ്ടപ്പോൾ എഴുന്നേറ്റ് പുറത്തേക്ക് ചെന്നുനോക്കി. നേരിയ മൂടൽമഞ്ഞുണ്ടെങ്കിലും നല്ല തിളക്കമുള്ള സൂര്യകിരണങ്ങളാണ് പുറത്തുവന്നുകൊണ്ടിരുന്നത്. ശുഭദിനമാണെന്ന് മനസ്സിൽ തോന്നി. കൂട്ടുകാരെ വിളിച്ചുണർത്തിയശേഷം പെട്ടെന്ന് തയ്യാറാകാൻ പറഞ്ഞ് ഞാനും രാഹുലും ഭക്ഷണശാലയിലേക്ക് ചെന്നു.

ചൂടുള്ള കട്ടൻചായ ഒരുപാത്രം അകത്തുചെന്നപ്പോൾ തണുപ്പിന് ശമനം തോന്നി.

6 മണി കഴിഞ്ഞപ്പോൾ ക്ഷേത്രദർശനത്തിന്നായി ഞങ്ങൾ ക്ഷേത്രമുറ്റത്ത് എത്തി. ഒന്നാ അടിയോളം കനത്തിൽ മഞ്ഞ് വീണുകിടക്കുന്നതുകൊണ്ട് നഗ്നപാദനായി നടക്കാൻ ബുദ്ധിമുട്ട് തോന്നി. തീർത്ഥാടകരായി പത്തുപേരെ മാത്രമെ സന്നിധാനത്തിൽ കണ്ടതുള്ളൂ. വലിയ പാറയുടെ കീഴെ ധ്യാന ത്തിലിരിക്കുന്ന ചില സംന്യാസിമാരേയും കാണുകയുണ്ടായി. ക്ഷേത്രം അടു ത്തകാലത്ത് നവീകരിച്ച് പുതുക്കിപ്പണിതിട്ടുണ്ട്. ക്ഷേത്രത്തിലേക്ക് പ്രവേ ശിക്കുന്നതിനുമുമ്പ്, ഇടതുഭാഗത്തുള്ള ഗുഹാദ്വാരത്തിനു വെളിയിൽ ഒരു പൂജാരി ഇരിക്കുന്നുണ്ട്. ഗുഹയിൽ സ്ഫടികസമാനമായ ശുദ്ധജലം കെട്ടി ക്കിടക്കുന്നതു കണ്ടപ്പോൾ കൊതിതോന്നി. മാനസസരസ്സിൽനിന്ന് ഉറവയായി ഇവിടെ എത്തിച്ചേരുന്നതാണ് ഈ പരിശുദ്ധ ജലമെന്ന് പൂജാരി പറഞ്ഞു. ഘടോൽക്കചൻ പുനർജന്മമെടുത്ത്, ശിവപാർവതിമാരെ തപസ്സനുഷ്ഠിച്ച സ്ഥലത്താണ് ഇപ്പോൾ ക്ഷേത്രം സ്ഥിതിചെയ്യുന്നത്. ഘടോൽക്കചന്റെ മുന്നിൽ പ്രത്യക്ഷപ്പെട്ട പാർവതീ-പരമേശ്വരന്മാർ, മാനസസരസ്സിലെ പരി ശുദ്ധജലത്തെ ഇവിടേക്ക് ആവാഹിച്ചുവരുത്തി എന്നാണ് സങ്കൽപ്പം. ഒരാൾക്ക് ഏകദേശം അരലിറ്റർ ജലം പൂജാരി മുക്കിയെടുത്തു തരും. അതുകൊണ്ട് ദേഹശുദ്ധി വരുത്തുകയും ബാക്കിയുള്ളത് കുടിയ്ക്കുകയും ചെയ്യാം. എത്ര തിരക്കുണ്ടെങ്കിലും ഈ ആചാരം നിർബന്ധമാണ്. പൂജാരിയോട് ഒരു പാത്രം ജലംകൂടി ഞാൻ ചോദിച്ചപ്പോൾ അദ്ദേഹം ചോദ്യരൂപേണ ഒന്നുനോക്കി. പിന്നെ, സൗമ്യഭാവത്തോടെ ജലം തരികയും ചെയ്തു. ആ പരിശുദ്ധ ജല ത്തിന്റെ സ്വാദ് ഇന്നും എന്റെ നാവിൽ തങ്ങിനിൽക്കുന്നുണ്ട്!

മൂലക്ഷേത്രം വളരെ ചെറിയതാണ്. അത് അതേപോലെ നിലനിർത്തി ക്കൊണ്ടാണ്, പുറത്ത് പുതിയ നിർമാണങ്ങൾ ചെയ്തിട്ടുള്ളത്. ഘടോൽക്ക ചൻ പൂജിച്ച അതേ മൂലവിഗ്രഹമാണ് ഇന്നും ഇവിടെ പൂജിക്കുന്നതെന്ന് ഇവിടത്തെ പൂജാരിമാർ പറഞ്ഞു. അനിർവചനീയമായ അനുകൂല ഊർജ്ജം (Positive Energy) ശ്രീകോവിലിന്നുള്ളിലും പുറത്തും പ്രസരിക്കുന്നുണ്ടെന്ന് എനിക്ക് ക്ഷണത്തിൽ ബോധ്യമായി. പഞ്ചകൈലാസങ്ങളും സന്ദർശിച്ച ഒരു വ്യക്തിയാണ് ഞാനെന്ന് രൂപ്സിങ്ങ് പൂജാരിമാരെ അറിയിച്ചപ്പോൾ, അവർ എഴുന്നേറ്റുനിന്ന് എന്നെ വണങ്ങി. വിഗ്രഹത്തിന്റെ അടുത്തായി ഇരുന്ന് ധ്യാനിച്ചുകൊള്ളാനും അവർ അനുവദിച്ചു. പാർവതീ-പരമേശ്വരന്മാരെ 'ശിർഗുൾ ദേവത' എന്ന പേരിലാണ് ഇവിടെ ആരാധിക്കുന്നത്. ഘടോൽക്ക ചന്റെ മുന്നിൽ പ്രത്യക്ഷപ്പെട്ടപ്പോൾ ഒന്നിച്ച്, ഒട്ടിച്ചേർന്നപോലെയാണ് പ്രത്യ ക്ഷപ്പെട്ടതത്രെ. കുറച്ചുസമയം ധ്യാനത്തിലിരുന്ന് ഇന്ദ്രിയാനുഭൂതി കൈവരി ച്ചശേഷം എഴുന്നേറ്റപ്പോൾ തീർത്ഥവും പ്രസാദവും തന്ന് പൂജാരി എന്നെ അനുഗ്രഹിച്ചു. ദക്ഷിണകൊടുത്ത് പൂജാരിയെ നമസ്കരിച്ചശേഷം ഞങ്ങൾ പുറത്ത് കടന്നു.

ക്ഷേത്രം അടയ്ക്കുന്ന ദിവസമായതിനാൽ അന്നത്തെ ചടങ്ങുകളെക്കു

റിച്ച് ഞാൻ മുഖ്യപൂജാരിയോട് ചോദിച്ചറിഞ്ഞു. ഉച്ചപ്പൂജ നേരത്തെ കഴിച്ച് ഒൻപതു മണി കഴിഞ്ഞാൽ നട അടയ്ക്കും. നട അടയ്ക്കുന്നതിനുമുമ്പ് ചില പ്രത്യേകചടങ്ങുകളും പൂജാക്രമങ്ങളുമുണ്ട്. ഈ സമയത്ത് ദർശനം ഇല്ല. ജന്മാഷ്ടമി സമയത്തു മുതൽ ഇവിടെ നിലനിന്നിരുന്ന 'ശിർഗുൾ ദേവതാ' ചൈതന്യം നട അടയ്ക്കുന്നതോടെ അപ്രത്യക്ഷമാകും. ഈ ദിവസം ദർശനം ലഭിക്കുന്ന തീർഥാടകർക്ക് ഈ സീസണിലെ മുഴുവൻ ചൈതന്യവും ലഭിക്കുമെന്നാണ് പറയുന്നത്. നട അടച്ചുകഴിഞ്ഞ് ക്ഷേത്രവും പരിസരങ്ങളും ശുദ്ധീകരണപൂജ കഴിച്ച് പവിത്രമാക്കി 10 മണിയോടുകൂടി എല്ലാവരും ചൂഡേശ്വർ സന്നിധിയിലേക്ക് കയറും. അവിടെയും പ്രത്യേക പൂജകൾ ഉണ്ട്. ശ്രീകൃഷ്ണഭഗവാൻ പ്രതിഷ്ഠിച്ച ഉത്തമ ശ്രീചക്രം മാനസസരസ്സിലെ പരിശുദ്ധജലംകൊണ്ട് കഴുകി ശുദ്ധമാക്കിയശേഷം പ്രധാന പൂജ അർപ്പിക്കും. പിന്നെ, ചൂഡേശ്വർ മഹാദേവനും വിശേഷപൂജ നടത്തും. ഈ തീർഥാടന സീസൺ ഇതോടെ അവസാനിക്കുന്നു. എല്ലാവരും സ്ഥലംവിട്ടുകഴിഞ്ഞാൽ മലവർഗക്കാർ ചൂഡേശ്വറിന്റെ തൊട്ടുതാഴെ എത്തിച്ചേരും. ഏറ്റവും മുകളിലുള്ള പ്രതിഷ്ഠാഭാഗത്തേക്ക് ഇവർ കയറില്ല. ഘടോൽക്കചന് പൂജ ചെയ്യാനാണ് ഇവർ എത്തുന്നത്. മൃഗബലിയടക്കമുള്ള പൂജകളാണ് ഇവർ നടത്തുന്നത് എന്നാണ് പറയുന്നത്. ഇതിനു സാക്ഷ്യംവഹിക്കാൻ മറ്റാരും ഇല്ലാത്തതിനാൽ ആധികാരികമായിട്ട് ഒന്നും പറയാൻവയ്യ.

ഏഴര മണിവരെ ഞങ്ങൾ സന്നിധാനത്തിൽ തങ്ങി. ക്ഷേത്രനിരപ്പിനു താഴെയുള്ള ഒരു ഗല്ലിയിൽ ഏതാനും കച്ചവടസ്ഥാപനങ്ങൾ ഉണ്ട്. മലവർഗക്കാരാണ് കടകൾ നടത്തുന്നത്. രാഹുലിന് ഇവിടെയൊക്കെ പരിചയമുണ്ടായിരുന്നതിനാൽ, ഒരു തട്ടുകടയിൽനിന്ന് പ്രാതലും ഉച്ചഭക്ഷണവും പൊതിഞ്ഞുവാങ്ങി. റോട്ടിയും, പച്ചക്കറികളും കിഴങ്ങുംകൂട്ടിക്കലർത്തിയ സബ്ജിയുമാണ് വാങ്ങിച്ചത്. ഓരോ കട്ടൻചായ വീണ്ടും കുടിച്ച് ഞങ്ങൾ ചൂഡേശ്വറിലേക്കുള്ള കയറ്റത്തിനു തയ്യാറായി. സേവാസമിതിക്കാരോട് യാത്ര പറയാൻ ചെന്നപ്പോൾ അവരുടെ പൊതുഫണ്ടിലേക്ക് ഒരു തുക സംഭാവനയായി ഞാൻ നൽകി. എല്ലാവർക്കും സന്തോഷമായി. കേരളത്തിൽനിന്നുള്ള ഒരു തീർഥാടകൻ, തങ്ങളുടെ അറിവിൽ ഇവിടെ വന്നതായി ഓർക്കുന്നില്ലെന്ന് അവർ പറഞ്ഞു. മുകളിലോട്ടുള്ള യാത്ര ശുഭകരമായിത്തീരട്ടെ എന്ന് അവർ ആശംസിച്ചു. എല്ലാവരോടും നന്ദി പറഞ്ഞ്, യാത്ര ശുഭമായി കലാശിക്കാൻ അനുഗ്രഹിക്കണമെന്ന് അപേക്ഷിച്ച് ഞങ്ങൾ സന്നിധാനത്തോട് വിടപറഞ്ഞു.

ക്ഷേത്രത്തിന്റെ വലതുഭാഗത്തുകൂടി കുത്തനെ മേൽപ്പോട്ട് കയറി, പിന്നെ വീണ്ടും വലത്തോട്ട് നടന്നപ്പോൾ ഒരു ചെറിയ നിരപ്പിൽ എത്തി. ഇവിടെ നിന്നാൽ ചൂഡേശ്വർപർവതം കാണാം. ശിവാലിക് പർവതനിരയിലെ ഏറ്റവും ഉയരംകൂടിയ പർവതമാണ് ചൂഡേശ്വർ. അതിവിസ്തൃതമായ മഞ്ഞുഭൂമിയിൽ വ്യാപിച്ചുകിടക്കുന്ന പർവതത്തിന്റെ അടിഭാഗം ക്രമേണ ഉയർന്നുയർന്ന് ഒരു വമ്പൻ കൊടുമുടിയായിത്തീരുകയാണ്. കൊടുമുടിയുടെ ഏറ്റവും ഉച്ചിയിൽ ചൂഡേശ്വർനാഥന്റെ വിഗ്രഹം കൊച്ചുരൂപത്തിൽ കാണാം. പർവതത്തിന്റെ

മിക്കഭാഗങ്ങളും കനത്ത മഞ്ഞാൽ മൂടിക്കിടക്കുകയാണ്. പർവതത്തിന്റെ അടിഭാഗത്ത് തൊട്ടുവന്ദിച്ച്, അനുഗ്രഹം തേടി, ഞങ്ങൾ യാത്ര ആരംഭിച്ചു.

ചൂഡേശ്വർപർവതത്തെ നോക്കി നിന്നപ്പോൾ ഭയന്നുപോയെങ്കിലും തികഞ്ഞ നിശ്ചയദാർഢ്യത്തോടെ നടന്നു. മഴക്കാലത്ത് വെള്ളം കുത്തിയൊലിച്ചുവന്ന ചാലുകൾക്ക് നല്ല താഴ്ചയുണ്ട്. അടിയിൽ മഞ്ഞും അതിനു മുകളിൽ ജലവും കെട്ടിക്കിടക്കുന്നതിനാൽ, ഇതിൽ വീണുപോയാൽ ഗുരുതരമായ പ്രശ്നങ്ങൾ ഉണ്ടായേക്കാം. മുകളിലോട്ട് കയറുന്തോറും ഗർത്തങ്ങളുടെ ആഴം പത്തടിയോളമുണ്ടെന്ന് മനസ്സിലായി. കയറുന്ന വഴിയിൽ മുഴുവനും പാറപോലെ ഉറച്ച ഹിമാനികളായതിനാൽ തെന്നിവീഴാൻ സാധ്യതയുണ്ട്. മഞ്ഞുകാലം ആരംഭിച്ചുകഴിഞ്ഞതേയുള്ളുവെങ്കിലും ഹിമാനികൾ ഭൂമിയ്ക്കടിയിൽനിന്ന് പുറത്തുവന്നുകഴിഞ്ഞിരുന്നു. ഹിമാനികളെ കുറുകെ കടന്നും ചില സ്ഥലങ്ങളിൽ ഗർത്തങ്ങൾ ചാടിക്കടന്നും വളരെ സൂക്ഷ്മതയോടെ ഞങ്ങൾ കയറ്റങ്ങൾ കയറി. മുകളിലോട്ട് കയറുന്തോറും തണുപ്പ് വല്ലാതെ വർധിച്ചുവന്നു. മുകളിൽനിന്നുള്ള കൊച്ചുകൊച്ചു പ്രവാഹങ്ങളിലെ തെളിനീർ കുടിച്ചും ബിസ്കറ്റ് കഴിച്ചും ക്ഷീണമകറ്റിക്കൊണ്ടാണ് ഞങ്ങൾ സഞ്ചരിച്ചത്. യാത്ര തുടങ്ങിയിട്ട് ഒരു മണിക്കൂറിലേറെ കഴിഞ്ഞെങ്കിലും പകുതിദൂരംമാത്രമെ ഞങ്ങൾക്ക് പിന്നിടാൻ കഴിഞ്ഞുള്ളൂ. വിശപ്പും ക്ഷീണവും ഒന്നിച്ചപ്പോൾ പ്രാതൽ കഴിക്കാനായി യാത്ര നിർത്തി.

ഊർജസംഭരണം ലക്ഷ്യമാക്കിയുള്ള ചില ലഘുയോഗമുറകൾ പത്തുമിനിറ്റോളം സമയം ഞങ്ങൾ ഒന്നിച്ച് ചെയ്തു. ഉദിച്ചുയർന്ന സൂര്യന്റെ കിരണങ്ങൾക്ക് ശക്തിയേറുന്നതിനുമുമ്പ് വേണം ഈ അഭ്യാസംചെയ്യാൻ. സൂര്യനെ വ്യക്തമായി കാണുവാൻ കഴിയുകയുംവേണം. ഹിമാലയത്തിലെ ദുർഘടമായ യാത്രകളിൽ, രാവിലെ, പലപ്പോഴും ഇത് സാധ്യമാകാറില്ല. കടുത്തകാലാവസ്ഥയിൽ സൂര്യനെ കാണാൻ സാധിക്കാത്തതുകൊണ്ടാണ് ഇങ്ങനെ സംഭവിക്കുന്നത്. ഈ യോഗമുറ കഴിഞ്ഞാൽ കുറച്ചുസമയം മലർന്നുകിടന്നു വിശ്രമിക്കുകയുംവേണം. വിശ്രമിച്ചശേഷം ഓരോ ലിറ്റർ വീതം ശുദ്ധജലം കുടിച്ച് ഞങ്ങൾ പ്രാതൽ കഴിച്ചു.

തുടർന്നുള്ള യാത്രയിൽ, കുത്തനെയുള്ള കയറ്റങ്ങളായിരുന്നുവെങ്കിലും പരസ്പരം സഹായിച്ച് മുന്നോട്ട് കയറി. അഗാധമായ ഗർത്തങ്ങളും അതിന്റെ ഓരത്തുകൂടിയുള്ള വീതി കുറഞ്ഞ ഒറ്റയടിപ്പാതയും പിന്നിടുമ്പോൾ സദാസമയവും പഞ്ചാക്ഷരി ഉരുവിട്ടുകൊണ്ടിരുന്നു. സ്വന്തം ശാരീരികക്ഷമതയിൽ അഹങ്കരിക്കാതെ, എല്ലാം 'അവിടത്തേക്ക്' സമർപ്പിച്ച് യാത്രചെയ്താൽ മാത്രമെ ദുരന്തങ്ങൾ ഒന്നും സംഭവിക്കാതെ ലക്ഷ്യത്തിൽ എത്താൻ സാധിക്കുകയുള്ളൂ. മുകളിലോട്ട് അടുക്കുന്തോറും കയറ്റം അതികഠിനമായിക്കഴിഞ്ഞതിനാൽ വീണ്ടും വീണ്ടും വിശ്രമിക്കേണ്ടിവന്നു. ഇവിടെനിന്ന് മുകളിലോട്ട് നോക്കിയപ്പോൾ കൊടുമുടിയുടെ കുത്തനെയുള്ള എടുപ്പിനു താഴെയാണ് ഞങ്ങൾ എത്തിച്ചേർന്നതെന്ന് ബോധ്യമായി. അഞ്ചുമുതൽ പത്തുവരെ അടി ഉയരമുള്ള പാറക്കൂട്ടങ്ങളാണ് ഈ ഭാഗത്ത് മുഴുവനും. മുക

ളിൽവീണ മഞ്ഞെല്ലാം ഉരുകിക്കഴിഞ്ഞതിനാൽ പാറക്കെട്ടുകൾ മിക്കവാറും നഗ്നമാണ്. ഇതെങ്ങനെ മറികടക്കും എന്നു ചിന്തിച്ചു നിൽക്കുമ്പോൾ രാഹുലും സൻജയും, പരസ്പരം കൈകോർത്തു പിടിച്ച്, മുകളിലോട്ട് അള്ളിപ്പിടിച്ച് കയറി. ഇരുന്ന് നിരങ്ങിയും പാറക്കെട്ടുകളെ വട്ടംപിടിച്ചും ഏകദേശം അമ്പത് അടിയോളം മുകളിലേക്ക് ഇവർ എത്തിച്ചേർന്നു. ഒരു പിടി വിട്ടാൽ, ഒരു ചുവട് പിഴച്ചാൽ, അത്യഗാധമായതാഴ്‌വരയിൽ ഉരുണ്ട് ചെന്നെത്തും എന്ന യാഥാർഥ്യം ഒരു ഞെട്ടലോടെ ഞാൻ ഓർത്തു. നിലത്ത് കമിഴ്ന്നു കിടന്ന് മഞ്ഞിൽക്കൂടി അരിച്ചരിച്ച് മുന്നോട്ട് നീങ്ങിയാൽമാത്രമെ ഈ ഘട്ടം തരണം ചെയ്യാൻ സാധിക്കുകയുള്ളൂ എന്നു ഞാൻ അഭിപ്രായപ്പെട്ടപ്പോൾ മറ്റുള്ളവർ സമ്മതിച്ചു. പക്ഷെ, ഞങ്ങളെ ഇത്തരത്തിൽ മുന്നോട്ട് നയിക്കണമെങ്കിൽ പരിചയസമ്പന്നരായ രാഹുലും സൻജയും താഴേയ്ക്ക് ഇറങ്ങിവരണം. ചെറുപ്പക്കാരായ ഇവരുടെ മെയ്‌വഴക്കം ഞങ്ങൾക്കില്ല എന്നുറപ്പാണ്. അങ്ങനെയാണെങ്കിൽ രാഹുലും സൻജയും താഴോട്ട് നിരങ്ങിയിറങ്ങി വരാമെന്നും അറിയിച്ചു. ഇവർ നിരങ്ങിയിറങ്ങി ഞങ്ങൾ നിൽക്കുന്നിടത്ത് എത്തുമ്പോൾ തടുത്തു നിർത്തിക്കൊള്ളാമെന്ന ഉറപ്പിൽ അവർ താഴേക്ക് ഊർന്നിറങ്ങി. പാറക്കെട്ടുകളിൽ അള്ളിപ്പിടിച്ചും മഞ്ഞുപാളികളിന്മേൽ മുറുകെപ്പിടിച്ചും സുഹൃത്തുക്കൾ, ഒരു ചീങ്കണ്ണി ഇഴയുന്നതുപോലെ, മുന്നോട്ട് ഇഴഞ്ഞുകയറിയപ്പോൾ പിന്നാലെ ഇഴയുന്ന ഞങ്ങൾ ഓരോരുത്തരും തങ്ങളുടെ മുമ്പിലുള്ളവരുടെ കാലിൽ ബലമായി പിടിച്ച് ഇഴഞ്ഞുകയറി. ലഗ്ഗേജ് ബാഗുകൾ പുറത്തുവച്ചുകെട്ടി, അതീവ ജാഗ്രതയോടെ മുകളിലെ ചെറിയ നിരപ്പിൽ എത്തിച്ചേർന്നപ്പോൾ എല്ലാവരും ക്ഷീണിച്ച് അവശരായിക്കഴിഞ്ഞിരുന്നു.

ഒരു പാറയുടെ നിരപ്പിലാണ് ഞങ്ങളെല്ലാവരും ഒതുങ്ങിക്കൂടി മലർന്നു കിടന്നത്. കടുത്ത തണുപ്പിലും ഞങ്ങൾ വിയർത്തുകുളിച്ചപോലെയായി. ഗ്ലൂക്കോസ് കലർത്തിയ വെള്ളം ധാരാളം കുടിച്ച് കുറച്ചുനേരം വിശ്രമിച്ചപ്പോൾ ആശ്വാസംതോന്നി. ബിസ്കറ്റും ഉണക്കപ്പഴങ്ങളും പങ്കുവച്ചു കഴിച്ചശേഷം ഞങ്ങൾ യാത്രയ്ക്ക് തയ്യാറായി. കൊടുമുടിയുടെ മുകളിലെത്താൻ അമ്പത്മീറ്ററോളം ദൂരം മാത്രമെ ഇനിയും ബാക്കിയുള്ളുവെങ്കിലും അതും വളരെ സങ്കീർണമാണെന്ന് തോന്നി. പാറക്കെട്ടുകളുടെ ഇടയിലുള്ള വിള്ളലുകൾക്കിടയിൽക്കൂടി നുഴഞ്ഞുകയറിയും, ഉയരക്കുറവുള്ള പാറകളുടെ അടിയിൽക്കൂടി ഇരുന്ന് നിരങ്ങി നീങ്ങിയും, അവസാനഘട്ടം ഇഴഞ്ഞുനീങ്ങിയും ഞങ്ങൾ ശൃംഗത്തിന്റെ തൊട്ടുതാഴെ എത്തിയപ്പോൾ സമയം കൃത്യം പത്തു മണി.

ചൂഡേശ്വർമഹാദേവന്റെ ഇരുപത് അടിയോളം ഉയരമുള്ള പ്രതിമയാണ് ശൃംഗത്തിന്റെ ഉച്ചിയിൽ. 15 വർഷത്തിലധികമായിട്ടില്ല ഈ വിഗ്രഹരൂപം പ്രതിഷ്ഠിച്ചിട്ട്. തങ്ങളുടെ ഇഷ്ടദേവന്റെ ബൃഹത്തായ രൂപം ശിവാലിക് പർവതനിരയുടെ ഏറ്റവും ഉന്നതമായ ഈ ശൃംഗത്തിൽ സ്ഥാപിക്കാൻ മുൻകയ്യെടുത്ത് പ്രവർത്തിച്ചത് സമീപപ്രദേശങ്ങളിലെ ഗ്രാമീണരാണ്. ശ്രീകൃഷ്ണഭഗവാൻ പ്രതിഷ്ഠിച്ച ശിവലിംഗത്തിന് തൊട്ടടുത്താണ് ഈ വലിയ വിഗ്രഹ

രൂപം സ്ഥാപിച്ചിട്ടുള്ളത്. ചൂഡേശ്വർമഹാദേവനെ വണങ്ങി, പഞ്ചാക്ഷരി ഉരുവിട്ടുകൊണ്ട്, കുറച്ചുനേരം താഴെ നിന്നു. ഷൂസുകൾ താഴെ ഊരിവച്ച്, നീരുറവയിലെ ജലംകൊണ്ട് ദേഹശുദ്ധിവരുത്തിയശേഷം ഞങ്ങളെല്ലാവരും മുകളിലേക്ക് കയറി.

മുപ്പത് ചതുരശ്ര അടിമാത്രം വിസ്തീർണമുള്ള ചതുരാകൃതിയിലുള്ള ഒരു പാറപ്പുറമാണ് ഈ സ്ഥലം. ഇതിന്റെ മൂന്നു ഭാഗവും പാറക്കെട്ടുകൾ നിറഞ്ഞ അഗാധമായ താഴ്വരകളാണ്. ഒരു ഭാഗം ഞങ്ങൾ കയറിവന്ന മാർഗവും. മുകളിൽ എത്തിയ ഉടനെത്തന്നെ പണ്ഡിറ്റ് മെഹർസിങ്ങ് കൈകൂപ്പി സുസ്മേരവദനനായി ഞങ്ങളെ സ്വീകരിച്ചു. തലേ ദിവസം താഴെവച്ച് പരിചയപ്പെട്ടിരുന്നതിനാൽ കാര്യങ്ങളൊക്കെ എളുപ്പമായി. തന്റെ ഇരിപ്പിടമായ ഗുഹ കാണിച്ചുതന്നശേഷം അദ്ദേഹം അതിന്നുള്ളിലേക്ക് നിരങ്ങിക്കയറി. ശ്രീകൃഷ്ണഭഗവാൻ ഇവിടെ വരുന്നതിന് മുമ്പ് ശിവപാർവതിമാരുടെ മൂലപ്രതിഷ്ഠ ഈ ഗുഹയിൽ ഉണ്ടായിരുന്നു. ഘടോൽക്കചന്റെ തല അമ്പുകൊണ്ട് എയ്തെയ്ത് സ്ഥാപിച്ചത് ഗുഹയ്ക്ക് സമാന്തരമായി, ഗുഹയ്ക്ക് പുറത്താണ്. മഹാഭാരത യുദ്ധം കഴിഞ്ഞ് ഭഗവാൻ ഇവിടെവന്ന് മുളങ്കമ്പ് വലിച്ചൂരിയെടുത്തപ്പോൾ ആ ദ്വാരത്തിൽക്കൂടി ഭീമപുത്രന്റെ തല താഴെയുള്ള ലോകങ്ങളിലേക്ക് വീണു. അത്യുത്തമമായ ഒരു ശിലാശ്രീചക്രംകൊണ്ട് ഭഗവാൻ ഈ ദ്വാരം അടച്ചശേഷം അതിനു മുകളിൽ ഉത്തമമായ ഒരു ശിവലിംഗം പ്രതിഷ്ഠിച്ചു. ഗുഹയിൽ ഇരുന്നാൽ ഈ ദ്വാരം, അനന്തമായി, കീഴോട്ടുപോകുന്നത് കാണാമെന്ന് പണ്ഡിറ്റ്ജി പറഞ്ഞു. ഗുഹയിൽ മറ്റാർക്കും പ്രവേശനമില്ലാത്തതിനാൽ ആ ദ്വാരത്തിന്റെ സ്ഥാനം വെളിയിൽ ഇരുന്ന് ഗുഹയുടെ അറ്റത്തേക്ക് നോക്കി സൂക്ഷ്മമായി വീക്ഷിക്കാൻ പണ്ഡിറ്റ്ജി എന്നെ മാത്രം അനുവദിച്ചു. ചെറിയൊരു പുഷ്പഹാരം വട്ടത്തിൽ വച്ചിരിക്കുന്നതു മാത്രമെ കാണുവാൻ സാധിച്ചുള്ളൂ.

ഗുഹയ്ക്കുള്ളിൽ തൊഴുതു കഴിഞ്ഞപ്പോൾ പണ്ഡിറ്റ്ജി തീർഥവും പ്രസാദവും തന്നു. അദ്ദേഹത്തിന്റെ കൂടെ ശ്രീചക്രത്തിന്നടുത്തേക്ക് നടക്കുമ്പോൾ ഈ കൊച്ചുപ്രദേശമൊട്ടാകെ അഭൂതപൂർവമായ ഊർജപ്രവാഹംകൊണ്ട് സമ്പന്നമാണെന്ന് ബോധ്യപ്പെട്ടു. എല്ലാ ഇന്ദ്രിയങ്ങളിലും അനർഗളമായ ഊർജ്ജപ്രവാഹം... അതീന്ദ്രിയമായ ഒരവസ്ഥ. ശ്രീചക്രത്തിനും ശിവലിംഗത്തിനും വെവ്വേറെ പൂജകൾ ചെയ്യാറുണ്ടെന്ന് പൂജാരി പറഞ്ഞു. ജന്മാഷ്ടമി സമയത്ത് ശ്രീചക്രം തൊട്ടുവന്ദിക്കാനെത്തുന്നവരുടെ തിരക്ക്, ചില ദിവസങ്ങളിൽ, വളരെ കൂടുതലാകാറുണ്ടെന്ന് അദ്ദേഹം തുടർന്നറിയിച്ചു. ശ്രീചക്രം തൊട്ടുവന്ദിച്ച്, ദിവ്യമായ ആ ശിലയിൽ ശിരസ്സ് അമർത്തിവച്ച് കുറച്ചധികം സമയം ഞാൻ കുമ്പിട്ടുനിന്നു. പിന്നെ, എന്റെ വലതു കൈപ്പത്തിയിലെ ബിന്ദുത്രികോണം ശ്രീചക്രത്തിൽ അമർത്തിവച്ച് ധ്യാനിച്ചുനിന്നു. ശ്രീവിദ്യോപാസനയുടെ മൂർധന്യത്തിൽ സംഭവിക്കാറുള്ളതുപോലെ എന്റെ കണ്ണുകൾ രക്തവർണമായപ്പോൾ പണ്ഡിറ്റ്ജിക്കും കൂട്ടുകാർക്കും അത്ഭുതം...

ഇന്ദ്രിയങ്ങളെ സാധാരണനിലയിലേക്ക് ആക്കിത്തീർക്കുന്നതുവരെ ഞാൻ

കുറച്ചുസമയംകൂടി നിലത്ത് ധ്യാനത്തിൽ ഇരുന്നു. താഴെനിന്നുള്ള സംഘം മുകളിലേക്ക് എത്തിക്കൊണ്ടിരിക്കുകയാണെന്ന് എന്ന് കൂട്ടുകാർ സൂചിപ്പിച്ചപ്പോൾ മടക്കയാത്രക്ക് തയ്യാറാകാനായി ഞാൻ എഴുന്നേറ്റു. പണ്ഡിറ്റ് മെഹർസിങ്ങിന് ദക്ഷിണ കൊടുത്ത്, നമസ്കരിച്ച് പ്രീതിപ്പെടുത്തിയശേഷം, തിരിച്ച് ഇറങ്ങാൻ ഭാവിക്കുമ്പോൾ, നമ്രശിരസ്സോടെ ഞാൻ അദ്ദേഹത്തോട് ചോദിച്ചു–

'–സീസൺ സമയത്ത് അങ്ങ്, ദിവസവും താഴേയ്ക്ക് ഇറങ്ങുന്നു. പിറ്റെ ദിവസം പുലർച്ചയ്ക്ക് ഈ ദുഷ്കരമായ കയറ്റം കയറി ഇവിടെയെത്തുന്നു. ഇതെങ്ങനെ സധിക്കുന്നു?'

'–കഴിഞ്ഞ 30 വർഷമായി, മഴയായാലും മഞ്ഞായാലും അലറിവിളിക്കുന്ന മഞ്ഞുകാറ്റായാലും ഞാൻ ഇവിടെ എത്തുന്നു. അഥവാ ഈ ശക്തി എന്നെ ഇവിടെ എത്തിക്കുന്നു. ഈ 78–ാം വയസ്സിലും മുടങ്ങാതെ ഇത് സംഭവിച്ചു കൊണ്ടിരിക്കുന്നു. കയറ്റങ്ങൾ കയറുന്നതൊന്നും ഞാൻ അറിയാറില്ല. പല അനുഭവങ്ങളും ഉണ്ടായിട്ടുണ്ട്. ഇനി, വേഗം മടങ്ങിക്കോളൂ. ചൂഡേശ്വർനാഥന്റെയും ഭഗവാൻ ശ്രീകൃഷ്ണന്റെയും അനുഗ്രഹങ്ങൾ അങ്ങേക്ക് എന്നും എപ്പോഴും ഉണ്ടാകും. ഓം...ശാന്തി...'

കയറിവന്ന വഴിയിൽക്കൂടിയല്ല മടക്കയാത്ര. ചൂഡേശ്വർനാഥനെയും ശ്രീചക്രത്തെയും സാഷ്ടാംഗം നമസ്കരിച്ച്, തെക്കു പടിഞ്ഞാറെമൂലയിൽക്കൂടി ഞങ്ങൾ യാത്ര ആരംഭിച്ചു. ഒറ്റനോട്ടത്തിൽത്തന്നെ, മനസ്സിനെ കിടിലംകൊള്ളിക്കുന്നതുപമാണ് കുത്തനെ താഴോട്ട് ഇറങ്ങിക്കിടക്കുന്ന ഈ താഴ്‌വരയ്ക്ക്. തലേദിവസം സന്ധ്യാസമയത്ത് കയറിവന്ന വഴിപോലെ, നിറയെ പാറക്കൂട്ടങ്ങളാണ് ഇവിടെയും തരണംചെയ്യാനുള്ളത്. പരസ്പരം നോക്കി കുറച്ചുസമയം ഞങ്ങൾ അറച്ചുനിന്നു. പരമ്പരാഗതമായവഴിയിൽക്കൂടി തീർഥാടനം പൂർത്തിയാക്കണമെങ്കിൽ ഇതിലെ ഇറങ്ങി തിസ്സേരിയിൽ എത്തുകതന്നെ വേണം. കൂടുതൽ ചിന്തിക്കാതെ ഞങ്ങൾ ഇറങ്ങാൻ തയ്യാറെടുത്തു.

പത്തുമുതൽ പതിനഞ്ച് അടിവരെ ഉയരമുണ്ട് മിക്ക പാറക്കൂട്ടങ്ങൾക്കും. രണ്ട് മുതൽ മൂന്നടി ദൂരംവരെ ഒന്നിൽനിന്ന് മറ്റൊന്നിലേക്ക് ചാടിക്കടന്നു വേണം ആദ്യഘട്ടത്തിലെ അര കിലോമീറ്ററോളം ദൂരം മുന്നേറാൻ. പാറകളുടെ ഉപരിഭാഗത്ത് മഞ്ഞ് വീണുകിടക്കുന്നതിനാൽ, ഒന്നിൽനിന്ന് മറ്റൊന്നിലേക്ക് ചാടുമ്പോൾ തെന്നിവീഴാൻ സാധ്യതയുണ്ട്. അങ്ങനെ സംഭവിച്ചാൽ ഗുരുതരമായ ക്ഷതങ്ങൾ ഏൽക്കുമെന്ന് ഉറപ്പാണ്. രാഹുൽ ഈ വഴിയിൽക്കൂടി സഞ്ചരിച്ചിട്ടുള്ളതിനാൽ അപകടഘട്ടങ്ങൾ പരിചിതമാണ്. രാഹുലും സൻജയും ഒരു പാറപ്പുറത്ത് നിലയുറപ്പിച്ചശേഷം ഞങ്ങളെ അങ്ങോട്ടെത്തിക്കാൻ കൈതന്ന് സഹായിച്ചു. ചില സ്ഥലങ്ങളിൽ അള്ളിപ്പിടിച്ച് താഴോട്ടിറങ്ങി, വീണ്ടും അതേപോലെ മുകളിലേക്ക് കയറേണ്ടതായുംവന്നു. കുത്തനെ, കീഴ്ക്കാംതൂക്കായി, കിടക്കുന്ന സ്ഥലമായതിനാൽ ചാടിക്കടന്നു മുന്നേറുന്ന ഈ അഭ്യാസം പലപ്പോഴും അപകടത്തിന്റെ വക്കുവരെ ഞങ്ങളെ എത്തിച്ചു. പ്രാർഥിച്ച്, മനസ്സിനെ ഏകാഗ്രമാക്കി, ലക്ഷ്യം

മാത്രം മുന്നിൽക്കണ്ട് മുന്നേറിയപ്പോൾ ആദ്യഘട്ടം പ്രശ്നമൊന്നുമില്ലാതെ കടന്നുകിട്ടി. പാറക്കെട്ടുകൾക്കിടയിൽക്കൂടി ഒലിച്ചിറങ്ങിവരുന്ന ഔഷധമൂല്യമുള്ള പരിശുദ്ധ ജലം മതിവരുവോളം കുടിച്ച് വിശ്രമിച്ചശേഷം ഞങ്ങൾ അടുത്ത ഘട്ടം യാത്രയ്ക്ക് തയ്യാറായി.

വലിയ പാറക്കൂട്ടങ്ങൾക്കുപകരം ഏഴ് അടിയോളം ഉയരമുള്ള ഒറ്റപ്പാറകളാണ് തുടർന്ന തരണംചെയ്യേണ്ടിവന്നത്. അടുത്തടുത്തായി, പലപ്പോഴും തൊട്ടുരുമ്മിയപോലെ, നിൽക്കുന്നതിനാൽ ഇതിന്റെയൊക്കെ ഇടയിൽക്കൂടി ഞെരുങ്ങിക്കടന്നും, അതിനുശേഷം നാല് അടിയിലധികം താഴ്ചയിലേക്ക് കുത്തനെ ചാടിയിറങ്ങിയും വിഷമഘട്ടങ്ങൾ ഓരോന്നായി പിന്നിട്ടു. താഴെത്തേക്കുള്ള ചാട്ടം അതീവദുർഘടമായ ചില സ്ഥലങ്ങളിൽ സൻജയും രാഹുലും താഴെ നിന്ന് സഹായിച്ചു. അടിവാരത്തിലേക്ക് എത്തുംതോറും വലിയ ഉണ്ടക്കല്ലുകൾ മാത്രം നിറഞ്ഞുകിടക്കുന്ന പ്രതലത്തിൽക്കൂടിയായി യാത്ര. 12 മണിക്കു മുമ്പായി ഞങ്ങൾ അടിവാരത്ത് എത്തിച്ചേർന്നു. അഞ്ചു മിനിറ്റ് മാത്രം വിശ്രമിച്ചശേഷം, രാഹുൽ നയിച്ച സമതലപ്രദേശത്തുകൂടി ഞങ്ങൾ തിസ്സ്ലേരി ലക്ഷ്യമാക്കി, ഒരുവിധം വേഗത്തിൽ, നടന്നു. നീണ്ടുകിടക്കുന്ന ഒരു കയറ്റം കയറി മുകളിലെത്തിയപ്പോൾ വനംവകുപ്പിന്റെ പാതയിലേക്ക് എത്തിച്ചേർന്നു.

നാലടിയോളം കനത്തിൽ പുതുമഞ്ഞ് വീണുകിടക്കുന്ന പാതയായതിനാൽ, നടന്ന് താഴോട്ടിറങ്ങുവാൻ ബുദ്ധിമുട്ടാണ്. പാതയുടെ ഇടതുവശത്തുള്ള മലഞ്ചെരുവിൽ ഇത്രയും കനത്തിൽ മഞ്ഞ് കുന്നുകൂടി നിൽക്കുന്നുണ്ട്. ഇത് ഏതു നിമിഷത്തിലും ഇടിഞ്ഞ് പാതയിലേക്ക് വീണേക്കാം. മഞ്ഞിൽ, കാൽമുട്ടുവരെ താഴ്ന്നുപോകുന്ന പാദങ്ങൾ വലിച്ചൂരിയെടുത്ത് ഒരു കിലോമീറ്റർ ദൂരം സഞ്ചരിക്കുന്ന കാര്യം ചിന്തനീയംപോലുമല്ല. മുകളിൽനിന്ന് താഴോട്ട് ഒരു കിലോമീറ്ററോളം ദൂരം സ്കെയ്റ്റിങ്ങ് നടത്താമെന്ന് രാഹുലും സൻജയും നിർദ്ദേശിച്ചപ്പോൾ എല്ലാവരും അത് അംഗീകരിച്ചു. മണിമഹേഷ് കൈലാസ യാത്രയിൽ അന്നത്തെ ഗൈഡ് വിജയ്കുമാറും അദ്ദേഹത്തിന്റെ സുഹൃത്തുക്കളും മഞ്ഞിൽക്കൂടി തെന്നിനീങ്ങിയിറങ്ങിയത് എന്റെ ഓർമയിൽ വന്നു. ഭൂപീന്ദറിനെ ഇക്കാര്യം ഓർമിപ്പിക്കുകയും ചെയ്തു.

ലഗ്ഗേജ് ബാഗുകൾ പുറത്തുവച്ചുകെട്ടി രാഹുലും സൻജയും മഞ്ഞിൽ, കാലുകൾ മുന്നോട്ട് നീട്ടിവച്ച്, ഇരുന്നു. കൈകൾ രണ്ടും ബ്രെയ്ക്ക്പോലെ ഇരുവശത്തും കുത്തിനിർത്തി. കൈകൾ സ്വതന്ത്രമാക്കി ഇരുവരും മുന്നോട്ടു കുതിച്ചപ്പോൾ ശരവേഗത്തിൽ അവർ താഴോട്ട് പോയി. ഭയാശങ്കകൾ ഉണ്ടായിരുന്നുവെങ്കിലും ഇവരുടെ പിന്നാലെ ഞാനും മുന്നോട്ട് കുതിച്ചു. വല്ലാത്തൊരു അനുഭവമായിരുന്നു ഈ യാത്ര. അങ്ങനെയൊരു യാത്ര വേണ്ടിവരുമെന്ന് ഞാനൊരിക്കലും കരുതിയിരുന്നില്ല. പാതയുടെ അടിവാരത്തിൽ എത്തിയപ്പോൾ സുഹൃത്തുക്കൾ കൈപിടിച്ച് തടഞ്ഞുനിർത്തി, എഴുന്നേൽപ്പിച്ചു. എല്ലാവരും ഭദ്രമായി താഴെ എത്തിയപ്പോൾ ഞങ്ങൾ പരസ്പരം ഹസ്തദാനംചെയ്ത് ആഹ്ളാദം പങ്കിട്ടു.

അതിരാവിലെ മുതൽ കാലാവസ്ഥ തെളിഞ്ഞുനിന്നുവെങ്കിലും തണുപ്പിന് ഒട്ടും കുറവുണ്ടായില്ല. മഞ്ഞുകാറ്റ് ഒഴിഞ്ഞുനിന്നതാണ് ഏറ്റവും വലിയ അനുഗ്രഹമായത്. സൂര്യാസ്തമയത്തോടെ മഞ്ഞുവീഴ്ച ആരംഭിക്കുമെന്ന് ഉറപ്പായതിനാൽ, അതിനു മുമ്പ് നൗഹ്റാദാറിൽ എത്തിച്ചേരണമെന്നായിരുന്നു ഞങ്ങളുടെ ആഗ്രഹം. ഒരുമണി കഴിഞ്ഞപ്പോൾ ഞങ്ങൾ തിസ്സേരിയിൽ എത്തി. പ്രതീക്ഷിച്ചപോലെത്തന്നെ, ജാഗർസിങ്ങിന്റെ ഢാബ അടച്ചുപൂട്ടിക്കഴിഞ്ഞിരുന്നു. മഞ്ഞുകാലത്തെ അതിജീവിക്കാനായി പ്ളാസ്റ്റിക് ഷീറ്റുകൊണ്ടു മൂടിക്കെട്ടിയ നിലയിലായിരുന്നു ഢാബ. പിൻഭാഗത്തുള്ള കരിങ്കൽ ശൈലത്തിൽനിന്ന് തെളിഞ്ഞ നീരൊഴുക്കുള്ളതിനാൽ, അതിന്റെ താഴെ ഇരുന്ന് ഉച്ചഭക്ഷണം കഴിച്ചു. വിശന്നു വലഞ്ഞിരുന്നതിനാൽ രോട്ടിയും സബ്ജിയും ഏറെ സ്വാദിഷ്ടമായി അനുഭവപ്പെട്ടു. ഭക്ഷണപ്പൊതികൾ അധികമുണ്ടായിരുന്നതിനാൽ അത് ഈ അവസരത്തിൽ ഏറ്റവും ഉപയോഗപ്രദമായി. മതിവരുവോളം വെള്ളം കുടിച്ച് പത്ത് മിനിറ്റ് മാത്രം വിശ്രമിച്ച് ഞങ്ങൾ യാത്രയ്ക്കൊരുങ്ങി. രാഹുലിന്റെ സേവനം ഇവിടെവരെ മാത്രമേയുള്ളൂ. നിശ്ചയിച്ചിരുന്ന സംഖ്യയേക്കാൾ ഒരു ദിവസത്തെ വേതനം കൂടുതലായി കൊടുത്ത് അദ്ദേഹത്തെ സന്തോഷിപ്പിച്ചു. ഒരു ദിവസത്തെ വേതനം ഞാൻ സ്വന്തം നിലയിൽ പ്രത്യേകമായും രാഹുലിന് കൊടുത്തു. ആറോ ഏഴോ മണിക്കൂർ നടന്നുവേണം ഇദ്ദേഹത്തിന് സ്വന്തം ഗ്രാമത്തിൽ എത്താൻ. എല്ലാവർക്കും ഹസ്തദാനം നൽകി, വണങ്ങി, രാഹുൽ നടന്നുതുടങ്ങിയപ്പോൾ ജംനാലാ ലക്ഷ്യമാക്കി ഞങ്ങളും നടന്നു. വഴിയിൽ മഞ്ഞുവീണുകിടന്നിരുന്നുവെങ്കിലും മഞ്ഞില്ലാത്ത ഓരങ്ങളിൽക്കൂടി ഒരുവിധം വേഗത്തിൽ നടന്നു. ഭൂരിഭാഗവും ഇറക്കങ്ങൾ ആയതിനാൽ ആയാസം ഒട്ടും തോന്നിയില്ല.

നാലുമണിക്ക് മുമ്പായി ജംനാലായിൽ എത്തി. ഠാക്കൂർ ഷേർസിങ്ങിന്റെ ഢാബ പുറത്തുനിന്ന് കുറ്റിയിട്ട നിലയിലാണ് കണ്ടത്. അദ്ദേഹം വനാന്തരത്തിൽ ചുറ്റിക്കറങ്ങാൻ പോയതായിരിക്കും. അദ്ദേഹത്തെ കണ്ട് നന്ദിപറഞ്ഞ്, യാത്രപറഞ്ഞ് പോരണമെന്ന് ആഗ്രഹിച്ചിരുന്നുവെങ്കിലും കാത്തുനിൽക്കുന്നതിൽ അർഥമില്ലെന്നുതോന്നിയതിനാൽ ഞങ്ങൾ യാത്ര തുടർന്നു. തുടർന്നുള്ള വഴിയിൽ മഞ്ഞിന്റെ ശല്യമില്ലാത്തതിനാൽ നടത്തം വളരെ വേഗത്തിൽ ആയിരുന്നു. ജോക്കാബാഗ് എത്തുന്നതിനു മുമ്പായി വലിയൊരു പാറക്കൂട്ടത്തിന്റെ മുകളിൽ മൊണാൽ പക്ഷികൾ കൂട്ടംകൂടിയിരിക്കുന്നത് കുറച്ചുസമയം നോക്കി നിന്നു. സൗന്ദര്യത്തിടമ്പുകൾതന്നെയാണ് ഈ പക്ഷികൾ. ഈ ഭാഗത്തുണ്ടായിരുന്ന കരിങ്കല്ലുപണിക്കാരും പണി നിർത്തി സ്ഥലം വിട്ടിരുന്നു.

ആറു മണിയ്ക്കു മുമ്പായി ചാപ്ദാർ ഗ്രാമത്തിൽ എത്തി. അങ്ങോട്ടുള്ള യാത്രയിൽ പ്രാതൽ തന്ന് സൽക്കരിച്ച ആ കുടുംബത്തോട് യാത്ര പറഞ്ഞ് പോകാമെന്നു കരുതി ഞങ്ങൾ ആ വീട്ടിലേക്ക് കയറിച്ചെന്നു. പ്രസാദം കൊടുത്ത് പെട്ടെന്ന് തിരിച്ചുപോകാൻ തുനിഞ്ഞ ഞങ്ങളോട് ആഹാരം എന്തെങ്കിലും കഴിച്ച് യാത്രചെയ്താൽ മതിയെന്ന് ഗൃഹനാഥയായ വൃദ്ധമാ

താവ് കൈകൂപ്പിക്കൊണ്ട് അപേക്ഷിച്ചു. ആഹാരത്തിനുവേണ്ടി കാത്തുനിന്നാൽ സമയം നഷ്ടപ്പെടുമെന്നും നൗഹ്റാദാറിലേക്ക് ഇനിയും ബഹുദൂരം സഞ്ചരിക്കേണ്ടതുണ്ടെന്നും ഓർമിപ്പിച്ചപ്പോൾ അവർ മകളോട് കാച്ചിയ പാൽ കൊണ്ടുവരാൻ നിർദ്ദേശിച്ചു. ഇളംചൂടുള്ള, തികച്ചും സ്വാദിഷ്ടമായ, പാൽ രണ്ടു ഗ്ലാസ് വീതം ഓരോരുത്തരും കുടിച്ചു. വിശപ്പുണ്ടായിരുന്നതിനാൽ ഞങ്ങൾക്കിത് ഏറെ പ്രയോജനപ്പെട്ടു. വൃദ്ധമാതാവിന്റെ പാദങ്ങൾ തൊട്ടു വണങ്ങിയപ്പോൾ അവർ എന്റെ ശിരസ്സിൽ കൈവച്ച് അനുഗ്രഹിച്ചു. എല്ലാവരോടും യാത്ര പറഞ്ഞ് തിരിച്ചു നടന്നപ്പോൾ പടിവരെ അനുഗമിച്ച് ചെറുപ്പക്കാരിയായ വീട്ടമ്മ ഞങ്ങളെ യാത്രയാക്കി.

ചാപ്ദാറിൽനിന്ന് വളരെ വേഗത്തിൽ നടന്നു. മഞ്ഞുവീഴ്ച ആരംഭിച്ചിരുന്നുവെങ്കിലും ഇറക്കങ്ങളായതിനാൽ ഒട്ടും പ്രയാസം തോന്നിയില്ല. എട്ടരമണി കഴിഞ്ഞപ്പോൾ നൗഹ്റാദാർ അങ്ങാടിയിൽ എത്തിച്ചേർന്നു. മഞ്ഞുവീഴ്ച ഇതിനകം ശക്തമായിക്കഴിഞ്ഞിരുന്നു. അങ്ങാടി ഏതാണ്ട് ശൂന്യമായും കാണപ്പെട്ടു. ഗസ്റ്റ് ഹൗസിൽ എത്തിയപ്പോൾ ജിതേന്ദ്രകുമാർ ഞങ്ങളെ പ്രതീക്ഷിച്ച് വരാന്തയിൽ ഉണ്ടായിരുന്നു. പണം മുൻകൂറായി കൊടുത്തേൽപ്പിച്ചിരുന്നതിനാൽ രാത്രി ഭക്ഷണത്തിനു ആവശ്യമായതൊക്കെ അദ്ദേഹം വാങ്ങിച്ചുവച്ചിരുന്നു.

ജിതേന്ദ്രകുമാർ രാത്രി ഭക്ഷണം ഒരുക്കുന്നതിനുള്ള ശ്രമം ആരംഭിച്ചപ്പോൾ ഞങ്ങളെല്ലാവരും അടുക്കളയിൽ ഒത്തുകൂടി. അദ്ദേഹത്തിന്റെ സഹായി പയ്യൻ നല്ല ചൂടുള്ള ചായ തന്നപ്പോൾ അത് കുടിച്ചുകൊണ്ട് ഞാൻ സംഭാഷണത്തിനു തുടക്കം കുറിച്ചു. ഹരിദ്വാറിൽനിന്നുള്ള 'ഗായത്രി പരിവാർ ശാന്തികുൻജ്'ലെ ആറ് തീർഥാടകർ കഴിഞ്ഞ ആഴ്ച ഈ ഗസ്റ്റ് ഹൗസിൽ താമസിച്ചിരുന്നുവോയെന്നും അവർ ആരുടെ അതിഥികളായിട്ടാണ് വന്നതെന്നുമായിരുന്നു ഞാൻ ജിതേന്ദ്രകുമാറിനോട് ചോദിച്ചത്. ചൂഢേശ്വറിലെ മുഖ്യപൂജാരി പണ്ഡിറ്റ് മെഹർസിങ്ങ് ഞങ്ങളോട് പറഞ്ഞ സംഭവവും തുടർന്ന് ഞാൻ അദ്ദേഹത്തെ, ഹ്രസ്വമായി, ധരിപ്പിച്ചു. തന്റെ ഓഫീസ് മുറിയിൽപ്പോയി ഗസ്റ്റ്ഹൗസിന്റെ രജിസ്റ്റർ എടുത്തുകൊണ്ടുവന്ന് ജിതേന്ദ്രകുമാർ ഞങ്ങളുടെ മുമ്പിൽ വച്ചു. 5-11-2010 -ൽ ഈ സംഘം ഇവിടെ മുറിയെടുത്തതായി റജിസ്റ്ററിൽ ചേർത്തിട്ടുണ്ട്. നഹാനിലെ പി.ഡബ്ളി.ഡി ജൂനിയർ എൻജിനീയറായ ജോഗേന്ദർ ചൗഹാനാണ് ഈ സംഘത്തെ ഇവിടെ എത്തിച്ചത്. ഈ വിവരവും രജിസ്റ്ററിൽ ചേർത്തിട്ടുണ്ട്. തുടർന്ന്, ജിതേന്ദ്രകുമാർ കുറച്ചുകൂടി വിശദാംശങ്ങൾ പറഞ്ഞുതന്നു.

'-നഹാനിലെ ഡി.സി.ആയ പ്രതാപ്ചൗഹാൻ സാബിന്റെ പ്രത്യേക താൽപര്യപ്രകാരമാണ് ഈ സംഘം ഇവിടെവന്നത്. ഇവർക്കുവേണ്ടി സൻജീവ്കുമാർ എന്നൊരു സഹായിയെ ഏർപാടാക്കിക്കൊടുത്തത് ഞാൻതന്നെയാണ്. മറ്റാരേയും കിട്ടാത്തതുകൊണ്ടാണ് മയക്കുമരുന്ന് തീറ്റക്കാരനായ ഇവനെ എടുത്തത്. തിസ്സേരി എത്തുന്നതിനു മുമ്പുതന്നെ സംഘം ഇവനെ തിരിച്ചയച്ചു. പിന്നീട് വഴിതെറ്റിയതും തുടർന്നുണ്ടായ അനുഭവങ്ങളും പൂജാരി

വിസ്തരിച്ചതിൽ കുറച്ചു വ്യത്യാസമുണ്ട്. സാബ് ദയവായി പ്രതാപ് ചൗഹാൻ സാബിനെ ഫോണിൽ വിളിക്കുക. വളരെ നല്ല മനുഷ്യനാണ്. എല്ലാം പറഞ്ഞുതരും. നമ്പർ ഇവിടെയുണ്ട്.'

ബി.എസ്.എൻ.എൽ. മൊബൈൽ പ്രവർത്തിക്കുന്ന ഭാഗമായതിനാൽ സഞ്ജയ്കുമാറിന്റെ മൊബൈലിൽനിന്ന് ഞാൻ പ്രതാപ്ചൗഹാനെ വിളിച്ചു. വൈകി ഫോൺചെയ്യുന്നതിന് ക്ഷമ ചോദിച്ചശേഷം, സ്വയം പരിചയപ്പെടുത്തി, വിഷയത്തിലേക്ക് കടന്നു. എഴുത്തുകാരനായതിനാൽ ഇത്തരത്തിലുള്ള അമാനുഷികസംഭവങ്ങളെക്കുറിച്ച് എഴുതുമ്പോൾ പരമാവധി വിശ്വാസ്യത ആവശ്യമാണെന്നും അതുകൊണ്ടാണ് യാത്ര കഴിഞ്ഞെത്തിയ ഉടനെ വിളിക്കുന്നതെന്നും അദ്ദേഹത്തോട് പറഞ്ഞു. തുടർന്ന്, വളരെ സന്തോഷത്തോടുകൂടി ആ സംഭവത്തിന്റെ പ്രസക്തഭാഗങ്ങൾ അദ്ദേഹം വിവരിച്ചുതന്നു.

'-ഹരിദ്വാറിൽനിന്നുള്ള ഈ സംഘത്തെ എനിക്ക് നേരിട്ടറിയാം. ഈ യാത്രയ്ക്ക് പ്രേരിപ്പിച്ചതും ഞാൻ തന്നെയാണ്. വഴിതെറ്റി അലഞ്ഞശേഷം ഒരു ചെറിയ ഗുഹയിൽ ഇവർ അഭയം പ്രാപിച്ചു. ആഞ്ഞടിക്കുന്ന മഞ്ഞുകാറ്റും ഹിമപാതവും മൂലം ഇവർ തീർത്തും അവശരായിപ്പോയി. തണുത്ത് മരവിച്ച് മരിച്ചുപോകുമെന്ന ഒരു അവസ്ഥയിലായിപ്പോയി ഇവർ. സംഘത്തിലെ രാംപ്രസാദ് എന്ന യോഗി ഗുഹയിൽ ഇരുന്ന് തന്റെ ഗുരുവിനെ ധ്യാനിച്ചു. കുറച്ചുസമയംകഴിഞ്ഞപ്പോൾ ശുഭ്രവസ്ത്രധാരികളായ ഏഴ് സംന്യാസിമാർ വന്നു. ഒരു വെള്ളക്കുതിരയും കൂടെയുണ്ട്. ഇവരുടെ കൈവശം ഒരു റാന്തൽ വിളക്കും ഉണ്ടായിരുന്നു. ലഘുഭക്ഷണം കൊടുത്ത് യാത്രക്കാരെ ഉന്മേഷവാന്മാരാക്കിയശേഷം ഈ സംന്യാസിസംഘം തീർഥാടകരെ ചുരത്തിൽ എത്തിച്ചു. രാംപ്രസാദും കൂട്ടുകാരും സംന്യാസിമാരുടെ നിരവധി ഫോട്ടൊ ക്ലിക് ചെയ്തെങ്കിലും ഒന്നുപോലും പതിഞ്ഞുകിട്ടിയില്ല. ഈ വിവരമെല്ലാം അവർ എന്നെ അറിയിക്കുകയുംചെയ്തു. വർഷങ്ങളായി ചൂഡേശ്വറിൽ ഇതുപോലെ പലതും സംഭവിക്കുന്നുണ്ട്. ഇപ്പോൾ നടന്ന സംഭവത്തെക്കുറിച്ച് അറിയാൻ നിരവധി ഫോൺകോൾ വരുന്നുണ്ട്. ഇത് ദേവഭൂമിയാണ് സുഹൃത്തേ... ധൈര്യമായിട്ട് എഴുതിക്കോളൂ...'

തണുത്ത വെള്ളത്തിൽ വിസ്തരിച്ചൊന്നു കുളിക്കണം. അതുകഴിഞ്ഞ് ജിതേന്ദ്രകുമാറിന്റെ റോട്ടിയും കിഴങ്ങുകറിയും ചുരയ്ക്കാസബ്ജിയും കൂടി അത്താഴം കഴിക്കണം. നാളെ ഗസ്റ്റ് ഹൗസിൽ സമ്പൂർണവിശ്രമം. മറ്റന്നാൾ, ബോൾട്ട-പന്യാലി-നെഹർ- സബാർ- പറാഡ- ദാദാവു വഴി രേണുകാ തടാകത്തിലേക്ക്. ജമദഗ്നി മഹർഷിയുടെ ഭാര്യയായ രേണുകാദേവി, ഭർതൃകോപത്താൽ, മകനായ പരശുരാമനാൽ വധിക്കപ്പെട്ടത് ഇവിടെയുള്ള ആശ്രമത്തിൽവച്ചാണ്. ദേവഭൂമിയിലൂടെ മറ്റൊരു ധന്യമായ യാത്ര...

'ദേവഭൂമിയിലൂടെ'യുള്ള യാത്ര അവസാനിക്കുന്നില്ല...



## ആർഷജ്ഞാനത്തിലേക്ക് ഒരു ചുവട്

"പ്രായേണാല്പായുഷഃ സഭ്യ കലാവസ്മിൻ യുഗേ ജനാഃ
മന്ദാഃ സുമന്ദമതയോ മന്ദഭാഗ്യാഹ്യുപദ്രുതാഃ
ഭൂരീണി ഭൂരികർമാണി ശ്രോതവ്യാനി വിഭാഗശഃ." (ഭാഗവതം)

(ഹേ പണ്ഡിതാ! ഈ കലിയുഗത്തിൽ പ്രായേണ ജനങ്ങൾ അല്പായുസ്സുള്ളവരും ഉത്സാഹം കുറഞ്ഞവരും നന്നേ ബുദ്ധിയില്ലാത്തവരും ഭാഗ്യമില്ലാത്തവരും രോഗാദി ഉപദ്രവം അനുഭവിക്കുന്നവരുമായിട്ടല്ലേ കാണപ്പെടുന്നത്. അനേകം കർമങ്ങളെ അനുഷ്ഠാനയോഗ്യങ്ങളായിപ്പറയുന്നവയും പ്രത്യേകം കേൾക്കേണ്ടവയുമായ ശാസ്ത്രങ്ങളോ അനന്തങ്ങൾ).

ആത്മജ്ഞാനത്തിനു കാരണമായിരിക്കുന്നത് ഈ ലോകംതന്നെയാണെന്നുള്ള ചിന്തയോടെ ലോകതത്ത്വത്തെ അറിയാനാണ് ഒരു മുമുക്ഷു ശ്രമിക്കേണ്ടത്.

[1]"അസദ്വാ ഇദമഗ്രമ ആസീത്. തതോ വൈ സദജായത.
തദാത്മാനം സ്വയമകുരുത. തസ്മാത്തത്സുകൃതമുച്യത ഇതി."

പ്രകൃതി മുതലായ തത്ത്വങ്ങളുടെ കണക്ക് ('തത്ത്വാനാം പരിസംഖ്യാനാം'), കാര്യകാരണ ലക്ഷണം, പ്രകൃതിയിൽനിന്ന് വേറിട്ടിരിക്കുന്ന ആത്മാവിനെ അറിയാൻ ഉപകരിക്കുന്ന ('ആധ്യാത്മികസ്യ യോഗസ്യ ച വിധിഃ') യോഗസിദ്ധാന്തത്തിന്റെ വിധി ഇതെല്ലാം പരമാർഥമായും അറിഞ്ഞിരിക്കണം. 'പ്രകർഷേണ കരോതി ഇതി പ്രകൃതി'- ആവർത്തനസ്വഭാവമുള്ളതാണ് പ്രകൃതി. ജീവജാലം ജന്മസാഫല്യം പ്രാപിക്കാൻ സ്വപ്നസദൃശമായ ഈ ലോകത്തെ കല്പിച്ചു. അതിനുവേണ്ടി ആദ്യമായി സൂക്ഷ്മഭൂതങ്ങളേയും അനന്തരം പഞ്ചീകരണംകൊണ്ടു സ്ഥൂലഭൂതങ്ങളേയും തദ്വാര ബ്രഹ്മാണ്ഡത്തേയും സൃഷ്ടിച്ചു. ഈശ്വരന്റെ ഈക്ഷണശക്തി നിമിത്തം തമോഗുണപ്രധാനമായ മായയിൽനിന്നു ആകാശം, വായു, അഗ്നി, ജലം, ഭൂമി എന്നീ പഞ്ചഭൂതങ്ങൾ ഉദ്ഭവിച്ചു. സൂക്ഷ്മതന്മാത്രകളെയാണ് സ്ഥൂലപഞ്ചഭൂതങ്ങളാക്കിമാറിയത്.

"തൽഭോഗായ പുനർഭോഗ്യ ഭോഗായതന ജന്മനേ

---

1. ജഡചേതനാമയമായ ഈ ജഗത്ത് സൂക്ഷ്മസ്ഥൂലരൂപങ്ങളിൽ പ്രകടമാകുന്നതിനു മുമ്പ് അസത് (അവ്യക്ത) രൂപത്തിൽ ആയിരുന്നു. ആ അവ്യക്താവസ്ഥയിൽനിന്നു തന്നെ നാമരൂപമയവും ജഡചേതനാത്മകവുമായ പ്രത്യക്ഷ ജഗത്ത് ഉത്ഭവിച്ചു. പരബ്രഹ്മം തന്നെത്തന്നെ സ്വയം ഈ ജഡചേതനാത്മകമായ ജഗത്തിന്റെ രൂപത്തിൽ ആക്കിമാറ്റി. അതിനാൽ പരബ്രഹ്മനാമം 'സുകൃതം' (തന്നെത്താനെ ഉദ്ഭവിച്ചത്) എന്നായിത്തീർന്നു.

(തൈത്തി- ഉപനിഷത്ത്)

പഞ്ചീകരോതി ഭഗവാൻ പ്രത്യേകം വിയദാദികം."

-പഞ്ചഭൂതങ്ങളിൽ ഓരോന്നിനെയും അഞ്ചായിട്ടു വിഭജിക്കുന്നതിനെയാണ് പഞ്ചീകരണം എന്നു പറയുന്നത്. ലോകപിതാക്കന്മാരായ പ്രകൃതിപുരുഷന്മാർ ജീവാത്മാക്കളാകുന്ന സന്താനങ്ങൾക്ക് സുഖസമൃദ്ധിയും മറ്റു പലവിധ സൗകര്യങ്ങളും ഉണ്ടാക്കികൊടുക്കുവാൻവേണ്ടിയാണ് പഞ്ചീകരണം ചെയ്തതെന്ന് ധരിക്കണം. ഇതിൽ 14 ലോകങ്ങളും അന്നാദിഭോഗ്യവസ്തുക്കളും അണ്ഡജം, സ്വേദജം, ഉൽഭിജ്ജം, ജരായുജം എന്ന 4 വിധ ശരീരങ്ങളും അടങ്ങിയിരിക്കുന്നു. പശ്വാധികളായിട്ടു കുറേയധികം ശരീരാദികളെ സൃഷ്ടിച്ചിട്ടും മഹേശ്വരന് സന്തോഷം തോന്നിയില്ല. അതുകൊണ്ട് സ്വച്ഛമായ ഇന്ദ്രിയം, അന്തഃകരണം മുതലായവ അടങ്ങിയതും വൈരാഗ്യം, ഭക്തി, ജ്ഞാനം മുതലായ കല്യാണഗുണങ്ങളെ സമ്പാദിക്കാൻ ശേഷിയുള്ള മനുഷ്യവർഗത്തെ സൃഷ്ടിച്ചു.

"ആത്മൻ ഭാവയസേ താനി ന പരഭാവയൻ സ്വയം
ആത്മശക്തിമവഷ്ടഭ്യ ഊർണനാഭിരിവാക്ലമ."

(ഭാഗവതം- ദ്വിതീയസ്കന്ധം)

'എട്ടുകാലി എന്ന പ്രാണി തന്നിൽനിന്നു ജനിപ്പിച്ച ഒരുതരം പശകൊണ്ട് വല കെട്ടി ഉണ്ടാക്കുന്നതുപോലെ സർവേശ്വരൻ സ്വശക്തികൊണ്ടുണ്ടാക്കിയ ഭൂതങ്ങളെകൊണ്ട് ലോകങ്ങളെ ജനിപ്പിച്ചശേഷം, അവർക്കു അന്യനെ ആശ്രയിക്കുക എന്നുള്ള അവമാനത്തിന് ഇടവരാത്തവിധം അങ്ങയിൽത്തന്നെ ഇരുത്തി പരിപാലിക്കുകയും ചെയ്യുന്നു.' (എട്ടുകാലിയും വലയും രണ്ടായിട്ടാണ് കാണുന്നതെങ്കിലും ഈ വല എട്ടുകാലിയുടെ സൂക്ഷ്മരൂപത്തിന്റെയാണ്. യഥാർത്ഥത്തിൽ എട്ടുകാലിയും വലയും ഒന്നുതന്നെയാണ്.)

"നാഹം വേദ പരം ഹ്യസ്മിന്നാപരം ന സമം വിഭോ!
നാമരൂപഗുണൈർഭാവ്യം സദസത് കിഞ്ചിദന്യതഃ"

(ഭാഗവതം- ദ്വിതീയസ്കന്ധം)

(ഹേ സർവജ്ഞ! ഈ വിശ്വത്തിൽ ഉത്തമം, മധ്യമം, അധമം എന്നീ വ്യവഹാരത്തിനു വിഷയമായിട്ടുള്ളതും, അതിലുംവെച്ച് മനുഷ്യർ, ദേവൻ, പക്ഷി, മൃഗം ഇത്യാദിനാമങ്ങളും, രണ്ടു കാലുള്ളവ, നാലുകാലുള്ളവ എന്നീ രൂപഭേദങ്ങളും, വെളുപ്പ്-കറുപ്പ് എന്നീ നിറഭേദങ്ങളും, ഇവയാൽ സാധിക്കുവാൻ കഴിയുന്നതൊക്കെയും, സ്ഥൂലമായും സൂക്ഷ്മമായും കാണപ്പെടുന്നതും, എല്ലാം അന്യവസ്തുക്കളിൽനിന്ന് ഉണ്ടായതായിട്ട് ഞാൻ അറിയുന്നില്ല. എല്ലാം എന്നിൽനിന്നുതന്നെയാണ് ഉദ്‌ഭവിച്ചിട്ടുള്ളത്.) പഞ്ചീകൃതമായ മഹാഭൂതങ്ങളുടെ അംശമെടുത്ത് ഈശ്വരൻ വ്യഷ്ടിയുടെയും സമഷ്ടിയുടെയും സ്ഥൂലശരീരങ്ങൾ സൃഷ്ടിച്ചു. തലയോട്ടി, കുടൽ, അസ്ഥി, മാംസം, നഖം ഇതെല്ലാം പൃഥ്വിയുടെ അംശങ്ങളാണ്. രക്തം, മൂത്രം, ഉമിനീര്, വിയർപ്പ് മുതലായവ ജലാംശങ്ങളാണ്. വിശപ്പ്, ദാഹം, ഉഷ്ണം, മോഹം, മൈഥുനം ഇതെല്ലാം അഗ്നിയുടെ അംശങ്ങളാണ്. കാമക്രോധാദികൾ ആകാശാംശങ്ങ

ളുമാണ്. ഇങ്ങനെയുള്ള ഈ സ്ഥൂലശരീരം ഇവയുടെയെല്ലാം സംഘാതം കൊണ്ടും കർമങ്ങൾകൊണ്ടും സൃഷ്ടിച്ചതാണ്.

"തൈരണ്ഡസ്തത്ര ഭുവന ഭോഗ്യഭോഗാശ്രയോത്ഭവഃ"

–പഞ്ചീകൃതങ്ങളായ ആ ഭൂതങ്ങളെക്കൊണ്ടു ബ്രഹ്മാണ്ഡവും അതിൽ മേൽഭാഗത്തിൽ ഭൂമി മുതലായ 7 ലോകങ്ങളും കീഴ്ഭാഗത്തിൽ അതലാദികളായ 7 ലോകങ്ങളും ആ ലോകങ്ങളിലെ പ്രാണികൾക്ക് ആഹരിയ്ക്കാൻ പറ്റിയ വസ്തുക്കളും അതാതുലോകങ്ങളിൽ വസിയ്ക്കാൻ ഉചിതമായ ശരീരങ്ങളും ഈശ്വരൻ നിർമ്മിച്ചു; ഈശ്വരസങ്കല്പത്താൽ ഉണ്ടായി.

"സത്വാംശൈഃ പഞ്ചഭിസ്തേഷാം ക്രമാദ്ധീന്ദ്രിയ പഞ്ചകം
ശ്രോത്രത്വഗക്ഷിരസ്‌ന ഘ്രാണാഖ്യമുപജായതേ."

'പഞ്ചഭൂതങ്ങൾ മൂലപ്രകൃതി കാര്യങ്ങളാകയാൽ കാരണമായ മൂലപ്രകൃതിയിലുള്ള സത്വ-രജ-തമോ ഗുണങ്ങൾ ഭൂതങ്ങളിൽ സ്ഥിതിചെയ്യുന്നുണ്ട്. അവയിലെ സത്വഗുണാംശങ്ങളിൽനിന്ന് ക്രമത്തിൽ ശ്രോത്രം, ത്വക്, നേത്രം, ജിഹ്വ, നാസിക എന്ന ജ്ഞാനേന്ദ്രിയങ്ങൾ അഞ്ചും ഉണ്ടായി.' ആകാശത്തിലെ സത്വാംശം ശോത്രേന്ദ്രിയം. വായുവിലെ സത്വാംശം ത്വക് എന്ന ഇന്ദ്രിയം. തേജസ്സിലെ സത്വാംശം നേത്രം എന്ന ഇന്ദ്രിയം. ജലത്തിലെ സ്വത്വാംശം ജിഹ്വ എന്ന ഇന്ദ്രിയം. ഭൂമിയിലെ സത്വാംശം നാസിക എന്ന ഇന്ദ്രിയം. ശരീരം, ഇന്ദ്രിയങ്ങൾ എന്നിവയെല്ലാം ഭൂതകാര്യങ്ങളാകയാൽ ജഡങ്ങളാണെന്നു മനസ്സിലാക്കണം.

[1]പഞ്ചഭൂതങ്ങളിൽ എല്ലാംകൂടെയുള്ള സത്വഗുണാംശങ്ങൾ ഒന്നായി ചേർന്നിട്ട് അന്തഃകരണമുണ്ടാകുന്നു. കാര്യാദികളെക്കുറിച്ച് ചിന്തിക്കുന്ന സ്വരൂപത്തിന്നു മനസ്സെന്നും തീർച്ചപ്പെടുത്തുന്ന സ്വരൂപത്തിന്നു ബുദ്ധിയെന്നും പറയുന്നു.

---

*1. ഭൂമി, ജലം, അഗ്നി, വായു, ആകാശം എന്നിവ ക്രമാൽ ഗുണോത്തരങ്ങളാണ്. ഇവയുടെ സാമാന്യ ഗുണങ്ങൾ താഴെ കൊടുക്കുന്നു. സൂക്ഷ്മഗുണങ്ങൾ വേറെയും ഉണ്ട്.*

*ഭൂമി:– ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം.*
*ജലം:– ശബ്ദം, സ്പർശം, രൂപം, രസം.*
*അഗ്നി:– ശബ്ദം, സ്പർശം, രൂപം.*
*വായു:– ശബ്ദം, സ്പർശം.*
*ആകാശം:– ശബ്ദം.*

*പഞ്ചഭൂതങ്ങൾക്ക് ഇപ്രകാരം 15 ഗുണങ്ങൾ സാമാന്യമായി ഉണ്ട്. ഈ ബ്രഹ്മാണ്ഡത്തിൽ ലോകങ്ങൾ എവിടെയൊക്കെയുണ്ടോ അവിടെയൊക്കെയുള്ള ഭൂതത്തിലെല്ലാം ഈ ഗുണങ്ങൾ ഉണ്ട്. ഇവയെല്ലാം ചേർന്നുതന്നെ നില്ക്കുന്നു. ചരാചരങ്ങൾ ഇവയെ വിഷയീഭവിക്കുമ്പോൾ ഇവയെല്ലാം ശോഭിക്കുന്നു. കാലത്തിന്റെ ശക്തികൊണ്ട് ദേഹി മറ്റൊരു ദേഹത്തിൽ കയറുന്നു, ക്രമത്തിൽ നശിക്കുകയും പിന്നെ വീണ്ടും ജനിക്കുകയും ചെയ്യുന്നു. പഞ്ചഭൗതികമായും ധാതുക്കൾ അങ്ങനെ അതാതിൽ കൂടിക്കൊള്ളുന്നു. ചരാചരമായ ഈ ലോകം അവയാലൊക്കെ ആവൃതമായിരിക്കുന്നു.*

"രജോംശൈഃ പഞ്ചഭിസ്തേഷാം ക്രമാൽ കർമേന്ദ്രിയാണിതു
വാക്പാണിപാദപായൂപ സ്ഥാഭിധാനാനിജജ്ഞിരേ."

-'പഞ്ചഭൂതങ്ങളിൽ ഓരോന്നിലും സ്ഥിതിചെയ്യുന്ന രജോഗുണാംശങ്ങളിൽനിന്ന് വാക്ക്, കൈകൾ, കാലുകൾ, പായു (മല വിസർജനം ചെയ്യുന്ന ഇന്ദ്രിയം), ഉപസ്ഥം (രതിസുഖ ഇന്ദ്രിയം) എന്ന അഞ്ചു കർമേന്ദ്രിയങ്ങൾ ക്രമത്തിൽ ഉണ്ടായി. ഓരോ പ്രവൃത്തി നടത്തുവാൻ ഓരോ ഇന്ദ്രിയങ്ങൾ. ഈ അഞ്ചിൽ എല്ലാ വ്യാപാരങ്ങളും അടങ്ങുന്നു.'

"തൈസ്സർവൈഃ സഹിതൈഃ പ്രാണോ വൃത്തിഭേദാൽ സപഞ്ചധാ
പ്രാണോപാനസ്സമാനശ്ചോ ദാനവ്യാനൗചതേപുനഃ"

-പഞ്ചഭൂതങ്ങളിലെ രജോഗുണത്തിന്റെ അംശങ്ങൾ ഒന്നായി ചേർന്ന് പ്രാണവായു (പ്രാണൻ) ഉണ്ടായി. ഇതിന്റെ പ്രവൃത്തിഭേദം നിമിത്തം ഇത് അഞ്ചുവിധത്തിൽ ആയി; പ്രാണൻ, അപാനൻ, സമാനൻ, വ്യാനൻ, ഉദാനൻ. ഹൃദയസ്ഥാനത്ത് പ്രാണൻ എന്നും, ഗുദസ്ഥാനത്ത് അപാനൻ എന്നും, നാഭിസ്ഥാനത്തിൽ സമാനൻ എന്നും, കണ്ഠസ്ഥാനത്തിൽ ഉദാനൻ എന്നും ശരീരത്തിൽ മുഴുവൻ വ്യാപിച്ചിരിക്കുന്നതിനെ വ്യാനൻ എന്നും മനസ്സിലാക്കണം.

പ്രാണനും ജീവനും ഒന്നല്ല. കാര്യവർഗത്തിൽപ്പെട്ടതാണ് പ്രാണൻ; സൃഷ്ടിക്കപ്പെട്ട വസ്തുവാണ് എന്നർത്ഥം. ജീവൻ ശുദ്ധബ്രഹ്മാംശം ആണ്. ആത്മാവിൽനിന്നാണ് പ്രാണൻ ഉദ്ഭവിക്കുന്നത്. ഒരു നിഴൽ എന്നപോലെ ഇത് മനുഷ്യശരീരവുമായി ബന്ധപ്പെട്ടിരിക്കുന്നു. മനസ്സിന്റെ സങ്കല്പത്തിൽനിന്നാണ് പ്രാണൻ ശരീരത്തിൽ പ്രവേശിക്കുന്നത്. മരണസമയത്ത് അവനവന്റെ കർമമനുസരിച്ചുള്ള എന്തെല്ലാം സങ്കല്പങ്ങളുണ്ടോ, ആ വ്യക്തിക്ക് അങ്ങനെയുള്ള ശരീരം ലഭിക്കുന്നു. ആകാശതത്ത്വമാകുന്ന ദേവനും അതിൽനിന്ന് ഉദ്ഭവിച്ച വായു, അഗ്നി, ജലം, പൃഥി എന്ന നാല് മഹാഭൂതങ്ങളുമാണ് ശരീരത്തെ വഹിച്ചുകൊണ്ടിരിക്കുന്നത്. ഈ സ്ഥൂലശരീരം ഇവയിൽനിന്നാണ് ഉണ്ടായത്. അഞ്ചു കർമേന്ദ്രിയങ്ങളും അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും നാല് അന്തഃകരണങ്ങളും അടങ്ങിയ 14 ദേവതകളാണ് ശരീരത്തെ പ്രകാശിപ്പിക്കുന്നത്. പക്ഷേ, ശരീരത്തെ വഹിക്കുന്നതും നിലനിർത്തുന്നതും പ്രാണൻ ആണ്. ജഡമായിരിക്കുന്ന ശരീരത്തിന്റെ എല്ലാ ഘടകങ്ങളേയും എപ്പോഴും പിടിച്ചു കുലുക്കി ചലിപ്പിച്ചുകൊണ്ടിരിക്കുന്ന ചലനാത്മികയായ ഒരു ശക്തിയാൽ ശരീരത്തിന്റെ അകവും പുറവും നിറയപ്പെട്ടിരിക്കുന്നു. ഇതുതന്നെയാണ് പ്രാണൻ. അറിവിന്റേയോ ചൈതന്യത്തിന്റെയോ ഒരു കണികപോലും പ്രാണനിൽ ഇല്ല. മറ്റൊന്നിന്റെ ചേർച്ചകൊണ്ടാണ് ഇതുണ്ടാകുന്നത്. പ്രാണൻ അഞ്ചായി വിഭജിച്ചു ആശ്രയം നൽകി ശരീരത്തെ സുരക്ഷിതമായിനിലനിർത്തുന്നു. പ്രാണൻ ഇല്ലാതെ മറ്റൊന്നിനും സ്ഥിരമായി നിലനില്ക്കുവാൻ കഴിയില്ല. തേനീച്ചകളുടെ അവസ്ഥതന്നെ ഉദാഹരണം. രാജ്ഞി കൂടുവിട്ടു പോകുമ്പോൾ മറ്റു തേനീച്ചകളും കൂടെ പോകുന്നു. രാജ്ഞി തിരികെവരു

മ്പോൾ മറ്റുള്ളവയും കൂടെ വരുന്നു. പതിന്നാല് ഇന്ദ്രിയങ്ങൾക്കും നാഥൻ പ്രാണൻ തന്നെയാണെന്ന് പിപ്പലാദമഹർഷി (പ്രശ്നോപനിഷത്) സമർത്ഥി ക്കുന്നുണ്ട്. പ്രാണസംയമനം പരിശീലിക്കുക എന്നാൽ പ്രാണസ്പന്ദനത്തെ വശത്താക്കി അതിൽക്കൂടി മനസ്സിനെ സ്വയം നിയന്ത്രണത്തിൽ കൊണ്ടുവ രിക എന്നാണ്. *ബോധരൂപമായ ബ്രഹ്മത്തിൽ ശബ്ദരൂപേണ പ്രാണൻ അഥവാ എനർജി സ്പന്ദിക്കുമ്പോഴാണ് പ്രപഞ്ചപ്രക്രിയ തുടങ്ങുന്നത്.*[1] *പ്രാണന്റെ ഓരോ സ്പന്ദനവും ശബ്ദാത്മകമാണ്. സ്പന്ദനത്തിൽ, അധി ഷ്ഠാനമായ ബോധം പ്രതിബിംബിക്കുന്നതാണ് ജീവൻ. ജീവന്റെ പ്രകടരൂപം ശബ്ദമാണ്. പ്രാണന്റെ ശാശ്വതശരീരങ്ങൾ ബോധവും ശബ്ദവുമാണ്. പ്രാണനിലെ, എനർജിയിലെ, ബോധബ്രഹ്മവും ശബ്ദബ്രഹ്മവും ചേർന്ന താണ് അമീബ മുതൽ സഹസ്രസകോടി ബ്രഹ്മാണ്ഡങ്ങൾവരെയുള്ള പ്രപ ഞ്ചഘടനകൾക്ക് രൂപം നൽകുന്നത്.*

"ദ്വിധാവിധായചൈകൈകം ചതുർധാ പ്രഥമം പുനഃ
സ്വസ്വേതര ദ്വതീയാം ശൈർയോജനാൽ പഞ്ചപഞ്ചതേ."

–'ആകാശാദികളായ ഓരോ ഭൂതങ്ങളേയും ഈശ്വരൻ സ്വസങ്കല്പത്താൽ ഈരണ്ടാക്കി. അതിലെ പ്രഥമാംശത്തെ പിന്നെ നന്നാലാക്കി. സ്വാംശം ഒഴി കെയുള്ള മറ്റു ഭൂതങ്ങളുടെ ഓരോ അംശത്തോടും കൂട്ടിച്ചേർത്തു. അപ്പോൾ ഓരോന്നിലും മറ്റു ഭൂതങ്ങളുടെ അരക്കാലംശംവിധം 4½ യും സ്വന്തം ½ അംശവും കലർന്നിട്ട് ഓരോ ഭൂതങ്ങളിലും അഞ്ചു ഭൂതങ്ങളുടെയും ചേർച്ച യുണ്ടായി.' ആകാശം 2 ഭാഗത്തിൽ ഒരു ഭാഗത്തെ അരക്കാലംശം വീതം 4 ഭാഗമാക്കി. ഇങ്ങനെ എല്ലാ ഭൂതങ്ങളേയും ആക്കിത്തീർത്തു. പിന്നെ, ആകാ ശത്തിന്റെ നാലരക്കാലംശങ്ങളെ മറ്റു 4 ഭൂതങ്ങളോടു ഓരോ അരക്കാലംശം വീതം യോജിപ്പിച്ചു. ഈ വിധം എല്ലാറ്റിനേയും ചെയ്തു. അപ്പോൾ എല്ലാ ഭൂതങ്ങളിലും സ്വാംശം പകുതി ഭാഗം. മറ്റൊരു പകുതിയിൽ മറ്റു 4 ഭൂതങ്ങ ളുടെ അരക്കാലംശം വീതം ചേർന്നു ഇരിക്കുകയാൽ എല്ലാ ഭൂതങ്ങളിലും എല്ലാ ഭൂതങ്ങളും ഉൾപ്പെട്ടു. അപ്പോൾ സൂക്ഷ്മഭൂതങ്ങൾ എന്ന അവസ്ഥ മാറി. സ്ഥൂലഭൂതങ്ങൾ എന്ന പുതിയ അവസ്ഥ കിട്ടുകയും ചെയ്തു.

**പഞ്ചമഹാകോശങ്ങൾ**

പഞ്ചകോശനിരൂപണംവഴി മനുഷ്യശരീരത്തിന്റെ അവസ്ഥ മനസ്സിലാ ക്കാൻ ശ്രമിച്ചാൽ മോക്ഷസുഖത്തെ എങ്ങനെ പ്രാപിക്കാമെന്ന് സാമാന്യ മായ ഒരറിവ് ലഭിയ്ക്കും. അന്നമയകോശം അന്നരസത്താൽ പരിപുഷ്ടി പ്രാപിച്ച് പൃഥ്വിയിൽ വിലയം പ്രാപിക്കുന്നു. ഇതിനെയാണ് സ്ഥൂലശരീരം എന്നു വിളിക്കുന്നത്. അഞ്ചുവിധത്തിലുള്ള പ്രാണങ്ങളാണ് പ്രാണമയ കോശം. ജ്ഞാനേന്ദ്രിയസഹിതമായ മനസ്സ് മനോമയകോശം. ഈ മൂന്നു

1. തുടർച്ചയായി കമ്പനം (Vibration) ചെയ്തുകൊണ്ടിരിക്കുന്ന അതിസൂക്ഷ്മതന്ത്രിക ളാൽ (Strings) നിർമ്മിതമാണ് പ്രപഞ്ചമെന്ന് സ്ട്രിങ് തിയറി (String Theory) പറ യുന്നു. പക്ഷേ, ഇതിന്റെ തെളിവുകൾ സയൻസിന് ഇനിയും ലഭിച്ചിട്ടില്ല.

കോശങ്ങളും ചേർന്നാണ് ലിംഗശരീരം എന്നറിയപ്പെടുന്നത്. സ്വരൂപജ്ഞാനമായ ആനന്ദമയകോശമാണ് കാരണശരീരം– "തത് കാരണശരീരം അഥ ജ്ഞാനേന്ദ്രിയപഞ്ചകം വിജയാദിപഞ്ചകമന്തഃ കരണചതുഷ്ടയം കാമകർമ തമാംസ്യഷ്ടപുരം"– ഇപ്രകാരം അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും അഞ്ചു കർമേന്ദ്രിയങ്ങളും അഞ്ചു പ്രാണങ്ങളും പഞ്ചഭൂതങ്ങളും നാല് അന്തഃകരണങ്ങളും, കാമം–കർമം അവിദ്യ എന്നിവയും ഉൾപ്പെടുന്നതാണ് പുരഷ്ടകം എന്നു യാജ്ഞവല്ക്യമഹർഷി വിശദമാക്കുന്നുണ്ട്–(പൈംഗലോപനിഷത്).

"അന്നംപ്രാണോ മനോബുദ്ധി രാനന്ദശ്ചതിപഞ്ചതേ

കോശാസ്തൈരാവൃതഃ സ്വാത്മാ വിസ്മൃത്യാസം സൃതിംയവ്രജേത്."

–അന്നമയകോശം, പ്രാണമയകോശം, മനോമയകോശം, വിജ്ഞാനമയകോശം, ആനന്ദമയകോശം, എന്ന പേരുള്ള അഞ്ചു കോശങ്ങളാൽ മറയ്ക്കപ്പെട്ട ആത്മാവ്, സച്ചിദാനന്ദസ്വരൂപത്തെ മറക്കുന്നതുകൊണ്ട് ജനനമരണാദി സംസാര പരമ്പരയെ പ്രാപിക്കുന്നു.

പഞ്ചീകരിക്കപ്പെട്ട പഞ്ചമഹാഭൂതങ്ങളിൽനിന്ന് ഉദ്ഭവിച്ച സ്ഥൂലശരീരത്തെയാണ് അന്നമയകോശം (ചർമം, രക്തം, മാംസം, മേദസ്, അസ്ഥി, മജ്ജ– സ്ഥൂലശരീരം) എന്നു പറയുന്നത്. സൂക്ഷ്മശരീരത്തിൽ ഉള്ള രജോഗുണ പ്രധാനമായ പഞ്ചവായുക്കളോടും പഞ്ചകർമേന്ദ്രിയങ്ങളോടും കൂടിയതാണ് പ്രാണമയകോശം (പ്രാണാദിവായുക്കൾ 5, കർമേന്ദ്രിയങ്ങൾ 5– സൂക്ഷ്മശരീരം). പഞ്ചഭൂതങ്ങളിലുള്ള സത്വഗുണപ്രധാനമായ ശ്രോത്രാദി ജ്ഞാനേന്ദ്രിയങ്ങളും സത്വാംശം ആലോചിയ്ക്കുന്ന സ്വഭാവമുള്ള മനസ്സും കൂടിയതാണ് മനോമയകോശം (മനസ്സ്, ജ്ഞാനേന്ദ്രിയങ്ങൾ 5– സൂക്ഷ്മശരീരം). ജ്ഞാനേന്ദ്രിയങ്ങളും ബുദ്ധിയും കൂടിയതാണ് വിജ്ഞാനമയകോശം (ബുദ്ധി, ജ്ഞാനേന്ദ്രിയങ്ങൾ 5– സൂക്ഷ്മശരീരം). കാരണത്തിലുള്ള സത്വഗുണം മോദാദിവൃത്തികളോടുകൂടെ ആനന്ദമയമാകുന്നതിനാൽ ആനന്ദമയകോശം (മലിന സത്വപ്രധാനമായ അവിദ്യ– കാരണശരീരം). സൽസ്വരൂപം, ചേതനസ്വരൂപം, ആനന്ദസ്വരൂപം, അദ്വിതീയസ്വരൂപം എന്ന വിശേഷണങ്ങൾ ആത്മാവിന് ഉണ്ട്. ദേഹാദികങ്ങളാകട്ടെ അസൽ സ്വരൂപം, ജഡസ്വരൂപം, ദുഃഖസ്വരൂപം, ദ്വൈതസ്വരൂപം എന്ന വിശേഷങ്ങൾ ഉള്ളവയാണ്. ഇതിൽ, ആത്മാവിന്റെ സൽസ്വരൂപവും ചേതനസ്വരൂപവും, ദേഹാദികളുടെ അസൽ സ്വരൂപവും ജഡസ്വരൂപവുംകൊണ്ട് മറച്ചിരിക്കുകയാണ്. അതുകൊണ്ടാണ് ദേഹാദികൾ യഥാർഥത്തിലുള്ളതും ജീവനുള്ളതുമായി പരിശോഭിക്കുന്നത്. ദേഹാദികളുടെ ദുഃഖസ്വരൂപവും ദ്വൈതത്തോടുകൂടിയ സ്വരൂപവും, ആത്മാവിന്റെ ആനന്ദസ്വരൂപത്തേയും അദ്വിതീയസ്വരൂപത്തേയും മറച്ചിരിക്കുന്നതിനാൽ ആണ് ആത്മാവ് ദുഃഖമുള്ളതും സദ്വിതീയവുമായിരിക്കുന്നത്. ഇപ്രകാരം രണ്ടുവിധത്തിലുള്ള ആവരണത്താൽ പൂർണത്വം, നിത്യമുക്തത്വം എന്ന ആത്മസ്വഭാവവും മറയ്ക്കപ്പെട്ടതായി കാണാം. പഞ്ചകോശങ്ങൾക്കും ആത്മാവിനും തമ്മിൽ മിഥ്യാജ്ഞാനമുള്ളതുകൊണ്ടാണ്, ആത്മാവിനേയും പഞ്ചകോശങ്ങളേയും വേർതിരിച്ചുകാണണമെന്ന് ആചാര്യന്മാർ ഓർമിപ്പിക്കു

ന്നത്. "ഈശ്വരമാത്മജ്ഞാനിനം ച മുക്ത്വാ, സർവാനപി മോഹയത്യേഷാ മായാ" -ഈശ്വരനേയും ഈശ്വരസ്വരൂപമായ ആത്മാവിനേയും അറിഞ്ഞ വനെ ഒഴിച്ച് മറ്റുള്ളവരെയെല്ലാം മായ മോഹിപ്പിക്കുന്നു എന്നാണ് വേദാന്ത സാരം.

ആത്മാവിന് അന്നമയകോശത്തോടു ചേരാതെ വേറിട്ടു നിൽക്കാൻ കഴി വുണ്ട്. അന്നമയകോശം ആത്മാവിൽനിന്നു വിടുമ്പോൾ ജഡമായി മാറും. അഞ്ചു കോശങ്ങളും ജഡങ്ങളായതുകൊണ്ട് ആത്മാവിൽനിന്നു വേർപെടു മ്പോൾ പ്രകാശിക്കുന്നില്ല. പക്ഷെ, ആത്മാവ് പഞ്ചകോശങ്ങളുമായി ബന്ധ മില്ലാത്തപ്പോഴും സ്വയം പ്രകാശിയ്ക്കുന്നുണ്ട്. "പ്രാണമനോധിയഃകോശാഃ വിവിക്താഃസ്യുഃ" -'പ്രാണമയം, മനോമയം, വിജ്ഞാനമയം എന്നീ കോശ ങ്ങൾ വേർതിരിക്കപ്പെടുമ്പോൾ' വ്യാനൻ എന്ന പ്രാണവായു പഞ്ചമഹാകോ ശങ്ങളിൽ ഏതെങ്കിലും ഒന്നിലോ അന്നമയകോശത്തിൽ പ്രത്യേകിച്ചോ തങ്ങി നിന്നാൽ അന്നമയകോശത്തിന് (ചർമം, രക്തം, മാംസം, മേദസ്സ്, അസ്ഥി, മജ്ജ- സ്ഥൂലശരീരം (Physical body)- ജീർണത (Decay) സംഭവിക്കുക യില്ല. യോഗസിദ്ധിയുടെ ഏറ്റവും ഉയർന്ന തലത്തിലുള്ള സമാധി എന്ന അവ സ്ഥയിൽ എത്തിയ ഒരു യോഗിയ്ക്ക് ആത്മാവിനെ എന്നന്നേയ്ക്കുമായി ഉപേ ക്ഷിക്കുമ്പോൾ, ആവശ്യമെങ്കിൽ ഏതാനും ദിവസം ജീർണത ബാധിയ്ക്കാ ത്തവിധത്തിൽ സ്വന്തം ശരീരത്തെ നിലനിർത്താൻ സാധിക്കും.[1] പരകായപ്ര വേശത്തിന്റെയും(Transmigration) അടിസ്ഥാനതത്ത്വത്തിൽ പഞ്ചമഹാകോ ശങ്ങളെ വരുതിയിൽ വരുത്തുന്ന പല യോഗവിധികളും അടങ്ങിയിട്ടുണ്ടെന്ന് യോഗാചാര്യന്മാർ സമർഥിക്കുന്നു.

1. അന്നരസത്തിൽനിന്നാണ് അന്നമയകോശമായ സ്ഥൂലശരീരം ഉദ്ഭവി ച്ചത്.

2. അന്നമയകോശത്തിന്റെ ഉള്ളിൽ സ്ഥിതിചെയ്യുന്ന മറ്റൊരു സൂക്ഷ്മ ശരീരമാണ് പ്രാണമയകോശം.

3. പ്രാണമയകോശത്തെക്കാൾ ഭിന്നവും അതിനേക്കാൾ സൂക്ഷ്മവും ആയ മനോമയകോശം പ്രാണമയകോശത്തിന്റെ ഉള്ളിൽ സൂക്ഷ്മരൂപത്തിൽ സ്ഥിതി ചെയ്യുന്നു.

4. വിജ്ഞാനമയകോശം, മനോമയകോശത്തെക്കാൾ സൂക്ഷ്മരൂപത്തി ലായതിനാൽ വിജ്ഞാനമയമായ ആത്മാവ് ശരീരരൂപമാകുന്ന ക്ഷേത്രത്തിൽ സർവത്ര വ്യാപിച്ചിരിക്കുന്നു. ബുദ്ധിയുടെ വിശ്വാസരൂപമായ വൃത്തിയെ വിജ്ഞാനമയകോശത്തിന്റെ ഇരിപ്പിടമായ ശിരസ്സിൽ ആണ് കല്പിച്ചിരിക്കു ന്നത്. എല്ലാവിധ സാക്ഷാത്കാരവും അനുഭവവേദ്യമാകുന്നത് വിജ്ഞാന

---

1. പരമഹംസയോഗാനന്ദന്റെ സമാധി- ഉദാഹരണം.
1952 മാർച്ച് മാസം 7-ാം തിയ്യതി ലോസ് ഏഞ്ചൽസിൽവച്ച് സമാധിയായ സ്വാമിജി യുടെ മൃതദേഹം 21 ദിവസം- മാർച്ച് 27-ാം തിയ്യതി വരെ- യാതൊരുവിധ കേടുപാടു കളും കൂടാതെ കാണപ്പെട്ടു. ഗ്രന്ഥകാരന്റെ 'ആദികൈലാസയാത്ര' 12-ാം അധ്യായം, പേജ് 250, അടിക്കുറിപ്പ് 1 നോക്കുക.

മയകോശം മുഖേനയാണ്. സദാചാരനിശ്ചയം, സത്യഭാഷണനിശ്ചയം എന്നിവ ഇതിന്റെ വലത് - ഇടത് പക്ഷത്തിന്റെ നിയന്ത്രണത്തിലാണ്- "തസ്യ ശ്രദ്ധൈവ ശിരഃ ഋതം ദക്ഷിണഃ പക്ഷഃ. സത്യമുത്തരഃ പക്ഷഃ. യോഗ ആത്മാ....." (തൈത്തി ഉപനിഷത്ത്). ഒരു സാധകന് വിജ്ഞാനമയകോശ സാക്ഷാത്കാരം മുഖേന പരമാത്മാ - ജീവാത്മാ ഐക്യം സാധ്യമാകുമ്പോൾ ഈ ജീവിതത്തിലെയും കഴിഞ്ഞ ജീവിതങ്ങളിലെയും സുപ്രധാനമായ പല സംഭവങ്ങളും തുറന്നുകാട്ടിത്തരുന്നു.

5. വിജ്ഞാനമയകോശത്തിന്റെ ഉള്ളിൽ വസിക്കുന്ന വേറൊരു ആത്മാംശമാണ് ആനന്ദമയകോശം. ഇതിന്റെ വാസസ്ഥാനവും ശിരസ്സിൽ ആണ്. ആനന്ദമയനായ ഈ കോശം എല്ലാവർക്കും പ്രിയപ്പെട്ടതാണ്. സമസ്തജീവികളും ആനന്ദത്തെ പ്രേമിക്കുന്നു, ആഗ്രഹിക്കുന്നു. എന്നാൽ, ശരിയായ വിധത്തിൽ അറിയാത്തതു കാരണം ആ അവസ്ഥയെ പ്രാപിക്കാൻ സാധിക്കുന്നില്ല. "കാരണേ സത്വമാനന്ദമയോ മോദാദിവൃത്തിഭിഃ"- കാരണത്തിലുള്ള സത്വഗുണം ഇഷ്ടവസ്തുക്കളുടെ കാഴ്ചപ്രാപ്തി - അനുഭവം, പ്രിയം - ലഹരി - സന്തോഷം എന്നീ സുഖവിശേഷവൃത്തികൾ ആനന്ദമയ കോശത്തിന്റെ ഉണർവുകൊണ്ടാണ് സംഭവിക്കുന്നത്. വിഷയാനന്ദത്തിൽ നിന്നാണ് ആനന്ദമയകോശത്തിന് ഈ ഉണർവ് ലഭിക്കുന്നത്. ഈ ആനന്ദത്തിൽനിന്നാണ് ഭൂതങ്ങൾ എല്ലാം ജനിക്കുന്നതും. "ആനന്ദം ബ്രഹ്മണഃ," എന്നാൽ ബ്രഹ്മത്തിന്റെ ആനന്ദം എന്നല്ല, ആനന്ദംതന്നെയായ ബ്രഹ്മം എന്നാണ് അർഥം. സ്ത്രീയോനിയിൽ ഉത്തമകർമവിധിപ്രകാരം സംഭോഗം ചെയ്ത് ഗന്ധർവഭാവത്തെ പ്രാപിച്ചവനെ മനുഷ്യഗന്ധർവൻ എന്നു പറയുന്നു- "സ ഏകോ മനുഷ്യ ഗന്ധർവാണാമാനന്ദഃ..." (തൈ.ഉപനിഷത്). "തദ്യഥാ പ്രിയയാ സ്ത്രീയാ സംപരിഷ്ക്തോ ന ബാഹ്യം കിഞ്ചന വേദനാന്തരം..." -എന്ന ബൃഹദ.ഉപനിഷത് ശ്രുതിപ്രകാരം, ഇഷ്ടപ്പെട്ട സ്ത്രീയുമായി ഗാഢമായി രതിസുഖത്തെ അനുഭവിച്ച്, പുറത്തും അകത്തുമുള്ള യാതൊന്നും അറിയാതെ, ആത്മനിർവൃതിയിൽ മുഴുകി പ്രജ്ഞയറ്റപോലെ സാക്ഷാത്കാരം അനുഭവിക്കുന്നു. ബാഹ്യവും ആന്തരവുമായ ഒന്നിനേയും ഇവർ അന്നേരം അറിയുന്നില്ല. ലക്ഷങ്ങൾക്കിടയിൽ അത്യപൂർവമായി ചിലർക്കുമാത്രമേ ഈ അനുഭൂതി ഉണ്ടാകുന്നുള്ളൂ എന്നുകൂടി ധരിക്കേണ്ടതാണ്. ഈ പരമാനന്ദാവസ്ഥയിൽ ഒരു യോഗി എത്തിച്ചേരുന്നത്, പക്ഷേ തികച്ചും വിഭിന്നമായ രീതിയിലാണ്. വിഷയേന്ദ്രിയാനൈക്യം തികച്ചും ഒഴിവാക്കി, വേദങ്ങളിലെ ഉപദേശങ്ങളെ ഹൃദയംഗമമായി സ്വീകരിച്ച് 'യോഗശ്ചിത്തവൃത്തിനിരോധഃ' എന്ന യോഗസിദ്ധാന്തപ്രകാരമുള്ള, സ്വാഭാവികമായ പരമനിർവൃതിയിൽ ലയിക്കുന്നു. ഭഗവദ്ഗീതയിലും ഈ ആശയം വ്യക്തമാക്കിത്തരുന്നുണ്ട്.

"സുഖമാത്യന്തികം യത്തദ് ബുദ്ധിഗ്രാഹ്യമതീന്ദ്രിയം
വേത്തി യത്ര ന ചൈവായം സ്ഥിതശ്ചലതി തത്ത്വതഃ"

'-യാതൊരു അവസ്ഥാവിശേഷത്തിൽ ഈ യോഗി ഇന്ദ്രിയങ്ങൾക്കു ഗോചരമല്ലാത്തതും ബുദ്ധിയാൽമാത്രം അറിയത്തക്കതുമാകുന്നുവോ ആ അന്തമില്ലാത്ത (നിത്യമായ) നിരതിശയസുഖത്തെ അറിയുന്നുവോ, യാതൊരവ

സ്ഥയിൽ സ്ഥിതിചെയ്യുന്നവനായിട്ട് ആത്മസ്വരൂപത്തിൽനിന്ന് ചലിക്കുന്നി ല്ലയോ' - ആ യോഗി, "യത്രോപരമതേ ചിത്തം നിരുദ്ധം യോഗസേവയാ" (ഭഗവദ്ഗീത) എന്ന അവസ്ഥ പ്രാപിക്കുന്നു. 'യോഗാഭ്യാസബലം കൊണ്ടു യോഗിയുടെ മനസ്സ് ആത്മാവിൽത്തന്നെ ശാന്തിയെ പ്രാപിക്കുന്നു.'

ആനന്ദമയകോശത്തിന്റെ നിർവചനത്തിൽ ദാർശനികന്മാർ അഭിപ്രാ യൈക്യം പ്രകടിപ്പിച്ചിട്ടില്ലെങ്കിലും 'ആനന്ദം ബ്രഹ്മ', 'ആനന്ദോ ബ്രഹ്മേതി വ്യജാനാത്' 'ആനന്ദം ബ്രഹ്മണോ വിദ്വാൻ' എന്നൊക്കെയുള്ള ആനന്ദശ ബ്ദത്തിന് അറിയപ്പെടാവുന്ന സുഖം എന്ന അർത്ഥംതന്നെയാണ് കല്പിക്കു ന്നത്. ഭൃഗുമഹർഷി തന്റെ പിതാവായ വരുണനോട് പ്രപഞ്ചഘടകങ്ങൾ പൊന്തിവരുന്നതും നിലനില്ക്കുന്നതും അവ തിരിച്ചുലയിക്കുന്നതും എന്തിൽനിന്നാണ് എന്ന് സംശയനിവൃത്തി വരുത്തുന്നുണ്ട്. അന്നമയകോശം, പ്രാണമയകോശം, മനോമയകോശം, വിജ്ഞാനമയകോശം ഇതിൽ ഏതിൽനിന്നെങ്കിലുമാണോ എന്നു പരീക്ഷിച്ചറിഞ്ഞശേഷം വരുണൻ ഇവ യൊക്കെ പുറം തള്ളുകയും ആനന്ദമയകോശത്തിൽനിന്നാണ് പ്രപഞ്ചഘട കങ്ങൾ പൊന്തിവരുന്നതും നിലനിൽക്കുന്നതും തിരിച്ചുലയിക്കുന്നതും ചെയ്യു ന്നതെന്ന് മകനെ ബോധ്യപ്പെടുത്തുന്നുണ്ട് (തൈ-ഉപനിഷത്).

പഞ്ചഭൂതങ്ങളിൽപ്പെട്ട അഗ്നി, വായു, ആകാശം എന്നിവയുടെ സൂക്ഷ്മ മൂലതത്വങ്ങളെക്കുറിച്ചും, എല്ലാ പഞ്ചഭൂതങ്ങളിലും അടങ്ങിയിരിക്കുന്ന ശബ്ദ ത്തെക്കുറിച്ചും കൂടുതൽ അറിയുന്നത് ഒരു സാധകനെ സംബന്ധിച്ചിടത്തോളം ഉപകാരപ്രദമായിരിക്കും.

അഗ്നി:-

"അഗ്നിമീളേ പുരോഹിതം" എന്ന അഗ്നിസ്തവത്തോടുകൂടി ഋഗ്വേദം ആരംഭിക്കുന്നു. അഗ്നിയാകുന്ന പരമാത്മാവാണ് നമ്മുടെ അന്തർഭാഗത്ത് ആദ്യമായി പ്രവേശിക്കുന്നത്. അഗ്നിയിലുള്ള അഗ്നിത്വവും ദാഹകത്വവും അതിന്റെ ശക്തിയുടെ മൂല ഭണ്ഡാഗാരമായ പരബ്രഹ്മത്തിൽനിന്ന് ലഭിച്ചി ട്ടുള്ളതാണ്. കർമ്മേന്ദ്രിയങ്ങളുടെ പ്രവർത്തനത്തിനു അടിസ്ഥാനമായ ശക്തി പ്രചോദനം അഗ്നിയാണ്. 5 പ്രാണന്മാർ, 5 കർമ്മേന്ദ്രിയങ്ങൾ, 5 ജ്ഞാനേന്ദ്രി യങ്ങൾ, മനസ്സ്, ബുദ്ധി എന്നീ 17 ഋത്വിക്കുകളും ജീവാത്മകമായ യജമാ നനുംകൂടി 18 പേരാണ് ഒരു യജ്ഞം നടത്തുന്നത്. 'പഞ്ചപ്രാണമനോബുദ്ധി ദശേന്ദ്രിയ സമന്വിതം' എന്ന ശ്രീശങ്കരാചാര്യരുടെ പ്രമാണപ്രകാരം ബ്രഹ്മാ ണ്ഡത്തിലെന്നപോലെ പിണ്ഡാണ്ഡമായ മനുഷ്യശരീരത്തിലും മഹാ യജ്ഞം നടത്തുന്നത് ഋത്വിക്കുകളായ അഗ്നിതന്നെയാണ്.

"മയാ സോ അന്നമത്തി യോ വിപശ്യതി
യഃ പ്രാണിതി യ ഈം ശൃണോത്യുക്തം" - എന്ന ഋഗ്വേദമന്ത്രപ്രകാരം '-ഭക്ഷിക്കുന്നതും കാണുന്നതും കേൾക്കുന്നതും ശ്വസിക്കുന്നതും എല്ലാം എന്റെ ശക്തികൊണ്ടാണ്. ദേഹത്തിൽ നിരന്തരം പ്രവർത്തിച്ചുകൊണ്ടിരി ക്കുന്ന ഇന്ദ്രിയങ്ങൾ എല്ലാം എന്റെ ശക്തിയുടെ രൂപാന്തരം മാത്രമാണ്.' ഭക്തന്മാരുടെ മുന്നിൽ പരബ്രഹ്മസ്വരൂപം പ്രത്യക്ഷപ്പെടുന്നത് ദിവ്യചൈത ന്യരൂപത്തിലാണെന്ന് പുരാണേതിഹാസങ്ങളിൽ വിവരിക്കുന്നുണ്ട്. പ്രാണാ

യാമാദികളുടെ അഭ്യാസബലത്താൽ നിശ്ചലമായ ബുദ്ധികൊണ്ട് ധ്രുവൻ ഭഗവാനെ ദർശിച്ച സന്ദർഭം വിവരിക്കുമ്പോൾ, ഹൃദയപദ്മത്തിൽ സ്ഫുരിച്ച ഇടിമിന്നൽ പ്രഭയ്ക്കു തുല്യമായ ഒരു തേജസ്സിനെയാണ് കണ്ടതെന്ന് വ്യാസമുനി വ്യക്തമാക്കുന്നുണ്ട്.[1] ജഡങ്ങളായ ഇന്ദ്രിയങ്ങളിൽ ചൈതന്യസ്വരൂപനായ ഭഗവാൻ പ്രവേശിക്കുമ്പോൾ ഭഗവദംശമായ ചിച്ഛക്തി ഇന്ദ്രിയങ്ങളിൽ അഗ്നിപോലെ പ്രകാശിക്കുന്നു. ശ്രീകൃഷ്ണന്റെ വിശ്വരൂപം കണ്ടപ്പോൾ, ആശ്ചര്യസ്തബ്ധനായ അർജുനൻ, "അങ്ങയെ കണ്ടിട്ട് ഞാൻ വളരെ ഭയപ്പെട്ട മനസ്സോടുകൂടിയവനായി ധൈര്യത്തെയും മനസ്സമാധാനത്തെയും പ്രാപിക്കുന്നില്ല"- "ദൃഷ്ട്വാ ഹി ത്വാം പ്രവ്യഥിതാന്തരാത്മാ, ധൃതിം ന വിന്ദാമി ശമം ച വിഷ്ണോ-" എന്നു പറയുന്നുണ്ട്. ഭഗവാന്റെ വിശ്വരൂപത്തിന്റെ പ്രകാശത്തിന് അനേകായിരം സൂര്യന്മാരുടെ പ്രഭ ഉണ്ടായിരുന്നുവെന്ന് വ്യാസൻ വ്യക്തമാക്കുന്നു.

"ദിവി സൂര്യസഹസ്രസ്യ ഭവേദ്യുഗപദുത്ഥിതാ
യദി ഭാഃ സദൃശീ സാ സ്യാൽ ഭാസസ്തസ്യ മഹാത്മനഃ-"[2]

ദൈവികസമ്പത്തിനെ ഭക്തന്റെ അന്തഃകരണത്തിൽ പ്രകാശിപ്പിക്കുന്ന ശക്തിവിശേഷമാണ് അഗ്നിപദംകൊണ്ട് പ്രതിപാദിക്കപ്പെടുന്ന സർവേശ്വരൻ എന്നാണ് 'യജ്ഞസ്യദേവം' എന്ന ഋഗ്വേദപദം കൊണ്ട് സൂചിപ്പിക്കുന്നതും. ഋത്വിക്കുകളെല്ലാം അഗ്നിതന്നെയാണ്. യജ്ഞവേദിയിലേക്ക് ദേവന്മാരെ സ്തുതിച്ച് ആഹ്വാനം ചെയ്യുന്ന ഋത്വിക് എന്ന ഹോതാവും അഗ്നിതന്നെയാണ് ("അഗ്നിർവൈ ദേവാനാം ഹോതാ" -ഉപനിഷത്). മനുഷ്യജീവിതമെന്ന മഹാശക്തിയിൽ ആദ്യന്തം നിറഞ്ഞുനിൽക്കുന്ന മഹാശക്തി അഗ്നി

---

1. "സ വൈ ധിയാ യോഗവിപാകതീവ്രയാ
ഹൃത് പത്മകോശേ സ്ഫുരിതം തഡിത്പ്രഭം
തിരോഹിതം സഹസൈവോപലക്ഷ്യ
ബഹിഃസ്ഥിതം ദദവസ്ഥം ദദർശ." (ഭാഗവതം)

പ്രാണായാമാദികളുടെ അഭ്യാസബലത്താൽ നിശ്ചലമായ ബുദ്ധികൊണ്ട് ഹൃദയകമലത്തിൽ മിന്നൽപിണരെന്നപോലെ വിളങ്ങുന്ന ഭഗവാനെ കണ്ടുകൊണ്ടിരുന്ന ആ ധ്രുവൻ, പെട്ടെന്ന് ആ രൂപത്തെ കാണാതായപ്പോൾ കൺമിഴിച്ചു പുറമെ നോക്കി; ഹൃദയത്തിൽ കണ്ടിരുന്ന ആകൃതിയിൽത്തന്നെ ഭഗവാന്റെ രൂപത്തെ പുറമെ നിൽക്കുന്നതായി കണ്ടു.

2. ആകാശത്തിൽ ഒന്നിച്ചുദിച്ചുപൊങ്ങുന്ന അനേകായിരം സൂര്യന്മാരുടെ പ്രഭ, ഒരേ സമയത്ത് ഉദിച്ചുപ്രകാശിക്കുന്നതായാൽ ആ പ്രഭ വിശ്വരൂപത്തെ ധരിച്ചിരിക്കുന്ന ആ മഹാത്മാവിന്റെ പ്രഭയ്ക്ക് ഒരു വിധം തുല്യമായിരിക്കും. ("കോടി സൂര്യപ്രകാശം സൂര്യാകാശം ഭവതി"- കോടിക്കണക്കിനു സൂര്യന്മാർ ഉദിച്ചാലെന്നുപോലുള്ള...)

കുറിപ്പ്: 1945 ആഗസ്റ്റ് 6-ാം തീയതി ANOLAGAY എന്ന വിമാനത്തിൽനിന്ന് കേണൽ പോൾ ടിബ്ബറ്റ്സ് എന്ന വൈമാനികനാണ് ഹിരോഷിമയിൽ ആറ്റംബോംബ് ഇട്ടത്. പക്ഷേ, യഥാർഥ ആറ്റംബോംബ് പരീക്ഷണം നടന്നത് 1945 ജൂലായ് 16ന് അമേരിക്കയിലെ ന്യൂമെക്സിക്കോയിൽ ആയിരുന്നു. പ്രൊഫസർ റോബർട്ട് ഓപ്പൻ ഹൈമർ എന്ന ശാസ്ത്രജ്ഞനാണ് ഇതിനു നേതൃത്വം നല്കിയത്. ആറ്റംബോംബ് പൊട്ടി ഉയർന്ന ശേഷം ഉദിച്ചുപൊങ്ങിയ അഭൗമമായ പ്രകാശം വീക്ഷിച്ചപ്പോൾ റോബർട്ട് ഓപ്പൻ ഹൈമർ ചൊല്ലിയത് ഭഗവദ്ഗീതയിലെ ഈ ശ്ലോകമായിരുന്നുവത്രെ!

യാണ്. ആത്മാവ് ശരീരം വിട്ടുപോകാൻ ഒരുങ്ങുമ്പോൾ ഇന്ദ്രിയങ്ങളുടെ പ്രവർത്തനശേഷി കുറഞ്ഞുവരുന്നു. അഗ്നിയുടെ പ്രഭാവം മങ്ങുന്നതോടെ ആത്മാവ് ശരീരം വിട്ടുപോകുകയുംചെയ്യുന്നു. ആത്മാവിന്റെ പരലോകഗമനത്തിനുള്ള മാർഗങ്ങളിൽ ഒന്നാണ് അഗ്നിമാർഗം. മുക്തിക്ക് അർഹതയുള്ള ആത്മാവിനെ അധിഷ്ഠാനദേവതമാർ സൂര്യലോകത്തേക്ക് നയിക്കുന്നു. അവിടെനിന്ന് സത്യലോകത്തിൽ എത്തുന്ന ആത്മാവ് ബ്രഹ്മത്തിൽ മുക്തനാകുന്നു.

സൗരയൂഥത്തിന്റെ കേന്ദ്രം സൂര്യനാണ്. അതിലെ ഏറ്റവും പ്രധാനമായ ഊർജ്ജസ്രോതസ്സും സൂര്യനാണ്. സൂര്യന്റെ ഉദയവും അസ്തമനവും അയനവുമാണ് ഭൂമിയിൽ ജീവൻ നിലനിൽക്കുന്നതിന്റെ അടിസ്ഥാനമായ അഗ്നിയെന്നും ഇതിന്റെ ഫലമായിട്ടാണ് ജലത്തിൽനിന്ന് ജീവൻ ഉത്ഭവിച്ചതെന്നും ഭൗതികശാസ്ത്രം പറയുന്നു. ജീവന്റെ ഉത്ഭവത്തിന് കാരണമായ ആദിസൂക്ഷ്മരൂപം ആദ്യമായി അന്തരീക്ഷമെന്ന അഗ്നിയിൽ ഹോമിക്കപ്പെടുന്നു എന്നാണ് ഉപനിഷത്കാരന്മാർ പറയുന്നത്. "അഞ്ചാമത്തെ അഗ്നിയിൽ ഹോമിക്കപ്പെടുന്ന ജലം പുരുഷശബ്ദത്തിന് അർഹമായി തീരുന്നു" എന്നാണ് ഛാന്ദോഗ്യോപനിഷത് സമർത്ഥിക്കുന്നത്. *ജീവോത്ഭവത്തിന്റെ ആദ്യപടിയായി അന്തരീക്ഷമാകുന്ന അഗ്നിയിൽ ജലമയമായ 'ശ്രദ്ധ'യെന്ന (കണിക) ആഹുതിയെ ഹോമിക്കുന്നു. രണ്ടാമത്തെ ഹോമാഗ്നി പർജന്യനാണ് (വൃഷ്ടി ദേവത). ജലമയമായ ശ്രദ്ധ ഗുരുത്വമാർന്ന് പ്രകാശമയമായിത്തീർന്ന് ഉണ്ടാകുന്ന 'സോമ'മാണ് പ്രജന്യാഗ്നിയിൽ ഹോമിക്കുന്ന ആഹുതി. മൂന്നാമത്തെ ഹോമാഗ്നി ഭൂമിയാണ്. ജലമയമായ ശ്രദ്ധ പ്രകാശമയമായ സോമമായി പരിണമിച്ച് പെരുകി മഴയായി ഭൂമിയെന്ന ഹോമാഗ്നിയിൽ പതിക്കുമ്പോൾ ഭൂമി പുഷ്പിണിയായിത്തീരുന്നു. നാലാമത്തെ ഹോമാഗ്നിയായ പുരുഷന്, വാക്കാണ് എരിയാൻ വേണ്ട ചമത. അന്നമാണ് ആഹുതി. ഇതിൽനിന്നാണ് ബീജം രൂപംകൊള്ളുന്നത്. അഞ്ചാമത്തെ അഗ്നി സ്ത്രീയാണ്. ഇവിടെ അഗ്നിക്ക് എരിയാനുള്ള ചമത ജനനേന്ദ്രിയമാണ്. പുരുഷബീജമാണ് ആഹുതി. സ്ത്രീയാകുന്ന അഗ്നിയിൽ പുരുഷബീജത്തെ ഹോമിക്കുമ്പോൾ പുതിയൊരു ജീവൻ ഉടലെടുക്കുന്നു.*

**വായു:**

സർവേശന്റെ പ്രാണശക്തിയിൽനിന്നാണ് വായു ഉണ്ടായത്- 'പ്രാണാദ്വായുരജായത.' 'പ്രകർഷേണ അനതി ഇതി പ്രാണഃ', എന്നാൽ പരബ്രഹ്മചൈതന്യത്തിന്റെ ജഗത്സൃഷ്ടിക്കായുള്ള ഇച്ഛയുടെ പ്രത്യേക രൂപത്തിലുള്ള പ്രവർത്തനംതന്നെയാണ് പ്രാണൻ. പ്രാണനിൽനിന്ന് പ്രത്യേകമായി ഉദ്ഭവിച്ച ശക്തിവിശേഷമാണ് വായു. 'വാതി ഇതി വായുഃ-' എന്നാണ് വായുവിന്റെ നിർവചനം; തടസ്സമില്ലാതെ എല്ലായിടത്തും സഞ്ചരിക്കുന്നത്. ഈശ്വരന്റെ പ്രത്യക്ഷശക്തിയുടെ പ്രതീകമായി അനുഭവപ്പെടുന്ന വായു പ്രപഞ്ചത്തിൽ എല്ലായിടത്തും വ്യാപിച്ചിരിക്കുന്നു. പ്രാണസ്പന്ദനം മുതൽ ബ്രഹ്മാണ്ഡത്തിലെ മഹാഗോളങ്ങൾ തമ്മിലുള്ള ആകർഷണശക്തിവരെയുള്ള എല്ലാ ശക്തിപ്രവാഹവും സുഗമമായി നടന്നുകൊണ്ടിരിക്കുന്നത് വായുവിന്റെ

പ്രവർത്തനംമൂലമാണ്. മനുഷ്യശരീരത്തിന്റെ പലതരത്തിലുള്ള പ്രവർത്തനങ്ങളിലും വായു സുപ്രധാനമായ പങ്കുവഹിക്കുന്നു. നാഡീസ്പന്ദനം, രക്തചംക്രമണം, ജ്ഞാനകർമേന്ദ്രിയങ്ങളുടെ പ്രവർത്തനം, ശരീരപ്രവർത്തനത്തിനുവേണ്ട രാസവസ്തുക്കളുടെ നിർമ്മാണം - സംയോജനം - പ്രവർത്തനം, ഹോർമോണുകളുടെ സ്രവണങ്ങൾ തുടങ്ങി നിരവധി പ്രക്രിയകളിൽ വായു സുപ്രധാന പങ്കുവഹിക്കുന്നു. യമനിയമങ്ങൾ അനുഷ്ഠിച്ച്, ക്രിയായോഗപരിശീലനംവഴി സിദ്ധിനേടി, നാഡീശോധകപ്രാണായാമത്തിലൂടെ ശരീരപ്രവർത്തനങ്ങൾക്ക് യോഗാഗ്നിമയമായ സ്ഥിരത വന്നുകഴിയുമ്പോൾ ശരീരത്തിലെ വായുവിന്റെ വിവിധപ്രവർത്തനങ്ങൾ സാധകന് വ്യക്തമായി നേരിട്ട് കാണുന്നതുപോലെ അറിയാൻ കഴിയും. ശരീരത്തിന്റെ ലാഘവം, അരോഗദൃഢമായ അവസ്ഥ, ശബ്ദമാധുര്യം, ഇന്ദ്രിയങ്ങളുടെ നിയന്ത്രണം എന്നിങ്ങനെ ഈ അവസ്ഥ സിദ്ധിച്ചതിന്റെ ലക്ഷണങ്ങളെക്കുറിച്ച് ഉപനിഷത്തുക്കളിൽ വ്യക്തമാക്കുന്നുണ്ട്. 'വായുസ്വരൂപനായ പരബ്രഹ്മമേ! ഞങ്ങളുടെ രോഗങ്ങൾക്കു ഉത്തമ ഔഷധമായി അവിടുന്ന് പ്രവഹിക്കേണമേ. ഞങ്ങളുടെ ഹൃദയത്തിൽ സുഖപ്രദനും ശാന്തിപ്രദനുമായി പരിശോഭിക്കേണമേ.' –"വാത ആവാതുഭേഷജം - ശംഭു മയോഭു നോ ഹൃദേ" എന്ന ഋഗ്വേദമന്ത്രത്തിന്റെ അർഥം വളരെ പ്രസക്തമാണ്.

**ആകാശം:**

'അദ്യോവികാര ആകാശഃ'- പരബ്രഹ്മശക്തിയുടെ വികാരങ്ങളിൽ (കാര്യം) ഒന്നാമത്തേത് ആകാശമാണ്. അവകാശം - ഇടം - എന്നതാണ് ആകാശത്തിന്റെ സ്വരൂപം. സദ്വസ്തു അതിൽ വ്യാപിച്ചിട്ടുള്ളതിനാൽ അതിന്റെ സ്വരൂപമായ സാമാന്യസത്തയെ അവലംബിച്ചിട്ടു പ്രഥമ വികാരമായ ആകാശം നിലനിൽക്കുന്നു. ഏകസ്വഭാവമായ സത്തിൽ അവകാശമില്ല എന്നാണ് വിവക്ഷയെങ്കിൽ, ദ്വിസ്വഭാവമുള്ള ആകാശത്തിൽ അവകാശവും സത്തയും ഉണ്ട്. ആകാശത്തിൽ സത്തയും ധ്വനിയും ഉണ്ടെന്നു സാരം. യഥാർഥത്തിൽ, സത്ത സദ്വസ്തുവിന്റെ സ്വഭാവമാണ്. അങ്ങനെ വരുമ്പോൾ സത്തിന്റെ സ്വഭാവമാകുന്ന സത്ത ആകാശത്തിന്റെ ധർമം (ആശ്രയം) ആകണമെങ്കിൽ സത്തും ആകാശവും ഒന്നുതന്നെ ആകണമെന്നു വരുന്നു. സദ്വസ്തുവിന്റെ യഥാർഥസ്വരൂപത്തെ, ആകാശസ്വരൂപത്വംപോലെ മറയ്ക്കുന്നത് മായയാണ്. അതുകൊണ്ടാണ് വിപരീതഭാവനയുണ്ടാകുന്നത്. സത്സ്വരൂപമായത് പരബ്രഹ്മം, ഭ്രമനിമിത്തം ആകാശാദിസ്വരൂപമായി തോന്നുന്നു എന്നുമാത്രം. ഏകാഗ്രതയുടെ അഭാവമാണ് സത്തിനും ആകാശത്തിനും തമ്മിലുള്ള ഭേദജ്ഞാനം ഉറയ്ക്കാത്തതിന്റെ കാരണം. 'ധ്യാനം, പ്രമാണം, യുക്തി എന്നിവയുടെ സഹായത്താൽ ആകാശത്തിനും സത്തിനും തമ്മിലുള്ള ഭേദജ്ഞാനം ഉറയ്ക്കുമ്പോൾ, ആകാശം ഒരു കാലത്തിലും സത്യമല്ലെന്നും സദ്വസ്തുവിൽ ദ്വാരമില്ലെന്നും അനുഭവപ്പെടും.'

"-ധ്യാനാന്മാനാദ്യുക്തിതോപി രൂഢേ ഭേദേ വിയൽസതോഃ
നകദാചിദ്വിയൽസത്യം തദ്വസ്തുച്ഛിദ്രവന്നച."

ചൈതന്യാത്മകശുദ്ധജ്ഞാനം കൈവരിച്ചശേഷം ആകാശാദിസ്വരൂപത്തെ

ബുദ്ധിവൃത്തിയിൽനിന്ന് വിട്ടുകളയുമ്പോൾ, പരബ്രഹ്മസത്വസ്വരൂപമായി ആകാശം പ്രകാശിക്കും. ആകാശം മിഥ്യയാണെന്നും സത്തുമാത്രമാണ് യഥാർഥതത്വമെന്നും ബോധ്യപ്പെടുകയും ചെയ്യും.

ശബ്ദം:-

ഈശ്വരൻ ശബ്ദരൂപനായി എല്ലാ ഇന്ദ്രിയങ്ങളിലും വിഷയങ്ങളിലും വ്യാപിച്ചുനിൽക്കുന്നുവെന്നും ശബ്ദത്തിന്റെ അകമ്പടി കൂടാതെ ഒരു ലോകാനുഭവവും സാധ്യമല്ലെന്നും ഭാഗവതത്തിൽ ഭഗവാൻ[1] ഉദ്ധവരെ ധരിപ്പിക്കുന്നുണ്ട്. "ഉദ്ധവരേ, ബോധരൂപമായ ഒരു ഈശ്വരൻ മാത്രമേ ഇവിടെ ഉള്ളൂ. ആ ഈശ്വരൻ ജീവരൂപം കൈക്കൊണ്ട് ശരീരങ്ങളിൽ പ്രവേശിക്കുന്നു. ശബ്ദമാണ് ജീവന്റെ പ്രകടരൂപം. പ്രാണരൂപത്തിൽ നാം ഹൃദയത്തിൽ പ്രവേശിക്കുന്നതാണ് ജീവൻ. അത് മനസ്സായി പെരുകുന്നു. തുടർന്ന് നാദം സ്വരമായും വർണ്ണമായും തടിച്ചുകൊഴുക്കുന്നു. ബോധത്തിലെ ശബ്ദത്തിന്റെ സൂക്ഷ്മസ്പന്ദനമാണ് പരാ. പരാ പിന്നെ സ്വരൂപം കൈക്കൊണ്ട് പശ്യന്തിയായി പരിണമിക്കുന്നു. പശ്യന്തി പിന്നെ സങ്കൽപ്പരൂപത്തിൽ മധ്യമിയായി മാറുന്നു. മധ്യമ നാവിൽ എത്തി തടിച്ചുകൊഴുത്ത് പുറത്തു വരുന്നതാണ് ശബ്ദത്തിന്റെ വൈഖരിരൂപം. ശബ്ദത്തിന്റെ നാലു പരിണാമ ഘട്ടങ്ങളിലൂടെ, പരാ-പശ്യന്തി-മധ്യമാ-വൈഖരി, വളർന്ന് സംസാരിയായി ഭവിക്കുന്നു. അതുകൊണ്ട് ശ്രുതിയും സ്മൃതിയും പ്രവൃത്തിയും നിവൃത്തിയും എല്ലാം ഒരേ ഒരു ഈശ്വരന്റെതന്നെ വിവിധോപാധികളാണെന്ന് മനസ്സിലാക്കണം. ഇതാണ് യഥാർത്ഥ ഈശ്വരദർശനം. ഒരേ അഗ്നി സൂക്ഷ്മസ്ഥൂലരൂപങ്ങൾ ധരിച്ച് സർവ്വത്ര വ്യാപിച്ചിരിക്കുന്നതുപോലെയാണ് ബോധരൂപനായ ഈശ്വരന്റെ സർവ്വവ്യാപിത്വം."

നാവുകൊണ്ട് ഉച്ചരിക്കുമ്പോൾ പുറമെ കാതുകൊണ്ട് കേൾക്കുന്ന ശബ്ദപരിണാമത്തിന്റെ അന്ത്യഘട്ടത്തെയാണ്, സാധാരണയായി, ശബ്ദംകൊണ്ട് ഉദ്ദേശിക്കുന്നത്. പ്രാണരൂപത്തിൽ നാദമായി ഹൃദയത്തിൽ എത്തിച്ചേരുന്ന ജീവൻ മനസ്സായി പെരുകുന്നു. പിന്നീട് നാദം സ്വരമായും വർണ്ണമായും പരിപുഷ്ടി പ്രാപിക്കുന്നു. സങ്കല്പങ്ങൾക്കും ചിന്തകൾക്കും ശേഷമാണ് ശബ്ദം പുറത്തുവരുന്നത്. 'ന' പ്രാണവായുവും 'ദം' അഗ്നിയും ചേർന്നാണ് നാദം ഉദ്ഭവിച്ചത്. നാവുകൊണ്ട് ഉച്ചരിക്കപ്പെടുന്നതിന് മുമ്പ് സങ്കല്പങ്ങൾ ഉരുത്തിരിഞ്ഞ് രൂപപ്പെട്ടുവരുന്ന ശബ്ദസമൂഹത്തിന്റെ ഒരു സൂക്ഷ്മപരിണാമഘട്ടം ഉണ്ട്. ശബ്ദം ഇവിടെയും ഉച്ചരിക്കപ്പെടുന്നുണ്ട്. നാക്കിനും കാതിനും ഈ ശബ്ദം അനുഭവവേദ്യമല്ല. സൂക്ഷ്മശരീരത്തിലെ അന്തഃകരണത്തിലാണ് ഈ പ്രതിധ്വനി ഉരുത്തിരിയുന്നത്. ഈ സങ്കല്പശബ്ദത്തെ 'മധ്യമ' എന്നറിയപ്പെടുന്നു. മധ്യമ നാവിൽ എത്തിച്ചേർന്ന് പരിപുഷ്ടി പ്രാപിച്ച് പുറത്തു

1. "വിഷ്ണുർ നാമ മഹായോഗീ, മഹാഭൂതോ മഹാതപഃ"
-മഹാവിഷ്ണു തന്നെയാണ് മഹായോഗി. സർവഭൂതങ്ങളുടേയും ആദിമഹാഭൂതവും മഹാതപസ്വിയും അദ്ദേഹംതന്നെയാണ്.

വരുന്നതാണ് ശബ്ദത്തിന്റെ വൈഖരീരൂപം. അതാണ് വെളിയിൽ കേൾക്കുന്ന ശബ്ദം. ഹൃദയത്തിൽ കേൾക്കുന്നതുപോലെ ബുദ്ധിയിൽ പ്രതിധ്വനിച്ചുതോന്നുന്നതാണ് 'പശ്യന്തി'. ആത്മാവിൽത്തന്നെ ജ്യോതിസ്സ്വരൂപമായി അലയടിക്കുന്ന നാദകലയ്ക്കാണ് 'പരാ' എന്നു പറയുന്നത്. ബോധത്തിലെ ശബ്ദത്തിന്റെ സൂക്ഷ്മസ്പന്ദനമാണ് പരാ. മനസ്സിനെ ഏകാഗ്രമാക്കി അന്തഃകരണത്തിലെ സങ്കല്പപ്രവാഹത്തെ അടക്കിനിർത്തിയാൽ അവാച്യമായ മറ്റൊരു സൂക്ഷ്മശബ്ദമണ്ഡലം തെളിഞ്ഞുവരും. മധ്യമ, പശ്യന്തി, പര എന്നീ അംശങ്ങൾ അന്തർദൃഷ്ടിയുള്ളവർക്ക് യോഗാഭ്യാസംമൂലം സാക്ഷാൽക്കരിക്കുവാൻ സാധിക്കും. ജീവൻ, ശബ്ദത്തിന്റെ പരാ- പശ്യന്തി- മധ്യമാ- വൈഖരി എന്നീ പരിണാമഘട്ടങ്ങളിലൂടെ കടന്ന് സംസാരിയായി ഭവിക്കുന്നു. സൂക്ഷ്മശരീരത്തിലെ അന്തഃകരണത്തിലുള്ള ആന്തരികശ്രവണേന്ദ്രിയത്തിൽ (INNER EAR)ആഹനിക്കപ്പെടാത്ത നാദങ്ങൾ വ്യക്തമായികേൾക്കാൻ കഴിയുകയും ചെയ്യും. ഓടക്കുഴൽ, വീണാനാദങ്ങളും ഓംകാരധ്വനിയും സാധകന്റെ ഉപബോധമനസ്സിൽ അലയടിക്കും. അന്തഃകരണത്തിൽ ചിദാകാശത്തിന്റെ (SPACE OF CONSCIOUSNESS) പ്രകാശം തിളങ്ങിവിളങ്ങി നിലകൊള്ളുന്നതായും അനുഭവപ്പെടും. ഇതിനപ്പുറം കടന്ന് ബുദ്ധി ആസ്പന്ദമാകുന്നതോടെ സ്വയം പ്രകാശിച്ചുനിൽക്കുന്ന സർവേശ്വരന്റെ ആത്മസ്വരൂപം അഭൗമമായ തേജസ്സോടെ അനുഭവപ്പെടും. ജ്ഞാനലക്ഷണമായ ഭക്തികൊണ്ട് അതു സാധിക്കാവുന്നതാണെന്നു ഭഗവദ്ഗീതയിൽ ശ്രീകൃഷ്ണൻ വ്യക്തമാക്കുന്നു-

"ഭക്ത്യാ മാമഭിജാനാതി യാവാൻ യശ്ചാസ്മി തത്ത്വതഃ
തതോ മാം തത്ത്വതോ ജ്ഞാത്വാ വിശതേ തദനന്തരം."

(ഞാൻ ഏതുവിധ പരിണാമത്തോടുകൂടിയിരിക്കുന്നുവോ എന്തൊരു സ്വരൂപത്തോടുകൂടിയിരിക്കുന്നുവോ ആ വിധം ശരിയായി എന്നെ അവൻ ഭക്തികൊണ്ട് അറിയുന്നു. അങ്ങനെ എന്നെ അറിഞ്ഞതിന്റെ ശേഷം ഉടൻ അവൻ എന്നിൽ പ്രവേശിക്കുന്നു. പരമാനന്ദസ്വരൂപനായി ഭവിക്കുന്നു.)

### പതഞ്ജലി മഹർഷിയുടെ യോഗശാസ്ത്രം

വേദശാസ്ത്രങ്ങളെക്കുറിച്ചും അതിൽനിന്ന് ഉരുത്തിരിഞ്ഞുവന്ന ദർശനങ്ങളെപ്പറ്റിയും സാമാന്യമായ ഒരറിവുണ്ടായാൽ മാത്രമേ പതഞ്ജലിമഹർഷിയുടെ യോഗശാസ്ത്രസൂത്രങ്ങളെക്കുറിച്ച് ആധികാരികമായ ജ്ഞാനം ലഭിക്കുകയുള്ളൂ. 'ദർശനം' എന്നാൽ പ്രപഞ്ചസത്യത്തെ ദർശിക്കാൻ ശ്രമിച്ച ഋഷിമാരുടെ അനുഭവകഥനമായ കാഴ്ചപ്പാട് എന്നുപറയാം. ദർശനങ്ങളിൽ ശ്രുതി, യുക്തി, അനുഭവം ഇവയെ പ്രമാണസമന്വിതം അവതരിപ്പിക്കുകയാണ് ചെയ്യുന്നത്. വേദശാസ്ത്രങ്ങളെ ഋഷീശ്വരന്മാർ ദർശിച്ച ഈശ്വരപ്രോക്തമെന്ന നിലയിൽ അപൗരുഷേയങ്ങളെന്ന സ്ഥാനം കല്പിച്ചിട്ടുണ്ട്. ദർശനങ്ങളിൽ ഇതൊന്നും നിഷേധിക്കപ്പെടാവുന്നതല്ല. വേദനിഷേധം ചെയ്യാതെയുള്ള ശാസ്ത്രദർശനങ്ങളെ വൈദികങ്ങൾ എന്നാണുപറയുക. അവൈദികങ്ങൾ എന്നുപേരിൽ പിന്നീട് ഒരു ശാഖ ഉരുത്തിരിഞ്ഞുവന്നുവെങ്കിലും വേദങ്ങളും മറ്റു ശാസ്ത്രങ്ങളും പുരുഷനിർമ്മിതങ്ങൾ ആണെന്ന ഈ വിഭാഗത്തിന്റെ

ദർശനങ്ങൾക്ക് ഉദ്ദേശിച്ച ഫലപ്രാപ്തി ലഭിക്കുകയുണ്ടായില്ല.

സാംഖ്യം, യോഗം, വൈശേഷികം, ന്യായം, പൂർവമീമാംസ, ഉത്തരമീമാംസ അഥവാ വേദാന്തം എന്നീ ആറെണ്ണമാണ് വൈദിക ദർശനങ്ങൾ.[1] വേദവും അതിൽനിന്ന് അനുഭവിച്ചറിഞ്ഞ പ്രത്യക്ഷാനുമാനങ്ങളും മാത്രം പ്രമാണമായി സ്വീകരിക്കുന്നവരാണ് സാംഖ്യന്മാർ. പദാർഥങ്ങളെ സാംഖ്യാനംചെയ്ത്, എണ്ണി, വസ്തുതത്ത്വം വെളിപ്പെടുത്തുകയാണ് സാംഖ്യന്മാർ ചെയ്യുന്നത്. സാംഖ്യന്മാരിൽ സേശ്വരന്മാരെന്നും നിരീശ്വരന്മാരെന്നും രണ്ടുവിഭാഗമുണ്ട്. ഈശ്വരൻ പ്രത്യേകമായി സ്ഥിതിചെയ്ത് പ്രകൃതിയെ ചലിപ്പിക്കുന്നുവെന്ന് വിശ്വസിക്കുന്ന സേശ്വരന്മാർ പ്രപഞ്ചത്തെ പുരുഷൻ, പ്രകൃതി എന്നു രണ്ടായി കാണുന്നു. നിരീശ്വരന്മാർ (ഈശ്വരവിശ്വാസം ഇല്ല എന്നല്ല ഈ വാക്കിന് അർഥം കല്പിച്ചിട്ടുള്ളത്), ഈശ്വരസങ്കൽപ്പം കൂടാതെത്തന്നെ പ്രകൃതിയെ 25 തത്ത്വങ്ങളായി (ELEMENTS) വിഭജിച്ച് പ്രകൃതിയിൽതന്നെ വിലയിപ്പിക്കുന്നു. പക്ഷേ, സേശ്വരന്മാർ ഈശ്വരനടക്കം 26 തത്ത്വങ്ങൾ ഉണ്ടെന്ന് വ്യക്തമാക്കുന്നു. 'സമ്യക്ഖ്യായതേ'[2] എന്ന സംഖ്യാപദവ്യാഖ്യാനപ്രകാരം, യഥാർഥതത്ത്വങ്ങൾ സാംഖ്യാനംചെയ്ത്, കണക്ക് കൂട്ടി, അവയുടെ വിവേചനത്തോടുകൂടി ചെയ്യുന്ന തത്ത്വവിചാരമെന്നാണ് അർഥം. ഭഗവദ്ഗീത, അധ്യാത്മരാമായണം മുതലായ കാതലായ ഗ്രന്ഥങ്ങളിൽ സാംഖ്യസിദ്ധാന്തമനുസരിച്ചുള്ള തത്ത്വവിചാരം ധാരാളമുണ്ട്. പ്രകൃതിപുരുഷതത്ത്വവിവേകമാണ് മോക്ഷമെന്ന് സാംഖ്യന്മാർ കരുതുന്നു.

യോജിച്ചിരിക്കുക അഥവാ ചേർന്നിരിക്കുക എന്നർഥമുള്ള 'യുജ്' ധാതുവിൽനിന്നാണ് യോഗശബ്ദം ഉദ്ഭവിച്ചത്. 'യോ+ഗ'=യോഗ എന്നുവച്ചാൽ ഏകാഗ്രതയും ഒരുമിക്കലും എന്നാണ്. പദാർഥമല്ല ഈ വാക്കുകൊണ്ട് വിവക്ഷിക്കുന്നത്.

"ഏഷവൈപരമോ യോഗോ
*മനസഃസംഗ്രഹഃസ്മൃതഃ*"– മനസ്സിനെ ബാഹ്യവിഷയങ്ങളിൽനിന്ന് പിൻതിരിപ്പിച്ച് അന്തർമുഖമാക്കി ഏകാഗ്രമായി നിറുത്തുന്ന ഇക്കാര്യം തന്നെയാണ് യോഗ എന്നാണ് ഭാഗവതത്തിൽ പറയുന്നത്. സ്വയംഭൂവായ ഹിരണ്യഗർഭനിൽനിന്ന് ആരംഭിച്ച് യാജ്ഞവല്ക്യമഹർഷിയാൽ മനനം ചെയ്ത് പരിപുഷ്ടി പ്രാപിച്ച യോഗദർശനം സാംഖ്യത്തേക്കാൾ വളരെ പഴക്കമേറിയതാണ്. ഇതിന് പതഞ്ജലിമഹർഷി രചിച്ച സൂത്രങ്ങളാണ് യോഗശാസ്ത്രത്തിന്റെ ഇന്നത്തെ പ്രമാണഗ്രന്ഥം. വേദവ്യാസൻ, വാചസ്പതി എന്നിവർ, യഥാക്രമം, നിർമിച്ച ഭാഷ്യവും വ്യാഖ്യാനവും കൂടിച്ചേർന്നപ്പോൾ യോഗശാസ്ത്രം പരിപൂർണമായ ഒരു ശാസ്ത്രഗ്രന്ഥമായിത്തീർന്നു. പരിപൂർണജ്ഞാനത്തിനു ആവശ്യമായ ഉപാധികൾ ശാസ്ത്രഗ്രന്ഥങ്ങളിൽനിന്ന് ഉദ്ധരിച്ച്, ചൂണ്ടിക്കാട്ടിക്കൊടുത്തുകൊണ്ട്, പ്രപഞ്ചരഹസ്യത്തിന്റെ പൊരുൾ ധരിപ്പിക്കാനാണ് ആചാര്യന്മാർ ശ്രമിച്ചതെങ്കിൽ, ആ ജ്ഞാനം അനുഷ്ഠാനങ്ങളിലൂടെ, യോഗസിദ്ധിയിലൂടെ, എങ്ങനെ പ്രാപിക്കാമെന്നാണ് യോഗശാസ്ത്രം സമർഥിക്കുന്നത്.

1. അവൈദികദർശനങ്ങളിൽ ചാർവാകം, ജൈനം, ബൗദ്ധം എന്നിവയാണ് പ്രധാനപ്പെട്ടവ.
2. വേണ്ടത്ര വിശദീകരിച്ചുപറയുന്ന.

സാംഖ്യവും യോഗവും ഒരേ ലക്ഷ്യത്തിലേയ്ക്കുതന്നെയാണ് മനുഷ്യരെ നയിക്കുന്നതെന്ന് ഭഗവദ്ഗീതയും വ്യക്തമാക്കുന്നു.

[1] "സാംഖ്യയോഗൗ പൃഥക് ബാലാഃ പ്രവദന്തി ന പണ്ഡിതാഃ
ഏകമപ്യാസ്ഥിതഃ സമ്യഗുഭയോവിന്ദതേ ഫലം."

ഏകാഗ്രമായ മനസ്സ് ഏതു യോഗത്തിലാണ് ഉറച്ചിരിക്കുന്നത്, ആ യോഗത്തിൽ ജ്ഞാനം ലഭിക്കും. ജ്ഞാനത്താൽ ഉറച്ചാൽ ജ്ഞാനയോഗവും, കർമത്താൽ ഉറച്ചാൽ കർമയോഗവും, ഭക്തിയിൽ ആയാൽ ഭക്തിയോഗവും. യോഗശാസ്ത്രവിധിപ്രകാരമുള്ള ചിത്തൈകാഗ്ര്യം വരുന്ന സിദ്ധിയിൽക്കൂടി 'രാജയോഗാ'നുഭൂതിയും സാധകന് അനുഭവപ്പെടുന്നു. രാജിയ്ക്കുന്ന ചിദാത്മാവുമായി യോജിക്കുന്നു എന്നർഥം വരുന്ന രാജയോഗം, യോഗസിദ്ധികളിലെ രാജാവുതന്നെയാണ്. (യോഗത്തിന് നാല് അവസ്ഥകളുണ്ട്; മന്ത്രയോഗം, ലയയോഗം, ഹഠയോഗം, രാജയോഗം- "മന്ത്രയോഗോ ലയശ്ചൈവ ഹഠോഽസൗ രാജയോഗതഃ").

പതഞ്ജലിമഹർഷിയുടെ യോഗസൂത്രത്തിന് മൊത്തം 4 ഭാഗങ്ങൾ ഉണ്ട്. ഒന്നാംഭാഗത്തിൽ ജ്ഞാനഭക്തിയോഗങ്ങളേയും, രണ്ടാംഭാഗത്തിൽ ഇവയ്ക്കു ഹേതുവായ കർമയോഗത്തെയുംപറ്റി വിസ്തരിക്കുന്നു. തുടർന്ന്, യോഗയുടെ പ്രാരംഭഘട്ടത്തിലുള്ള യമാദി പഞ്ചകത്തെക്കുറിച്ച് വിശദമാക്കുന്നു. അഹിംസ, സത്യം ആസ്തേയം[2], ബ്രഹ്മചര്യം, അപരിഗ്രഹം[3] ഇവയെ ശീലിക്കുകയാണ് യമം എന്നുദ്ദേശിക്കുന്നത്. ബാഹ്യവും ആഭ്യന്തരവുമായ ശുദ്ധി, മനസ്സന്തോഷം, തപസ്സ് (meditation), സ്വാധ്യായം[4], ഈശ്വരധ്യാനം എന്നിവയാണ് നിയമങ്ങൾ[5]. മനസ്സിനും ശരീരത്തിനും ഇളക്കം വരാതെ ഏകാഗ്രതയോടെയുള്ള ഇരിപ്പാണ് ആസനം. ആസനത്തിനു നിരവധി സമ്പ്രദായങ്ങൾ (pose) ഉണ്ട്. കായികാഭ്യാസമായി ഇതിനെ ഒരിക്കലും കരുതരുത്. ആസനസുഖം ഉറച്ചാൽ പ്രാണായാമം ശീലിക്കാം. പ്രാണവായുവിനെ ഉള്ളിൽ ക്രമമായി നിലനിർത്തി ആന്തരിയേന്ദ്രിയങ്ങളേയും ശരീരത്തേയും വരുതിയിൽ നിർത്താൻ ശ്രമിക്കണം. കുണ്ഡലിനീശക്തിയെ ഉത്തേജിപ്പിച്ച് ഇളക്കി പുറത്തേയ്ക്കാനയിക്കാൻ കഴിയുന്ന അവസ്ഥയിൽ എത്തുമ്പോൾ സാധകൻ സാക്ഷാത്കാരത്തിലേക്കുള്ള പ്രയാണം ആരംഭിക്കുന്നു. ഈ വിധത്തിലുള്ള

1. സാംഖ്യവും യോഗവും വിരുദ്ധങ്ങളായും ഭിന്നങ്ങളായുമുള്ള ഫലത്തെ ഉണ്ടാക്കുന്നുവെന്നു ബാലന്മാരാണ് - ശാസ്ത്രാർഥത്തിൽ വിവേകശൂന്യന്മാരായിട്ടുള്ളവരാണ് - പറയുന്നത്. എന്നാൽ ജ്ഞാനികളായ പണ്ഡിതന്മാർ, അവ രണ്ടിനും അവിരുദ്ധമായ ഒരേ ഫലം തന്നെയാണെന്നു വിശ്വസിക്കുന്നു. എങ്ങനെയെന്നാൽ, സാംഖ്യയോഗങ്ങളിൽ ഒന്നിനെ നല്ലവണ്ണമനുഷ്ഠിക്കുന്നവന്നു രണ്ടിന്റെയും ഫലം സിദ്ധിക്കുന്നു. രണ്ടിന്റെയും ഫലം മോക്ഷംതന്നെയാകുന്നു. അതിനാൽ അവയുടെ ഫലത്തിൽ വിരോധമില്ല.

2. മോഷ്ടിക്കരുത്, അപഹരിക്കരുത്.

3. ഇന്ദ്രിയനിഗ്രഹം.

4. ആത്മവിദ്യയെക്കുറിച്ചുള്ള പഠനം.

5. 'സത്യം ദയാ തപഃശൗചം, തിതിക്ഷേക്ഷാ ശമോ ദമഃ
അഹിംസാ ബ്രഹ്മചര്യം ച, ത്യാഗഃസ്വാധ്യായ ആർജവം.' (ഭാഗവതം)

കഠിനപരിശീലനങ്ങൾമൂലം മനസ്സിനെ ഇന്ദ്രിയവിഷയങ്ങളായ രൂപം,രസം എന്നിവയിൽനിന്ന് മോചിപ്പിക്കുന്ന അഭ്യാസമാണ് 'പ്രത്യാഹാരം'[1] എന്ന അഞ്ചാമത്തെപടി.

മൂന്നാംഭാഗത്തിൽ ആന്തരീക അനുഷ്ഠാനങ്ങളിലേക്ക് പ്രവേശിക്കുന്ന ഭാഗങ്ങളാണ് ഉൾപ്പെടുത്തിയിട്ടുള്ളത്. ബാഹ്യമായ ബന്ധം തീർത്തും ഇല്ലാതാകുമ്പോൾ മനസ്സിനെ ഒരു പ്രത്യേകബിന്ദുവിൽ തന്നിഷ്ടപ്രകാരം ബന്ധിച്ചു നിർത്തുന്നതിനുള്ള കഴിവ് സിദ്ധിക്കുന്നതിനെ 'ധാരണ'[2] എന്നു പറയുന്നു. ക്ഷേത്രവിഗ്രഹങ്ങളിലോ മറ്റേതെങ്കിലും ബിന്ദുവിലോ മനസ്സിനെ ഏകാഗ്രമാക്കി ഉറപ്പിക്കുവാൻ ഇതുമൂലം സാധ്യമാകുന്നു. ധാരണയുടെ പ്രഥമഘട്ടത്തിൽ സഗുണമായ ഒരു രൂപത്തെ മനോമണ്ഡലത്തിൽ തെളിഞ്ഞുകിട്ടുന്ന രീതിയിലേക്ക് സാധകൻ എത്തിച്ചേരുന്നു. ഈ മനോബലം മുഖേന ആത്മതത്ത്വം എന്ന പരമാവസ്ഥയിൽ എത്തുമ്പോൾ അതിൽതന്നെ ലയിച്ച് 'സമാധി'[3] എന്ന അവസ്ഥയിൽ എത്തുന്നു. ജീവാത്മാവും പരമാത്മാവും യോജിക്കുന്നതാണ് സമാധി. മറ്റൊരുവിധത്തിൽ പറഞ്ഞാൽ ജീവകാന്തവും (Bio Magnatism) പ്രകൃതികാന്തവും (Universal Magnatism) യോജിക്കുന്നതാണ് സമാധി. ധ്യാനത്തിന്റെ ആരംഭത്തിൽ മനസ്സിന്റെ തരംഗവേഗത (Wave Length) Beta (14 to 40), Alpha (8 to 13), Theta (4 to 7) Delta (1 to 3) ആയിരിക്കുമ്പോൾ, സമാധിഅവസ്ഥയിൽ ഇതെല്ലാം പൂജ്യ(o)ത്തിൽ എത്തുന്നു.

നാലാം ഭാഗത്തിൽ യോഗസിദ്ധിയുടെ നേട്ടങ്ങളെക്കുറിച്ചും അതോടൊപ്പം പലവിധ മുന്നറിയിപ്പുകളും തന്ന് ഗ്രന്ഥകാരൻ ഉപസംഹരിക്കുന്നു. സിദ്ധി നേടിയ സാധകൻ ഒരിക്കലും അഹങ്കരിക്കരുത്. വളരെ സൂക്ഷ്മതയോടെ അനുഷ്ഠിക്കേണ്ട യോഗാഭ്യാസം, അതുകൊണ്ട്തന്നെ വ്യക്തിനിഷ്ഠമായിപ്പോകുന്നു എന്ന ദോഷംകൂടിയുണ്ട്. രാജയോഗം കൃഛ്റസാധ്യമായ അനുഭൂതിയാണ് ഉണ്ടാക്കുന്നതെന്നും ശുദ്ധമായ അദ്വൈതഭാവന ഉണ്ടാക്കുന്നില്ലെന്നും മഹർഷി വ്യക്തമാക്കുന്നു. അണിമാദികളായ അഷ്ട ഐശ്വര്യങ്ങൾ യോഗികൾക്കു സാധ്യമാകുന്നുവെങ്കിലും ലോകത്തിന് അതുകൊണ്ട് ഗുണമൊന്നും സിദ്ധിക്കുന്നില്ല. ഒരു സർക്കസ്സുകാരനെപ്പോലെ, ദൃഢമായ ശരീരപുഷ്ടിക്കുവേണ്ടിയുള്ള കായികാഭ്യാസമായി യോഗയെ ഒരിക്കലും കാണരുത്. പ്രാണായാമം അഭ്യസിക്കുന്നത് അരോഗദൃഢമായ ശരീരം ലഭ്യമാക്കാൻ ഉതകുമെങ്കിലും അതിനുവേണ്ടിമാത്രം യോഗ അഭ്യസിക്കരുത്. ശരീരസൗന്ദര്യം നിലനിർത്തുന്നതിനുവേണ്ടി യോഗ ശീലിക്കരുതെന്ന് ആചാ

1. "വിഷയേഭ്യഃ ഇന്ദ്രിയാർഥേഭ്യോ മനോനിരോധന പ്രത്യാഹാരഃ" -ഇന്ദ്രിയവിഷയങ്ങളിൽനിന്നും മനസ്സിനെ പിൻവലിക്കുന്നത് പ്രത്യാഹാരം.
2. "സർവശരീരേഷു ചൈതന്യൈകതാനതാ ധ്യാനം" -വിഷയങ്ങളിൽനിന്ന് പിന്തിരിപ്പിച്ച മനസ്സിനെ ചൈതന്യത്തിൽ ഉറപ്പിക്കുന്നതാണ് ധാരണ.
3. "വിഷയ വ്യാവർത്തനപൂർവകം ചൈതന്യേ ചേതഃ സ്ഥാപനം ധാരണം ഭവതി. ധ്യാനവിസ്മൃതിഃ സമാധിഃ ഏവം സൂക്ഷ്മാംഗാനി." -സകല ശരീരത്തിലും ഒരേ ഒരു ചൈതന്യം മാത്രമാണുള്ളത്. ആ നിലയിലുള്ള സ്ഥിരതയാണ് ധ്യാനം. ധ്യാനത്തെത്തന്നെയും വിസ്മരിക്കുന്നതാണ് സമാധി. ഇതാണ് പ്രാണായാമത്തിന്റെ സൂക്ഷ്മാംഗങ്ങൾ.

ര്യന്മാർ ഉപദേശിക്കുന്നതിന്റെ പിന്നിൽ ചില സത്യങ്ങൾ ഒളിഞ്ഞുകിടപ്പുണ്ട്. പക്ഷേ 'ദുർബലനായ ഒരാൾക്ക് തപോനുഷ്ഠാനം കൊണ്ട് ആത്മവീര്യത്തെ വളർത്താൻ സാധിക്കുകയുമില്ല' - 'നായമാത്മാ ബലഹീനേ ന ലഭ്യഃ.' സാക്ഷാത്കാരം നേടിയ ഒരു ഗുരുമുഖത്തുനിന്നല്ലാതെ ഒരിക്കലും യോഗ അഭ്യസിക്കരുത്. 'അഷ്ടാംഗയോഗ'ത്തിൽ നിന്ന് ഏതെങ്കിലും ഒന്നിനെ കുറച്ചുമാത്രം അടർത്തിയെടുത്ത് ഇതാണ് യോഗാഭ്യാസമെന്ന് ചിലർ പ്രചരിപ്പിക്കുന്നുണ്ട്. ആ രീതി തീർത്തും തെറ്റാണ്; ദോഷവുമാണ്.

വൈദികദർശനങ്ങളിലെ മൂന്നാമത്തേതായ 'വൈശേഷിക'ത്തിന് കണാദർശനം എന്ന പേരുകൂടിയുണ്ട്. കണാദമുനിയാൽ രചിക്കപ്പെട്ട വൈശേഷികസൂത്രങ്ങളാണ് ഈ ശാസ്ത്രഗ്രന്ഥത്തിലുള്ളത്. പ്രപഞ്ചഘടനയെക്കുറിച്ച് സമ്പൂർണ്ണമായി മനസ്സിലാക്കുമ്പോൾ മാത്രമേ വസ്തുബോധം ഉണ്ടാവുകയുള്ളൂയെന്നും, അതുവഴി മാത്രമേ മിഥ്യാജ്ഞാനങ്ങളിൽനിന്ന് പരമമായ ആത്മതത്ത്വം ഗ്രഹിക്കുവാൻ കഴിയുകയുള്ളൂയെന്നും ഈ ദർശനം സമർഥിക്കുന്നു. പദാർഥജ്ഞാനം ഇതിലെ സുപ്രധാനമായ പ്രതിപാദ്യമാണ്. പ്രത്യക്ഷം, അനുമാനം എന്ന രണ്ടു പ്രമാണങ്ങൾ വിശദീകരിച്ചുകൊണ്ട് മുന്നേറുന്ന ശാസ്ത്രചർച്ച, ദ്രവ്യാദികളായ 6 പദാർഥങ്ങളേയും അതിലോരോന്നിന്റെയും ലക്ഷണവും ഉപഭേദവും വിസ്തരിച്ചുകൊണ്ട് നിത്യമായ അതിന്റെ സൂക്ഷ്മസ്വഭാവം വെളിപ്പെടുത്തുന്നു. ഇത് അവസാനം പരമാണുസിദ്ധാന്തത്തിലും (Atomic Theory) സൃഷ്ടി പ്രക്രിയയിലും എത്തിച്ചേരുന്നു. പ്രപഞ്ചവസ്തുക്കളിലെ സൂക്ഷ്മതരമായ അവസ്ഥാവിശേഷം നിർണയിക്കുന്നതു മൂലമാണ് വൈശേഷികമെന്ന പേരുവന്നത്.

നാലാമത്തെ വൈദികദർശനം 'ന്യായം' ആണ്. ഗൗതമാചാര്യൻ രചിച്ച 'ന്യായസൂത്രം' എന്ന ശാസ്ത്രഗ്രന്ഥം 'വൈശേഷിക' ദർശനത്തിന്റെ മൂലതത്ത്വങ്ങൾ പരിഷ്കരിച്ചും വിശദമാക്കിയും രചിച്ചതാണ്. പ്രത്യക്ഷം, അനുമാനം, ഉപമാനം, ശബ്ദം (വേദം) എന്നീ 4 പ്രമാണങ്ങളുള്ള ഈ ശാസ്ത്രം, പദാർഥങ്ങൾ 7 ആണെന്ന് ഉറപ്പായി പറയുന്നു. വൈശേഷിക ന്യായങ്ങൾ തമ്മിലുള്ള മുഖ്യമായ വ്യത്യാസം പദാർഥസംഖ്യയിലാണ്. വൈശേഷിക-ന്യായശാസ്ത്രങ്ങൾ ഏകീകരിച്ച് ഒരേ ദർശനമാക്കി പിന്നീട് സ്വീകരിച്ചപ്പോൾ അതിനു തർക്കശാസ്ത്രമെന്നു പേരിട്ടു. സൂക്ഷ്മജ്ഞാനത്തിനു പ്രമാണപൂർവകം വസ്തുവിവേചനം നടത്തുകയാണ് തർക്കശാസ്ത്രസ്വഭാവം. തർക്കിക്കുക എന്നതിന് കാര്യകാരണസഹിതം പ്രമാണീകരിക്കുക എന്നാണ് അർഥം. നിത്യവസ്തുക്കളായ അണുക്കളുടെ സംഘാതമാണ് പ്രപഞ്ചം. ഈശ്വരകൃപയാൽ ഇവയിൽ പരിണാമം സംഭവിക്കുമ്പോഴാണ് സൃഷ്ടി നടക്കുന്നത്. സൃഷ്ടികർത്താവായ ഈശ്വരനിൽ ഇച്ഛാ- ജ്ഞാന- ക്രിയാശക്തികൾ പൂർണമായി വർത്തിക്കുന്നു. ധർമകർമങ്ങളായ വേദങ്ങൾ ഈശ്വരാനുഗ്രഹംവഴിയാണ് രൂപപ്പെട്ടത്. ജീവാത്മാവും പരമാത്മാവും വേറെയാണ്. സർവവ്യാപിയും നിത്യനുമായ പരമാത്മാവ് ഈശ്വരൻതന്നെയാണ്. പക്ഷേ ജീവൻ പ്രതിശരീരം ഭിന്നനാണ്. കർമഫലങ്ങളും അതുവഴിയുണ്ടാകുന്ന ജന്മമൃത്യുക്കളും സുഖദുഃഖരൂപത്തിൽ ജീവനെ മാത്രം ബാധിക്കുന്ന വിഷയമാണ്. പദാർഥജ്ഞാനം മുഖേന ഈശ്വരനെ ഗ്രഹിച്ച് പരമമോക്ഷത്തെ ലഭ്യമാ

ക്കുവാൻ ഈ ശാസ്ത്രം ഉപദേശിക്കുന്നു.

വൈദികദർശനത്തിൽ അഞ്ചാമത്തേത് 'പൂർവമീമാംസ'യാണ്. 'മാനപൂജനേ' എന്നു ധാത്വർഥമുള്ള മീമാംസയെന്ന ശബ്ദത്തിനു പൂജനീയമായ ജിജ്ഞാസയെന്നാണ് അർഥം. വേദപ്രമാണ്യമുള്ള തത്ത്വവിചാരമെന്നു ചുരുക്കം. മീമാംസാശാസ്ത്രത്തിനു രണ്ടുഭാഗങ്ങളിലായി 20 അധ്യായങ്ങളുണ്ട്. പൂർവമീമാംസയിൽ 12 അധ്യായങ്ങളുണ്ട്. വേദത്തിലെ കർമകാണ്ഡം പ്രതിപാദ്യവിഷയമായ ഈ ശാസ്ത്രഗ്രന്ഥം ജൈമിനിമഹർഷിയാണ് രചിച്ചത്. യാഗാദികർമങ്ങൾ അനുഷ്ഠിക്കേണ്ടതിന്റെ ആവശ്യമാണ് ഇതിൽ വിസ്തരിക്കുന്നത്. കർമഫലത്തിന്റെ പാരമ്പര്യക്രമത്തിൽനിന്നു രക്ഷനേടുവാൻ യഥാവിധി യാഗം ചെയ്യണമെന്ന് അനുശാസിക്കുന്നു. ജീവാത്മാവിനെ സാക്ഷാത്കരിക്കുന്ന മീമാംസകർ പ്രപഞ്ചം നിത്യമാണെന്നു അഭിപ്രായപ്പെടുന്നു. ശരീരം നശിക്കുന്നതോടെ കർമനാശവും വരുത്തുകയാണെങ്കിൽ പരമാത്മാവിനെ പ്രാപിച്ച് നിത്യസുഖം പ്രാപിക്കുമെന്നും ഇവർ വിശ്വസിക്കുന്നു. ആചാരപ്രധാനവും ആസ്തിക്യപരവുമായ തത്ത്വവിചാരമാണ് പൂർവമീമാംസയിലെ വിഷയം.

ആറാമത്തെ വൈദികദർശനം 'ഉത്തരമീമാംസ'യാണ്. ഇതിൽ 8 അധ്യായങ്ങൾ ഉണ്ട്. നാലെണ്ണം ദേവതാപ്രകരണവും നാലെണ്ണം ബ്രഹ്മപ്രതിപാദനവുമാണ്. ദേവതാപ്രകരണത്തിൽ കർമകാണ്ഡ വിധിക്കനുസരിച്ചുള്ള ദേവതോപാസനം വിശദമാക്കുന്നു. അവസാനഭാഗമായ ഉത്തരമീമാംസ വേദവ്യാസന്റെ ബ്രഹ്മസൂത്രമാണ്. ഇതാണ് വേദാന്തമെന്നപേരിൽ അറിയപ്പെടുന്നതും. സത്കർമങ്ങൾകൊണ്ട് ഈശ്വരവിശ്വാസം വളർത്തി അതുവഴി പരമചൈതന്യമായ ഈശ്വരനെ ആരാധിക്കുവാനും ആ അനുഗ്രഹത്താൽ ജ്ഞാനലബ്ധിയും ബ്രഹ്മാനന്ദലാഭവും സിദ്ധിക്കുമെന്നുമാണ് ദർശനകർത്താക്കൾ സമർഥിക്കുന്നത്.[1]

ഭാരതീയദർശനങ്ങൾക്ക് മകുടം ചാർത്തുന്ന വേദാന്തം ലോകപ്രസിദ്ധമാണ്. വളരെയധികം തെറ്റിദ്ധരിക്കപ്പെട്ടിട്ടുള്ള ഒരു വിഷയംകൂടിയാണ് ഭാരതീയവേദാന്തം. തത്ത്വജിജ്ഞാസ വർധിച്ചതോടെ പ്രസ്ഥാനഭേദങ്ങൾ പിറവിയെടുത്തത് തികച്ചും സ്വാഭാവികംമാത്രം. പ്രസ്ഥാനഭേദങ്ങളെ വകതിരിച്ചറിയാത്തതുകൊണ്ടാണ് ചിന്താകുഴപ്പം സൃഷ്ടിക്കുന്നത്. ദ്വൈതാദ്വൈതം, ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം എന്നീ നാലാണ് പ്രസ്ഥാനങ്ങൾ. ദ്വൈതമെന്നാൽ രണ്ടെന്നുള്ളഭാവം എന്നാണ് അർഥം. അതില്ലാത്തത് അദ്വൈതം. ദ്വൈതവും അദ്വൈതവുമായ അവസ്ഥ ദ്വൈതാദ്വൈതം. ഒരർഥത്തിൽ ഭേദബുദ്ധിതോന്നുകയും മറ്റൊരുതരത്തിൽ അഭേദം ബോധ്യപ്പെടുകയും ചെയ്യുന്നതാണ് ഈ സ്ഥിതിവിശേഷം. ഏകവും അനന്തവുമായ ബ്രഹ്മത്തിൽ ഭേദകൽപന ഇല്ലാത്തതിനാൽ പ്രഥമദർശനത്തിൽ ഭേദം തോന്നു

1. "ജ്ഞാനനേത്രം സമാദായ ചരേദ്വഹ്നിമതഃപരം
നിഷ്കലം നിർമലം ശാന്തം തദ്ബ്രഹ്മാഹമിതി സ്മൃതം." -ജ്ഞാനത്തിന്റെ വെളിച്ചം ലഭിച്ചുകഴിയുമ്പോൾ അഗ്നിസമാനമായ തേജസ്സ് കലർന്ന ബ്രഹ്മത്തിന്റെ ഭാവന അനുഭവവേദ്യമാകുന്നു. കാലരഹിതവും നിർമലവും ശാന്തവുമായ പരബ്രഹ്മം ഞാൻതന്നെയാകുന്നു എന്ന ബോധം അതോടെ ജ്ഞാനിക്ക് ഉണ്ടാകുന്നു.

കയും ദ്വൈതാദ്വൈതമെന്ന സങ്കല്പം ജനിക്കുകയും ചെയ്യുന്നു. കാരണരൂപത്തിൽ ഭേദമില്ലാത്തതിനാൽ കാര്യരൂപത്തിൽ മാത്രമേ അത് ഉള്ളൂ എന്നു സ്ഥാപിക്കാം. ബ്രഹ്മംതന്നെ ജഗത്തായി പരിണമിച്ചിരിക്കുകയാണ്. അതുതന്നെയാണ് പ്രപഞ്ചകാരണം. ഈ രഹസ്യം മനസ്സിലാക്കി ഭേദചിന്തകൂടാതെ ജീവിച്ചാൽ മോക്ഷം ലഭിക്കുമെന്ന് ഇക്കൂട്ടർ വിശ്വസിക്കുന്നു.

ദ്വൈതചിന്താപ്രകാരം പ്രപഞ്ചം സത്യവും നിത്യവുമാണ്. സർവാന്തര്യാമിയും നിത്യനുമായ ഈശ്വരന്റെ ഇച്ഛതന്നെയാണ് എല്ലാറ്റിനും കാരണം. സർവേശ്വരനായ ഈശ്വരന്റെ ഹിതത്തെ മാനിച്ച് ഭക്തിയോടുകൂടി എല്ലാം അവിടേക്ക് സമർപ്പിച്ച് ജീവിക്കുന്നതാണ് മോക്ഷമാർഗ്ഗമെന്ന് വാദിക്കുന്നവരാണ് ദ്വൈതികൾ. വിഷ്ണുമായയാണ് നമ്മുടെ സകല താത്പര്യങ്ങൾക്കും പ്രതികൂലമായി നില്ക്കുന്നതെന്ന് വൈഷ്ണവരായ ഇക്കൂട്ടർ വിശ്വസിക്കുന്നു. മഹാവിഷ്ണുവിന്റെ മായാശക്തിയാണ് സ്വാഹാദേവി. "സ്വാഹേദം സരസ്വതീതി തദു ഹോചു" -സ്വാഹാരൂപിണിയായ മായയുടെ പ്രേരണകൊണ്ടാണ് ഈ ജഗത്തെല്ലാം ആവാഗമന ചക്രത്തിൽപ്പെട്ട് കറങ്ങുന്നത്. അതിനെ ഒഴിവാക്കി സാക്ഷാത്കാരം ലഭിക്കാനുള്ള മാർഗം ഭക്തിയോഗം മുഖേന ഇവർ ആർജിക്കുന്നു.

വിശിഷ്ടാദ്വൈതികൾ ദ്വൈതികളുടെ ഭക്തിപ്രസ്ഥാനത്തേക്കാൾ ഒരുപടികൂടി മുന്നിൽ നിൽക്കുന്നു. സാലോക്യം, സാമീപ്യം, സാരൂപ്യം എന്നീ പദവികൾ ഭക്തിയിലൂടെ എത്തിച്ചേരാമെന്നും എന്നാൽ സായുജ്യം എന്ന പദവിയിൽ എത്തുകയില്ലെന്നും ഇവർ വിശ്വസിക്കുന്നു. ജീവബ്രഹ്മൈക്യം എന്ന പരമമായ അവസ്ഥ വിശിഷ്ടദ്വൈതികൾ സമ്മതിക്കുന്നില്ല. വ്യക്തി, ഭിന്നമാകയാൽ വിശിഷ്ടമായ അദ്വൈതാവസ്ഥ ലഭിക്കുന്നു. സഗുണബ്രഹ്മോപാസനയുടെ ഉയർന്ന പടിയായിട്ടാണ് ഈ പ്രസ്ഥാനം പ്രചരിച്ചിട്ടുള്ളത്.

അദ്വൈതചിന്താപ്രകാരം ബ്രഹ്മം മാത്രമാണ് പരമമായ സത്യം. അവിദ്യ (അജ്ഞാനം) കാരണമാണ് പ്രപഞ്ചത്തെക്കുറിച്ചുള്ള തോന്നൽ സംഭവിക്കുന്നത്. ഇത് പരിഹരിച്ചാൽ സർവത്ര ബ്രഹ്മസാക്ഷാത്കാരം ലഭിക്കും. ദ്വൈതഭാവന നശിച്ചാൽ ലഭിക്കുന്ന ജ്ഞാനലാഭത്തിൽ മറ്റെല്ലാം മാറി ബ്രഹ്മം മാത്രം വിളങ്ങി നിൽക്കും. അതിന്റെ അനുഭൂതിതന്നെ ആ സത്യം വെളിപ്പെടുത്തിത്തരുന്നു.

"ഇവ ചാവേദീൽ സത്യമസ്തി; ന ചാവേദീൽ മഹതീ വിനഷ്ടി." – ഈ ജീവിതത്തിൽ ഈ തത്ത്വം അറിഞ്ഞ് പ്രായോഗികമാക്കിയാൽ ജീവിതം സത്യമായി; ഇല്ലെങ്കിൽ ഏറ്റവും വമ്പിച്ച നഷ്ടവുമാണ്. ആനന്ദമയവും പ്രകാശാത്മകവുമായ ബ്രഹ്മത്തെ അനുഭവപ്പെടുത്തി സാക്ഷാത്കാരത്തിന്റെ പാതയിലൂടെ പ്രയാണം ചെയ്യുകയാണ് ബ്രഹ്മവാദികളുടെ ലക്ഷ്യം. വ്യാസനിർമ്മിതമായ ബ്രഹ്മസൂത്രവും അതിന് ശ്രീശങ്കരാചാര്യർ രചിച്ച ഭാഷ്യവും അദ്വൈതവേദാന്തത്തിന് പ്രചാരം ലഭിക്കാൻ ഹേതുവായി.

*ആയിരക്കണക്കിനു വർഷങ്ങളിലെ നിരന്തരമായ അഭ്യാസത്തിന്റെയും, ആത്മനിരീക്ഷണത്തിന്റെയും, മനനത്തിന്റെയും, ആത്മവിശകലനത്തിന്റെയും ഫലമായി ഭാരതഭൂമിയിലെ മഹാ ആചാര്യന്മാർ ഒരു സത്യം മനസ്സിലാക്കി; മനുഷ്യജന്മമാണ് ഏറ്റവും മഹനീയമായ നേട്ടം. മനുഷ്യജന്മത്തിന്റെ ലക്ഷ്യം*

*ശരിയായി മനസ്സിലാക്കാതെ മരിച്ചുപോകുന്നതാണ് ഏറ്റവും വലിയ നഷ്ടം. മനുഷ്യന്റെ ശരീരത്തിലും ബുദ്ധിയിലും അളവറ്റ ആദ്ധ്യാത്മികസമ്പത്ത് കുന്നുകൂടിക്കിടക്കുന്നുണ്ട്. അമൂല്യമായ ഈ നിധിയിലേക്ക് മനുഷ്യന് കടന്നുചെല്ലാനും അനുഭവിക്കാനുമുള്ള വ്യക്തമായ മാർഗ്ഗനിർദ്ദേശങ്ങൾ യോഗശാസ്ത്രത്തിൽ അടങ്ങിയിട്ടുണ്ട്. ഓരോ വ്യക്തിയും ആരാണ്, എന്തുകൊണ്ടാണ് നിർമ്മിക്കപ്പെട്ടിട്ടുള്ളത്, ഇവിടെ ജനിക്കാൻ എന്താണ് കാരണം, മരണാനന്തരം എങ്ങോട്ടുപോകുന്നു തുടങ്ങിയ ചോദ്യങ്ങൾക്കൊക്കെ യോഗശാസ്ത്രം ഉത്തരം തരുന്നു. പതഞ്ജലി മഹർഷി പറയുന്നു- 'നിങ്ങൾക്ക് ഒരു ശരീരമുണ്ട്; എന്നാൽ നിങ്ങൾ ശരീരമല്ല. നിങ്ങൾക്കൊരു മനസ്സുണ്ട്; എന്നാൽ നിങ്ങൾ മനസ്സല്ല. മനസ്സും ശരീരവും ജീവിതയാത്ര പൂർത്തിയാക്കാൻവേണ്ടി, ലക്ഷ്യസ്ഥാനത്ത് എത്താൻവേണ്ടി, തന്നിലെ ആനന്ദസ്വരൂപത്തെ തിരിച്ചറിയണം. മനസ്സിനേയും ശരീരത്തിനേയും ഇന്ദ്രിയങ്ങളേയും ഏറ്റവും മെച്ചപ്പെട്ട നിലയിൽ പ്രയോജനപ്പെടുത്താൻവേണ്ട മാർഗ്ഗങ്ങളും ഉപകരണങ്ങളും യോഗ നിർദ്ദേശിക്കുന്നു. ഈ ലോകവുമായി എങ്ങനെ ഫലപ്രദമായി ഇടപഴകണം, ആരോഗ്യവും സന്തോഷവുമുള്ള ഒരു വ്യക്തിയായി എങ്ങനെ ജീവിക്കണം, സ്വയം നഷ്ടപ്പെടുത്താതെ ലോകത്തിലെ എല്ലാ വസ്തുക്കളെയും എങ്ങനെ ആസ്വദിക്കാം തുടങ്ങി പരമമായലക്ഷ്യത്തിലെത്താനുള്ള മറ്റു മാർഗ്ഗങ്ങളെല്ലാം യോഗശാസ്ത്രത്തിലല്ലാതെ മറ്റെങ്ങും കാണാനാവുകയില്ല. യോഗാഭ്യാസത്തിലൂടെ ഒരാൾ അവനവന്റെതന്നെ യജമാനനായിത്തീരുന്നു. യോഗ ആത്മാധിപത്യത്തിന്റെ ശാസ്ത്രമാണ്. ജീവാത്മാവും പരമാത്മാവും യോജിക്കുന്ന സമാധി എന്ന അത്യപൂർവ്വമായ അവസ്ഥ.'*

വേദോപനിഷത്തുകളും, വേദാന്തവും, പുരാണേതിഹാസങ്ങളും സാഗരസമാനമായ വിഷയങ്ങൾ ഉൾക്കൊള്ളുന്നതാണ്. ഇതെല്ലാം അഭ്യസിച്ചുപഠിക്കാൻ അസാമാന്യ ധിഷണാശക്തിയുള്ളവർക്കേ സാധിക്കുകയുള്ളൂ. അതുകൊണ്ട്-

[1]"അനന്തശാസ്ത്രം ബഹുവേദിതവ്യ-
മല്പശ്ചകാലോബഹവശ്ചവിഘ്നാഃ
യത്സാരഭൂതംതദുപാസിതവ്യം
ഹംസോയഥാക്ഷീരമിവാംബുമിശ്രം."

**ബ്രഹ്മസത്യം ജഗന്മിഥ്യാ**

ബ്രഹ്മമല്ലാതെ മറ്റു യാതൊരു വസ്തുവുമില്ലായെന്നും ബ്രഹ്മം പൂർണ്ണമായും നിത്യമായും നിരന്തരമായുമിരിക്കുന്നതിനാൽ, ഒരു ജ്ഞാനി സദാ ബ്രഹ്മത്തെത്തന്നെ അനുസന്ധാനം ചെയ്യേണ്ടതാണ്. ബ്രഹ്മം മാത്രമേ സത്തായിട്ടുള്ളൂ, തദന്യമായിട്ടുള്ളതെല്ലാം അസത്താകുന്നു. തത്തിന്റെ ഭാവം തത്ത്വം - ബ്രഹ്മത്തിന്റെ യഥാർഥഭാവം. അതിനെ പരിശോധിക്കുക ശീലമാക്കിയിട്ടുള്ളവരാണ് തത്ത്വദർശികൾ. 'അസത്താ'യിരിക്കുന്ന ദേഹാദികൾക്കും

1. ശാസ്ത്രമോ അപാരം, അറിയേണ്ടതോ അസംഖ്യം; കാലമോ സ്വല്പം മാത്രം. വിഘ്നങ്ങളോ അനവധി. അതുകൊണ്ട്, വെള്ളം ചേർന്ന പാലിൽനിന്ന് അരയന്നം പാൽ മാത്രം കുടിക്കുന്നതുപോലെ സാരമായിട്ടുള്ളതിനെ ഗ്രഹിക്കുകയേ നിർവാഹമുള്ളൂ.

ദ്വന്ദങ്ങൾക്കും തൽക്കാരണങ്ങൾക്കും സത്യഭാവമില്ല. അതുപോലെ, സത്തായിരിക്കുന്ന ആത്മാവിനും അസത്യഭാവം ഇല്ല. കാരണരൂപേണ നോക്കുമ്പോൾ കാര്യരൂപങ്ങളെല്ലാം അസത്യമായിഭവിക്കുന്നു. പരമാർഥസത്ത (വാസ്തവമായി ഉള്ള വസ്തു) കാര്യകാരണങ്ങളാൽ നിയമിക്കപ്പെടുന്നില്ല. അതുകൊണ്ട് കാര്യകാരണങ്ങളായി കാണപ്പെടുന്ന സകലതും 'അസത്താ'ണെന്നു ഉറപ്പായും പറയാം.

അങ്ങനെയാണെങ്കിൽ ഒന്നംതന്നെ ഇല്ലെന്നുവരില്ലേ?

ഇല്ല. എന്തുകൊണ്ടെന്നാൽ, എല്ലാ വിഷയങ്ങളിലും സൽബുദ്ധി (ഉണ്ട് എന്ന ജ്ഞാനം) എന്നും അസൽബുദ്ധി (ഇല്ല എന്ന ജ്ഞാനം) എന്നും രണ്ടു പക്ഷം ഉണ്ട്. ഒരാളുടെ ബുദ്ധി (ജ്ഞാനം) യാതൊരു വിഷയത്തിൽ ഉറച്ചു നില്ക്കുന്നുവോ അത് 'സത്താ'യിട്ടുള്ളതാണ്. ഒരാളുടെ ബുദ്ധി എവിടെ തെറ്റിപ്പോകുന്നുവോ അത് 'അസത്താ' യിട്ടുള്ളതാണ്. അതുകൊണ്ട്, 'സത്തി'ന്റെയും 'അസത്തി'ന്റെയും ഭേദം നമ്മുടെ ബുദ്ധിയെ ആശ്രയിച്ചാണ് നിലകൊള്ളുന്നത്. സച്ചിദാനന്ദം, ആത്മസ്വരൂപം, അതൊന്നല്ലാതെ സത്യവസ്തുവായിട്ട് വേറെ ഒന്നുമില്ല. അതിനെ ശരിയായി അറിയാത്തതുകൊണ്ടാണ് ലോകം മറ്റൊന്നായിട്ടാണ് കാണുന്നത്. ലോകം, ദേഹം, വിഷയം എന്നിവയെല്ലാം സത്യമായ ആത്മസ്വരൂപത്തെ അറിയാതിരിക്കുന്നതുകൊണ്ട് തോന്നുന്നതാണ്. 'ആഭാസവാദം' വഴി മുമുക്ഷുക്കളെ ഇതൊന്നും സത്യമല്ല എന്നു ധരിപ്പിക്കാൻ കഴിയും. ശ്രുതി–സ്മൃതി–പുരാണങ്ങളിലും ശ്രീശങ്കരാചാര്യരുടെ വാക്യവൃത്തി, ഉപദേശസാഹസ്രി മുതലായ പ്രമാണഗ്രന്ഥങ്ങളിലും ആഭാസവാദംതന്നെയാണ് ഇതിനായി ഉപയോഗപ്പെടുത്തിയിട്ടുള്ളത്. മാധവാചാര്യരും ഈ വാദത്തെ സ്പഷ്ടമാക്കിയിട്ടാണ് അദ്വൈതസിദ്ധാന്തത്തെ ഉറപ്പിച്ചുപറഞ്ഞിരിക്കുന്നത്.

സച്ചിദാനന്ദം– ആത്മസ്വരൂപം; എല്ലാവരിലും സാക്ഷിയായി വിളങ്ങുന്ന ആത്മാവും ബ്രഹ്മവും ഏകമാണ്. സത്യസ്വരൂപനായ ദൈവത്തെ അവലംബിച്ചുകൊണ്ട് മഹാഭൂതാദികൾ സത്യമെന്നപോലെ വിളങ്ങുന്നു. ഇത് സ്വയം അനുഭവത്തിൽ വരുന്നതുവരെ മിഥ്യയായ പ്രപഞ്ചം സത്യമാണെന്നു തോന്നും. ഇതാണ് ദുഃഖരൂപമായ സംസാരത്തിനു കാരണം. ഇതിനെ മൂലാജ്ഞാനം എന്നു പറയുന്നു. ഉത്തമനായ ഗുരുവിന്റെ കാരുണ്യംകൊണ്ടു മൂലാജ്ഞാനം നശിപ്പിക്കുവാൻ ശ്രമിക്കണം. ഇവരാണ് വേദാന്തശാസ്ത്രം പഠിക്കാൻ അധികാരികൾ. ശാസ്ത്രാർഥം അറിഞ്ഞും ബ്രഹ്മസാക്ഷാൽക്കാരം സിദ്ധിച്ചും ഇരിക്കുന്ന ഒരു മഹാനായ ഗുരുവിന്റെ മുഖത്തുനിന്നും മഹാവാക്യാർഥം ധരിക്കുകയും ക്രിയായോഗ്യാഭ്യാസങ്ങൾകൊണ്ടു അനുഭവവേദ്യത്തിൽ വരുത്തുകയും വേണം.

"പ്രത്യൈകതാനതാ ധ്യാനം"– ബുദ്ധിവൃത്തിയുടെ ഏകാഗ്രതയെ ധ്യാനം എന്നു പതഞ്ജലിമഹർഷി പറയുന്നു. അത് അനുഭവപ്പെട്ടാൽ പ്രപഞ്ചം മിഥ്യ:ബ്രഹ്മം സത്യം എന്ന ബോധം മനസ്സിൽ ഉറച്ചുകിട്ടും. ബ്രഹ്മസാക്ഷാൽക്കാരം സിദ്ധിക്കുമ്പോൾ ദേഹാദിഭ്രമം നശിക്കും. ആത്മാവിനെ മറച്ചിരിക്കുന്ന അന്നമയാദികളായ 5 കോശങ്ങളിൽനിന്ന് വേറിട്ടിരിക്കുന്നതും ആ കോശങ്ങളെ പ്രകാശിപ്പിച്ചും സ്വയം പ്രകാശിച്ചും സർവാധിഷ്ഠാ

നമായും ഇരിക്കുന്ന പരമതത്ത്വം പരബ്രഹ്മം മാത്രമാകുന്നു. ഈ അനുഭവം സിദ്ധിക്കുമ്പോൾ സകല ദുഃഖങ്ങളും നശിക്കുകയും ആനന്ദസ്വരൂപമായി വിള ങ്ങുകയും ചെയ്യുക എന്ന മുക്തി സിദ്ധിക്കുന്നു. (കർമം, ഉപാസന, ധ്യാനം, ഭക്തി, ജ്ഞാനം എന്നിവ ബ്രഹ്മസാക്ഷാൽക്കാരം ലഭിക്കാൻ ഉതകുന്ന ഉത്തമ കൃത്യങ്ങളാണ്.)

പഞ്ചഭൂതങ്ങളിൽപ്പെട്ട 'ആകാശ'ത്തെയും 'സത്തി'നെയും വേർതിരിച്ച റിയാൻ കഴിവുള്ള ജ്ഞാനിക്ക് ആകാശം ഒരു തത്ത്വമാണെന്നോ സത്ത് ദ്വാരമുള്ളതാണെന്നോ ഒരുകാലത്തും തോന്നുകയില്ല. ധ്യാനം, പ്രമാണം, യുക്തി എന്നിവയുടെ സഹായത്താൽ ആകാശത്തിനും സത്തിനും തമ്മി ലുള്ള ഭേദജ്ഞാനം നന്നായി ഉറയ്ക്കുമ്പോൾ ആകാശം ഒരു കാലത്തിലും സത്യമല്ലെന്നും സദ്വസ്തുവിൽ ദ്വാരമില്ലെന്നും അനുഭവപ്പെടും. ("ജ്ഞസ്യ ഭാതി സദാ വ്യോമ നിസ്തത്ത്വോല്ലേഖപൂർവകം സദ്വസ്ത്വപി വിഭാത്യസ്യ നിച്ഛി ദ്രത്വപുരസ്സരം.")

ആകാശം മിഥ്യയും സദ്വസ്തുമാത്രം സത്യവുമാണെന്നു ബോധമുറയ്ക്കു മ്പോൾ ഈ ന്യായത്താൽതന്നെ വായു, അഗ്നി, മുതലായ ഭൂതങ്ങളിൽനിന്നും സത്തിനെ വേർതിരിച്ച് അറിഞ്ഞുകൊള്ളണം (ഏവമാകാശ മിഥ്യാത്വേ സൽ സത്യേത്വേച വാസിതേ, ന്യായേനാനേനവായ്വാദേഃ സദ്വസ്തുപ്രവിവിച്യതാം).

സത്തിനും വായുവിനും തമ്മിൽ സംബന്ധമുണ്ട്. സത്തിലും വായുവിലു മുള്ള ധർമങ്ങളുടെ ഭേദംകൊണ്ട് അവയ്ക്കും പരസ്പരം ഭേദമുണ്ട്. അതി ന്നായി വായുവിലുള്ള ധർമങ്ങളെ എടുത്തുപറയുന്നു; ശോഷം (വറ്റിയ്ക്കൽ), സ്പർശം, ഗമനം, വേഗം എന്നിങ്ങനെ. ഇതുകൂടാതെ വായുവിന്റെ കാരണ ങ്ങളാകുന്ന ആകാശം, മായാ, സത്ത് എന്നിവയുടെ സ്വഭാവങ്ങളായ ശബ്ദം, മിഥ്യാത്വം, സത്വം എന്ന മൂന്നുഗുണങ്ങളുംകൂടി വായുവിലുണ്ട്. ഇങ്ങനെ വായുവിൽ 7 ധർമ്മങ്ങളുള്ളതായി കാണപ്പെടുന്നു. തത്ത്വമല്ലാത്തത്, മിഥ്യ യായത് – മായാമയം എന്നാണ് വേദാന്തമതസിദ്ധാന്തം. വായു തത്ത്വമല്ലാ ത്തതുകൊണ്ട് മായാമയമെന്നു സിദ്ധിക്കുന്നു. വായുവിലുള്ള സദംശം ബ്രഹ്മം. അവശിഷ്ടമായ നിസ്തത്ത്വാദികൾ – ശബ്ദ, സ്പർശാദികളും വായുവിന്റെ സ്വരൂപമാകുന്നു. ആ വായു തത്ത്വസ്വരൂപമല്ലാത്തതിനാൽ മിഥ്യയാണെന്നു ചിന്തിച്ചുറപ്പിച്ചിട്ടു, വായു സത്യമാണെന്നുള്ള ചിന്തയെ ഉപേക്ഷിക്കണം.

വായുവിനെപ്പോലെത്തന്നെ, ഇപ്രകാരം അഗ്നിയെക്കുറിച്ചും വിചാരം ചെയ്തിട്ട് അഗ്നിയും ഒരു തത്ത്വമല്ലെന്നും വായുവിന്റെ ഏകദേശവർത്തിയാ ണെന്നും അറിയണം. വായുവിൽനിന്ന് പത്ത് അംശം കൊണ്ട് ന്യൂനമായ അഗ്നി വായുവിൽ കല്പിക്കപ്പെട്ടിരിക്കുന്നു. ഇങ്ങനെ പഞ്ചഭൂതങ്ങളിലും പത്തു അംശം കൊണ്ടുള്ള ന്യൂനാദികഭേദമുണ്ടെന്നു പുരാണങ്ങളിൽ പറ യുന്നു. അഗ്നിയുടെ സ്വരൂപം ഉഷ്ണവും പ്രകാശവും ആകുന്നു. അഗ്നിയിലും മുമ്പുണ്ടായ ഭൂതങ്ങളിലും സദ്വസ്തുവിന്റെയും മായയുടെയും ധർമങ്ങളുണ്ട്. മായികമാകയാൽ അഗ്നി ഒരു തത്ത്വമല്ല. സദ്വസ്തു, മായ, ആകാശം, വായു, എന്നിവയുടെ അംശങ്ങൾ അഗ്നിയിലുണ്ട്. അഗ്നിയുടെ സ്വന്തമായ ഗുണം രൂപമാകുന്നു. ഇതിൽ സദംശം ഒഴികെയുള്ള മറ്റു ധർമങ്ങളെല്ലാം മിഥ്യയാണെന്നു ബുദ്ധികൊണ്ട് അറിഞ്ഞിട്ടു സത്തിൽനിന്നും അതിനെ

വേർതിരിച്ചുകൊള്ളണം. അഗ്നിയുടെ മിഥ്യാത്വം നിശ്ചയിക്കപ്പെട്ട ശേഷം ജലവും ഇതുപോലെ മിഥ്യയാണെന്നു മനസ്സിലാക്കണം.

"സതോ വിവേചിതേ വഹ്നൗ മിഥ്യാത്വേസതി വാസിതേ
ആപോ ദശാംശതോന്യൂനാഃ കല്പിതാ ഇതി ചിന്തയേത്."

'സദ്വസ്തുവിൽനിന്ന് വേർതിരിക്കപ്പെട്ട അഗ്നി മിഥ്യാവസ്തുതന്നെയെന്ന ബോധം വിട്ടുപോകാതിരിക്കത്തക്കവിധം ഉറപ്പിച്ചശേഷം അഗ്നിയുടെ പത്തിൽ ഒരംശത്തിൽ കല്പിക്കപ്പെട്ടതാണ് ജലമെന്നും അതിനാൽ അതും മിഥ്യതന്നെയെന്ന് അറിയണം.' ഈ ജലവും തത്ത്വമല്ല. ശബ്ദം, സ്പർശം, രൂപം എന്നിവ അന്യധർമങ്ങളുടെ അനുവൃത്തികൊണ്ടുള്ളവയാണ്. സ്വന്തമായ ഗുണം രസം. ജലമുണ്ടെന്നുള്ള വ്യവഹാരകാരണം സത്തിന്റെ അനുവൃത്തിതന്നെ.

"സതോ വിവേചിതാസ്വപ്സു തന്മിഥ്യാത്വേപ വാസിതേ
ഭൂമിർദ്ദശാംശതോന്യൂനാ കല്പിതാപ്സ്വിതിചിന്തയേത്."

'സത്തിൽനിന്നു ജലത്തെ വേർതിരിക്കുകയും അതും മിഥ്യയാണെന്നു ചിന്തിച്ചുറപ്പിക്കുകയും ചെയ്തശേഷം, ജലത്തിൽ കല്പിക്കപ്പെട്ട ഭൂമിയും പത്തംശംകൊണ്ടു ന്യൂനതയാണെന്നു ചിന്തിക്കണം.' ഭൂമിയുണ്ട്. അതും തത്ത്വമല്ല. അതിൽ ശബ്ദം, സ്പർശം, രൂപം, രസം എന്ന ഗുണങ്ങൾ അന്യധർമങ്ങളാണ്. സ്വഗുണം, ഗന്ധം ഇതിനെ സദ്വസ്തുവിൽനിന്ന് വേർതിരിച്ചു കാണണം. സദ്വസ്തുവിൽനിന്നു വേർതിരിക്കപ്പെടുമ്പോൾ ഭൂമി മിഥ്യയായിട്ടവശേഷിക്കുന്നു. മധ്യത്തിലുള്ള ബ്രഹ്മാണ്ഡം ഭൂമിയുടെ പത്ത് അംശംകൊണ്ട് ന്യൂനമാകുന്നു.

പഞ്ചേന്ദ്രിയങ്ങൾക്കു പ്രത്യക്ഷമായി, വിവിധതരത്തിലുള്ള നിരവധി അനുഭവങ്ങൾ നൽകിക്കൊണ്ടിരിക്കുന്ന ഈ പ്രപഞ്ചം മിഥ്യയാണെന്നു പറയുമ്പോൾ അത് പലർക്കും മനസ്സിലാക്കാനും അംഗീകരിക്കുവാനും പ്രയാസം തോന്നും. അവിദ്യയാണ് ഇതിന്റെ ഹേതു. സത്ത് എന്നാൽ നാമവും രൂപവുമടക്കമുള്ള വികാരങ്ങളോടുകൂടിയ സദ്വസ്തുവാണ്. ജഗത്തിനു സത്യത്വമുണ്ടാകുന്നത് സത്ത് എന്ന നിലയിലാണ്. സ്വന്തം നിലയിൽ ജഗത് സത്യമല്ലാത്തതാണ്. ജീവനും ഇതേപോലെയാണ്. ബ്രഹ്മത്തിന്റെ അംശമെന്ന നിലയിൽ ജീവൻ സത്യമാണ്; ജീവൻ എന്ന നിലയിൽ തനിയെ അത് സത്യവുമല്ല. കാര്യവും കാരണവും തമ്മിൽ അന്യങ്ങളല്ല എന്നു മനസ്സിലാക്കണം. നൂലുകൊണ്ട് നെയ്തുണ്ടാക്കുന്ന വസ്ത്രം, നൂലുമാത്രമാണെന്നും മറ്റൊന്നും അല്ല എന്നും പ്രത്യക്ഷത്തിൽ കാണാവുന്നതാണ്. നാമം, രൂപം, ഉപയോഗം - ഇതുമാത്രമാണ് വസ്ത്രത്തിനും നൂലിഴയ്ക്കും തമ്മിൽ വ്യത്യാസം. വസ്ത്രം വസ്തുതാപരമായി നൂൽ മാത്രമാണ്. കാര്യസ്വരൂപവും കാരണവും തമ്മിൽ വ്യത്യാസമുള്ളത് നാമഭേദത്തിൽ മാത്രമാണ് എന്നു കാണാവുന്നതാണ്. വസ്ത്രത്തിൽ നൂലിഴകൾ മാത്രമല്ലാതെ മറ്റൊരു വസ്തുവും കാണുന്നില്ലല്ലോ. അതുപോലെത്തന്നെ കാരണമായ ബ്രഹ്മവും കാര്യമായ ജഗത്തും തമ്മിൽ ഭിന്നമല്ല. ജഗത്താകുന്ന കാര്യം ബ്രഹ്മത്തിൽ സൂക്ഷ്മരൂപേണ കുടികൊള്ളുന്നു.

വേദാന്തികൾ സമർഥിക്കുന്ന സ്വർണം, മണ്ണ് മുതലായവയുടെ ഉപമ ഏറെ പ്രസക്തമാണ്. ഒരു സ്വർണക്കട്ടിക്കും അതിന്റെ സമീപത്ത് ഇരിക്കുന്ന

സ്വർണാഭരണങ്ങൾക്കും തമ്മിൽ ഭേദമുണ്ടെന്നു ചിലർക്കു തോന്നും. സ്വർണാഭരണങ്ങളിൽ ആസക്തിയുള്ളവർക്കേ വ്യത്യാസം തോന്നുകയുള്ളൂ. ആഭരണങ്ങളുടെ ആകൃതിയാണ് അതിനു കാരണം. ഭേദബുദ്ധിക്കു കാരണമായത് ഇവിടെ രൂപമാണ്. സ്വർണംകൊണ്ട് ഒരു പ്രയോജനവും ഇല്ലെന്നു കരുതുന്ന ഒരു വ്യക്തിക്ക്, സ്വർണക്കട്ടിയും ആഭരണവും തമ്മിൽ ഒരു വ്യത്യാസവും തോന്നുകയില്ല. ആസക്തി ഇല്ലാത്തതുകൊണ്ട് ആഭരണങ്ങളുടെ രൂപം ആ വ്യക്തി ശ്രദ്ധിക്കുന്നതേയില്ല. അയാൾക്ക് അതിന്റെ നാമവും രൂപവും അർഥശൂന്യമാണ്; മിഥ്യയാണ്. അതുപോലെ, മണ്ണുകൊണ്ടുണ്ടാക്കിയ കലവും കുടവും ഉപഭോഗവ്യവഹാരത്തിൽ സത്യമാണ്. പക്ഷേ വസ്തുതയാ മിഥ്യയാണ്. മണ്ണ് മാത്രമാണ് സത്യം. എട്ടുകാലിയും അതിന്റെ വലയും രണ്ടായിട്ടുകാണുന്നുവെങ്കിലും യഥാർഥത്തിൽ വല എട്ടുകാലിയുടെ സൂക്ഷ്മരൂപത്തിന്റേതാണ്. എട്ടുകാലിയും വലയും ഒന്നുതന്നെയാണ്. ഞാനെന്നും എന്റേതെന്നും സങ്കല്പമുള്ളവർക്ക് നാമവും രൂപവും പ്രത്യേകമായിട്ടുള്ള ഈ പ്രപഞ്ചവസ്തുക്കളെക്കൊണ്ട് വിവിധ തരത്തിലുള്ള ഉപഭോഗമുണ്ട്. അതുകൊണ്ടാണ് അവർക്ക് നാമരൂപാത്മകമായ ജഗത്ത് സത്യമായി തോന്നുന്നത്. ഏകത്വം അനുഭവപ്പെടുത്തിയ ഒരു ജ്ഞാനിക്ക് ബ്രഹ്മവും ജഗത്തും ഒന്നായിട്ടുമാത്രമേ ദർശിക്കാൻ കഴിയൂ. അദ്ദേഹത്തിന് ജഗത്തിന്റെ നാമങ്ങളും രൂപങ്ങളും മിഥ്യയാണ്. പ്രപഞ്ചം നാമരൂപാത്മകമായ ബ്രഹ്മം മാത്രമാണ്. എന്തെങ്കിലും വ്യവഹാരം ഉള്ളവനുമാത്രമേ വിശേഷത സത്യമായി തോന്നുകയുള്ളൂ. അത് ഇല്ലെങ്കിൽ സാമാന്യം മാത്രമാണ് സത്യം. വ്യവഹാരങ്ങൾ എല്ലാം മനഃകല്പിതങ്ങളാണ്. അതിനാൽ അത് മിഥ്യയാണ്.

"സദദ്വൈതാൽപൃഥഗ്ഭൂതേദ്വൈതേഭൂമ്യാദിരൂപിണി
തത്തദർഥക്രിയാലോകേയഥാദൃഷ്ടാതഥൈവസാ."

'–സത്തായ അദ്വൈതത്തിൽനിന്ന് ഭൂമ്യാദിരൂപത്തോടുകൂടിയ ദ്വൈതം വേർതിരിക്കപ്പെടുമ്പോൾ അതാതുവസ്തുക്കളും വ്യാപാരങ്ങളും ലോകത്തിൽ എങ്ങനെ കാണപ്പെട്ടുവോ അതാവിധം തന്നെയായിരിക്കും.' ജ്ഞാനി, സുഖദുഃഖബോധമില്ലാതെയും ചിന്തയില്ലാത്തവനായും അദ്വിതീയ സ്വസ്തുവായിത്തന്നെ ജീവിതം തള്ളിനീക്കുന്നു. അറിവില്ലാത്തവൻ ലാഭലാഭങ്ങളിലും ജയപരാജയങ്ങളിലും എപ്പോഴും ചഞ്ചലചിത്തനായിട്ട് ജീവിതം നിഷ്ഫലമായിട്ടു കഴിച്ചുകൂട്ടുന്നു. ലോകവ്യവഹാരങ്ങളെല്ലാം ദ്വൈതത്തെ അവലംബിച്ചു നടക്കുന്നതിനാൽ, ദ്വൈതം സത്യമല്ല എന്ന ജ്ഞാനം ഏറിവരുന്തോറും ബുദ്ധിക്ക് ഉറപ്പുകിട്ടുകയും തദ്വാര ജീവിച്ചിരിക്കുന്നകാലത്തിൽത്തന്നെ മുക്തനാകാൻ കഴിയുമെന്നും പറയപ്പെടുന്നു. ജീവൻ – മുക്തി മാത്രമല്ല വിദേഹമുക്തിയും ഈ ജ്ഞാനംകൊണ്ടു ലഭിക്കുമെന്ന ആശയം ഭഗവാൻ ശ്രീകൃഷ്ണൻ ഭഗവദ്ഗീതയിൽ അർജുനനെ ബോധ്യപ്പെടുത്തിക്കൊടുക്കുന്നുണ്ട്. ബ്രഹ്മമയിയായ സ്ഥിതി ഇതുതന്നെയാണെന്നും, ഇതിൽ ഇരുന്നുകൊണ്ടുതന്നെ ദ്വൈതഭാവത്തിന്റെ നിർമൂലനാശം വരുമ്പോൾ ആനന്ദസ്വരൂപമായ ബ്രഹ്മത്തെ പ്രാപിക്കാമെന്നും ഭഗവാൻ ഉപദേശിക്കുന്നു. ഇന്ദ്രിയങ്ങളെ സ്വാധീനത്തിൽ വച്ചുകൊണ്ട് വിഷയങ്ങളെ ഗ്രഹിക്കുകയും അത് ഹേതുവായിട്ട് ബുദ്ധിപ്രസാദത്തിനായി ശ്രമിക്കുകയും ചെയ്താലേ സമാധിയിൽ പ്രജ്ഞാ

നസ്ഥൈര്യം ഭവിക്കുകയുള്ളൂവെന്നും അർജുനനെ ഗ്രഹിപ്പിക്കുന്നു.

"പ്രസാദേ സർവദുഃഖാനാം ഹാനിരസ്യോപജായതേ
പ്രസന്നചേതസോ ഹ്യാശു ബുദ്ധിഃ പര്യവതിഷ്ഠതേ."[1]

(ഭഗവദ്ഗീത 2-65)

ഇന്ദ്രിയങ്ങളെ സ്വന്തം വരുതിയിൽ നിയന്ത്രിച്ചുനിർത്തിക്കൊണ്ട് ആത്മ തത്ത്വത്തെ അറിഞ്ഞ ജ്ഞാനിക്ക്, 'സമാധി'യിൽ പ്രജ്ഞാസ്ഥൈര്യം ഭവിക്കുമ്പോൾ ആ സ്ഥിതപ്രജ്ഞന്റെ അവസ്ഥ എന്താകുമെന്നുള്ള അർജുനന്റെ ആകാംക്ഷയ്ക്ക് ഭഗവാൻ ഉപസംഹരിക്കുന്ന ശ്ലോകം ശ്രദ്ധേയമാണ്-

"ഏഷാ ബ്രാഹ്മീ സ്ഥിതിഃ പാർഥ
നൈനാം പ്രാപ്യ വിമുഹ്യതി
സ്ഥിത്വാസ്യാമന്തകാലേപി
ബ്രഹ്മനിർവാണമൃച്ഛതി."

(ഭഗവദ്ഗീത 2-72)

-'ഹേ അർജുന! ഈ നിഷ്ഠയെത്തന്നെയാണ് ബ്രഹ്മജ്ഞാനനിഷ്ഠ എന്നു പറയുന്നത്. ഈ ബ്രഹ്മജ്ഞാന നിഷ്ഠയെ പരമേശ്വരാരാധനംകൊണ്ട് യാതൊരുവൻ പ്രാപിക്കുന്നുവോ അവൻ പിന്നെ രണ്ടാമതും സംസാരമോഹത്തെ പ്രാപിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ അവസാനകാലത്തിൽ അല്പകാലം മാത്രമായെങ്കിലും ബ്രഹ്മനിഷ്ഠനായി ഭവിച്ചാൽ അവൻ ബ്രഹ്മത്തിൽ ലയത്തെ പ്രാപിക്കുന്നു.' (വിദേഹമുക്തിയെ പ്രാപിക്കുന്നു). വാക്കിനെ മനസ്സിലും, മനസ്സിനെ പ്രാണനിലും, പ്രാണനെ അപാനനിലും, അപാനനെ മൃത്യുദേവനിലും, മൃത്യുവിനെ പഞ്ചഭൂതസംഘാതമായ ദേഹത്തിലും, ദേഹത്തെ ത്രിഗുണങ്ങളിലും, ത്രിഗുണങ്ങളെ അവിദ്യയിലും ഹോമിക്കുന്നു. അങ്ങനെ എല്ലാം ബോധരൂപമായ ആത്മാവിൽ ഹോമിക്കുന്നു. ബോധാത്മാവിനെ അഖണ്ഡബോധസ്വരൂപനായ പരമാത്മാവിലും അലിയിച്ചു ചേർക്കുന്നു.

പ്രപഞ്ചമൊന്നും പ്രകാശിക്കാതെ, അദ്വൈതബ്രഹ്മസ്വരൂപമായി ഭവിക്കുന്നതിനെയാണ് വിദേഹമുക്തികൊണ്ട് അർഥമാക്കുന്നത്. പ്രപഞ്ചം മിഥ്യയാണെന്ന് സ്വന്തം അനുഭവത്തിൽ വരുത്താൻ ജ്ഞാനികൾക്കുമാത്രമേ സാധിക്കുകയുള്ളൂ. പക്ഷേ, ഗഹനമായി ചിന്തിച്ചാൽ ബുദ്ധികൊണ്ട് ഈ സിദ്ധാന്തം അംഗീകരിക്കാൻ മറ്റുള്ളവർക്കും പ്രയാസമില്ല. യോഗസിദ്ധികൊണ്ടും തപഃശക്തികൊണ്ടും സാക്ഷാൽക്കാരം ആർജ്ജിച്ച്, മനസ്സിനെ സമാധിരൂപത്തിൽ എത്തിക്കുവാൻ കഴിയുന്നവർക്ക് 'ബ്രഹ്മസത്യം ജഗന്മിഥ്യ' എന്ന ജ്ഞാനം എളുപ്പത്തിൽ കൈവരിക്കാൻ സാധിക്കും. ഈ സിദ്ധി നേടിയവർക്ക് സൂക്ഷ്മശരീരവുംകൊണ്ട് സിദ്ധലോകം, പിതൃലോകം, നാദലോകം, തന്ത്രലോകം, ഗന്ധർവലോകം തുടങ്ങിയ സർവജ്ഞലോകസിദ്ധി (The world of omniscience) എളുപ്പത്തിൽ നേടാനാകും. പ്രകാശത്തേക്കാൾ വേഗത്തിലായിരിക്കും ഈ യാത്ര എന്നുകൂടി ഓർക്കേണ്ടതുണ്ട്. ഭൂഗുരുത്വാകർഷണപരിധിയിൽനിന്ന് കടക്കുന്നതോടെ IST യും GMT യും പ്രസക്തമല്ലാതായിത്തീ

1. മനസ്സമാധാനമുണ്ടാകുമ്പോൾ അവന്റെ സകല ദുഃഖങ്ങളും നശിക്കുന്നു. എന്തെന്നാൽ ശാന്തമനസ്സോടുകൂടിയവന്റെ ബുദ്ധി ക്ഷണത്തിൽ സ്ഥിരമായി നില്ക്കുന്നു.

രുന്നു. സമാധി അവസ്ഥയിൽ സമയം എന്ന ഘടകം ബാധകമല്ല. ഈ ഗോളാന്തരയാത്രനടത്തുന്ന ഒരു യോഗിക്ക് ഈ ഭൂമിയും ഭൂമിയിലെ സമസ്തവസ്തുക്കളും വെറും മിഥ്യയായി അനുഭവപ്പെടുന്നു. പക്ഷേ, അപ്പോഴും താൻ ഉൾപ്പെടെയുള്ള ജഗത്ത് മുഴുവൻ ബ്രഹ്മമാണെന്ന ബോധത്തിൽ പ്രകാശിച്ചു നിൽക്കും. അതാണ് 'ബ്രഹ്മസത്യം ജഗന്മിഥ്യ' എന്ന വാക്കിന്റെ സത്തയും.

മായ

"നിസ്തത്വരൂപതൈവാത്രമായാത്വസ്യപ്രയോജികാ"– തത്വമല്ലാത്തത്, മിഥ്യയായത്, മായ എന്നാണ് വേദാന്തസിദ്ധാന്തം. അദ്വൈതസിദ്ധാന്തത്തിലെ പ്രപഞ്ചലീല, സ്വപ്നം ഇന്ദ്രജാലം എന്നപോലെ മായാഗുണപ്രവാഹമാണ്. മരുഭൂമിയിലെ കാനൽജലം പോലെയാണിത്. ഒട്ടും ഇല്ലാത്തത് ഉണ്ടെന്നു തോന്നുന്നതാണ് മായ. പ്രപഞ്ചത്തിന്റെ പരമകാരണം അന്വേഷിക്കുന്ന മനുഷ്യന്, പരമകാരണം വെളിപ്പെടുന്നതുവരെ നിലനിൽപ്പിന്റെ നിഗൂഢതയെക്കുറിച്ച് അറിയാൻ കഴിയില്ല. പരമകാരണം എന്തുതന്നെയാണെങ്കിലും അത് ജനിച്ചതാകാൻ സാധ്യതയില്ല; അതുകൊണ്ടുതന്നെ അത് മരിക്കുന്നുമില്ല. പരമകാരണമായ അഖണ്ഡബോധബ്രഹ്മം അജവും അമരവും നിർഗുണവുമാണ്. അപ്പോൾ അതിൽനിന്ന് ഒന്നും ജനിക്കാൻ സാധ്യതയില്ല. ഒന്നും ജനിക്കാത്തതുകൊണ്ട് സൃഷ്ടി- സ്ഥിതി- സംഹാരങ്ങൾ ഇല്ലെന്ന് വേദാന്തികൾ പറയുന്നു. ഇതൊക്കെ ഉണ്ടെന്ന് തോന്നുന്നത് അജ്ഞാനംകൊണ്ട് കൽപ്പിക്കപ്പെടുന്ന മായയുടെ വിളയാട്ടഭ്രമങ്ങളാണ്. എല്ലാം വിശദമായി വിവരിച്ചുകാണിച്ചിട്ട് ഒന്നും ഇല്ലെന്ന് ബോധ്യപ്പെടുത്തികൊടുക്കലാണ് അഖണ്ഡബോധവസ്തുവിന്റെ പരമമായ ലക്ഷ്യം. എല്ലാം വസ്തുവിലുണ്ടെന്ന് തോന്നുന്നത് ഒരു ഇന്ദ്രജാലം മാത്രം.

[1]"ശോകമോഹൗസുഖംദുഃഖംദേഹോത്പത്തിശ്ചമായയാ"– എന്നാണ് ഭാഗവതത്തിൽ പറയുന്നത്. തമസാണ് മായയുടെ യഥാർഥരൂപം. ബ്രഹ്മം അചഞ്ചലം, ചേതനം എന്നൊക്കെയാണെങ്കിൽ മായ ചഞ്ചലവും ജഡവുമാണ്. ബ്രഹ്മം ഉണ്ടാകാത്തതും മറയാത്തതുമാണെങ്കിൽ, മായ ഉണ്ടായി മറയുന്ന സ്വഭാവത്തോടുകൂടിയതാണ്. അജ്ഞതയാണ് നമ്മുടെ ജീവിതത്തെ നിലനിർത്തുന്നത്. ജഡവും മോഹവും, മായയുമായി ബന്ധപ്പെട്ട കാര്യങ്ങളാണ്. ജഡപദാർഥങ്ങളിൽ നിലനിൽപു മാത്രമേ കാണാൻ കഴിയൂ. ബോധമോ ആനന്ദമോ അവിടെയില്ല. സംഭാവ്യമല്ലാത്തതിനെ സംഭാവ്യമാക്കുന്നതാണ് മായയുടെ സ്വഭാവം. പ്രപഞ്ചത്തിന്റെ നിർമ്മിതിക്കായി സ്പന്ദിച്ചുയർന്നുകൊണ്ടിരിക്കുന്ന ദൈവശക്തിതന്നെയാണ് മായ. "സദ്വസ്തിന്യേകദേശസ്ഥാ മായ" – എന്നാൽ, സദ്വസ്തുവിൽ ഏകദേശത്തിലിരിക്കുന്നതാണ് മായ. മായ ഉണ്ടാക്കുന്ന കാര്യരൂപങ്ങളെ മാത്രമേ നമുക്ക് അനുഭവിച്ചറിയാൻ സാധിക്കുകയുള്ളൂ. മായയുടെ യഥാർഥ രൂപം കണ്ടറിയാൻ സാധിക്കുന്നില്ല. ഉണ്ടായിട്ടു പിന്നെ മറയുന്ന കാര്യരൂപങ്ങളെ കാണുമ്പോൾ, ഇവയെല്ലാം ഉണ്ടാക്കി മറയ്ക്കുന്ന മായയുടെ ജാലവിദ്യ എളുപ്പം മനസ്സിലാക്കാവുന്നതേയുള്ളൂ. മായാ

1. ജഡദേഹവുമായി ബന്ധപ്പെട്ട് ആത്മാവ് അനുഭവിക്കുന്ന ശോകം, മോഹം, സുഖം, ദുഃഖം, ജന്മം എന്നിവയെല്ലാം മായകൊണ്ട് സംഭവിക്കുന്ന ഭ്രമങ്ങളാണ്.

കാര്യങ്ങളെല്ലാം മാറ്റിനിർത്തിയാൽ പിന്നെ, സാക്ഷാൽ ദൈവം മാത്രമേ ബാക്കിയുണ്ടാവുകയുള്ളൂ. മായ അപ്രത്യക്ഷമാകുന്നു. മായ സ്പന്ദിച്ചുസ്പന്ദിച്ചു ഉയരുംതോറും ആത്മസത്യത്തെ മറയ്ക്കുകയും തുടർന്ന് ഒരു ആവരണമുണ്ടാക്കുകയും ചെയ്യുന്നു. അഹങ്കാരം, പ്രാണൻ, മനസ്സ്, ബാഹ്യശരീരം തുടങ്ങി ലോകത്തിൽ കാണുന്ന എല്ലാ ബാഹ്യശരീരങ്ങളും മായ നിർമ്മിക്കുന്നതാണ്. മായയുടെ ആവരണശക്തി, യഥാർഥത്തിൽ, സത്യത്തെ മറയ്ക്കുന്ന പ്രവർത്തനങ്ങളാണ്. സത്യവസ്തുവിനെ വിഭജിച്ച് നിരവധി അപൂർണ ദർശനങ്ങളെ മായ ഉണ്ടാക്കിക്കാണിക്കുന്നു. ജഗത്തിനെ ഉണ്ടാക്കിയും ഇല്ലാതാക്കിയും കാണിച്ചുതരുന്നത് മായതന്നെയാണ്. ആത്മാവിനെ ജഗത്-സൃഷ്ടി-സ്ഥിതി-സംഹാരങ്ങളിൽ ഭ്രമിച്ചുപെടുത്തി മോഹിപ്പിക്കുന്നതും സ്വശരീരത്തിൽ ആത്മപ്രതിബിംബങ്ങളെയുളവാക്കി ജീവൻമാരെ സൃഷ്ടിക്കുന്നതും മായയാണ്. [1]"ഈശ്വരഃ സർവഭൂതാനാം ഹൃദ്ദേശേർജ്ജുന തിഷ്ഠതി, ഭ്രാമയൻ സർവഭൂതാനി യന്ത്രാരൂഢാനി മായയാ." വെള്ളത്തിന് ദ്രവത്വവും, അഗ്നിക്ക് ചൂടും, വായുവിന് ചലനവും, പാറയ്ക്ക് കാഠിന്യവും ഉണ്ടാക്കി കൊടുക്കുന്ന ഈ മായയെ പൂർണസാക്ഷാൽക്കാരംകൊണ്ട് അകറ്റാതിരിക്കുന്നിടത്തോളം കാലം അതിന്റെ ദൂഷ്യഫലങ്ങൾ നമ്മൾ അനുഭവിക്കേണ്ടിവരുന്നു. ജ്ഞാനംകൊണ്ട് അറിഞ്ഞുകഴിഞ്ഞാൽ ഇന്ദ്രജാലംപോലെ മായ സ്വയം അടങ്ങുന്നു. "യുക്തിഹീന പ്രകാശസ്യ, സംജ്ഞാ മായേതി കഥ്യതേ"- എന്ന ആചാര്യവചനം അർഥമാക്കുന്നത്, മായ യുക്തികൊണ്ട് വിലയിരുത്താൻ കഴിയാത്ത കാഴ്ചയാണ്; അതുകൊണ്ട് ഈ ജഗത്ത് മായാമയമാണ് എന്നാണ്. ഭഗവദ്ഗീതയിൽ, മായയെ മറികടക്കാനുള്ള മാർഗം ഭഗവാൻ ശ്രീകൃഷ്ണൻ അർജുനന് ഉപദേശിച്ചുകൊടുക്കുന്നുണ്ട്-

"ദൈവീ ഹ്യേഷാ ഗുണമയീ മ മ മായാ ദുരത്യയാ
മാമേവ യേ പ്രപദ്യന്തേ മായാമേതാം തരന്തി തേ."

(അത്യദ്ഭുതമായും, സത്ത്വ-രജസ്തമോഗുണരൂപമായിരിക്കുന്ന എന്റെ മായാശക്തിയെ അതിക്രമിക്കുവാൻ വളരെ പ്രയാസമാകുന്നു. എങ്കിലും യാതൊരുത്തരാണ്(ഏകാന്തഭക്തിയോടുകൂടി) എന്നെത്തന്നെ ശരണം പ്രാപിക്കുന്നത് അവർ ഈ മായയെ അതിക്രമിക്കുന്നു. (സംസാരബന്ധത്തിൽനിന്ന് അവർ മോചിതരാകുന്നു എന്നർഥം). ഈ ജഗത്തിന് അധ്യക്ഷനായും (യോ അസ്യാധ്യക്ഷഃ പരമേ വ്യോമൻ), ചൈതന്യമാത്രസ്വരൂപനായും, പരമാർഥത്തിൽ സർവഭോഗങ്ങൾക്കും സംബന്ധമില്ലാത്തവനായും നിലകൊള്ളുന്ന ആ ഏകദൈവത്തിന് ഈ സൃഷ്ടികൊണ്ടെന്താണ് പ്രയോജനം എന്നൊരു ചോദ്യം തികച്ചും സ്വാഭാവികമാണ്. "കോ അദ്ധാ വേദ ക ഇഹ പ്രവോചത് കുത ആജാതാ കുത ഇയം വിസൃഷ്ടിഃ" -ആർക്കെങ്കിലും ഇതിനെ പ്രത്യക്ഷമായി അറിയാൻ കഴിയുമോ? എവിടെനിന്ന് ഉണ്ടായി എന്ന് ആർക്ക് പറ

1 -അല്ലയോ അർജുനാ, ഏതുപ്രകാരമാണ് ലോകത്തിൽ ഒരു കൺകെട്ടുകാരൻ (മായാവി) മരംകൊണ്ടു പാവകളെ ഉണ്ടാക്കി, യന്ത്രത്തിന്മേലേറ്റി തന്റെ മായാപ്രയോഗം കൊണ്ട് അവയെ ചുറ്റിത്തിരിക്കുന്നത്, അതുപോലെ, ഈശ്വരൻ സ്വമായാശക്തികൊണ്ട് സർവ്വപ്രാണികളേയും പ്രപഞ്ചത്തേയും ചുറ്റിത്തിരിച്ചുകൊണ്ട് അവരിൽ അന്തര്യാമിയായി സ്ഥിതിചെയ്യുന്നു.

യാൻ കഴിയും? എന്തിനുവേണ്ടിയാണ് ഈ വിവിധസൃഷ്ടിയെന്ന് ആർക്ക് പറയാൻ കഴിയും? (തൈത്തിരീയ ബ്രാഹ്മണം). ഈശ്വരൻ സർവത്തിന്നും സാക്ഷിഭൂതനായിരിക്കുന്നു, കേവലം ചൈതന്യമാത്രനായിരിക്കുന്നു. ഈശ്വരൻ ഏകനാണ്. അന്യചേതനവസ്തു ഇല്ലാത്തതിനാൽ അന്യഭോക്താവുണ്ടാവാൻ പാടില്ല. അചേതന വസ്തുക്കൾക്ക് ഭോക്തൃത്വവും അസംഭവമാകുന്നു. അതുകൊണ്ട്, 'സൃഷ്ടി എന്തിനുവേണ്ടി' എന്ന ചോദ്യത്തിനോ ഉത്തരത്തിനോ പ്രസക്തിയില്ല. എന്തുകൊണ്ടെന്നാൽ സൃഷ്ടി സർവേശ്വരന്റെ മായ കൊണ്ടാണ് ഉണ്ടായിട്ടുള്ളത്.

മനസ്സിനെ നിയന്ത്രണാധീനമാക്കി ആത്മചൈതന്യത്തിൽ ലയിപ്പിച്ചാൽ ദ്വൈതഭ്രമം അസ്തമിക്കും. ഞാൻ എന്ന അഹന്തയും എന്റേതെന്ന മമതയുമാണ് എല്ലാ ദുഃഖത്തിനും കാരണം. സത്യബോധമുള്ളവർക്ക് ഈ ഭ്രമം ബാധകമല്ല. ചിത്തം, ചിത്ത് ആയിമാറുന്നതോടെ സാധകൻ സമാധി എന്ന പരമാവസ്ഥയെ പ്രാപിക്കും. മായാമറ നീങ്ങി അത്മസത്ത ക്രമേണ പ്രകാശിക്കാൻ തുടങ്ങും.

കാലം:-

കാലം എന്താണ് എന്നതിനെക്കുറിച്ചുള്ള ഒരറിവ് ഉണ്ടായാൽ മാത്രമെ സാക്ഷാൽക്കാരത്തിന്റെ പാതയിലൂടെയുള്ള ഗമനം പൂർത്തിയാകുകയുള്ളൂ. കാലപരിച്ഛേദ്യവസ്തുക്കളുടെ സ്ഥൂലസൂക്ഷ്മഭാവങ്ങളെ ആസ്പദമാക്കിയിട്ട് കാലത്തിലും സ്ഥൂലസൂക്ഷ്മഭാവങ്ങളുണ്ടെന്ന് ഭാഗവതത്തിൽ പറയുന്നു. ഈ ഭേദജ്ഞാനം സ്ഥൂലബുദ്ധികൾക്ക് ഉണ്ടാവുകയില്ല. സൂക്ഷ്മബുദ്ധിയുള്ളവർക്കേ അറിയുവാൻ കഴിയൂ. ജാഗ്രദവസ്ഥയിൽപോലും സമയത്തിന് സമാനതയില്ല. കാണുന്നവരുടെ സ്ഥാനഭേദംകൊണ്ടാണ് ഒരു സംഭവത്തിൽ മൂന്ന് കാലങ്ങൾ ഉണ്ടാവുന്നത്. കാലം ഒന്നല്ല, ദ്രഷ്ടാവിന്റെ അവസ്ഥയിൽനിന്നാണ് അതിന്റെ ഉത്പത്തി. ഇതിനെ സാപേക്ഷവാദം പുഷ്ടിവരുത്തുന്നു. ജഗത്തിനെ നോക്കുന്നവന് വ്യത്യസ്തമായ ദൃഷ്ടികോണങ്ങൾ ഉണ്ടാവാം. ജഗത്തിനെപ്പറ്റിയും കാലത്തെപ്പറ്റിയും നമുക്കുള്ള ജ്ഞാനം ഇന്ദ്രിയജന്യമാണ്. ഇന്ദ്രിയാനുഭൂതികളിലൂടെ ഉണ്ടാവുന്ന ജ്ഞാനം കാല്പനിക ജഗത്തിനെപ്പറ്റിയാണ്. അതുകൊണ്ടാണ് യഥാർത്ഥ ജഗത്തിനെ നമുക്ക് അറിയാൻ സാധിക്കാത്തത്.

വിഖ്യാതശാസ്ത്രജ്ഞനായ ആൽബർട്ട് ഐൻസ്റ്റീൻ[1] കാലവും ദേശവും പരസ്പരസാപേക്ഷമാണെന്ന് വ്യക്തമാക്കിയിട്ടുണ്ട്. കാലദേശങ്ങളെപ്പോലെ

1. വിശിഷ്ടാപേക്ഷികതാ (Special Theory of Relativity), പൊതു ആപേക്ഷികതാ (General Theory of Relativity) സിദ്ധാന്തങ്ങളുടെ ഉപജ്ഞാതാവ്. കേവലമായ സ്ഥലം, കാലം എന്നീ സങ്കല്പങ്ങളെ ആപേക്ഷികതാസിദ്ധാന്തം തള്ളിക്കളയുന്നു. സ്ഥലത്തെയും കാലത്തേയും ഏതൊരു ആധാരവ്യൂഹത്തിനും ആപേക്ഷികമായി അളക്കാമെന്ന് ഈ സിദ്ധാന്തം പറയുന്നു. ഗുരുത്വാകർഷണത്തെ സ്ഥലകാലവക്രതയായാണ് ഈ സിദ്ധാന്തം വ്യാഖ്യാനിക്കുന്നത്. ദ്രവ്യത്തിന്റെ സാന്നിദ്ധ്യം സ്ഥലകാലത്തിൽ വക്രത ഉണ്ടാക്കുന്നുവെന്നും,ഗുരുത്വാകർഷണത്തിന്റെ അടിസ്ഥാനം ഈ വക്രതയാണെന്നും പൊതുആപേക്ഷികതാസിദ്ധാന്തം പറയുന്നു. ആപേക്ഷികതാസിദ്ധാന്തത്തിന്റെ സമവാക്യമായ $E=mc^2$ ഉരുത്തിരിഞ്ഞതും ഇതിൽനിന്നുതന്നെയാണ്.

ഈ ലോകത്തിൽ ദൃശ്യീഭവിക്കുന്നതെല്ലാം വേർപെടുത്താൻ വയ്യാത്ത, പരസ്പരം കെട്ടുപിണഞ്ഞുകിടക്കുന്ന, ഒന്നാണ്. പക്ഷേ, അവിദ്യകൊണ്ട് സാധാരണക്കാർക്ക് ഈ സത്യം ചുരുളഴിയാതെ കിടക്കുകയാണ്. വസ്തുനിഷ്ഠമായി ചിന്തിക്കാൻ കഴിയാത്തവരുടെ അനുഭവമാണ് കാലം. ചിന്തിക്കാൻ കഴിയുന്നവന്, സ്വയംകൃതമായ ഒരു തോന്നൽ മാത്രമാണ് കാലം. സെക്കന്റുകളും മിനുറ്റുകളും മണിക്കൂറുകളും, പകലും രാത്രിയും, മാസങ്ങളും വർഷങ്ങളും മാറി മാറി കടന്നുപോകുമ്പോൾ, യഥാർഥത്തിൽ എന്തെങ്കിലും കടന്നുപോകുന്നുണ്ടോ? വാസ്തവത്തിൽ, എന്താണ് അപ്പോൾ സംഭവിക്കുന്നത്? ഭൂമി സൂര്യനെ ചുറ്റുന്നുണ്ട്. സൂര്യൻ ഭൂമിയുടെ ചലനത്തെയപേക്ഷിച്ച് സ്ഥിരമായി നിൽക്കുന്ന ഗോളമാണ്. ഭൂമിയുടെ ഭ്രമണത്താൽ, സൂര്യപ്രകാശം തട്ടാത്ത ഭാഗങ്ങളെ രാത്രിയെന്നും സൂര്യപ്രകാശം ഏൽക്കുന്ന ഭാഗങ്ങളെ പകൽ എന്നും പറയുന്നു. ഈ പ്രക്രിയ നടക്കുമ്പോൾ, യഥാർഥത്തിൽ പകലെന്നും രാത്രിയെന്നും വേർതിരിഞ്ഞ് എന്തോ കടന്നുപോകുന്നതായി നമുക്ക് ഭ്രമം തോന്നുന്നു. സത്യത്തിൽ, ഭൂമിയുടെ കറക്കം മാത്രമേ സംഭവിച്ചിട്ടുള്ളൂ. അല്ലാതെ മറ്റൊന്നും ഇല്ല. കാലം കടന്നുപോയി എന്ന തോന്നൽ അതുകൊണ്ട്തന്നെ വെറും ഭ്രമം മാത്രമാണ്. ഇവിടെ വേറൊരു സത്യം കൂടി ഓർക്കേണ്ടതുണ്ട്. സൂര്യൻ സ്ഥിരമായി നിൽക്കുന്ന ഒരു ഗോളമല്ല. അത് അതിവേഗത്തിൽ ചലിക്കുന്നുണ്ട്. സൂര്യൻ ഒരേ ക്രമത്തിൽ മാത്രം ചലിക്കുന്നതുകൊണ്ട്, സൂര്യന്റെ ചലനം ഭൂമിയിലുള്ളവർക്ക് അറിയാൻപോലും കഴിയുന്നില്ല. നേർമാർഗത്തിലല്ല ഭൂമിയുടെ ചലനമെന്നും, അതൊരു പ്രത്യേകതരം ചുറ്റിത്തിരിയലാണെന്നതുകൊണ്ടും, സൂര്യചലനത്തെ അപേക്ഷിച്ച് നിയമരഹിതമെന്നും കണക്കാക്കാം. അപ്പോൾ സ്ഥിരമായ(നിശ്ചയിക്കപ്പെട്ട) ചലനത്തോടുകൂടിയ സൂര്യന്റെ പശ്ചാത്തലത്തിൽ അപേക്ഷികമായി അനിശ്ചിതമായ (ക്രമരഹിതമായ) ചലനമുള്ള ഭൂമിയുടെ ചലനത്തെ തുലനം ചെയ്യുമ്പോൾ ഉണ്ടായ ഭ്രമമാണ് പകലും രാത്രിയും എന്നുകാണാം. പകലെന്നും രാത്രിയെന്നും വിഭജിക്കാവുന്ന കാലം എന്നൊരു ഘടകം യഥാർഥത്തിൽ ഇല്ല. സമയബന്ധിതമായി നമ്മൾ കണക്കാക്കുന്നതൊക്കെ വെറും ഭ്രമമാണ്. അപ്പോഴത്തെ പരിതസ്ഥിതിയിൽ രൂപപ്പെട്ടുവരുന്ന സാങ്കല്പികമായ ഒരു അനുഭവം മാത്രമാണ് കാലം. വസ്തു യഥാർഥത്തിൽ ഒന്നുമാത്രമേയുള്ളൂവെന്നും അതിലെ വെറും ഒരു ഭ്രമാനുഭവമാണ് കാലം എന്നും കരുതണം.

കുറിപ്പ്:- *1500 കോടിയോളം വർഷങ്ങൾക്കുമുമ്പ് അനന്തസാന്ദ്രതയുള്ള ഒരു ദ്രവ്യപിണ്ഡത്തിന് അത്യുന്നത ഊഷ്മാവിൽ സംഭവിച്ച ഒരു വൻപൊട്ടിത്തെറിയിൽനിന്നാണത്രെ പ്രപഞ്ചത്തിന്റെ തുടക്കം. ഇതാണ് റഷ്യൻ ജ്യോതിശാസ്ത്രജ്ഞനായ ജോർജ്ജ് ഗാമോവ് 1940-ൽ രൂപം നല്കിയ മഹാവിസ്ഫോടനസിദ്ധാന്തം (Big Bang Theory). ഈ പൊട്ടിത്തെറിയുടെ ഫലമായി അതിവേഗമുള്ള ചുട്ടുപഴുത്ത ദ്രവ്യകണങ്ങൾ എല്ലായിടത്തും പരന്നു. പ്രപഞ്ചം വികസിക്കാനും തുടങ്ങി. പിന്നീട് കണങ്ങളുടെ താപനില കുറഞ്ഞ് അവ കൂട്ടംകൂടി നെബുലകളും നക്ഷത്രങ്ങളും ഗാലക്സികളും ഗ്രഹങ്ങളു*

*മൊക്കെയായി രൂപപ്പെടാൻ തുടങ്ങി. മഹാവിസ്ഫോടനസമയത്ത് കണങ്ങൾക്കു കിട്ടിയ വേഗത്തിലാണത്രെ ഗാലക്സികൾ അകന്നകന്നുപോകുന്നത്. പ്രപഞ്ചോല്പത്തി സംബന്ധിച്ച സയൻസിന്റെ സിദ്ധാന്തങ്ങളിൽ ഏറ്റവും കൂടുതൽ അംഗീകരിക്കപ്പെട്ടത് മഹാവിസ്ഫോടനസിദ്ധാന്തമാണ്. ഇതിന്റെ അവശിഷ്ടങ്ങൾ തേടിയുള്ള അന്വേഷണമാണ് സൂക്ഷ്മതരംഗപശ്ചാത്തലത്തിന്റെ (Microwave Background) കണ്ടെത്തൽ. പ്രപഞ്ചത്തിന്റെ ആരംഭസമയത്തുള്ള ചുട്ടുപഴുത്ത ദ്രാവകത്തിൽനിന്ന് ഉദ്ഭവിച്ച പുരാതന പ്രകാശരശ്മികളുടെ താപ സവിശേഷതകൾ കൃത്യമായി നിർണ്ണയിച്ച് അതിന്റെ സ്പെക്ട്രം രേഖപ്പെടുത്താനും, ഇതൊരു കറുത്ത വസ്തുവിന്റെ വികിരണത്തിന്നു (Black Body Radiation) തുല്യമാണെന്ന് തെളിയിക്കാനും ശാസ്ത്രജ്ഞന്മാർക്ക് സാധിച്ചു. ആർണോ പെൻസിയാസ്, റോബർട്ട് വിത്സൻ (1978-ലെ നോബൽസമ്മാന ജേതാക്കൾ), ജോൺ.സി.മാതർ, ജോർജ് സ്മൂട്ട് (2006-ലെ നോബൽസമ്മാന ജേതാക്കൾ) എന്നിവരായിരുന്നു ഈ ശാസ്ത്രജ്ഞന്മാർ.*

പക്ഷെ, സയൻസ് കണ്ടെത്തിയത് വളരെ തുച്ഛം മാത്രം; കണ്ടെത്താനുള്ളത് അസംഖ്യവും. കോടാനുക്കോടി കോടി കിലോമീറ്റർ (ഈ ദൂരംപോലും മനുഷ്യഭാവനയ്ക്ക് അതീതമാണ്) വിസ്തൃതിയിൽ കിടക്കുന്ന ഈ ബ്രഹ്മാണ്ഡത്തിന്റെ മറ്റൊരു ഭാഗത്ത് എന്തൊക്കെയാണ് നടക്കുന്നതെന്ന് ഊഹിക്കാൻപോലും നമുക്ക് കഴിയില്ല. ഒരു കാര്യം ഉറപ്പാണ്. ഇതിനെയൊക്കെ നിയന്ത്രിക്കുന്ന ഒരു മഹാശക്തി (Super Natural Power) ഉണ്ട്. കർത്താവില്ലാതെ കർമം നടക്കുകയില്ലല്ലോ. സയൻസിന്റെ ഈ തുടരന്വേഷണമാണ് ഹിഗ്സ് ബോസോണുകൾ (Higgs Boson) എന്നറിയപ്പെടുന്ന ദൈവകണങ്ങൾ. ദ്രവ്യത്തിനു പിണ്ഡം എന്ന ഗുണം നല്കുന്നത് ഈ കണങ്ങളാണ്. പ്രപഞ്ചം ഒട്ടാകെ നിറഞ്ഞുനിൽക്കുന്ന ഈ കണങ്ങൾ കാണുവാനോ ഒരു ഉപകരണത്തിലൂടെ കാണിച്ചുതരാനോ ഇതേവരെ കഴിഞ്ഞിട്ടുമില്ല. പ്രപഞ്ചത്തിന്റെ 96% വരുന്ന ഈ ഇരുണ്ട ദ്രവ്യം (Dark Matter) എന്ന അദൃശ്യദ്രവ്യം ഒരു കടങ്കഥപോലെയാണ് ഇന്നും. സ്വിറ്റ്സർലന്റിൽ നടക്കുന്ന കണികാപരീക്ഷണത്തിലൂടെ ഇരുണ്ടദ്രവ്യത്തിന്റെ അടിസ്ഥാനകണങ്ങൾ, അവയുടെ രൂപീകരണം, ഇരുണ്ടഊർജ്ജത്തിന്റെ (Dark Energy) രഹസ്യങ്ങൾ തുടങ്ങിയവ പുറത്തുവന്നാൽ ആധുനികഭൗതികശാസ്ത്രത്തിന്റെ അടിത്തറതന്നെ ഇളകിപ്പോയേക്കാം. ഇതേവരെയുള്ള പ്രപഞ്ചസിദ്ധാന്തങ്ങളൊട്ടാകെ പൊളിച്ചെഴുതപ്പെടേണ്ടതായും വരും. ഇപ്പോൾ നടക്കുന്ന കണികാപരീക്ഷണം വൻദുരന്തത്തിൽ മാത്രമേ കലാശിക്കൂവെന്ന് ചില ശാസ്ത്രജ്ഞന്മാർ മുന്നറിയിപ്പു നൽകുന്നു. അന്തരീക്ഷത്തിൽ എന്തിനെയും വിഴുങ്ങുന്ന തമോഗർത്തങ്ങൾ ഇതുമൂലം രൂപപ്പെട്ടേക്കാം. അങ്ങനെ സംഭവിച്ചാൽ, ആ വൻ തമോഗർത്തങ്ങളിലേക്ക് നമ്മുടെ കൊച്ചു ഭൂമിയും അപ്പാടെ കൂപ്പുകുത്തും. പിന്നെ ഭൂമിയുടെ സ്ഥാനത്ത് ശൂന്യത മാത്രം അവശേഷിക്കും! യാതൊരുവിധ ഉപകരണങ്ങളുടെയും സഹായംകൂടാതെ, ആയിരക്കണക്കിന് വർഷങ്ങൾക്ക് മുമ്പ് ഭാരതത്തിലെ ഋഷീശ്വരന്മാർ ആവിഷ്കരിച്ച പ്രപഞ്ചസിദ്ധാന്തത്തിന് അതിശക്തമായ ഒരു അടിത്തറയുണ്ട്. അതാണ് ഈശ്വരൻ എന്ന മഹാശ

ക്തി. ചെയ്തുകൊണ്ടിരുന്നതും, ഇപ്പോൾ ചെയ്യുന്നതും, ഇനി ചെയ്യാൻ പോകുന്നതും ആ ദിവ്യശക്തി തന്നെയാണ്. ഭഗവദ്ഗീതയിൽ പറയുന്നതും അതാണ്-

"മയാധ്യക്ഷേണ പ്രകൃതിഃ സൂയതേ സചരാചരം
ഹേതുനാനേന കൗന്തേയ ജഗദ്വിപരിവർത്തതേ."

(-അല്ലയോ കൗന്തേയ, അധിഷ്ഠാതാവായിരിക്കുന്ന (സാക്ഷിയായിരിക്കുന്ന) എന്നിൽക്കൂടി പ്രകൃതി സ്ഥാവരജംഗമങ്ങളോടുകൂടിയിരിക്കുന്ന ഈ പ്രപഞ്ചത്തെ ഉത്ഭവിപ്പിക്കുന്നു. ഇത് ഹേതുവായിട്ട് ഈ പ്രപഞ്ചം പിന്നേയും പിന്നേയും ഉത്ഭവിച്ചുകൊണ്ടിരിക്കുന്നു.)



അവലംബം:- ഭാസ്ക്കരാചാര്യരുടെ കൃതികൾ, ഭഗവദ്ഗീത, ഭാഗവതം, ഉപനിഷത്തുകൾ.

അനുബന്ധം 2

## അഘോരിസംന്യാസിമാർ

ഭാരതത്തിലെ അഘോരി സംന്യാസസമ്പ്രദായത്തിന് 5000 വർഷത്തില ധികം പഴക്കമുണ്ട്. സംന്യാസനിഷ്ഠകൊണ്ടും ആചാരങ്ങൾകൊണ്ടും, മറ്റു സംന്യാസസമ്പ്രാദയങ്ങളെ അപേക്ഷിച്ച് ഈ മാർഗം വളരെ വ്യത്യസ്തത പുലർത്തുന്ന ഒന്നാണ്. തങ്ങളുടെ പരമ്പരാഗതമായ സിദ്ധികൾ പ്രയോഗിച്ച് അമാനുഷശക്തി കൈവരിക്കാൻ ഇവർക്ക് കഴിവുണ്ട്. അഥർവവേദത്തിൽ പ്രതിപാദിച്ചിട്ടുള്ള ഇത്തരം നിഗൂഢമന്ത്രങ്ങളെ മനനംചെയ്ത് വികസിപ്പിച്ചെടുക്കാതെ വിട്ടുകളയുകയാണ് പുരാതനകാലത്തെ ഋഷീശ്വരന്മാർ ചെയ്തത്. വേദമന്ത്രങ്ങളെ ദുരുപയോഗം ചെയ്യാതിരിക്കാനാണ് ഈ മുൻകരുതൽ അവർ എടുത്തത്. അഥർവ്വവേദം അധമമാണ് എന്നു കണക്കാക്കി വേർതിരിച്ചു നിർത്തിയതും ഇതുകൊണ്ടാണ്. പക്ഷേ, കാര്യസാധ്യത്തിനും സ്വാധീനത്തിനും വഴങ്ങി ക്ഷിപ്രകോപികളായ ചില മുനിശ്രേഷ്ഠന്മാർ ഈ മന്ത്രങ്ങളെ മനനംചെയ്ത് ശിഷ്യന്മാർക്ക് ഉപദേശിച്ചുകൊടുത്തിട്ടുണ്ട്. "അഥർവാങ് ഗിരസമാസീത് സുമന്തുർദ്ദാരുണോ മുനിഃ" -എന്നു സുമന്തുമുനിയെ വിശേഷിപ്പിക്കുന്നത് ഇതുകൊണ്ടാണ്.[1] ഈ മുനിപരമ്പരയിൽനിന്നാണ് അഘോരികൾ ഇത് സ്വായത്തമാക്കിയത്. അഘോരികൾ അവരുടെ പരമഗുരുവായി ഇപ്പോൾ ആരാധിക്കുന്ന യോഗിനി ഭൈരവി ബ്രാഹ്മിണിയാണ് ഈ സിദ്ധികൾ പിന്നീട് വികസിപ്പിച്ചെടുത്തത്. തന്ത്രവിദ്യയിലെ 64 തന്ത്രങ്ങൾ ശ്രീരാമകൃഷ്ണപരമഹംസന് ഉപദേശിച്ചുകൊടുത്തതും ഈ യോഗിനിയമ്മയാണ്. അഘോരികളിൽനിന്നാണ് തിബത്തിലെ ലാമമാർ ഈ സിദ്ധികൾ കൈവരിച്ചത്. അമാനുഷികമായ കഴിവുകൾ പ്രകടിപ്പിക്കാൻ കഴിയുന്ന ലാമമാർ ഇന്നും മധ്യതിബത്തിലുണ്ട്.

അഘോരികളെക്കുറിച്ച് വളരെയധികം തെറ്റിദ്ധാരണകൾ ജനങ്ങൾക്കിടയിൽ ഇപ്പോൾ പ്രചരിച്ചുവരുന്നുണ്ട്. വിവിധ വെബ്സൈറ്റുകളിലും ദൃശ്യമാധ്യമങ്ങളിലും, എരിയുന്ന ചിതയിൽനിന്ന് മനുഷ്യശരീരഭാഗങ്ങൾ കടിച്ചുവലിച്ചുതിന്നുന്ന അഘോരികളുടെ ദൃശ്യങ്ങൾ മനസ്സിനെ ഭീതിപ്പെടുത്തുംവിധം ചിത്രീകരിച്ചുകാണിക്കുന്നുണ്ട്. താടി വളർത്തി, ജടപിടിച്ച മുടിയോടെ, ശരീരമാസകലം ചുടലഭസ്മംപൂശി, ഒരു കൈയിൽ ത്രിശൂലവും മറുകൈയിൽ മനുഷ്യന്റെ തലയോട്ടിയും പിടിച്ചുനടക്കുന്ന രൂപത്തിലാണ് ഇവരെ കാണിക്കുന്നത്. പക്ഷേ, ഇവരൊന്നും യഥാർഥ അഘോരികളല്ല. ഇവരെല്ലാം 'ഉദരനിമിത്തം ബഹുകൃതവേഷ'ക്കാർ മാത്രമാണ്. യഥാർഥ അഘോരികളെ അവരുടെ തേജസ്സിൽനിന്നുതന്നെ തിരിച്ചറിയാം. മഞ്ഞ വസ്ത്രങ്ങൾ ധരിച്ച്, രുദ്രാ

---

1. ക്രൂരനായ സുമന്തുമുനി അഥർവവേദത്തിൽ അഗാധപാണ്ഡിത്യമുള്ളവനായി ഭവിച്ചു- (ഭാഗവതം).

ക്ഷമാലകൾ അണിഞ്ഞ്, താടിയും ജടപിടിച്ച മുടിയും വളർത്തി, ഭസ്മക്കുറിയും സിന്ദൂരവും ചാർത്തി, കമണ്ഡലുവും ത്രിശൂലവും കൈയിലേന്തി, കടഞ്ഞെടുത്ത ദേഹപ്രകൃതിയോടെ ഉറച്ച കാൽവെപ്പുകളുമായി നടന്നു നീങ്ങുന്ന അഘോരി സംന്യാസിമാരെ ഒരിക്കൽ കണ്ടാൽ പിന്നെ മറക്കുകയില്ല. തീക്ഷ്ണമാണ് ആ ദൃഷ്ടികൾ. ഒരാളേയും അവർ ശ്രദ്ധിക്കില്ല. പക്ഷേ, ഇവരെ കണ്ടുമുട്ടുക അത്ര എളുപ്പമുള്ള കാര്യമല്ല. കാശി, ഉത്തരകാശി, 9 ശക്തിപീഠങ്ങൾ, കുംഭമേള നടക്കുന്ന സ്ഥലം ഇവിടെയൊക്കെ മാത്രമെ ഇവരെ കാണുകയുള്ളൂ. ഇവിടെയെല്ലാം ഇവർക്ക് ഇവരുടേതുമാത്രമായ രഹസ്യതാവളങ്ങളുണ്ട്. ഹിമാലയത്തിലും ഉത്തരേന്ത്യയിലെ കൊടുംവനങ്ങളിലുമാണ് ഇവർ സ്ഥിരമായി കഴിഞ്ഞുകൂടുന്നത്. താവളങ്ങൾ ഇടയ്ക്കെല്ലാം മാറ്റിക്കൊണ്ടിരിക്കും. അമാനുഷസിദ്ധികൾ പൊതുവേദികളിൽ പ്രദർശിപ്പിക്കാനോ, പ്രഭാഷണം നടത്താനോ ഇവർ ഒരിക്കലും തയ്യാറായിട്ടില്ല.

ഭാരതത്തിൽ നാട്ടുരാജാക്കന്മാരുടെ ഭരണകാലത്ത് അഘോരിസംന്യാസിമാർ സർവത്ര ഉണ്ടായിരുന്നു. ഓരോ മഹാരാജാവും തങ്ങളുടെ പലവിധ കാര്യസാധ്യങ്ങൾക്കുവേണ്ടിയും ഇവരെ നിർലോഭം ഉപയോഗിച്ചു. യുദ്ധം ജയിക്കൽ, ശത്രുക്കളെ ഇല്ലായ്മചെയ്യൽ തുടങ്ങിയ പലതിനും ഇവർ അഘോരികളുടെ സഹായംതേടി. പക്ഷേ, പിന്നീട് ഇത് അഘോരികളുടെ നാശത്തിനുതന്നെ ഇടയാക്കി. ബ്രിട്ടീഷ് ഭരണം ഇന്ത്യയിൽ സ്ഥാപിച്ചെടുക്കാൻ ഈസ്റ്റ് ഇന്ത്യ കമ്പനിയ്ക്ക് ഏറ്റവും തലവേദനയായിത്തീർന്നത് അഘോരി സംന്യാസിമാരാണെന്ന് മനസ്സിലാക്കിയപ്പോൾ, വെള്ളക്കാർ ഇവരെ തോക്കുപയോഗിച്ച് നിഷ്ഠുരംകൊന്നൊടുക്കി. ചതിപ്രയോഗത്തിലൂടെയാണ് അവർ ഈ പാതകം ചെയ്തത്. ഏകദേശ കണക്കനുസരിച്ച് ഒരു ലക്ഷത്തിൽപ്പരം അഘോരികളെ ബ്രിട്ടീഷുകാർ കൊന്നൊടുക്കിയിട്ടുണ്ട്! സിദ്ധിയും സാധനയും സാക്ഷാൽക്കാരവുമുള്ള, നിരുപദ്രവകാരികളായ, യോഗികളേയും ഇപ്രകാരം വെള്ളക്കാർ ഇല്ലായ്മചെയ്തു. ഇവരുടെയൊക്കെ അമാനുഷിക കഴിവുകളെക്കുറിച്ച് പരീക്ഷിച്ച് ബോധ്യപ്പെട്ടപ്പോൾ, ഇവർ തങ്ങളുടെ സാമ്രാജ്യവികസനത്തിന് തടസ്സമായെങ്കിലോയെന്നുകരുതിയാണ് ബ്രിട്ടീഷുകാർ ഈ ക്രൂരകൃത്യം ചെയ്തത്.

അഘോരികളുടെ വംശനാശംവരെ സംഭവിച്ചേക്കുമോ എന്ന ഘട്ടം വന്നപ്പോൾ അവർ ഹിമാലയത്തിന്റെ നിഗൂഢഭാഗങ്ങളിലേക്കും നിബിഡമായ വനത്തിനുള്ളിലേക്കും പിൻവാങ്ങി. സ്വാതന്ത്ര്യത്തിനുശേഷമാണ് പിന്നെ ഇവർ കുറച്ചെങ്കിലും സജീവമായത്. അഘോരി സംന്യാസിമാരിൽ സംന്യാസിനിമാരുമുണ്ട്. പ്രജനനം ഇവരുടെ ഇടയിൽ തീർത്തും നിഷിദ്ധമായതിനാൽ പുതിയ പ്രജകളെ സംഘത്തിൽ ചേർക്കുന്നതാണ് രീതി. ഇക്കാര്യത്തിൽ കടുത്ത നിബന്ധന ഏർപ്പെടുത്തുകയും ചെയ്തു.പരീക്ഷണങ്ങൾ നിരവധി കഴിഞ്ഞശേഷം മാത്രമെ പുതിയൊരു പ്രജയ്ക്ക് സംഘത്തിൽ പ്രവേശനം ലഭിക്കുകയുള്ളൂ. എഞ്ചിനീയറിങ്ങിൽ ഉന്നതബിരുദം നേടിയവരും മറ്റു കോഴ്സുകളിൽ പി.ജി. ഉള്ളവരും ഇന്ന് ഇവരുടെ ഇടയിൽ സാധാരണമാണ്.

ഡോക്ടർമാരും ഉണ്ട്. നാട്ടുരാജാക്കന്മാരുടെ കാലത്ത് ചെയ്തിരുന്നതുപോലെ അധമപ്രവൃത്തികൾ ചെയ്യാൻ ഇന്ന് ഇവർ തയ്യാറുമല്ല. തങ്ങളുടേതായ ആചാരാനുഷ്ഠാനങ്ങളിൽ ഉറച്ചുനിന്ന്, പ്രകൃതിയോട് ഇണങ്ങി പ്രകൃതിയിലെ അത്ഭുതസിദ്ധികൾ സ്വായത്തമാക്കി ആനന്ദോന്മാദംകൊള്ളുകയാണ് അഘോരികൾ. വടക്കെ ഇന്ത്യയിലെ ഹിന്ദുമതസംഘടനകളാണ് അഘോരികൾക്ക് സാമ്പത്തികസഹായം നൽകുന്നത്. കോടീശ്വരന്മാരുടെ ട്രസ്റ്റുകളും സഹായിക്കുന്നുണ്ട്. അമ്പത് വർഷം മുമ്പ് നടന്ന ഇന്ത്യ-ചൈന യുദ്ധത്തിൽ, ബദരിധാമത്തിൽനിന്ന് ചൈനാക്കാർ പലായനംചെയ്തതിന്റെ പിന്നിൽ അഘോരി സംന്യാസിമാരുടെ ഇടപെടലും ഉണ്ടായിരുന്നുവെന്ന് ഇവരിൽപ്പെട്ട ചിലർ സൂചിപ്പിക്കുകയുണ്ടായി.

അഘോരികളെക്കുറിച്ച് ഞാൻ കൂടുതൽ അറിയുന്നത് തിബത്തൻ ലാമമാരിൽനിന്നാണ്. നിരവധി ഹിമാലയയാത്രകളിൽ, ഇവരെക്കുറിച്ച് ഞാൻ അന്വേഷിക്കുകയും ചെയ്തു. പക്ഷേ, ഒരു തുമ്പും ലഭിച്ചില്ല. ഹിമാലയയാത്ര കഴിഞ്ഞ് തിരിച്ചെത്തിയാൽ കാശിയിലേക്ക് ഒരു യാത്ര പതിവുണ്ട്. പല ദിവ്യയോഗികളേയും കാശിയിൽവച്ച് കണ്ടുമുട്ടിയിട്ടുണ്ട്. ഒരിയ്ക്കൽ, ഒരു കാശിയാത്രയിൽ അവിസ്മരണീയമായൊരു അനുഭവം ഉണ്ടായി. ഉച്ചകഴിഞ്ഞ് 3 മണിക്കുശേഷം ഗംഗയുടെ തീരത്തിലുള്ള ഘട്ടുകളുടെ ഓരം ചേർന്ന് വെറുതെ നടന്നപ്പോൾ 4 മണിയോടുകൂടി ഹനുമാൻ ഘട്ടിന്റെ അടുത്തെത്തി. അവിടെയുള്ള ആലിന്റെ തറയിൽ ഒരു സംന്യാസി വെറുതെ ഇരിക്കുന്നതു കണ്ടപ്പോൾ ഞാൻ പെട്ടെന്ന് നിന്നു. അദ്ദേഹത്തിന്റെ ശിരസ്സിനു ചുറ്റും അഭൗമമായ ഒരു തേജോവലയം (AURA) പ്രസരിക്കുന്നതു കണ്ടപ്പോഴാണ് പെട്ടെന്ന് നിന്നത്. അദ്ദേഹത്തിന്റെ 'സ്പിരിച്വൽ കോഡ്' വളരെ ഉയർന്നതാണെന്നും ബോധ്യമായി. താഴെയുള്ള പടവിൽനിന്ന് അദ്ദേഹത്തെ ലക്ഷ്യം വച്ച് ഞാൻ മുകളിലേക്ക് കയറി. ഞാൻ നടന്നടുക്കുന്നത് അദ്ദേഹവും സൂക്ഷ്മതയോടെ നിരീക്ഷിക്കുന്നുണ്ടെന്ന് എനിക്കു മനസ്സിലായി. ഞാൻ അടുത്തെത്തിയപ്പോൾ അദ്ദേഹം എഴുന്നേറ്റ് നിന്ന് എന്നെ വണങ്ങി. ഞാനും അങ്ങനെ ചെയ്തു. ഞാൻ എന്റെ യാത്രകളെക്കുറിച്ചും, പിന്നെ, രചനകളെക്കുറിച്ചും ഹ്രസ്വമായി പറഞ്ഞപ്പോൾ തന്റെ തീക്ഷ്ണനയനങ്ങൾകൊണ്ട് അദ്ദേഹം എന്നെ ചുഴിഞ്ഞ് നോക്കിക്കൊണ്ടിരിക്കുകയായിരുന്നു. ഞാൻ സ്വയം പരിചയപ്പെടുത്തിക്കഴിഞ്ഞിട്ടും അദ്ദേഹം ഒരക്ഷരംപോലും, അദ്ദേഹത്തെക്കുറിച്ച് പറഞ്ഞില്ല. പക്ഷേ, നോട്ടം തുടർന്നു. പിന്നെ ഒന്നു കണ്ണടച്ച്, എന്തോ ജപിച്ച്, അദ്ദേഹം തന്റെ വലതു കൈയുടെ തള്ളവിരൽകൊണ്ട് എന്റെ ഭ്രൂമധ്യത്തിൽ അമർത്തി. എന്റെ ബോധം പെട്ടെന്ന് മറഞ്ഞു എന്നു തോന്നുന്നു. ബോധമനസ്സിലേക്ക് തിരിച്ചെത്താൻ എത്ര സമയമെടുത്തുവെന്നും അറിഞ്ഞുകൂടാ. അദ്ദേഹത്തിന്റെ പ്രസന്നമായ, ചിരിക്കുന്ന, മുഖമാണ് പിന്നെ ഞാൻ കാണുന്നത്. കണ്ണുകളുടെ ഡയമെൻഷനും മാറിക്കഴിഞ്ഞിരുന്നു. അദ്ദേഹം പതിയെ പറഞ്ഞു- "ഞാൻ ഒരു അഘോരിയാണ്. താങ്കൾ തേടുന്ന അഘോരി സംന്യാസിമാരിലൊരാൾ."

അക്ഷരാർഥത്തിൽ ഞാൻ വിസ്മയിച്ചുപോയി! അഘോരികളെക്കുറിച്ച് കൂടുതൽ അറിയാൻ താൽപ്പര്യമുണ്ടെന്ന് ഞാൻ പറഞ്ഞപ്പോൾ പിറ്റേ ദിവസം ഇതേ സ്ഥലത്തുവച്ച് വീണ്ടും കാണാമെന്നു പറഞ്ഞ് അദ്ദേഹം യാത്രയായി. ദീർഘകായനായ അദ്ദേഹം നടന്നുനീങ്ങുന്നത് കണ്ണിമയ്ക്കാതെ ഞാൻ നോക്കിനിന്നു. അദ്ദേഹം സമയം പറഞ്ഞില്ലല്ലോ എന്നു ഞാൻ ഓർത്തെങ്കിലും ഇതേ സമയംതന്നെയാകുമെന്ന് സമാധാനിച്ചു.

പിറ്റേ ദിവസം 3 മണിക്കുതന്നെ ഞാൻ ആൽത്തറയിൽ എത്തി. ഹനുമാൻഘട്ട് തിരക്കില്ലാത്ത ഒരാഴിഞ്ഞ സ്ഥലമാണ് എന്നുപറയാം. വരുണാനദിയും അസിനദിയും സംഗമിക്കുന്നത് ഇവിടെനിന്ന് അല്പം അകലെ മാത്രമാണ്. കാശിയിൽ വരുമ്പോഴൊക്കെ ഞാൻ ശേഷക്രിയകൾ ചെയ്യുന്നത് ഇവിടെയാണ്. ഈ ആൽത്തറയിൽ ചമ്രം പടിഞ്ഞിരുന്ന് താഴെക്കൂടി ഒഴുകുന്ന ഗംഗാനദിയെ മണിക്കൂറുകളോളം സമയം വെറുതെ നോക്കിയിരിക്കാറുണ്ട്. കാശിയിലെ ഗംഗയുടെ ഏറ്റവും വീതിയേറിയ ഭാഗവും ഇവിടെയാണ്. നിരവധി തവണ ഈ വിശുദ്ധതീരത്ത് ധ്യാനത്തിൽ ഇരിക്കാറുമുണ്ട്. ഒരിക്കൽ, ഒരു പൗർണമി ദിവസം രാത്രി മുഴുവനും ഇവിടെയിരുന്ന് ചന്ദ്രികാചർച്ചിതമായ രാവിന്റെ വെൺമ ആസ്വദിച്ചു. പാലൊളിപ്പൂനിലാവ്, ശാന്തമായൊഴുകുന്ന ഗംഗാദേവിയുടെ വിരിമാറിൽത്തട്ടി പ്രതിഫലിക്കുമ്പോൾ സാക്ഷാൽ പാലാഴിതന്നെയല്ലേ ഇതെന്ന് തോന്നിപ്പോയിട്ടുണ്ട്.

ഓരോ ചിന്തയിൽ മുഴുകി അങ്ങനെ ഇരിക്കുമ്പോഴും അഘോരി സംന്യാസി വരുന്നുണ്ടോയെന്ന് ഞാൻ നോക്കുന്നുണ്ടായിരുന്നു. സമയം മൂന്നരമണി കഴിഞ്ഞപ്പോൾ എന്റെ പിൻഭാഗത്തായി എന്തോ ചലനം ഉണ്ടായി. തിരിഞ്ഞുനോക്കിയപ്പോൾ അദ്ദേഹം പിന്നിൽ നില്ക്കുന്നു. മുകളിലെ ഗല്ലിയിൽക്കൂടി അദ്ദേഹം നേരെ താഴോട്ട് വന്നതാണെന്ന് എനിക്കു മനസ്സിലാവുകയും ചെയ്തു. നമ്മൾ പ്രതീക്ഷിക്കുന്നതിന്റെ നേരെ എതിർഭാഗത്തുനിന്നു മാത്രമെ ഇവർ വരികയുള്ളൂ. എല്ലാ കാര്യത്തിലും ഇതുപോലെയുള്ള ചില നിഷ്ഠകൾ ഇവർ പാലിക്കുന്നുണ്ടെന്ന് പിന്നീടാണ് എനിക്കു മനസ്സിലായത്. കൂടെ ചെല്ലാൻ ആംഗ്യം കാണിച്ചശേഷം അദ്ദേഹം മുന്നോട്ട് നടന്നു. രാജാഹരിശ്ചന്ദ്രഘട്ടിന്റെ ഇടതുഭാഗത്തുകൂടി മുകളിലേക്കു കയറിയശേഷം, തൊട്ടടുത്തുള്ള ഒരു ഇടുങ്ങിയ ഗല്ലിയിലേക്ക് പ്രവേശിച്ചു. കുറച്ചുദൂരം നടന്നപ്പോൾ ഗല്ലി വീണ്ടും വീതികുറഞ്ഞതായി. എതിരെ വരുന്ന നാല്ക്കാലികളെ കടന്ന് മുന്നോട്ടുപോകാൻപോലും ബുദ്ധിമുട്ടനുഭവപ്പെട്ടു. വൃത്തികേടുകളുടെ പര്യായമാണ് ഈ ഗല്ലികൾ. തൊഴുത്തും ചാണക്കുഴിയും ഓരോ വീട്ടിലും ഉണ്ട്. മൂക്ക് പൊത്തിക്കൊണ്ടുവേണം ഇതിലെയൊക്കെ നടക്കാൻ. പട്ടികളും അവയുടെ ഡസൻ കണക്കിന് കുട്ടികളും കൂട്ടത്തോടെ കുരയ്ക്കുമ്പോൾ ഭയന്നുപോകും. ഏറെ നേരത്തെ യാത്രയ്ക്കുശേഷം അഘോരി ഒരു വാതിലിൽ മുട്ടി. അകത്തുനിന്ന് ഒരു സ്ത്രീശബ്ദം എന്തോ ചോദിച്ചു. എനിക്ക് പരിചയമില്ലാത്ത ഒരു ഭാഷയിൽ അഘോരി എന്തോ ഉച്ചരിച്ചു. അതൊരു രഹസ്യസംഖ്യയാണെന്ന് തോന്നി. അടുത്ത നിമിഷം വാതിൽ തുറന്നു.

മുന്നൂറ് ചതുരശ്ര അടിയോളം വിസ്തീർണമുള്ള 'L' ആകൃതിയിലുള്ള ഒരു മുറിയാണിത്. മരംകൊണ്ട് തട്ടിട്ട പുരാതനമായ ഒരു കെട്ടിടത്തിന്റെ ഒരു ഭാഗമാണ് ഈ മുറി. നിലത്തുവിരിച്ചിട്ട ചൗക്കാളത്തിൽ മുപ്പതിലധികം സ്ത്രീ പുരുഷന്മാർ ഉണ്ട്. മിക്കവരും നാല്പത് വയസ്സിനു താഴെയുള്ളവരാണ്. ചുമരിൽ ചാരിയിരുന്ന് വായിക്കുന്നവരും, മലർന്ന് കിടക്കുന്നവരും, എന്തൊക്കെയോ പണികൾ ചെയ്യുന്നവരുമാണിവരെല്ലാം. പകുതിയിലധികംപേർക്കും ജടപിടിച്ച മുടിയാണ്. സ്ത്രീകളിൽ പകുതിയോളംപേരും ചെറുപ്പക്കാരികളാണ്. അവരുടെ വസ്ത്രധാരണം തികച്ചും അരോചകമായിത്തോന്നി. നല്ല മുഖഭംഗിയുള്ള ഈ തരുണികളെല്ലാം മാറിടം ഭാഗികമായി മാത്രമെ മറച്ചിരുന്നുള്ളൂ. എല്ലാവരും തലമുടി ഉച്ചിയിൽ കെട്ടിവച്ചിട്ടുണ്ട്. പുരുഷന്മാരുടെ ശരീരഘടനയും മുഖത്തെ ചൈതന്യവും പ്രത്യേകം ശ്രദ്ധാർഹമാണ്.[1] മിക്കവരുടെയും നയനങ്ങൾ തീക്ഷ്ണവും ഏകാഗ്രവുമാണ്. ഒരാൾ മറ്റൊരാളെ ഒട്ടും ശ്രദ്ധിക്കുന്നുമില്ല. ചുമരിൽ ചാരിയിരുന്ന് തടിച്ചൊരു ഗ്രന്ഥം വായിക്കുന്ന ഒരഘോരി തന്റെ സ്ഥാനം സ്വല്പമൊന്ന് മാറ്റിയപ്പോൾ ആ ഗ്രന്ഥത്തിന്റെ പേരിന്റെ അവസാനത്തെ മൂന്ന് വാക്കുകൾ ഞാൻ ഒരു നോക്കു കണ്ടു- 'ഓഫ് മോഡേൺ സയൻസ്.' മുറിയിൽ കടന്നയുടനെ എന്റെ സുഹൃത്ത് അവിടെ നിൽക്കാൻ ആംഗ്യം കാണിച്ചിട്ട് അടുത്തൊരു മുറിയിലേക്ക് കയറിപ്പോയിരുന്നു. എല്ലാവർക്കും ഓം നമഃശിവായ എന്നുച്ചരിച്ച്, തല കുനിച്ച് ഞാൻ വന്ദനം പറഞ്ഞപ്പോൾ അവരെല്ലാവരും ഒന്നിച്ച് അതേപോലെ എനിക്കും വന്ദനം പറഞ്ഞു. ഓം കാളി എന്നുകൂടി അവർ കൂട്ടിചേർത്തു പറഞ്ഞു എന്നു മാത്രം. സുഹൃത്ത് തിരിച്ചുവരുന്നതിന്റെ ഇടവേളയിലാണ് ഞാൻ മേൽപ്പറഞ്ഞ നിരീക്ഷണം നടത്തിയതും.

വാതിൽ തുറന്ന് അദ്ദേഹം എന്നോട് അകത്തുവരാൻ ആംഗ്യം കാണിച്ചു. ഷൂസ് അഴിച്ചുവച്ചശേഷം ഞാൻ അകത്തേക്ക് കടന്നു. മൊബൈൽ ഓഫാക്കണമെന്നും ക്യാമറ ഉപയോഗിക്കരുതെന്നും സുഹൃത്ത് എന്റെ ചെവിയിൽ മന്ത്രിക്കുംപോലെ പറഞ്ഞു. അതിനുശേഷം ഇതു രണ്ടും എന്റെ കൈയിൽ നിന്ന് വാങ്ങിച്ച് പുറത്തേക്ക് പോകുകയും ചെയ്തു. വാതിൽ പുറത്തുനിന്ന് പൂട്ടിയ ശേഷമാണ് അദ്ദേഹം സ്ഥലം വിട്ടതെന്ന് എനിയ്ക്കു മനസ്സിലായി.

പ്രൗഢഗംഭീര മുഖഭാവത്തോടെയുള്ള ഒരു അഘോരി ഗുരുവിന്റെ മുമ്പിലാണ് ഞാൻ നിൽക്കുന്നത്. 'ഓം നമഃശിവായ... ഓം കാളി' എന്നുച്ചരിച്ച് ഞാൻ അദ്ദേഹത്തെ നമസ്കരിച്ചു. അതേപോലെ തിരിച്ചുംപറഞ്ഞ് അദ്ദേഹം എന്റെ തലയിൽ കൈവച്ച് അനുഗ്രഹിച്ചു. വിഗ്രഹത്തിനുമുമ്പിലുള്ള വിളക്കിന്റെ ഒരു തിരി മാത്രമേ കത്തുന്നുള്ളൂ. അതുകൊണ്ടുതന്നെ മുറി ഭാഗികമായി അന്ധകാരത്തിലാണ്. ചുമന്ന പുഷ്പഹാരം ചാർത്തിയ ചാമുണ്ഡാദേവിയെ പ്രാർഥിക്കാൻ ഗുരു പതിയെ പറഞ്ഞപ്പോൾ ഞാൻ മൂലമന്ത്രം ചൊല്ലി, വിഗ്രഹത്തിലേക്ക് ഏകാഗ്രതയോടെ നോക്കി, പ്രാർഥിച്ചു. മൂലമന്ത്ര

1. "കന്ദർപ്പസ്യ യഥാ രൂപം, തഥാ സാദ്യപി യോഗിനഃ". -കാമദേവനൊത്ത സൗന്ദര്യം ഉണ്ടാകും. ഇതൊക്കെ യോഗികൾക്ക് സാധ്യമാണ്.

മായതിനാൽ അതിന് അനുവദനീയമായ 'ടോണി'ൽ ആണ് ചൊല്ലിയത്. പക്ഷേ, അത് അദ്ദേഹം വ്യക്തമായി കേട്ടു എന്നു മനസ്സിലായി; രണ്ടാംവരിയിലെ രണ്ടും മൂന്നും അക്ഷരങ്ങൾക്കിടയിലെ 'Gap' ഒന്നുകൂടി നീട്ടണമെന്ന് പറഞ്ഞപ്പോൾ. തീർഥജലം കുടിക്കാൻ തന്നശേഷം, കുങ്കുമം അദ്ദേഹം എന്റെ നെറ്റിയിൽ തൊടുവിച്ചുതന്നു. ത്രിമധുരം കഴിക്കാൻ തരികയും ചെയ്തു.

ഒരുഭാഗത്തേക്ക് ഒതുങ്ങിയിരുന്നശേഷം ഞാൻ എന്റെ ആഗമനോദ്ദേശ്യം വ്യക്തമാക്കി. അദ്ദേഹം മുറിയിലെ വൈദ്യുതദീപം പ്രകാശിപ്പിച്ചു. എന്റെ യാത്രകളെകുറിച്ച് പറയാൻ ആരംഭിച്ചപ്പോൾത്തന്നെ അദ്ദേഹം കൈയുയർത്തി വിലക്കി. തന്റെ ശിഷ്യനിൽനിന്ന് കഴിഞ്ഞദിവസം ഇതേക്കുറിച്ച് അറിഞ്ഞുവെന്നും അതിനുശേഷം രാത്രിയിൽ മനസ്സിനെ മനനംചെയ്ത് പൂർണമായി മനസ്സിലാക്കിയെന്നും അദ്ദേഹം പറഞ്ഞപ്പോൾ ഞാൻ ആ മുഖത്തേക്ക് നോക്കി കുറച്ചുസമയം ഇരുന്നുപോയി. ഉപാസന കഴിഞ്ഞതിനുശേഷമായതിനാൽ കണ്ണുകൾ രക്തവർണമാണ്! ഭ്രൂമധ്യത്തിൽ അഗ്നിയുടെ നിറം![1] അവിടെ ഒരു തുള്ളി ജലം ഉരുണ്ടുകൂടി നിൽക്കുന്നു. നാസികാഗ്രത്തും ഒരു തുള്ളിജലമുണ്ട്. വിരിഞ്ഞമാറും ബലിഷ്ഠമായ കൈകാലുകളും ഒറ്റനോട്ടത്തിൽത്തന്നെ ആരും ശ്രദ്ധിക്കും; നീണ്ട ബാഹുക്കൾ പ്രത്യേകിച്ചും. പ്രായം നിർണയിക്കാൻ ഒരു മാർഗവും കണ്ടില്ല. നര, കൺതടങ്ങളിലെ ചുളിവുകൾ എന്നിവയിൽനിന്ന് 70 വയസ്സ് കഴിഞ്ഞുവെന്ന് കരുതാമെങ്കിലും 45ൽ കൂടുതൽ തോന്നിക്കില്ല. "സ്തേജസാം ഹി ന വ യഃ സമീക്ഷ്യതേ"[2] എന്നാണ് കവിവചനം.

ഗുരു ചില നിബന്ധനകൾ മുന്നോട്ടുവച്ചു. കുറിപ്പുകൾ എഴുതുന്നത് ഇംഗ്ലീഷ്ഭാഷയിൽത്തന്നെവേണം. അദ്ദേഹം അവസാനം അത് വായിച്ച്, പ്രസിദ്ധീകരണയോഗ്യമല്ലാത്തത് വെട്ടിക്കളയും. സംഭാഷണമധ്യേ, പ്രസിദ്ധീകരിക്കരുത് എന്നുപറയുന്നതും ഒഴിവാക്കണം. അഘോരികളെക്കുറിച്ച് പുറംലോകം അറിയണമെന്നോ പ്രശസ്തിവേണമെന്നോ ഇവർക്കൊട്ടും താല്പര്യമില്ല. പക്ഷേ, ഭാരതത്തിലെ ശ്രേഷ്ഠസംന്യാസിസംഘങ്ങളെക്കുറിച്ച് അനുഭവിച്ചറിഞ്ഞ ഒരു ഗ്രന്ഥകാരൻ എന്നനിലയ്ക്കാണ് ഈ കൂടിക്കാഴ്ച അനുവദിക്കുന്നത്. അതിലുപരി, ഹിമാലയം എന്ന അദ്ഭുതസാമ്രാജ്യത്തെക്കുറിച്ച് സഞ്ചാരത്തിലൂടെ അറിയാൻ ശ്രമിച്ച ഒരു ശ്രേഷ്ഠവ്യക്തി എന്ന നിലയ്ക്കും. അദ്ദേഹം ആമുഖമായി പറഞ്ഞ വസ്തുതകളിൽനിന്ന് ഉദ്ധരിച്ചതാണ് ഈ ലേഖനത്തിന്റെ ആരംഭത്തിലെ 2,3,4 ഖണ്ഡികകളിൽ ഭൂരിഭാഗവും. തുടർന്നു പറഞ്ഞത് താഴെ പറയും വിധത്തിൽ ക്രോഡീകരിക്കാം.

---

1. "ഭ്രൂയുഗമധ്യബിലേ തേജസഃ ആവിർഭാവഃ.
താലുമൂലോർധ്വഭാഗേ മഹാജ്യോതിർ വിദ്യതേ.
തദ്ദർശനാദണിമാദി സിദ്ധിഃ". -രണ്ടു പുരികങ്ങളുടെ മധ്യേയുള്ള സ്ഥാനത്തുള്ള സൂക്ഷ്മദ്വാരത്തിൽകൂടി തേജസ് ഉത്ഭവിക്കുന്നു. ഇതിന്റെ മുകൾഭാഗത്തുള്ള മഹാജ്യോതിസ്സ് ദർശിക്കാൻ കഴിഞ്ഞാൽ അണിമാദിസിദ്ധികൾ കൈവരിക്കാൻ സാധകന് കഴിയുന്നു. "ഭ്രൂമധ്യേ സച്ചിദാനന്ദതേജഃ കൂടരൂപം താരകം ബ്രഹ്മ." -രണ്ടു പുരികങ്ങളുടെ മധ്യത്തിലാണ് താരകബ്രഹ്മം. 'താരകബ്രഹ്മസിദ്ധി'യെന്ന ഈ അവസ്ഥ അന്തർദൃഷ്ടി ഏകോപിപ്പിക്കുമ്പോഴാണ് സാധ്യമാകുക.

2. തേജസ്വികളായവരുടെ പ്രായം കണക്കാക്കാറില്ലല്ലോ - രഘുവംശം (കാളിദാസൻ).

കടുത്ത യാഥാസ്ഥിതികമനോഭാവക്കാരായ, അഘോരമാർഗത്തിൽ വിശ്വസിക്കുന്ന അഘോരികളാണ് ഈ സംഘത്തിൽ ഇന്നുള്ളത്. ഇതിൽ ചേർന്ന ശേഷം സാധന കൈവരിക്കാൻ സാധിക്കാത്തവരെ ഒരു നിശ്ചിതസമയം കഴിഞ്ഞാൽ പുറന്തള്ളും. അവർ അഘോരികളാണെന്ന് പറഞ്ഞ് പുറത്ത് ചുറ്റിസ്സഞ്ചരിക്കുന്നുണ്ട്. ഇവരൊന്നുംതന്നെ അഘോരദീക്ഷ കിട്ടാത്തവരാണ്. ഇവരുടെ കൂടെ കാപാലികരും ദുർമന്ത്രവാദം ചെയ്യുന്നവരും സരഭംഗം, അവധൂതമതം എന്നിവയിൽ പെട്ടവരും ചേർന്നു. ചുരുക്കത്തിൽ വലതുപക്ഷമെന്നും ഇടതുപക്ഷമെന്നുമുള്ള ഒരു ചേരിതിരിവ് വന്നു. വലതുപക്ഷക്കാരാണ് (വാമമാർഗികൾ) യഥാർഥ അഘോരികൾ.

ഈ മായാപ്രപഞ്ചത്തിന്റെ നശ്വരത മനസ്സിലാക്കി, ചില വിജ്ഞാനികൾ, പ്രകൃതിയോടിണങ്ങി ജീവിക്കുന്നതാണ് ഉത്തമമെന്ന് തീർച്ചയാക്കിയതിന്റെ ഫലമായാണ് അഘോരിമാർഗംരൂപപ്പെട്ടത്. ജനിച്ചദിവസം മുതൽ തുടങ്ങുന്ന ദുരിതം മരണംവരെ മനുഷ്യനെ പിൻതുടരുന്നു. സുഖദുഃഖ സമ്മിശ്രമാണ് ജീവിതമെന്നുപറയാമെങ്കിലും സുഖം വളരെ കുറവുതന്നെയാണ്. സ്വന്തം സന്താനപരമ്പരയെ ഓർത്താണ് ദുഃഖത്തിലേറെയും. ക്ഷണികമായ ഈ ജീവിതനാടകത്തിൽ മനസ്സിന്റെ പിരിമുറുക്കം (ടെൻഷൻ) ഒഴിവാക്കാൻ പറ്റുന്ന ഒരു മനുഷ്യനെ കാണാൻ കഴിയുമോ? വിവാഹബന്ധമാണ് മനുഷ്യരെ കുടുക്കിലാക്കുന്ന മറ്റൊരു വിപത്ത്. വിവാഹം, സന്താനങ്ങൾ, ജോലി, സാമ്പത്തികം, ജരാനര തുടങ്ങിയ മഹാചുഴിയിൽകിടന്ന് നട്ടംതിരിയുകയാണ് മനുഷ്യർ. ആർഭാടഭ്രമങ്ങൾ മറ്റൊരു വശം. ഇതൊന്നുമില്ലാത്ത ഒരു ലോകമാണ് അഘോരികൾ വിഭാവന ചെയ്യുന്നത്. ജീവിച്ചിരിക്കുന്നസമയംവരെ ആനന്ദിക്കുക. ആനന്ദംകൊണ്ടുമാത്രമെ മറ്റൊരു ശ്രേഷ്ഠലോകത്ത് എത്തിച്ചേരാൻ കഴിയൂ. ആദിമമനുഷ്യൻ വനാന്തരങ്ങളിൽ പ്രകൃതിയെ സ്നേഹിച്ച് ജീവിച്ചു. പ്രകൃതി അവന് ആവശ്യമുള്ളതൊക്കെ കൊടുത്തു. യാതൊരുവിധ ടെൻഷനുമില്ലാതെ ജീവിച്ച് സന്തോഷത്തോടെ അവർ ഈ ലോകത്തോട് യാത്രപറഞ്ഞു. ഈ പ്രകൃതി, ശക്തിദായിനിയാണ്. പ്രകൃതിക്ക് അതിന്റേതായ നിർണയങ്ങളും പദ്ധതികളും ഉണ്ട്. എന്നാലും ഒരു പരിധിവരെ മനുഷ്യന് പ്രകൃതിയെ മറികടക്കാനാകും. ഈ പ്രകൃതിയിൽനിന്നു വന്നതാണ് മനുഷ്യന്റെ സൂക്ഷ്മശരീരം. അതിനെ വരുതിയിൽ നിർത്താൻ പ്രകൃതിതന്നെ നമുക്ക് വഴികൾ കാണിച്ചുതരും. ഭാരതത്തിലെ മറ്റു സംന്യാസസമ്പ്രദായങ്ങളിലും ജീവിതത്തോടുള്ള വിരക്തിതന്നെയാണ് പ്രതിഫലിക്കുന്നത്. പക്ഷേ, ബ്രഹ്മചര്യം അനുഷ്ഠിച്ച് ജീവിക്കുന്ന അവർക്ക് എന്ത് ആനന്ദമാണ് ജീവിതത്തിൽ ഉള്ളത്? ഇനിയൊരു ജന്മമെടുക്കാതെ ബ്രഹ്മത്തിൽ ലയിക്കാമെന്നാണെങ്കിൽ ലഭിച്ച മനുഷ്യജന്മത്തിൽ അത് സാധിച്ചെടുക്കാവുന്ന സംന്യാസിമാർ എത്രയോ ചെറിയൊരു ശതമാനം മാത്രമേയുള്ളൂ. നല്ലൊരു ശതമാനം സംന്യാസിമാരും പണത്തിന്റെ ധാരാളിത്തത്തിൽ മുങ്ങി, ബ്രഹ്മചര്യം ഒരു മറയാക്കിക്കൊണ്ട്, ലൈംഗികവികൃതികളിൽഏർപ്പെടുന്നവരുമാണ്. ഇതിൽപ്പരം കൊടിയ ഒരു മഹാപാപം വേറെ ഏതുണ്ട്? അഘോരികൾക്ക് ഈ രീതി ഇല്ല. അവർ അന്യസ്ത്രീകളെ ശ്രദ്ധിക്കാറേയില്ല.

ബ്രഹ്മവാദം, കാലവാദം, നിയുക്തവാദം, ആത്മവാദം, ശക്തിവാദം തുട

ങ്ങിയ പുരാണ തന്ത്ര-മന്ത്രവാദങ്ങൾ അഘോരമാർഗത്തിന്റെ അടിസ്ഥാന തത്വങ്ങളിൽപെട്ടതാണ്. അഘോരൻ, അഘോരമൂർത്തി എന്നൊക്കെയുള്ള പേരുകൾ ശിവപര്യായങ്ങളിൽപെട്ടതാണ്. 'അഘോരം' ശിവന്റെ പഞ്ചമുഖങ്ങളിൽ തെക്കോട്ട് തിരിഞ്ഞിരിക്കുന്ന മുഖത്തിന്റെ പേരാണ്. ഈശാനം, തത്പുരുഷം, വാമദേവം, സദ്യോജാതം എന്നിവയാണ് മറ്റ് മുഖങ്ങൾ. ഘോരം രുദ്രനാണ്. അഘോരം ശിവനും. രണ്ടും അഗ്നിയുടെ രൂപങ്ങളാണ്. അഗ്നിയിൽനിന്നാണ് പ്രപഞ്ചം ഉൽഭവിച്ചത്. അഘോരി എന്നാൽ ശൈവന്മാരിൽ ഒരിനം എന്നാണ് അർഥം. പേരുകൊണ്ടുതന്നെ അഘോരികൾ ശിവചൈതന്യം ഉൾക്കൊള്ളുന്നവരാണെന്ന് മനസ്സിലാക്കാം.

പ്രകൃതിശക്തിയെ അറിയുക. പിന്നെ, മന്ത്ര-തന്ത്രങ്ങളിൽക്കൂടി ആ ശക്തിയെ വരുതിയിലാക്കാൻ പഠിക്കുക. ശക്തിയാണ് സൃഷ്ടിയുടെ കാരണം. 'ഓം... ക്ലിം....ക്ലിം..... സിദ്ധി...നമഃ... രുദ്ര.... രുദ്രസ്ഥാപായ' (മന്ത്രം അപൂർണം) എന്ന അടിസ്ഥാന മന്ത്രജപത്തിൽക്കൂടി അഗ്നിയെ വരുതിയിലാക്കുന്ന അഘോരികൾ വിവിധ മന്ത്രോപാസനകളിൽക്കൂടി സിദ്ധി-സാധനയുടെ പരമോന്നതിയിൽ എത്തുന്നു. "ഹ്രീം സ്ഫുര സ്ഫുര പ്രസ്ഫുര പ്രസ്ഫുര, ഘോര ഘോര തര തനുരൂപ..." എന്നു തുടങ്ങുന്ന അഘോര മന്ത്രം (മന്ത്രം അപൂർണം) 51 അക്ഷരങ്ങൾ ഉൾക്കൊള്ളുന്നതാണ്. ഓരോ അക്ഷരവും ഒരു ലക്ഷം വീതം ജപിച്ചാൽ (51 ലക്ഷം തവണ) മാത്രമേ മന്ത്രസിദ്ധി കൈവരികയുള്ളൂ. 'ഹ്രീം' എന്ന ബീജമന്ത്രംകൊണ്ട് പാർവ്വതീദേവിയെ ഉപാസിക്കുന്നവരാണ് അഘോരികൾ. ജഗത്തിന്റെ ഉത്പത്തിയ്ക്ക് കാരണമെന്ന് മന്ത്രശാസ്ത്രം സമർഥിക്കുന്ന ഈ മന്ത്രത്തിലെ ദേവത പാർവതിയും ഋഷി ദക്ഷിണാമൂർത്തി സങ്കല്പത്തിലുള്ള ശ്രീപരമേശ്വരനുമാണ്. 'ഹ'കാരം 'ര'കാരം 'ഈ'കാരം ഇവ മൂന്നും ചേർന്നാണ് ഹ്രീംകാരമെന്ന ഗൗരീബീജമന്ത്രം ഉണ്ടായത്. 'ഹ'കാരം, 'രാ'കാരം സദ്രൂപ-ചിദ്രൂപ ശിവസംബന്ധമാണെങ്കിൽ, 'ഈ'കാരം ആനന്ദ-കാമ പ്രദായകമാണ്. അഘോരികൾ ഒരുമാസത്തിൽ മൂന്നുലക്ഷംതവണവരെ ഗൗരീബീജാക്ഷരമന്ത്രം ജപിക്കുന്നു. 'ഓം ഹ്രീം സ്വാഹ' എന്നു ജപിച്ച് ജപിച്ച് ബ്രഹ്മജ്ഞാനം നേടുന്ന ഇവർക്ക് അഭീഷ്ടസിദ്ധി ലഭിക്കുമെന്നുമാണ് പറയുന്നത്. ഗൗരീബീജമന്ത്രം ഗുരുവിൽനിന്ന് വിധിപ്രകാരം സ്വീകരിക്കണമെന്നാണ് നിയമം. ത്രാടക പ്രയോഗം അനുഷ്ഠിച്ചുകഴിഞ്ഞ ഒരു അഘോരിയുടെ കണ്ണുകൾ തീജ്വാല പോലെ ജ്വലിച്ചുനിൽക്കും. മഹാമൃത്യുഞ്ജയമന്ത്രം, ശ്രീചക്രം, വിജയശാലിനി മന്ത്രശക്തി, കല്പനായോഗസിദ്ധി, ഖേചരീ വിദ്യ, കുണ്ഡലിനീശക്തിയെ ഉണർത്തൽ തുടങ്ങിയവ അഘോര തന്ത്ര-മന്ത്രത്തിലെ അനുപമമായ സിദ്ധികളിൽപ്പെടുന്നവയാണ്. ക്രിയായോഗത്തിലും ഹഠയോഗത്തിലും പ്രാവിണ്യം നേടുന്ന അഘോരികൾ ക്രിയായോഗത്തിലെ 'രാജയോഗ'ത്തിൽ സാക്ഷാൽക്കാരം നേടുന്നവരാണ്. യജ്ഞാഹവനങ്ങൾ നടത്തുമ്പോൾ 'സ്വാഹ' എന്നുച്ചരിച്ചാൽ ചമതയും മലരും അഗ്നിയിലേക്ക് എറിയും. ഇത് പൊട്ടിത്തെറിച്ചുകൊണ്ടിരിക്കും. അഘോരികൾക്കിടയിൽ വളരെ കുറച്ചു പേർക്കുമാത്രമേ ഖേ(ഖ)ചരീ വിദ്യ സ്വായത്തമായിട്ടുള്ളൂ. ഖ എന്നാൽ ആകാശം. വായ്ക്കുള്ളിലെ അണ്ണാക്കാണ് ആകാശം. ഇതിനെ ബ്രഹ്മരന്ധ്രം

എന്നും പറയുന്നു. നാക്കുകൊണ്ട് അണ്ണാക്കിന്റെ മേൽഭാഗം തുഴഞ്ഞ്തുഴഞ്ഞ് തലയോടുവരെ ദ്വാരം ഉണ്ടാക്കുന്നു. അണ്ണാക്കിൽ വിരൽ കടത്തി പരിശോധിച്ചാൽ ഈ ദ്വാരത്തിന്റെ അറ്റം കാണില്ല. വിരലുകൊണ്ടും അണ്ണാക്കിന്റെ അടിഭാഗം ചുരണ്ടി ആജ്ഞാചക്രത്തെയും സഹസ്രാരത്തെയും ഭേദിക്കുന്നു. ഇതാണ് ഖേചരീ പ്രയോഗം. ഇത് നേടാൻ ചുരുങ്ങിയത് 15 വർഷത്തെ കഠിനപ്രയത്നംതന്നെ വേണം. കഠിനമായ വേദന, ഭക്ഷണം കഴിക്കാൻ പറ്റാത്ത അവസ്ഥ തുടങ്ങി നിരവധി പ്രശ്നങ്ങൾ അനുഭവപ്പെടും. വിരൽ സഹസ്രാരത്തെ സ്പർശിച്ചാൽ ഖേചരീവിദ്യ പൂർണമായി. പിന്നെ സർവത്ര ആനന്ദമാണ്. അമാനുഷികമായ കഴിവുകൾ സാധകന് കൈവരികയും ചെയ്യും.

അഘോരികളുടെ മാനസികശക്തി അപാരമാണ്. മന്ത്ര-തന്ത്രസിദ്ധികൾ കൈവരിച്ച ഒരു സാധകന് ആകാശത്തിൽനിന്ന് സൂര്യകിരണങ്ങളെ ആവാഹിച്ച് അതുകൊണ്ട് അഗ്നികുണ്ഡം ജ്വലിപ്പിക്കാൻ സാധിക്കും. ആകാശത്തുനിന്ന് മഞ്ഞുമഴ പെയ്യിക്കാനും മൂടൽമഞ്ഞുകൊണ്ട് മറ സൃഷ്ടിക്കാനും ഇവർക്ക് കഴിവുണ്ട്. മനുഷ്യനെ മഞ്ഞുപോലെ തണുപ്പിച്ച് കൊല്ലാനും, അഗ്നിയെ വ്യാപിപ്പിക്കാനും കഴിവുള്ള അഘോരികളുണ്ട്. എരിയുന്ന തീയിൽകൂടി നടക്കുക, ആളിക്കത്തുന്ന അഗ്നിയിൽ കിടക്കുക, ത്രിശൂലംകൊണ്ട് സ്വന്തം ദേഹത്ത് ആഞ്ഞുകുത്തിയാലും രക്തം വരാതിരിക്കുക തുടങ്ങിയ ചെറുവിദ്യകൾ മിക്കവർക്കും അറിയാം. ഘടികാരം സ്തംഭിപ്പിക്കുക, വസ്ത്രം തനിയെ കത്തുക- കീറുക, ഒരാളുടെ ധമനികൾ പൊട്ടി രക്തം ഒഴുകുക തുടങ്ങിയ പ്രയോഗങ്ങളൊക്കെ ഏകാഗ്രമാക്കിയ മനസ്സിന്റെ അപാരമായ മന്ത്രസിദ്ധികളുടെ ഫലമാണ്. ഇച്ഛാശക്തിയും ക്രിയാശക്തിയും യോജിക്കുമ്പോൾ ഇതൊക്കെ സാധ്യമാണെന്ന് അഘോരികൾ സമർഥിക്കുന്നു.[1] നിഗൂഢശക്തികളെക്കുറിച്ചുള്ള ഇവരുടെ വിജ്ഞാനം അപാരമാണ്. 50 വർഷം മുമ്പുനടന്ന ഇന്ത്യ-ചൈന യുദ്ധത്തിൽ, യോഗസിദ്ധിനേടിയ സംന്യാസിമാരോടൊപ്പം അഘോരി സംന്യാസിമാരും ചൈനക്കാരെ തുരത്തുന്നതിൽ മുഖ്യപങ്കുവഹിച്ചിട്ടുണ്ട്. ഇവരുടെ താവളങ്ങൾ ഉൾക്കൊള്ളുന്ന പ്രദേശങ്ങളിൽ ആക്രമണമുണ്ടായപ്പോഴാണ് ഇവർ പ്രതികരിച്ചത്. അല്ലാതെ, ഭാരതത്തെ വിദേശാക്രമണത്തിൽനിന്ന് രക്ഷിക്കാനുള്ള ചുമതലയൊന്നും ഇവർ ഏറ്റെടുത്തിട്ടില്ല; ഏറ്റെടുക്കുകയുമില്ല. അതൊക്കെ ഓരോ നിയോഗങ്ങളാണ്. അതുപോലെ നടക്കും.

പരകായപ്രവേശം (transmigration) അറിയുന്നവർ അഘോരികളിൽ ഉണ്ട്. ആത്മാക്കളോട് സംസാരിക്കാനും ഇവർക്ക് സാധിക്കും.[2] കുണ്ഡലിനീ ശക്തിയെ ഉണർത്തുന്നതിൽ അപാരമായ പ്രാവീണ്യം നേടിയവരാണ്

---

1. "ധാരയേത് പഞ്ച ഘടികാ വഹ്നിനാ/സൗ ന ദഹ്യതേ
ന ദഹ്യതേ ശരീരം ച പ്രവിഷ്ടസ്യാഗ്നിമണ്ഡലേ" -അഞ്ചു ഘടിക ധ്യാനിച്ചാൽ അവൻ അഗ്നിയാൽ ദഹിക്കപ്പെടുകയില്ല. കത്തുന്ന തീയിൽകൂടി നടന്നാലും യോഗി ദഹിക്കപ്പെടില്ല. "പത്മാസനസ്ഥ ഏവാസൗ ഭൂമിമുത്സൃജ്യ വർത്തതേ, അതിമാനുഷ ചേഷ്ടാദി തഥാ സാമർത്ഥ്യമുദ്ഭവേത്." -ഉയർന്ന തലത്തിലുള്ള അഭ്യാസത്താൽ യോഗി ഭൂമിയിൽനിന്ന് പൊങ്ങാൻ തുടങ്ങുന്നു. ഇതുപോലെ അമാനുഷ പ്രവൃത്തികൾ ചെയ്യാനും സാധിക്കും.
2. ഇതെനിക്ക് ബോദ്ധ്യപ്പെട്ടതാണ്. വ്യവസ്ഥയനുസരിച്ച് ഇതിന്റെ വിശദാംശങ്ങൾ പ്രസിദ്ധീകരിക്കാൻ നിർവാഹമില്ല.

അഘോരികൾ. ശക്തിയുടെ ഉറവിടം ബോധമാണ്. ബോധത്തിന്റെ സ്പന്ദനം ആരംഭിച്ചാൽ ശക്തിയുടെ ഉദയമായി. സ്പന്ദനം നിലച്ചാൽ ശക്തി ഇല്ലാതാകുന്നു. വികാരരൂപമായ മനസ്സ് ഏകാഗ്രമാകുമ്പോൾ പ്രാണസ്വരൂപിണിയായ കുണ്ഡലിനീ ഉണരും. മനസ്സ്, സത്യബോധത്താൽ ഏകാഗ്രമാകുമ്പോൾ ശരീരത്തിനുള്ളിൽ വ്യാപിക്കുന്ന പ്രാണപ്രസരണമാണ് കുണ്ഡലിനീശക്തി. കുണ്ഡലിനീ ഉണർന്നാൽ അപാരമായ സിദ്ധികളിലേക്ക് കടക്കാം. ഏകാഗ്രത കടുത്തതാകുമ്പോൾ ദേഹത്താസകലമുള്ള പ്രസരമുപേക്ഷിച്ച് പ്രാണൻ മധ്യനാഡിയായ സുഷ്മ്നയിലേക്ക് പ്രവേശിക്കുന്നു. ഈ ശക്തി സഹസ്രാരപത്മത്തിൽ എത്തുമ്പോൾ സാധകൻ സാധനാസിദ്ധിയുടെ ഉത്തുംഗശൃംഗത്തിൽ വിരാജിക്കുന്നു. പ്രാണസാക്ഷാൽക്കാരമാണ് കുണ്ഡലിനീയോഗം. സാധകന് സ്വന്തം ശരീരത്തിൽത്തന്നെ അനുഭവിച്ചറിയാൻ കഴിയുന്ന പ്രപഞ്ചശക്തിയാണ് കുണ്ഡലിനീ. പരമശിവൻ പാർവതീദേവിക്ക് ഉപദേശിച്ചുകൊടുത്തതാണ് കുണ്ഡലിനീയോഗവിദ്യ. കുണ്ഡലാകൃതിയിൽ കിടക്കുന്ന ശക്തി മൂലാധാരത്തിൽനിന്ന് ഉണർന്ന് സഹസ്രാരപത്മത്തിൽ എത്തുമ്പോൾ ആയിരം തരംഗങ്ങൾ അനന്തൻ എന്ന സർപ്പത്തെപോലെ അനന്തതയുടെ സ്വരൂപമായി ഫണം വിടർത്തിയാടുന്നു. അതിന്റെ മധ്യം ശയ്യയാക്കി പരമാത്മാവായ വിഷ്ണുരൂപം വിരാജിക്കുന്നു.

മദ്യം, ഭാംഗ്, കഞ്ചാവ് തുടങ്ങിയ ലഹരിവസ്തുക്കളും മാംസഭക്ഷണവും അഘോരിമാർഗത്തിൽ അനുവദനീയമാണ്. വീര്യം കുറഞ്ഞ, പോഷകമൂല്യമുള്ള, സോമരസവും ഇവർക്ക് പഥ്യമാണ്. പക്ഷേ, എല്ലാം നിയന്ത്രിതമായ തോതിൽമാത്രമേ ഉപയോഗിക്കുകയുള്ളൂ, രക്തപാനവും, ചില പ്രത്യേകപൂജാവസരങ്ങളിൽ, ഇവർ ആസ്വദിക്കുന്നു. മഹിഷബലിയും ചില അവസരങ്ങളിൽ പതിവുണ്ട്. നിബിഡവനങ്ങളിലാണ് താവളമെങ്കിൽ ഇതിന് സൗകര്യങ്ങൾ ഉണ്ട്. deep ഹിമാലയത്തിലെ മഞ്ഞുഭൂമിയിലാണെങ്കിൽ വനത്തിലേക്ക് ഇറങ്ങേണ്ടിവരും. സൂര്യന്റെ ഊർജ്ജവും ശുദ്ധജലവുംകൊണ്ട് എത്രനാൾ വേണമെങ്കിലും ഇവർക്ക് കഴിയാനാകും. അഘോരികൾ രാത്രി ഉറങ്ങാറില്ല. മന്ത്രജപമാണ് ഈ സമയത്തെ മുഖ്യജോലി. സന്ധ്യാവന്ദനം 5 നേരത്തും കൃത്യമായി ചെയ്യും.[1] സൂര്യാരാധന വളരെ കൃത്യതയോടെ അനുഷ്ഠിക്കും.

---

1. സന്ധിക്കുന്ന സമയത്ത് വന്ദിക്കുന്നതാണ് സന്ധ്യാവന്ദനം. ഈശ്വരന്റെ സാന്നിദ്ധ്യം ബാഹ്യപ്രപഞ്ചത്തിൽ സന്ധിക്കുമ്പോൾ ഓരോ ജീവാത്മാവിലും ഈശ്വരപ്രഭ സന്ധിക്കുന്നു. ദിവസംതോറും 5 സമയങ്ങളിൽ ഇത് സംഭവിക്കുന്നുണ്ട്. ബ്രാഹ്മമുഹൂർത്തം, ഉദയം, മദ്ധ്യാഹ്നം, അസ്തമനം, അർധരാത്രി എന്നിങ്ങനെയാണ് ഈ മുഹൂർത്തങ്ങൾ. ഈ സമയത്ത് അർപണബോധത്തോടെ ഈശ്വരസാന്നിദ്ധ്യത്തെ പ്രാർഥിക്കണം. അപ്പോൾ, സന്ധിയിൽ പ്രകടമാകുന്ന ഈശ്വരസാന്നിദ്ധ്യം തന്നിലും പ്രപഞ്ചത്തിലും ജ്വലിച്ച് ഉയരുന്നു. ആദിമഅപസ്സിന്റെ പ്രതീകമായ ജലവും, ഇറങ്ങിവരുന്ന ഈശ്വരസാന്നിദ്ധ്യവും, ജീവചേതനയും, സാധകന്റെ ഇച്ഛാസങ്കല്പങ്ങളും എല്ലാംകൂടി സംഗമിക്കുന്ന ദിവ്യമായ ഒരു കർമമാണ് സന്ധ്യാവന്ദനംകൊണ്ട് നടക്കുന്നത്. ഇങ്ങനെ ചിട്ടയോടെ, മുടങ്ങാതെ സന്ധ്യാവന്ദനം അനുഷ്ഠിക്കുമ്പോൾ പ്രപഞ്ചത്തിലെ താമസിക ചലനങ്ങൾ നിഷ്പ്രഭമാകുന്നു. ക്ഷുദ്രശക്തികൾ ക്ഷയിക്കുന്നു. പ്രകൃതിയുടെ സദ്ചലനങ്ങൾമാത്രം സാധകനിലൂടെ പ്രവഹിക്കുന്നു. മുജ്ജന്മങ്ങളിൽനിന്ന് ആർജിച്ചുവരുന്ന ചീത്ത കർമഫലങ്ങൾ, ഒരു പരിധിവരെ, ജ്വലിപ്പിച്ചുകളയാൻ സാധിക്കുകയും ചെയ്യുന്നു.

തന്ത്രസാരത്തിലെ വിധിപ്രകാരം ഷഡാഗന്യാസം ചെയ്ത് ഇടതുകൈയിൽ ജലം എടുത്ത് വലതുകൈകൊണ്ട് അടച്ചുപിടിക്കുന്നു. പിന്നെ, ഹം, യം, രം, ലം, വം എന്നീ ബീജാക്ഷരങ്ങളോടെ മന്ത്രം ജപിക്കുന്നു. അതിനുശേഷം ആ ജലം മന്ത്രോച്ചാരണത്തിനിടയിൽ ഏഴു പ്രാവശ്യം തലയിൽ തളിക്കുന്നു. ശേഷിച്ച ജലംകൊണ്ട് ആദിത്യനെ ധ്യാനിക്കുന്നു. പ്രഭാതവന്ദനം കഴിഞ്ഞാൽ പിന്നെ ഉച്ചവരെ കിടന്നുറങ്ങും. ആർഷഗ്രന്ഥങ്ങളും നവീനശാസ്ത്രഗ്രന്ഥങ്ങളും നിത്യവായനയിൽപ്പെടുന്നു. കടുത്ത മഞ്ഞുകാലത്ത് ഹിമസാമ്രാജ്യത്തിലൂടെ സഞ്ചരിച്ച് മംഗോളിയവരെ ചെന്നെത്താറുണ്ട്. ചിലപ്പോൾ കുറേക്കാലം അവിടെ തങ്ങും. മധ്യതിബത്തിലെ മൊണാസ്ട്രികളിലും ഗുഹകളിലും ഇവർ താമസിക്കാറുണ്ട്. തിബത്തൻ ലാമമാരുമായി അഘോരികൾക്ക് നല്ല ബന്ധമുണ്ട്. അഘോരികളിൽനിന്നാണ് ലാമമാർ പ്രകൃതിശക്തിയെ വെല്ലുന്ന സിദ്ധികൾ കൈവരിച്ചത്. അരുണാചലിലെയും ബർമയിലെയും വനാന്തരങ്ങളിലും ഇവർക്ക് താവളങ്ങൾ ഉണ്ട്. പാസ്പോർട്ടും വിസയുമൊന്നും ഇവർക്കാവശ്യമില്ല. അഘോരികളെ ഒരാളും തടയില്ല. തടഞ്ഞാൽ കളി കാര്യമാകും. കുറച്ചുവർഷംമുമ്പ് കാശിയിലുണ്ടായ ഒരു സംഭവം മാധ്യമശ്രദ്ധ പിടിച്ചുപറ്റിയിരുന്നു. കേന്ദ്രസുരക്ഷാഭടന്മാരായിരുന്നു അന്ന് വിശ്വനാഥക്ഷേത്രത്തിലേക്കുള്ള പ്രവേശനമാർഗത്തിലെ സെക്യൂരിറ്റി ഉദ്യോഗസ്ഥന്മാർ. ഭക്തജനങ്ങളുടെ കൈവശമുള്ള താക്കോൽകൂട്ടം, ഹീർപ്പ് തുടങ്ങി പേനവരെ അന്ന് അവർ അനുവദിച്ചിരുന്നില്ല. പെരുമാറ്റവും മോശമായിരുന്നു. ത്രിശൂലങ്ങളും മറ്റും കെയിലേന്തിവന്ന ഒരുകൂട്ടം അഘോരികളോട് സഭ്യമല്ലാത്ത രീതിയിൽ സെക്യൂരിറ്റിക്കാർ പെരുമാറിയപ്പോൾ അഘോരികൾ പ്രതികരിച്ചു. ഉന്തുംതള്ളുംവരെ ഉണ്ടായി. ഉടനെത്തന്നെ അവരുടെ ഗുരു എന്തോ ജപിച്ച് കൈ കൊണ്ട് വായുവിൽ വീശിയപ്പോൾ സെക്യൂരിറ്റിക്കാർ നിശ്ചലരായി നിന്നുപോയി! അഘോരികൾ ഉള്ളിലേക്ക് പോകുകയും ചെയ്തു. പൂജാരി പണ്ഡിറ്റുമാർ വന്ന് മാപ്പുപറഞ്ഞതശേഷമാണ് അഘോരികൾ അവരെ സ്വതന്ത്രരാക്കിയത്.

'നേരെവാ നേരെപോ' എന്നതാണ് അഘോരികളുടെ രീതി. അവർ വിവാഹത്തിലും സന്താനോല്പാദനത്തിലും ഒട്ടും വിശ്വസിക്കുന്നില്ല. അതുകൊണ്ടുതന്നെ ടെൻഷനും ഇല്ല. പുരുഷനും സ്ത്രീയും തുല്യപ്രാധാന്യമുള്ളവരാണ് ഇവരുടെ ദൃഷ്ടിയിൽ. സ്ത്രീ-പുരുഷ സംഭോഗം ഇവരുടെയിടയിൽ നിഷിദ്ധമാണ്. പക്ഷേ, ലൈംഗികസാക്ഷാൽക്കാരം ഇവർ ആസ്വദിക്കുന്നു. ഭോഗിക്കാതെതന്നെ ഈ അവസ്ഥയിലേക്ക് എത്താനും കഴിയും.[1] യഥാർഥ അർധനാരീശ്വരസങ്കല്പമാണിത്. ഊർജവും ജഡവും (energy and matter) യോജിക്കുകതന്നെവേണം. അപ്പോൾ മാത്രമേ പൂർണതയിലേക്കുള്ള പ്രയാണം പൂർത്തിയാകുകയുള്ളു. സംഭോഗം കൂടാതെത്തന്നെ ഇത് സാധ്യമാണ്. സ്ത്രീയും പുരുഷനും സംഭോഗത്തിൽ ഏർപ്പെടുമ്പോൾ ലഭിക്കുന്ന ആനന്ദം ക്ഷണികമാണ്. പെട്ടെന്നുള്ള ഇന്ദ്രിയസ്ഖലനമല്ല യഥാർഥത്തിലുള്ള ആനന്ദം. ഒന്നോ രണ്ടോ മണിക്കൂറുകൊണ്ട് ആനന്ദത്തിന്റെ പരമോന്നതി

1. "സർവകാര്യ രഹസ്യപൂജാന്തേ മൈഥുനം ദേവതാപ്രീതികരം."

യിൽ എത്തിയശേഷം മാത്രമേ സ്ഖലനം സംഭവിക്കാൻ പാടുള്ളു. അതാണ് യഥാർഥമായ ആനന്ദമൂർഛ. സ്ഖലനം പെട്ടെന്ന് സംഭവിപ്പിക്കാതെ, ലൈംഗി കോത്തേജനം എത്രനേരം വേണമെങ്കിലും നീട്ടിക്കൊണ്ടുപോകുവാൻ താന്ത്രിക സാധനകൊണ്ട് അഘോരികൾക്ക് സാധിക്കും.[1] പൗർണമി ദിവസം മാത്രമെ അഘോരികൾ ഈ സാക്ഷാൽക്കാരത്തിനുവേണ്ടി തുനിയുകയുള്ളു. അന്ന് താന്ത്രികസാധനയുടെ സാമൂഹികമൈഥുന സമയമാണ്. നരനും, നാരിയും (പ്രകൃതി) ഒന്നാകുന്ന പുണ്യമുഹൂർത്തമാണത്. താന്ത്രികമൈഥു നത്തെപ്പറ്റി ശിവപുരാണത്തിൽ വിസ്തരിക്കുന്നുണ്ട്. ശിവനും പാർവതിയും ഈ സമ്പ്രദായത്തിൽകൂടി ആനന്ദമൂർച്ചയിൽ എത്തിയതായി കാണാം.

പൗർണമിദിവസം എട്ടുമണി കഴിഞ്ഞാൽ ഈ ആനന്ദോത്സവത്തിനു തുടക്കം കുറിക്കും. എല്ലാവരും വട്ടംകൂടിയിരുന്ന് ഭാംഗ് കുടിക്കും. കൂടിയ ലഹരി വേണ്ടവർക്ക് അതും ഉപയോഗിക്കാം. മുഖ്യപൂജാരി മന്ത്രോച്ചാരണം തുടങ്ങുമ്പോൾ മറ്റുള്ളവർ ഏറ്റുചൊല്ലും. മന്ത്രോച്ചാരണംകൊണ്ട് ചുറ്റുമുള്ള വായുവിലെ കണങ്ങൾക്ക് സാന്ദ്രത വർദ്ധിക്കും. ഇത് സൂക്ഷ്മശരീരത്തിലെ കണങ്ങളെ ഉത്തേജിപ്പിക്കാൻ തുടങ്ങും. ഈ സമയത്ത് നഗാരി വാദ്യം ആരം ഭിക്കും. കിന്നരവീണയിൽനിന്നും അല്പം വ്യത്യസ്തമായ ഒരുതരം വീണ യുടെ 'കറ കറാ' ശബ്ദം, നഗാരി വാദ്യത്തിനു കൂട്ടായി എത്തുമ്പോൾ അന്ത രീക്ഷം ശബ്ദമുഖരിതമാകും. ഈ സമയം പുരുഷൻ ഒരിണയെ സ്വീകരി ക്കുന്നു. ആർക്കും സ്ഥിരമായ ഇണയൊന്നും ഇല്ല. ഇണയില്ലാതെ തനിയെ നൃത്തം വെക്കുന്നവരും ഉണ്ട്. ഇണയോടൊത്തുള്ള ഈ നൃത്തം ഒരു ഉന്മാദ ലഹരിപോലെയാണ്. ഓരോ ഘട്ടം കഴിയുമ്പോഴും വാദ്യത്തിന്റെ തീവ്രത വർദ്ധിക്കും. ക്രമേണ എല്ലാവരും വിവസ്ത്രരാകും. സ്ത്രീകളുടെയും പുരു ഷന്മാരുടെയും ലൈംഗികാവയവങ്ങൾ എല്ലാം തുടിച്ചുനിൽക്കും. പുരുഷലിം ഗവും യോനിയും ഇണകൾ പരസ്പരം കൈകൊണ്ട് സ്പർശിക്കാൻ പാടില്ല എന്നത് കർശന നിയമമാണ്. ബാക്കിയുള്ള അവയവങ്ങളൊക്കെ ഏതുതര

---

1. വിശുദ്ധി ചക്രയ്ക്ക് (Throat Chakra) സെക്സ്ചക്രയുമായി ബന്ധമുണ്ട്. വിശു ദ്ധിചക്ര Over activated ആയാൽ ആ അധിക ഊർജ്ജം സെക്സ്ചക്രയിലേയ്ക്ക് എത്തുന്നു. തന്മൂലം ലൈംഗികാസക്തി വർദ്ധിക്കുന്നു. സംഗീതം, പ്രഭാഷണം എന്നീ കലകളിൽ പ്രാവീണ്യമുള്ളവർക്ക് ഇത് സംഭവിക്കാവുന്നതാണ്. ശബ്ദം ഈശ്വരാംശ മായതിനാലും ശബ്ദത്തിന് നാശമില്ലാത്തതിനാലും ഏകാഗ്രമായി ഈശ്വരാരാധന ചെയ്യു ന്നവർക്ക് ഇതിൽനിന്ന് മുക്തിനേടാം. അപ്പോൾ ലൈംഗികോർജ്ജം തനിയെ അലൗകി കമായ ഊർജമായി മാറുന്നു. ശബ്ദകലാകാരന്മാർ സ്ത്രീവിഷയത്തിൽ മുഴുകുന്നത് സർവസാധാരണമാണ്. ഇത് നിയന്ത്രണാധീതമാകുമ്പോൾ ലഹരിവസ്തുക്കളെ പ്രാപി ക്കേണ്ടിവരുന്നു. ജീവിതംതന്നെ ക്രമേണ ഹോമിച്ചുകളയുന്ന അവസ്ഥയിൽ ഇവർ എത്തി ച്ചേരുന്നു. മൈക്കിൾ ജാക്സൺ, പ്രസ്ലി തുടങ്ങി എത്രയോ ഉദാഹരണങ്ങൾ ചൂണ്ടി ക്കാണിക്കാനുണ്ട്. ആധ്യാത്മികപ്രഭാഷണം നടത്തുന്ന ചില 'പ്രശസ്ത' സംന്യാസി മാർ, നമ്മുടെ നാട്ടിലും, ഈ വിഷയത്തിൽ അഗ്രഗണ്യരാണ്. അഘോരികൾ ശബ്ദം കൊണ്ട് വിശുദ്ധിചക്രയെ ഊർജ്ജസ്വലമാക്കുമ്പോൾ, സാധനകൊണ്ട് സെക്സ്ചക്രയെ നിയന്ത്രണത്തിൽ നിർത്തുന്നു. ലൈംഗികോത്തേജനം ദീർഘസമയം നിലനിർത്താൻ സാധിക്കുന്നതും ഇതുകൊണ്ടാണ്.

ത്തിൽ വേണമെങ്കിലും ഉപയോഗിക്കാം. ചിട്ടകൾ തെറ്റിക്കുന്നുണ്ടോ എന്നു നോക്കുവാൻ ഗുരുക്കന്മാരുടെയും അവരുടെ സഹായികളുടെയും ഒരു സംഘം ഉണ്ട്. അങ്ങനെ ചെയ്താൽ അവരെ ഉടനെ അയോഗ്യരാക്കും. അടുത്ത മൂന്ന് പൗർണമി മദനോത്സവത്തിൽനിന്ന് ഇവരെ ഒഴിച്ചുനിർത്തുകയും ചെയ്യും. ആനന്ദനൃത്തം അതിന്റെ മൂർദ്ധന്യത്തിൽ എത്തുന്നത് വാദ്യഘോഷം മുറുകുമ്പോഴാണ്. 12 മണികഴിഞ്ഞാൽ ചന്ദ്രകിരണങ്ങൾക്ക് ശക്തിയേറും; കൂടുതൽ ദീപ്തമാവുകയും ചെയ്യും. ഈ സമയത്ത് ഇണകൾ ഉന്മാദാവസ്ഥയിൽ എത്തിക്കഴിഞ്ഞിരിക്കും. ഗുരുക്കന്മാരുടെയും സഹായികളുടെയും മന്ത്രോച്ചാരണം തൊണ്ടപൊട്ടുമാറ് ഉച്ചത്തിലാകുമ്പോൾ, നഗാരി വാദ്യക്കാരും വീണ വായനക്കാരും അവസരത്തിനൊത്ത് ഉയരും. ചാമുണ്ഡാദേവിയുടെ വലിയ വിഗ്രഹത്തിനുമുമ്പിൽ കത്തിജ്വലിച്ചുനിൽക്കുന്ന പന്തത്തിലേക്ക് ഗുരുക്കന്മാർ, ആക്രോശത്തോടെ, ഭസ്മം വാരിവിതറുമ്പോൾ, വാദ്യഘോഷങ്ങൾ അതിന്റെ ഉത്തുംഗാവസ്ഥയിൽ എത്തുന്നു. അഘോരി സ്ത്രീകളുടെ ലൈംഗികോന്മാദത്തിന്റെ ഭ്രാന്തമായ ശബ്ദപ്രകടനങ്ങൾക്കിടയിൽ അവർ അരക്കെട്ട് വട്ടത്തിൽ ചലിപ്പിക്കുമ്പോൾ, അവർക്ക് ശക്തമായ സ്ഖലനം സംഭവിച്ചുകൊണ്ടിരിക്കും. പുരുഷന്മാർക്കും ഇതേപോലെ സ്ഖലനം ഉണ്ടാകുന്നു. ഇണകൾ പരസ്പരം കെട്ടിപ്പിടിച്ച് നിലത്ത് വീഴുന്നതോടെ മദനോത്സവത്തിന് വിരാമമായി. പിറ്റേദിവസം കാലത്ത് 9 മണിവരെയെങ്കിലും ഇണകൾ അതേ കിടപ്പ് കിടക്കും. ഈ അസ്ഥയിൽ തങ്ങളുടെ സൂക്ഷ്മശരീരം ജ്വലിക്കുന്നതായും ആ നിർവൃതിയിൽ പരമാത്മാചൈതന്യം അബോധമനസ്സിൽ തെളിയുന്നതായും അഘോരികൾ സാക്ഷ്യപ്പെടുത്തുന്നു. സംഭോഗം കൂടാതെത്തന്നെ സാക്ഷാൽക്കാരം സാധ്യമാണെന്ന് ആർഷഗ്രന്ഥങ്ങളിൽ പറയുന്നുണ്ടെന്ന് ഞാൻ ഈ അവസരത്തിൽ ഗുരുവിനെ ധരിപ്പിച്ചു.[1]

1. ജീവാത്മാവ് സൂക്ഷ്മശരീരത്തെ സുഷുപ്താവസ്ഥയിൽ വഴിപോലെ പ്രവേശിക്കുന്ന അവസ്ഥയെ 'സംവേഷം' എന്നാണ് പറയുക. പുരുഷശബ്ദംകൊണ്ടുമാത്രം ഇണയെ രതിബന്ധത്തിൽകൂടി സാക്ഷാൽക്കാരത്തിലെത്തിക്കാൻ സാധിക്കും. ഈ രീതിയിൽ ഗർഭധാരണവും സാധ്യമാണ്. മന്ത്ര-തന്ത്ര സിദ്ധിയും ഉപാസനയും സാധനയും ഉള്ളവർക്കുമാത്രമേ ഇത് സാധ്യമാകൂ എന്നുമാത്രം. സൂക്ഷ്മശരീരത്തിലെ കണങ്ങൾ അന്തരീക്ഷകണങ്ങളുമായി താദാത്മ്യം പ്രാപിക്കുമ്പോൾ ഈ കണങ്ങൾ ഒരു 'carrier' ആയി മാറുന്നു. ശുക്ളം (semen) dry ആയി മാറുന്ന അവസ്ഥയിൽ ഉത്തമബീജത്തെ സ്ത്രീയോനിയിൽ എത്തിക്കുന്നത് കണങ്ങളാണ്. ഞൊടിയിടകൊണ്ട് ഇത് സംഭവിക്കുന്നു. ഇത്തരത്തിൽ പ്രജനനം നടത്തുന്ന ആശ്രമങ്ങൾ ഭാരതത്തിൽ ഉണ്ട്. സിദ്ധസമാജക്കാരുടെ ആശ്രമങ്ങളിൽ ഇത്തരത്തിൽ ഉത്തമസന്താനങ്ങൾ നിരവധി പിറന്നിട്ടുണ്ട്. ഈ കുട്ടികൾ എല്ലാം ഹിമാലയത്തിലെ ദിവ്യസംന്യാസിസംഘങ്ങളിൽ എത്തിച്ചേരുന്നു. ഋതുഗാമി ദിവസത്തിലാണ് (മാസമുറ തുടങ്ങി പതിനാറാം ദിവസം) മേൽപറഞ്ഞ രീതിയിലുള്ള സന്താനോല്പാദനത്തിന് ഉത്തമം. സ്ത്രീ-പുരുഷ സാക്ഷാൽക്കാരത്തിന് സംഭോഗം ആവശ്യമില്ലെന്ന് പ്രമാണഗ്രന്ഥങ്ങളും പറയുന്നുണ്ട്. "ദർശനസ്പർശനാദീനി, നിഷേവതേ വിലാസിനൗ. യത്രാനുരക്താവന്യോന്യം, സംഭോഗോയമുദാഹൃത" (വിഭ്രമകുശലത്വവും അനുരാഗവുമുള്ള സ്ത്രീ-പുരുഷന്മാർ ദർശന-സ്പർശന-ശബ്ദാദികളിൽ അന്യോന്യം പ്രവർത്തിക്കുന്നത് സംഭോഗത്തിനു തുല്യമാണ്.) സൂക്ഷ്മശരീരം മുഖേന പരസ്പരാകർഷണം ഉണ്ടാകുന്ന സ്ത്രീ-പുരുഷന്മാർക്ക് ഈ സാക്ഷാൽക്കാരം എളുപ്പമാണ്.

സന്താനോല്പാദനത്തിൽ അഘോരികൾ വിശ്വസിക്കുന്നില്ല. പ്രജനനം കൊണ്ട് പരമ്പരയുണ്ടാക്കാൻ ഈ മാർഗത്തിൽ പറയുന്നില്ല. സൃഷ്ടിയിൽ, ഭോഗമാണ് പ്രധാനം. ജഡവസ്തുവിനെ ചേതനവസ്തു ഭോഗിച്ചപ്പോൾ ബ്രഹ്മാണ്ഡം ഉണ്ടായി. സൂര്യൻ പൃഥ്വിയെ ഭോഗിച്ചപ്പോൾ ജീവൻ ഉത്ഭവിച്ചു. ബ്രഹ്മാണ്ഡത്തെ നിയന്ത്രിക്കുന്ന ശക്തിയുടെ ഉദ്ദേശ്യം ജഡവസ്തുവിനെ ചേതനവസ്തു നിരന്തരം ഭോഗിക്കട്ടെയെന്നാണ്. അപ്പോൾ മാത്രമെ ജീവൻ വിസ്താരമായിത്തീരുകയുള്ളു. പക്ഷേ, അത് അനന്തമായി തുടരുക അസാധ്യമാണെന്ന് അഘോരികൾ വിശ്വസിക്കുന്നു. വിസ്താരം എന്നത് ഒരു പ്രക്രിയമാത്രമാണ്. എല്ലാതരത്തിലുള്ള വിസ്താരവും തുടർച്ചയായി നടക്കണമെങ്കിൽ, അതിന് വേണ്ടതായ പദാർഥങ്ങൾ ഒരു നിശ്ചിത അളവിൽ മാത്രമേ ഭൂമിയിൽ ഉള്ളൂ. 'മാൾത്ത്യൂസിയൻ തിയറി ഓഫ് പോപ്പുലേഷൻ' (ജനസംഖ്യാസ്ഫോടനനിവാരണപരമായ തത്ത്വം) പ്രകാരം യുദ്ധക്കെടുതികളിലും പ്രകൃതിക്ഷോഭത്തിലും മഹാരോഗങ്ങളിലും ലക്ഷോപലക്ഷം ജനങ്ങൾ മരിക്കുന്ന അവസ്ഥ സംജാതമാകുന്നത് പ്രകൃതിയുടെ ഇടപെടൽ മൂലമാണ്. പ്രകൃതി പുരുഷനാൽ ഭോഗിക്കപ്പെടണം. പ്രകൃതി, സ്ത്രീയാണ്. സ്ത്രീയെ ശാസ്ത്രീയമായി, വിധിയാംവണ്ണം, ഭോഗിക്കുമ്പോൾ പുരുഷന് ശക്തിവർദ്ധിക്കുന്നു. സ്ത്രീ-പുരുഷ സംഭോഗത്തിൽ ഇരുവരും ശക്തിപ്രാപിക്കുന്നു. അതാണ് അന്തിമമായ മുക്തി. പക്ഷേ, അഘോരികളുടെ ദൃഷ്ടിയിൽ സംഭോഗത്തിന് ഒട്ടും പ്രസക്തിയില്ല. ഭോഗി എന്നാൽ സർപ്പം എന്നും അർഥമുണ്ട്. ചുരുളുകളുള്ള സർപ്പം കുണ്ഡലിനീയെ ഓർമിപ്പിക്കുന്നു. ഈ ശക്തിയുടെ സാധകന്മാരായതിനാൽ സ്ത്രീ യോനി ഇവർക്ക് നിഷിദ്ധമാണ്. പക്ഷേ, അർധനാരീശ്വരസങ്കൽപ്പത്തിൽ, സ്ത്രീ പുരുഷന്റെ അവിഭാജ്യഘടകമായതിനാൽ അവളിൽക്കൂടിയുള്ള സാക്ഷാൽക്കാരത്തിന് ഏറെ പ്രസക്തിയുണ്ട്. അതുകൊണ്ട് സംഭോഗം കൂടാതെത്തന്നെ സ്ത്രീയെ പ്രാപിച്ച് ലൈംഗികസാക്ഷാൽക്കാരം നേടുന്നു. "സുഖമൂലാനിതമ്പംഗ്യോ, വിനാതാഭ്യഃ കുതഃ സുഖം?"[1] എന്നുതന്നെയാണ് അഘോരികളുടെയും നിലപാട്.

അഘോരികളെക്കുറിച്ചുള്ള പല പ്രാചീനഗ്രന്ഥങ്ങളും ഭാരതത്തിൽ ഉണ്ടായിരുന്നുവെങ്കിലും ഇതൊന്നും ഇപ്പോൾ ലഭ്യമല്ല. ദിനക്റാം, ടേക്റാം എന്നിവരുടെ ചില ഗ്രന്ഥങ്ങളിൽ അഘോരികളെക്കുറിച്ച് പറയുന്നുണ്ടെങ്കിലും വലതുപക്ഷ (വാമമാർഗം) അഘോരികളെക്കുറിച്ച് നാമമാത്രമായ വിവരങ്ങൾ മാത്രമെയുള്ളു. ഹ്യൂയൻസാങ് അഘോരികളെ കണ്ടതായി സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്. പ്ളിനി, മാർക്കോപോളോ എന്നിവർ അഘോരപഥത്തോടു സാമ്യമുള്ള ചില സിദ്ധാന്തങ്ങൾ എഴുതിയിട്ടുണ്ടെന്നും പറയുന്നു.

അഘോരികളുടെ മരണവും വിചിത്രമാണ്. ആത്മബലിദാനം അല്ലെങ്കിൽ ചിരസമാധി എന്നതാണ് ഈ മാർഗം. അഘോരസാധനവഴി മരണസമയത്തെക്കുറിച്ച് ഇവർക്ക് മുൻകൂട്ടി അറിവ് ലഭിക്കുന്നു. പിന്നെ, ഒരു ശിഷ്യനെയും കൂട്ടി നിബിഡമായ വനത്തിലേക്കോ ഡീപ് ഹിമാലയത്തിലേക്കോ യാത്ര തിരിക്കുന്നു. തന്റെ ഇന്ദ്രിയശക്തിയെല്ലാം ശിഷ്യന് കൊടുത്തശേഷം

1. സുഖത്തിന്റെ കാരണങ്ങൾ സ്ത്രീകളാണ്. അവരോടുകൂടാതെ സുഖമെവിടെ?

അദ്ദേഹം നിത്യസമാധിയിൽ ലയിക്കുന്നു. സമാധിയായ അഘോരിയുടെ തലയോട്ടി ശിഷ്യന് അവകാശപ്പെട്ടതാണ്. സ്വന്തം ഉപയോഗത്തിനുവേണ്ടി അദ്ദേഹത്തിന് ഇത് കൈവശംവയ്ക്കാം. അല്ലെങ്കിൽ താവളത്തിലുള്ള ചാമുണ്ഡാദേവിയുടെ വിഗ്രഹത്തിനുമുമ്പിൽ സമർപ്പിക്കാം.


കാഞ്ചൻ ജംഗ





നാഥുല ചുരം


ബാബയുടെ ഓഫീസ്


ഛാങ്കു തടാകക്കരയിൽ ഗ്രന്ഥകാരൻ


കിച്ചിയോപാൽറി തടാകം(യക്ഷ-യുധിഷ്ഠിര സംവാദം)

മണിമഹേഷ് കൈലാസം- ഡോക്ടറും സുഹൃത്തുക്കളും



ഗൗരീകുണ്ഡ്- മണിമഹേഷ് കൈലാസം



## ശ്രീകണ്ഠ് മഹാദേവ്





വിനയ്കുമാറും രൂപീന്ദറും


സിംഗാഡിലെ കുട്ടികൾ



ആപ്പിൾ മരങ്ങൾ



വഴിമധ്യേ



പാർവതി വെള്ളച്ചാട്ടം

# ചൂഢേശ്വർ മഹാദേവ്



മൊണാൽപക്ഷി



ജിതേന്ദ്രകുമാർ-
ഗസ്റ്റ് ഹൗസ്
ഹൗസ്കീപ്പർ



ചൂഢേശ്വർ യാത്രക്കി



മഞ്ഞിൽ ഒരു വിശ്രമം



ഷേർസിങ്ങിന്റെ ധാബയിൽ

